# മംഗളോദയം.

## ൧൦൮൯

പുസ്തകം 6 } വൃശ്ചികമാസം. { ലക്കം 1


### മംഗളം.

---

ഉത്സാഹത്തോടുകൂടിപ്പലതൊഴിലുകളും ചെയ്തു ലോകോപകാരം
നത്സാമർത്ഥ്യത്തോടെപ്പോഴുമൊഴിവുവരാതേററമേററും ജനങ്ങൾ-
ക്കുസ്വാതന്ത്ര്യം ദുരാശപ്പൊടിമടിയിടിവെന്നൊന്നുമേശാതെ മേന്മേൽ
സത്സ്വാരാജ്യത്തു വർദ്ധിപ്പതിനു തുനിയുമാറാക്കണം ലോകനാഥൻ

ര. ര.

# പ്രസ്താവന.

മംഗളോദയം പറയത്തക്ക ബാലാരിഷ്ടങ്ങളൊന്നും പിടിപെടാതെ അഞ്ചാമത്തെ വയസ്സു പൂർത്തിയാക്കിയിരിക്കുന്നു. ഈ കഴിഞ്ഞ ബാലദശയിൽ അരിഷ്ടു കൂടാതെ കഴിഞ്ഞതിൽ കൃതാർത്ഥതയും മംഗളോദയത്തെ ലാളിച്ചു സ്നേഹിച്ച ബന്ധുക്കളോടു കൃതജ്ഞതയും ഒപ്പമാണ് ഞങ്ങൾക്കു തോന്നുന്നത്. 'ബാലവൽപഞ്ചവർഷാണി' എന്ന പ്രകൃതം വിട്ടു 'ദാസവൽ' എന്ന സ്ഥിതിയിൽ എത്തിക്കഴിഞ്ഞിട്ടുണ്ടെന്നു ഞങ്ങളെ ഓർമ്മപ്പെടുത്തുകയാണൊ എന്നു തോന്നുമാറ് ചില ബന്ധുക്കൾ സ്നേഹശകാരം തുടങ്ങിട്ടുണ്ടുതാനും. ഭാഷാസാഹിത്യലോകത്തിൽ യഥാശക്തി എന്തു ദാസ്യവേലയും ചെയ്വാൻ മംഗളോദയത്തിന്ന് അശേഷം മടിയില്ല. ആ ചെയ്യുന്ന വേല തൃപ്തികരമായി വരുന്നില്ലെങ്കിൽ ആയതു ശ്രമിക്കായ്കകൊണ്ടാണെന്നുള്ള ആക്ഷേപത്തിന്നിട കൊടുക്കാതെ കഴിച്ചാൽ കൊള്ളാമെന്ന മോഹവും ഉത്സാഹവും നന്നേയുണ്ട്. മോഹവും ഉത്സാഹവും കൂടിയാൽ കാര്യസാദ്ധ്യമാകുന്നതാണെങ്കിൽ മംഗളോദയത്തിന്റെ ആകൃതിയിലും പ്രകൃതിയിലും ചില ഭേദഗതികൾ ഇപ്പോൾതന്നെ കാണേണ്ടതായിരുന്നു. അങ്ങിനെ കാണാത്തതിന്നുള്ള കാരണം:—

വിപ്രാസ്സിൻനഗരേമഹാൻകഥയകഃ?
സ്താലദ്രുമാണാംഗണഃ
കൊദാതാ?ജകോദദാതിവസനം
പ്രാതർഗൃഹീതാനിശി
കോവിദാൻ?പോവിത്തവഞ്ചനവിധൌ
സർവ്വേപിവിദജ്ജനാഃ
കസ്മാൽജീവസിഹെസഖെ!?വിഷകൃ
മിന്യായേനജീവാമ്യഹം.

എന്നു പണ്ടൊരാൾ പറഞ്ഞ പോലെത ന്നെ പറവാൻ ഞങ്ങൾ ഒരുക്കമില്ലെങ്കിലും കേരളത്തിലുള്ള ഞങ്ങളുടെ സഹജീവികൾക്ക് പരക്കെ പ്രതിബന്ധങ്ങളായി തീർന്നിട്ടുള്ള ചില ഗ്രഹപ്പിഴകൾ ഞങ്ങളേയും ബാധിക്കാതിരുന്നിട്ടില്ലെന്നു സമ്മതിക്കാതെ നിവൃത്തിയില്ല. സ്വാപഹാരകാലം കഴിഞ്ഞു നല്ല ദശയിൽ കടപ്പാൻ കാലതാമസമില്ലെന്നും ഇപ്പോഴുള്ള ഗ്രഹപ്പിഴകൾക്ക് ചില പരിഹാരങ്ങൾ ചെയ്യാൻ മതിയെന്നും കണ്ടുവെച്ചിട്ടുണ്ട്. അതിന്നു ചില ഒഴിവുകളും നോക്കീട്ടില്ലെന്നില്ല. ഇതിന്റെയൊക്കെ ഫലം അനുഭവത്തിൽ അറിയുക എന്നല്ലാതെ ഊഹിച്ചു പറവാൻ ഒരുങ്ങുന്നുമില്ല.

ഉന്നതിക്കായിക്കൊണ്ടു
പ്രയത്നംചെയ്തിടേണം
ഉന്നതുവന്നുവന്നെ
ദൈവവുംതുണച്ചീടും.

എന്ന മഹദ്വാക്യത്തെയാണ് മംഗളോദയം പ്രവർത്തകന്മാർ അടിസ്ഥാനമായി സ്വീകരിച്ചിട്ടുള്ളത്. ഇതിലധികമായി ഒരു പ്രസ്താവന ഈ ഘട്ടത്തിൽ ഞങ്ങൾക്കു പറവാനില്ല. പറയേണ്ടതായ ആവശ്യം ഉണ്ടെന്നുതോന്നുമില്ല.

---

# മസ്തിഷ്കശാസ്ത്രം

## ജീവകാന്തശക്തിയും.

(ഇ. ആർ. മേനോൻ.)

നമ്മുടെ ശരീരത്തിലുള്ള ഓരോ അവയവങ്ങളുടെ സ്ഥാപനസമ്പ്രദായത്തിലും, ഇതുകളിൽനിന്നു വേർപെട്ടു നില്ക്കുന്ന മനഃശക്തിയിലും, എന്തോ, ഒരു മഹത്തായ ശക്തി അന്തർഭവിച്ചിട്ടുണ്ടെന്നു, ആലോചിച്ചാൽ അറിയാവുന്നതാണ്. പുരാതന കാലം മുതൽ ശ്രമിച്ചുവരുന്നതായ ഓരോ പരീക്ഷകളുടേയും ഫലങ്ങളായി, ഇവകൾക്കുള്ള ഓരോ പുതുശക്തികളെക്കുറിച്ചു നാം ദിവസേന കേട്ടു വരുന്നുണ്ടല്ലൊ. അന്ധവിശ്വാസങ്ങളിൽ പ്രതിപത്തിയും നിഷ്ഠയുമുള്ളവരെ ഇപ്പോഴും ധാരാളം കാണുന്നുണ്ട്. അന്ധവിശ്വാസമെന്നത് അജ്ഞന്മാർക്ക് പാറിയ ഒരു അനർത്ഥവാക്കാകുന്നു. അതിനടിസ്ഥാനപ്പെട്ടിട്ടുള്ള വാക്കുകളും, പ്രവൃത്തികളും അവർക്ക് മാത്രമേ ബാധകമാകയുള്ളൂ. തങ്ങളാൽ കാണപ്പെടുന്ന സംഗതികളെ, പ്രകൃതിശാസ്ത്രത്തിനോടു യോജിപ്പിച്ചു കാര്യകാരണങ്ങളോടുകൂടി അവകളുടെ തത്വം മനസ്സിലാക്കുവാൻ ത്രാണിയി

ല്ലാതെ വരുന്ന സന്ദർഭങ്ങളിൽ, താൻ ശലോമൻ രാജാവിന്റെ അവതാരമാണെന്നുള്ള നാട്യത്തോടും, എതിരില്ലാത്ത ആത്മാഭിമാനത്തോടുംകൂടി, അതുകളെക്കുറിച്ചു ഓരോ നിൎമ്മാണകഥകളുണ്ടാക്കി ജനങ്ങളുടെ ഇടയിൽ വ്യാപരിപ്പിച്ചു, സാധുക്കളെ അജ്ഞന്മാരാക്കി [illegible] വീണ്ടും വീണ്ടും താഴ്ത്തുന്നതിന്നു കച്ചകെട്ടിപ്പുറപ്പെട്ടിരിക്കുന്ന പലരുടെ മനസ്സിലുമുള്ള വികടസരസ്വതിയുടെ വിളയാട്ടാധിക്യംകൊണ്ടാണ്, മിഥ്യാഭക്തിയുടെ പ്രാബല്യം ഇപ്പോഴും ജനങ്ങളുടെ ഇടയിൽനിന്ന് വിട്ടൊഴിയാത്തത്. ഓരോ മനുഷ്യന്നും ചില പ്രത്യേകസ്വഭാവങ്ങളുണ്ട്. കയ്യെഴുത്ത്, ശബ്ദം, പ്രവൃത്തി, ഉടുപ്പ്, ജീവിതം, ഇവകളെക്കൊണ്ടും, ആകൃതിയിലും പ്രകൃതിയിലും ചില്ലറയായി ഉണ്ടാകുന്നതായ മററനേക സംഗതികളെക്കൊണ്ടും, മനുഷ്യരെ ക്ഷണത്തിൽ തിരിച്ചറിയാം. ഇങ്ങിനെ ഓരോ മനുഷ്യനും, ബാഹ്യനേത്രങ്ങളിൽ പെടുന്നതും പെടാത്തതുമായ പല പ്രത്യേകതകളുണ്ടെങ്കിലും, ഓരോരുത്തനിലും അന്തർവ്യാപ്തമായിരിക്കുന്ന ഒരു പ്രത്യേക ശക്തിയുടെ ഇടവിടാതെയുള്ള ഒഴുക്കുകൊണ്ടാണ്, അന്യന്മാൎക്ക് അവനെ മററുള്ളവരിൽനിന്നു തിരിച്ചറിവാൻ സാധിക്കുന്നത്. ഈ ശക്തിയാണ് ഒരുത്തനെ മററുള്ളവൎക്ക് ചൂണ്ടിക്കാണിക്കുന്നത്.

'സംസൎഗ്ഗജാ ദോഷഗുണാ ഭവന്തി'. സംസൎഗ്ഗംകൊണ്ടാണ് ഗുണമൊ ദോഷമൊ ഉണ്ടാകുന്നത്. പനിനീർപുഷ്പം നമുക്കു സുഗന്ധത്തെ തരുന്നു. ചീഞ്ഞതായ ഒരു സാധനം നമുക്കു ദുൎഗ്ഗന്ധത്തെ അനുഭവപ്പെടുത്തുന്നു. സുഗന്ധമൊ ദുൎഗ്ഗന്ധമൊ ഉള്ളതായ സാധനങ്ങൾ, അതുകളുടെ ഗുണദോഷശക്തിയെ, നമ്മുടെ നാസാരന്ധ്രങ്ങളിൽ പ്രവേശിപ്പിക്കുന്നു; എങ്കിലും നമുക്ക് ആവക ഗന്ധത്തെ കാണ്മാൻ സാധിക്കുന്നില്ല. ഇതുപോലെ തന്നെയാണ്, ജീവികളിലും അദൃശ്യമായ ഒരു ശക്തി പ്രവഹിക്കുന്നുണ്ടെന്നു മേൽപ്രസ്താവിച്ചിട്ടുള്ളത്. സംസൎഗ്ഗമാണ് ഗുണദോഷങ്ങളെ ഉണ്ടാക്കുന്നതെന്നു പറഞ്ഞിട്ടുള്ളതും ഇതിനെ അടിസ്ഥാനപ്പെടുത്തിത്തന്നെയാണ്. 'അവനാണ് എന്നെ ചീത്തയാക്കിയത്', എന്നു സാധാരണയായി പറഞ്ഞുകേൾക്കാറുണ്ടല്ലൊ. ഗന്ധമെന്നപോലെയാണ് ഇതും സംഭവിക്കുന്നത്. അന്യനിൽ അടങ്ങിയിരിക്കുന്ന ദുസ്സ്വഭാവത്തിന്റെ അദൃശ്യമായ ഒരു ശക്തി, അടുത്തു ചെല്ലുന്നവരുടെ ദേഹത്തിലേക്കു, തലച്ചോറിലൊ പ്രവേശിച്ചു, അവരെയും ദുൎമ്മാൎഗ്ഗത്തിൽ പ്രേരിപ്പിക്കുന്നു. ഇപ്രകാരമാണ് ഗുണവാന്മാരിൽ നിന്നു ഗുണവും സിദ്ധിക്കുന്നത്. ഇങ്ങിനെ, ജീവികൾ തമ്മിൽ ശക്തിപ്പകൎച്ചയുണ്ടെന്നു മനസ്സിലാക്കിയിരുന്നതുകൊണ്ടാണ്, ദുഷ്ടസമ്പൎക്കം ത്യജിക്കണമെന്നും, സജ്ജനസംസൎഗ്ഗം ആശ്രയിക്കണമെന്നും, നമ്മുടെ പൂൎവ്വികന്മാർ സന്മാൎഗ്ഗശാസ്ത്രങ്ങളിൽ ഘോഷിച്ചിരിക്കുന്നത്. അദൃശ്യമായ ഈ ശക്തിയെയാണ്, ജീവകാന്തശക്തി (ജീവികളിലുള്ള വിദ്യുച്ഛക്തി) എന്നു പറയുന്നത്. ഈ ശക്തി എല്ലാ ജീവികളിലും, ഏറെക്കുറെ, ഉള്ളതാകുന്നു. ഈ ശക്തി, മനസ്സിന്നാണ്; ദേഹത്തിന്നല്ല. മനസ്സിന്റെ ശക്തിയെ അന്യോന്യം പകൎത്തുന്നതിന്നുള്ള ഒരു മദ്ധ്യരാശി മാത്രമാണ്, ദേഹം;

അല്ലാതെ ശക്തിസ്ഥാനമല്ല. ഇതിനു ഒരു ദൃഷ്ടാന്തം പറയാം.

സൌന്ദൎയ്യവതിയായ ഒരു തരുണി, അനവധി ജനങ്ങളെ ആകൎഷിയ്ക്കുന്നു. അവളുടെ സൌന്ദൎയ്യകാലാവധി വരെ ഈ ആകൎഷണശക്തിയും നിലനില്ക്കുന്നു. ഈ തരുണി, അവളുടെ സൌന്ദൎയ്യവൃത്തിയോടുകൂടി, മരിച്ചുപോയതായി വിചാരിയ്ക്കുക. മരണശേഷം അവൾ ആരെയെങ്കിലും ആകൎഷിയ്ക്കുന്നുണ്ടോ? ഇല്ല; എങ്കിലും, സൌന്ദൎയ്യത്തിന്നു കുറവു വന്നിട്ടില്ലതാനും. എന്തുകൊണ്ടാണ്, ഇവളുടെ സൌന്ദൎയ്യം ഇപ്പോൾ ആരെയും ആകൎഷിയ്ക്കാത്തത്? അവളിൽ പ്രകാശിച്ചിരുന്ന അദൃശ്യമായ ഒരു ശക്തി ഇപ്പോൾ ഇല്ലാതായിരിയ്ക്കുന്നു. അതുകാരണം, പണ്ട് ഇവളുടെ ആകൎഷണത്തിൽ പെട്ടിരുന്നവർ ഇപ്പോൾ ചിന്തോക്കം മാറുന്നു. എന്നു മാത്രമല്ല, കഴിയുന്ന വേഗത്തിൽ ആ ശരീരത്തെ ദൃഷ്ടിയിൽ നിന്നു മാറ്റുവാനും ശ്രമിയ്ക്കുന്നു. ഈ ആകൎഷണശക്തിയ്ക്കാണ് ജീവകാന്തശക്തിയെന്നു പറയുന്നത്. എന്നാൽ, ഇതേശക്തി തന്നെ, ഒരു വികൃതരൂപത്താൽ മൂടപ്പെട്ടിരുന്നാൽ, ഈ ആകൎഷണമുണ്ടാകുന്നതല്ല. ഇപ്രകാരം, മനഃശക്തിയുടെ വൈശിഷ്ട്യത്തെ, അവയവങ്ങൾ മൂലം, പുറത്തുവരുത്തുന്നു. ചിലർ, തങ്ങളുടെ വചോവിലാസവൈശിഷ്ട്യത്താൽ ജനസംഘത്തെ അപഹൃതചിത്തവൃത്തികളാക്കിത്തീൎക്കുന്നു. ചിലർ, തങ്ങളുടെ സാരഗൎഭങ്ങളായ ഉപദേശങ്ങളാലും, മററു ചിലർ, സാത്വികഗുണപ്രകടനത്താലും, സുമുഖതമൂലവും, ജനങ്ങളെ വശീകരിയ്ക്കുന്നു. ഇനിയും ചിലർ, തങ്ങളുടെ കാപട്യത്താലും, മഹത്തായ വാഗ്ദാനങ്ങളാലും വശ്യംചെയ്യുന്നു. ഈ സംഗതികളിലും, ഇപ്രകാരമുള്ള മററനേക സന്ദൎഭങ്ങളിലും, ജീവകാന്തശക്തിയുടെ അദൃശ്യമായ വിളയാട്ടം പ്രത്യക്ഷപ്പെടുന്നുണ്ട്. ഈ ശക്തിയുടെ ഉത്ഭവസ്ഥാനം തലച്ചോറാകുന്നു. ഇതിനെ ഉദാഹരണസഹിതം തെളിയിച്ചു, വിവരമായ ഒരറിവുണ്ടാക്കുന്നതിന്നാണ് ഇപ്പോൾ പലരും ശ്രമിച്ചുവരുന്നത്. ഇവ തമ്മിലുള്ള സംബന്ധത്തെ സ്വല്പമായിട്ടെങ്കിലും പ്രതിപാദിയ്ക്കുന്നതിന്നാണ് ഞാനും ഇപ്പോൾ ഉദ്യമിയ്ക്കുന്നത്.

തലയുടെ ഒരു ചെറിയ—എങ്കിലും പ്രാധാന്യമേറിയ— ഭാഗമായ 'മസ്തിഷ്കം' അല്ലെങ്കിൽ 'തലച്ചോർ' അനേകം ഞെരമ്പറകളെ (Nerve Cells) കൊണ്ടുണ്ടാക്കപ്പെട്ടിട്ടുള്ളതാകുന്നു. ഇവകൾ, മനോവിചാരത്തിൻെറയും, ഉണൎച്ചയുടെയും ആസ്ഥാനവുമാകുന്നു. ഈ ഞെരമ്പറകളുടെ യോജിപ്പിനെയും, സ്ഥാനഭേദങ്ങളെയും, ഇപ്പോൾ, ഒരു പ്രത്യേകശാസ്ത്രമായി പഠിച്ചുവരുന്നുണ്ട്. നവീനതത്വശാസ്ത്രപ്രകാരം ഇവകളെ പ്രകൃതിയ്ക്കനുസാരമായി സൃഷ്ടിയ്ക്കുകയും ചെയ്യാം. എങ്കിലും, ഇവകൾക്കും മനസ്സിന്നും തമ്മിൽ സംബന്ധമുണ്ടെന്നു പറയുന്നതല്ലാതെ, എതു വിധത്തിലാണ് സംബന്ധിയ്ക്കപ്പെട്ടിട്ടുള്ളതെന്നും, ദേഹവും മനസ്സുമാകുന്ന മറകളുടെ പിൻഭാഗത്തു തുള്ളിക്കളിച്ചുകൊണ്ടിരിയ്ക്കുന്ന ജീവകാന്തശക്തിയുടെ പ്രസരണസമ്പ്രദായവും, ഭാവവ്യത്യാസവും എതുപ്രകാരത്തിലെന്നു ഒരു തീൎച്ചയായ നിയമത്തെ, ഇതുവരെ ആരും ധൈൎയ്യമായി പറഞ്ഞിട്ടില്ല. മസ്തിഷ്കശാസ്ത്രജ്ഞന്മാരിൽ പലരും, അനുഭവസി

ഖവും, ജ്ഞാനഗർഭവും, രസകരവുമായ ഈ വിഷയത്തെക്കുറിച്ച് പ്രതിപാദിക്കുന്നതായ പല പുസ്തകങ്ങളും എഴുതീട്ടുണ്ടെങ്കിലും, ഞെരമ്പുകളുടെ സ്ഥാനഭേദങ്ങളേയും, അവകളിൽ ഓരോന്നിന്റെയും പ്രവൃത്തിവിശേഷങ്ങളെയും പററി പ്രസ്തുതപുസ്തകങ്ങളിൽ പറഞ്ഞിരിക്കുന്നതു മുഴുവനും വിശ്വസിക്കത്തക്കതല്ലെന്നും, യുക്തിഭംഗങ്ങളുണ്ടെന്നും മററുമാണ് ഇപ്പോൾ, പലരും പറയുന്നത്. മനുഷ്യന്റെ ഈ ശക്തിയെ ന്യായമായവിധം വൎദ്ധിപ്പിക്കുന്നതുകൊണ്ടല്ലാതെ, ഇതുകളുടെ മാഹാത്മ്യത്തെയൊ, സാക്ഷിത്വത്തെയൊ, പൂൎണ്ണമായി അറിയുവാൻ സാധിക്കുകയില്ല. ഒരു മനുഷ്യൻ മൌഢ്യമായിരിക്കുന്നു. സന്തോഷവാനും, സുമുഖനും ആയിരിക്കുന്ന ഒരാൾ ഇയ്യാളുടെ സമീപത്തിൽ ചെന്ന്, അല്പസമയംകൊണ്ടു, മൌഢ്യവാനെയും, സന്തോഷഭരിതനാക്കിത്തീൎക്കുന്നു. ഇതെങ്ങിനെ? മൌഢ്യോൽപാദനസ്ഥാനമായ ഞെരമ്പുകളെ ബന്ധിച്ചു, സന്തോഷസ്ഥാനത്തെ സുമുഖൻ തുറന്നുവിടുന്നു. സുമുഖനിൽ നിന്നു അദൃശ്യമായ ഒരു ശക്തി മൌഢ്യനിൽ പ്രവേശിച്ചു, മൌഢ്യസ്ഥാനാധിപനായ ഞെരമ്പിനെ, തന്റെ അധികശക്തികൊണ്ട് അമൎച്ചചെയ്യുകയൊ, തീരെ ഇല്ലാതാക്കുകയൊ ചെയ്യുന്നു. ഇതിന്നു ശേഷം, തന്റെ സന്തോഷകലവറയായ ഞെരമ്പുകളിൽ നിന്നുള്ള ശക്തി, മൌഢ്യന്റെ സന്തോഷസ്ഥാനങ്ങളിൽ പ്രവേശിപ്പിക്കുന്നു. എന്നാൽ, എന്തുകൊണ്ടു, സന്തോഷവാന് മൌഢ്യത വരുവാൻ പാടില്ല? എന്നൊരു ചോദ്യം, പക്ഷെ പുറപ്പെട്ടേക്കാം. അതിന്നുത്തരം പറകയാണെങ്കിൽ, മൌഢ്യം ഒരുവന്റെ സകല നാഡികളെയും ക്ഷീണിപ്പിച്ചു മനസ്സിന്റെ ശക്തിയെ കുറക്കുന്നു, എന്നു മാത്രമാണ് പറയേണ്ടത്.

മാനുഷഹൃദയത്തിന്നുണ്ടാകുന്ന ഭാവവ്യത്യാസങ്ങളുടെ മൂലസ്ഥാനവും ശേഖരിപ്പുസ്ഥലവുമായ, ഞെരമ്പുകളിൽ, അതാതിന്നുള്ള പ്രത്യേകസ്ഥലങ്ങളെയും, അവകളിൽ ഓരോന്നിന്റെയും ജോലികളെയും തിരിച്ചറിയുന്നതായ ശാസ്ത്രം, വളരെ ഗാംഭീൎയ്യമുള്ളതും, മാനുഷലോകത്തിന്റെ ശ്രേയോഭിവൃദ്ധികളെ, ഉൽകൃഷ്ടസ്ഥിതിയിൽ നിൎത്തുവാൻ ഒരു പ്രധാന താങ്ങായി ഭവിക്കുന്നതും ആകുന്നു, സംശയമില്ല. ഈ ശാസ്ത്രപഠനം, കായികമായും, മാനസികമായും, സകലൎക്കും, ഒരു പരിപൂൎണ്ണത നൽകുകയും ചെയ്യും. വിവേകജ്ഞാനമുള്ളവൎക്കെല്ലാം ജീവകാന്തശക്തിയെക്കുറിച്ചുള്ള മതിയായ അറിവു സിദ്ധിക്കുവാൻ അഭിലാഷമുണ്ടാകുന്നതാണെന്നു മാത്രമല്ല, അതിന്റെ സൂക്ഷ്മതത്വം മനസ്സിലാക്കി, ന്യായമായും മാനമായും അതിനെ വൎദ്ധിപ്പിച്ച് ഉപയോഗപ്പെടുത്തുന്നതുകൊണ്ട്, ഉടമസ്ഥന്മാരെ അനുഗ്രഹീതന്മാരാക്കിത്തീൎക്കയും ചെയ്യും. മസ്തിഷ്കശാസ്ത്രവും, ജീവകാന്തശക്തിയും പ്രാണസ്നേഹിതന്മാരാണ്. മസ്തിഷ്കത്തിലെ ഞെരമ്പുകളിൽകൂടിയും നമ്മുടെ ഓരൊ അവയവങ്ങളിൽകൂടിയും, ഈ കാന്തശക്തി ഇടവിടാതെ പ്രവഹിച്ചുകൊണ്ടാണിരിക്കുന്നത്. ഇവകൾ സന്താപത്തെയും സന്തോഷത്തെയുമുണ്ടാക്കുന്നു. ഇതിന്റെ ആകൎഷണവും, ഉപേക്ഷിക്കലുമാകുന്നു, നമ്മുടെ ജയവും തോൽവിയും. നമുക്കു ദുഃഖാനുഭവം വരുന്ന സമ

ഭങ്ങളിൽ, നാം ഉപേക്ഷിക്കപ്പെടുന്നു. ഇതുപോലെതന്നെ, ആപത്തിലേയ്ക്കും നാശത്തിലേയ്ക്കും ചിലപ്പോൾ നമ്മെ ആകർഷിക്കയും ചെയ്യുന്നു. വർദ്ധിപ്പിക്കാതിരിയ്ക്കുന്ന ഈ ശക്തി, നമ്മെ ഏതെങ്കിലും ഒരു വഴിയ്ക്കു മാത്രമെ നയിപ്പിയ്ക്കയുള്ളു. ആ വഴി, ചിലപ്പോൾ ഗുണകരമായും, ചിലപ്പോൾ, ദോഷമായും പരിണമിച്ചേയ്ക്കും. വർദ്ധിപ്പിച്ചാൽ, നമുക്കു ഗുണദോഷത്തെ തിരിച്ചറിഞ്ഞ്, തക്ക സമയങ്ങളിൽ, അപകടം പാറാതെ മാറുവാൻ സാധിക്കയും ചെയ്യും.

ഞരമ്പുകളിൽകൂടി പലവഴിയ്ക്കും പ്രവഹിയ്ക്കുന്ന ഈ ശക്തികളെ ഒന്നായി കൂട്ടിച്ചേർത്തു പറയുമ്പോൾ, അതു മനഃശക്തിയായിരിയ്ക്കും. ഭടന്മാരുടെ മദ്ധ്യെ നിൽക്കുന്ന സേനാനായകനെപ്പോലെ, കായികശക്തികളുടെ മറവിൽ, അതുകളെ ഭരിച്ചുകൊണ്ടിരിയ്ക്കുന്ന മനഃശക്തിയുടെ നേതൃത്വം വഹിയ്ക്കുന്നതായി വേറൊരു ശക്തികൂടിയുണ്ട്. ഈ അദൃശ്യശക്തിയായ പ്രധാന സേനാനായകനെയാണ് അഹം ego, or self എന്നു വിളിച്ചു വരുന്നത്. മനുഷ്യരെ കൊട്ടയാട്ടുന്നതായ ഈ ഞരമ്പുകളുടെ പ്രത്യേകശക്തികളെയും, അവകളുടെ സ്വഭാവവൈകല്യങ്ങളെയും, കുറിച്ച് ഒരറിവു സിദ്ധിയ്ക്കുവാൻ സാധിയ്ക്കുന്നതാണെങ്കിലും, വിഷയം ഗൌരവമുള്ളതാകയാൽ, അതിലേയ്ക്കുള്ള പ്രയത്നവും, ഗൌരവത്തോടെ ചെയ്യേണ്ടിവരും. എന്നാൽ, പ്രയത്നഫലം ജന്മസാഫല്യത്തെത്തരുമെന്നുള്ള കാര്യത്തിൽ, രണ്ടുപക്ഷമില്ലതാനും. ഏകാഗ്രചിത്താവസ്ഥയാണല്ലൊ യോഗീശ്വരന്മാരും അന്വേഷിച്ചിരുന്നത്.

തലച്ചോറിൽ പല ഭാഗങ്ങളുണ്ടെന്നും, ഈ ഓരൊ ഭാഗവും കാന്തശക്തിയാൽ പ്രസരിപ്പിയ്ക്കാവുന്നതാണെന്നും, ഇവകളിൽ ഓരോന്നിൻെറയും ചലനം, അതിൽ അടങ്ങിക്കിടക്കുന്ന ഭാവഭേദത്തെ, പുറത്തു പുറപ്പെടുവിയ്ക്കുന്നതാണെന്നും, നവീന മസ്തിഷ്കശാസ്ത്രജ്ഞന്മാർ കണ്ടുപിടിച്ചിരിയ്ക്കുന്നു. പുറത്തു പ്രകാശിപ്പിക്കേണ്ടതായ ഭാവം ഒതുങ്ങിയിരിയ്ക്കുന്ന ഭാഗത്തുകൈവിരൽ വയ്ക്കുന്നതുകൊണ്ടു, ആ ഭാഗത്തിന്നു ചലനം വരുത്താവുന്നതാകുന്നു. പക്ഷെ, ജീവകാന്തശക്തി പ്രയോഗിയ്ക്കുന്ന ആൾ, വളരെ മനഃശക്തിയുള്ളവനും, എളുപ്പത്തിൽ തൻെറ മനസ്സിനെ ഏകാഗ്രചിത്താവസ്ഥയിൽ കൊണ്ടുവരുവാൻ സാധിയ്ക്കുന്നവനുമായിരിയ്ക്കണം. ആരിൽ ശക്തി പ്രയോഗിയ്ക്കുവാൻ വിചാരിയ്ക്കുന്നുവൊ, ആ ആൾ, പ്രയോഗിയ്ക്കുന്നവനെക്കാൾ മനഃശക്തി അധികരിച്ചിട്ടുള്ളവനാണെങ്കിൽ, മററവൻെറ പ്രയത്നങ്ങളെല്ലാം നിഷ്ഫലമായിത്തീരുന്നതാണ്. ഇതുതന്നെയാണല്ലൊ ദേഹബലത്തിൻെറയും സ്ഥിതി. കായബലം ധാരാളമുള്ളവനു ക്ഷീണിച്ചിരിയ്ക്കുന്ന ഒരുത്തനെ എളുപ്പത്തിൽ തോല്പിച്ചു കീഴടക്കാം. ഇരുവരും സമബലവാന്മാരാണെങ്കിൽഅവർ, തമ്മിലുള്ള മൽപ്രയോഗങ്ങളുടെ ഫലവും സമത്വത്തിൽ കലാശിയ്ക്കും. അതിനുപകരം, ബലഹീനൻ, ബലവാനെ അമർച്ചചെയ്യാൻ ഒരുങ്ങിയാൽ അതിൻെറ ഫലം അപജയമാണെന്നു നമുക്കെല്ലാവർക്കും അറിയാവുന്നതല്ലെ. നമ്മുടെ പൂർവ്വികന്മാരായിരിയ്ക്കുന്ന ഋഷികളുടെയും മററും മനഃശക്തി, ശൌര്യവീര്യപരാക്രമികളായിരുന്ന മഹാരാജാക്കന്മാരെയുംകൂടി കീഴടക്കിയിരുന്നു. എന്നു മാത്രമല്ല, ഇവരുടെ ശക്തി, സൈന്യങ്ങ

ളെ, വിറപ്പിയ്ക്കുകയും, നാമാവശേഷമാക്കിത്തീർക്കുകയും ചെയ്തിട്ടുണ്ട്. ഇതിലെയ്ക്കുള്ള ദൃഷ്ടാന്തത്തിന്, അധികംകാലം പിന്നോക്കം പോകണമെന്നില്ല. സ്വാമിരാമകൃഷ്ണപരമഹംസൻ, സ്വാമിവിവേകാനന്ദൻ, ഗണപതിസ്വാമികൾ, ഇവരെല്ലാം അടുത്തകാലങ്ങളിൽ ജീവിച്ചിരുന്നവരാണ്. പാശ്ചാത്യന്മാരുടെ ഇടയിൽ അന്വേഷിച്ചാലും ചിലരില്ലെന്നില്ല. നെപ്പോളിയൻ, നെൽസൺ, വെല്ലിങ്ങ്ടൺ, ഗ്ലാഡ്സ്റ്റൺ, മുതലായവർ അസാമാന്യമനഃശക്തിയുള്ളവരായിരുന്നു. ഇല്ലെങ്കിൽ, അവർ സാധിച്ചിരിയ്ക്കുന്ന അത്ഭുതകർമ്മങ്ങളിൽ ഒന്നെങ്കിലും അവർക്ക് ചെയ്വാൻ സാധിയ്ക്കുന്നതല്ലായിരുന്നു. മനഃശക്തിയുടെ ഫലമാണ് ഏകാഗ്രചിത്താവസ്ഥ. ഏകദേശം രണ്ടും ഒന്നാണെന്നുതന്നെ പറയാം. സ്വല്പവ്യത്യാസമെയുള്ളു. ഇതു സാധിയ്ക്കുന്നതിന് ഒന്നാമതായി വേണ്ടതു നിഷ്കർഷയാകുന്നു. ഒരു കാര്യം പ്രവൃത്തിയ്ക്കുവാനാരംഭിയ്ക്കുമ്പോൾ, അതു നാം പ്രവർത്തിയ്ക്കുന്നതെന്തിന്? ആ പ്രവൃത്തി ചെയ്യേണ്ടതു നമ്മുടെ മുറയാണൊ? എന്നീ രണ്ടു ചോദ്യങ്ങൾ മനസ്സിനോടു ചോദിക്കണം. പ്രവൃത്തിയ്ക്ക് അഥവാ ഉദ്ദേശമില്ലെങ്കിലും, അതു നമ്മുടെ മുറയാണെന്നു തെളിഞ്ഞുകഴിഞ്ഞാൽ, നമ്മുടെ മനസ്സു മുഴവൻ ആ പ്രവൃത്തിയിൽ ചെലുത്തണം. കാര്യം ഗൌരവമായാലും നിസ്സാരമായാലും വേണ്ടില്ല. നാം ചെയ്യുന്ന സകല പ്രവൃത്തികളിലും നമ്മുടെ മനസ്സുകൂടെ വേണം. 'വർത്തമാനം പറഞ്ഞ് ഉണ്ടതറിഞ്ഞില്ല'. 'മനോരാജ്യംകൊണ്ടു വഴിനടന്നതറിഞ്ഞില്ല'. 'ഉറക്കത്തിന്റെ ശക്തികൊണ്ടു സംസാരിച്ചതൊന്നും മനസ്സിലായില്ല'. എന്നിത്യാദി സാധാരണ കേട്ടുവരുന്ന കാര്യങ്ങളാണ്. കാലിന്മേൽ ഒരു മുള്ളുകൊണ്ടത് എടുത്തുകളയുന്ന സമയം ഇക്കൂട്ടരുടെ മനസ്സിനെ ഇവർ വല്ലിടത്തെയ്ക്കും പറഞ്ഞയയ്ക്കുമൊ? ഇല്ല. ദേഹത്തിലുള്ള വേറെ വല്ല പരുക്കുകൾക്കും ശുശ്രൂഷചെയ്യേണ്ടുന്ന സമയം ഇവരുടെ മനസ്സിനെ തെണ്ടിനടക്കാനനുവദിയ്ക്കുമോ? ഇല്ല. ഇതാണ് തെററ്. ചിലതിൽ മനസ്സുവയ്ക്കുകയും ചിലതിൽ മനസ്സു വിടുകയുമരുത്. പ്രവൃത്തികളുടെ സാരവും നിസ്സാരതയുമല്ല വിചാരിക്കേണ്ടത്. താൻ ഒരു പ്രവൃത്തി ചെയ്യുന്നുണ്ടെങ്കിൽ, അതിൽ തന്റെ മനസ്സു മുഴവൻ വേണം. ഇതാകുന്നു മനഃശക്തി കിട്ടുവാനുള്ള ഒന്നാമത്തെ വഴി. ഇതുതന്നെയാണ് പലരെയും മഹാന്മാരാക്കിത്തീർത്തിട്ടുള്ളത്.

What ever you do, do it with your might; and, do not do any thing by halves.

ഏകാഗ്രചിത്താവസ്ഥയെപ്പററിയും, അതു സാധിയ്ക്കുന്നതിനുള്ള മാർഗ്ഗങ്ങളെക്കുറിച്ചും, അതിന്റെ ഗുണങ്ങളെക്കുറിച്ചും, മററും ഇതുവരെ പ്രതിപാദിച്ചതുതന്നെ പ്രകൃതവിരുദ്ധമായതുകൊണ്ടും, ഇതുകളെപ്പററി വളരെ പറയുവാനുള്ളതുകൊണ്ടും, അത്, എനിയൊരവസരത്തിലെയ്ക്കു നീട്ടിവയ്ക്കാതെ നിവൃത്തിയില്ല.

തലച്ചോറിൽ ഓരോ ഭാഗങ്ങളിലും ഓരോ ഭാവങ്ങളടങ്ങിയിരിയ്ക്കുന്നൊന്നും, മനഃശക്തിയുള്ള ഒരു മസ്തിഷ്കശാസ്ത്രജ്ഞനു അവയെ പുറത്തുവരുത്തുവാൻ സാധിയ്ക്കുമെന്നും, പറഞ്ഞുവെച്ചുവല്ലൊ. താഴെ പറയുന്ന ഭാവങ്ങളുടങ്ങിയിരിയ്ക്കുന്ന ഭാഗങ്ങ

ളെ ചലിപ്പിയ്ക്കാവുന്നതാണു്; പക്ഷെ, കാന്തശക്തി പ്രയോഗിയ്ക്കുന്നവന്റെ മനഃശക്തിയുടെ ആധിക്യംപോലെയായിരിയ്ക്കും, ഭാവങ്ങളുടെ പുറത്തെയ്ക്കുള്ള പ്രവാഹശക്തിയും. ഹാസ്യരസം, മനോധൎമ്മം, കാൎയ്യകാരണജ്ഞാനം, എണ്ണം, മാഹാത്മ്യബുദ്ധി, താരതമ്യപ്രകൃതി, ഭക്ഷണാകാംക്ഷ, വൎണ്ണവ്യത്യാസജ്ഞാനം, സൂക്ഷ്മവിവേകജ്ഞാനം, സ്വാഭിമാനം, പൂൎണ്ണസമ്മതം, കീഴ്വഴക്കം, ഭക്തിബഹുമാനം, ന്യായബുദ്ധി, ഭാവിഗുണേച്ഛ, സന്താനാസക്തി, സന്തോഷപ്രദാനശക്തി (സുമുഖത), എന്നീ ഭാവസ്ഥാനങ്ങളെ ചലിപ്പിച്ചു്, ആ വിചാരങ്ങളെ ഉദ്ധരിപ്പിക്കാം... ളെ കരുത്തനാലുണ്ടാക്കാം. ഈ വക ഭാവങ്ങളുടങ്ങിയിരിക്കുന്ന ഞെരമ്പറകളുടെ സ്ഥാനനിശ്ചയത്തിന്റെ സൂക്ഷ്മതപോലെയും, തന്നിലുള്ള കാന്തശക്തി പ്രവാഹം അന്യനിൽ പ്രവേശിപ്പിക്കുവാനുള്ള ശക്തിയുടെ ആധിക്യംപോലെയുമിരിക്കും ചലന പ്രയോഗത്തിന്റെ പൂൎണ്ണാപൂൎണ്ണഫലം. മെസ്മറിസം, ഹിപ്നാട്ടിസം, എന്നിവകളെപ്പററി പലരും കേട്ടിട്ടുണ്ടായിരിക്കും. ഈ വക പദങ്ങൾ പലരും ഉരുവിടുന്നുമുണ്ടായിരിക്കും. പക്ഷെ, പ്രകൃതിയിൽ മുഴുവനും വ്യാപിച്ചിരിക്കുന്നതും, ഇതു കൂടാതെ യാതൊരു ചരാചരങ്ങൾക്കും, ഒരു നിമിഷംപോലുമുള്ള ഭ്രവാസം അസാദ്ധ്യമാക്കിത്തീക്കുന്നതുമായ, ഈ കാന്തശക്തിയുടെ മാഹാത്മ്യപ്രവൃത്തികളെപ്പററിയുള്ള ഒരു സൂക്ഷ്മജ്ഞാനമുള്ളവർ, വളരെ ചുരുക്കം പേർ മാത്രമെയുണ്ടായിരിക്കയുള്ളുവെന്ന കാൎയ്യത്തിൽ അഭിപ്രായവ്യത്യാസം വരുവാൻ തരമില്ല. ജനസാമാന്യങ്ങളുടെ ഇടയിലുള്ള സാധാരണധാരണപോലെ തന്നെ, എളുപ്പത്തിൽ പഠിച്ചറിയാവുന്നതോ, പരിചയിക്കാവുന്നതോ ആയ കാൎയ്യമല്ല ഇതെങ്കിലും, മസ്തിഷ്കത്തെ ഒരു ശാസ്ത്രമായി വിചാരിച്ചു, മററു ശാസ്ത്രങ്ങളെപ്പോലെ തന്നെ ഗുരുമുഖത്തിൽ നിന്നും കേട്ടു്, അതിനിഷ്കൎഷയോടെ അഭ്യസിക്കത്തക്ക യോഗ്യത ഇതിന്നുണ്ടെന്നു മാത്രമല്ല, ഇതു ജീവിതതത്വത്തിന്റെ നാരായവേരാണെന്നും കൂടി സധൈൎയ്യം പറയാം. ഏകാഗ്രചിത്താവസ്ഥയെ ലഭിക്കുവാൻ എല്ലാവരാലും സാധിക്കുന്നതാണെന്നും, ആ അവസ്ഥ, നമ്മെ ലൌകീകവിഷയത്തിലും, ആത്മീകവിഷയത്തിലും, ഉത്തമനിലയിൽ ജീവിതത്തെ നയിക്കുവാൻ സഹായിക്കുന്നതാണെന്നും, അതിനാൽ അതിലേക്കായി ലോകം പരിശ്രമിക്കേണ്ടതാണെന്നും കൂടി, ഈ അവസരത്തിൽ പറഞ്ഞുകൊള്ളുന്നു.

---

# ഒരു ശ്മശാനപുഷ്പം

---

ഉല്ലാസത്തോടനാരിജനകബരിയിൽവാ-
ഴേണ്ടസൌഭാഗ്യമങ്ങു-
ണ്ടില്ലാഞ്ഞില്ലാക്ഷമാശിച്ചിടുവതിനരുതാ-
ത്തൊരുസൌരഭ്യമില്ല.

ചൊല്ല്യാളുംനിന്നിലേന്തുംമധു:മധുരതയി-
ല്ലാത്തതല്ലേവ:മാത്താ-
ലെല്ലാംകൊണ്ടുംനിനക്കുണ്ടയി!സകലജനാ
ശാസ്യമാംസൌമനസ്യം.

ഏതന്മാഹാത്മ്യമോർത്താലനിതരസുമസാ-
ധാരണത്വമിന്നവണ്ണി-
ച്ചോതത്തക്കൊന്നതല്ലെങ്കിലുമതുജനതാ-
സാധുവാദാർഹമത്രെ
പൂതശ്രീവൃന്ദവൃക്ഷങ്ങൾക്കിടയിലൊരു ചിത
സ്ഥാനമില്ലെങ്കിലും വൻ
പ്രേതക്കാട്ടിൽജനിക്കുന്നതിനു ദുരിതമേ-
താണ്ടു നീ പണ്ടു ചെയ്തോ?
ശ്രീമത്സംഭാരമേറും നഗരിയിലധിവാ-
സത്തിനാകാഞ്ഞിലും കു- (മോ
ഗ്രാമത്തിൻമൂലയായാവല്ലൊരു വയൽനില-
ജന്മഭൂവായിരുന്നാൽ
ഈമട്ടാകില്ല ഹാ! നിൻകഥ, സുരുചിരസൗ-
ഭാഗ്യസൗരഭ്യസാര-
സ്തോമത്തെസ്സംസ്തുതിക്കും കുളുർകുസുമചരി-
ത്രത്തിലൊന്നായിരിക്കാം.
കഷ്ടം! സാക്ഷാത്തമാലോകനമതിനയി! നീ
പാത്രമായില്ല, സർവ്വോൽ-
കൃഷ്ടം നിന്നാസവം നാഗരികനൊരളിബാ-
ലനുമെത്തീല നേടാൻ
ഇഷ്ടം പോലൊന്നു കേളീവനപവനസുഖം
നേടുവാൻ കൂടിയില്ലി-
ന്നഷ്ടം നിസ്സാരമല്ലിന്നിതിനിഹ ദുരവ-
സ്ഥാനമത്രേ നിദാനം.
വാടിപ്പോകുന്നനേരത്തയി! ജലമരുളും
കൈകളോ ഹന്ത തോട്ടാ-
വാടിക്കൂട്ടത്തെ നീക്കുന്നതിനൊരു കൊടുവാ
ളോ നിനക്കിപ്പതന്നെ; (ർാം-
മോടിക്കോർത്തോരു നിന്നെപ്പരിചൊടുപ
ക്ഷിക്കുവാനിപ്പൊഴെല്ലാം
കൂടിക്കാണുന്നതിന്നിപ്രകൃതിയുടെ കൃപാ
ലോകമെന്നൊന്നുമാത്രം.
ഭൂതക്കൂട്ടങ്ങൾതൻനിർദ്ദയനയനയുഗം
രൂപസൗഭാഗ്യവും ദു-
ഷ്പ്രേതത്തിൻഗന്ധമേന്തുന്നനിലനനലമാ-
യുള്ളസൗരഭ്യവസ്തും

മാതംഗത്തിൻമദത്തിൽ കൊതിയെഴുമടവീ-
മത്തഭൃംഗങ്ങൾ സാര-
സ്യൂതം തേനും ലഭിക്കുന്നതിനുലകിലഹോ!
കഷ്ടമർഹങ്ങളാണോ?
കുന്നിച്ചീടും ചുഴൽക്കാറ്റടിയുടെ കൊടുവേ-
ഗത്തിലോ പ്രേതധൂമം
ചിന്നിക്കാട്ടിങ്കലെല്ലാം ചുഴലുമളവിലോ
തന്നെ നിൻ പ്രാണഹാനി;
നിന്നിക്കഷ്ടത്തെ നോക്കിസ്സകരുണമനുശോ
ചിക്കുവാനായ് ശ്മശാനം
തന്നിൽ ബന്ധുക്കളാരാം ശവരുചികഴുവോ
കാകനോ ശോചനീയം.
വിണ്ണീക്ഷിച്ചീടുവാൻ തന്നുടയവർ നടകൊ
ണ്ടീടവെ, തച്ഛരീരം
വെണ്ണീറാക്കുന്നതിന്നായ് ചുടലയിലണയു-
ന്നോരഹോ! ദീനദീനം (ദീ-)
കണ്ണീർവാർത്തീടവെ, നിന്നുടെ നിലയെനി-
ക്ഷി, ച്ചകത്തൊന്നുമപ്പോ-
ളെണ്ണീടാതേ പൊഴിക്കും ചുടുചുടെയധികം
രണ്ടുബിന്ദുക്കൾ കൂടി.
ആരക്തശ്രീവിലാസം തഴകിയ പവിഴം
കൊണ്ടു വൃത്തത്തെയും നൽ
സാരസ്യാഞ്ചത്തുമുക്താമണിയുടെ ശകലം
കൊണ്ടിതൾക്കൂട്ടിനേയും (ചുടൽ
സൈപരം നിർമ്മിച്ച കൈതാൻ തവ ശിരസി
ക്കാട്ടിൽ വാഴുന്നതിന്നി-
ന്നേരത്തയ്യോ! വരച്ചു! ചെറുതുമിഹ തടു-
ക്കാവതോ ദൈവയോഗം.
ആരാമത്തിൽ ജനിക്കുന്നതിനുമിഹ ജനാ-
നന്ദസന്ദായിയായി-
ത്തീരാനും നാരിമാർ തന്നണിമുടിയിലല-
ങ്കാരമായ്‌വാഴുവാനും
പാരാതിപ്പോൾ നിനക്കേറിടുമൊരു ദുര-
ദൃഷ്ടങ്ങൾ നീങ്ങാനുമമ്പോ-
ടാരാധിക്കീശ്വരൻതൻകഴൽ, ഫലമുളവാം
ഹന്ത! ജന്മാന്തരത്തിൽ.

മരുത്തൂർ കരുണാകരമേനോൻ.

# മണ്ണ് — ഒരു ഭക്ഷ്യം

ഒരു ദീർഘകാലത്തെ ദേശാടനവും കഴിഞ്ഞു മടങ്ങിയെത്തിയ ഭർത്താവിനോടു, ധനശാസ്ത്രത്തിൽ നിപുണയായ ഭാൎയ്യ "കുട്ടിയെ പുല്ലുകൊടുത്തു ശീലിപ്പിച്ചാണ് ഞാൻ വളർത്തിയിരിക്കുന്നത്" എന്നു പറഞ്ഞപ്പോൾ "മണ്ണു കൊടുത്തു ശീലിപ്പിയ്ക്കായിരുന്നില്ലേ?" എന്നു അയാൾ മറുവടി പറഞ്ഞതു, തനിക്കു ധനശാസ്ത്രത്തിൽ അവളെക്കാൾ പാണ്ഡിത്യമുണ്ടെന്ന് അറിയിയ്ക്കാനല്ലാതെ, മണ്ണു തിന്നാൻ കൊള്ളുന്ന ഒരു പദാർത്ഥമാണെന്നു അയാൾക്കു ബോദ്ധ്യമുള്ളതിനാലാണെന്ന് ആൎക്കും വിശ്വസിപ്പാൻ കാരണമില്ല. എന്തുകൊണ്ടെന്നാൽ മണ്ണുതിന്നുകയെന്നത് ഇവിടങ്ങളിൽ ആരും ചെയ്തുവരാറില്ലെന്നല്ല, കുട്ടികളൊ മററാ അറിയാതെ തിന്നുപോയാൽ അവരെ ശിക്ഷിച്ചുവരുന്നതുമാണല്ലൊ. ഇതു ഇന്നും ഇന്നലെയും മുതൽക്കു ആചരിച്ചുവരുന്നതല്ലെന്നുള്ളതിലേക്കു 'കണ്ണൻതദാ മണ്ണുഭുജിച്ചുപോലും—ദണ്ഡം പിടിച്ചീടുമവന്നുനൂനം' എന്ന് ഒരുത്തി പറഞ്ഞതു കേട്ടപാതി കേൾക്കാത്തപാതി അത്യന്തം കുപിതയായി കണ്ണന്റെ വായ്പരിശോധിപ്പാൻ ചെന്ന യശോദ നമുക്കു ഒരു ദൃഷ്ടാന്തം കാണിച്ചുതരുന്നതുമുണ്ട്. അങ്ങിനെയിരിക്കെ, ഭക്ഷണത്തിന്നു മണ്ണ് ഉപയോഗപ്പെടുത്താമെന്നു കേൾക്കുമ്പോൾ അതു നമ്മളിൽ മിക്കവൎക്കും ഒരു പുതുമയായേക്കാം; ഉപയോഗപ്പെടുത്തി വരുന്നുണ്ടെന്നറിയുമ്പോൾ നമ്മളിൽ ആശ്ചൎയ്യം ജനിക്കുവാനും മതി. ആ സ്ഥിതിക്കു ജനങ്ങൾ ഭക്ഷണത്തിന്നു മണ്ണുപയോഗിച്ചുവരുന്നതിനെപ്പററി ഒരു ഇംഗ്ലീഷ്പത്രത്തിൽ ഈയിടെ പ്രസിദ്ധപ്പെടുത്തിക്കണ്ട ഒരു ഉപന്യാസത്തിന്റെ സാരം ഇവിടെ കൊടുക്കുന്നത് അസ്ഥാനത്തിലാവാൻ വഴിയില്ല. അതിൽ ഇങ്ങിനെ പറഞ്ഞിരിയ്ക്കുന്നു:—

"മണ്ണൊ കളിമണ്ണൊ ഭക്ഷണമായി ഉപയോഗിക്കുന്നതു ഒരു വൎഗ്ഗക്കാരുടേയൊ ഒരുജാതിക്കാരുടേയൊ എടയിൽ മാത്രമല്ല, ഭൂമിയിൽ പലരുടെയും എടയിൽ കണ്ടുവരുന്ന ഒരു സമ്പ്രദായമാണ്. വടക്കെ അമേരിയ്ക്കയിലും തെക്കെ അമേരിയ്ക്കയിലും പലവകക്കാരും മണ്ണുഭക്ഷണമായുപയോഗിച്ചു വരുന്നുണ്ട്. അവിടത്തെ പാണി ഇന്ത്യന്മാർ(Pawnee Indians) ഒരുവക മഞ്ഞനിറത്തിലുള്ള കളിമണ്ണാണ് ഉപയോഗിക്കുന്നത്. അവരിതു ചെറിയ ഗുളികകളായുരുട്ടി, വെയിലത്തുവെച്ചുണക്കി, തീയ്യിൽ ചുമക്കെ വറുത്തു, വെള്ളം ചേൎത്തു പതംവരുത്തി ഭക്ഷിക്കും. ഭക്ഷിക്കുന്നതു അധികവും മത്സ്യം കൂട്ടിയാണ്. അതുകൊണ്ടു ദഹനത്തിന്നു കുറെ എളുപ്പമുണ്ട്. മെക്കൽസി നദീതീരത്തുള്ള ഇന്ത്യന്മാരും ക്ഷാമകാലത്തു മണ്ണു ഭക്ഷിച്ചുവരാറുള്ളതാകുന്നു. നദീതീരത്തുള്ള പൊത്തുകൾ കിളച്ചു അതിൽനിന്നാണ് അവരതിലേക്കു കളിമണ്ണെടുക്കുക. ക്ഷാമമില്ലാത്തകാലങ്ങളിലും മണ്ണ് ഒരു മധുരപദാൎത്ഥംപോലെ അവർ മുറുക്കുവാൻ ഉപയോഗപ്പെടുത്തും. അപ്പെച്ച്സ് (Apaches) എന്നവൎഗ്ഗക്കാർ അപ്പമുണ്ടാക്കുന്നതിന്നുള്ള മാവിൽ ചളിപൊടിച്ചു ചേൎത്തുവരുന്നതുമാണ്.

"തെക്കെ അമേരിയ്ക്കയിൽ ബോളിവി

യ രാജ്യത്തെ ഉയൎന്ന പ്രദേശങ്ങളിലുള്ള ഇന്ത്യന്മാർ ഏതാണ്ടു വെളുത്തനിറത്തിലുള്ള ഒരുവക ഖനംകുറഞ്ഞ കളിമണ്ണു ഭക്ഷിച്ചുവരുന്നുണ്ടു. ഇതു എടുത്തപടിതന്നെയും, ചിലപ്പോൾ പല ആകൃതിയിലുള്ള അപ്പങ്ങളായുണ്ടാക്കിയും ഭക്ഷിക്കും. ഇത്തരം അപ്പങ്ങൾ ഒരങ്ങാടിയിൽ വില്പാനുമുണ്ടാവും. ഇതുകൂടാതെ അവർ കളിമണ്ണുകൊണ്ട് ഒരുവക കറിയുണ്ടാക്കുകയും അത് ഉരുളക്കിഴങ്ങുകൂട്ടി കഴിക്കുകയും ചെയ്യുന്നുണ്ട്.

"ആഫ്രിക്കയിൽ ഗിനി എന്നരാജ്യത്തിലും പടിഞ്ഞാറെ ആഫ്രിക്കയിലും നിവസിക്കുന്ന കാപ്പിരികളുടെയിടയിലും കളിമണ്ണു ഭക്ഷണം സാധാരണയാണ്. തെക്കെ ആഫ്രിക്കയിലെ കാപ്പിരികൾ ഭക്ഷണത്തിന്നുള്ള കളിമണ്ണെടുക്കുന്നതു നദിതീരങ്ങളിൽ കാണപ്പെടുന്ന ചാണക്കല്ലുകളുടെ അടികളിൽ നിന്നാകുന്നു. കാവിമണ്ണു കലൎന്നിട്ടുള്ള ചളികൊണ്ടു ജാവാദ്വീപിലുള്ള നിവാസികളും ഭക്ഷണം തയ്യാറാക്കിവരുന്നുണ്ട്. ഇതുകൊണ്ടുള്ളഅപ്പം അങ്ങാടികളിൽ വിററുംവരുന്നുണ്ട്.

'വടക്കെ ജാപ്പാനിലെ ആദിമനിവാസികൾ ചോററിലും, ഭക്ഷണത്തിന്നുപയോഗപ്പെടുത്തിവരുന്ന എലക്കറികളിലും കളിമണ്ണു ചേൎത്തു വരുന്നതാണ്. പേൎഷ്യരാജ്യത്തു ചിലർ ഒരു തരം കളിമണ്ണ് ഒരു സുഖോപഭോഗസാധനമായി കരുതിവരുന്നതുമാണ്. ഹിമവാൻ പൎവ്വതത്തിന്റെ ചെറുമലകളിൽ പാൎക്കുന്ന ചിലർ ഒരു വക പച്ചനിറമുള്ള കളിമണ്ണു മുറുക്കുവാൻ ഉപയോഗിച്ചുവരുന്നുതും, അതിന്നു തൊണ്ട വീക്കം മുതലായ കണ്ഠരോഗങ്ങളെ നശിപ്പിക്കാൻ ശക്തിയുണ്ടെന്നു നിനച്ചുവരുന്നതുമാകുന്നു.

"ഫിൻലൻറി (Finland) ലും സ്വീഡനിൽ ചിലേടങ്ങളിലും കളിമണ്ണും, യൂറൽ (Ural) പൎവ്വതങ്ങളിൽ താമസിക്കുന്നവർ ചുണ്ണാമ്പുകല്ലും അപ്പമുണ്ടാക്കുവാനുള്ള മാവിൽ ചേൎത്തുവരാറുണ്ട്. സൎവ്വീനിയ, സിരിയ, എന്നീരാജ്യങ്ങളിൽ മററു ഭക്ഷണസാധനങ്ങളൊന്നിച്ചു കളിമണ്ണുകൊണ്ടുള്ള അപ്പങ്ങളും വില്പാൻ വെച്ചിരിക്കുന്നതായിക്കാണാം."

നോക്കുക, ജനങ്ങളുടെ വൃത്തിയുടെ വൈഭവം! ഭൂദേവിയെ ഭക്ഷിയ്ക്കുന്നത് പാപകരമാണെന്നു ശഠിക്കുന്ന അന്ധവിശ്വാസികളെപ്പോലെ ഈ കൂട്ടരേ ശപിക്കാനോ രോഗവൎദ്ധനയാണെന്നു സിദ്ധാന്തിക്കുന്ന ഭിഷഗ്വരന്മാരെപ്പോലെ ഉപദേശിപ്പാൻ ചെല്ലാനൊ ഞാൻ ഒരുക്കമില്ല. എങ്കിലും അവരുടെ ഈ പ്രവൃത്തി 'പൊൻമുട്ട ഇട്ടുവരുന്ന പാത്തയെ കൊല്ലുന്നപോലെ'യാണെന്ന് എനിയ്ക്കു തോന്നാതിരിക്കുന്നില്ല. ഗതാനുഗതികത്വത്തിന്നുള്ള വാസന ജന്മസിദ്ധമായിട്ടുള്ള ബാക്കി ജനങ്ങളും ഇവരെ അനുകരിച്ചു ഭക്ഷണത്തിന്നു പുറപ്പെട്ടരുതെന്നെ എനിയ്ക്കു പ്രാൎത്ഥനയുള്ളു. എന്തുകൊണ്ടെന്നാൽ, ഇഹലോകത്തിലുള്ള ജനസമൂഹമെല്ലാം അവരുടെ ഭക്ഷണം മണ്ണായി നിയമിക്കുകയും ദിവസം ചുരുങ്ങിയത് ഒരു പലം വിതം ഭക്ഷിപ്പാൻ തുടങ്ങുകയും ചെയ്താൽ അല്പകാലത്തിന്നുള്ളിൽ—വസ്തുക്കൾ അക്ഷയ്യമാണെന്നുള്ള ന്യായം ഇരിക്കട്ടെ—നമ്മുടെ ഭൂമിദേവിയുടെ സ്ഥിതി ഏതു വിധം കലാശിക്കും?

കെ. പി. കെ.

——:o:——

# വ്യായാമവും
# അതിന്റെ ഫലങ്ങളും

---

## വ്യായാമാധിക്യഫലങ്ങൾ

വ്യായാമം അധികമായാൽ ശരീരത്തിന്നു കേടാകുന്നു. അധികം ക്ഷീണിച്ചു എന്നു തോന്നുകയും, അല്പനേരം വിശ്രമിച്ചിട്ടും ആ ക്ഷീണം തീരാതെ വരികയും ചെയ്യുന്നതാകുന്നു അധികമായതിന്റെ അടയാളം. വ്യായാമം അധികമായാൽ മാംസങ്ങൾ ക്രമേണ ക്ഷയിയ്ക്കുകയും ശരീരത്തിലെ സാമാന്യമായ പോഷണത്തിന്നുടവു തട്ടുകയും ചെയ്യും. അത്രതന്നെയുമല്ലാ അതുകൊണ്ടു ദീപനക്ഷയം പറ്റുകയും, തന്മൂലം ഭക്ഷണപദാൎത്ഥങ്ങൾ ശരീരത്തിൽ പിടിയ്ക്കാതെ വരികയും, ഓരോ രോഗങ്ങൾ പിടിപ്പാനുള്ള എളുപ്പം വൎദ്ധിയ്ക്കുകയും ചെയ്യും. വ്യായാമാധിക്യത്താലുള്ള ക്ഷീണം സാംക്രാമികരോഗങ്ങൾ പിടിപ്പാൻ ഒരു മുഖ്യകാരണവും വളവുമാണെന്നു കണ്ടിരിയ്ക്കുന്നു.

## അഭ്യാസം.

മനുഷ്യരുടെ ശരീരപ്രകൃതിയ്ക്കും കായബലത്തിന്നും യാതൊരു ഐകരൂപ്യവുമില്ലാത്തതിനാൽ ഒരാൾ ഇത്ര വ്യായാമം എടുക്കേണമെന്നു പരക്കെ പറ്റുന്നതായ ഒരു നിയമം ക്ലിപ്തപ്പെടുത്തുവാൻ തരമില്ലാ. ഒരാൾക്കു് അധികവ്യായാമമായിട്ടുള്ളതു മറ്റൊരാൾക്കു പോരാതെയൊ, ദോഷരഹിതമായൊ വരാം. കൃത്യനിഷ്ഠയോടുകൂടിയും, ക്രമേണ വൎദ്ധിപ്പിച്ചുകൊണ്ടും ചെയ്തുവരുന്ന വ്യായാമംകൊണ്ടു ദേഹാദ്ധ്വാനത്തിലുള്ള സഹനശക്തിയെ തുലോം വൎദ്ധിപ്പിയ്ക്കാം. ഇങ്ങിനെ തങ്ങളുടെ മാംസങ്ങളെ അഭ്യസിപ്പിച്ചാൽ അവയ്ക്കു് ഉറപ്പും മാൎദ്ദവവും ഉണ്ടാകുന്നതിന്നു പുറമെ അവകൾ സ്വാധീനവുമായിത്തീരും; നാഡി സാവധാനമായി മിടിയ്ക്കുകയും, അതേ അദ്ധ്വാനം തന്നെ വലിയ ദീൎഘനിശ്വാസം കൂടാതെ ചെയ്വാൻ സാധിയ്ക്കുകയും ചെയ്യും. പരിചയമില്ലാത്ത ആളുകൾ വ്യായാമം ചെയ്യുമ്പോൾ നാഡി ക്രമം തെറ്റി മിടിയ്ക്കുകയും, തഴക്കമുള്ളവർ ചെയ്യുമ്പോൾ ഒരു മിടി പിഴയ്ക്കുകയും ചെയ്തു എന്നു വരാം. വ്യായാമം ചെയ്തു പരിചയമുള്ളവരിലും, ഇല്ലാത്തവരിലും നാഡിമിടിപ്പിന്നു ഏറക്കുറയ ഭേദങ്ങൾ വരും. വ്യായാമാനന്തരം പരിചയമുള്ളവരിൽ മറ്റേവരിൽ ഉള്ളതിനേക്കാൾ വേഗത്തിൽ നാഡിമിടിപ്പു പൂൎവ്വസ്ഥിതിയെ പ്രാപിയ്ക്കും.

വ്യായാമരൂപം.— മാംസങ്ങൾ അസാധാരണയായും ദൃഢതരമായും പോഷിക്കേണമെന്നുദ്ദേശിക്കുന്നില്ലാത്തവർ കഠിനതരമായ കായികാഭ്യാസങ്ങൾ ചെയ്യേണമെന്നില്ലാ. ശരീരസുഖം നിലനിൎത്തുവാൻ മാത്രമായി ഉദ്ദേശിയ്ക്കുന്ന സാധാരണന്മാൎക്കു കൃത്യമായും, മിതമായും ഒരു ദിവസത്തിൽ 15 മിനിട്ടുനേരം ദേഹായാസം ചെയ്താൽ ധാരാളം മതിയാകുന്നതാണ്. ചില സംഗതികളിൽ ആവശ്യമാണെങ്കിലും, വ്യായാമത്തിന് ഒരു പ്രത്യേകമായ യന്ത്രങ്ങൾ ഒന്നും ആവശ്യമില്ല. വ്യായാമം ദേഹത്തിലെ എല്ലാ മാംസങ്ങൾക്കും വ്യാപാരം അല്ലെങ്കിൽ ആയാസം ഉണ്ടാകത്തക്കനിലയിലുള്ളതായിരിയ്ക്കണം. ക്ഷീണിച്ചിരിയ്ക്കുന്നതും, പുഷ്ടികുറഞ്ഞതും ആയ മാംസങ്ങളുടെ കാൎയ്യത്തിൽ പ്രത്യേകം ദൃഷ്ടിവെയ്ക്കുകയും വേണം. മനസ്സ് അതിങ്കൽതന്നെ സമൎപ്പിച്ചു ഓരോരൊ ചലനങ്ങളും എത്രത്തോളം ശ്രദ്ധയോടുകൂടി ചെയ്യുമൊ അത്രത്തോളം ഗുണഫലങ്ങളും ഉണ്ടാകും. കുറച്ചുദിവസം കഴിയുമ്പോൾ ഒരേ വ്യാപാരങ്ങൾതന്നെ ദിനന്തോറും ചെയ്യുന്നതിൽ നിന്നു അഭ്യാസികൾക്കു പലപ്പോഴും മുഷി

ച്ചിൽ തോന്നുകയും അതിലുള്ള ശ്രദ്ധയും താല്പൎയ്യവും കുറഞ്ഞു കുറഞ്ഞു വരികയും ചെയ്തുകാണുന്നതു സാധാരണയാണല്ലോ. ആ വക സംഗതികളിൽ വ്യായാമത്തിന്റെ ഫലം തൃപ്തികരമായി ഭവിക്കുന്നില്ല. രണ്ടോ മൂന്നോ മുറകൾ കൂടി വ്യായാമം ചെയ്യുകയും അഭ്യാസങ്ങളുടെ മട്ടു കൂടക്കൂടെ മാറുകയും ചെയ്താൽ ഒന്നു തന്നെ നിത്യം ചെയ്യുന്നതിൽ നിന്നുള്ള മുഷിച്ചൽ തോന്നുവാൻ വഴി കൊടുക്കാതെ കഴിയ്ക്കാവുന്നതാകുന്നു.

ദേഹത്തിലെ എല്ലാ ഭാഗങ്ങൾക്കും ഒരു അഭ്യാസംകൊണ്ടു ഒരേ സമയത്തിൽ തന്നെ ആയാസം കൊടുക്കുന്നതായ വ്യായാമം നന്നേ ചുരുക്കമാകുന്നു. അതിനോടു ഏതാണ്ടടുക്കുന്നതായി വല്ലതും ഉണ്ടെങ്കിൽ അതു നീന്തൽ ആകുന്നു. ഇതു ഒരു വിശേഷതരമായ ശരീരായാസമാണ്. ഈ ആയാസം അധികനേരം ചെയ്യരുതു. ഇതു ദേഹത്തെ ക്ഷണത്തിൽ തളൎത്തുന്നതാകുന്നു. കാലത്തോ വൈകുന്നേരമോ രണ്ടു നാഴിക നടക്കുക, കുതിരസ്സവാരി ചെയ്യുക, ചവിട്ടുവണ്ടി ഓടിയ്ക്കുക മുതലായ വിശ്രമവ്യായാമങ്ങൾക്ക് അതാതിന്നനുസരിച്ചു പ്രത്യേകതരം ഫലങ്ങളും ഉപയോഗങ്ങളും ഉണ്ട്. ഇതുകൂടാതെ ദേഹത്തിലേ എല്ലാ ഭാഗങ്ങൾക്കും അല്ലെങ്കിൽ മാംസങ്ങൾക്കും ആയാസം കിട്ടത്തക്ക വല്ല അഭ്യാസങ്ങൾകൂടി ചെയ്യുന്നതിന്നു പതിവായി അല്പസമയം വിനിയോഗിച്ചാൽ വളരെക്കൂടുതൽ ഫലങ്ങൾ സിദ്ധിപ്പാനുണ്ട്.

പലവിധമായ പന്തുകളി, ഡംബെൽസ് (Dumb-bell exercises) ഓട്ടം, ചാട്ടം എന്നിങ്ങിനെ വ്യായാമരൂപങ്ങൾ അനേകമുണ്ട്. ഇവയിൽ ഓരോന്നിന്നും ഓരോ ദോഷങ്ങളുമുണ്ട്. ഇങ്ങിനെ പലവിധമായ വ്യായാമരൂപങ്ങളുടെയും ഒരു പട്ടിക ഇവിടെ കൊടുക്കേണ്ട ആവശ്യമില്ലാത്തതിനാൽ അവയെ പ്രത്യേകം പ്രത്യേകം എടുത്തു പറയുന്നില്ല.

ചില വ്യായാമങ്ങളിൽ നിന്നു പലവിധമായ ആപത്തുകൾ നേരിടുവാൻ എളുപ്പമുണ്ട്. അങ്ങിനെയുള്ള അനുഭവങ്ങൾ അല്പം ഓൎത്തുനോക്കിയാൽ നമ്മുടെ ഓൎമ്മയിൽപ്പെടുന്നതുമാണ്. അവ പ്രധാനമായി ഫുഡ്ബാൾ, ക്രിക്കെററ് (foot ball cricket) എന്നിവകളിൽ നിന്നാണെന്നാണ് കേട്ടിട്ടുള്ളത്. അതുകൊണ്ട് ആ വക വ്യായാമങ്ങളിൽ അല്പമൊന്നു സൂക്ഷിയ്ക്കണം. കയ്യും കാലും ഒടിയുക, പല്ലുപോക, എല്ലു തകരുക മുതലായ അപായങ്ങൾ സാധാരണങ്ങളാണല്ലോ. ചിലപ്പോൾ എത്ര സൂക്ഷിച്ചാലും ഇത്തരത്തിന്നു സംഭവിയ്ക്കുന്നതാണ്. മത്സരാവസരങ്ങളിൽ ഏതു ഫലത്തെ പ്രതീക്ഷിച്ചുകൊണ്ടിരിയ്ക്കുന്നുവോ ആ ഫലപ്രാപ്തിയിൽ തന്നെ ബദ്ധശ്രദ്ധമായിരിയ്ക്കുന്ന മനസ്സോടുകൂടിയവർ തങ്ങളുടെ ആത്മാവിനെപ്പററിയും ചിലപ്പോൾ തീരെ വിസ്മൃതന്മാരായി പ്രവൃത്തിയ്ക്കുന്നതു മനുഷ്യസ്വഭാവമാണല്ലോ. അതുകൊണ്ടാണ് ഇത്തരം അപായങ്ങൾ ചിലപ്പോൾ അനിവാൎയ്യങ്ങളാണെന്നു പറയുന്നത്.

ബാലന്മാൎക്കും വൃദ്ധന്മാൎക്കും ദേഹായാസം വേണ്ടെന്നു പറയുന്നതു സാധാരണയും തെററായും ഉള്ള ഒരു ധാരണയാകുന്നു. കഠിനമായ കായികാഭ്യാസം ഈ രണ്ടു കൂട്ടൎക്കും ദോഷാവഹമാണെന്നു സമ്മതിയ്ക്കാതെ നിവൃത്തിയില്ലാ എങ്കിലും ശരീരസ്ഥിതിയ്ക്കനുസരിച്ചും ലഘുവായ ആയാസം കൊണ്ടു യാതൊരു ദോഷവും നേരിടുന്നതല്ലാ. നേരേ മറിച്ചു അതുകൊണ്ടു വളരെ ഗുണങ്ങൾ എല്ലാം സിദ്ധിപ്പാനുണ്ടുതാനും.

<u>വ്യായാമത്തിന്നുള്ള സമയവും, സ്ഥലവും.</u> കാലത്തെ സമയങ്ങളാണ് വ്യായാമത്തിന്നുത്തമം. കാലത്തു സമയമില്ലാത്തവൎക്ക് പകലോ, രാത്രിയിലോ ഏതെങ്കിലും സൌകൎയ്യമുള്ള സമയത്തു വ്യായാമം ചെയ്യാം. പക്ഷെ കാലത്തല്ലെങ്കിൽ പിന്നെ നല്ലതു വൈകുന്നേരമാണ്. വ്യായാമസമയത്തു വയററിൽ ഭക്ഷണം നിറ

ഞ്ഞിരിക്കുകയൊ, തീരെ ഇല്ലാതിരിക്കയൊ അരുതു. അതുകൊണ്ടാണ് കാലത്തില്ലെങ്കിൽ ഈ ദോഷം കൂടാത്ത സമയം പിന്നെ വൈകുന്നേരമാണെന്നു പറഞ്ഞതു. ഇതു കഴിയുന്നതും ധാരാളം വായുസഞ്ചാരമുള്ള തുറസ്സായ സ്ഥലത്തു വെച്ചു ചെയ്യണം. വല്ല മുറിക്കകത്തു വെച്ചാണ് ചെയ്യുന്നത് എങ്കിൽ അതിൻെറ വാതലുകളും, ജനേലകളും എല്ലാം തുറന്നിടണം. ശീതവാതപ്രചാരമുള്ള വർഷക്കാലങ്ങളിൽ പുറത്തിറങ്ങി വ്യായാമം ചെയ്യുമ്പോൾ ജലദോഷവും മററും ബാധിപ്പാതിരിപ്പാൻ തക്കതായി വസ്ത്രങ്ങൾ കൊണ്ടോ കുപ്പായങ്ങൾ കൊണ്ടോ ദേഹത്തെ രക്ഷിക്കണം.

വ്യായാമവും ശരീരസുഖവും. എല്ലാവക്കും പറ്റുന്നതായ ഒരു വ്യായാമനിയമം ഉണ്ടാക്കുവാൻ സാധിക്കുന്നതല്ലെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലൊ. ഓരോരുത്തക്കും യോജിക്കുന്നതിന്നതാണെന്ന് അവരുടെ ശരീരസ്ഥിതിക്കനുസരിച്ചു അവരവർ തന്നെയാണ് തീച്ചപ്പെടുത്തേണ്ടതു. ഒരു ബലമുള്ള ആൾക്കു വേണ്ടുന്ന വ്യായാമത്തിൽ കുറച്ചേ ബലഹീനന്നു വേണ്ടു. വലിയ ദേഹാദ്ധ്വാനം ചെയ്തു ഉപജീവനം കഴിക്കുന്ന തൊഴിൽക്കാർ വ്യായാമത്തിന്നായി പ്രത്യേകം ഒരു സമയം കളയേണമെന്നില്ലാ. ശരീരം ഒരു പോഷകസ്ഥിതിയിലും ആരോഗ്യസ്ഥിതിയിലും വെക്കുന്നതിന്നു വ്യായാമം മുഖ്യമായ ഒരു ഉപകരണമാണെന്നു മേൽപറഞ്ഞ സംഗതികളിൽ നിന്നും പ്രത്യക്ഷമാണെല്ലൊ.

വ്യായാമം രോഗനിവാരണത്തിന്നുള്ള ഒരു മാർഗ്ഗമായി ഭവിക്കുന്നതു. വ്യായാമം മനുഷ്യശരീരത്തെ ആക്രമിക്കുന്ന സകലരോഗങ്ങൾക്കും ഫലിക്കുന്നതായ ഒരു സിദ്ധൌഷധമായി ഗണിക്കപ്പെടുവാൻ പാടില്ലെങ്കിലും, അതുകൊണ്ടു പ്രത്യക്ഷത്തിൽ സുഖപ്പെടുത്താവുന്ന ശരീരസ്ഥിതികൾ പലതും ഉണ്ടു. ക്രമമായി വ്യായാമം ചെയ്യുന്ന ഒരാൾക്കു തൻെറ സാമാന്യമായ ശരീരപോഷണസ്ഥിതി അഭിവൃദ്ധികരിക്കുകയും, രോഗോല്പാദകങ്ങളായ കൃമികളുടെ ആക്രമത്തെ എതിൎത്തു നില്പാൻ ശക്തിയുണ്ടാവുകയും ചെയ്യുന്നു. മുതുകു താഴത്തും നാഭിക്കു മീതേയുമുള്ള മാംസങ്ങൾക്ക് ആയാസം കൊടുക്കുന്ന അഭ്യാസങ്ങൾകൊണ്ടു ദിപനക്ഷയം മാറുന്നതും, ശോധനക്കുറവ് ഇല്ലാതാകുന്നതുമാകുന്നു. പരിണാമശക്തിസംബന്ധമായ ദീനങ്ങൾ (metabolic diseases) ചിലപ്പോൾ വ്യായാമംകൊണ്ടു ഭേദപ്പെടാറുണ്ടത്രെ. ചില ഞരമ്പുരോഗങ്ങൾക്കു വ്യായാമവും, ആരോഗ്യശാസ്ത്രവിധിക്കനുസരിച്ചു താമസവും ഒരു മുഖ്യമായ ചികിത്സയാകുന്നു. അധികമായ മനോവ്യാപാരത്തിൽ നിന്നും, മനശ്ശല്യത്തിൽനിന്നുമുണ്ടാകുന്ന നഷ്ടനിദ്രക്കു തുറസ്സായിട്ടുള്ള സ്ഥലങ്ങളിൽ വെച്ചു ചെയ്യുന്ന വ്യായാമം ഒരു കൈകണ്ട മരുന്നാകുന്നു. ക്ഷയരോഗത്തിൻെറ ലാഞ്ഛനയുള്ളവക്കു ശ്വാസകോശത്തിൻെറ ബലപുഷ്ടിയെ ഉദ്ദേശിച്ചു വായുസഞ്ചാരമുള്ള സ്ഥലത്തുവെച്ചു ചെയ്യുന്ന വ്യായാമം ഇപ്പോൾ നമ്മുടെ അറിവിൽപെട്ടേടത്തോളമുള്ള നിരോധനചികിത്സാമാൎഗ്ഗങ്ങളിൽ വെച്ചു ഏററവും വിലയേറിയ ഒന്നാണെന്നുള്ളതിലേക്കു യാതൊരു വാദവുമില്ലാ. തുറസ്സായ സ്ഥലങ്ങളിലിരുന്നു പതിവായി ശ്വാസോച്ഛ്വാസം ചെയ്തു ശീലിക്കുന്നതായാൽ ആരംഭഘട്ടത്തിലുള്ള ക്ഷയരോഗിയുടെ ദീനം മാറുന്നതാണെന്നു കൂടി ബലമായി വാദിക്കുന്നുണ്ട്.

നാഹീം (nauheim), ഹേസി (hesse), നാസാൻ (nassan) എന്നീ സ്ഥലങ്ങളിൽ ഹൃദയസംബന്ധമായ ദീനങ്ങൾ കൂടി ക്ലിപ്തമായ വ്യായാമംകൊണ്ടു ഇപ്പോൾ ചികിത്സിച്ചു ഭേദപ്പെടുത്തി വരുന്നതായി പറയുന്നു. ("Head and heart) പണ്ടു ഹൃദയസംബന്ധമായ രോഗങ്ങൾക്കു തീരെ ദേഹമനങ്ങാതെ ഇരുന്നു വിശ്രമമെടുക്കേണമെന്നായിരുന്നുവല്ലൊ നിശ്ച

ഡന. പരിശുദ്ധരക്തനാഡികളുടെ ദ്വാരത്തെ ചുരുക്കാതെ ലോലങ്ങളായ രക്തസിരകളെ,അല്ലെങ്കിൽ ദുഷ്ടരക്തനാഡികളേയും (viens ) മാറും ഞെരുക്കി അവയിലെ രസം തുറിപ്പിയ്ക്കുക മുതലായ പ്രവൃത്തികളാൽ രക്തം ശരീരത്തിൽ എങ്ങും വ്യാപിപ്പിയ്ക്കുന്നതിന്നു വ്യായാമം എത്രമാത്രം സഹായിയ്ക്കുന്നുണ്ടെന്നുള്ളതു നമ്മുടെ ശരീരശാസ്ത്രത്തെക്കുറിച്ചുള്ള ഇപ്പോഴത്തെ പരിഷ്കൃതജ്ഞാനം വളരെ ഭംഗിയായി വെളിപ്പെടുത്തിയിട്ടുണ്ട്. സ്വാതന്ത്ര്യമായി അല്പമൊന്ന് അനങ്ങിയാൽ വേണ്ടതിൻവണ്ണം ശ്വാസം വിടുവാൻ കഴിയാത്ത അസാദ്ധ്യമായ അനേകം ഹൃദയരോഗങ്ങൾക്കു കൂടി വളരെ സൌമ്യമായ തിരുമ്മലും, സാവധാനമായ പെരുമാററങ്ങളും ഇപ്പോൾ വളരെ ഉപകാരപ്രദമാണെന്നു കണ്ടിരിയ്ക്കുന്നു. 'ഇത്രത്തോളം കഠിനമല്ലാത്ത പതനങ്ങളിൽ ഇതിലും അല്പം കൂടുതലായി ദേഹായാസങ്ങൾ ചെയ്തുവരുന്നുണ്ട്. ഇതിൽ പലേവിധമായ ചലനങ്ങളും അടങ്ങിയിട്ടുണ്ട്. പക്ഷെ അവയെ ആ ചലനം ചെയ്യുന്ന സമയത്തിൽ പരിശുശ്രൂഷകന്മാരൊ തന്നത്താനേയോ അല്പാല്പമായി നിയന്ത്രണം ചെയ്തുവരുന്നു. ചലനങ്ങൾ ഒന്നിൽ അധികം തുരടത്തുടരെ ചെയ്തുകൂടാ. ഈ വക ആയാസങ്ങൾ ചെയ്യുമ്പോൾ രോഗിയുടെ സ്ഥിതിയെ പ്രത്യേകിച്ചു സൂക്ഷിയ്ക്കണം. ശ്വാസംമുട്ടു, ചുണ്ടിന്മേലോ കവിൾത്തടത്തിലൊ നിറംമാറുക, നാസാരന്ധ്രങ്ങൾ വിടരുക, വായയുടെ കോണു ചുങ്ങുക, നെററി തണുക്കുക, കോട്ടുവായയിടുക മുതലായി ശ്വാസോച്ഛ്വാസത്തിന്നൊ, രക്തസഞ്ചാരത്തിന്നൊ തടസ്ഥം നേരിട്ടതായ വല്ല ലക്ഷണങ്ങളും കണ്ടാൽ, ആയാസം നിൎത്തുകയും വിശ്രമമെടുക്കയും വേണം. ആയാസം ചെയ്യുമ്പോൾ രോഗി ക്രമമായി ശ്വാസോച്ഛ്വാസം ചെയ്യണം. ആ സമയത്തിൽ ധരിയ്ക്കുന്ന വസ്ത്രങ്ങൾ ഘനം കുറഞ്ഞിരിയ്ക്കണം. ദേഹത്തിൽ ഒട്ടും മുറുകിയിരിയ്ക്കുയുമരുതു. ദേഹത്തിൽ കൊഴുപ്പധികമായി സ്ഥൂലിച്ച ശരീരമുള്ളവർ ഒരു കുന്നിന്റെ മുകളിലേയ്ക്കു പ്രതിദിനം അല്പാല്പം ദൂരം അധികമധികമായി നടന്നു ശീലിയ്ക്കുന്നതു വളരെ നല്ലതാകുന്നു.

കോയാത്തു കൊച്ചുണ്ണിമേനോൻ.

---

# വള്ളോർകവിത

കൂട്ടിലെ കിളി.

---

(തുടച്ച്)

എല്ലാക്കും ശുഭമരുളുന്നവിദ്യയിപ്പോൾ
തല്ലാഭോത്സുൽകരടിയങ്ങൾമിക്കപേരും
എല്ലാംഭോഗഹമധുവിൽപ്രമാദമില്ലാ-
തില്ലാരുമധുപകലത്തിലിന്നുമെന്നും. 48

മാമരങ്ങൾ,പട്ടിപൂച്ച,മക്കടങ്ങളിവിധം
ഭീമജന്തുനാശസംസ്തുതിയ്ക്കുധീരരായവർ
ഹാ!മനുഷ്യത്രപമന്നു,കഷ്ടം!ദിഷ്ടഗൌര (വാൽ
ധീമഹത്വമില്ലയെങ്കിലെന്തിതിൻപ്രയോ (ജനം. 49

റോട്ടിൽകൂടിനടത്തണം,പുലയരും
ഹിന്തുക്കൾദൂരവരേമത-
ക്കെട്ടിൽതാഴ്ന്നവരേത്യജിക്കിലൊരുനാൾ
ഹിന്ദുക്കളില്ലാതെപോം
പാട്ടിൽചേൎത്തുപദേശമേകുകടിയാ
രെല്ലാംസുഖിയ്ക്കട്ടെന്നൽ
താട്ടിപ്പാട്ടിലകംകുളിൎത്തുവിലയാ
മീടുംകിടാവെന്നപോൽ. 50

നാട്ടുവള്ളുവരുരച്ചിടുംവിധം
കേട്ടുവോ?കരുണയുള്ളലോകരേ!

കൂട്ടുകാർപുലയർഹിന്ദുവംശ്യരാ
ണൊട്ടുപാർത്തവരൊടേവമോതിടാം. 51

കേണിടാതെസരസീരുഹാനനം
താണിടാതെപുലയൻവരുവരു
പ്രാണിഭവ്യമതിനുദ്യമിച്ചിടും.
പാണിപല്ലവമതുംതരുതരു. 52

രാമണീയകഗുണങ്ങൾതിങ്ങിടും
രാമവർമ്മധരണീധവേശ്വരൻ
ഈമഹാപുലയസംഘവാർദ്ധിയെ
സോമകോമളയശസ്സിനാൽപോററിടും 53

കാടകത്തിലെമൃഗങ്ങൾപോലെയി
ന്നാടൽവേണ്ടവഴിയേനടന്നിടാം
മാടഭൂമിപദയാവിധേയരീ–
നാടകത്തിലമരുന്നവള്ളുവർ. 54

നിർജ്ജിതാമരവരൻസുധീന്ദ്രബാ
നർജ്ജിമാടനരപാലസേവകൻ
ഊർജ്ജിതംബലവുമത്രവള്ളുവ
ർക്കാർജ്ജിതംധനവുമല്പമേകിടും. 55

ശ്രീലസിച്ചുവിലസുന്നൊരാക്കമാ–
രാലയത്തിലമരുന്നതമ്പുരാൻ
മാലകററുമവിടുന്നുഹന്ത!സൽ–
പാലനൈകരതനാണുനിത്യവും. 56

കുഞ്ഞുകൃഷ്ണമഹനീയനാമകൻ
നെഞ്ചുറപ്പുകലരുന്നമേനവൻ
മഞ്ജുവള്ളുവസമാജവല്ലിവാ–
ങ്മധുധാരയിൽനനച്ചുയർത്തിടും 57

ഇപ്പുരങ്ങളിലെഡിഗ്രൂടിമാ
ക്കപ്പുകൾപ്പുടവചാർത്തിടുംമഹാൻ
അപ്പുമേനവനുമുണ്ടുരക്ഷപി–
ന്നപ്പുറംകിമപിവേണ്ടതുണ്ടുവോ? 58

പലവിബുധരുമിവിധത്തിലോമൽ
പുലയസഭാപരിപാലനോൽക്കരാകും
പുലമുറകൾനിലയ്ക്കുമന്നധർമ്മ–
കുലപതിതീണ്ടലുമസ്തമിച്ചുപോകും. 59

ധാതാവാദിപിപീലികാവധിജഗ
ജ്ജാലാന്തരേഷ്വവിധം
വാതാകാരമമന്നിടുന്നസകല
ബ്രഹ്മപ്രഭേദപ്രഭേ!
ജാതാതങ്കമശേഷമാററിയധുനാ
വള്ളോർകുലത്തെജ്ജഗ–
ന്മാതാവേ!കരുണാവലോകനലവം
കൊണ്ടംബ!പാലിക്കണേ! 60

ശുഭം.

കെ. പി. കറുപ്പൻ.

കേരള സാഹിത്യ അക്കാദമി

# ആത്മഹത്യ

ആത്മഹത്യ എന്നതു മനുഷ്യലോകത്തിൽ മാത്രം കാണപ്പെടുന്ന ഒരു വിശേഷസംഭവമാകുന്നു. പെട്ടെന്നുണ്ടാകുന്ന മനോവികാരങ്ങളെ നിയമനം ചെയ്യുന്നതിന്നു മനസ്സിന്നു പ്രകൃത്യാ ഉള്ള ശക്തി ഇല്ലാതാകുമ്പോളല്ലാതെ ആത്മഹത്യ സാദ്ധ്യപ്പെടുന്നതല്ല. പക്ഷിമൃഗാദികൾ ജീവിതയുദ്ധത്തെപററി യാതൊരു വിധത്തിലും ആലോചിക്കാത്തതുകൊണ്ടും അവയ്ക്കു് അതിന്നുള്ള ശക്തി ഇല്ലാത്തതിനാലും സ്വേച്ഛപോലെ ജീവിതസമ്പ്രദായങ്ങൾ തെരഞ്ഞെടുക്കുന്നതിന്നു അവയ്ക്കു തീരെ സാധിക്കുന്നില്ല. ഇഷ്ടപ്പെടുന്ന സംഗതികൾ തെരഞ്ഞെടുക്കുന്നതിന്നുള്ള ശക്തിയും, തന്നിമിത്തം ആത്മഹത്യക്കുള്ള പ്രാപ്തിയും മാനുഷികബുദ്ധിയുടെ വളർച്ചയെ അനുസരിച്ചിരിക്കുന്നു. ഈ വളർച്ചക്കനുസാരമായാണ് മനുഷ്യലോകത്തിൽ മാത്രം കാണപ്പെടുന്ന സുബോധമില്ലായ്മയും (ചിത്തഭ്രമം) സംഭവിക്കുന്നത്. ചിത്തഭ്രമവും ആത്മഹത്യയും തമ്മിൽ വളരെ ചേർച്ചയുണ്ട്. മനഃശക്തിയെ അധികരിപ്പിക്കുന്നതായ ഒരു ബുദ്ധിശക്തി മൃഗങ്ങൾക്കില്ലാത്തതുകൊണ്ട് ആത്മഹത്യ മുതലായ വിശേഷസംഭവ

ങ്ങൾ അവയുടെ ഇടയിൽ കാണപ്പെട്ടന്നില്ല.

ബുദ്ധിശക്തിയുടെ വളച്ചയോടുകൂടിയാണ് ആത്മഹത്യ സാദ്ധ്യപ്പെടുന്നത്. പരിഷ്കാരം വദ്ധിക്കുന്നതോടുകൂടി ആത്മഹത്യയുടെ സംഖ്യയും വദ്ധിക്കുന്നു. ഏററവും പരിഷ്കാരം സിദ്ധിച്ചിട്ടുള്ള രാജ്യങ്ങളിലും സമുദായങ്ങളിലും ആകുന്നു ആത്മഹത്യ ധാരാളം കാണപ്പെടുന്നത്. ആത്മഹത്യയെപ്പററി എച്ച്.മോർസല്ലി(H. Moreselli) എന്ന പണ്ഡിതൻ എഴുതീട്ടുള്ള പുസ്തകത്തിൽ ചേത്തു കാണുന്നു പരിശോധന കണക്കിൽ (statistics) നിന്ന് പത്തൊമ്പതാം നൂററാണ്ടിൽ യൂറോപ്പിലെ ഏതു രാജ്യത്തും ആത്മഹത്യക്കേസ്സുകളുടെ സംഖ്യ ക്രമമായി കൂടി വന്നിട്ടുണ്ടെന്നു കാണാം.

പരിഷ്കൃത രാജ്യങ്ങളിലാണ് ഇതു അധികം ഉണ്ടാകുന്നത് എന്നു മാത്രമല്ല അവിടെത്തന്നെയും ഈ കൃത്യം അധികം സംഭവിക്കുന്നത് ഉയന്നതരം വിദ്യാഭ്യാസം സിദ്ധിച്ചിട്ടുള്ളവരുടെ സമുദായത്തിലാണ്. 'മോർസല്ലി'ഇതിലേയ്ക്കു ശരിയായ തെളിവുകൾ ഹാജരാക്കീട്ടുണ്ട്. എത്രയും പ്രാഥമികമായ വിധത്തിലാണ് ഒരു സമുദായം ജീവിക്കുന്നത്, എത്രയും അപരിഷ്കൃതന്മാരാണ് ആ സമുദയത്തിലെ അംഗങ്ങൾ, അത്രയും കുറവായിട്ടേ ആ സമുദായത്തിൽ ആത്മഹത്യയും ഉണ്ടാകുന്നുള്ളൂ. സമുദായം, അഭ്യുന്നതിയെ പ്രാപിയ്ക്കുകയും, സാമുദായികവാസം കൂടി കൂടി ബുദ്ധിമുട്ടുള്ളതായിവരികയും ചെയ്യുമ്പോൾ ആത്മഹത്യയുടെ സംഖ്യയും ക്രമേണ കൂടി കൂടി വരുന്നു. വിദ്യാഭ്യാസത്തിൻെറ ഒരു ദോഷമാണ് ഇത് എന്ന് ആരും ശഠിയ്ക്കയില്ല. പ്രാഥമികവും തന്നിമിത്തം പ്രകൃത്യാനുസാരവും ആയ രീതിയിൽനിന്നു ജീവിതസമ്പ്രദായം വളരെ വ്യത്യാസപ്പെട്ടുവരികയും അകാലമായും അത്യധികമായുമുള്ള മാനസിക പരിശ്രമങ്ങൾ കൂടി കൂടി വരികയും അതിന്നനുസാരമായ കായികപരിശ്രമങ്ങൾ ഇല്ലാതിരിയ്ക്കയും, അളവററ ആഗ്രഹത്തോടും അപരിമിതമായ ഉത്സാഹത്തോടുംകൂടി പണത്തിന്നും ബഹുമാനത്തിന്നുംവേണ്ടി മനുഷ്യർ ചെയ്യുന്ന അസാമാന്യപരിശ്രമങ്ങൾ വദ്ധിച്ചുവരികയും, അതോടുകൂടി അപ്രതീക്ഷിതങ്ങളായ നാശങ്ങളും ഇച്ഛാഭംഗങ്ങളും സംഭവിക്കുമ്പോൾ അവയെ നിവാരണം ചെയ്കയൊ നിയന്ത്രണം ചെയ്കയൊ ചെയ്യുന്നതിന്നു മനസ്സിന്നു ശക്തി ഇല്ലാതെ വരികയും, ചെയ്യുമ്പോൾ മനശ്ശക്തിയെ അധികരിച്ചു ബുദ്ധിശക്തിക്ക് ഭ്രമണമുണ്ടാകുന്നതിൽ എന്താണ് അത്ഭുതപ്പെടുവാനുള്ളത്. ഈ ഘട്ടങ്ങളിൽ മനുഷ്യർ ആത്മഹത്യയിൽ ശരണം പ്രാപിക്കുന്നതു വളരെ പരിതാപകരംതന്നെ എങ്കിലും അത്ഭുതജനകമാണെന്നു തോന്നുന്നില്ല. മേല്പറയപ്പെട്ട സംഗതികൾ പരിഷ്കൃതജനങ്ങളുടെ ബാഹുല്യമുള്ള തലസ്ഥാന പട്ടണങ്ങളിൽ അധികം ശക്തിയോടെ കാണപ്പെടുന്നു; ആ സ്ഥലങ്ങളിൽതന്നെ, ഈ സംഗതികൾ അധികം ബാധിക്കുന്ന കൂട്ടരുടെ ഇടയിൽ, ആത്മഹത്യയും അധികരിച്ചു കാണുന്നു.

നീതിശാസ്ത്രക്കാരന്ന് ആത്മഹത്യയെപ്പററി പറവാനുള്ളത് എന്താണെന്ന് ഇനി ആലോചിച്ചു നോക്കാം. ഭയത്തോടുകൂടിയ ഒരു വെറുപ്പാണ് 'മരണ'മെന്നു കേൾക്കുമ്പോൾ നമുക്ക് ആദ്യമായുണ്ടാകുന്ന സ്വാഭാവികവികാരം. കല്പിച്ചുകൂട്ടി ഒരുത്ത

ൻ മററൊരുത്തനെ മൃതിപ്പെടുത്തി എന്നു കേൾക്കുമ്പോൾ നമുക്കു കലശലയായ ഭയവും അസഹനീയമായ വെറുപ്പും തോന്നുന്നു. ആത്മഹത്യ എന്നു കേൾക്കുമ്പോൾ തന്നെ അത് അപ്രകൃതവും ഭയങ്കരവും ആയ ഒരു നീചകൃത്യമെന്നു ഉടനെ തോന്നുന്നു. ആത്മഹത്യ ചെയ്യുവൻെറ മൃതശരീരം പള്ളിയ്ക്കകത്തുള്ള ശവപ്പറമ്പിൽ അടക്കംചെയ്യരുതെന്നു വിധിച്ചിട്ടുള്ള കൃസ്ത്യാനികളുടെ നടപടിയും, തന്നെത്താൻ തൂങ്ങിമരിച്ചവൻെറ പ്രേതത്തിന്നു മുക്തിയില്ലാതെ അത് അന്യൎക്കു ദ്രോഹംചെയ്തുകൊണ്ട് അലഞ്ഞുനടക്കുമെന്നു നമ്മുടെ ഇടയിലുള്ളവിശ്വാസവും, ആത്മഹത്യയെപ്പററി നമുക്കു പൊതുവിൽ തോന്നിയിരിയ്ക്കുന്ന വെറുപ്പിന്നു മതിയായ ലക്ഷ്യങ്ങളാകുന്നു. പുരാതനയവനരുടെ ഇടയിലും ആത്മഹത്യ നികൃഷ്ടമെന്നു വിധിക്കപ്പെട്ടിരുന്നു. പ്രകൃതിനിയമങ്ങൾക്ക് അനാവശ്യമായി വിഘ്നം വരുത്തുന്നു എന്നുള്ള ന്യായത്തിന്മേൽ ആത്മഹത്യ ചെയ്യുവന്നു ബഹുമാനപുരസ്സരം സാധാരണ ചെയ്യപ്പെടാറുള്ള ശവദാഹക്രിയ വിധിക്കപ്പെട്ടിരുന്നില്ല.

പക്ഷെ, ഈ വിഷയത്തിൽ തത്വജ്ഞാനികളുടെ മതം മുൻപ്രസ്താവിച്ചതിൽനിന്നു പണ്ടുപണ്ടേ വിപരീതമായിട്ടാകുന്നു. യവനതത്വജ്ഞാനികളിൽ പല വൎഗ്ഗക്കാരും ആത്മഹത്യയെ നീതീകരിച്ചിട്ടുണ്ട്. ശരിയായ വിലയും കൂലിയും ഇല്ലെന്നു തെളിയുകയോ, ദുസ്സഹമെന്നു തോന്നുകയോ ചെയ്താൽ ജീവിതഭാരം താഴെ വെയ്ക്കുക എന്നതു മനുഷ്യൎക്കു പ്രത്യേകമുള്ള ഒരു അവകാശവും അധികാരവും ആണെന്നാണ് ആ കൂട്ടരുടെ വാദം. രാജ്യഭരണവിഷയത്തിലും സാഹിത്യക്കളരിയിലും മാന്യസ്ഥാനം വഹിച്ചിരുന്ന പലരും ഈ അവകാശം ന്യായമെന്നു സമ്മതിച്ച്, ഹൃദയപുരസ്സരം അംഗീകരിച്ച്, പൂൎണ്ണമനസ്സോടെ അപ്രകാരം പ്രവൎത്തിച്ചിട്ടും ഉണ്ട്. ഉല്പതിഷ്ണുക്കളായ ആധുനികതത്വജ്ഞാനികളുടെയും പോക്ക് ആകപ്പാടെ ഈ വഴിയ്ക്കുതന്നെ അല്ലയോ എന്നു സംശയിയ്ക്കുന്നു. ആത്മഹത്യയെപ്പററി താൻ എഴുതീട്ടുള്ള പ്രബന്ധത്തിൽ ഹ്യൂം (Hume) എന്ന വിശ്വവിശ്രുതനായ പണ്ഡിതൻ അത് എപ്പോഴെല്ലാം നീതീകരിയ്ക്കപ്പെടാമെന്നു കാണിച്ചിട്ടുണ്ട്. 'മനുഷ്യജീവനെ യഥേഷ്ടം ഇല്ലായ്മചെയ്യുന്നതിന്നുള്ള അധികാരം ദൈവത്തിന്നു മാത്രമേ ഉള്ളു എന്നോ, ആത്മഹത്യചെയ്യുന്നതു ദൈവത്തിൻെറ അധികാരഅതൃത്തികളെ അതിലംഘിയ്ക്കുന്നതാണെന്നോ, പറയുന്നതിൽ വല്ല വാസ്തവവുമുണ്ടെങ്കിൽ, തന്നെത്താൻ മൃതിപ്പെടുത്തുന്നതു മാത്രമല്ല, ആത്മരക്ഷയ്ക്കുചെയ്യുന്ന പരിശ്രമങ്ങളുംകൂടി ദൈവേച്ഛയ്ക്കു വിരോധമായിട്ടുള്ളവയും, തന്നിമിത്തം ഇഹത്തിലും പരത്തിലും ഒരുപോലെ ശിക്ഷാൎഹങ്ങളും ആയിരിയ്ക്കണം. തൻെറ തലയിൽ വീഴുവാൻ പോകുന്ന ഒരു മരത്തിൻെറ ചുവട്ടിൽനിന്നു ജീവനിൽ കൊതിയോടുകൂടി മാറിപ്പോകുന്നതും രക്തനാഡികളിൽകൂടി അശ്രാന്തം ഒഴുകിക്കൊണ്ടിരിയ്ക്കുന്ന രക്തത്തിൽനിന്ന് അല്പം ഒരു കത്തികൊണ്ടു കുത്തി പുറത്തുകളയുന്നതുപോലെതന്നെ ശിക്ഷാൎഹമായിരിയ്ക്കേണ്ടതാകുന്നു.'

അതുകൊണ്ടു, ഹ്യൂം പറയുന്നതു ആത്മഹത്യചെയ്യുന്നതു പാപകരമാണെങ്കിൽ ആത്മരക്ഷയ്ക്കു ശ്രമിയ്ക്കുന്നതും പാപമാണെന്നാണ്. പക്ഷെ, ആത്മരക്ഷയ്ക്കു് ഒരുത്തൻ ശ്രമിയ്ക്കുന്നത് അവന്നു സ്വാഭാവി

കമായും ആകസ്മികമായും ഉള്ള ഒരു മനോവികാരത്താലാണെന്നും, ആ വികാരം തന്നെ ഒരു പ്രകൃതിനിയമമായതുകൊണ്ട് അതു പാപകരമായിക്കൂടാ എന്നും വാദിയ്ക്കാം. എന്നാൽ ആത്മഹത്യക്കാരനും അതിന്നു ശരിയായ ഉത്തരം പറയുവാനുണ്ട്. തനിയ്ക്കു് ഇപ്രകാരം ഒരു മനോവികാരം ഉണ്ടായിരുന്നു എങ്കിൽ കൂടി തീർച്ചയായും ഇപ്പോഠ ഇല്ലെന്നും, അതിനാൽ ആത്മരക്ഷയ്ക്കു പകരം ആത്മഹത്യയാകുന്നു തന്നിൽ സ്വാഭാവിക ശക്തിയായിത്തീന്നിരിയ്ക്കുന്നത് എന്നും, തന്നിമിത്തം തന്നത്താൻ മൃതിപ്പെടുത്തുന്നതു തൻെറ കാൎയ്യത്തിൽ എതുവിധവും പ്രകൃതിനിയമവിരുദ്ധമാകുവാൻ വഴിയില്ലെന്നും അവൻ പറയുന്നു. ആകയാൽ ആത്മഹത്യ ഒരിയ്ക്കലും ദൈവേച്ഛയ്ക്കു വിരോധമാകയില്ലെന്നാണ് ഹ്യൂം വാദിയ്ക്കുന്നത്.

ആത്മഹത്യ പ്രായെണ സമുദായസ്നേഹത്തിന്നും, ആത്മസ്നേഹത്തിന്നു തന്നെയും വിരോധമല്ലെന്നാണ് അദ്ദേഹത്തിൻെറ അഭിപ്രായം. അന്യൎക്ക യാതൊരുവിധത്തിലും യാതൊരു ഗുണവും ചെയ്യുന്നതിന്നു പ്രാപ്തനല്ലാത്തവനും, തൻെറ ജീവിതം അന്യൎക്ക മാത്രമല്ല തനിയ്ക്കുതന്നെയും ഒരു വെറും ഭാരം മാത്രമായിത്തീന്നിട്ടുള്ളവനും, ജീവിതസുഖങ്ങഠ ഒന്നും തനിയ്ക്കു് ഇനിമേലിൽ അനുഭാവ്യങ്ങളല്ലെന്നും നേരെമറിച്ച ജീവിതയുദ്ധത്തിൽ മരണവേദനയ്ക്കും പരാജയത്തിന്നും മാത്രമല്ലാതെ താൻ പാത്രവാനല്ലെന്നും അനുഭവത്താൽ തെളിയിച്ചിട്ടുള്ളവനും, തൻെറ മരണത്താൽ തനിയ്ക്കും തൻെറ സമുദായത്തിന്നും നന്മയല്ലാതെ അശേഷം ദോഷം ഉണ്ടാകുകയില്ലെന്നു തീൎച്ചയുള്ളവനും, ആയ ഒരു മനുഷ്യൻ ജീവിതയുദ്ധം ആത്മഹത്യകൊണ്ട് അവസാനിപ്പിയ്ക്കുന്നുണ്ടെങ്കിൽ അത് ഒരിയ്ക്കലും തെററാകയില്ലെന്ന് അദ്ദേഹം വിവരമായി വിസ്തരിയ്ക്കുന്നു. നേരേമറിച്ച്, അപ്രകാരമുള്ള ആത്മഹത്യ ഉചിതവും സമുദായത്തിന്നു ഗുണകരവും, സമുദായത്തിൽ 'ഇത്തിക്കണ്ണി'കളായും വിഷബീജങ്ങളായും മാത്രം കഴിച്ചുകൂട്ടുന്ന ഇതരന്മാൎക്ക് അനുകരണീയമായ ഒരു മാതൃകയും ആകുന്നു. ഒരു മാതൃകാരാജ്യത്തെയും സമുദായത്തെയും വിവരിച്ചുംകൊണ്ടു സർ തോമാസ് മൂർ(Sir Thomas Moor)എഴുതിട്ടുള്ള 'യുട്ടോപ്പിയാ'(Utopia)എന്ന പുസ്തകത്തിൽ, മാറാത്ത രോഗത്തിൽ കിടന്നു കഷ്ടപ്പെടുന്ന രോഗികളെ ആത്മഹത്യയ്ക്കു പ്രോത്സാഹിപ്പിയ്ക്കുന്നതു നല്ലതാണെന്നു പ്രസ്താവിച്ചിട്ടുണ്ട്. ജീവിതഭാരം ദുസ്സഹമെന്നു തോന്നിയാൽ താഴെ വെച്ചൊഴിയുന്നതിന്നു, വിശേഷബുദ്ധിയും ആലോചനയും ഉള്ള മനുഷ്യൎക്കുകൂടി സമുദായനിയമപ്രകാരം സ്വാതന്ത്ര്യമില്ലാത്തതു കഷ്ടമാണെന്നു കാർലൈൽ (Carlyle) ഒരിയ്ക്കൽ പ്രസ്താവിച്ചിട്ടുണ്ട്.

ആത്മത്രാണനം ഒരിയ്ക്കലും മുടക്കപ്പെടുവാൻ വയ്യാത്ത ഒരു വിശിഷ്ടകൃത്യവും ആത്മഹത്യ എല്ലായ്പോഴും പ്രകൃതിനിയമവിരോധവും പാപവും ആണെന്നു പറയുവാൻ കാരണം കാണുന്നില്ല. 1756 മുതൽ 1763 വരെ യൂറോപ്പു മുഴുവനുമുണ്ടായിരുന്ന സപ്തവൎഷകലഹകാലത്തിൽ (Seven years war) ഒരു പ്രധാന ഭാഗക്കാരനും, പ്രഷ്യാചക്രവൎത്തിയും, ധീരനായ യോദ്ധാവും ആയിരുന്ന ഫ്രഡറിക്ക് (Frederie The Great) എന്ന മഹാനുഭാവൻ ആ യുദ്ധകാലം മുഴുവനും, ആത്മഹത്യ വേണ്ടി

വന്നാൽ ചെയ്യുന്നതിന്നുള്ള മുൻകരുതലോടുകൂടി ഒരു കുപ്പിയിൽ അല്പം വിഷം എതു സമയത്തും കൈവശം വെച്ചുകൊണ്ടിരുന്നു എന്നു കേട്ടിട്ടുണ്ട്. താൻ എപ്പോഴെങ്കിലും ശത്രുപക്ഷക്കാരാൽ തടവുകാരനാക്കപ്പെട്ടാൽ തന്നെ വീണ്ടെടുക്കുന്നതിനു തൻെറ രാജ്യത്തിന്നു അതുവരെ ഉണ്ടായ സകല ലാഭങ്ങളും വിട്ടുകൊടുക്കുന്നതിന്നു തൻെറ പ്രജകൾ മടിയ്ക്കില്ലെന്നും അപ്പോൾ അതുവരെ ചെയ്ത സകലപരിശ്രമങ്ങളും നിഷ്ഫലങ്ങളാകുമെന്നും, ഭയന്ന്, ആ നഷ്ടം കൂടാതെ കഴിയ്ക്കുന്നതിലെയ്ക്കു തടവുകാരനാക്കപ്പെട്ട ഉടനെ ആത്മഹത്യചെയ്യുന്നതിന്നു ആ രാജകേസരി സർവ്വദാ സന്നദ്ധനായിരുന്നു തൻെറ രാജ്യത്തുനിന്നു നാടുകടത്തപ്പെട്ടവനും, അടുത്ത നാട്ടുകാരാൽ ഉപദ്രവിക്കപ്പെട്ടവനും ആയ തെമിസ്റ്റോക്ലീസ് (Themistocles) എന്ന അധേന (Athens) രാജ്യത്തിലെ പൌരൻതന്നെ സൂക്ഷിച്ചു രക്ഷിച്ച പേഷ്യാചക്രവത്തിയോടു പ്രവൃത്തിച്ചത് എന്താണ്? പേഷ്യാക്കാക്ക് അധേനാരാജ്യക്കാരോടു യുദ്ധം വേണമെന്നും അതിലേയ്ക്കു വേണ്ട സകല ഗൂഢതത്വങ്ങളും അറിയിച്ചുകൊടുക്കണമെന്നും ചക്രവത്തി അദ്ദേഹത്തോട് ആവശ്യപ്പെട്ടപ്പോൾ, ഉപകാരസ്മരണയും സ്വരാജ്യസ്നേഹവും ഒരുപോലെ ഉണ്ടായിരുന്ന ആ ഉത്തമപൌരൻ വിഷാശനംകൊണ്ടു രണ്ടു പക്ഷക്കാരെയും മുഷിപ്പിക്കാതെയും തൻെറ മനസ്സാക്ഷിയെ കലപ്പെടുത്താതെയും കഴിച്ചു. അദ്ദേഹത്തെ ഇക്കാര്യത്തിൽ ആർ കുററം പറയും? അദ്ദേഹത്തിൻെറ ആത്മഹത്യ പാപകരമെന്ന് എങ്ങിനെ വിധിയ്ക്കും? ഇത്തരം സന്ദർഭങ്ങളില്ലാതെയും തൻെറ ജിവിതത്തിൽ തനിയ്ക്കുതന്നെ വെറുപ്പും നിരാശയും തോന്നിയതുകൊണ്ടുമാത്രം ആത്മഹത്യചെയ്യുന്ന ഒരുവൻെറ നിവൃത്തിയും, തീരെ കുററകരവും ഒരിയ്ക്കലും ക്ഷന്തവ്യമല്ലാത്തതും ആണെന്നു പറയുവാൻ എനിയ്ക്കു ധൈൎയ്യമില്ല. എന്തോ തനിയ്ക്കു നേരിട്ട ചില തോൽമകളും, ഇച്ഛാഭംഗങ്ങളും, നഷ്ടങ്ങളും സഹിയ്ക്കുന്നതിന്നു പ്രാപ്തനല്ലാതെ, കേവലം ഒരു ഭീരുവിനെപ്പോലെ തൻെറ കുഡുംബങ്ങളെ ദാരിദ്ര്യത്തിലും അനാഥാവസ്ഥയിലും നിർദാക്ഷിണ്യം വിട്ടുകൊണ്ട് ആത്മഹത്യചെയ്യുന്ന ഒരുവനെ നാം നിഷ്കാരുണ്യം കുററപ്പെടുത്തണം. എന്നാൽ മാറാത്ത ചില രോഗങ്ങളാൽ വളരെ കഷ്ടപ്പെടുന്നവനും, താൻ തനിയ്ക്കും മററുള്ളവൎക്കും ഒരുപോലെ വെറും ഭാരം മാത്രമായിത്തീൎന്നിട്ടുണ്ടെന്നും തൻെറ നാശം രണ്ടുകൂട്ടൎക്കും ഒരുപോലെ ഗുണാഭിവൃദ്ധിയ്ക്കു കാരണമാകുമെന്നും പൂൎണ്ണബോദ്ധ്യം വന്നിട്ടുള്ളവനും ആയ ഒരുവൻ ആത്മഹത്യചെയ്യുന്നതിന്നു മുതിൎന്നാൽ ആ കേസ്സു വിചാരണചെയ്യുന്ന നിഷ്പക്ഷപാതിയായ ജഡ്ജി നിഷ്കാരുണ്യം പ്രവൃത്തിയ്ക്കരുത്. ക്ഷമയോടും ധീരതയോടുംകൂടി കഷ്ടപ്പാടുകൾ സകലതും സഹിയ്ക്കുന്നവൻ വളരെ ബഹുമാനനിയൻ എന്നതു നിൎവ്വിവാദംതന്നെ. സങ്കടത്തോടും അരിഷ്ടകളോടും മല്ലിടുന്ന ഒരു ധീരനേയും ധൈൎയ്യവാനായ ഒരു യോദ്ധാവിനേയും നാം ഒരുപോലെ ബഹുമാനിക്കുന്നു. എന്നാൽ നിശ്ചഞ്ചലമായ ധീരത കാണിക്കുന്നതു ഒരുത്തൻെറ മുറയല്ല. അതില്ലാത്തവൻ കൃത്യനിൎവ്വഹണത്തിൽ ശ്രദ്ധയില്ലാത്തവനുമല്ല. ധീരനായിരിയ്ക്കുന്നതു വളരെ വിശിഷ്ടവും വിശേഷവും തന്നെ. പക്ഷെ ധീരനല്ലാതിരിയ്ക്കുന്നതു സാധാരണവും മാനുഷികവും ആകുന്നു. ഒരുത്തൻ ധീരതയോടും ക്ഷമ

യോടും കൂടി ഒരു ഭാരം വഹിക്കുന്നു. മററൊരുത്തൻ എടുക്കുവെച്ച് അക്ഷമനായി, നിസ്സഹായനായി, അധൈര്യവാനായി വീഴുന്നു. ആദ്യത്തവനെ നാം അഭിനന്ദിക്കുയും ബഹുമാനിക്കുയും ചെയ്യുന്നു. പക്ഷെ, രണ്ടാമത്തവനെ നാം പുച്ഛിക്കുകയൊ കുററപ്പെടുത്തുകയൊ ചെയ്യുന്നില്ല. ഒരുത്തൻ നമ്മുടെ ബഹുമാനത്തിന്നും മററൊരുത്തൻ നമ്മുടെ സഹതാപത്തിന്നും പാത്രമാകുന്നു. ആത്മഹത്യ എങ്ങിനെ ആയാലും ആത്മഹത്യതന്നെ. അതുകൊണ്ടു അത് എപ്പോഴും പാപംതന്നെ എന്നുപറയുന്നവരോടു കൂടി ഞാൻ യോജിക്കുന്നില്ല. കണ്ണുടച്ചു അപ്രകാരം വിധിക്കുന്നതു സൂക്ഷ്മാവലോകനവിദഗ്ദ്ധതയില്ലാത്തതുകൊണ്ടാണെന്നാണ് എൻെറ വിശ്വാസം.

ആത്മഹത്യ ഭീരുത്വത്തിൻെറ ഫലമാണെന്നു സാധാരണ പറഞ്ഞുവരുന്നുണ്ട്. ഭീരുത്വത്താൽ ഉണ്ടായ ആത്മഹത്യക്കേസ്സുകളും ധാരാളം ഉണ്ട്. ധീരതയോടുകൂടി തടസ്ഥങ്ങളോടുമല്ലിട്ടു, ക്ഷമയോടുകൂടി ഫലപ്രാപ്തിക്കു കാത്തിരിക്കുന്നതിന്നു ശക്തിയില്ലാത്ത ഒരുവന്ന് എന്തെങ്കിലും ഒരു ദോഷം നേരിടുന്നു; അയാൾക്കു മുമ്പുണ്ടായിരുന്ന മനശ്ശക്തികൂടി ഇപ്പോൾ ഇല്ലാതാകുകയും 'രണ്ടുമുഴംകയറ'ല്ലാതെ യാതൊരു മോചനമാർഗ്ഗവുമില്ലെന്നു എങ്ങിനേയൊ ഒരു വിശ്വാസം വരികയും ചെയ്യുന്നു; അവസാനം അയാൾ ആത്മഹത്യയിൽ ശരണം പ്രാപിക്കുന്നു. ധീരനും ക്ഷമാബലമുള്ളവനും ആയ മററൊരുത്തൻ ഇതേ സന്ദർഭത്തിൽതന്നെ സകലപ്രതിബന്ധങ്ങളോടും പൊരുതുജയിക്കുയും ഒരു പുതിയ ജീവിതം വളരെ ആശയോടും സമാധാനത്തോടും കൂടിതുടങ്ങുകയും ചെയ്യുന്നു. തൻെറ പുള്ളികളുടെ പണം മുഴുവൻ അനാവശ്യമായി ചിലവുചെയ്തു പാപ്പരായി വെടിവെച്ചുമരിക്കുന്ന ഉണ്ടികക്കാരൻ ഭീരുവും അയാളുടെ കൃത്യം തീച്ചയായും വളരെനീചവും ആകുന്നു. എന്നാൽ "തെമിസ്റ്റോക്ലീസ്സി"നെ പോലെ അഗാധമായി ആലോചിച്ചു, ആവശ്യമെന്നുറച്ചു മാനത്തേയും മനസ്സാക്ഷിയേയും രക്ഷിക്കുന്നതിന്നുവേണ്ടി ആത്മഹത്യചെയ്യുന്നവനെ ഭീരുവെന്നുപറയുവാനും അയാളുടെ കൃത്യം നീചമെന്നു തീച്ചപ്പെടുത്തുവാനും വളരെ സൂക്ഷിക്കണം. സങ്കടത്തിൽനിന്നും സന്താപത്തിൽനിന്നും വിമുക്തനാകുന്നതിന്ന് ആത്മഹത്യചെയ്യുന്നവൻെറ ഉദ്ദേശം അവന്നു സാധിക്കുന്നുണ്ടൊ എന്നുള്ള ചോദ്യത്തിന് ഉത്തരം പറയുമ്പോൾ, ആത്മാവ്, മരണാവസാനമുള്ള ഭാവി, മുതലായ പലവിഷയങ്ങളെപററിയും പ്രസ്താവിക്കേണ്ടിവരുന്നതുകൊണ്ടും അതിലേക്കു തല്ക്കാലം ഒരുക്കമില്ലാത്തതിനാലും ആ ചോദ്യം ഇവിടെ എടുക്കുന്നില്ല.

കാര്യസ്ഥിതി ഇങ്ങിനെ ഒക്കെ ആണെങ്കിലും ആത്മഹത്യചെയ്യുന്നത് ഏറക്കുറെ തെററുതന്നെയാണ്. സാധാരണ ഒരുവൻ ആത്മഹത്യചെയ്യുമ്പോൾ താൻ തന്നെ തൻെറ ജീവിതത്തെ കുററപ്പെടുത്തുകയും മിക്കവാറും ദോഷസമ്പൂർണ്ണമെന്നു വിധിക്കയും ചെയ്യുന്നു എന്നാണ് മനസ്സിലാക്കേണ്ടത്. പരമ്പരയായി അനുസരിച്ചുപോരുന്ന സമുദായനിയമങ്ങളെ നിരാകരിക്കുന്നതിന്നു നിവൃത്തിയില്ലാതെ ഉടനടിചാടിയും മററും ആത്മഹത്യചെയ്യുന്ന കേസ്സുകൾ പേരെ ഒരുതരത്തിൽ തന്നെപെടുത്തണം. ഈ വക ആത്മഹത്യകൾ മിക്കതും മനസ്സില്ലാതെയും, നിവൃത്തിയില്ലാത്തതിനാലും പരപ്രേരണയാലും മാത്രം ഉണ്ടാ

യിട്ടുള്ളവയും ഉണ്ടാകുന്നതാണെന്നു ഞാൻ വിശ്വസിക്കുന്നു. അപ്പോൾ ഈ വക കേസ്സുകൾ ആത്മഹത്യക്കേസ്സുകൾക്കുപകരം കുലപാതകക്കേസ്സുകൾ ആയിത്തീരുകയും ചെയ്യുന്നു. പലപ്പോഴും ആത്മഹത്യനീചമായൊരു ജീവിതത്തിന്റെ നീചമായ ഒരു അന്ത്യമാകുന്നു. ചിലപ്പോൾ അതു വിശിഷ്ടമായ ജീവിതത്തിന്റെ നീചമായ അന്ത്യമായും വരാം. അപൂർവ്വം ചിലപ്പോൾ ആത്മഹത്യ വിശിഷ്ടമായ ഒരു ജീവിതത്തിന്റെ വിശിഷ്ടമായ ഒരു അന്ത്യവും ആകാറുണ്ട്. അധികഭാഗവും അത് നീചമായ ഒരു ജീവന്റെ നീചമായ അവസാനം തന്നെ ആകുന്നു.

ആത്മഹത്യയുടെ ഒരു കണക്കെടുത്തു പരിശോധിക്കുന്നതായാൽ അതിന്നുള്ള കാരണങ്ങളെപ്പറ്റിയും അല്പം ചിലതെല്ലാം ധരിക്കുന്നതിന്നു സാധിക്കുന്നതാണ്. നൂററിന്നുമുപ്പത്തഞ്ചുവിതം കേസ്സുകളിൽ ആത്മഹത്യക്കുകാരണം ചിത്തഭ്രമമാകുന്നു. അസഹ്യമായ ദേഹപീഡ, ജീവിതത്തിലുള്ളനിരാശ, മദ്യപാനം മുതലായ ദുശ്ശീലങ്ങൾ, കുഡുംബവഴക്കിൽനിന്നും മററും ഉണ്ടാകുന്ന മനോവേദന, അപമാനം ശിക്ഷമുതലായവയാണ് പിന്നീട് ഗണനീയങ്ങളായിക്കാണപ്പെടുന്നത്. 'കാമനിമൂലം' ഉണ്ടാകുന്ന വഴക്കുകൾ മൂന്നാമതായിവരുന്നു. സാധാരണയായി മനസ്സ്, ശരീരം, സമ്പത്ത്, സമുദായബന്ധം, ഈവക സംഗതികളിൽ ഒന്നിൽ അധികം ഇനത്തിൽ, പലപ്പോഴും എല്ലാററിലും, വൈകല്യം വന്നിട്ടുള്ളവരാണ് ആത്മഹത്യ ചെയ്യുന്നത്. മദ്യപാനംമുതലായ ദുശ്ശീലങ്ങൾ ആത്മഹത്യയെക്കാൾ അധികം കുലപാതകത്തിന്നാണ് കാരണമുണ്ടാക്കുന്നതെങ്കിലും, മദ്യപാനികളായ മാതാപിതാക്കന്മാരിൽ കാണപ്പെടുന്ന നീചസ്വഭാവങ്ങൾ സന്താനങ്ങളിൽക്കൂടി പകർന്നുകാണുന്നതു സാധാരണയാകുന്നു. മദ്യപാനം ഒരു മനുഷ്യന്റെ മാനസികവും ദൈഹികവും ആയ ശക്തികളെ നശിപ്പിക്കുന്നു. അതു തലച്ചോറിനെ അലങ്കോലപ്പെടുത്തുകയും ശരീരപീഡയും ജീവിതത്തോടു ഒരു വെറുപ്പും ഉണ്ടാക്കുകയും ചെയ്യുന്നു. അതു സമ്പത്തിന്നു ശത്രുവും, ഭവനസുഖത്തിന്നു കോടാലിയും, അടിപിടി, കുലപാതകം മുതലായ കേസ്സുകൾക്ക് കാരണവും ആകുന്നു. അതു പലപ്പോഴും വ്യസനത്തിന്നും അപമാനത്തിന്നും ദേഹനാശത്തിന്നും വഴിയാകുന്നു. മദ്യപാനം സകലമനുഷ്യരും ഉപേക്ഷിക്കേണ്ടതാകുന്നു.

അധികം ആത്മഹത്യക്കേസ്സുകൾ ഉണ്ടാകുന്ന സമുദായത്തിന്നും രാജ്യത്തിന്നും എന്തെങ്കിലും കാതലായ ഒരു തരക്കേടുണ്ടെന്നു തീർച്ചതന്നെ. എങ്കിലും ഈ ഒരു ഒററ സംഗതിമാത്രം അടിസ്ഥാനപ്പെടുത്തി രാജ്യങ്ങളേയും സമുദായങ്ങളേയും സാരങ്ങളും നിസ്സാരങ്ങളും ആയി തരംതിരിക്കുന്നത് ഉചിതമായിരിക്കയില്ല.

ആത്മഹത്യ കുററകരമായിക്കഴിച്ച ഒരു ജീവിതത്തിന്ന് തെളിവാകുന്നു. അത് അനുകരണീയമായ തെളിവല്ലെന്നു തീർച്ചതന്നെ. ആത്മഹത്യ ഒരു പുതിയജീവിതത്തിന്റെ തുടക്കമാകുന്നു. പക്ഷെ, ആ പുതിയജീവിതം തുടങ്ങുന്നതിന്നു നിവൃത്തിയില്ലാതെ താൻ മരിക്കുന്നു എന്ന് ആത്മഹത്യക്കാരൻ വെളിപ്പെടുത്തുന്നു. എങ്കിലും, താൻതന്നെ ബാഹ്യമായ പ്രേരണയില്ലാതെ മരിക്കുന്നതുകൊണ്ട്, തന്റെ ഭൂതത്തെപ്പററി തനിക്കുതന്നെ വ്യസനവും പശ്ചാത്താപവും ഉണ്ടെന്നും, നിസ്സ്നേഹമുണ്ടായിരുന്നു എങ്കിൽ

താൻ ജീവിച്ചിരുന്ന ഒരു പുതിയ ജീവിതം തുടങ്ങുമായിരുന്നു എന്നും, അതിന്നു തീരെ അപ്രാപ്തനായതുകൊണ്ടുമാത്രം ഈനീചകൃത്യം ചെയ്യുന്നു എന്നും, ഈ പ്രവൃത്തിയിൽനിന്ന വിശദമാകുന്നുണ്ട്. അയാളുടെ മനസ്സു തീരേ ഗുണശൂന്യമായിട്ടില്ലെന്നു തീർച്ചതന്നെ. അപ്രകാരമായിരുന്നെങ്കിൽ ഈ വ്യസനത്തിന്നും പശ്ചാത്താപത്തിന്നും എടയില്ലല്ലോ. തങ്ങളിൽതന്നെ കാണപ്പെടുന്ന നാശകരങ്ങളായ നികൃഷ്ടവികാരങ്ങളെ നിഗ്രഹിയ്ക്കുന്നതിന്ന നിവൃത്തിയില്ലാത്തവരും, തങ്ങളുടെ ചുററുമുള്ളവരിൽ കാണപ്പെടുന്ന അസന്തോഷകരങ്ങളായ സ്വഭാവചാപല്യങ്ങളോടു മല്ലിടുന്നതിന്ന് ശേഷിയില്ലാത്തവരും, അവയിൽ ഏതെങ്കിലും ഒന്നിൽ പോലും വീണുപോകുന്നതു ദോഷകരമാണെന്നു ബോധമുണ്ടെങ്കിലും, ജീവനോടുകൂടി ഇരുന്നാൽ അപ്രകാരം വീഴാതിരിയ്ക്കുന്നതിന്ന് അവശ്യം വേണ്ടുന്നതായ മനശ്ശക്തി ഇല്ലെന്നു അറിവുള്ളവരും ആയ സാധുക്കളാണ് അധികവും ആത്മഹത്യ ചെയ്യുന്നത്. തീരെ നികൃഷ്ടന്മാരും, കുടിലന്മാരും, ദുശ്ശീലങ്ങൾക്കുമാത്രം പാത്രവാന്മാരും ഗുണാംശം തീരെ ഇല്ലാത്തവരും ആയ ദുഷ്ടന്മാർ ആത്മഹത്യചെയ്യുന്നതല്ല. അതുകൊണ്ട് ആത്മഹത്യയാൽ ജീവിതഭാരം താഴെ വെയ്ക്കുന്നസാധുക്കളോടുകൂടി നാം സഹതപിയ്ക്കുകയും അപ്രകാരമുള്ള സാധുത്വം ഇല്ലായ്മചെയ്യുന്നതിന്ന വേണ്ടി ശ്രമിയ്ക്കുകയും ആകുന്നു അവശ്യംആവശ്യമായിട്ടുള്ളത്.

പുത്തേഴത്തു രാമമേനോൻ

---

# കൈലാസയാത്രാപ്രബന്ധം

---

പ്രൃബാണപ്രൌഢവിദ്യാമൃതകിരണശരൽ
   ക്കാലകോലാഹലേസ്മിൻ
പ്രായേകാന്താകചാന്തപ്രണയസമുചിതേ
   കഷ്ടമിഃ ക്കാപ്പകാണ്ഡേ
ആയാസംപൂണ്ടുകാററുംവെയിലുമുടലിലേ
   ററനപഹംമൌനവൃത്യാ
കായക്ലേശംനിതാന്തം കലയസിഫലമെ
   ന്തൊന്നു ചിന്തിച്ചതെല്ലാം.
നാലല്ലോകേൾപുമത്ഥംജഗതിതനുഭൃതാം
   മോക്ഷമാസ്താംപരോക്ഷം (ധ-
ചാലെച്ചെയ്യേണമോകൌരവനൃപതികൾ
   മ്മാത്ഥലബ്ധ്യൈപ്രയാസം
കാചംമൂന്നാമതിന്നിങ്ങുചിതമിതുമനു-
   ഷ്യാംഗനാരത്നഭോഗം
മീലിക്കുംനിന്നെമോഹിച്ചരികിലുപഗതാ
   കാചിദിവ്യാംഗനാഞാൻ.
ഉവ്വശ്യാദ്യാവയംവാസവസുതചലരു
   ങ്ങിങ്ങിനെനാകവേശ്യാ
സ്സവ്വേഷാംചിത്തസമ്മോഹനമജവിഹിതം
   ധന്യമസ്മാദൃശീനാം
ഉവ്യാംസൌന്ദയ്യലക്ഷ്മ്യാഹൃതമതിരബലാ
   താസുരംഭാഭിധാനാ
നിവ്യാജാകൃതമേകാമദനപരവശാ
   സാമ്പ്രതംത്വാംപ്രപന്നാ. (മാം
എന്നാലിമാംപരിഗൃഹാണഗുണാംബുധേ-
നിന്നാണകല്ലരുതുമൌനമധീനലോകേ
നന്ദാനിനിന്നൊടൊരുമിച്ചുരമിച്ചുനിണാൾ
മുന്നംപുരൂരവസമുവ്വശിയെന്നപോലെ.

അനുമുഹുരിതിരംഭാ-
വാക്യശ്രുഹാനസക്താഃ
ക്ഷണമചല്സമാധാ-
വജ്ഞനേനിർജ്ജിതാക്ഷേ
മനസിവിഗതബുദ്ധേഃ
ശ്രോത്തുരേതേനുണ്ടോ
ജനയതിവരസൂരേ-
സ്സൂക്തിമുദ്രാവികാരം.
മുഗ്ദ്ധാപിന്നെയണഞ്ഞുപല്ലവരുചാ
പാണിദ്വയേനസ്വയം
പ്രത്യംഗംകുരുപുംഗവസ്യസുമഖീ
പേർത്തുംതലോടീടിനാൾ
ചിത്രംചിത്രമുദാരദാരുപുരുഷ-
ന്നെപ്രാപമപ്രായമാ-
യ്യെത്തുംചിത്തവികാരമേപുനരവ-
ന്നുണ്ടായിതത്രാന്തരേ.
ശക്തിംജിഷ്ണോസ്സമാധേരതിശയമഹതിം
കണ്ടഴൽക്കൊണ്ടുരംഭാ
വിത്രസ്താശാപശങ്കാതരളിതമതിപിൻ-
വാങ്ങിനിന്നാകുലാംഗീ
സഭ്രൂചീഭിർവ്വധൂഭിസ്സഹതൊഴുതുപുറ-
പ്പെട്ടുപോയ്വന്നുനാഥാ
ഭർത്താരംദേവരാജംവിരവൊടുതിരുവു-
ള്ളത്തിലാറിവിശേഷം.
അനന്തരംദിവിചരസാർവ്വഭൌമനും
മനംതെളിഞ്ഞനിമിഷംവിചിന്തയൻ
ഘൃണാന്തകുഞ്ജരദവനീസുരാകൃതി-
സ്സ്വനന്ദനാഗ്രഭുവമമന്ദമാപ്തവാൻ
വ്യാപ്ത്യാതത്രവിളങ്ങിനീളനിറയ-
പ്പാകുംമഹോമണ്ഡലീ
ദീപ്തായാംപ്രസഭാപുരോഭുവിവിക്ലു-
ഷ്ടാരമാസമാധേസ്തദാ
നേത്രംചെറുതുറന്നുനോക്കമെല്ലവിൽകണ്ടാ-
നസൌമേൽക്കമേ-
ലാർത്തംമാർഗ്ഗപരിശ്രമേണകമപി
പ്രാപ്തംജരൽബ്രാഹ്മണം.
മോദാദിന്ദ്രസ്തമഗ്രമഹിമപെരിയവേ-
ത്രാസനംകൈവെടിഞ്ഞ-
ഞാസീനഃസ്ഥണ്ഡിലേകേവലമണിനയ-
വാൾപ്പൊഴുംബാഷ്പശാലീ (നെ
ഖേദാവേശംവിവൃണ്വൻകമപിബതമൂദ്ര
ത്വങ്മയംപത്രലേഖം
നാഥോദത്വാസുരാണാംനിജതനയകരെ
ഹാഹേതാസ്മീത്യവാദീൽ.
അനന്തരംമേല്ക്കുമേലേവളരുമരിയസം-
ഭ്രാന്തികമ്പാനുകമ്പാ-
ചിന്താസന്താനസന്ദാനിതമതിസഹസാ
പത്രലേഖംകരാഭ്യാം
വന്ദിച്ചാദായമൂദ്രാനിചുളപടവിമു
ക്തിംക്ഷണാദാദധാനോ
ധന്യാനാംമൌലിരസ്മിൻവിലിഖിതമഖി-
വാചയാമാസധീമാൻ. (ലം

(ഗദ്യം) സ്വസ്തിശ്രീമദകളങ്കപൂരുവംശമുക്താമണിപ്രകാണ്ഡായ കാണ്ഡകോദണ്ഡമണ്ഡിതഭുജദണ്ഡായ കുരുമഹാരാജായ രാജരാജവിജയകണ്ഠോക്തബാഹുവിഷ്മസംപത്തയേ ജംഭഭേദിനന്ദനായ കാന്താരവാസസഹകൃതാ ബഹുകൃതസ്സുഖദുഃഖസംവിഭാഗീ പുരോഹിതോ ധൌമ്യോ വിജ്ഞാപയതേ ദ്വൈതാടവീസീമനിശ്രാവണമാസി ബഹുലപക്ഷപഞ്ചമീനിശിപ്രവർത്തമാനായാം ദശഘടികായാം ഭവദതിയോഗഹീനസതാ നധിഷ്ഠിതസത്താമാത്രാന്മൃധിഷ്ഠിരാദീംശ്ചതുരസ്സഹജാൻ പാഞ്ചാലീമപിഹരിദ്രാന്വേഷീ കദ്രുതനയകേതനച്ഛലേനാഗത്യ ഭീഷണജയഘോഷണാമുഖരിതഹരിന്മുഖോനാഗപുരിംപ്രത്യാസസാദ മയാപുനരദ്ഭുരവത്തിനാവൃത്താന്തമുപലഭ്യതന്ത്രൈവതത്സരിതമാഗത്യ ദുഃഖാതിഭാര

പരവശേനമൃതാനാംതേഷാംമേഃഭ്പ ദേഹി കിംക്രിയാം നിവ്വൎത്ത്യഗൃഹീതശേഷകൃത്യദീ ക്ഷേണലക്ഷ്മീവല്ലഭമാവേദയിത്വം ദ്വാരവ തിം പ്രതി കമപിതാപസം സന്ദിശ്യക്ഷിപ്ര മേവ മൽപിതുഃസ്തേപത്രലേഖഃ പ്രേഷി തഃ തദവശ്യംമഹാരാജേന ത്വരിതമാഗ ന്തവ്യം പാലനീയാഃഹിനിരാലംബനാഃ കു ലതന്തവഃപ്രതിവിദ്ധ്യാദയഃ ഗൃഹ്യതാം ച മദാലംബിതാ ശേഷകൃത്യവ്രതചയ്യേതി ശ്രു ത്വാദേവഃപ്രമാണം.

മായാഭ്രദേവനാസ്ഥന്നമരപരിവൃഢൻ
താൻകൊടുത്തോരുലേഖം
വായിച്ചെപ്പേരുമപ്പതരരഭസഭരാ-
ത്രുഢധിരാന്തരാത്മാ
ആയത്തംപൂണ്ടെഴുന്നീറ്റണി ചില കല-
യേററിക്കരോപാത്തബാണ-
സ്തോയംവിഃരാമ്പഭാഷേജലദനിനദഗം-
ഭീരവാചാകിരീടി.
ക്ഷിദ്രാനാപഷിസ്പൃദ്ദ്യോധനനിതുസദൃശം
ക്കമൃൎത്ക്കൊണ്ടുവൈരി-
പ്രദ്ധ്വംസംകമ്മമെങ്കിൽതടയരുതുവിനാ-
ശംവനെസോദരാണാം
യുക്തംധൌമ്യന്നുസൌമ്യം ചരിതമിതുതു-
മഗ്രജോക്ത്യാമഹത്യാ (ലോ-
നിത്യംതാതാന്തികപ്രസ്ഥതഭജനവിഃധ-
രന്തരായംപൊറാഃമ.

ഒന്നേഃതാക്കേന്നമൎപ്പിസുരവരമതിമൻ
മാമകംഭ്രാതൃലോകം
മന്നിരേഗികഃലോത്താലൊരുവനമിയലാ-
ചെല്ലുവാൻബാഹുവീൎയ്യം
ഇന്നാകിൽകാലശക്ത്യാപുനരതുസഹസാ
സംഭവിച്ചീടിലെന്നും
തന്നെഞാൻവീണ്ടുകൊൾവാനലമലമതി
യ്ക്കൊണ്ടൊരുമ്പാടിതെല്ലാം. (നാ-

സയ്യേലക്ഷ്മീസഹായേമമസതിവരുവോ
ന്നല്ലൊരുന്നാളുമോൎത്താ-
ലിക്കമ്മംകേൾതഥാപിപ്രഥിതഗുരുഗിരാം
വിശ്വസിച്ചിന്നുതന്നെ
നിൎഗ്ഗത്യാശേഷലോകങ്ങളിലതിലതിലാ-
രാഞ്ഞുതാൻഭ്രാതൃവൎഗ്ഗാ-
നക്ഷീണാൻകൂട്ടിയുംകൊണ്ടഴകിനൊടുവരു
ന്നുണ്ടുഃവഗാലസേഃഞാൻ.
ഇന്നേവിന്യസ്തശസ്ത്രോവിരവിനൊടഥവാ
ഭാവനാശക്തിയെക്കൊ-
ണ്ടൊന്നിച്ചാവാഹ്യചേൎത്താത്മനിവിമല
സ്യോജപലെവിശ-ല്ലാം (തപ-
സാദിപ്പോദഗ്രയോഗാഗ്നിയിലുടലൊടുക്കു
ടെക്കനംഭസ്മമാക്കി-
പ്പുണ്യാത്മാകല്പയേമൽപിതൃവികല്മാ
ത്മാപ്പുണോനപ്രസാദം.
ഇത്ഥംപറഞ്ഞിന്ദ്രസുതസ്തദാനീം
പെട്ടന്നുപസ്പൃശ്യജലംമഹാത്മാ
അദ്ധ്യാസ്യദൎഭാസനമാത്മദേഹം
പ്രത്യക്ഷമസ്യാരഭതാപഹാതും.
ശോകാന്ധാനാംതദാനീംനഭസിദിവിഷദാം
പ്രസ്തതേഹാഹിനാദേ
വേഗാൽപായോരുമായാധരണിസുരവപു
ഃചക്രവത്തീസുരാണാം
ഈകഷ്ടംചെയ്യൊലാസാഹസമിതിസഹ-
ചെന്നണഞ്ഞാത്മപത്യാ (സാ
സാകംഹൎഷാശ്രുവഷീനിജസുതമഥഗാ-
ഢംപിടിച്ചാലിലംഗേ.
എൻവത്സ! ശത്രൂൻജഹിജീവലോകേ
ശംഭുപ്രസാദാച്ചിരമെന്നിവണ്ണം
സംഭാവ്യതസ്യോപദിദേശകണ്ണെ
ജംഭാരിപഞ്ചാക്ഷരമന്ത്രസാരം.
മൂൎദ്ധ്ന്യാഘ്രായസന്തുഷ്ടിയൊടനുമുഹുരനു-
ഗ്രഹീതദേവരാജേ

കേരള സാഹിത്യ അക്കാദമി

ജൈത്രശ്രീകാഴ്ചസിദ്ധികരബന്ധുരസമാം
കല്പയന്നൽഭുതാത്മാ
പ്രത്യസൂഹിപാവനേസേവനവിധിയില-
ണ്ണാപതേരിന്ദ്രകീലേ (പ-
സാദ്ധ്വീംകൈലാസയാത്രാംകലിതരുചി-
കൊണ്ടിമനാകിരിടി. (കറി-

കൈലാസയാത്രാപ്രഥമാകിരാതാ-
ജ്ജുനിയമന്യാദ്രിവിധാഭിധേതി
ഭൂഷായതാംസൂരിഹൃദീന്ദ്രസൂനോ-
രേഷാ ചരിത്രസ്ത്രത്രിരത്നമാലാ.

സമാപ്തം.

---


# മംഗളോദയം

വരിസംഖ്യ തപാൽ കൂലി അടക്കം

ഒരു കൊല്ലത്തേയ്ക്കു മുൻകൂർ 2—8—0 ആറുമാസത്തേയ്ക്കു മുൻകൂർ 1—6—0

ഒറ്റപ്രതിക്ക് മുൻകൂർ 0—4—0 വി. പി. കമ്മിഷൻ പുറമെ.

☞ വരിസംഖ്യ ബാക്കിവെച്ചിട്ടുള്ളവർ, അവരവർ അടയ്ക്കേണ്ടുംസംഖ്യ ഉടനെ തീർത്തു രശീതി വാങ്ങേണ്ടതാണ്

സ്ഥിരപരസ്യങ്ങൾ

പരസ്യക്കൂലി എപ്പോഴും മുൻകൂറ്

വരി ഒന്നിന്ന് മാസത്തിൽ 3-ണ പ്രകാരം എല്ലാ പരസ്യവും സ്വീകരിക്കുന്നതാണ്

---

മംഗളോദയം കമ്പനിയിൽ വിൽപ്പാനുള്ള
ചില പുതിയ പുസ്തകങ്ങൾ.

**കഥകൾ—**

| | |
|---|---|
| വിക്രമാദിത്യൻ കഥ | ക. 0-12 |
| മദനകാമരാജൻ കഥ | ക. 0-01 |
| സരസ കഥ | ക. 0—4 |
| കഥാസരിത്സാഗരം | ക. 3—8 |

**ജ്യോതിഷം**

| | |
|---|---|
| ഹോര 1-ാംഭാഗം | ക 3—8 |
| ഹോര 2-ാംഭാഗം | ക 2—0 |
| മുഹൂർത്തപദവി | ക 1—4 |

**നാഗരാക്ഷരം**

| | |
|---|---|
| അഷ്ടാംഗസംഗ്രഹം 1 | ക 5—0 |
| വിടരാജവിജയം | ക 0—6 |

**അഭിജ്ഞാനശാകുന്തളം**

| | |
|---|---|
| വ്യാഖ്യാനം | ക 1 8 |
| വാക്യതത്വം | ക 0 6 |
| കോകിലസന്ദേശം | ക 0 4 |
| ശുകസന്ദേശം | ക 0 4 |

**ഗ്രന്ഥാക്ഷരം**

| | |
|---|---|
| ദശാദ്ധ്യായി | ക 1 0 |
| മാഘം | ക 5 0 |
| രഘുവംശം | ക 4 0 |
| ഭാരതചമ്പു | ക 0 12 |
| ഭോജചമ്പു | ക 0 12 |
| ഭർത്തൃഹരി | ക 0 6 |




# पिकसन्देशे

(द्वितीयसर्गः)

---

लोलाक्षीणां सदनशिखरोत्संगगानां मुखानि
   स्वर्गात् पश्यन्निव किल विधुः पञ्चबाणावलीढः ।
प्राप्तोभूमिं लुठति नियतं स्वानु बिम्बापदेशान्
   सन्माणिक्यप्रघटितशिलाकुट्टिमेषु प्रलग्नः ॥ ८ ॥

यस्मिन्नित्यं मधुरवचनैः पञ्जरान्तश्शुकाना
   केकारावैः भवनशिखिनां सारसानां निनादैः ।
शिञ्जच्छिञ्जच्चरणसुदृशां नूपुरक्वाणजालै-
   र्व्यर्थैवास्ते ह्युषसि रचिताऽव्यक्त मांगल्यगीतिः ॥ ९ ॥

रोलंबाळीं चिकुरनिकुरे पद्मशोभां च वक्त्रे
   श्वासे वातानधरमृदुले पल्लवं कन्धरायाम् ।
कंबुं कोकं स्तनकलशयोरूरुयुग्मेचनाळं
   बाहुद्वय्यां किल बिसलतां पद्मिनीयंति बालाः ॥ १० ॥

भ्रूवल्लीभ्यां धनुरलकजैर्ज्यांसुमास्त्राण्युपाङ्गै-
   रम्यालापैः परभृतकुलं श्रोणिभारेण यानम् ।
वापीं नाभ्या कुसुमधनुषि प्लुष्टदेहे शिवेन
   स्वान्यस्यैता नगरवनिता यत्र नूनं ह्यहार्षुः ॥ १० ॥

यस्मिन् साक्षाद्विजितकमलेभ्योऽगनानां मुखेभ्यो-
   रूपेभेदं प्रियसहचरस्याप्यनुद्वीक्ष्य बाला ।
रोहिण्येनं निजपतिममीभ्यो विशिष्यैव बोद्धुं
   मध्ये चिह्नं किमपि विदधे वक्षसश्शीतरश्मेः ॥ ११ ॥

यस्मिन् वीथीरनुविचरतां कामिनां कामदानां
कामस्यापि प्रकृतितरला वीक्ष्य शारीरिकान्तीः ।
जाताशंकैर्विधिहरिशिवैरप्यहो यत्प्रियास्त्वां
आधीयन्ते स्वतनुषु सतीनां धुरि श्लाघनीयाः ॥ १२ ॥

यत्रस्त्रीणां लुलितलुलितैराननैर्निर्जितानि
प्रायः पद्मान्यतिशिशिरिते कण्ठदघ्ने तटाके ।
इष्टावाप्त्यै प्रतिदिनमहो संतपंते तपांसि
न्याय्यं लोके परपरिभवं कोहि मानी क्षमेत ॥ १३ ॥

रात्रौ यत्र प्रियसहचरेणान्वितो मुग्धलोकः
शय्योत्थायं स्खलितगमनः प्रातरुत्थाय वेगात् ।
प्रागुद्बुद्धान् गृहगुरुजनान् वीक्ष्यसंजातलज्जैः
शय्यागेहान्नसरति बहिर्नापि चास्ते गृहान्तः ॥ १४ ॥

यस्मिन् कश्चित् शयनसदनेष्वागतेषु प्रियेषु
स्वैरालापान् प्रणयमधुरान् संप्रवृत्तेषु बालाः ।
नो भाषन्ते श्रवणविषयं नापि तूष्णीं भवन्ति
स्पन्दत्स्वेदोत्पुलकितकचास्संलिखन्त्येव भूमिम् ॥ १५ ॥

इष्टान् कामान् बहु वितरितुं यत्र सेवानतानां-
मास्ते विष्णुः करिपतिपुरीनाथ इत्यूढकीर्तिः ।
शंकाक्रान्ता चपलहृदयं वीक्ष्य यं गोपवेषे
वक्षोभागे नियतनिलया वर्तते वास्यलक्ष्मीः ॥ १६ ॥

तत्र स्वच्छस्फटिकनिकरः श्लक्ष्णमाणिक्यवेदि-
द्वय्याजुष्टं मरतकमयप्रौढसोपानमार्गम् ।
सौधे तुङ्गप्रचुरकनकाश्लिष्टभित्तिप्रगल्भं
यद्वेश्माग्रे करिपतिपुरे लक्ष्यते तत्प्रियायाः ॥ १७ ॥

क्रमशः

को. र. रंगाचार्यः.

---

അദ്ധ്യായം ൨

## 1. നാട്ടമലയന്മാർ.

## 2. കൊങ്ങമലയന്മാർ.

മുഖവുര.

മലയന്മാർ കൊച്ചിക്കാടുകളിൽ നിവസിച്ചുവരുന്ന മറെറാരു കാട്ടുജാതിയാണ്. അവർ 1. നാട്ടമലയന്മാർ 2. കൊങ്ങമലയന്മാർ അല്ലെങ്കിൽ മലസർ എന്നു രണ്ടു തരക്കാരായിട്ടുണ്ട്. ഇതിൽ നാട്ടമലയന്മാർ പശ്ചിമഘട്ടത്തിലെ ആദ്യനിവാസികളും കൊങ്ങമലയന്മാർ കോയമ്പത്തൂർ മലകളിൽ നിന്നും പുറപ്പെട്ട് ഇവിടത്തെ കാടുകളിൽവന്നു താമസിപ്പാൻ തുടങ്ങിയവരുമാണ്. ഈ രണ്ടു കാട്ടുജാതികളുടെയും ആചാരനടവടിസമ്പ്രദായങ്ങളിൽ വലിയ വ്യത്യാസമുണ്ട്. മലയന്മാർ എന്ന പദത്തിൻെറ അർത്ഥം 'മലയിൽ പാക്കുന്നവർ' എന്നാണ്. ഈ പേർ 'മലകയറുക' (മല+കയറുക) അല്ലെങ്കിൽ 'മലയേറുക' (മല+ഏറുക) എന്ന പദങ്ങളിൽനിന്നുണ്ടായിയെന്നാണ് പ്രത്യക്ഷത്തിൽ തോന്നുക. എന്നാൽ അതു തീരെ ശരിയാണെന്നു വിചാരിപ്പാൻ വയ്യ. മേൽജാതിക്കാർ ഇവരെപ്പററി ഉറപ്പായും പറഞ്ഞുവരുന്നത് ഇവരും കാടന്മാരും ഒരു വംശക്കാർ തന്നെയാണെന്നും, മലയന്മാർ പശ്ചിമഘട്ടത്തിൻെറ പടിഞ്ഞാറെ ഭാഗത്തു മലയാളത്തിനടുത്തും കാടന്മാർ കിഴക്കെ ഭാഗത്തു കോയമ്പത്തൂക്കടുത്തും പാക്കുന്നു എന്ന വ്യത്യാസം മാത്രമെയുള്ളു എന്നുമാണ്. സ്വഭാവംകൊണ്ട് അടിമപ്രകൃതികളായ പുലയന്മാരിൽ നിന്നും ഇവർ തീരെ വ്യത്യാസപ്പെട്ടവരാണ്. നാട്ടിലെ ഹിന്തുക്കളിൽനിന്നും ഭൂമിയിൽ പൊക്കത്തിൽ പാത്തുവരുന്നപോലെ തന്നെ സാമുദായികനിലയിൽ താഴ്ന്നിരിക്കുന്നുവെങ്കിലും, ഇവക്കു ഹിന്തുക്കളുടെ സ്വഭാവവും ആദിമനിവാസികളുടെ സ്വഭാവവും രണ്ടിൽ നിന്നും കുറേശ്ശ കിട്ടീട്ടുണ്ട്. ഇവർ 'കാട്ടുനീചന്മാർ' എന്നു വിളിക്കപ്പെട്ടുവരികയും കൊച്ചിരാജ്യത്തിലെ മച്ചാടു പാലപ്പിള്ളി പറവട്ടാനി എന്ന മലകളിൽ കാണപ്പെട്ടുവരികയും ചെയ്യുന്നു. ഇവർ തമിഴും മലയാളവും കൂടിക്കലന്ന ഒരു വക പ്രത്യേകഭാഷയാണ് സംസാരിക്കുന്നത്. അവർ തമ്മിൽ സംസാരിക്കുമ്പോൾ നാട്ടിലുള്ളവക്കു യാതൊന്നും മനസ്സിലാവില്ല. കാരണം അവരുടെ രൂക്ഷവും അസ്പഷ്ടവുമായ ഉച്ചാരണത്താൽ പുറപ്പെടുന്ന അപശബ്ദം മാത്രമാണ്. ഭാഷ എന്ന ഏകമാർഗ്ഗത്താൽ മാത്രമല്ല ഒരുവൻെറ മനോഗതം മറെറാരുവനെ മനസ്സിലാക്കുന്നത്. അവക്കു ഭാഷയിൽ വലിയ സ്വാധീനവുമില്ല. ഭാഷകൊണ്ടു മതിയാവാത്തതു കയ്യും കലാശവും കാട്ടിയാണ് പൂത്തിപ്പെടുത്തുക. ഒരു ഉദ്യോഗസ്ഥനൊ അല്ലെങ്കിൽ മേൽജാതിക്കാരിൽ ആരെങ്കിലുമൊ ചെന്ന് എന്തെങ്കിലും ചോദിച്ചാൽ, നിഷേധമറുപടി പറയുന്നതുകൊണ്ടു ദേഷ്യപ്പെട്ടെങ്കിലൊ എന്നു കരുതി, സാധാരണയായി തലയും കുലുക്കികൊണ്ടു 'ഉവ്വ്' 'അതെ' എന്നു മാത്രം മറുപടി പറയും. തലപൊക്കി കുറുങ്ങനെ കുലുക്കിയാൽ അതു നിഷേധം സൂചിപ്പിക്കുന്നു.

### 1. നാട്ടമലയന്മാർ.

ഉല്പത്തിയും ഐതിഹ്യവും

നാട്ടമലയന്മാരോട് അവരുടെ ഉൽപത്തിയെപ്പററി ചോദിച്ചപ്പോൾ, അവർ വനത്തിൽ തപസ്സുചെയ്തിരുന്ന അർജ്ജുനനു പാശുപതാസ്ത്രം കൊടുക്കുന്നതിലെയ്ക്കു

കിരാതനും കിരാതിയുമായിച്ചെന്ന ശിവന്റെയും പാർവ്വതിയുടെയും വംശജന്മാരാണെന്നാണ് മറുവടി പറഞ്ഞത്. ശ്രീരാമന്റെ വനവാസകാലത്തു ലക്ഷ്മണനാൽ മൂക്കുംമുലയും ഛേദിക്കപ്പെട്ട ശൂർപ്പണഖയുടെ സന്താനങ്ങളാണ് സ്ത്രീകൾ എന്നും ചിലർ വിശ്വസിച്ചുവരുന്നു. ഈ കഥ പാലപ്പിള്ളി മലയിലെ ചില മലയന്മാർ പറഞ്ഞതാണ്. അവർ വളരെക്കാലം മുമ്പു നായന്മാരായിരുന്നുവെന്നും, ചില പെണ്ണുങ്ങൾ കീഴ്ജാതിക്കാരായി സംസർഗ്ഗം ചെയ്ത നിമിത്തം ഭ്രഷ്ട് കല്പിച്ചു കാട്ടിലെയ്ക്കയക്കപ്പെടുകയാൽ അവരിൽനിന്നും ഉണ്ടായ സന്താനങ്ങളാണെന്നും അവരിൽ ചിലർ പറയുന്നു. അവരുടെ കല്യാണം ശവസംസ്കാരം മുതലായ ക്രിയകളുടെ സമ്പ്രദായം നായന്മാരുടേതുപോലെയാണ്. അവർ മലനായന്മാരെന്നു തന്നത്താൻ വിളിച്ചുവരികയും ചെയ്യുന്നു ഈ പറഞ്ഞ ഉൽപത്തികളുടെ വാസ്തവംഎങ്ങിനെയായിരുന്നാലും അവർ കാട്ടിലെ ആദ്യനിവാസികളാണെന്ന് ഈ കഥകൾ സൂചിപ്പിക്കുന്നുണ്ട്.

വാസസ്ഥലം. മുളകൊണ്ടു പണിതും എലകൊണ്ടു മേൽപ്പുര മേഞ്ഞും ഉണ്ടാക്കപ്പെടുന്ന കാടന്മാരുടെ മാടങ്ങളെപ്പോലെ ബലഹീനമായവതന്നെയാണ് മലയന്മാരുടെ മാടങ്ങളും. എന്നാൽ ദുഷ്ടമൃഗങ്ങളുടെ ശല്യത്തിൽനിന്നും രക്ഷപ്പെട്ട് കഴിഞ്ഞുപാക്കുന്നതിലെയ്ക്ക് ചില കാടുകളിലെ മാടങ്ങൾ ഒരു പ്രത്യേകരീതിയിൽ പണിചെയ്യപ്പെട്ടിരിയ്ക്കും. അവിടെ ഇല്ലിപ്പട്ടിളകൾ ഏതാണ്ട് മദ്ധ്യത്തിൽ വെച്ചു നിരപ്പായി വെട്ടി അതിന്റെ മുകളിലാണ് മാടങ്ങൾ കെട്ടിയുണ്ടാക്കുന്നത്. നിരപ്പിൽ വെട്ടിയ ഈ മുളംതുണ്ടുകളുടെ മീതെ പലകനിരത്തി, അതിന്റെ മീതെ ചളികൊണ്ടു തിണ്ണയുണ്ടാക്കി, നാലുപുറവും പലകകൾ പഴുതില്ലാതെ അടുത്തടുത്തു വെച്ചു ചുമരുകളും ഉണ്ടാക്കി, വാതിലുകളും വെച്ചു മേൽപ്പുര കോറുന്നു. ഇതിലെയ്ക്കു കയറിപ്പോകുവാനും ഇറങ്ങിവരുവാനുമുള്ള മാർഗ്ഗം പട്ടിളിന്റെ പുറത്തുള്ള മുളകളിൽ ഒന്നിൽ ചെറുകമ്പുകൾ ആഞ്ഞുകളഞ്ഞുണ്ടാക്കുന്ന ഒരു ഏണിയാണ്. മാടത്തിൽ ബലമുള്ള വില്ലുകളും ഇരിമ്പുകൊണ്ടു പരന്നു മൂർച്ചയുള്ള മുനകളോടുകൂടിയ അമ്പുകളും സദാ ശേഖരിയ്ക്കപ്പെട്ടിരിയ്ക്കും. ഏതെങ്കിലും ദുഷ്ടമൃഗങ്ങൾ ശല്യത്തിന്നെത്തിയാൽ പ്രയോഗിയ്ക്കുന്നതിലെയ്ക്കായി അമ്പുകളിൽ ചിലവ പഴുക്കുവാൻ തിയ്യിലും ഇട്ടിരിയ്ക്കും. തെൻഇന്ത്യയിലെ കാട്ടുനിവാസികളുടെ ഗൃഹങ്ങൾ വൃക്ഷങ്ങളുടെ മുകളിൽ പണിചെയ്യപ്പെട്ടിരിയ്ക്കുമെന്നാണ് പറയുക. തങ്ങളുടെ സഹവാസികളായ കാട്ടുമൃഗങ്ങളുടെ ഉപദ്രവത്തിൽനിന്നും ഒഴിഞ്ഞിരിയ്ക്കേണ്ടതിന്നായി കൊച്ചിയിലെ കാട്ടുവാസികളും പലപ്പൊഴും അവരുടെ കുടിലുകൾ വൃക്ഷങ്ങളുടെ മുകളിൽ കെട്ടിയുണ്ടാക്കുന്നതുകൊണ്ട് അവർ ഈ പറഞ്ഞതിന്നു വ്യത്യസ്തങ്ങളല്ല.

മലയന്മാർ സ്ഥിരതയില്ലാതെ ദിക്കുമാറി താമസിയ്ക്കുന്ന സ്വഭാവക്കാരാണ്. അവർക്കു പലപ്പൊഴും ആൾക്കൂട്ടത്തിന്നിടയിൽ ഓരോ ആവശ്യങ്ങൾക്കായി പോകേണ്ടിവരും. എന്നാലും അവിടെ സ്ഥിരമായി താമസിയ്ക്കുവാൻ അവരെ യാതൊന്നും പ്രോത്സാഹിപ്പിയ്ക്കുകയില്ല. പലപ്പൊഴും അവരുടെ അരയിൽ ഒരു കത്തിയും കയ്യിൽ ഒരു വടിയൊ കന്തമൊ ചിലപ്പോൾ

അമ്പും വില്ലുമൊ ഉണ്ടായിരിക്കും. ചുമലിൽക്കൂടി തൂക്കിയിടുന്ന ഒരു കൊട്ടയിൽ ചില്ലറ ചില പാത്രങ്ങളുമുണ്ടായിരിക്കും. കൂടെ നായ്ക്കളും ചെറിയ കുട്ടികളെയും മാടത്തിലെ മററു സാമഗ്രികളെയും ചുമന്നുകൊണ്ടു പെണ്ണുങ്ങളും നടക്കും. അവർ ഇഷ്ടവും സൌകൎയ്യവും അനുസരിച്ചു സ്ഥലംതോറും സഞ്ചരിയ്ക്കുക പതിവാണ്. എന്നാൽ അടുത്തകാലങ്ങളിലായി കാട്ടിൽതന്നെ ചില പ്രദേശങ്ങളിൽ സ്ഥിരമായി കെട്ടിയുണ്ടാക്കിയ മാടങ്ങളിൽ പാൎത്തുവരുവാൻ തുടങ്ങീട്ടില്ലെന്നില്ല.

അവരുടെ ഗോത്രങ്ങൾ പരിഷകളായിത്തിരിഞ്ഞു പാൎത്തുവരുന്നുവെങ്കിലും, ഈ വിധം സംഘങ്ങൾക്കു ചേരുന്ന ഐക്യമത്യത്തെപ്പററി അവർ കുറച്ചേ അറിയുന്നുള്ളൂ. ഓരൊ പരിഷയ്ക്കും ഓരൊ മൂപ്പനുണ്ട്. ഗവമ്മേണ്ടുമലകളിൽ പാൎക്കുന്ന പരിഷകളെല്ലാം മഹാരാജാവിന്നടിമപ്പെട്ടവരും അവരുടെ ക്ഷേമത്തിങ്കൽ അവിടെയ്ക്കു വലിയ താൽപൎയ്യവുമാണ്. എന്നാൽ ചിററൂർ കാടുകളിൽ പാൎക്കുന്നവർ അവിടത്തെ വസ്തു ഉടമസ്ഥന്മാരെയാണ് സേവിയ്ക്കുന്നത്. അവർ സ്വേച്ഛയും ചഞ്ചലസ്വഭാവവും അനുസരിച്ച് ഒരു സ്വാമിയുടെ കീഴിൽനിന്നും മറെറാരു സ്വാമിയുടെ കിഴിലെയ്ക്കു മാറിക്കളയും. നാട്ടുമലയപ്പരിഷകളുടെ പേരുകളിൽ ചിലവ താഴെ പറയുംവിധമാണ്:—

1. കടത്തുകാർ
2. തോണിക്കാർ
3. പൊക്കൻകാർ
4. എരനാട്ടുകാർ
5. അയംബക്കാർ.
6. നെല്ലുക്കാർ
7. ചക്കൻകാർ
8. കൂടക്കാർ
9. കുന്നിക്കാർ

ഇതിൽചിലവ അവർ അധിവസിയ്ക്കുന്ന കാട്ടുപ്രദേശങ്ങളുടെ പേരുതന്നെയാണെന്നാണ് അന്വേഷണത്തിൽ അറിയുന്നത്. ചിലതു പണ്ടു പ്രമാണികളായിരുന്ന പൂൎവ്വികന്മാരുടെ പേരുകളുമാണ്. ഈ സംഗതിയിൽ ഈ പൂൎവ്വസ്ഥാപകന്മാരോടുള്ള ബന്ധത്തെ അവരുടെ പ്രതിമകൾ മാടങ്ങളിൽ സ്ഥാപിച്ചും ആപൽകാലങ്ങളിൽ അവരെ പൂജിച്ചും നിലനിൎത്തിക്കൊണ്ടു പോരുന്നുണ്ട്. ഒരു യുവാവു കല്യാണം കഴിപ്പാൻ പോകുന്നതിന്നു മുമ്പായി ഈ പ്രതിമയെ പൂജിച്ചു പ്രീതിപ്പെടുത്തുക പതിവാണ്.

കല്യാണസമ്പ്രദായം

പെൺകുട്ടികളെ 10 വയസ്സു തികഞ്ഞതിന്നു ശേഷം കല്യാണം കഴിയ്ക്കും. ഭൎത്താവിനെ തിരഞ്ഞെടുക്കുന്ന കാൎയ്യത്തിൽ സ്ത്രീയുടെ അഭിപ്രായം നോക്കാറില്ല. അതിന്നുള്ള ഭാരവാഹിത്വം മാതാപിതാക്കളിലിരിയ്ക്കുന്നതുംഭാൎയ്യാഭൎത്താക്കന്മാരാകുവാൻപോകുന്നവർ തമ്മിൽ കണ്ടു സംസാരിച്ചു വിവാഹകാൎയ്യം തീൎച്ചയാക്കുന്ന സമ്പ്രദായം നടപ്പില്ലാത്തതുമാകുന്നു. ഒരു പുരുഷന്നു കല്യാണം കഴിയ്ക്കേണ്ടതായി വരുമ്പോൾ അവന്റെ അച്ഛനമ്മമാർ ഒരു പെണ്ണിനെ നോക്കിക്കണ്ടുപിടിച്ചു അവളുടെ അച്ഛനമ്മമാരോടാലോചിയ്ക്കുകയും അവർ സമ്മതിയ്ക്കുന്ന പക്ഷം പുരുഷന്റെ അമ്മ മഞ്ഞളിൽ മുക്കിയ ഒരു ചരടു സ്ത്രീയുടെ കഴുത്തിൽ കെട്ടിയ്ക്കുകയും ചെയ്യും. ഇത് അവളെ ഒരുവന്നു തീൎച്ചയാക്കിയിരിയ്ക്കുന്നുവെന്നും മററാൎക്കും അവകാശപ്പെടുവാൻ പാടില്ലെന്നുംകാണിപ്പാനുള്ള ഒരു സൂചനമാണ്. അനന്തരം ഒരു നല്ല ദിവസം നോക്കി വരൻ തന്റെ കൂട്ടുകാരൊന്നിച്ചു വധുവിന്റെ മാടത്തിലേയ്ക്കു ചെല്ലുകയും, അവിടെ സദ്യ കഴിച്ചുവേണ്ടുംവിധംസൽക്കരിയ്ക്കപ്പെടുകയും ചെയ്തതിന്നു ശേഷം വരൻ വധുവിന്നു കല്യാണപ്പുടവ കൊടുത്തിട്ട് അവളെയും അ

ളുടെ മാതാപിതാക്കന്മാരെയും മിത്രങ്ങളെയും കൂട്ടികൊണ്ടു സ്വന്തം മാടത്തിലേയ്ക്കു മടങ്ങും. അവിടെയും ഒരു സദ്യ കഴിയ്ക്കും. അതു കഴിഞ്ഞാൽ വധുവിന്റെ മാതാപിതാക്കന്മാർ അവളെ അവിടെ ഏല്പിച്ചു കൊടുത്തു മിത്രങ്ങളൊന്നിച്ചു മടങ്ങിപ്പോകും. ഈ രണ്ടു സദ്യയും ഒരു കല്യാണകാൎയ്യത്തിൽ അവശ്യം ആവശ്യമാണ്. ഭൎത്താ തെററി നടക്കുമ്പോളൊഴികെ ദാമ്പത്യം വേണ്ടെന്നു വെപ്പാൻ പാടില്ല. അവൾ തെററിനടന്നാൽ പതിയിലുള്ളവർ എല്ലാവരും കൂടി അവളെ അടിച്ചു പുറത്താക്കു മടക്കി അയച്ചുകളയും. പിന്നെ ഒരിയ്ക്കലും സ്വീകരിയ്ക്കുയുമില്ല. എന്നാൽമററുവല്ലവൎക്കും വേണമെങ്കിൽ അവളെ സ്വീകരിപ്പാൻ വിരോധവുമില്ല. കല്യാണത്തിനു മുമ്പിൽ സ്ത്രീ തിരണ്ടുപോയാൽ ഭ്രഷ്ട് കല്പിയ്ക്കപ്പെടുന്നതും അവളെ പിന്നെ ആരും ഭാൎയ്യയായി സ്വീകരിയ്ക്കുന്നതല്ലാത്തതുമാകുന്നു. ഒരുത്തനു രണ്ടു ഭാൎയ്യമാരുണ്ടാവാം. എന്നാൽ ഒരുത്തിയ്ക്കു രണ്ടു ഭൎത്താക്കന്മാർ പാടില്ല. ഭൎത്താവിന്റെ മൃത്യു ദുഃഖസൂചകമായി ഭാൎയ്യ പ്രത്യേകവസ്ത്രം ധരിയ്ക്കുക പതിവില്ല. അവൾക്ക് അവന്റെ ബന്ധുവും ആ പതിയിൽ പെടാത്തവനുമായ ആരെയും അവന്റെ മരണശേഷം കല്യാണം കഴിപ്പാൻ വിരോധവുമില്ല.

ഗൎഭവും പ്രസവവും

ഒരു ഗൎഭിണിയ്ക്കു യാതൊരു കൎമ്മവും ചെയ്യുന്നില്ല. അവളുടെ പ്രസവത്തിന്നു ഒരു പ്രത്യേകമാടം കെട്ടിയുണ്ടാക്കി അമ്മയൊ മറെറതെങ്കിലും വയസ്സായ ഒരു സ്ത്രീയൊ പ്രസവം കാത്തിരിയ്ക്കും. 15 ദിവസത്തെ പെററ പുലയുണ്ട്. ഇക്കാലത്ത് അവൾ പ്രത്യേകചികിത്സയിലും നോട്ടത്തിലും കഴിഞ്ഞുവരും. ഭക്ഷണം ചാമക്കഞ്ഞിയാണ്. പുല കഴിഞ്ഞതിന്നു ശേഷമെ അവൾ കുടുംബത്തിൽ മററുള്ളവരാനി കൂടിക്കഴികയുള്ളു. 28-ാംപക്കമൊ മൂന്നാംമാസത്തിലൊ ആണ് കുട്ടിയ്ക്കു പേരിടുന്നതു. അപ്പോൾ തന്നെ ചോറു കൊടുക്കലും കഴിയും. ആണുങ്ങൾക്കു സാധാരണയായി ഇട്ടുവരുന്ന പേരുകൾ രാമൻ, അയ്യപ്പൻ വേലായുധൻ, ഹരിശ്ചന്ദ്രൻ എന്നും പെണ്ണുങ്ങൾക്കു കോച്ചി, മാതി, ലക്ഷ്മി എന്നുമാണ്. ഇതുകൾ വേലക്കാലങ്ങളിൽ നാട്ടിൽ നിന്നും പണിയ്ക്കു ചെല്ലുന്ന മേൽജാതിക്കാരുടെ പേരുകൾ കേട്ട് അവലംബിച്ചിട്ടുള്ളതാണെന്നാണ് തോന്നുന്നതു്.

അവകാശവും ഗോത്രസംസ്ഥാപനവും

നാട്ടുമലയരുടെയിടയിൽ ഒരുവന്റെ സ്വത്തുക്കൾക്കു അവന്റെ മരുമക്കൾ അവകാശികളാകുന്നു. ആകെങ്കിലും തന്റെ ഭാൎയ്യയ്ക്കും കുട്ടികൾക്കും വല്ലതും കൊടുത്താൽ കൊള്ളാമെന്നുണ്ടെങ്കിൽ അത് അനന്തരവന്മാരുടെ സമ്മതത്തോടുകൂടിയെ പാടുള്ളു. ഇവർ മഹാ ദരിദ്രന്മാരും മററുള്ളവൎക്കവകാശപ്പെടുവാൻ അധികമൊന്നും ഉണ്ടാവാത്തവരുമാണ്. എന്നാലും അനന്തരവന്മാരുടെ സമ്മതം ചോദിയ്ക്കയെന്നതും അവർ അനുവദിയ്ക്കയെന്നതും അവൎക്കു വലിയ അഭിമാനമാണ്. ഇരുപതൊ മുപ്പതൊ മാടങ്ങൾക്കധിപനായ അവരുടെ മൂപ്പനാണ് ഇവരെക്കൊണ്ടു ഗവൎമ്മേണ്ടിലേയ്ക്കു വേണ്ടി കാട്ടിലെ കൂലിപ്പണി ശരിയായി നടത്തിയ്ക്കുന്നതു്. എല്ലാ കൎമ്മങ്ങൾക്കും അവൻ മേലാളായുണ്ടായിരിയ്ക്കും. അവൻ പഴമക്കാരായി ആലോചിച്ച് എല്ലാതൎക്കങ്ങളും കേട്ടുതീൎച്ചയാക്കുകയുംകുററക്കാൎക്കു പിഴയൊ ഭ്രഷ്ടൊ കല്പിയ്ക്കുകയുംചെയ്യും. ഗോത്രത്തിലെ തലവനു 'പണിയ്ക്കൻ' എന്ന ഒരു സ്ഥാനമുണ്ട്. അവൻ ബാക്കിയുള്ളവരെ കൂട്ടി ഗവൎമ്മേണ്ടിലേയ്ക്ക് ആനപിടുത്തത്തിൽ സഹായിയ്ക്കും. അതിന്നു 4 കയും ഒരുറുപ്പികയ്ക്കു നെല്ലും മുമ്പു കൊടുത്തുവന്നിരുന്നു. എന്നാൽ അടുത്ത കാലത്തുവെച്ച് ആ സമ്പ്രദായം നിൎത്തൽ ചെയ്തു ഗവൎമ്മേണ്ടിലേയ്ക്ക് ആവശ്യം വരുമ്പോൾ മാത്രം അവർ ഉദ്യോഗിയ്ക്കപ്പെട്ടുവരുന്നു. അതിന്ന് അവൎക്കു ശരിയായ കൂ

# മംഗളോദയം.

## ഫറവ്വൻ

പുസ്തകം 6 } ധനുമാസം { ലക്കം 2


### മംഗളം.

ധവളസൽപുകഴാൎന്നു വിളങ്ങിടും
ധവളസൽപൃഥുമേനിയിലമ്മേ!
കുവലയേശമനംകവരും മിഴി-
കുവലയേ! വലയേശ്വരി! കൈതൊഴാം.

കുണ്ടൂർ നാരായണമേനോൻ.

---

# രാജവൈരാഗ്യം

ക്ഷേമാധിക്യംനിജക്ഷ്മാതടിയിലവിരതം
ചേൎത്തുസൽകീൎത്തിപൂരം
സീമാതീതം ലഭിച്ചുന്നതനിലയിലെഴും
'രാമവൎമ്മാ'ഭിധാനൻ
ശ്രീമാടക്ഷോണിപാലൻ ക്ഷിതിഭരണമുപേ
ക്ഷിച്ചിടുന്നിദ്ദശായാം
സാമാന്യം ഘോര ശോകാത്ഭുതരസകൃതമാം
സംഭ്രമം സജ്ജനാനാം ഫ

നാൽക്കാരെന്ന കണക്കിലിക്ഷിതിവരൻ
സദ്രവ്യസമ്പച്ഛ്രിയെ-
സ്സൎക്കാരിൽ ദക്ഷിണീകരിച്ചു രസമേ
കീടം സ്വകൎമ്മത്തിനാൽ
ആക്ഷോണീനൃപവാരിവാഹവിരഹം
സന്താപമേകാത്തതെ-
ന്നോൎക്കാതിപ്പോളൊരാളുമില്ലുലകിടം
തന്നിൽ പരം നിൎണ്ണയം.

ഈ രാമവൎമ്മനൃപനോടുളവാംവിയോഗാ-
ലീരാഷ്ട്രമാസകലമപ്രഭമായ്ഭവിക്കും
നേരായ്വസന്തവിരഹാൽവനമെന്നപോലെ
പാരാതിതോൎത്തു പലരും വ്യസനിച്ചിടുന്നു.

ജീവനായകനാമി-
ബ്ഭൂവരധരാധരന്റെ വിരഹത്തെ!
ആവിലഭാവമോടോൎത്തിഹ-
കൈവിരൽവെക്കുന്നു മൂക്കിലഖിലജനം

പാമവിമല വിദ്യാദിധിതിവ്യാതമെങ്ങും
ധരണിയിലുളവാക്കും രാമവമ്മക്ഷിതീന്ദ്രൻ
തരണി,യുലകുവിട്ടാലെത്രയും കഷ്ടമെന്നോ-
ത്തരമഖിലരുമിപ്പോളാത്തരായ്പ്പാത്തിടുന്നു.
ചേരുംമട്ടിൽ ബുധന്മാക്കു ചിതഗുണഗണം
ചേക്കുമിമാടഭൂപൻ
ചാരുശ്രീരാമവമ്മാഭിധനുലകു വെടി-
ഞ്ഞെങ്കിലാതങ്കമോടേ!
ആരും നോട്ടത്തിനില്ലാത്തവനിയിലണയും
വല്ലരത്താംകന്നക്കായ്-
ത്തീരും വിദ്വജ്ജനൌഘംസകലമിഹ ചി-
ലക്കിപ്രകാരം വിചാരം!!
ദേശം തോറും ചികിത്സാലയമതിശുഭമായ്-
ചേത്തുവോരാമയൌഘം
ലേശംനില്ലാതെപോക്കുംനൃപതിവരനിവർ
രാജ്യഭാരംവെടിഞ്ഞാൽ
നാശം നാനാപ്രകാരം വരുമഖിലശരീ
രിക്കുമെന്നോത്തുഭൂരി
ക്ലേശം തേടുന്നു മന്നിൽ പ്രജകൾമുഴുവനും
സാമ്പ്രതം സംഭ്രമത്താൽ!
വാണിജ്യാദിഗതാഗതാദികുശലം
നൽകുന്ന തീവണ്ടിനി-
ക്ഷോണിത്തട്ടിലണച്ച മാടനൃവരൻ
തൻ നാടുപേക്ഷിക്കുകിൽ
ആണിപ്പാനിടയായ്വരും സകലലോ-
കത്തിനുമെന്നീവിധം
കാണിക്കും കളവെന്നിയേ കരുതിമ-
ങ്ങിടുന്നു പാരട ങ്ങൾ!!
ദാരിദ്ര്യം നാട്ടിൽനിന്നിട്ടകിലചുമടനേ
പോക്കുവാൻനൽകുന്നിശ്ശായ്.
ദ്രവ്യവ്യയം ചെയ്തനിശമിഹസഹാ-
യിക്കുമിക്ഷ്മാപതീന്ദ്രൻ
ധാരിൽഭാരം വെടിഞ്ഞാൽ കെടുതി പല
തരം വന്നുപോയിടുമെന്നൽ
അരിൽ ചിന്തിച്ചുകേഴന്നിതു നരകുലമി-
കാലമാനാലവൃദ്ധം!

തുലാവിഹീനം നിജമണ്ഡലം സൽ-
കലാലയൻ രാജവരൻ വെടിഞ്ഞാൽ
കലാവിലാസം ഹതമാകുമെന്നീ-
വിലാപമെല്ലാടവുമുണ്ടിദാനീം.
സൈ്വരം കൈത്തൊഴിലാദിയാകിയ കലാ
വിദ്യക്കശേഷംഗുണം
പാരം ചേത്തതിഭാഗ്യമോടമരുമീ
ശ്രീമാടഭൂമീശ്വരൻ
ഭാരം കൂടിയ രാജ്യപാലനമുപേ
ക്ഷിക്കാതിരിപ്പാൻ സദാ-
നേരംകൈത്തൊഴൽകൊണ്ടുദൈവഭജനം
ചെയ്യുന്നു ചേന്നോവരും.
സേവന്മാരുടെ കൈ ളിയും കുസൃതിയും
സ്ത്രീവിത്തചാപല്യവും
ദേവന്മാരുടെ നാഥനോടുശരിയാ-
മിബ്ഭൂപനില്ലല്പവും
ഏവം ദോഷവിഹീനനീനൃപനിളാ
ചക്രംവിടായ്വാനിനി-
ദൈവം താൻ തുണയെന്നുറച്ചിഹ ഭജി
ച്ചീടുന്നു നാടൊക്കയും.
ഈ രാമവമ്മനൃപനൂഴി വിട്ടും ദശായാ-
മാരാത്തിവിട്ടമരുവുംമനുജവ്രജത്തിൽ
താരാധിപൻപ്രഭവിടുംപൊഴുതല്ലലേറം
ചേരാതെശോകവലയംവിലസുന്നതെ ണാ?
സുരവരസമനാമിബ്ഭൂവരൻ്റുദരത്തെ
ത്വരയൊടുവിടുവാനായ്ക്കലമിക്കാലമെന്താ?
നരജരയിവയില്ലിബ്ഭൂപനെന്നോത്തുചി
നരകുലമതിയായിട്ടുത്തപ്പെട്ടിടുന്നു. (ത്തെ
രണ്ടാമത്തെ മഹേന്ദ്രമന്ദ്യപദമാ
ണെന്നിങ്ങു രാജ്യം പരം
കൊണ്ടാടുന്ന മഹാജനങ്ങ, ളതുമീ
രാജർഷിവയ്യനഹോ
വേണ്ടായെന്നൊരു ബുദ്ധിവന്നതു ശുഭം
താനെന്നതിവ്യാത്ഭുതം
പൂണ്ടാകെജ്ജനമീനരേന്ദ്രനമനം
ചെയ്യുന്നു പൊയ്യല്ല മേ.

ഇക്കാലമീനൃവരനിൽ പ്രജകൾക്കശേഷ-
മുൾക്കാമ്പിലുണ്ടധികമായനുരാഗമോർത്താ
തല്ക്കാലമീനൃപതിനാടുവിടുന്നതോർത്തു (ൽ
നില്ക്കാതെ ചിത്രമഖിലക്ഷ്മ‌ുദിച്ചിടുന്നു.
വീടുന്നു കടമിങ്ങു സമ്പ്രതി ദിനം
തോറും മഹത്താം ധനം
കൂടുന്നു കുശലങ്ങൾ മന്നിലുളവാ
യീടുന്നു മേന്മേൽ സദാ
പാടുന്നു നൃപകീർത്തിപൂരമഖില
നാരിപ്പൊളീമന്നവൻ
നാടും നല്പദവും വിടുന്നു, മനുജ
ർക്കിക്കാര്യമാശ്ചര്യദം.
വിക്രമംകലരുമീനൃപനിന്ത്യാ-
ചക്രവർത്തിബഹുമാനിതനിപ്പോൾ
അക്രമംബതവിടുന്നുനിജക്ഷ്മാ-
ചക്രമെന്തിതഖിലാൽഭുതമൂലം.
സ്വധർമ്മം പാർക്കുമ്പോൾ ഭുജഭവനു
ഭുവിൻെറഭരണം
സ്വധർമ്മത്തിൽത്യാഗം മുനിജനനിഷി
ദ്ധം ദുർദ്ധമഹോ
ബുധന്മാർ വാഴ്ത്തുന്നി നരപതി ധരി
ത്രീഭരണമീ-
വിധം വിട്ടീടാനെന്തിതു ബഹുജനാ
ശ്ചര്യജനകം.
ഭയമേവനുമശ്രുതീക്ഷമീ-
ദ്വയയേറും നൃപനിപ്പൊളെന്തഹോ
സ്വയമിക്ഷിതിരക്ഷണംവിടാൻ-
പ്രിയമല്ലത്ഭുതമെന്നുസജ്ജനം.
ദേഹംകൂടെത്യജിപ്പാനുംപടയിൽനരവര
ന്മാരുടൻ നാടുവാഴാൻ
മോഹംമൂലം, ക്ഷിതീശപ്രകൃതിയിതിതിഹാ
സങ്ങൾ ചൊല്ലുന്നുവല്ലോ
ഹാഹന്ത! സ്വാവനീമണ്ഡലമതിശുഭദം
സന്ത്യജിക്കുന്നുപോലി-
ദ്ദേഹംതാന്തന്നെ, യെന്തത്ഭുതമിതുനവമാ
ണെന്നുരയ്ക്കുന്നു ലോകം.

പ്രായാധിക്യമിളാഭരം വെടിയുവാൻ
നന്മൂലമെന്നാകിലോ-
ന്യായാലായതു ഹന്ത രണ്ടുവഴിക
ണ്ടീടുന്നു പിന്നെച്ചിലർ
കയ്യാശക്തിയതൊന്നു, മററതു പരാ
ത്മജ്ഞാനസംസക്തി,ര-
ണ്ടായാലും ശുഭമാണിതിങ്ങുചിതമാ
ണെന്നായവക്കാശയം. (സ്ഥാ-
സ്മൃതിമതിബലഹീനൻ വൃദ്ധനോരോന്നുചെ
ലതിൽവരുമതിയായീടുന്നകേടെന്നുനൂനം
ക്ഷിതിതലഭരണത്തിൽകേടുവന്നാൽസമസ്ത
ക്ഷിതിയണയുമതത്ര്യൽകൃഷ്ടമാംകഷ്ടമല്ലോ.
അയഥാബലമായുടൻ തുടങ്ങും-
ക്രിയയെല്ലാംതനുനാശഹേതുവാകും
നിയതംജരനന്നതോക്കിലോനിഷ്
ക്രിയഭാവം വലുതായ പത്ഥ്യമല്ലോ.
ഭോഗ്യം നശ്വരമല്പമൊക്കയുമഹോ
ഭീതിപ്രദം; സദ്ഗുവൈ-
രാഗ്യം താനഭയപ്രദം സുഖമയം
കില്ലേതുമില്ലായതിൽ
ഭാഗ്യം കൂടിയ പൂർവ്വഭൂപതികൾ തൻ
നാടിട്ടൊടുക്കം യഥാ-
യോഗ്യം നന്നുനിവൃത്തി ചെയ്തതു പുരാ-
ണാദിപ്രസിദ്ധം പരം. (ല്യേ
അതിശുഭകരിയാകും വിദ്യതാൻ തോഴിബാ
ക്ഷിതിയഥ യുവഭാവേ വൃദ്ധഭാവേ വിരക്തി
പതിവിതു ഭുവി പൂർവ്വക്ഷ്മാവരന്മാക്കതന്നി-
ക്ഷിതിപനിലതുനന്നായിന്നുകാണുന്നുഭാഗ്യാ
ജരാമൃതിവ്യാധിഭയാദിയെല്ലാം- (ൽ.
നിരാകരിക്കുംബഹുസൌഖ്യമേകും
പരാത്മബോധത്തെവരുത്തുമാശു-
വിരാഗവിത്തം വിലയററതല്ലോ.
എന്നാണോ വിരതി വരുന്നതന്നുതാനേ
തന്നാടുംധനഭവനാദിയും വിടേണം
എന്നാണത്തമമുനിവര്യർതൻ സമൂഹം
നന്നായീവിരതിയെ വാഴ്ത്തിടുന്നതല്ലോ.

ധിരാശയക്കും വരുവാൻ പ്രയാസം
വൈരാഗ്യമെന്നുള്ളതു പുണ്യമെന്യേ
ഈരാമവർമ്മക്ഷിതിപർഷിവര്യ-
നോരാതതിപ്പോളുളവായിവന്നു.
കടുത്തഘോരധനകൂരമന്ന
പടുത്വമേറുംയതിസാനുകമ്പം
കൊടുത്തസന്മന്ത്രബലേനരാജ്യം
മടുത്തുപോയേനരനാഥനിപ്പോൾ?
അനവരതമുപാസിക്കുന്ന 'പൂർണ്ണത്രയീശൻ'
'ജനപളു' പതിതൊട്ടുള്ളീശ്വരന്മാക്കിദാനീം
മനസിപരമുദിക്കുംസുപ്രസാദത്തിനാലോ
ഘനവിഷയവിരാഗംതേടിനാൻമാടഭൂപൻ.
മാനംകൂട്ടുംഭൂപനാ-
നൂനാഗോമൂല്യമായിരംഭക്ത്യാ
ദാനംചെയ്താപ്പുണ്യാൽ
നൂനംഗാഢംവിരക്തനായ്ത്തീർന്നു.
ആലോചിക്കുകിലാത്മരക്ഷിതജന
ശ്രീപുണ്യഷഷ്ഠാംശക-
ത്താലോവന്നുനരേന്ദ്രനിങ്ങിനെമഹാ
വേശംവിരാഗംഹൃദി
മാലോകർക്കബ്ബഹുപ്രകാരമിതുമ
ട്ടൂഹങ്ങളീമാടഭൂ-
പാലോത്തുംഗഗുണങ്ങളോർക്കുമളവിൽ
ചേരുന്നു ചിത്തേപരം.
നിത്യാനിത്യവിവേകവും ദ്വിജഗുരു
ശ്രീശേശസൽഭക്തിയും
സത്യാദ്യുത്തമസൽഗുണങ്ങളുമഹോ
സംശുദ്ധയാംബുദ്ധിയും
വ്യത്യാസംകലരാതെചേർന്നമരുമീ
ഭൂപൻറ രാജ്യംവെടി-
ഞ്ഞത്യാനന്ദമയാത്മബോധമണവാൻ
പോകുന്നതാകേശുഭം.
രാജത്തേ'രാജവൈരാഗ്യ'-
മാത്മശുദ്ധിസമുത്ഭവം
കുവൽകുവലയോത്ഭേദം
പ്രാപ്തേകാലേശുഭാവഹം.

ശുഭം

കൊടുങ്ങല്ലൂർ,
ചെറിയ കൊച്ചുണ്ണിത്തമ്പുരാൻ.

---

# പത്രാധിപക്കുറിപ്പുകൾ

---

പ്രസിദ്ധബങ്കാളികവിയായ രവീന്ദ്രനാഥടാഗോറിൻെറ കവിതകൾ ആംഗ്ലേയപണ്ഡിതന്മാർ ബഹുമാനിയ്ക്കാൻ സംഗതിയായ സംഭവത്തിൽനിന്നു കവിതയും ശബ്ദാലങ്കാരവും തമ്മിലുള്ള സംബന്ധം അറിവാൻ കഴിയുന്നതാണ്. രവീന്ദ്രനാഥടാഗോർ ബങ്കാളിഭാഷയിലാണ് കവിതയെഴുതിയത്. ഇംഗ്ലീഷുകാർ അത് ആ ഭാഷയിൽ വായിച്ചിട്ടില്ല. അവർ വായിച്ചത് ടാഗോർ ഒരു പരിഭാഷയാണ്. ഇംഗ്ലീ[illegible]ത്തിൽ പരിഭാഷചെയ്തു വായിച്ചവരൊക്കെ അതിലെ യഥാർത്ഥകവിത മനസ്സിലാക്കിയിരുന്നുവെന്നുള്ളതാലോചിച്ചാൽ, കവിതയുടെ ജീവൻ ശബ്ദാലങ്കാരത്തെ ആശ്രയിയ്ക്കുന്നില്ലെന്നു തീർച്ചയാകും. കവിതയ്ക്കു ശബ്ദാലങ്കാരം, മനുഷ്യനു വെറും വസ്ത്രാധാരംപോലെ മാത്രമേ ആയിരിയ്ക്കുന്നുള്ളു. ബങ്കാളിവസ്ത്രമല്ല, മലയാളിവസ്ത്രമല്ല, ഇംഗ്ലീഷുവസ്ത്രമല്ല, ഏതു വസ്ത്രം ധരിച്ചാലും, മനുഷ്യൻെറ യഥാർത്ഥഗുണത്തിനു ഭേദംവരുന്നതല്ല. വസ്ത്രംകൊണ്ടു കാഴ്ചയ്ക്കു ഭംഗിവരും; ശബ്ദംകൊണ്ടു കേൾവിയ്ക്കു

സുഖമുണ്ടാകും. ആത്മാവിന് ഉണർവും സന്തോഷവും നൽകുന്നതാണ് കവിത. അത് അന്യരെ ധരിപ്പിയ്ക്കാനാണ് ഭാഷയിലാക്കി രചിയ്ക്കുന്നത്. അതുകൊണ്ടുതന്നെ അന്യർക്ക് മനസ്സിലാകത്തക്ക, എളുപ്പത്തിൽ, മനസ്സിലാകത്തക്ക ഭാഷയിലാണ് കവിത എഴുതേണ്ടതെന്നു വരുന്നു.

* * * *

കവികൾ പ്രകൃതാലോകത്തെ നോക്കി അതിന്റെ ഭംഗിയേയും അത്ഭുതത്തേയും മനസ്സിലാക്കാനും അതിനെ സ്നേഹിയ്ക്കാനും പഠിയ്ക്കുന്നു. രവീന്ദ്രനാഥ താഗോർ ഒരിക്കൽ ഒരു സ്നേഹിതന് ഇങ്ങിനെ എഴുതിയിരുന്നതായി കാണുന്നു:— "ഞാൻ ചെറുപ്പത്തിൽ നയിച്ചിരുന്നതു വെറും ഏകാന്തമായ ഒരു ജീവിതമായിരുന്നു. എന്റെ അച്ഛനെ ഞാൻ ദുർല്ലഭമായിട്ടേ കാണാറുള്ളു. എന്നാൽ അദ്ദേഹത്തിന്റെ സാന്നിദ്ധ്യം ഞങ്ങളുടെ ഗൃഹത്തിൽ എങ്ങും വ്യാപിച്ചിരുന്നു. എന്റെ ജീവദശയിൽ അത് അപ്രത്യക്ഷമായ ഒരു അധികാരം നടത്തിയിരുന്നു. ഞാൻ, ഭൃത്യന്മാരുടെ രക്ഷയിൻകീഴിൽ ഒരു തടവുകാരനെപ്പോലെയായിരുന്നു നിർത്തപ്പെട്ടിരുന്നത്. നിത്യം ഒരു ജനലിന്നടുക്കെ ഇരുന്നു വെളിയിൽ നടക്കുന്നതൊക്കെ നോക്കി മനസ്സിൽ ചിത്രീകരിയ്ക്കുകയായിരുന്നു എന്റെ ജോലി. വളരെ ചെറുപ്പത്തിൽതന്നെ ഞാൻ പ്രകൃതാലോകത്തെ ഹൃദയപൂർവ്വം സ്നേഹിച്ചു. ആകാശത്തിൽ മേഘങ്ങൾ ഒന്നിനൊന്ന് ഉയർന്നുവരുന്നതു കാണുമ്പോൾ ഞാൻ അത്യന്തം സന്തോഷാകുലനായതിന്നു. അത്ര ചെറുപ്പത്തിൽതന്നെ, ഞാൻ, ഒരു സ്നേഹത്താലും സാഹചര്യത്താലും ചുറ്റപ്പെട്ടതായി തോന്നി— എത്ര തീക്ഷ്ണവും ഗാഢവുമായ സ്നേഹം!— അതിന് എന്താണ് പേർ വിളിയ്ക്കേണ്ടതെന്ന് ഞാൻ അറിഞ്ഞിരുന്നില്ല. എനിയ്ക്കു പ്രകൃതാലോകത്തോട് അത്ര ഗാഢമായ സ്നേഹമുണ്ടായിരുന്നു. അത് ഇന്നവിധത്തിലായിരുന്നുവെന്നു വർണ്ണിയ്ക്കാൻ അസാദ്ധ്യം. പ്രകൃതാലോകം എന്നോട് അത്യന്തം കാരുണ്യമുള്ള ഒരു സഹചാരിയായിരുന്നു. അതിൽ കാരോ നവനവഭംഗി പ്രത്യക്ഷപ്പെട്ടുകൊണ്ടേ ഇരുന്നു".

* * * * *

രവീന്ദ്രനാഥന്റെ പ്രസിദ്ധിയ്ക്കു സംഗതിയായ കാര്യങ്ങൾ വെറും യാദൃച്ഛികസംഭവങ്ങളാണെന്നു വിചാരിയ്ക്കരുത്. "ഇന്ത്യയിലെ ഗ്രാമങ്ങൾ, നദികൾ, അവിടെ കൊട്ടിലിലും കൊട്ടാരത്തിലും ഉള്ള സ്ത്രീപുരുഷന്മാരുടെ ജീവിതങ്ങൾ ബംഗാളരാജ്യത്തു ഗ്രീഷ്മഋതുവിൽ സായാഹ്നകാലം കാണുന്ന ശാദ്വലസ്ഥലങ്ങൾ, സട്ടാറയിലെ കുന്നുകൾ, ദക്ഷിണ ഇന്ത്യയുടെ രമണീയത," എന്നിവയൊക്കെ രവീന്ദ്രനാഥനിൽ ഇന്നു ലോകരൊക്കെ കാണുന്ന വൈശിഷ്ട്യം അനുഭവമാകാൻ സഹായിച്ചിട്ടുണ്ടെന്നു ഒരു വിദ്വാൻ പറയുന്നു. വളരെക്കാലം ഈവക ഒരുക്കങ്ങളൊക്കെ അണിയറയിൽ വച്ചു കഴിഞ്ഞതിനുശേഷം ഇതാ രവീന്ദ്രനാഥകവി ലോകരംഗത്തു പ്രവേശിച്ചിരിയ്ക്കുന്നു. യഥാർത്ഥകവികൾക്കു ഒളിച്ചിരിയ്ക്കാൻ സാധിയ്ക്കയില്ല. അവർ ലോകപ്രസിദ്ധരാകാതിരിയ്ക്കാൻ നിവൃത്തിയുണ്ടാകയില്ല.

* * * * *

ഇന്ത്യയിലെ സ്കൂളുകളിൽ പ്രകൃതിശാസ്ത്രം പഠിയ്ക്കാനുള്ള സൌകര്യക്കുറവിനെക്കുറിച്ചു ശരത് ചന്ദ്രമിത്രൻ അവർകൾ വളരെ പരിതപിച്ചുകാണുന്നു. യൂറോപ്പിലും അമേരിയ്ക്കയിലും ചെറിയ കുട്ടികൾക്കു പ്രകൃതിശാസ്ത്രം പഠിച്ചറിയേണ്ടതിന്നുള്ള സർവ്വസൌകര്യങ്ങളും വിദ്യാഭ്യാസാധികാരികൾ ഉണ്ടാക്കിക്കൊടുക്കുന്നുണ്ട്. ഇവിടെ

സസ്യശാസ്ത്രം ഐഛികവിഷയമായി പഠിച്ചു ജയിച്ചവരെ ഒഴിച്ചു പറയുന്നതായാൽ ബി. എ. ബിരുദു ലഭിച്ചവൎക്കുകൂടി, ഒരു പുഷ്പത്തിന്റെ പല ഭാഗങ്ങളുടേയും പേരുകൾ പറവാൻ കഴികയില്ല. അവൎക്കതു് അറിഞ്ഞുകൂടാ. അറിവാൻ അവർ ശ്രമിക്കുന്നില്ല. അറിവാനുള്ള ആഗ്രഹവും വാസനയും ഇല്ല. അതു ചെറുപ്പത്തിലുള്ള വിദ്യാഭ്യാസത്തിന്റെ കുറവാണു്. എലിമെണ്ടറി സ്കൂളുകളിൽ ആരാമതോട്ടങ്ങൾ ഉണ്ടാക്കാൻ ആവശ്യമുള്ള ദ്രവ്യസഹായം ചെയ്യാൻ മദിരാശി ഗവൎമ്മേണ്ടു തീൎച്ചയാക്കുകയും അതിനു കഴിഞ്ഞകൊല്ലം 10,000ക. നീക്കുകയും ചെയ്തിരുന്നുവല്ലോ. ചില സ്കൂളുകളിലൊക്കെ തോട്ടങ്ങൾ ഏൎപ്പെടുത്തുകയും ചെയ്തിട്ടുണ്ടു്. പക്ഷെ, ഇൻസ്പെക്ടർ വന്നു പരിശോധന നടത്തുന്ന കാലത്തു കാണിച്ചുകൊടുക്കാനല്ലാതെ ഈ ആരാമങ്ങളെക്കൊണ്ടു വിശേഷവിധിയായ പ്രയോജനം മിക്ക സ്കൂളുകളിലും ഉണ്ടെന്നു പറവാൻ ന്യായം കാണുന്നില്ല. സസ്യങ്ങളെപ്പററിയും ചെടികളെപ്പററിയും വൃക്ഷങ്ങളെപ്പററിയും വിശേഷവിധിയായ ജ്ഞാനങ്ങളൊന്നും സിദ്ധിക്കാത്ത ഗുരുനാഥന്മാരാണു് ഈ വക സ്കൂളുകളിൽ പഠിപ്പിക്കുന്നതു്. ഒരു ചെടിയോ വൃക്ഷമോ, ഏതുതരം മണ്ണിലാണു് വളരുക, അവയിൽ ഓരോന്നിനുമുള്ള പ്രത്യേകവളമെന്താണു്, എപ്പോഴാണു് പൂക്കുക, കായ്കളെ രക്ഷിക്കേണ്ടുന്ന സമ്പ്രദായമെന്താണു്, ചെടികൾക്കു് എന്തൊക്കെ തരം രോഗങ്ങൾ ബാധിക്കും, അവയ്ക്കു് ചികിത്സ എന്താണു്, എന്നൊക്കെ അറിയുന്ന ഗുരുനാഥന്മാർ ഇല്ലാത്ത സ്കൂളുകളിൽ വെറും തോട്ടംകൊണ്ടു് എന്താണു് പ്രയോജനം. ഇവയെ വിവരിക്കുന്ന പുസ്തകങ്ങൾ മലയാളഭാഷയിൽ ഇല്ല. ശിക്ഷാക്രമപാഠശാലയിലെ ഗുരുക്ക

ടെയുള്ള അദ്ധ്യേതാക്കളെ "തത്തമ്മേ പൂച്ചപൂച്ച" എന്നപോലെ ചിലതൊക്കെ പഠിപ്പിക്കും. പുഷ്പങ്ങളുടെ പ്രത്യേകഭാഗങ്ങൾക്കു് ഇംഗ്ലീഷുഭാഷയിലുള്ള പേരുകൾക്കു് ഓരോരുത്തർ സരസ്വതീകടാക്ഷംപോലെ ഓരോ പേരുകൾ കൊടുക്കയാണു് ചെയ്യുന്നതു്. "ബഹിസ്സമനഛദം," "അന്തസ്സമനഛദം" എന്നും മററും ചില പേരുകൾ ഇതിനെടെ ഒരു ശിക്ഷാക്രമപാഠശാലയിലെ വിദ്യാൎത്ഥിയുടെ ഒരു നോട്ടുപുസ്തകത്തിൽ ഞങ്ങൾക്കു കാണ്മാൻ സംഗതിയായിരുന്നു. ഞെട്ടി, ഇതൾ, അല്ലി, മുതലായ പേരുകളൊന്നും ഇവർ സ്വീകരിച്ചുകാണാത്തതു് അവ വളരെ സാധാരണയായതുകൊണ്ടോ മറേറാ ആയിരിക്കണം. അവയ്ക്കൊക്കെ സംസ്കൃതവാക്കുകൾ സൃഷ്ടിക്കയാണു് ചെയ്യുന്നതു്. ഗുരുക്കന്മാർ, കുട്ടികളെ, കടൽപ്പുറം, പുഴവക്കു്, തോട്ടങ്ങൾ, തൊടികൾ, പാടങ്ങൾ, മുതലായ സ്ഥലങ്ങളിൽ കൂട്ടിക്കൊണ്ടുപോയി അവിടങ്ങളിലെ ഓരോ വിശേഷവിധികൾ പറഞ്ഞുകൊടുക്കുന്ന സമ്പ്രദായം തന്നെ ഇല്ല. ഇവയൊന്നും അറിഞ്ഞുകൂടാത്ത ഗുരുക്കന്മാരായിരിക്കും അധികമെന്നുള്ളതിനു സംശയമില്ല. അവരെ അതിൽ കുററപ്പെടുത്താനുമില്ല. ഓരോ ദിക്കിലുള്ള സ്കൂളുകളിൽ സഞ്ചരിച്ചുകൊണ്ടു് ഈ വക പാഠങ്ങൾ പഠിപ്പിക്കാൻ യോഗ്യന്മാരായ ചിലരെ എട്ടോ പത്തോ സ്കൂളിനു പൊതുവിലായി നിയമിക്കുന്നതു് നന്നായിരിക്കുമെന്നു തോന്നുന്നു. ഈ സംഗതികൾ വിദ്യാഭ്യാസാധിപ്പാൎട്ടുമേണ്ടു് ആലോചിക്കേണ്ടതാണു്.

* * * *

സാങ്കേതികശബ്ദങ്ങളുടെ പരിഭാഷകൾ ഉണ്ടാക്കേണ്ടതിന്നു് ആലോചനകൾ

വൃത്തിയൊന്നും ആരംഭിച്ചുകാണുന്നില്ല. ഇതിന്നു കൊച്ചി അപ്പൻതമ്പുരാൻ തിരുമനസ്സുകൊണ്ടോ, എ. ആർ. രാജരാജവൎമ്മ കോയിത്തമ്പുരാൻ അവർകളോ ഉടനെ ശ്രമിക്കുമെന്നു വിശ്വസിക്കുന്നു. ഒന്നാമത്, ഓരോ ശാസ്ത്രങ്ങളിൽ നൈപുണ്യമുള്ള ഓരോ വിദ്വാന്മാരെക്കൊണ്ട് ആ വക ശാസ്ത്രങ്ങളിലുള്ള സാങ്കേതികശബ്ദങ്ങൾ തിരഞ്ഞെടുക്കാൻ ശട്ടംകെട്ടണം. ഇതിന്ന് അധികം പ്രയാസമുണ്ടാകുമെന്നു തോന്നുന്നില്ല. അങ്ങിനെ തിരഞ്ഞെടുത്തുകഴിഞ്ഞതിന്നശേഷം അവയിൽ ഓരോന്നിൻെറ പരിഭാഷയുണ്ടാക്കി ആദ്യം വല്ല മാസികകളിലും പരസ്യം ചെയ്കയും അവയെപ്പറ്റി അഭിപ്രായം ആവശ്യപ്പെടുകയും ചെയ്യാവുന്നതാകുന്നു. ഇങ്ങിനെ ചെയ്യാനുള്ള കാലം വളരെ അതിക്രമിച്ചിരിക്കുന്നു. അത് ഏതെങ്കിലും ഒരാൾ കാൎയ്യമായി ആരംഭിക്കതന്നെ വേണം. വല്ലസഭയും വിളിച്ചുവരുത്തി അതിൽ വാദപ്രതിവാദങ്ങളും മറ്റും നടത്തി ഒരു കമ്മിററിയെ ഏല്പിച്ചിട്ട് കാൎയ്യം നടത്താമെന്നുവെച്ചാൽ സാധിച്ചെന്നു വരുന്നതല്ല. അത് അനുഭവംകൊണ്ടു നമുക്കറിയാവുന്നതാണ്.

---

### പശുക്കളുടെ അകിടും
## അതിൻെറ രോഗവും.

---

ജീവികളിൽ പ്രസവിക്കുന്നവയൊക്കെ കുഞ്ഞുകളെ മുലകൊടുത്തു വളൎത്തുന്നവയാണ്. ചില വ്യത്യാസങ്ങളുണ്ട്. ആസ്ത്രേലിയായിലെ 'ഡക്കുബിൽ', 'ആൻറ് ഈററർ' മുതലായ ദുർല്ലഭം ചിലവ മുട്ടയിട്ടു കുഞ്ഞുകളെ വിരിക്കുകയും, അതിൽ പിന്നെ അവയെ മുലകൊടുത്തു വളൎത്തുകയും ചെയ്യുന്നു. മുട്ടയിട്ടു വിരിക്കാതെ, കുഞ്ഞുകളെ ജീവനോടുകൂടിത്തന്നെ പ്രസവിക്കുന്നവയിൽ, ആ വക കുഞ്ഞുകൾ വയററിലിരിക്കുമ്പോൾ, ഗൎഭപാത്രത്തിലെ 'മറുകുട്ടി' എന്നു പറയുന്ന സാധനം വഴിയായിട്ടാണ് പോഷിക്കപ്പെടുന്നത്. പ്രസവിച്ചുകഴിഞ്ഞാൽ അവക്കു മുലപ്പാൽ വേണം.

മുലപ്പാൽ രക്തത്തിൽനിന്ന് ഉണ്ടാക്കപ്പെടുന്ന ഒരു പോഷകസാധനമാണ്, വിയൎപ്പ്, കണ്ണുനീർ, കൊഴുപ്പ്, മുതലായവ രക്തത്തിൽനിന്ന് ഉണ്ടാക്കപ്പെടുന്ന സാധനങ്ങളാണല്ലോ. ഇവയൊക്കെ രക്തത്തിൽനിന്നു വേർപെടുത്തുന്നത് ഓരോവക മാംസഗ്രന്ഥികൾ മാൎഗ്ഗമായിട്ടാണ്. രക്തത്തിൽനിന്നു മുലപ്പാൽ ഉണ്ടാക്കുന്നതും ചില മാംസഗ്രന്ഥികളാണ്. ഉദരത്തോടു സമീപിച്ച സ്ഥലത്താണ് മുലപ്പാലുണ്ടാകുന്ന മാംസഗ്രന്ഥികൾ സാധാരണ ഉണ്ടാകുന്നത്. കുഞ്ഞുകൾക്കു മുലകൊടുക്കാൻ ഏററവും സൌകൎയ്യമുള്ള സ്ഥലം അതാണ്. മാംസഭോജികളായ, നരി, നായ മുതലായവയിലും പന്നി മുതലായവയിലും നെഞ്ഞിന്മേലും വയററിന്മേലും രണ്ടുവരികളായിട്ടായിരിക്കും ഈ മാംസഗ്രന്ഥികളുടെ ഇരിപ്പ്. കുളമ്പുള്ള മൃഗങ്ങൾക്ക് അതു കാലുകളുടെ മദ്ധ്യത്തിൽ നാഭിപ്രദേശത്തായിരിക്കും. തിമിംഗലം മുതലായവക്കും ആ സ്ഥാനത്തുതന്നെയാണ്. ആന, കടവാതിൽ, കുരങ്ങ്, മനുഷ്യർ

ണാം. ഇത് അവൎക്ക് വളരെ രുചികരവും പ്രിയവുമായുള്ള ഭക്ഷണസാധനമാകുന്നു. വല്ലപ്പോഴും ഒരു രാത്രി അവരുടെ കൂട്ടത്തിൽ കഴിച്ചുകൂട്ടേണ്ടതായി വന്നേക്കാവുന്ന മേൽജാതിക്കാൎക്ക് അവർ ഈ ഭക്ഷണപദാൎത്ഥം ലോക്യം ചെയ്യാറുണ്ട്. അവർ ഇതും കഴിച്ച് ധാരാളം വെള്ളവും കുടിക്കും. മാൻ കാട്ടുപോത്ത് കോലാട് ഇതുകളേയും പുലി തിന്ന് ഇട്ടേച്ചു പോകുന്ന മാംസങ്ങളേയും അവർ ഭക്ഷിക്ക പതിവാണ്. എന്നാൽ പശു ചെന്നായ ആന പുലി ഇതുകളുടെ മാംസം ഒരിക്കലും ഭക്ഷിക്കുകയില്ല.

**സാമുദായിക നില**

തമിഴ് മലയന്മാരേക്കാൾ നാട്ടുമലയന്മാൎക്ക് സമുദായനിലയിൽ ശ്രേഷ്ഠതയുണ്ടെന്നാണ് അവരുടെ വയ്പ്. അവർ ഇവരുടെ അടുത്തു വന്നാൽ ഇവർ അശുദ്ധമാകുന്നതുകൊണ്ട് ഇത്ര അകലം കണ്ടു നടക്കുവാൻ പാടുള്ളു എന്നു നിശ്ചയമുണ്ട്. ഇവർ തമ്മിൽ അന്യോന്യസംബന്ധമോ തൊട്ടുണ്ണാ പാടില്ല. നാട്ടുമലയന്മാൎക്ക് ബ്രാഹ്മണരുടേയും നായന്മാരുടേയും ഈഴവന്മാരുടേയും ഭക്ഷണം കഴിപ്പാൻ വിരോധമില്ല. എന്നാൽ പുലയന്മാരുടേയും പറയന്മാരുടേയും മററു കീഴ്ജാതിക്കാരുടേയും ഭക്ഷണം അവർ കഴിക്കുന്നതല്ല.

**ആകൃതിപ്രകൃതികളും വസ്ത്രാഭരണങ്ങളും**

നാട്ടുമലയന്മാരുടെ നിറം കറുപ്പും ഇരുനിറവുമാണ്. ശരീരം കുറിയതും മുഖം താടിക്കലേക്കു കൂൎത്തു ത്രികോണാകൃതിയിലുമാണ്. അവൎക്ക് ദേഹശക്തിയും, ദേഹസുഖവും വലിയ സഹനശക്തിയുമുണ്ട്. അവർ സൌമ്യന്മാരും, പഴക്കമുള്ളവരും, വിശ്വാസയോഗ്യന്മാരും, സന്തുഷ്ടന്മാരും, പഴയ (കാട്ടു) സമ്പ്രദായങ്ങളെ തെററിനടക്കുന്നതിൽ വിമുഖന്മാരുമാണ്. സാധാരണയായി അവർ അരയിൽ ഒരു തുണി മാത്രമെ ചുററുന്നുള്ളു. എന്നാൽ പാലപ്പിള്ളിമലയിൽ ഒരിക്കൽ കണ്ട 20 പേരിൽ പത്തൊ പന്ത്രണ്ടൊ പേർ 4 നീളം 2½ വീതിയിലുള്ള മുണ്ടുചുററി ഫ്ലാനൽ ഷൎട്ടിട്ട് അതിന്നുമുകളിൽ ചുമലിൽ രണ്ടാം മുണ്ടു ധരിച്ചിട്ടുണ്ടായിരുന്നു. ഇതു ഈ അപരിഷ്കൃതന്മാരായ കാട്ടുജാതികളുടെയിടയിൽ ആധുനിക വിദ്യാഭ്യാസം കടന്നുകൂടുന്നുണ്ടെന്നുള്ളതിലേക്കു ഒരു ദൃഷ്ടാന്തമാകുന്നു. ചിലരുടെ അരക്കച്ചയിൽ കത്തി തിരുകീട്ടും ചിലരുടെ ചുമലിൽ മരത്തായയുള്ള മഴുവും ഉണ്ടായിരുന്നു. കറുത്തതും മെഴുക്കു തൊട്ടു മിനുക്കിയതുമായ മുടി നിറുകയിൽ വകഞ്ഞ് പിന്നിൽ കെട്ടിവെച്ചിരിക്കുന്നു. ചിലരുടെ കാതിൽ കടുക്കനുമുണ്ട്. ഹരിശ്ചന്ദ്രൻ എന്നു പേരായ തലവന്റെ കയ്യിൽ വെള്ളികൊണ്ടുള്ള ഒരു വള ധരിച്ചിട്ടുണ്ട്. ഇതു മററുള്ളവരേക്കാൾ അവന്നുള്ള കൂടുതൽ യോഗ്യതയുടെ അടയാളമായി മഹാരാജാവു തിരുമനസ്സിൽനിന്നും കല്പിച്ചു കൊടുത്തിട്ടുള്ളതാണ്. വയസ്സു അയ്മ്പതിൽ കൂടിയവരുംകൂടി നരച്ചിട്ടില്ല. പെണ്ണുങ്ങൾ കുറിയ ശരീരികളും കറുത്ത നിറക്കാരും ചിലർ ഇരുനിറക്കാരുമാണ്. അവൎക്ക് ചിക്കിമിനുക്കി വോറിട്ടത്ത നീണ്ട തലമുടിയുണ്ട്. എല്ലാവരുടേയും കാതുകുത്തി വലിയ ഇയ്യക്കട്ടിയൊ ഓലച്ചുരുളൊ ഇടത്തക്കവിധം അത്ര ധാരാളം വളൎത്തീട്ടുമുണ്ട്. തലവന്റെ മകൾ ഒരു മൂക്കുതോടയാണ് ധരിച്ചിരുന്നത്. ചിലർ മൂക്കുത്തിയും ഇട്ടിരുന്നു. കഴുത്തിൽ പിച്ചളയും പവിഴവും മുത്തുംകൊണ്ടുണ്ടാക്കിയ പണ്ടങ്ങളും കയ്യിൽ പിച്ചളയും ഇരിമ്പും കാട്ടു വളകളും മോതിരങ്ങളും കാലിന്റെ രണ്ടു പാമ്പുവിരലിലും മേട്ടികളും ധരിച്ചിരുന്നു. നാലൊ അഞ്ചൊ വാര നീളത്തിലുള്ള ഒരു തുണി രണ്ടാക്കി മടക്കി മുലക്കുമീതെ വട്ട

...ഷകളെല്ലാം മലയാളത്തിലാണല്ലോ കണ്ടുവരുന്നത്.

മാറു കാട്ടുവാസികളെപ്പോലെതന്നെ മലയന്മാരുടേയും മുഖ്യ തൊഴിൽ കാട്ടിലെ ഉല്പന്നങ്ങളെ ശേഖരിക്കുകയാണ്. (തൊഴിൽ) കാടന്മാരെപ്പോലെതന്നെ മലയന്മാരും മലവക റിപ്പാർട്ടുമേണ്ടിന്റെ അധികാരത്തിൻകീഴിലും ആവശ്യപ്പെട്ടപ്പോൾ വേണ്ടുന്നതു ചെയ്തു കൊടുപ്പാൻ ബാദ്ധ്യസ്ഥന്മാരുമാകുന്നു. അതിന്നുപകരമായി അവൎക്കു പ്രയത്നം ചെയ്വാൻ കരൊഴിവായി ഭൂമികളും ഓണസ്സമ്മാനങ്ങളും, കുടി പണിയുവാൻ മുളയും, ഈറ്റയും, എന്നല്ല നാട്ടിലെ പ്രജകൾക്കു് അനുവദിക്കപ്പെട്ടിട്ടില്ലാത്ത മാറു പല സഹായങ്ങളും നൽകിവരുന്നതുമാകുന്നു. കാട്ടിലെ ചില്ലറ ഉല്പന്നങ്ങൾ ശേഖരിക്കുന്നതിലേക്കായി ഒരു പതിയോടു ചാറുമുള്ള പ്രദേശങ്ങൾ ആ പതിയിലുള്ള എല്ലാവരും തമ്മിൽ തമ്മിൽ വീതിച്ചെടുക്കുകയാണ്. ഇങ്ങിനെ എടുക്കുന്നതിൽ ഒരുവന്നു ചേൎന്ന ഭാഗത്തിൽ മറ്റൊരുവൻ മുൻപറഞ്ഞ പിശാചുഭയത്താൽ ഒരിക്കലും പ്രവേശിക്കുകയില്ല. മലയന്മാർ നാട്ടിൽ പിന്തുടരുവാൻ യോഗ്യന്മാരും, മുയൽ മാൻ മുതലായ മൃഗങ്ങളെ കണിവെച്ചുപിടിക്കുവാൻ സമൎത്ഥന്മാരുമാണ്. വേനൽക്കാലത്തു തോട്ടിലെ വെള്ളം ചിറകെട്ടി നിൎത്തി എന്തൊ ഒരു ഇലയൊ വേരൊ അതിൽ കലക്കി അവർ മത്സ്യങ്ങളെ ബോധം കെടുത്തി പിടിക്കും. അടുത്ത കാലത്തു ചിലർ അവരുടെ മാടത്തിന്റെ ചുറ്റുമുള്ള സ്ഥലങ്ങൾ വെട്ടിത്തെളിയിച്ചു കൃഷി ചെയ്വാൻ തുടങ്ങീട്ടുണ്ട്. ചിലൎക്കു ചില്ലറ ചില കൃഷി ആയുധങ്ങൾക്കു പുറമെ പൂട്ടുന്നതിലേക്കു മൂരികളും കന്നുകളുമുണ്ട്.

കാടത്തികളെപ്പോലെ മലച്ചികളും കോരകൊണ്ടു് പരുത്ത പായകൾ നെയ്യും. പുല്ലുകൊണ്ടു് നാരുണ്ടാക്കി അടുത്തടുത്തു ക്രമത്തിൽ പരത്തിവെച്ച് അവർതന്നെയുണ്ടാക്കുന്ന ഒരു തരം ചരടു ഒരു വക ഇരിമ്പു സൂചിയിൽ കോൎത്താണ് പായയുണ്ടാക്കുന്നത്. പായയുടെ വക്കുകൾ മടക്കിവെച്ച് തുന്നീട്ടുണ്ടായിരിക്കയില്ല. പരുത്തതാണെങ്കിലും അവരുടെ ആവശ്യത്തിന്നുതക്കത്തക്ക വിധം അതിന്നു മാൎദ്ദവമില്ലായ്കയുമില്ല.

(ഭക്ഷണം) അരിവാങ്ങുവാൻ പണമില്ലാതിരിക്കുന്ന കാലങ്ങളിൽ അധികവും അവർ ഓരോ കാട്ടുകിഴങ്ങുകളാണ് ഭക്ഷിക്കുന്നത്. ബുദ്ധിമുട്ടില്ലാത്തപ്പോൾ ചാമ, കോര, കമ്പ് ഇതുകളെക്കൊണ്ടുണ്ടാക്കിയ കഞ്ഞിയാണ് കഴിക്കുക. ഇതു കാലത്തു വേലക്കു പോകുന്നതിന്നു മുമ്പായി കഴിക്കും. ഇത്തരം കഞ്ഞിയും ഉപ്പിട്ടു വേവിച്ച കിഴങ്ങുമാണ് വൈകുന്നേരത്തെ ഭക്ഷണം. വേലക്കാലത്ത് നെല്ല് അരി ഉപ്പ് മുതലായി കണ്ട്രാക്ടർമാർ കൊടുക്കുന്ന സാധനങ്ങളെക്കൊണ്ടും മറു കാലങ്ങളിൽ കാട്ടിലെ കിഴങ്ങുകളെക്കൊണ്ടു തന്നെയും അവർ ദിവസവൃത്തി കഴിച്ചുവരുന്നു. മുളനെല്ലു കൊണ്ട് അവർ ഒരു വക സ്വാദുള്ള ഭക്ഷണം തയാറാക്കുന്നുണ്ട്. രണ്ടടി നീളവും നാലൊ അഞ്ചൊ അംഗുലം ഉൾവിസ്താരവുമുള്ള ഒരു മുളക്കംഭത്തിൽ മുളഅരി നിറച്ച് മീതെ തേനും ഒഴിച്ച് വായു കടക്കാത്തവിധം നന്നായി വായ്കെട്ടിയതിന്നുശേഷം കുംഭം മണ്ണു കുഴച്ച് പൊതിഞ്ഞ് കത്തിയെരിയുന്ന തീയ്യിലിട്ടു ചുടും. നല്ലവണ്ണം പഴുക്കുമ്പോൾ മുളപൊട്ടി വിളരുകയും തൽക്ഷണം പുറത്തേക്ക് എടുക്കപ്പെടുകയും ചെയ്യും. അപ്പോൾ അതിനുള്ളിൽ മാൎദ്ദവവും മധുരവുമുള്ള ആ ഭക്ഷണസാധനം ഒരു കുഴലിന്റെ ആകൃതിയിൽ ഇരിക്കുന്നത് കാ...

ത്. എല്ലാവരും അനവധി പിശാചുക്കൾ അധീനത്തിലുള്ളതിനാൽ ഒരുവൻ മറെറാരുവനെ ഉപദ്രവിച്ചാൽ അവന്റെയും അവന്റെ സമീപസ്ഥന്മാരുടെയും അധീനത്തിലുള്ള പിശാചുക്കൾ മുഖേന അവൻ ചെയ്ത ദ്രോഹത്തിന്നു ദേഹോപദ്രവവും ചിലപ്പോൾ ജീവനാശം തന്നെയും ശിക്ഷ കൊടുക്കുന്നതാണെന്നും കൂടി അവർ വിശ്വസിച്ചിരിക്കുന്നു. അതുകൊണ്ട് ഏതെങ്കിലും ഒരു മലയൻ ഒരു മരത്തിന്മേൽ ഒരു തേൻകൂട്ട കണ്ടെത്തിയാൽ, അത് ആരെങ്കിലും കണ്ട് അടയാളം വെച്ചുപോയിട്ടുണ്ടോ എന്ന് ആ മരത്തിന്റെ തൊലി പരിശോധിച്ചു നോക്കിയതിന്നു ശേഷമെ അവൻ അതെടുപ്പാൻ ശ്രമിക്കുകയുള്ളു. അടയാളം കണ്ടാൽ അതുണ്ടാക്കിയവന്റെ അറിവും സമ്മതവും കൂടാതെ യാതൊരു കാരണത്താലും അതു തൊടുവാൻകൂടി അവന്നു മനസ്സ വരുന്നതല്ല. ഈ പിശാചുക്കൾക്ക വെളുത്ത ജാതിക്കാരുടെ (വെള്ളക്കാരുടെ) മേൽ അധികാരമുണ്ടെന്നു അവർ വിശ്വസിക്കുന്നില്ല. ദീനം പിടിക്കുന്നതു ദൈവങ്ങളെ പ്രസാദിപ്പിപ്പാൻ ഉപേക്ഷ ചെയ്യുന്നതിനാൽ അവർ കൊടുക്കുന്ന ശിക്ഷയാണെന്നാണ് അവരുടെ വിശ്വാസം. അതിനാൽ ദീനക്കാരെ ചികിത്സിക്കുകയല്ല, ദീനം ഭേദപ്പെടുവാൻ ദൈവത്തെ പ്രാർത്ഥിക്കയാണ് അവർ ചെയ്യുന്നത്.

മുകുന്ദപുരം താലൂക്കിലെ കാത്തുനാട്ടമലകളിൽ ഒരു ജീർണ്ണിച്ച അമ്പലം കാണ്മാനുണ്ട്. ഈ അമ്പലത്തിൽവെച്ച വേദാദ്ധ്യയനം നടത്തിവന്നിരുന്നുവെന്നും അനവധി ബ്രാഹ്മണർക്ക ഭക്ഷണം കൊടുത്തുവന്നിരുന്നുവെന്നും 'കാത്തുനാട്' എന്ന പദം സൂചിപ്പിക്കുന്നു. വിശേഷിച്ച് 'അമ്പതു പറ ജീരകം' എന്ന് ഒരു അമ്മിയിൽ കൊത്തിയിരിക്കുന്നതു കാണ്മാനുണ്ട്. സാമാന്യം വലിയ ഒരു സദ്യക്കുകൂടി വളരെ കുറച്ചു ജീരകം മാത്രം മതിയാവുന്ന സ്ഥിതിക്ക് എത്ര വലിയ സദ്യയാണ് അവിടെ കഴിച്ചിരുന്നതെന്നും എത്ര അസംഖ്യം ബ്രാഹ്മണർക്കാണ് ഭക്ഷണം കൊടുത്തുവന്നിരുന്നതെന്നും ഇതിൽനിന്നു നമുക്ക് ഏതാണ്ട് മനസ്സിലാക്കാം. എഴിക്കോട്ടിൽ എത്രയും വിശേഷമായി പണിചെയ്യപ്പെട്ടിരിക്കുന്ന ഒരു ഗണപതിയുടെ ബിംബം സ്വസ്ഥാനത്തിൽ അതിമനോഹരമായ ഒരു പീഠത്തിന്മേൽ യാതൊരു ന്യൂനതയും കൂടാതെ ഇപ്പൊഴും ഇരിക്കുന്നുണ്ട്. അതിന്നു സമീപം വേറെയും പല ബിംബങ്ങളുമുണ്ട്. സമീപത്തു കിണറുകളും അതുകളുടെ അസ്ഥിവാരങ്ങളും ഇപ്പൊഴും കാണാം. കൂടാതെ പരുത്തിപ്പാറ, ചക്കിപ്പറമ്പ് എന്ന സ്ഥലങ്ങളിൽ അനവധി മുനിയറകളുമുണ്ട്. മുനിയറക്കു മൂന്നു ഭാഗം ഗ്രാനൈറ്റ് കല്ലുകൊണ്ടുള്ള ചുമരുകളുണ്ടായിരിക്കും. അതിന്നു ഒരാൾക്കു കുഴിച്ചു കുനിഞ്ഞുപോയിരിക്കുവാൻ തക്കവണ്ണം മാത്രമേ പൊക്കമുണ്ടായിരിക്കയുള്ളു. ഒന്നു കുഴിച്ചു നോക്കിയപ്പോൾ അതിൽനിന്നു ഒരു മൺചട്ടിയും ഉറക്കയും കിട്ടിയെന്നു കേൾക്കുന്നു. പാറക്കടവിൽനിന്നു രണ്ടു നാഴിക ദൂരമുള്ള പരുത്തിപ്പാറയിൽ വൃത്താകാരത്തിലുള്ള മൂന്നു മുനിയറകളുണ്ട്. ഈ പ്രദേശങ്ങളിൽ അനവധി നമ്പൂരി ഇല്ലങ്ങളും ശൂദ്രവീടുകളും ഉണ്ടായിരുന്നുവെന്നും അതുകൾ ഒരു മുന്നൂറു കൊല്ലങ്ങൾക്കപ്പുറം ഇല്ലാതെയായിയെന്നും വിശ്വസിക്കപ്പെട്ടിരിക്കുന്നു. കാരണം വട്ടെഴുത്തിലും കോലെഴുത്തിലുമുള്ള അനവധി ലേഖകൾ ഇപ്പോൾ അവിടെ കണ്ടുവരുന്നുണ്ട്. ആ കാലത്തിന്നുശേഷമുള്ള

ലിയും കൊടുക്കും. അവരുടെയിടയിൽ യാതൊരു നിയമവുമില്ല. നിയമം ഏർപ്പെടുത്തുവാൻ കാരണമുണ്ടായിട്ടുമില്ല. വല്ല തക്കങ്ങളും കലഹങ്ങളും തന്നത്താൻ തീരുമാനിക്കാൻ കഴിയാതെ വരുന്ന സന്ദർഭങ്ങളിൽ അതുകൾ മലവക ഡിപ്പാർട്ടുമേണ്ടു മുഖാന്തരം തീർച്ചപ്പെടുത്തുന്നതും അവരുടെ തീർപ്പു അവർ സന്തോഷത്തോടെ കൈക്കൊള്ളുന്നതുമാകുന്നു. അവൎക്ക മന്ത്രവാദം, ആഭിചാരം മുതലായ നീചപ്രവൃത്തികളിൽ വലിയ വിശ്വാസവും ശകുനങ്ങളെപ്പറ്റി നിരൎത്ഥകമായ അഭിപ്രായങ്ങളുമാണ്. യാത്ര പുറപ്പെടുമ്പോൾ പല്ലി ശബ്ദിക്കുകയൊ ആളൊ പശുവൊ അഭിമുഖമായി വരികയൊ ചെയ്താൽ അതുകൾ ദുർല്ലക്ഷണമാണെന്നു കരുതി അവർ യാത്ര വേണ്ടെന്നു വെച്ചുകളയും.

മലയന്മാർ വീരഭദ്രനെയും ഭദ്രകാളിയേയും ആരാധിച്ചുവരുന്നു. [illegible] വൃക്ഷച്ചുവട്ടിലൊ ചെറിയ കുടിലിലൊ വെച്ചിരിക്കുന്ന കല്ലുകളെയാണ് ഈ മൂർത്തികളെന്നു സങ്കല്പിക്കുന്നത്. മണ്ഡലക്കാലത്തു പതിയിലെ എ[illegible]ങ്കിലുമൊരുവൻ നേരത്തെ കുളിച്ചു [illegible]മായി വന്ന് ഒരു വിളക്കുകൊളുത്തി വെച്ചു വീരഭദ്രനു പൂജ കഴിക്കും. അ[illegible] ഇക്കാലത്തു നായാട്ടിന്നു പോക[illegible] മാംസം ഭക്ഷിക്കുകയൊ ചെയ്യില്ല. കട[illegible]ത്തെ ദിവസം ആടു കോഴി മുതലായ[illegible] ബലികൊടുത്തു പതിയിലുള്ള എ[illegible]ല്ലാവരും സദ്യ കഴിച്ചും മണ്ഡലം അവ[illegible]സാനിപ്പിക്കും.

മല്ലൻ അവരാരാധിക്കുന്ന മറെറാരു ദേവതയാണ്. കൊല്ലത്തിലൊരിക്കൽ, മീ[illegible] 25ം മാസത്തിൽ, മേൽപറഞ്ഞ വി[illegible] ബലി അതിന്നും കൊടുത്തുവരുന്നുണ്ട്. ഇതിന്നു ഉപേക്ഷ ചെയ്താൽ അത് പുലികളെയും ആനകളെയും അയച്ച് തങ്ങളേയും മാടങ്ങളെയും നശിപ്പിച്ചു കളയുമെന്നാണ് അവരുടെ വിശ്വാസം.

ഇമ്മാതിരി തന്നെ ഭദ്രകാളിയേയും പൂജിച്ചു വരുന്നുണ്ട്. മലയന്മാരുടെ വിശേഷദിവസങ്ങൾ മകര കൎക്കടക സംക്രാന്തികളും വിഷു ഓണം മണ്ഡലം ഇതുകളുമാകുന്നു. ദൈവങ്ങളെപ്പററി അഭിപ്രായമെന്തെന്നു ചോദിച്ചാൽ അവർ മനുഷ്യരെപ്പോലെയാണെന്നും എന്നാൽ അദൃശ്യന്മാരും സൎവ്വശക്തന്മാരുമാണെന്നും മറുപടി പറയും. ഓരോ ദൈവത്തിന്നും വെവ്വേറെ ഇലയിൽ നിവേദ്യം വെക്കുവാൻ അവർ പ്രത്യേകം ദൃഷ്ടിവെക്കുന്നുണ്ട്. അല്ലാഞ്ഞാൽ ദൈവങ്ങൾ തമ്മിൽ വഴക്കിന്നും തന്മൂലം തങ്ങൾക്കു ദോഷത്തിന്നും സംഗതിയാണെന്നും അവർ വിശ്വസിച്ചുവരുന്നു. ഈ വിശ്വാസം നാട്ടിലെ എല്ലാ താഴ്ന്നജാതിക്കാരുടെ ഇടയിലുമുണ്ട്. മലയന്മാർ സൃഷ്ടിക്കുന്ന കല്ലുകളൊ രൂപങ്ങളൊ കേവലം ആ ദൈവങ്ങളുടെ പ്രതിമകളോ ഛായകളോ ആണെന്നു മാത്രമല്ല അവർ വിശ്വസിച്ചുവരുന്നത്; ആ ദൈവങ്ങൾതന്നെ അതുകളിൽ വസിക്കുന്നുണ്ടെന്നും അല്ലെങ്കിൽ അതുകൾ ദൈവങ്ങൾ തന്നെയാണെന്നും അവരെക്കൊണ്ടു ഗുണദോഷങ്ങൾ ചെയ്വാൻ സാദ്ധ്യമാണെന്നുമാണ് അവരുടെ ഉറപ്പായ ധാരണ. അവർ അതുകളെ ഭയഭക്തിപുരസ്സരം കരുതിവരികയും അതുകളുടെ പ്രീതി ബലികളാൽ മാത്രം ലഭ്യമാണെന്നു വിശ്വസിച്ചുവരികയും ചെയ്യുന്നു. പിശാചുക്കളുണ്ടെന്നാണ് അവരുടെ ദൃഢമായ വിശ്വാസം. പിശാചുക്കൾക്കു മനുഷ്യരോട് അധികം അടുപ്പമുണ്ടെന്നും അവർ രക്ഷാഭൂതങ്ങളാണെന്നുമാണ് വെച്ചിരിക്കുന്ന

| | | | |
|---|---|---|---|
| ൮൫. | മ- രാ- രാ- | അഴകംകമരത്തു കരുണാകരൻനായർ<br>കത്തന്നൂർ അംശം, ദേശം കത്തന്നൂർ<br>പോസ്റ്റ് പാലക്കാട്. | അവർകൾ |
| ൮൬. | ,, | മരുതൂർ കരുണാകരമേനോൻ<br>സംസ്കൃതമുൻഷി ഹൈസ്കൂൾ നെന്മാറെ. | ,, |
| ൮൭. | ,, | പി. നാരായണൻ നായർ<br>മലയാളം മുൻഷി ഹൈസ്കൂൾ നെന്മാറെ. | ,, |
| ൮൮. | ,, | സി. കെ. കേരളവൎമ്മതമ്പാൻ<br>മംഗളോദയം കമ്പനി തൃശ്ശിവപേരൂർ. | ,, |
| ൮൯. | ,, | തോരാത്തു പരമേശ്വരമേനോൻ<br>മലയാളം പണ്ഡിതർ തൃശ്ശിവപേരൂർ. | ,, |

ടി. കെ. കൃഷ്ണമേനോൻ
ബി. എ. എം. ആർ. എ. എസ്സ്. സിക്രട്ടരി.

---

സമാജത്തിലേയ്ക്കു നാളിതുവരെ വരിസംഖ്യ
അടച്ചവരുടെ പേരും വിവരവും.

| | | | |
|---|---|---|---|
| 1. | അപ്പൻ തമ്പുരാൻ തിരുമനസ്സുകൊണ്ട് | | ക. 1—0—0 |
| 3. | ടി കെ. കൃഷ്ണമേനോൻ ബി. എ. | അവർകൾ | ക. 1—0—0 |
| 4. | കെ. ഗോവിന്ദൻനമ്പ്യാർ ബി. എ. ബി. എൽ. | ,, | ക. 2—0—0 |
| 7. | സി. കുഞ്ഞിരാമമേനോൻ | ,, | ക. 1—0—0 |
| 13. | കെ. പി. പീറ്റർ | ,, | ക. 1—0—0 |
| 14. | എ. കൃഷ്ണപ്പിഷാരോടി | ,, | ക. 3—0—0 |
| 16. | എ. നീലകണ്ഠശൎമ്മാ | ,, | ക. 1—0—0 |
| 17. | കെ. വാസുദേവൻ മൂസ്സത് | ,, | ക. 1—0—0 |
| 20. | വി. ശാമുമേനോൻ | ,, | ക. 2—0—0 |
| 30. | സി. ഗോവിന്ദൻ എളേടം | ,, | ക. 3—0—0 |
| 43. | പി. കെ. നാരായണനമ്പിശ്ശൻ | ,, | ക. 1—0—0 |
| 45. | കരൂർ ദാമോദരൻനമ്പൂതിരിപ്പാട് | ,, | ക. 1—0—0 |
| 50. | വി. കോമപ്പൻനായർ | ,, | ക. 1—0—0 |
| 51. | ആർ. ഗോവിന്ദമേനോൻ | ,, | ക. 3—0—0 |
| 60. | കെ. കേശവൻനായർ | ,, | ക. 1—0—0 |
| 61. | സി. കൃഷ്ണൻകത്താവ് | ,, | ക. 1—0— |
| 73. | എ. ഗോപാലമേനോൻ | ,, | ക. 1—0—0 |
| 64. | കെ. രാമൻനമ്പ്യാർ | ,, | ക. 1—0—0 |
| | | | ആകെ ക. 26—0—0 |

കെ. ഗോവിന്ദൻനമ്പ്യാർ ബി. എ. ബി. എൽ.
ഖജാൻജി.

൩൧. മ രാ— രാ— ഞ എ. പി നായർ അവർകൾ

ജ്ഞാനപ്രദായിനി ഗ്രന്ഥശാലാ സിക്രട്ടരി നെയ്യാററിങ്കര

൩൨. ,, തിരുവിതാംകൂർ.

൩൩. ബ്രഹ്മശ്രീ കെ. എസ്. രാമൻമേനോൻ ,,

തിരുവനന്തപുരം.

൩൪. ,,

സി. എൻ. രാമശാസ്ത്രി എം. എ. ,,

മലയാളം ട്യൂട്ടർ കാളേജ് തിരുവനന്തപുരം.

൩൫. ,, വി. നാരായണൻനമ്പൂതിരി ശീരവെള്ളി ഇല്ലം

൩൬. മ— രാ— രാ ദാക്ഷിണാത്യബ്രഹ്മസഭാസിക്രട്ടെരി കേപ്രാൽ

തിരുവല്ല.

൩൭. ,, പി. എസ്. വിഷ്ണുനമ്പൂതിരി ,,

കലാമന്ദിരം മാന്നാർ.

൩൮. ,, —. ജി. അച്യുതൻപിള്ള ,,

വലിയചാല തിരുവനന്തപുരം.

൩൯. ,, കുണ്ടൂർ നാരായണമേനോൻ ബി. എ. ,,

പെൻഷ്യൻ തഹശിൽദാർ, മജിസ്ട്രേട്ട തൃശ്ശിവപേരൂർ.

കെ. വി. കുഞ്ഞൻ ,,

൪൦. ,, ബ്രണ്ണൻ കാളേജ് തലശ്ശേരി.

ആർ. ഈശ്വരപിള്ള ബി. എ. ,,

൪൧. ,, —്യൻ, സ്കൂൾ ഇൻസ്പെക്ടർ, കേരളതാരകാ പത്രാധിപർ

എൽ. എ. എ— ശ്രീവിലാസം പറൂർ.

ചിററൂർ പി. അച്യുതമേനോൻ ,,

ഹജ്ജൂർകച്ചേരി എറണാകുളം.

൪൨. ,,

ഡാക്ടർ സി. രാമുണ്ണിമേനോൻ ,,

—., എൽ. ആർ. സി. പി. എം. ആർ. സി. എസ്സ്.

ഡിസ്ത്രിക്ട് സർജിയൺ, തൃശ്ശിവപേരൂർ.

൪൩. ഇ. രാമമേനോൻ ,,

,, പ്രാചീനതാരകാ പത്രാധിപർ.

എൽത്തുരുത്ത്, തൃശ്ശിവപേരൂർ.

൪൪. കുപ്പക്കാട്ടു നാരായണമേനോൻ ,,

,, മലയാളം മുൻഷി സർക്കാർസ്കൂൾ തൃപ്പൂണിത്തുറ.

കെ. പി. കറുപ്പൻ ,,

സംസ്കൃതമുൻഷി സർക്കാർ ബാലികാപാഠശാലാ

എറണാകുളം.

# കൊച്ചിസാഹിത്യസമാജം.

---

൮൭ കർക്കിടകത്തിലെ 'മംഗളോദയ'ത്തിൽ പ്രസിദ്ധപ്പെടുത്തിട്ടുള്ള ചില സാമാജികന്മാരുടെ പേർ വിവരത്തിൽ തെററുകൾ വന്നിട്ടുണ്ട്. അവയെ ശരിപ്പെടുത്തി താഴെ ചേർക്കുന്നു.

മാ- രാ- രാ- അവർകൾ

ൻ. ,, കെ. രാമൻമേനോൻ ബി. എ. ബി. എൽ. ,,
വക്കീൽ തൃശ്ശിവപേരൂര്.

൨൪. ,, പാറയ്ക്കൽ കൃഷ്ണമേനോൻ ബി. എ. ,,
വക്കീൽ എറണാകുള.

൱൩. ,, കെ. പി. നാരായണമേനോൻ ബി. എ. ബി. എൽ. ,,
വക്കീൽ എറണാകുളം.

൭൨. ,, കെ. ശങ്കരമേനോൻ എം. എ. എൽ. ടി. ,,
കോളേജ് എറണാകുളം.

൭൪. ,, പി. രാമൻമേനോൻ ബി. എ. ,,
ഹജൂർ കച്ചേരി, എറണാകുളം.

---

കർക്കിടം മാസികയിൽ ൱൦ വരെ പേർ ചേർത്തിട്ടുണ്ട് അതിന്നുശേഷം ചേർന്നിട്ടുള്ള പുതിയ സാമാജികന്മാരുടെ പേർ താഴെ കൊടുക്കുന്നു.

---

൱൧. മ രാ- രാ- ചങ്ങരൻകോത കൃഷ്ണൻകർത്താവ് അവർകൾ
പുതുക്കാട്.

൱൨. ,, കണ്ണമ്പ്ര കുഞ്ഞുണ്ണിനായർ ബി. എ. ബി. എൽ. ,,
ഹൈക്കോർട്ടുവക്കീൽ തൃശ്ശിവപേരൂർ.

൱൩. ,, ഇ. ഗോപാലമേനോൻ ,,
സർക്കാർ സ്കൂൾ വടക്കാഞ്ചേരി.

൱൪. ,, കെ. രാമൻ നമ്പിയാര് ,,
ചാലക്കുടി.

൱൫. ,, കല്ലറയ്ക്കൽ കുട്ടപ്പമേനോൻ ,,
തൃപ്പൂണിത്തുറ.

൱൬. ,, ഇ. നാരായണമേനോൻ ,,
ഇളമനമഠം തൃപ്പൂണിത്തുറ.

തിയാകുന്നു വേണ്ടതെന്നുമാണ് അഭിപ്രായപ്പെടുന്നത്. നമ്മുടെ ഈ ഭൂമിയിൽ രാജാവും സൽപ്രജകളും ദുഷ്ടജകളുമുള്ളതും അവരുടെ ഓരോ വ്യാപാരങ്ങൾ നടക്കുന്നതും നമുക്ക ദൃഷ്ടിഗോചരമായിട്ടുള്ളതല്ലേ. അതുപോലെ മനസ്സാകുന്ന ഭൂമിയിൽ മനസ്സാക്ഷിയാകുന്ന രാജാവും ഈശ്വരഭക്തി, സച്ചിന്ത, പിതൃഭക്തി, സത്യം, ഗുരുഭക്തി, പ്രാണിസ്നേഹം, മാതൃഭക്തി, ക്ഷമ, ധമ്മതല്പരത മുതലായ സജ്ജനങ്ങളും, രാഗാദികളായ രാജദ്രോഹികളും അധിവസിക്കുന്നുണ്ട്. പല പ്രവൃത്തികൾ നടത്തുന്നതുമുണ്ട്. ദുഷ്ടജകളിൽനിന്നു രാജാവിന്നു പല അസഹ്യതകളും സംഭവിക്കുന്നതുപോലെ അന്തഃകരണമാകുന്നരാജാവിന്നും ദുഷ്ടപ്രജകളിൽനിന്നു പലപ്പോഴും പല കഷ്ടതകളുണ്ടാവാമെന്ന് ഊഹിക്കേണ്ടുന്നതാണ്.

ഒരു രാജ്യത്തിലുള്ള ദുഷ്ടജനങ്ങളുടെ ദുഷ്ടഅമർത്തുന്ന ഭാരവാഹിത്വവും അധികാരവും രാജ്യകാൎയ്യവിധായകനായ സചിവനുള്ളതല്ലേ. അതുപോലെ ബുദ്ധിയാകുന്ന അമാത്യൻെറ മന്ത്രശക്തികൊണ്ടു കാമക്രോധാദി വൈരികളെ പരിബന്ധിച്ചു മനസ്സാക്ഷിയാകുന്ന രാജാവിനെയും സൽപ്രജകളേയുമവനം ചെയ്വാൻ ആത്മദമനശക്തിയല്ലാതെ മറ്റൊന്നിനും ശക്യമാകുന്നതല്ല.

മനുഷ്യൎക്ക സാധാരണമായി പ്രതാപൈശ്വൎയ്യാധികാരാദ്യവസ്ഥകളിൽ വ്യാമോഹമുള്ളവരായി കാണുന്നസ്ഥിതിയും കലിധൎമ്മമാലോചിക്കുന്നതായാലും അസംഭാവ്യമായി കരുതപ്പെടുന്ന ഒരു സംഗതി പ്രത്യനുഭവമായി വരുന്നതായാൽ അതിനെ വിലവെയ്ക്കാതിരിപ്പാൻ തരമില്ലല്ലോ. അതിനാൽ ആത്മനിയന്ത്രണവിഷയത്തിന്നു ദൃഷ്ടാന്തമായി സംഭവിച്ച ഒരു സംഗതി താഴെ പ്രസ്താവിക്കട്ടെ. ഇതാ, മാടമഹീപകുലതിലകനും നിരുപമബുദ്ധിമാനും പണ്ഡിതമണ്ഡലമണ്ഡനനുമായ രാമവൎമ്മമഹാരാജാവു തിരുമനസ്സുകൊണ്ട്, അവിടുത്തെ ഭക്തന്മാരായ പ്രജകൾക്ക സീമാതീതമായ ഗുണഗണങ്ങളും പല നൂതനപരിഷ്കാരങ്ങളും നിയമങ്ങളും ഉണ്ടാക്കികൊടുത്തു, ഗോധരയെ രാജ്യശ്രീയുടെ നികേതനമോയെന്നു തോന്നുമാറാക്കിവെച്ചു, തിരുമനസ്സിലെ 61 തിരുവയസ്സു തികഞ്ഞ ഈ അവസരത്തിൽ 18 കൊല്ലത്തെ രാജ്യഭരണാകൊണ്ടു തൃപ്തിപ്പെട്ടു, തിരുമേനിയുടെ രാജ്യപരിപാലനഭാരകർത്തൃത്വം ഏളയ രാജാവു തിരുമനസ്സിനെ ഭാരപ്പെടുത്തി പരഗതിമാൎഗ്ഗമാലോകനാത്മപരിപാലനഭാരത്തിൽ നിന്നു വിമുക്തനാകേണമെന്ന് ആലോചിച്ചു തിച്ചപ്പെടുത്തിയതു തിരുമേനിയുടെ ആത്മദമനശക്തിയെ വിശദീകരിക്കുന്നുണ്ടല്ലോ. കുശാഗ്രബുദ്ധിയും പ്രജാരക്ഷമതല്പരനുമായ അവിടുത്തെ ഈ ഉചിതകൃത്യം ഇതരരാജാക്കന്മാൎക്കും പ്രജകൾക്കും (അവരവരുടെ മതാനുസൃതം) അനുകരിപ്പാൻ ഒരു നല്ല പാഠമായി പരിണമിച്ചിരിക്കുന്നതിനാൽ ആ തിരുമേനി സുഖസമേതം ഭൂമിയിലാചന്ദ്രതാരം സൂൎയ്യനെപ്പോലെ വിളങ്ങുമാറാകട്ടെ.

'ആത്മോദ്ദേശ്യകകൃത്യമൊക്കെയറിയും
മൎത്ത്യന്നൊരാത്തിക്കുതാ-
ന്നാത്മാവുള്ളവരേക്കുമില്ലവഴിയെ
ന്നോൎത്തസ്വകൃത്യങ്ങളിൽ
ആത്മാവായിട്ടുമാത്മസംയമനമാർ
നേടുന്നതല്ലാവ്യനാ-
ണാത്മജ്ഞാനധനത്തിനാഹനവനാം
സച്ചിന്മയാനുഗ്രഹാൻ.'

തോരണത്തു പരമേശ്വരമേനോൻ.



യി നിന്നു സജ്ജനങ്ങളുടെ സ്തുതിക്കു ഭാജനങ്ങളായിരിക്കുന്നത് അവരുടെ സ്വഭരണശക്തികൊണ്ടാണെന്നല്ലേ വിചാരിക്കേണ്ടത്? അതുലപരാക്രമികളായ ഹൈദർ ഹാലി, ടിപ്പു മുതലായവരെ സൽപാത്രങ്ങളെന്നാരെങ്കിലും പുകഴ്ത്തുന്നുണ്ടോ? അവരുടെ അഭിധാനശ്രവണത്തിൽ ഭീതിപ്പെടാതെയോ വെറുപ്പു തോന്നാതെയോ അവരുടെ ഭയങ്കരകൃത്യങ്ങളിൽ പരിതപിക്കാത്തവരോ ലോകത്തിൽ ദുർല്ലഭമല്ലേ?

മനസ്സിനു ദാർഢ്യം, അഭിമാനം, അകൃത്യവൈരാഗ്യമിത്യാദികളുണ്ടായാൽ മാത്രമേ മനുഷ്യർ രാഗാദികളെ കീഴടക്കി ഭരിക്കുവാൻ സാധിക്കയുള്ളു. ഇതിന്നു കായബലമോ ജ്ഞാനാധിക്യമോ മാത്രമുണ്ടായാൽ പോരാ. ബുദ്ധിക്കു ശാസ്ത്രാദികളെക്കൊണ്ടു അല്പാല്പമായി ശക്തി നൽകി ചിരാൽ പരിചയിപ്പിച്ചു സ്വാധീനപ്പെടുത്തേണ്ടതാണ്. സ്വഭരണത്തിന്നു അനുകൂലമായും പ്രതികൂലമായും നില്ക്കുന്നത് ചിന്തതന്നെയാണ്. സന്മാർഗ്ഗങ്ങളിൽ ആലോചന ചെല്ലുന്നവന്റെ അന്തരംഗത്തിൽ തനിക്കാകട്ടെ, അന്യനാകട്ടെ ദോഷസംഭവങ്ങൾക്കിടവരുത്തുന്ന ദുർവ്വിചാരമുണ്ടാകുന്നതല്ല. ഒരുപക്ഷെ ഉണ്ടായാൽ തന്നെയും അതു വേരൂന്നി നില്ക്കുന്നതുമില്ല. സൽഗ്രന്ഥകർത്താക്കന്മാരും, വിദ്യുച്ഛക്തിയുടെ പ്രയോഗങ്ങളാലും മറ്റും പല നൂതനസൂത്രങ്ങളെ കണ്ടുപിടിച്ചിട്ടുള്ള ബുദ്ധിശാലികളും ലോകത്തിൽ പലരുമുണ്ടായിരുന്നതുമുള്ളതും നാമറിയുന്നില്ലേ? അവരെല്ലാവരും ആത്മസംയമികളാണെന്നു കാണുന്നില്ലല്ലോ. അശ്രാന്തപരിശ്രമങ്ങളെക്കൊണ്ടു പരോപകാരാർത്ഥം പല വിശേഷവിദ്യകളെ കണ്ടുപിടിച്ചിട്ടുള്ളവർക്കു കൂടി ഇത് അത്ര സുസാദ്ധ്യമല്ലെന്നു കാണുന്ന സ്ഥിതിക്കു് ആത്മനിയന്ത്രണശക്തി വളരെ കാലം കൊണ്ടേ ഉണ്ടാകയുള്ളുവെന്ന് തെളിയുന്നില്ലേ?

എന്നാൽ അവരവരെ പരിശോധിച്ചറിവാൻ കഴിഞ്ഞാലല്ലാതെ സ്വയംഭരണത്തിന്നോ അന്യഭരണത്തിന്നോ ശക്തിയുണ്ടാകുന്നതല്ല. സ്വസഹായത്തോടുകൂടാത്ത ജീവിതം യാതൊരുത്തനും സുഖകരമായി വരുന്നതല്ല. ഒരുത്തൻ കാശിക്കു ദേശാടനം ചെയ്യുമ്പോൾ അവന്നു സഹായം അവൻതന്നെയല്ലേ? നാമെല്ലാവരും അന്യന്മാരെ ഭരിക്കേണ്ടുന്നവരായിട്ടാണ് ഈശ്വരൻ നമ്മെ സൃഷ്ടിച്ചിട്ടുള്ളത്. ഭർത്താവിനു ഭാര്യയേയോ ഭാര്യക്കു ഭർത്താവിനെയോ പുത്രമിത്രാദികളേയോ ഗൃഹത്തേയോ ഭരിക്കാതെ കഴിയുന്നതാണോ? സ്വഭരണശക്തി കുറയുന്നതുകൊണ്ടല്ലേ ആപൽപാപമാനങ്ങൾക്കും വ്യസനത്തിനും മറ്റും മനുഷ്യർ കൂടക്കൂടെ സംഗതിവരുന്നത്. അമിതഭക്ഷണപ്രീതി, ഈർഷ്യ, അഹങ്കാരം, പരദൂഷണം, ക്രോധം ഇവ തുടങ്ങിയുള്ള ഏതെങ്കിലും ഒന്നുകൊണ്ടുതന്നെ ഒരു മനുഷ്യന്നു നാശം സംഭവിക്കാവുന്നതാകയാൽ അവയെ പരിഹരിച്ചില്ലെങ്കിൽ ആത്മഭരണം ചെയ്വാനാർക്കും കഴിയുന്നതല്ല. 'ശാസ്ത്രം പഠിച്ചതുകൊണ്ടു മതിയല്ല; ശാസ്ത്രോക്തമാചരിക്കാതെ ഫലം വരാ', എന്ന പ്രമാണവചനസാരമറിയാതെ അനവധി ഗ്രന്ഥങ്ങൾ വായിച്ചു വിദ്വാനെന്ന പേരെടുത്തിട്ടു ഫലമില്ലെന്നും, 'പുത്തൻപോരിക്കു വെറുംചിലവിന്നു കൊള്ളാം', എന്നുള്ളതിനാൽ കായികപരിഷ്കാരം മിത്ഥ്യയാണെന്നും പറയേണ്ടിയിരിക്കുന്നു. എന്നാൽ പരിഷ്കാരമാവശ്യമില്ലെന്നു ഞാൻ വാദിക്കുന്നില്ല. മാനസികസംസ്കരണമാണ് ആവശ്യമെന്നും അതോടുകൂടിയ കായികപരിഷ്ക

# ആത്മസംയമനം

മനസ്സിനെ ദുർവ്വികാരങ്ങളുടെ അധീനത്തിൽ പെടുത്താതെ സദ്വിഷയങ്ങളിൽ പ്രവേശിപ്പിച്ചു അതിൽനിന്നു തെററിപ്പോകാതെ കീഴടക്കി നിലയിൽ നിൎത്തുന്നതിനാണ് 'ആത്മസംയമന'മെന്നോ 'ആത്മനിയന്ത്രണ'മെന്നോ പറയപ്പെടുന്നത്. 'ആത്മ'പദത്തിന്നു പല അൎത്ഥങ്ങളെ നിൎവ്വചിച്ചുകാണുന്നുണ്ടെങ്കിലും ഇവിടെ മനസ്സ് എന്നൎത്ഥം നിൎദ്ദേശിക്കേണ്ടതാകുന്നു. 'സംയമനം', സമ്യക്കാകുംവണ്ണം (വഴിപോലെ) അടക്കൽ എന്നാകുന്നു താല്പൎയ്യം. 'യമ്' എന്ന ധാതുവിൽനിന്നാണ് 'യമനം' എന്ന പദമുണ്ടായത്. പ്രകൃതിയുടെ അന്ത്യത്തിലുള്ള 'ന' അക്ഷരം നിരൎത്ഥപ്രയോഗമായി ഗണിക്കേണ്ടതാണ്. അവനവൻ അവനവനെ അറിഞ്ഞില്ലെങ്കിൽ ആത്മനിയന്ത്രണത്തിന്നു കഴിയുന്നതല്ല. അവരവരുടെ ഗുണദോഷങ്ങളെ വിവേചിച്ചറിഞ്ഞു സ്വീകാരയോഗ്യമായവ അംഗീകരിക്കയും ത്യാജ്യമായവ വൎജ്ജിക്കയും ചെയ്യുവാൻ [illegible]വനാൽ അവനവന് അവനവനെ ഭരിക്കാറായെന്നു വിചാരിക്കാവുന്നതാണ്. ആത്മനിയന്ത്രണശക്തിയാൽ കീഴടക്കി ഭരിക്കേണ്ടതായ പല സംഗതികളുമുണ്ട്. അവയിൽ ചിലവ താഴെ പ്രസ്താവിക്കുന്നതു അനാവശ്യമായി വരുന്നതല്ലല്ലൊ.

ക്രോധാദികളുടെ ഉല്പത്തിസ്ഥാനം മനുഷ്യരുടെ ഹൃദയമാകുന്നു. അവ മനുഷ്യസ്വഭാവത്തിന്നു സഹജങ്ങളും അവരെ അധഃപദ്ധതിയിൽ തള്ളിവിടുന്നവയുമാകുന്നു. ഈ ദുൎഗ്ഗുണങ്ങളുടെ ശല്യത്തിൽനിന്നു മനസ്സിനെ ഉദ്ധരിപ്പാൻ കഴിയുന്നവനെ മാ[illegible]സംയമനശീലമുള്ളവനെന്നു പറയാൻ പാടുള്ളൂ. അധൎമ്മങ്ങളുടെ അപരിഹാൎയ്യദുഷ്ഫലങ്ങളും സദാചാരസൽകൃത്യനിഷ്ഠകളുടെ അപരിമിതമായ സൽഫലങ്ങളും തിരിച്ചറിവാൻ മനുഷ്യർ അശക്തന്മാരായി ഭവിക്കുന്നതു ആത്മഭരണശക്തിയില്ലായ്കയാലാണ്. പണ്ടു പണ്ഡിതസഭയിലും ആയോധനസങ്കേതസ്ഥാനത്തിലും വെച്ചു കോവിദന്മാരും പോർചേവകന്മാരും അവരവരുടെ ശാസ്ത്രപുരാണശസ്ത്രാസ്ത്രാഭ്യാസബലവും നൈപുണ്യവും പ്രകടിപ്പിച്ചു യഥാശക്തി മാററലരെവെന്നു ജയപതാകകൾ നാട്ടീട്ടുണ്ടെന്നു ഗ്രന്ഥപാരായണത്താലും, ഇപ്പോഴുമങ്ങിനെയുള്ള യോഗ്യരുണ്ടെന്നു സ്വാനുഭവംകൊണ്ടും നമുക്കറിയാവുന്നതല്ലേ. എന്നാൽ സ്വയഭരണത്തിൽ വിജയം പ്രാപിച്ചവരുടെ സംഖ്യ വിരൽമടക്കി എണ്ണുവാൻ പുറപ്പെട്ടാൽ ആദ്യം മടക്കിയ ആ വിരൽ മാത്രം പരിഗണിച്ചു പൎയ്യവസാനിപ്പിക്കേണ്ടതായി വരുമോയെന്നു സംശയിക്കേണ്ടിയിരിക്കുന്നു. ടിപ്പു മുതലായ മഹാശക്തന്മാരായ രാജാക്കന്മാൎക്കു പ്രബലന്മാരായ ഇതരരാജാക്കന്മാരെയും അവരുടെ രണവീരന്മാരെയും അനായാസേന പിടിച്ചുബന്ധിച്ചു രാജ്യങ്ങൾ കൈവശപ്പെടുത്തുവാൻ കഴിഞ്ഞിട്ടും, കാമക്രോധാദിവൈരികളെ അധീനപ്പെടുത്തുവാൻ സാധിച്ചിട്ടുണ്ടോ? ഹരിശ്ചന്ദ്രരാജാവും, വൈദേഹിയും, വിദൎഭജയും മററും അനവധി കഷ്ടാരിഷ്ടങ്ങളനുഭവിച്ചിട്ടും, മനസ്സിന്നു ചാപല്യംകൂടാതെ മോഹാദികളെ നിയന്ത്രണം ചെയ്തു സത്യം, ചാരിത്ര്യം മുതലായ സൽധൎമ്മങ്ങളെ പാലിച്ചതിനാൽ അവർ ഇന്നും ഭൂമിയിൽ സ്മാരകസ്തംഭങ്ങളാ

ദക്ഷമഹാമുനി തരുണരവിപ്രഭവിളയുംപോലെ ദിശിദിശിപടരും തേജോരാശിഭിരുജ്ജ്വലൻസ്വശിഷ്യസമേതസ്സത്രേതസ്മിൻ വന്നതുകണ്ടിട്ടംബുജയോനിയുമമരരുമൊഴിഞ്ഞുള്ളമരകളും മുനിമന്നരുമേററം തൽഭാസാമുഹൂരസ്ഥിത ദൃഷ്ടികളുഴറിയെഴുന്നീററാദരവോടേ സൽകൃതിചെയ്തുപരിഗൃഹ്യാസൌവിശാലഗൃഹം പ്രണിപത്യവിധിഞ്ചാം തദനുജ്ഞാതോ വിഷ്ടരംസീമനിസമുപാസീനസ്തത്ര നിഷണ്ണം ത്രിഭുവനനായകമാഗമവചസാമാദിമമമലം വാങ്മനസാംഗൈരഖിലജനത്താൽ വന്ദ്യമനിന്ദ്യംസീമാതീതപ്രാഭവസാരം ജാമാതരമഥഗിരിശനെനോക്കിപ്രകടിതഘോരഭൃകുടികഠോരം വളരെ മിഴിച്ചവിലോചനമഹസാമ്മട്ടു ദഹനിവനിഷ്ഠുരോഷമദാന്ധമനീഷോ ഭത്സിച്ചിച്ചേരേവമവാദീൽ.

വിശേഷാത്തിന്നാസ്സദസ്യാഃ ശൃണുത മമ ഗിരം
മത്സരഃപ്രൌഢികൊണ്ടേ-
ല്ലച്ചൊന്നോൻ നിന്നുചൊല്ലുന്നതു മഹിതസ-
ദാചാരമുൾക്കൊണ്ടു തന്നെ (ദാ.
നിഃശ്രീകോ ലോകപാലപ്പരിഷകളിലസൌ
ദൃപ്തഭൂതപാളിമാനീ
നിശ്ശേഷംകൈവെടിഞ്ഞോൻ ഖലജനചെ-
സതസമാചാരമെല്ലാം. (രുമാൽ
കൃതപാണിഗ്രഹംമാമകദുഹിതുരസൌ
ശിഷ്യതാംപൂണ്ടിരിക്കേ
ദുഷ്ടാത്മാധിക്കരിക്കുന്നിതുസദസിതൃണീ
കൃത്യനമ്മെപ്രകാമം
പ്രത്യുത്ഥാനാഭിവാദാദികമൊരുസമുദാ-
ചാരമാസ്ഥാമനാസ്ഥാം
പ്രത്യക്ഷീകൃത്യനമ്മാടകൃതസമുചിതം
നൈവവാഗ്ഭംഗികൊണ്ടും.

എന്നെന്നുംഭൂതമധ്യേചുടലകളിലുടാ-
തേസദാനൃത്തമാടും
പൊണ്ണപ്പേഭ്രാന്തനോർത്താലിവനുവരുവ-
സജ്ജനാചാരബോധം (തോ
ധന്യാംപുത്രീമനിച്ഛന്നപിബതപിലെയാ
ടിക്കിവന്നുംകൊടുത്തേ
നച്ഛ്രോജോൽശ്രുതിവാചാനിഗമഗിരമഹോ
ശൂദ്രനഞ്ഞെന്നപോലേ.
ദുർവൃത്തന്മാരിൽമുമ്പുണ്ടിവനുചുടലവെ-
ണ്ണീറുമെല്ലുംഞരമ്പും
സർവ്വാംഗേചേർത്തുകൊള്ളിപ്പരിഷത്തുണയുമായ്
വാസമപ്രേതഭൂമൌ
ഭവ്യാനാംനന്നൊരാരാധ്യംമുനിസുരസദസാം
കർമ്മചണ്ഡാളമേനം
നിർവ്വാസ്യംവെച്ചുമദ്ധ്യേമഹിതമൊരുവരാ-
രംഭമിങ്ങാക്കുതോന്നും.
ഉണ്ടോകർമ്മങ്ങളിപ്പോഴനുദിനമശിവോ-
സ്സൌശിവാഭിഖ്യയാലും
കൊണ്ടാടുന്നൂപിശാചപ്രമഥമുഖമഹോ
വിശപാഷണ്ഡലോകം
ഉണ്ടോകില്ലസ്യപാത്രംലശുചികളിലൊരാ
ധിക്യമുണ്ടിത്രിലോക്യാം
വെണ്ണീറുംതേച്ചുവൈക്ഷ്യത്തിനമടവർഗ്ഗമേ
കുണ്ണനാടുംകെനിതേ.
ഇപ്പാർമേൽനിന്ദ്യകർമ്മാവരനയിലിവൻ
ധിക്കരിച്ചോരുകോപ്പി-
നൾപ്പപൂവിൽചെറുഖേദംനഖലുമമ
ഖ്യാതമാഹാത്മ്യരാശേഃ
അപ്പാഴ്ക്കല്ലെന്നുകല്ലുംമനവമണിയെ
കണ്ടുകാണാത്തമൂഢർ
കല്പിച്ചാലില്ലചേതംപുനരതിനമഹോ-
ന്നായതംസത്തിനേതും.
(തുടരും)

— ം:ം:ം —

ണ്. ദാമോദരൻനായർ അങ്ങിനെ എഴുതിയത്?

ഇപ്പറഞ്ഞതൊക്കെ നേരായിരുന്നു. ഈ വിവരം വായിച്ചപ്പോഴും പറഞ്ഞു കഴിഞ്ഞപ്പോഴും മേനോൻ നന്നെ ചിരിച്ചു. ജാനകി അമ്മ ഒരിക്കലും ഇതിലധികം വിഡ്ഢിയായിരുന്നില്ല. മേലാൽ തന്റെ ഭർത്താവിനെ ഒരു കാര്യത്തിലും സംശയിക്കയില്ലെന്നു ആ സ്ത്രീ ശപഥവും ചെയ്തു. അന്നുമുതൽ മേനോൻ സത്യമല്ലാതെ പറയാതെയും ആയി.

മൂർക്കോത്തു കുമാരൻ.

---

# ദക്ഷയാഗം

## ഭാഷാപ്രബന്ധം.

...ംഗാരോജ്ജ്വല...പഘമോഹനതനും
ഗംഗാധര...കാന്തനാ-
...ംഗീകൃത്യവരി...തിന്നുചലിതാം
കൈക്കൊണ്ടുപൂമാലികാം
...ശ്രാത്തും...തരേസ്വയംവരമഹാ-
രംഗേവിളങ്ങിടുമി-
...ക്കാലംമനസാമഹേശദയിതേ!
നിത്യംനിഷേവാമഹേ.
...വസ്വാമീഗിരീശൻചലപിഴകൾചിമോ-
ഹേനചെയ്തീടിനാലും
...കവല്യക്കാതെല്ലാംതിരുമനസിപൊറു-
ത്തിഷ്ടിതംനൽകുമല്ലോ
...ത്യാപണ്ടുചസ്തോരപ്രകൃതികളുടെ-
...മാനാല്പയോകേറ
...ല്ലാളുദക്ഷംമഖനിഹതമഭീ-
ഷ്ടങ്ങളേകിപ്പിനാകീ.
...കൈലാസാദ്രിശൃംഗേകനകമയമഹാ-
മന്ദിരേസുന്ദരന്ദാം
...കല്പവാടിബഹളപരിമളാ-
മോദിതാശാന്തരാളേ
...ക്ഷോണീന്ദ്രമൌലിദക്ഷാത്മജയെമടിയി-
ലാരുവെച്ചങ്ങിരുന്നാ- (ലാ-
...ന്തവാണീടുന്നുപുരരിപുഭഗവാൻ
...കാരുണ്യധാമാ.

ത്തൈക്കൊണ്ടങ്ങുബാലക്കുളിർമുലതിരുമാ-
റത്തണച്ചുംപുണർന്നും
തൽക്കാറ്റുണ്ടന്തരാകോമളമുഖകമലം
പാർത്തുപേർത്തുംമുകർന്നും
അക്ഷീണാമോദമാരാൽപരിമൃദുപെരുമാ-
റുന്നതെത്തന്നലേറും
പ്രക്ഷോഭംപൂണ്ടിറങ്ങിപ്രമദജലനിധൌ
വിശ്വനാഥോഭിരേമേ.

(ഗദ്യം) തസ്മിൻകാലേവിശ്വസൃജാംഗണമൈത്രയുമരിയൊരു സത്രമഹോത്സവമാരംഭിച്ചളവഖിലമുനീശ്വര മണ്ഡലമോരോദിശകളിൽനിന്നു ഞാശ്രുപുറപ്പെട്ടവിടെച്ചെന്നുടനദ്ധ്വരശാലാ മധികവിശാലാമഴകിലകംപൂക്കാസനപംക്തിഷു ഭാസനമൂർത്തികളൊക്കെനിരക്കെ ത്തെളിവിലിരുന്നു. കമലഭവേന്ദ്രാദ്യമരകദംബവുമവരവരേ പോനാവിടെനിറഞ്ഞു കിന്നരചാരണഗന്ധർവ്വാദികൾവന്നുനിറഞ്ഞിതു തത്രസഭായാം. അഗ്നികളുംപിതൃസംഘവുമൊരുമിച്ചക്ഷണമവിടെപ്പാടെവന്നു. മേദുരകൌതുകപരിമളതരളം ഭൂസുരഗണവുംവന്നുപരന്നു. പുരരിപുഭഗവാനാളുതസ്സ്വയമന്വഹമഹിമാപോന്നെഴുന്നള്ളി. തൽക്ഷണമംബുജസംഭവജന്മാ ദക്ഷിംനകർമ്മാരുദ്രശ്വശ്രുരോ

ച്ചാനും മേനോനു കളവു പറവാനും സംഗതിയില്ലാതെ കഴിഞ്ഞു. ഒരു ഞായറാഴ്ചയാണ്. ഒരുവൻ മേനോനെ കാണാൻ വീട്ടിൽ ചെന്നു അദ്ദേഹത്തിന്ന് ഒരു എഴുത്തുണ്ട്. മേനോൻ കുളിയ്ക്കയാണ്. എഴുത്തു മേനോന്റെ കയ്യിൽ തന്നെ കൊടുക്കണം. മററാരുടെ കയ്യിലും കൊടുക്കയില്ല. മേനോൻ വന്നു കത്തു വാങ്ങി വായിച്ചു, ചുരുട്ടി കയ്യിൽ പിടിച്ചു അവനോടു പൊയ്ക്കൊൾവാൻ പറഞ്ഞു. സാധാരണ വല്ല കത്തോ വന്നാൽ മേനോൻ അതു വായിച്ചു മേശപ്പുറത്തോ മററോ ഇടുകയാണ് ചെയ്യാറ്. ഈ കത്തു രഹസ്യമായിക്കൊണ്ടുപോയി തന്റെ കുപ്പായക്കീശയിൽ സ്ഥാപിയ്ക്കുന്നത് ഭാര്യ കണ്ടു സംശയമായി. മേനോൻ ഉണ്ണാനിരുന്ന തരത്തിൽ കത്തെടുത്തു വായിച്ചു. കത്ത് ഇതായിരുന്നു.

സ്നേഹിതരെ,

ഞാൻ ഇന്നലെ മിസ്റ്റർ ഡിക്രൂസ്സിന്റെ വീട്ടിൽ പോയി. ലില്ലിയെ അവിടെ കണ്ടു. തരക്കേടില്ല. ഞാൻ ഇന്നലെ രാത്രി തന്നെ ഒന്നിച്ചുകൂട്ടി. എന്റെ വീട്ടിലുണ്ട്. അങ്ങട്ടു കൂട്ടാൻ പാടില്ലല്ലൊ എന്നു വിചാരിച്ചു ഇവിടെ തന്നെ പാപ്പിയ്ക്കുന്നു. നിങ്ങളുടെ ഭാര്യയുടെ സ്ഥിതി ആലോചിച്ചാണ് അങ്ങട്ടു കൂട്ടാത്തത് എന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലൊ. ഇന്നെനിയ്ക്കു ഒരു ദിക്കിൽ പോകാനുണ്ട്. രാത്രി എഴുമണിയ്ക്കു വന്നാൽ നിങ്ങൾക്കുതന്നെ കാണാം.

എന്നു സ്നേഹിതൻ

ഒപ്പു ജാനകി അമ്മയ്ക്കു മനസ്സിലായില്ല. കത്തു വായിച്ച ഉടനെ ആ സ്ത്രീ തന്റെ മുറിയിൽ പോയി വാതിലടച്ചു കിടന്നു കരഞ്ഞു തുടങ്ങി. മേനോൻ ഊണു കഴിച്ചു ഭാര്യയെ വിളിച്ചു, എങ്ങും കാണാനില്ല. മുറി അടച്ചു കണ്ടപ്പോൾ വാതിലിന്നു മുട്ടി വിളിച്ചു. തുറക്കുന്നില്ല. ഇത്ര പെട്ടെന്നു ഇങ്ങിനെ വരാൻ സംഗതിയെന്താണെന്നു പലതും ആലോചിച്ചു നോക്കി. ഒരു കാരണവും കണ്ടില്ല. ഒടുവിൽ വളരെ ബുദ്ധിമുട്ടിച്ചപ്പോൾ ജാനകിഅമ്മ വാതിൽ തുറന്നു. കരഞ്ഞു കരഞ്ഞു കണ്ണൊക്കെ ചുകന്നു വീങ്ങിയിരിക്കുന്നു. വിക്കി വിക്കി ഇങ്ങിനെ പറഞ്ഞു.

'ഞാൻ എന്റെ വീട്ടിലേക്കു പോകയാണ്. നിങ്ങൾ എന്നെ സ്നേഹിക്കുന്നുണ്ടെന്നായിരുന്നു ഞാൻ വിചാരിച്ചത്. നിങ്ങൾ എന്നെയല്ല സ്നേഹിക്കുന്നത്'.

മേ — നിനക്ക് അങ്ങിനെ തോന്നാൻ സംഗതിയെന്താണ്?

ജാന — നിങ്ങൾ അറിയാത്തവരെപ്പോലെ പറയുന്നുവല്ലൊ. എനിയ്ക്കു ഇപ്പോൾ പോകണം. നിങ്ങൾക്കു കുറെ യൂറോപ്യൻ സ്ത്രീകളോടല്ലെ സ്നേഹം. നിങ്ങൾ ഇനി ലില്ലിയെത്തന്നെ സംബന്ധം വെച്ചോളു. ഞാൻ പോണു.

ഇതു കേട്ടപ്പോൾ മേനോൻ പൊട്ടിച്ചിരിച്ചു. അടക്കാൻ കഴിയാതെ വളരെ നേരം ചിരികേട്ടപ്പോൾ ജാനകിഅമ്മ കുറെ പരിഭ്രമിച്ചു. ഒടുവിൽ മേനോൻ ഇങ്ങിനെ പറഞ്ഞു.

'നീ ആ കത്തു വായിച്ചു ഇല്ലേ? വിഡ്ഢി, ലില്ലി ഒരു സ്ത്രീയല്ല ഒരു നായക്കുട്ടിയാണ്. മൻസിപ്പിന്ന് നല്ലൊരു നായക്കുട്ടിയെ വേണമെന്നു പറഞ്ഞിരുന്നു. ഞാൻ ദാമോദരൻനായരോടു പറഞ്ഞേല്പിച്ചു. നിന്റെ ആങ്ങളയെ ദ്രോഹൻനായ കടിച്ചതു മുതൽ നിനക്കു നായ്ക്കളെ കണ്ടു കൂടെന്നും അതുകൊണ്ടു അതിനെ വീട്ടിൽ കൊണ്ടുവരരുതെന്നും ഞാൻ പറഞ്ഞിരുന്നു. അതാ

യിരുന്നുവെന്നു പറഞ്ഞാൽ മതിയായിരു
ന്നു. പക്ഷെ പാടിയതു സ്ത്രീകളല്ലെ? സ്ത്രീ
കളുടെ പാട്ടു കേൾക്കാൻ ജാനകി അമ്മ
യുടെ ഭർത്താവു പോകയൊ, നല്ലകഥ! അ
ന്നു ചെന്ന ഉടനെ ഭാൎയ്യ യാതൊന്നും മി
ണ്ടാതെ കിടക്കയിൽ കവുണ്ണുകിടക്കുന്നതു
കണ്ടു. മേനോൻ അടുത്തുചെന്നിട്ട്,

എന്താ, ഞാൻ താമസിച്ചതുകൊണ്ടു
കോപിക്കയാണ് ഇല്ലെ? നീ എന്തൊരു
വിഡ്ഢിയാണ്? ഇന്നലെ സായ്വ് പരി
ശോധന നടത്തിയപ്പോൾ റിക്കാർഡി
ൽ കുറെ തെറുകൾ കണ്ടിരുന്നു. ആ
തെറുകളൊക്കെ ഇന്നുതന്നെ ശരിപ്പെടു
ത്തി കൊടുക്കേണമെന്നു മുൻസിപ്പു പറ
ഞ്ഞു. ഞങ്ങളൊക്കെ വിളക്കുംകത്തിച്ചു പ
ണിയെടുക്കേണ്ടി വന്നു എന്നു പറഞ്ഞു.
ഇതു കേട്ടപ്പോൾ ജാനകിഅമ്മ കിടന്ന ദി
ക്കിൽ നിന്നു ചാടി എഴുന്നേറ്റു ഇങ്ങിനെ
പറഞ്ഞു:

'നിങ്ങളെന്തിനാണ് ഇങ്ങിനെ വെ
ളിവാകുന്നാൽ പോരാത്ത കളവു പറ
യുന്നു.'

മേനോൻ—ഞാൻ നിന്നോടു വല്ല കളവും
പറയാറുണ്ടൊ?

ജാനകി—നിങ്ങൾ ഇതുവരെ പറഞ്ഞ ക
ളവുകളിൽ കുപ്പുവെച്ച കളവാണിത്.

മേ—ജാനകി! നീയെന്താ പറഞ്ഞത്.

ജാ—ഞാൻ പറഞ്ഞതൊ? മറ്റൊന്നുമല്ല
ഏഴുമണിയായിട്ടും നിങ്ങൾ വരാഞ്ഞ
പ്പോൾ ഞാൻ കിട്ടനെ കച്ചേരിയിൽ
അയച്ചു. കച്ചേരി പൂട്ടിയിരിക്കുന്നു. വി
ളക്കുവായിട്ട് ഒരു തിരിപോലുമില്ല. എ
ന്തിനാണ് നിങ്ങളീ കളവു പറയുന്ന
ത്? എന്നെ വഞ്ചിച്ചിട്ട് എന്താണ്
കാൎയ്യം? സ്ത്രീകളെ വഞ്ചിക്കാൻ വളരെ
സാമൎത്ഥ്യം വേണമെന്നാണൊ വിചാ
രിക്കുന്നത്?

ജാനകിഅമ്മ ഒടുവിലെ രണ്ടുമൂന്നു
വാചകങ്ങൾ പറഞ്ഞതു മേനോൻ കേട്ടിരു
ന്നില്ല. അയാൾ ഒരു ഉപായം ആലോ
ചിക്കുകയായിരുന്നു. ഭാൎയ്യ പറഞ്ഞുകഴി
ഞ്ഞ ഉടനെ മേനോൻ, 'കിട്ടനാണൊ നി
ന്നോടു പറഞ്ഞത്? കിട്ടാ, കിട്ടാ'. കിട്ടൻ
വന്നു. അവനോടു മേനോൻ,

'നീ ഇന്ന് എഴുമണിക്കു സായ്വിന്റെ
കച്ചേരിയിൽ പോയിരുന്നുവോ?'

കിട്ടൻ—ഇല്ല;

മേനോൻ—എന്താ ജാനകി, നിയല്ലെ പ
റഞ്ഞതു കിട്ടൻ കച്ചേരിയിൽ പോയിരു
ന്നുവെന്ന്?

ജാനകി—കിട്ടാ നീയല്ലെ പറഞ്ഞത് നീ
കച്ചേരിയിൽ ചെന്നു നോക്കിയെന്ന്?

കിട്ടൻ—ഞാൻ എമാനൻ പണി ചെയ്യു
ന്ന കച്ചേരിയിലാണ് പോയത്. അ
വിടെ പോകാനല്ലെ അമ്മ പറഞ്ഞത്?

മേ—ഓ. അങ്ങിനെയൊ, ജഡ്ജിസായ്വ്
തെറു കണ്ടുപിടിച്ചാൽ അതു സ്വന്തം
കച്ചേരിയിൽ നിന്നാണ് ചെയ്യു ശരി
യാക്കാറ് അല്ലെ? നീ പൊയ്ക്കൊ കിട്ടാ?

ജാനകിഅമ്മ വിഡ്ഢിയായി. അന്നു
പിന്നെ ഫലം നടിച്ചതും മുഖം വീൎപ്പിച്ച
തും മേനോനായിരുന്നു. ഇങ്ങിനെ പല
സംഭവങ്ങളും ഉണ്ടായതിൽ മേനോന്റെ
കളവുതന്നെ ജയം പ്രാപിച്ചു. ഒരു ദിവ
സം വൈകുന്നേരം മേനോൻ കച്ചേരി പി
രിഞ്ഞു വരുമ്പോൾ ഒന്നിച്ചു ഒരു യൂറോപ്യ
ൻ സ്ത്രീയും പുരുഷനും കൂടി ഉണ്ടായിരുന്നു
വെന്നു കിട്ടൻ ചെന്നു പറഞ്ഞതു കേട്ടു
ജാനകിഅമ്മ കോപിച്ചു. അതു കച്ചേരി
യിലെ ഹേഡ്ക്ലാൎക്കും അയാളുടെ ഭാൎയ്യയും
ആയിരുന്നുവെന്നു മേനോൻ പറഞ്ഞപ്പോ
ൾ തന്റെ ഭാൎയ്യയുടെ കോപം ശമിച്ചു.

ഒന്നുരണ്ടു മാസം ഭാൎയ്യക്കു സംശയി

സമയങ്ങളും അവസരങ്ങളും ഉണ്ട്. മററു യാതൊരാളെയും ഒരു വിധത്തിലും സംബന്ധിയ്ക്കാത്തതും തന്നെ മാത്രം സംബന്ധിയ്ക്കുന്നതുമായ സംഗതികളെ തുറന്നു പറയാത്തതുകൊണ്ടു ദോഷമില്ല. നമ്മളുടെ മനസ്സിലുള്ള കാര്യങ്ങളൊക്കെ അശേഷം മറച്ചുവെയ്ക്കാതെ പറയുന്നതായാൽ നാം അനേകം ശത്രുക്കളെ ഉണ്ടാക്കും. എന്നാൽ മേനോന്റെ ഭാര്യയുടെ അഭിപ്രായം അങ്ങിനെയല്ലായിരുന്നു. കളവൊക്കെ കളവുതന്നെയാണെന്നും സത്യം സത്യമാണെന്നും ആയിരുന്നു ജാനകി അമ്മയുടെ അഭിപ്രായം.

കല്യാണം കഴിച്ചാൽ പിന്നെ പുരുഷന്മാർ ആറുമണിയ്ക്കു വീട്ടിലടങ്ങണം, എന്നാണ് ജാനകി അമ്മയുടെ ന്യായം. പകൽ മുഴുവൻ പുരുഷന്മാർ പ്രവൃത്തിയ്ക്കായി വെളിയ്ക്കു പോകും. സ്ത്രീകൾ ഗൃഹകാര്യം നോക്കി നടക്കും. സന്ധ്യ കഴിഞ്ഞാൽ പിന്നെ രണ്ടുപേരും സാരസ്യസല്ലാപാദികളെക്കൊണ്ടു വിനോദിയ്ക്കേണ്ട കാലമായി. ഭാര്യ, ഭർത്താവിന്റെ സഹവാസത്തിലല്ലാതെ രസിയ്ക്കുന്നതു ഭർത്താവിന് ഇഷ്ടമാകുമൊ? ഇല്ല. ഒരിയ്ക്കലുമില്ല. അതുപോലെ തന്നെ ഭർത്താവു, ഭാര്യയുടെ സഹവാസത്തിലല്ലാതെ രസിയ്ക്കുന്നതു ഭാര്യയ്ക്കും ഇഷ്ടമാകയില്ലെന്നു പറയുന്നതിൽ എന്താണ് തെററ്. ഇതൊക്കെ വളരെ ശരിയാണെന്നും ന്യായമാണെന്നും മേനോൻ തലകുലുക്കി സമ്മതിയ്ക്കും. പുരുഷന്മാർ എന്തൊക്കെ കാര്യങ്ങളിൽ ഏർപ്പെടേണ്ടതുണ്ടായിരിയ്ക്കും?

ഒരുദിവസം മേനോൻ ആപ്പീസ്സു പിരിഞ്ഞു വരുമ്പോൾ വഴിയ്ക്കു ചില സ്നേഹിതന്മാരെ കണ്ടു. തഞ്ചാവൂരിൽ നിന്ന് ഒരു ഭാഗവതർ വന്നിട്ടുണ്ട്. ശ്രുതിപ്പെട്ട ഭാഗവതരാണ്. ടൌൺഹാളിൽ വെച്ച് അഞ്ചരമണിയ്ക്കു പാട്ടുണ്ട്. അവിടെ വെറുതെ കേട്ടുപോകാം. സ്നേഹിതന്മാർ ക്ഷണിയ്ക്കയാൽ മേനോൻ അവരോടൊന്നിച്ചു പോയി. രണ്ടു പാട്ടുകേട്ടു ക്ഷണത്തിൽ മടങ്ങാമെന്നു വിചാരിച്ചാണ് പോയത്. അവിടെ ചെന്നപ്പോൾ പാട്ടുപാടുന്നതു രണ്ടു സ്ത്രീകളാണെന്നു കണ്ടു. പാട്ട് അതിവിശേഷമായിരുന്നു. പാട്ടുകാരത്തികൾ സഹോദരികളുമാണ്. സമയംപോയതറിയാത്തതിൽ പിന്നെ ആ സാധുവെ കുറപ്പെടുത്താനുണ്ടോ? വീട്ടിൽ മടങ്ങിയെത്താൻ എട്ടുമണിയായിപ്പോയിരുന്നു. ഭാര്യ മുഖവുംവീർപ്പിച്ചിരിയ്ക്കുന്നു. ചെന്നു കയറിയ ഉടനെ തന്നെ മേനോൻ ഭാര്യയുടെ അടുക്കൽ പോയി.

ജാനകിഅമ്മ—എന്താ നിങ്ങൾ ഇത്ര താമസിച്ചതു.

മേനോൻ—എന്താണ് ചെയ്യുക. ഇന്ന് സായ്പ് പരിശോധനയ്ക്കു വന്നിരുന്നു. ഏഴര മണിയായിരുന്നു കച്ചേരി പിരിയാൻ.

ജാന—നേരുതന്നെയാണിത്?

മേ—എന്താ ജാനകി ഞാൻ നിന്നോടു വല്ലപ്പോഴും കളവു പറയാറുണ്ടൊ? പെ! നീ എന്നെ ഇങ്ങിനെ സംശയിയ്ക്കുന്നവല്ലൊ?

ജാനകിയമ്മ ഒന്നും മിണ്ടിയില്ല. ഭർത്താവു പറയുന്നതു നേരു തന്നെയാണെന്നു വിശ്വസിച്ചു. അദ്ദേഹത്തെ സംശയിച്ചതു കഷ്ടമായിപ്പോയെന്നു വിചാരിച്ചു പശ്ചാത്തപിച്ചു. പിറേറദിവസം, തന്റെ മേലധികാരിയുടെ വീട്ടിലായിരുന്നു സദിര്. മേനോനെ ക്ഷണിച്ചിരുന്നു. കച്ചേരി വിട്ടു വഴിയ്ക്കു തന്നെ അവിടെ പോകേണ്ടിവന്നു. അന്നും മടങ്ങിവരാൻ എട്ടുമണിയായി. മുൻസിപ്പിന്റെ വീട്ടിൽ സദിരുണ്ടാ

യും ചെയ്യും. അപ്പോൾ പാൽ തനിയെ ലിച്ചുപോകും. ഇതിന്നും ഇംഗ്ലീഷു വൈദ്യന്മാരുടെ സഹായം ആവശ്യപ്പെടണം.

(6) അകിടു വീക്കം—ഇതിന്നു പല സംഗതികളും ഉണ്ടായേക്കാം. ആദ്യമായി പാലുണ്ടാകുന്നതുകൊണ്ടുതന്നെ ചില പശുക്കൾക്ക് അകിടുവീക്കമുണ്ടാകും. ആ സംഗതിയിൽ അതു പ്രസവിച്ച ഉടനെ ആയിരിയ്ക്കും. കുളമ്പുരോഗം, വായുരോഗം, വസൂരി എന്നീ രോഗം നിമിത്തവും അകിടു വീങ്ങും. കുട്ടി മരിച്ചുപോകയും അതുനിമിത്തം കറവ് അസാദ്ധ്യമായി വരികയും ചെയ്താലും ഈ രോഗം ഉണ്ടാകും. കറക്കുമ്പോഴൊ, കുടിയ്ക്കുമ്പോഴൊ, ഉള്ള ചില മുറിവുകൊണ്ടോ മറ്റോ ഉണ്ടായെന്നും വരാം. പാൽ മുഴുവൻ കറന്നെടുക്കാതേയും, സമയത്തിനു കറക്കാതേയും ഇരുന്നാലാണ് ഇതു സാധാരണ ഉണ്ടാകുന്നത്. പശുക്കളെ ശീതത്തോ നനവിലോ കെട്ടുന്നത് ഇതിന്നൊരു കാരണമാകാം. ഈ രോഗംകൊണ്ടു പശുവിന്റെ ജീവഹാനിയ്ക്കു പക്ഷെ സംഗതിയുണ്ടായില്ലെങ്കിലും പാൽ കുറഞ്ഞുപോകാനും ദോഷപ്പെടുവാനും കാരണമായിത്തീരുന്നു. അകിടിന്നു വീക്കമുണ്ടായാൽ ഉടനെ നല്ല വൈദ്യനെ കാണിയ്ക്കണം.

# അവനും ഭാൎയ്യയും

അഥവാ

## കളവും സംശയവും

അവൾ അവനെ സൎവ്വകാൎയ്യത്തിലും സംശയിയ്ക്കുന്ന പതിവാണ്. രാത്രി അല്പം താമസിച്ചു വന്നെങ്കിൽ സംശയമായി. വല്ല സ്നേഹിതന്മാരുടെയും വീട്ടിൽ രണ്ടുദിവസം അടുത്തടുത്തു പോയെങ്കിൽ സംശയിച്ചു. ചുറ്റക്കിപ്പറഞ്ഞാൽ അവന്ന് അങ്ങോട്ടു തിരിഞ്ഞുനോക്കിക്കൂടെന്നു പറഞ്ഞാൽ കഴിഞ്ഞല്ലൊ. വളരെ സൌന്ദൎയ്യമുള്ള പെണ്ണുങ്ങളെ കല്യാണം കഴിച്ചാൽ ഇതാണ് ഫലമെന്നു അവൻ സാധാരണ പറയാറുണ്ട്. ഭൎത്താക്കന്മാർ അവൎക്കു ദാസന്മാരാകും. എന്നാൽ ആ സാധുവിന്റെ കഥ അസാധാരണമായിരുന്നു. ഭൎത്താക്കന്മാർ ഭാൎയ്യമാരെ സംശയിയ്ക്കുകയും അവരുടെ പ്രവൃത്തികളെ സൂക്ഷിയ്ക്കുകയും ചെയ്യുന്നതാണ് സാധാരണയുള്ള ആക്ഷേപം. ഇതു നേരെ മറിച്ചായിരുന്നു. അതുകൊണ്ടു ഗോപാലമേനോനെ സ്നേഹിതന്മാർ പരിഹസിയ്ക്കുകയും പലരും അയാളോടു അനുതാപിയ്ക്കുകയും ചെയ്തു. അവൾ സംശയിയ്ക്കുന്നതനുസരിച്ചു മേനോൻ കളവു പറവാൻ നിൎബ്ബന്ധിതനായി. പലപ്പോഴും പല കളവുകളും കൂട്ടിക്കെട്ടി പറയേണ്ടതായി വന്നു. കളവു രണ്ടുവിധമുണ്ടെന്നാണ് മേനോന്റെ അഭിപ്രായം. അവയ്ക്ക് ഇംഗ്ലീഷുകാർ വെളുത്ത കളവെന്നും കറുത്ത കളവെന്നും പേർ വിളിച്ചിരിയ്ക്കുന്നു. ആൎക്കും യാതൊരു വിധത്തിലും ദോഷം വരുത്താതെ പറയുന്ന കളവാണ് വെളുത്ത കളവ്. വെളുത്ത കളവു പറയാതെ ലോകം നടക്കില്ലെന്നും അയാൾ വിശ്വസിച്ചു. അനാവശ്യമായി സത്യം പറഞ്ഞുകൂടാത്ത

ഘ്നങ്ങൾ ഉണ്ട്. അതുകൊണ്ടു പ്രസവിച്ച ഉടനെ കുട്ടികളുടെ ആമാശയത്തിലും ആന്ത്രങ്ങളിലും ഉള്ള കേടുകളൊക്കെ പുറത്തുകളവാൻ ഈ പാൽ സഹായിക്കുന്നു.

പശുക്കളുടെ ദുഗ്ദ്ധഗ്രന്ഥികൾ എണ്ണത്തിൽ നാലുണ്ട്. അവ പാർശ്വഭാഗത്തുള്ള ഈരണ്ടെണ്ണം തമ്മിൽ തൊടാതെയാണെങ്കിലും വളരെ അടുത്തു സ്ഥിതിചെയ്യുന്നു. ചില പശുക്കൾക്കു ദുർല്ലഭമായി, ഒന്നോ രണ്ടോ ഗ്രന്ഥികൾ ഉണ്ടായിരിയ്ക്കും. അവയിൽനിന്നു പാലു കിട്ടുകയും ചെയ്യും. മുമ്പിലുള്ള രണ്ടു മുലകൾ പിമ്പിലുള്ളവയേക്കാൾ വലിയവയും നീളമുള്ളവയും ആയിരിയ്ക്കുമെന്നുമാത്രമല്ല അവയിൽ അധികം പാൽ ഉണ്ടായിരിക്കുകയും ചെയ്യും. മുലയുടെ ദ്വാരത്തിന്റെ നേരെ മീതെ, ഒരു മോതിരക്കുടുക്ക് ഉണ്ടാകുമെന്നും പാൽ തടസ്ഥമില്ലാതെ ഒഴുകുന്നതിനെ തടസ്ഥം ചെയ്യുകയാണ് അതിന്റെ ജോലിയെന്നും പറഞ്ഞുവല്ലോ. ഈ മോതിരക്കുടുക്കിന്റെ നേരെ മീതെ ഒരു ദ്വാരമുണ്ടാക്കിയാൽ അതിൽക്കൂടി പാൽ ചെല്ലുന്നതു കാണാം. അതുകൊണ്ടു മോതിരക്കുടുക്കിനു മീതെ വല്ല സംഗതിവശാലും ആഴമുള്ള മുറിവുണ്ടായാൽ അതിൽക്കൂടി പാൽ ഒഴുകിപ്പോകുമെന്നു ധരിക്കണം.

പശുക്കൾ ആടുകൾ മുതലായവയുടെ മുലക്കു പല രോഗങ്ങളും ഉണ്ടാകുന്നതാണ്. അവയിൽ മുഖ്യമായതു താഴെ വിവരിക്കുന്നു.

(1) മുലയ്ക്കു ദ്വാരമില്ലായ്മ—അകിടിനു പുഷ്ടിയും മാറ്റം ഉണ്ടെങ്കിലും ഒന്നോ രണ്ടോ മുലയിൽക്കൂടി പാൽ വരുന്നില്ലെന്നു ചിലപ്പോൾ കാണും. അതിന്നു കാരണം മുലയുടെ കണ്ണ് അടഞ്ഞുപോയതാണ്, അഥവാ, കണ്ണു തുറക്കാത്തതുകൊണ്ടാണ്. മുലക്കണ്ണു തുറക്കാൻ ഇംഗ്ലീഷ് വൈദ്യന്മാരുടെ കൈവശം ഒരുവിധം സൂചിയുണ്ട് അത് ഉപയോഗിച്ചു കണ്ണു തുറക്കാവുന്നതാണ്.

(2) മോതിരക്കുടുക്കു ചുരുങ്ങൽ—ചിലപ്പോൾ മുലക്കണ്ണു ശരിയായിട്ടുണ്ടെങ്കിലും കറക്കുമ്പോൾ പാൽ വരുന്നില്ലെന്നു കാണും. അതിന്നു കാരണം മേൽവിവരിച്ച മോതിരക്കുടുക്കു ചുരുങ്ങിപ്പോകയും ആവശ്യമുള്ളപ്പോൾ വിസ്താരം വെയ്ക്കാതിരിക്കയും ചെയ്യുന്നതുകൊണ്ടാണ്. ഇതിന്റെ ചികിത്സ വളരെ പ്രയാസമുള്ളതും അപകടമായതുമാണ്. ചിലപ്പോൾ ഇംഗ്ലീഷ് വൈദ്യന്മാർ ശസ്ത്രക്രിയ ചെയ്യും. എന്നാലും വിചാരിച്ച ഫലം ഉണ്ടായില്ലെന്നുവരാം. ചെറിയ കുഴലുകളോ, മനയില്ലാത്ത സൂചികളോ കടത്തി ക്രമേണ ദ്വാരം വലുതാക്കുകയാണ് ഇതിനു സാധാരണ ചികിത്സ.

(3) കല്ലടപ്പ്—ചിലപ്പോൾ പാൽ ഒഴുകുന്ന കുഴൽതന്നെ ചില സംഗതിവശാൽ അടഞ്ഞുപോകും. അതു വൈദ്യന്മാരെ കാണിച്ചുതന്നെ ചികിത്സിക്കേണ്ടതാകുന്നു.

(4) വ്രണം—ചില പശുക്കളുടെ മുലയുടെ മേലെ തൊലി വളരെ മാർദ്ദവം ഉള്ളതായിരിക്കും. അതു കുട്ടികൾ കുടിക്കുമ്പോൾ മുറികയും അതു ക്രമേണ വ്രണപ്പെടുകയും ചെയ്യും. ഇത് അധികമാണെങ്കിൽ കുട്ടിയെ തിരിച്ചുകെട്ടി പതിവു വറെ ഭക്ഷണം കൊടുക്കയും പാൽ വായ്... കൈകൊണ്ടു കറന്നെടുത്തു കളകയും വ്രണത്തിനു ചികിത്സിക്കയും വേണം.

(5) മോതിരക്കുടുക്കിന്റെ അയവ്—പാൽ കറന്നെടുക്കാതെയൊ കുട്ടി കുടിക്കാതെയൊ മുലയിൽ അധികം നിറഞ്ഞിയാൽ അതു [illegible]പോകാൻ ശ്രമിക്കയും [illegible]

വൃത്തിയൊന്നും ആരംഭിച്ചുകാണുന്നില്ല. ഇതിന്നു കൊച്ചി അപ്പൻതമ്പുരാൻ തിരുമനസ്സുകൊണ്ടോ, എ. ആർ. രാജരാജവർമ്മ കോയിത്തമ്പുരാൻ അവർകളോ ഉടനെ ശ്രമിക്കുമെന്നു വിശ്വസിക്കുന്നു. ഒന്നാമത്, ഓരോ ശാസ്ത്രങ്ങളിൽ നൈപുണ്യമുള്ള ഓരോ വിദ്വാന്മാരെക്കൊണ്ട് ആ വക ശാസ്ത്രങ്ങളിലുള്ള സാങ്കേതികശബ്ദങ്ങൾ തിരഞ്ഞെടുക്കാൻ ശട്ടംകെട്ടണം. ഇതിന്ന് അധികം പ്രയാസമുണ്ടാകുമെന്നു തോന്നുന്നില്ല. അങ്ങിനെ തിരഞ്ഞെടുത്തുകഴിഞ്ഞതിന്നശേഷം അവയിൽ ഓരോന്നിന്റെ പരിഭാഷയുണ്ടാക്കി ആദ്യം വല്ല മാസികകളിലും പരസ്യം ചെയ്കയും അവയെപ്പററി അഭിപ്രായം ആവശ്യപ്പെടുകയും ചെയ്യാവുന്നതാകുന്നു. ഇങ്ങിനെ ചെയ്യാനുള്ള കാലം വളരെ അതിക്രമിച്ചിരിക്കുന്നു. അത് ഏതെങ്കിലും ഒരാൾ കാര്യമായി ആരംഭിക്കുതന്നെ വേണം. വല്ല സഭയും വിളിച്ചു വരുത്തി അതിൽ വാദപ്രതിവാദങ്ങളും മററും നടത്തി ഒരു കമ്മിററിയെ ഏല്പ്പെടുത്തി കാര്യം നടത്താമെന്നുവെച്ചാൽ സാധിച്ചെന്നു വരുന്നതല്ല. അത് അനുഭവംകൊണ്ടു നമുക്കറിയാവുന്നതാണ്.

---

## പശുക്കളുടെ അകിടും
# അതിന്റെ ശേഗവ്യം.

---

ജീവികളിൽ പ്രസവിക്കുന്നവയൊക്കെ കുഞ്ഞുകളെ മുലകൊടുത്തു വളർത്തുന്നവയാണ്. ചില വ്യത്യാസങ്ങളുണ്ട്. ആസ്ത്രേലിയായിലെ 'ഡക്ബിൽ', 'ആൻറ് ഈററർ' മുതലായ ദുർല്ലഭം ചിലവ മുട്ടയിട്ടു കുഞ്ഞുകളെ വിരിക്കുകയും, അതിൽ പിന്നെ അവയെ മുലകൊടുത്തു വളർത്തുകയും ചെയ്യുന്നു. മുട്ടയിട്ടു വിരിക്കാതെ, കുഞ്ഞുകളെ ജീവനോടുകൂടിത്തന്നെ പ്രസവിക്കുന്നവയിൽ, ആ വക കുഞ്ഞുകൾ വയററിലിരിക്കുമ്പോൾ, ഗർഭപാത്രത്തിലെ 'മറുകുട്ടി' എന്നു പറയുന്ന സാധനം വഴിയായിട്ടാണ് പോഷിക്കപ്പെടുന്നത്. പ്രസവിച്ചു കഴിഞ്ഞാൽ അവക്കു മുലപ്പാൽ വേണം.

മുലപ്പാൽ രക്തത്തിൽനിന്ന് ഉണ്ടാക്കപ്പെടുന്ന ഒരു പോഷകസാധനമാണ്, വിയർപ്പ്, കുടിനീർ, കൊഴുപ്പ്, മുതലായവ രക്തത്തിൽനിന്ന് ഉണ്ടാക്കപ്പെടുന്ന സാധനങ്ങളാണല്ലോ. ഇവയൊക്കെ രക്തത്തിൽനിന്നു വേർപെടുത്തുന്നത് ഒരുവക മാംസഗ്രന്ഥികൾ മാർഗ്ഗമായിട്ടാണ്. രക്തത്തിൽനിന്നു മുലപ്പാൽ ഉണ്ടാക്കുന്നതും ചില മാംസഗ്രന്ഥികളാണ്. ഉദരത്തോടു സമീപിച്ച സ്ഥലത്താണ് മുലപ്പാലുണ്ടാകുന്ന മാംസഗ്രന്ഥികൾ സാധാരണ ഉണ്ടാകുന്നത്. കുഞ്ഞുകൾക്ക മുലകൊടുക്കാൻ ഏററവും സൗകര്യമുള്ള സ്ഥലമതാണ്. മാംസഭോജികളായ, നരി, നായ മുതലായവയിലും പന്നി മുതലായവയിലും നെഞ്ഞിന്മേലും വയററിന്മേലും രണ്ടുവരികളായിട്ടായിരിക്കും ഈ മാംസഗ്രന്ഥികളുടെ ഇരിപ്പ്. കുളമ്പുള്ള മൃഗങ്ങൾക്ക് അതു കാലുകളുടെ മദ്ധ്യത്തിൽ നാഭിപ്രദേശത്തായിരിക്കും. തിമിംഗലം മുതലായവക്കും ആ സ്ഥാനത്തുതന്നെയാണ്. ആന, കടവാതിൽ, കുരങ്ങു, മനുഷ്യർ




# മംഗളോദയം

ഫാവ്വൻ

| പുസ്തകം 6 | മകരമാസം | ലക്കം 3 |
| --- | --- | --- |


### മംഗളം

ശൃംഗാരോജ്ജ്വലവേഷമോഹനതനും ഗംഗാധരം കാന്തനാ-
യംഗീകൃത്യ വരിപ്പതിന്നു ലളിതാം കൈക്കൊണ്ടു പൂമാലികാം
ഭംഗ്യാ തുംഗതരേ സ്വയംവരമഹാരംഗേ വിളങ്ങീടുമി-
ന്നിക്കോലം മനസാ മഹേശദയിതേ! നിത്യം നിഷേവാമഹേ.

# കൊച്ചിരാജ്യചരിത്രം.

(കേരളവൎമ്മ വലിയ കോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ട്)

ഉദ്ദേശം ആയിരത്തഞ്ഞൂറെഴുപത്തു വശങ്ങളിൽ രണ്ടുഭാഗങ്ങളായി അച്ചടിക്കപ്പെട്ടിട്ടുള്ള ഈ ചരിത്രഗ്രന്ഥത്തിന്റെ നിൎമ്മാതാവായ ഹൈക്കോടതി വക്കീൽ കെ. പി. പത്മനാഭമേനോൻ ബി. ഏ. ബി. എൽ. എം. ആർ. ഏ. എസ്സ്-നെ കേട്ടറിവില്ലാത്ത കേരളീയഭാഷാഭിമാനികൾ വല്ലവരെ ഉണ്ടായിരിക്കയില്ല. കല്ഹണന്റെ 'രാജതരംഗിണി'യൊഴിച്ചു പ്രാചീനസംസ്കൃതസാഹിത്യത്തിൽ പറയത്തക്കവണ്ണമുള്ള ചരിത്രഗ്രന്ഥങ്ങൾ യാതൊന്നും ഇല്ല. ഭട്ടബാണന്റെ 'ഹൎഷചരിത'ത്തിലും ബില്ഹണന്റെ 'വിക്രമാങ്കദേവചരിത'ത്തിലും നിന്നു നമുക്കു ചരിത്രവിഷയത്തിൽ യാതൊരു വിശേഷജ്ഞാനവും സിദ്ധിക്കുന്നില്ല. അബുൽഫാസൽ, ഫെറിഷ്ടാ മുതലായ ഇൻഡ്യയിലെ ചരിത്രകാരന്മാർ എല്ലാം മുഹമ്മദീയരായിരുന്നു. ഹിന്തുക്കൾക്കു ചരിത്രനിൎമ്മാണത്തിൽ വാസനയും ഔൽസുക്യവുമില്ലെന്ന് ഒരപവാദം സമീപകാലംവരെ നിലനിന്നുപോരികയും ചെയ്തു.

ഇൻഡ്യയിൽ ഇംഗ്ലീഷ് വിദ്യാഭ്യാസത്തിനുണ്ടായ പ്രചുരപ്രചാരത്തോടുകൂടിയാണ് ഈ നിലയ്ക്കു ഒരു മാററം സംഭവി

ച്ചത്. ജേംസ്മിൽ, എൽഫിൻസ്റ്റൺ മുതലായ പാശ്ചാത്യപണ്ഡിതന്മാർ ഇൻഡ്യാചരിത്രത്തെ ആസ്പദമാക്കി പല വിശിഷ്ടഗ്രന്ഥങ്ങളും എഴുതിയതു കണ്ടപ്പോൾ ഹിന്ദുക്കൾക്കും ആ മാർഗ്ഗത്തിൽ സഞ്ചരിയ്ക്കാൻ അഭിരുചി തോന്നിത്തുടങ്ങി അവരെ അനുകരിച്ച് തിരുവിതാംകൂർ സംസ്ഥാനത്തിന് ആദ്യകാലം മുതൽക്കുള്ള ഒരു ചരിത്രം എഴുതിയതു പത്മനാഭമേനോൻെറ അച്ഛൻ പരേതനായശങ്കുണ്ണിമേനോനായിരുന്നു. അപൂർണ്ണമായ ആ ചരിത്രപുസ്തകം തന്നെയാണ് ഇന്നും തദ്വിഷയത്തിൽ പ്രമാണഗ്രന്ഥമായി നിൽക്കുന്നത്. സുന്ദരംപിള്ള, വെങ്കയ്യാ,കൃഷ്ണശാസ്ത്രി, ഗണേശപിള്ള, ഗോപീനാഥറാവു മുതലായ പുരാണവൃത്തപരിശോധകന്മാരുടെ പരിശ്രമത്തിൻെറ ഫലമായി നമുക്കു സിദ്ധിച്ചിട്ടുള്ള അറിവു വളരെയുണ്ട്. അതെല്ലാം കൂട്ടിച്ചേർത്തും അത്യന്തവിശ്വസനീയങ്ങളല്ലാത്ത ഐതിഹ്യങ്ങളെ തള്ളിയും കൂലംകഷമായ ഒരു തിരുവിതാംകൂർ ചരിത്രം എഴുതാനുള്ള കാലം സമീപിച്ചിരിയ്ക്കുന്നു. എന്നിരുന്നാലും ശങ്കുണ്ണിമേനോൻെറ പ്രയത്നത്തെ കേരളീയർ ഒരു കാലത്തും വിസ്മരിയ്ക്കാവുന്നതല്ല. 'യഥാബീജസ്തഥാങ്കുരഃ' എന്നുള്ളതുപോലെ ചരിത്രഗ്രന്ഥനവാസന പത്മനാഭമേനോനു ജന്മസിദ്ധമാണെന്നു ഞാൻ ഇനി പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ. ഉദ്ദേശം ഇരുപത്തഞ്ചുകൊല്ലങ്ങൾക്കുമുമ്പുതന്നെ അദ്ദേഹം കേരളചരിത്രവിഷയകങ്ങളായ ഉപന്യാസങ്ങൾ എഴുതി എറണാകുളം കാളേജ്ലിറററി യൂണിയൻ മുതലായ സമാജങ്ങളുടെ ആഭിമുഖ്യത്തിൽ വായിച്ചിട്ടുള്ളത് എനിക്കറിയാം. കൊച്ചിയിൽ സീ. വി. സുബ്രഹ്മണ്യയ്യം നടത്തിക്കൊണ്ടിരുന്ന 'മലബാർ ക്വാർടർലിറിവ്യൂ' എന്ന പത്രഗ്രന്ഥത്തിലും അദ്ദേഹത്തിൻെറ ഏതദ്വിഷയകങ്ങളായ അനേകം ഉപന്യാസങ്ങൾ പ്രസിദ്ധീകരിയ്ക്കപ്പെട്ടിട്ടുണ്ട്. പത്മനാഭമേനോൻ അന്നും ഇന്നും എന്നും കേരളീയചരിത്രപഠനത്തിൽ പരമോൽസുകനായിട്ടല്ലാതെ കാണപ്പെട്ടിട്ടില്ല. അങ്ങിനെ വാസനകൊണ്ടും അഭ്യാസംകൊണ്ടും എല്ലാപ്രകാരത്തിലും യോഗ്യത സിദ്ധിച്ചിട്ടുള്ള ഒരു പണ്ഡിതൻെറ കൃതിയാണ് 'കൊച്ചിരാജ്യചരിത്രം' എന്നുള്ളതിന് അതിലെ ഓരോ വാക്യവും ദൃഷ്ടാന്തമാണ്.

കേരളചരിത്രത്തെ കൂലംകഷമായി പ്രതിപാദിക്കുന്ന ഗ്രന്ഥങ്ങൾ ഒന്നുംതന്നെയില്ല. 'കേരളോല്പത്തി' 'കേരളമാഹാത്മ്യം' ഇവയെ ചരിത്രഗ്രന്ഥങ്ങളെന്നുതന്നെ പറയാൻപാടുണ്ടെന്നു തോന്നുന്നില്ല. പിന്നെ പ്രധാനമായി ഗണിയ്ക്കേണ്ടതു ശങ്കുണ്ണിമേനോൻെറ 'തിരുവിതാംകൂർ ചരിത്രം' നാഗമയ്യരുടെ 'തിരുവിതാംകൂർ സ്റ്റേററുമാന്വൽ' സി. പി. അച്ചുതമേനോൻെറ 'കൊച്ചി സ്റ്റേററുമാന്വൽ' ലോഗൻസായ്വിൻെറ 'മലബാർ മാന്വൽ' ഇവയെയാണ്. ഇവയ്ക്ക് ഓരോന്നിനും ഓരോ വിധത്തിലുള്ള അപൂർണ്ണതയുമുണ്ട്. എന്നാൽ പത്മനാഭമേനോൻെറ 'കൊച്ചിരാജ്യചരിത്രം' ആദ്യന്തം യുക്തിയുക്തമായും സവിസ്തരമായും സർവതോമുഖമായും ഇരിയ്ക്കുന്നു. ഈ പുസ്തകനിർമ്മാണത്തിനുവേണ്ടി ഗ്രന്ഥകർത്താവു വായിച്ചിട്ടുള്ള പുസ്തകങ്ങൾക്കു കണക്കില്ല. സംസ്കൃതം, മലയാളം, തമിഴ്, ഇംഗ്ലീഷ് ഈ ഭാഷകളിൽ ഏതൽകാലംവരെ അച്ചടിയ്ക്കപ്പെട്ടിട്ടുള്ള പുസ്തകങ്ങൾ ഒക്കെയും നോക്കി പത്മനാഭമേനോൻ തനിയ്ക്കു ആവശ്യമുള്ള നോട്ടുകൾ കുറിച്ചെടുത്തിട്ടുണ്ട്. ഇത് എത്രമാത്രം ശ്രമസാദ്ധ്യമായ ഒരു പ്രവൃത്തിയാണെന്നു പറയേണ്ടതില്ലല്ലോ. 'കൊച്ചിരാജ്യചരിത്രം' എന്നാണ്

പുസ്തകത്തിൻെറ പേരെങ്കിലും ഇതു വായിച്ചാൽ ബ്രിട്ടീഷ്മലബാറിൻെറയും തിരുവിതാംക്കൂറിൻെറയും ചരിത്രവും ഏറെക്കുറെ മനസ്സിലാക്കാവുന്നതാണ്. വിശേഷിച്ച് ഒന്നാംഭാഗത്തിൽ കേരളത്തിൻെറ പൂർവ്വചരിത്രം, പുരാതനരാജ്യഭരണസമ്പ്രദായം, നായർ ഭടന്മാരും ചില പുരാതന നടപ്പുകളും, നായന്മാരുടെ യുദ്ധരീതിയും അവരുടെ ആയുധങ്ങളും, ചേരവും കേരളവും, പൂർവ്വകാലത്തെ ജനസമുദായസ്ഥിതി, ജാതിമതാചാരങ്ങൾ, ക്ഷേത്രങ്ങളുടേയും ദേവസ്വങ്ങളുടേയും ഉൽപത്തിയും അവയുടെ ഭരണസമ്പ്രദായവും, പോർട്ടുഗീസ്സ കാലത്തിലെ ജനസമുദായാവസ്ഥ, വസ്തു അനുഭവവും കൃഷിസമ്പ്രദായവും, ഭാഷയും സാഹിത്യവും എന്നീ വിഷയങ്ങളെ വിവരിക്കുന്ന അദ്ധ്യായങ്ങളും, രണ്ടാം ഭാഗത്തിൽ 15 മുതൽ 18 വരെയും 23-ം 24-ം അദ്ധ്യായങ്ങളും കേരളത്തെ പരക്കെ സംബന്ധിക്കുന്നവയാണ്.

നിഷ്പക്ഷത, സൂക്ഷ്മദൃഷ്ടി, ഇവ ഒരു ചരിത്രകാരന് അത്യന്താപേക്ഷിതങ്ങളായ ഗുണങ്ങളാകുന്നു. ഇവ രണ്ടും പത്മനാഭമേനോന് പൂർണ്ണമായിട്ടുണ്ടെന്നുള്ളതു ഈ പുസ്തകത്തിലെ ഏതുഭാഗം വായിച്ചുനോക്കിയാലും കാണാവുന്നതാണ്. കേരളത്തെപ്പററി പല ഗ്രന്ഥവരികളിലും, കവിതകളിലും, പത്രഗ്രന്ഥങ്ങളിലും, വിദേശീയദേശസഞ്ചാരപുസ്തകങ്ങളിലും ഛിന്നഭിന്നമായി കിടന്നിരുന്ന ചരിത്രശകലങ്ങളെ ഇത്രയും ഹൃദയംഗമമായും, ത്യാജ്യഗ്രാഹ്യവിവേചനപൂർവ്വമായും ക്രോഡീകരിക്കുന്നതിന് മേനോനെക്കൊണ്ടല്ലാതെ മററാരെക്കൊണ്ടും കഴിയുന്നതല്ലെന്നുള്ളതും തീച്ചയാണ്. മേലാൽ തിരുവിതാംക്കൂർ, കൊച്ചി, മലബാർ ഈ രാജ്യങ്ങളിലുള്ള താമ്രശാസനങ്ങളും ശിലാലിഖിതങ്ങളും പൂർണ്ണമായി പ്രസിദ്ധീകരിക്കപ്പെടുമ്പോൾ പോർട്ടുഗീസ്സുകാരുടെ ആവിർഭാവം വരെയുള്ള ചരിത്രത്തിൽ ചില ഭാഗങ്ങൾ ഭേദപ്പെടുത്തേണ്ടതായി വരികയില്ലയോ എന്ന് എനിക്കു സംശയമുണ്ട്. ഭാസ്കരരവിവർമ്മൻേറയും സ്ഥാണുരവിഗുപ്തൻെറയും കാലങ്ങളെ ഒന്നുകൂടി സൂക്ഷ്മമായി പര്യാലോചന ചെയ്യേണ്ടതായിരുന്നു. തിരുവിതാംക്കൂർ രാജാക്കന്മാർ 'പുരളീശൻ' എന്ന നാമധേയം ഒരു കാലത്തും ഉണ്ടായിരുന്നതായി തോന്നുന്നില്ല. അതു കോട്ടയത്തു രാജാക്കന്മാർക്കുള്ള ഒരു പേരാണ്. ഈ വിധത്തിൽ ചിലതെല്ലാം എടുത്തു കാണിക്കാമെങ്കിലും ഇത്ര മഹത്തായ ഒരു ഗ്രന്ഥം മലയാളഭാഷയിൽ ഇതുവരെ പ്രസിദ്ധീകരിക്കപ്പെട്ടിട്ടില്ലെന്നു പറയുന്നതിന് എനിക്കു ധൈര്യമുണ്ട്. ഇതു 'കരിണീചിരേണസൂതെ' എന്ന മട്ടിലുള്ള ഒരു പ്രസിദ്ധീകരണമാണ്. ഈ 'തനയൻ' 'സകലമഹീപാലലാളിതൻ' ആയിത്തീരുന്നതിനും സർവ്വഥാ യോഗ്യനാണ്. അതിനാൽ പത്മനാഭമേനോൻെറ ഈ അതിവിശിഷ്ടമായ ഗ്രന്ഥത്തെ കേരളീയർ ഉചിതമായ വിധത്തിൽ ആദരിക്കുകയും അതിൻെറ നിർമ്മാതാവിൻെറ ഏതദ്വിഷയകമായ ഭഗീരഥപ്രയത്നത്തെ അഭിനന്ദിക്കുകയും ചെയ്യുമെന്നു ഞാൻ ആശംസിക്കുന്നു. പത്മനാഭമേനോൻ ഈ പുസ്തകത്തെ ഇംഗ്ലീഷിൽ എഴുതാത്തത് അദ്ദേഹത്തിനു മാതൃഭാഷയോടുള്ള പ്രതിപത്തിക്ക് ഒരു ഉത്തമനിദർശനമായിരിക്കുന്നു. ഈ പണ്ഡിതൻതന്നെ തൻെറ അച്ഛൻെറ തിരുവിതാംക്കൂർ ചരിത്രത്തിനേയും ഒന്നുടച്ചുവാത്തു പ്രസിദ്ധപ്പെടുത്തുന്നത് എല്ലാംകൊണ്ടും ഉചിതമായിരിക്കും.

ഈ 'കൊച്ചിരാജ്യചരിത്ര'ത്തിന്റെ നിർമ്മാതാവായ പത്മനാഭമേനോനും ഇദ്ദേഹത്തിന്റെ ജ്യേഷ്ഠനായ പരേതനായ ഹൈക്കോർട്ടു ജഡ്ജി കെ. പി. ശങ്കരമേനോൻ ബി എ. ബി. എൽ. എഫ്. എം. യു. വും ബാല്യം മുതൽക്കുതന്നെ എനിക്കു നല്ലപോലെ പരിചിതന്മാരും എന്റെ വാത്സല്യപാത്രങ്ങളും ആയിരിക്കുകയും നാടുനീങ്ങിയ രേവതി തിരുനാൾ, മകയിരം തിരുനാൾ, അശ്വതി തിരുനാൾ ഈ കൊച്ചുതമ്പുരാക്കന്മാരെ ഞാൻ ഇംഗ്ലീഷു പഠിപ്പിച്ചുകൊണ്ടിരുന്ന കാലത്ത് ആ തമ്പുരാക്കന്മാരുമായി സഹവാസത്തിന് എല്ലാംകൊണ്ടും യോഗ്യന്മാരെന്നു കരുതി ഞാൻ ഇവരെ രണ്ടുപേരെയും കൂടെക്കൂടെ കൊച്ചുതമ്പുരാക്കന്മാരുടെ വിദ്യാപരിശ്രമങ്ങളിൽ ചേർക്കുകയും ചെയ്തിട്ടുണ്ടായിരുന്നു. അക്കാലത്തുതന്നെ മട്രിക്കുലേഷൻ പരീക്ഷയിൽ മാത്രം ജയിച്ചിട്ടുണ്ടായിരുന്ന ഈ യുവാക്കന്മാരുടെ ബുദ്ധിശക്തിയെ ഞാൻ നല്ലവണ്ണം പരീക്ഷിച്ചിട്ടുണ്ടായിരുന്നു. ജ്യേഷ്ഠനായ ശങ്കരമേനോൻ തന്റെ ബുദ്ധിശക്തിയെ വാസ്തവത്തിൽ അധികമായി പ്രകടനം ചെയ്തിരുന്നതുകൊണ്ടു നേരിട്ടു കണ്ടു സംസാരിക്കുന്നവൎക്കു കുറെ അധികം സമൎത്ഥനെന്നുള്ള ബോധത്തെ ജനിപ്പിച്ചുകൊണ്ടിരുന്നു. എന്നാൽ അനുജനായ പത്മനാഭമേനോൻ വളരെ കരുതലോടുകൂടി മിതമായി സംസാരിക്കുന്ന ശീലത്തോടുകൂടിയ സാംഗ്രാഹിയായ ഒരു യുവാവായിരുന്നു. എനിക്ക് അന്നുതന്നെ പത്മനാഭമേനോന്റെ കുശാഗ്രബുദ്ധിത്വത്തെ കുറിച്ചു ബഹുമാനമുണ്ടായിരുന്നു. അതിൽ പിന്നീടു പത്മനാഭമേനോനെ കണ്ടു സംസാരിക്കുവാൻ വളരെക്കാലം കഴിഞ്ഞേ എനിക്കു സംഗതിയുണ്ടായുള്ളു. ചരിത്രവിഷയകമായി നാനാവിധ ഗവേഷണങ്ങൾ ചെയ്ത് അനേകം തത്വങ്ങളെ കണ്ടുപിടിച്ചിട്ടുള്ള ഈ ഗഭീരാശയനായ ഗ്രന്ഥകൎത്താവ് ഇനിയും അനേകഗ്രന്ഥങ്ങളെ നിൎമ്മിച്ചു കേരളീയൎക്കു നൂതനങ്ങളായ അറിവുകളെ സമ്പാദിച്ചുകൊടുത്ത് ഏറിയൊരുകാലം മനോദേഹസുഖത്തോടുകൂടി ജീവിച്ചിരിക്കുന്നതിനു ശ്രീപത്മനാഭൻ സംഗതിവരുത്തട്ടെ എന്നുള്ള പ്രാൎത്ഥനയോടുകൂടി ഈ മുഖവുരയെ ഞാൻ ഇവിടെ അവസാനിപ്പിക്കുന്നു.



# ചോളമാഹാത്മ്യം



പൌരസ്ത്യരാജ്യങ്ങളിലെ താളിയോല ഗ്രന്ഥങ്ങളും മററു 'കൈപ്പട' ഗ്രന്ഥങ്ങളും ശേഖരിച്ചുവെച്ചിട്ടുള്ള ശാലയിൽ ഇതിനിടെ വി. രങ്കാചാരി (എം. എ. എൽ. ടി) അവർകൾ കണ്ടെത്തി പരിശോധിച്ച ഗ്രന്ഥങ്ങളിൽ ഒന്നാണ് "ചോളമാഹാത്മ്യം". ഈ ഗ്രന്ഥത്തിൽ 64 ഭാഗങ്ങളുള്ളവയിൽ ആദ്യത്തെ 53 ഭാഗങ്ങളിൽ ചോളമാഹാത്മ്യവും, ശേഷം 11 ഭാഗങ്ങളിൽ ചോളരാജവംശത്തെ സംബന്ധിച്ചുതന്നെ വിവരിക്കുന്ന 'ചോളദേശപൂൎവ്വികചരിത്ര'വും ആണ് ഉള്ളത്. ഇതു കൎണ്ണൽ മെക്കൻസി എന്ന ശ്രുതിപ്പെട്ട വിദ്വാന്റെ കീഴിൽ ഒരു ഉദ്യോഗസ്ഥനായിരുന്ന വേദ

നായിക്കൻ എന്ന ഒരു ഇന്ത്യൻ ക്രിസ്ത്യൻ തെലുഗു ഭാഷയിൽ പകത്തി എഴുതിയ ഒരു ഗ്രന്ഥമാണെന്നു കാണുന്നു. ഇതിൽ പലെ അസംബന്ധങ്ങളും പൂർവ്വാപരവിരുദ്ധങ്ങളായ സംഗതികളും അടങ്ങിയിരിയ്ക്കുന്നതിനാൽ മുഴുവനും യഥാർത്ഥചരിത്രമായി സ്വീകരിയ്ക്കാൻ പാടില്ലെന്നാണ് രങ്കാചാരി അവർകളുടെ അഭിപ്രായമെങ്കിലും ഇതിൽനിന്നു പലതും അറിവാനുണ്ടെന്നും അറിയുന്നതു രസകരമായിരിയ്ക്കുമെന്നും സമ്മതിയ്ക്കേണ്ടിയിരിയ്ക്കുന്നു. ചോളരാജാക്കന്മാരെപ്പററിയുള്ള പല ഐതിഹ്യങ്ങളും ഇതിൽ അടങ്ങീട്ടുണ്ട്. അതുകൊണ്ട് അതിൽ പറഞ്ഞിട്ടുള്ള സംഗതികളുടെ ഒരു സംക്ഷിപ്തവിവരം 'മംഗളോദയം' വായനക്കാക്ക് രസകരമാകാതിരിയ്ക്കയില്ലെന്നു വിശ്വസിയ്ക്കുന്നു.

ലോകത്തിലെ ഭൂതവത്തമാനഭവിഷ്യദ്വിവരങ്ങളെപ്പററി ഉമാദേവി ചോദിച്ചതിന് ഉത്തരമായി വിവരിയ്ക്കുന്നതായി * കത്താ നിമ്മിയ്ക്കപ്പെട്ടിട്ടുള്ള 'ഭവിഷ്യോത്തരപുരാണം' എന്ന പുരാണത്തിന്റെ ഒരു ഭാഗമാണ് ഈ ഗ്രന്ഥമെന്ന് അതിന്റെ ആദ്യംതന്നെ പ്രസ്താവിച്ചിരിയ്ക്കുന്നു. ഇതിൽ പ്രളയത്തിനുശേഷമുള്ള കഥകൾ തുടങ്ങി വിവരിച്ചിട്ടുണ്ട്. ദ്വാദശസൂര്യന്മാരും പിന്നിട്ടുണ്ടായിരുന്ന കല്പാന്തവൃഷ്ടിയും ഭൂമിയിൽ പ്രളയം ഉണ്ടാക്കി അതിനെ നശിപ്പിച്ചശേഷം കത്താ, ബ്രഹ്മാ വിഷ്ണു മഹേശ്വരന്മാരേയും അവർമൂലം ഭൂമിയേയും അതിലെ ചരാചരവസ്തുക്കളേയും സൂര്യചന്ദ്രനക്ഷത്രാദികളേയും സൃഷ്ടിച്ചു. അതിൽ പിന്നെ ഭാരതവഷവും അതിലെ മുഖ്യനദികൾ മുതലായവയും നിമ്മിയ്ക്കപ്പെട്ടു. പ്രളയകാലത്തു നശിച്ചുപോയിരുന്ന ശിവക്ഷേത്രങ്ങളേയും വിഷ്ണുക്ഷേത്രങ്ങളേയും, പിന്നെ ഉണ്ടായ മൂന്നുയുഗങ്ങളായിട്ട്, സൂര്യവംശരാജാക്കന്മാരും ചന്ദ്രവംശരാജാക്കന്മാരും പുത്രരായി ഉണ്ടാക്കി. ഈ രാജാക്കന്മാർ ശിവനും വിഘ്നേശ്വരനും സുബ്രഹ്മണ്യനും മററും വേണ്ടി ഗോപുരങ്ങൾ പ്രാകാരങ്ങൾ മണ്ഡപങ്ങൾ എന്നിവ നിമ്മിച്ചു. കൈലാസത്തിൽ ശിവഭൃത്യന്മാരായിരുന്നവർ മനുഷ്യരൂപം കൈക്കൊണ്ട് ഈ ക്ഷേത്രനിമ്മാണങ്ങൾക്കായി വളരെ യത്നിച്ചിരുന്നു. ഇങ്ങിനെയുള്ള കമ്മങ്ങൾ കലിയുഗത്തിൽ നന്ദരാജാവിന്റെ കാലത്തോളം വിഘ്നംകൂടാതെ നടന്നുപോന്നു. അക്കാലത്ത്, ഒരു ബ്രാഹ്മണന്ന് ഒരു ശൂദ്രസ്ത്രീയിൽ ചേരാ, വിക്രമ, പാണ്ഡ്യ, ചോള എന്നിങ്ങിനെ നാലു പുത്രന്മാർ ഉണ്ടായി. ഇവരൊക്കെ വിഭൂതിയും രുദ്രാക്ഷവും ധരിച്ചു ശിവലിംഗം പൂജിച്ചുപോന്ന ശിവഭക്തന്മാരായിരുന്നു. ചേരനും തന്റെ സന്തതികളും ഗംഗയിൽ 64 എന്നിപ്പടകൾ ഉണ്ടാക്കുകയും വേറെയും അനേകം തീത്ഥങ്ങളിൽ അതുപോലുള്ള കായ്യങ്ങൾ ചെയ്യുകയും ചെയ്തു. വിശ്വനാഥക്ഷേത്രം ഉണ്ടാക്കിയതും അവരായിരുന്നു. അതിന്നു പുറമെ, കേദാരം, പ്രയാഗ്, വൈദ്യനാഥം, പ്രഭാസം, ഗോകണ്ണം, ത്ര്യംബകം, മുതലായ 42 ക്ഷേത്രങ്ങൾ അവർ ഉണ്ടാക്കി. അവർ 22 തലമുറ രാജ്യംഭരിച്ചു. ആ കാലത്തു മേൽപ്പറഞ്ഞ പുണ്യകമ്മങ്ങൾക്കു പുറമെ, ബ്രാഹ്മണക്കായി അനേകം അഗ്രഹാരങ്ങളും ഊട്ടുപുരകളും, റോഡുകളും, തണ്ണീർപന്തലുകളും മററും ഏപ്പെടുത്തിക്കൊടുത്തിരുന്നു.

നന്ദിപവ്വതത്തിന്നു ദക്ഷിണഭാഗത്തു വിക്രമരാജാവ്, ഭോജരാജാവ്, മുഞ്ജരാജാവ് മുതലായവർ വാണു. അവർ പെന്നയാർ മുതലായ നദികളുടെ കരകളിൽ

* ഉമാമഹേശ്വരസംവാദം.

ശ്രീശൈലം, കാളഹസ്തി, തിരുപ്പതി മുതലായ അനേകം ക്ഷേത്രങ്ങൾ നിമ്മിച്ചു. തെക്ക വൈഗായി, താമ്രപൎണ്ണി, എന്നീ നദികളുടെ കരയിൽ പാണ്ഡ്യരാജാക്കന്മാരുടെ 50 തലമുറകൾ രാജ്യഭാരം ചെയ്തു. അവർ നിമിത്തമാണ് മധുര, തിരുനെൽവേലി, കന്യാകുമാരി, ജനാദ്ദനം, ശുചീന്ദ്രം, ഋഷഭപുരി, തൊടാദ്രി മുതലായ ക്ഷേത്രങ്ങളും അനേകം അഗ്രഹാരങ്ങളും ചിറകളും, ഊട്ടുപുരകളും ഉണ്ടായത്. ഈ സന്ദഭത്തിൽ ഉമാദേവിയോടു കൃത്തിവാസസ്സ് ഇങ്ങിനെ പറഞ്ഞു:—'ആ അവസരത്തിലാണ് നീ മലയദ്ധ്വജപാണ്ഡ്യന്റെ മകളായും ഞാൻ സുന്ദരേശ്വരനായും ജനിച്ചിരുന്നത്. അപ്പഴായിരുന്നു ഞാൻ 64 അത്ഭുതകമ്മങ്ങൾ ചെയ്തിരുന്നത്. മാണിക്കവാസഗർ, ജ്ഞാനസംബന്ധർ, സുന്ദരർ എന്നിവരൊക്കെ ദേവരഗീതങ്ങൾ പാടി എന്നെ ആരാധിച്ചതും അപ്പഴായിരുന്നു'.

ഇതിനുശേഷം ചോളരാജാക്കന്മാരെപ്പററി പറയുന്നു. ചോളരാജാക്കന്മാർ ശിവഭൃത്യന്മാർതന്നെ ഭൂമിയിൽ ജനിച്ചവരാണെന്നു പറഞ്ഞിരിക്കുന്നു. ഐശ്വൎയ്യപരാക്രമങ്ങളെക്കൊണ്ടു വിശ്രുതന്മാരായിരുന്ന ആ രാജാക്കന്മാർ മഹാപ്രസിദ്ധന്മാരായ ശിവഭക്തന്മാരായിരുന്നു. അവർ വിഭൂതിയും രുദ്രാക്ഷവും ധരിക്കയും ബ്രാഹ്മണരെ പൂജിക്കുകയും ചെയ്തു. സ്വയംഭൂവിന്റെ ലിംഗങ്ങൾ ഉണ്ടായിരുന്ന ദിക്കുകളിലൊക്കെ അവർ അതിവിശേഷമായ ഗോപുരങ്ങളോടും പ്രാകാരങ്ങളോടും മണ്ഡപങ്ങളോടുംകൂടിയ ക്ഷേത്രങ്ങളെ നിമ്മിച്ചു. അവർ പ്രജകളെ സ്വന്താ പുത്രരെപ്പോലെ കാത്തുരക്ഷിക്കയും നാലിലൊന്നു കരം പിരിക്കയും ചെയ്തു കുരുടന്മാർ, മുടന്തന്മാർ, ദരിദ്രർ മുതലായവരോട് അത്യന്താ കാരുണ്യമുള്ളവരായി ദിനരാത്രം അവക്കു ഭക്ഷണവും വസ്ത്രങ്ങളും ദാനം ചെയ്തുപോന്നു. അവർ ഗോദാനം മുതലായ പതിനാറു വിശിഷ്ടദാനങ്ങൾ പതിനാറു പ്രാവശ്യമായി ബ്രാഹ്മണക്കു ചെയ്തു. അവരുടെ കീഴിൽ രാജ്യത്തു ക്ഷേമവും സമാധാനവും ഉണ്ടായിരുന്നു. അക്കാലം കളവും വ്യാജവും രാജ്യത്തുണ്ടായിരുന്നില്ല. അങ്ങിനെ അവർ കലിയുഗത്തിന്റെ ആരംഭം മുതൽ 1000 കൊല്ലം രാജ്യഭാരം ചെയ്തു.

ഇങ്ങിനെ പറഞ്ഞതിനുശേഷം ചോളരാജാക്കന്മാരിൽ ഓരോരുത്തരുടെ ചരിത്രമാണ് ഈ ഗ്രന്ഥത്തിൽ കാണുന്നത്.

P. N. ഈ ലേഖനം മേലാൽ തുടന്നു ചോളരാജാക്കന്മാരിൽ ഓരോരുത്തരുടേയും ചരിത്രം ഈ ലേഖകന്റെ പേനത്തുമ്പിൽനിന്നു കാണുവാൻ ഞങ്ങൾ ആഗ്രഹിക്കുന്നു.

---

# കുട

കുടകൾ നാം ഇപ്പോൾ ഉപയോഗിച്ചുവരുന്ന രീതിയിൽ ആദ്യമായിക്കണ്ടു പിടിച്ചു ലണ്ടൻ പട്ടണത്തിൽ നടപ്പാക്കിയത് 1750-ൽ ജോനാസ്ഹാൻവെ എന്നൊരു മഹാനാണ്. എന്നാൽ ഇതിനു വളരെ മുമ്പുതന്നെ അക്കാലത്തെ പരിഷ്കൃതലോകങ്ങളെന്നു പരിഗണിച്ചുവന്നിരുന്ന അനേക രാജ്യക്കാർ കുട ഉപയോഗിച്ചുവ

ന്നിരുന്നു എന്നതിലേയ്ക്കു പല ലക്ഷ്യങ്ങളും
ലണ്ടനിലെ 'ബ്രിട്ടീഷ് മ്യൂസിയ'ത്തിൽ ഇ
ന്നും കാണാവുന്നതാണ്. അക്കാലത്തു
കുട ഒരു രാജചിഹ്നമായിക്കരുതി രാജാക്ക
ന്മാർ മാത്രമേ അതു ഉപയോഗിച്ചു വന്നി
രുന്നുള്ളൂ. എന്നാൽ ഇവരേക്കാൾ വളരെ
മുമ്പായിത്തന്നെ ഈജിപ്റ്റുകാർ, ഗ്രീക്കു
കാർ, റോമാക്കാർ മുതലായവർ കുട ഉപ
യോഗിച്ചു വന്നിരുന്നതായി കാണുന്നുണ്ട്.
പക്ഷേ റോമാരാജ്യത്തിന്റെ അധോഗതി
യോടുകൂടി യൂറോപ്പുഖണ്ഡത്തിൽ പുരാത
ന കാലത്തു കുടകളെപ്പററിയുണ്ടായിരുന്ന
മാഹാത്മ്യം അസ്തമിച്ചു പോയി എന്നു പ
റയാം. ഏഷ്യാഖണ്ഡത്തിൽ കുടകൊണ്ടു
ള്ള ഉപയോഗങ്ങൾ വളരെയുണ്ട്. ഇവി
ടെ ഇതു ഒരു രാജകീയചിഹ്നമായിട്ടു മാത്ര
മല്ല ഉപയോഗിച്ചുവരുന്നത്. ഏഷ്യ
യിൽ ചില സ്ഥലങ്ങളിൽ കുട ഈശ്വരാം
ശമായി പരിഗണിച്ചിരിയ്ക്കുന്നു. ചൈനാ,
സയാം, ജപ്പാൻ, സിലോൺ മുതലായ
ബുദ്ധമതരാജ്യങ്ങളിലുള്ള ക്ഷേത്രങ്ങൾ കുട
കളുടെ രൂപാന്തരങ്ങൾ മാത്രമാണ്.

ചീനത്തെ രാജകീയഛത്രങ്ങൾ നീള
മുള്ള തടികളിൽ അനേകവിധത്തിലുള്ള
മേൽപുരകളോടുകൂടിയവയാകുന്നു. ഓരോ
സ്ഥാനവലിപ്പമനുസരിച്ചു കുടയുടെ മേൽ
പുരകളുംകൂടിയിരിയ്ക്കും. പണ്ടു ചൈനയി
ലെ ക്ഷേത്രഗോപുരങ്ങൾ പട്ടുകുടകൾ മാ
ത്രമായിരുന്നു. എന്നാൽ ഈ മാതിരി കു
ടകൾ ക്ഷണേന നശിച്ചുപോകുവാൻ എ
ളുപ്പമുള്ളവയായിരുന്നതിനാൽ കാലാന്തര
ത്തിൽ അവയെ കുടയുടെ ആകൃതിയിൽ
കല്ലുകൊണ്ടു കെട്ടിത്തുടങ്ങി. ചീനത്തു രാ
ജതന്ത്രത്തിനും ഈശഭക്തത്തിനും തമ്മിൽ
വളരെ സംബന്ധമുണ്ട്. ചക്രവർത്തിയെ
ദൈവപുത്രനായിട്ടാണ് ഗണിച്ചുവരുന്ന
ത്. അതുകൊണ്ടു രാജ്യകാര്യനടവടികളി
ലും കുടക്കു വളരെ പ്രാധാന്യം നൽകിയി
രിയ്ക്കുന്നു. ചൈനയിൽ പട്ടാഭിഷേകദിവ
സം നടക്കുന്ന പ്രധാന ചടങ്ങുകളിൽ ഒ
ന്നു രാജകീയഛത്രങ്ങളുടെ ഒരു പട്ടണപ്ര
വേശനമാകുന്നു. ഈ കുടകൾ വഹിച്ചു
കൊണ്ടുപോകുന്നതു പ്രഭുക്കന്മാരും ഉയർന്ന
തരം ഉദ്യോഗസ്ഥന്മാരുമായിരിയ്ക്കും. ഇങ്ങി
നെ കൊണ്ടുപോകുന്ന കുടകളുടെ എണ്ണം
ചിലപ്പോൾ 200-ൽ കവിയുന്നതാണ്.
ഈ മാതിരി രാജകീയഛത്രങ്ങൾ സയാം
രാജ്യത്തുമുണ്ട്. ചൈനരാജാവിന്റെ വെ
ൺകററക്കുടകൾ കാഴ്ചയ്ക്കു മനോഹരങ്ങളാ
കുന്നു. ഇവ വിവിധവർണ്ണങ്ങളിലുള്ള പട്ടു
കൾകൊണ്ടു നിർമ്മിക്കപ്പെടുന്നവയാകുന്നു.
ഓരൊ കുടയിലും രാജ്യചിഹ്നമായ പേദം
പാമ്പിന്റെ അടയാളം ഉണ്ടായിരിയ്ക്കും.
ഓരോ ക്ഷേത്രത്തിലും ബലിപീഠത്തിനു ചു
റ്റുമായി പീതാംബരംകൊണ്ടുണ്ടാക്കിയ
12 കുടകളിൽ കുറയാതെ സൂക്ഷിച്ചുവരുന്നു
ണ്ട്. 'പരേതന്മാരുടെ' തൃപ്തിക്കായിട്ടു അ
വരുടെ ശവകുടീരങ്ങൾക്കകത്തോ പുറ
ത്തോ അവരുടെ കുടകളും സൂക്ഷിച്ചുവയ്ക്കും.
എന്നാൽ ഇങ്ങിനെ സൂക്ഷിച്ചുവരുന്ന കുട
കൾ വെറും കടലാസ്സുകൊണ്ടുണ്ടാക്കപ്പെട്ട
വയാണ്. ഒരാൾ മരിയ്ക്കുമ്പോൾ സ്ഥാന
വലിപ്പമനുസരിച്ചു കുടകളും ശ്മശാനംവരെ
കൊണ്ടുപോകുന്ന ഒരു പതിവുണ്ട്. പ്രഭു
ക്കന്മാർ മരിയ്ക്കുമ്പോൾ കൊണ്ടുപോകുന്ന
കുടകൾ പച്ചയോ വെള്ളയോ ആയ പട്ടു
കൊണ്ടുണ്ടാക്കിയവയായിരിയ്ക്കും. ഈ കു
ടകളിൽ ചീനരുടെ രാജ്യചിഹ്നം പ്രത്യേക
മായും ഉണ്ടായിരിയ്ക്കുമത്രെ. ഇങ്ങിനെയു
ള്ള അവസരങ്ങളിൽ സാധാരണക്കാർ ക
ടലാസ്സും ചില്ലറ ഉദ്യോഗസ്ഥന്മാർ തുണി
യുംകൊണ്ടുണ്ടാക്കിയ കുടകളാണ് ഉപ

യോഗിയ്ക്കുന്നത്. ഇയ്യിടെ നടന്ന ചൈനാവിപ്ലവത്തിനുശേഷം പ്രസിഡണ്ടു രാജ്യഭാരം കയ്യേറ്റപ്പോൾപോലും രാജകീയഛത്രങ്ങളോടുകൂടിയ ഒരു പട്ടണപ്രവേശം ഉണ്ടായിരുന്നു.

ബർമ്മയിലെ കുടയേപ്പററിയുള്ള ബഹുമതി ചൈനായിൽ ഉള്ളതിനേക്കാൾ കൂടുതലാണ്. '24 കുടകളുടെ നേതാവു' എന്നായിരുന്നു ബർമ്മാരാജാവിനെ വിളിച്ചുവന്നിരുന്നത്. ബർമ്മയും ചൈനയും തമ്മിൽ 1769-ാമാണ്ടു ഡിസെമ്പർമാസത്തിൽ ഒരു ഉടമ്പടി ഉണ്ടായിട്ടുണ്ട്.

അതിൽ "സൂര്യവംശജനും ഛത്രധാരികളായ അനേകം പ്രഭുക്കന്മാരുടെ നേതാവുമായ ബർമ്മാരാജാവും സ്വർണ്ണമഞ്ചങ്ങളുടെ ഉടമസ്ഥനും ഛത്രധാരികളായ അസംഖ്യം പ്രഭുക്കന്മാരുടെ ഭരണകർത്താവുമായ ചൈനാചക്രവർത്തിയും തമ്മിലുണ്ടായ ഉടമ്പടിയാവിതു" എന്നാണ് തുടങ്ങുന്നത്? ബർമ്മായിലെ ഉദ്യോഗസ്ഥന്മാർക്ക് സ്ഥാനവലിപ്പമനുസരിച്ചു ഓരോ കുടയുണ്ടായിരിയ്ക്കും. എന്നാൽ ഈ മാതിരി കുടകൾക്ക് ഒരു മേൽപുര മാത്രമെ ഉണ്ടായിരിയ്ക്കുകയുള്ളൂ. ഒന്നിലധികം മേൽപുരയുള്ള കുടകൾ രാജകുഡുംബക്കാർക്ക് മാത്രമെ ഉപയോഗിയ്ക്കുവാൻ പാടുള്ളൂ

സയാം രാജ്യാവകാശം ഒരു കുടയെ മാത്രമാണ് ആശ്രയിച്ചിരിയ്ക്കുന്നത്. ആ കുടയുടെ കൈവശക്കാരനത്രെ സയാം രാജ്യാവകാശി. സയാം രാജ്യഭണ്ഡാരം അമൂല്യങ്ങളായ അസംഖ്യം കുടകളെക്കൊണ്ടു നിറഞ്ഞിരിയ്ക്കുന്നു. എല്ലാ രാജകീയവിളംബരങ്ങളിലും രാജ്യാവകാശചിഹ്നമായ ഛത്രത്തിന്റെ മുദ്രയുണ്ടായിരിയ്ക്കും. രാജത്വത്തെ സൂചിപ്പിയ്ക്കുന്നതും, രാജാവിനും രാജ്യാവകാശികൾക്കും മാത്രമെ കാണ്മാൻ പാടുള്ളൂ എന്നു നിർബ്ബന്ധമുള്ളതും വിലമതിയ്ക്കുവാൻ പാടില്ലാത്തതും, രാജസൌധത്തിൽ ഭദ്രമായി സൂക്ഷിച്ചുവരുന്നതുമായ രാജകീയഛത്രത്തെ നമ്മുടെ ചക്രവർത്തി വെയിൽസ്സിലെ രാജകുമാരനായിരുന്ന കാലത്തു സയാം രാജ്യത്തെ സന്ദർശിച്ചപ്പോൾ തൃക്കൺപാർക്കുന്നതിനു സയാം രാജാവു സസന്തോഷം അനുമതി നൽകുകയുണ്ടായി. സയാമിലും ബോർണ്ണിയോദ്വീപിലും ശവസംസ്കാരസമയത്തു കുട ഒരു ക്രിയാംഗമായി വിചാരിച്ചുവരുന്നു. മൃതശരീരം കുടയോടു ഏതാണ്ടു സാമ്യമുള്ള ഒരു വള്ളത്തിൽ വെച്ചു നദിയിൽക്കൂടി ഒഴുക്കുകയാണ് ഈ രാജ്യങ്ങളിൽ പണ്ടുപണ്ടേ നടന്നുവരാറുള്ളത്. പുരാതനങ്ങളായ രാജ്യങ്ങളിൽ ജപ്പാൻ മാത്രമെ മതസംബന്ധമായും മററും കുടയേ അനാദരിയ്ക്കുന്നുള്ളൂ. എങ്കിലും ജപ്പാൻസ്ത്രീകൾ എവിടെപ്പോയാലും കടലാസ്സുകുട അവരെ വിട്ടുമാറുന്നതല്ല. ജപ്പാനിലെ വിശേഷ കാഴ്ചകളിൽ ഒന്നു ഛത്രനിർമ്മാതാക്കളുടെ വ്യാപാരസ്ഥലങ്ങളാകുന്നു. ഇൻഡ്യയിൽ ഇന്നും കുട ഒരു പൂജ്യപദാർത്ഥമായിട്ടാണ് പരിഗണിച്ചുവരുന്നത്. 'ഏകഛത്രാധിപത്യം' ഇൻഡ്യയിൽ പണ്ടുപണ്ടേ നടന്നുവന്നിരുന്നതാണ്. കാശിയിൽ ഗംഗാനദീതീരത്തു പിത്തള, ചെമ്പു മുതലായ ലോഹങ്ങൾകൊണ്ടുണ്ടാക്കിയ കുടകൾ കുഴിച്ചുനിറുത്തിയിരിയ്ക്കുന്നതു കാണാം. അവിടെ താമസിയ്ക്കുന്ന സന്ന്യാസിമാർ ഈ കുടകളുടെ തണലിലിരുന്നാണ് തപസ്സും മററും ചെയ്യുന്നത്. ബങ്കാൾ സംസ്ഥാനത്തുള്ള മലംപ്രദേശങ്ങളിൽ നിവസിയ്ക്കുന്ന 'സാൻതാൾസ്' എന്ന കാട്ടുജാതിക്കാർ കുടയ്ക്കു ഈശ്വരത്വം കല്പിച്ചു അതിനെ ആരാധിച്ചുവരുന്നതായറിയുന്നുണ്ട്. ഇൻഡ്യൻ രാജചിഹ്നങ്ങളിൽ

ഒന്നു കുടയാകുന്നു. വിശ്വാമിത്രമഹർഷി, ഹരിശ്ചന്ദ്രമഹാരാജാവിനെ വഞ്ചിക്കുന്നതിനയച്ച ദാസിമാർ രാജാവിനോടാവശ്യപ്പെട്ട സാധനങ്ങളിൽ ഒന്നു അദ്ദേഹത്തിന്റെ വെൺകൊറ്റക്കുടയായിരുന്നു. മുഗൾചക്രവർത്തികളുടെ കാലത്തു യൂറോപ്യന്മാർ കുടകൾ പിടിച്ചുകൊണ്ടു ഡൽഹിപ്പട്ടണത്തിൽ പ്രവേശിച്ചുകൂടായെന്നു പ്രത്യേകം നിഷ്കർഷയുണ്ടായിരുന്നു. ഇതിന്റെ കാരണം ഇക്കൂട്ടർ രാജത്വം ബലാൽ കരസ്ഥമാക്കുമെന്നു ഭയപ്പെട്ടിട്ടായിരുന്നുപോലും! നമ്മുടെ ഇപ്പോഴത്തെ ചക്രവർത്തിതിരുമനസ്സുകൊണ്ടു വെയിത്സിലെ രാജകുമാരനായിരുന്ന കാലത്തു ഇൻഡ്യയെ സന്ദർശിച്ചപ്പോഴും ഭാരതചക്രവർത്തിയായിട്ടു ഡൽഹിയിൽവെച്ചു പട്ടാഭിഷേകം കഴിച്ചപ്പോഴും കുട ഒരു രാജചിഹ്നമായി ഉപയോഗിക്കയുണ്ടായി.

ആഫ്രിക്കായിൽ അനേക സ്ഥലങ്ങളിലും അബ്സ്സീനിയയിലും കുട ഒരു രാജചിഹ്നമായിട്ടാണ് ഉപയോഗിച്ചുവരുന്നത്. 1868-ൽ കാലധർമ്മം പ്രാപിച്ച തിയോഡോർ എന്ന അബ്സ്സീനിയരാജാവിന്റെ പ്രേതമഞ്ചം ശ്മശാനസ്ഥലത്തേക്കു കൊണ്ടുപോയപ്പോൾ ഒരു ചുവന്ന പട്ടുകുട ശവപ്പെട്ടിക്കു മുൻവശം നിവർത്തിപ്പിടിച്ചിരുന്നതായി പറഞ്ഞിരിക്കുന്നു. അഷാൻറിയിലെ രാജാവിനു രാജത്വത്തെ സൂചിപ്പിക്കുന്ന ഒരു കുടയുണ്ട്. സയാമിലെപോലെ ഇവിടെയും കുടയുടെ കൈവശക്കാരനാകുന്നു രാജാവ്. ഒരു രാജാവിന്റെ പക്കൽനിന്നും ഈ കുട കൈവിട്ടുപോയാൽ പ്രജകൾ അയാളെ നിഷേധിച്ചു കൈവശക്കാരനെ രാജാവായി സ്വീകരിക്കുന്നു. മൊറോക്കോവിൽ സുൽത്താനു മാത്രമെ കുട ഉപയോഗിക്കുവാൻ പാടുള്ളുവത്രെ. എന്നാൽ നയിജർ ജില്ലയിലുള്ള പ്രഭുക്കന്മാർക്കു കുട ഉപയോഗപ്പെടുത്താമെന്നു ഒരു ഉത്തരവുണ്ട്. അപരിഷ്കൃതഖണ്ഡമായ ആഫ്രിക്കയിൽ മൊറോക്കോ, അബ്സ്സീനിയ, എന്നീ രാജ്യങ്ങളൊഴികെയുള്ള രാജ്യങ്ങളിലെ കുടകൾക്കും ബുദ്ധമതത്തിനു പ്രചാരമുള്ള രാജ്യങ്ങളിലെ കുടകൾക്കും തമ്മിൽ വളരെ വ്യത്യാസമുണ്ട്. ആഫ്രിക്കയിൽ കുടയുടെ നാലുവശത്തും മനുഷ്യരുടെ പല്ല്, തലയോട്, എല്ല്, പളുങ്ക് മുതലായവ കെട്ടിത്തൂക്കുന്നു.

ലണ്ടൻ പട്ടണത്തിൽ ആദ്യമായി കുട നടപ്പാക്കിയത് 1750-ാം വർഷത്തിലാണെന്നു ഈ ലേഖനത്തിന്റെ ആദ്യത്തിൽ പറഞ്ഞിട്ടുണ്ടല്ലൊ. ജോനാസ്ഹാൻവേ എന്ന മഹാന്റെ പുരാണ ദേശസഞ്ചാരഫലമായിട്ടാണ് കുട കണ്ടുപിടിച്ച് ആദ്യമായി നടപ്പാക്കിയത്. ഇദ്ദേഹം സഹനശക്തിയും സ്ഥൈര്യവുമുള്ള ഒരാളായിരുന്നു. നല്ല കാര്യങ്ങൾ നടപ്പിൽ വരുത്തുവാൻ തുനിയുന്നവർക്കു വിപരീതകക്ഷികൾ ഉണ്ടാകുന്നതു ലോകസ്വഭാവമാണല്ലൊ. ഇപ്രകാരം ഹാൻവേക്കും വിപരീതകക്ഷിക്കാർ ഉണ്ടായിരുന്നു. എന്നാൽ ഇദ്ദേഹത്തിന്റെ ശ്രമം എത്രത്തോളം സഫലീകരിച്ചു എന്നുള്ളത് ഇക്കാലത്തു നല്ല മഴയുള്ള ഒരു ദിവസം ഒരു പട്ടണവീഥിയിൽ നോക്കിയാൽ നിഷ്പ്രയാസം ബോദ്ധ്യപ്പെടുന്നതാണ്. പ്രഞ്ചുകാർ 16-ാം നൂററാണ്ടുവരെ കുടയെപ്പററി ഒന്നുംതന്നെ അറിഞ്ഞിരുന്നില്ല. എന്നാൽ 16-ാം ശതാബ്ദത്തിന്റെ പൂർവ്വാർദ്ധത്തിൽ കുടകൾ വാടകക്കു കൊടുക്കുന്നതിനു പാരീസ്സ് പട്ടണത്തിൽ ഒരു കമ്പനി ഏർപ്പെടുത്തി രണ്ടു ഫാർതിങ്ങ് അതായത് മൂന്നു പൈസാ കൊടുത്താൽ കമ്പനി വക കാരാപ്പീസ്സിൽനിന്നും ഈ പട്ടണത്തിലെ ഒരു പ്രസിദ്ധ പാലമായ (Port New

Bridge) കടക്കുന്നതുവരെ ഒരു കട കൊടുത്തു വന്നിരുന്നു. എന്നാൽ ഇങ്ങനെ കൊടുക്കുന്ന കട കമ്പനി വക മറുകരയ്ക്കുള്ള ആപ്പീസ്സിൽ തിരികെ ഏല്പിച്ചു രശീതി മേടിക്കണമെന്നു നിർബ്ബന്ധമുണ്ട്.

ഹാൻവെ എന്ന മഹാൻ 1750-ൽ ലണ്ടൻ പട്ടണത്തിലെ വീഥികളിൽകൂടി ആദ്യമായി ഒരു കുടയും നിവർത്തിപ്പിടിച്ചുകൊണ്ടു നടന്നതിനുശേഷമാണ് ഇത്രയും ഉപകാരപ്രദമായ ഒരു വസ്തു ഉപയോഗപ്പെടുത്തിയാൽ കൊള്ളാമെന്നു പലക്കും ആഗ്രഹം ജനിച്ചത്. കുടയുംകൊണ്ടു അക്കാലത്തു ലണ്ടൻ പട്ടണത്തിലൊ സമീപപ്രദേശങ്ങളിലൊ ഇറങ്ങുന്നവനെ 'ഫ്രഞ്ചുകാരൻ' എന്നു വിളിച്ചു പരിഹസിക്കുക പതിവായിരുന്നു. കുട തങ്ങളുടെ ആദായത്തിനു ഉപദ്രവകാരിയാണെന്നു വിചാരിച്ച് അതിനെ അധികമായി വെറുത്തതു വണ്ടിക്കാരായിരുന്നു. ഇക്കൂട്ടർ ഹാൻവെയേയും പിൻഗാമികളേയും കഠിനമായ ദേഹോപദ്രവങ്ങൾകൂടി ചെയ്തിട്ടുണ്ട്. ഗ്രേററ ബ്രിട്ടനിൽ കുടയുള്ളതായ് ഒരു പ്രതിമ (Statue) മാത്രമെ നിൽപ്പുള്ളു എന്നതും പ്രസ്താവയോഗ്യമാണ്. ഈ പ്രസിദ്ധ ബിസ്കററു വ്യാപാരിയായിരുന്ന മിസ്റ്റർ ജേർജ്ജ് പാർമിർ എന്നാളുടേതാകുന്നു. ഇദ്ദേഹം തലയിൽ ഒന്നും ധരിക്കാതെ കുടയും തൊപ്പിയും കയ്യിലേന്തിക്കൊണ്ടു നിൽക്കുന്നതായിട്ടാണ് ഈ പ്രതിമ.

കെ. സി. കേശവൻ,
കൊല്ലം-പരവൂർ.

P. N. പുരാണകാലങ്ങളിൽതന്നെ കുടകൾ ഭാരതവർഷത്തിൽ നടപ്പുള്ളതായിട്ട് നമുക്കറിവുണ്ട്. എന്നാൽ ആയവ ഓലക്കുടകളൊ ശീലക്കുടകളൊ എന്നു നല്ല പ്രകൃതമില്ല. ലേഖകൻ ശീലക്കുടകളെ മാത്രമെ പ്രതിപാദ്യവിഷയമായി വിചാരിട്ടുള്ളുവെന്നു തോന്നുന്നു.

പത്രാധിപർ

# പത്രാധിപക്കുറിപ്പുകൾ

ആയുർവൈദ്യം

കേരളത്തിൽ ഒരു ആയുർവ്വേദവിദ്യാശാലയും വൈദ്യശാലകളും ഏർപ്പെടുത്താൻ വേണ്ടി ചില നിശ്ചയങ്ങൾ ചെയ്യാൻ ഇതിനിടെ കോഴിക്കോട്ടുവെച്ചു കൂടിയ സഭ പല സംഗതികളെക്കൊണ്ടും മഹാജനങ്ങളുടെ ഗൌരവമായ ആലോചനയ്ക്കു വിഷയമാകേണ്ടുന്ന ഒന്നാണ്. മദിരാശി നിയമനിർമ്മാണസഭയിൽവെച്ച് ഉടനെ പാസ്സാവാനിരിക്കുന്ന 'വൈദ്യനിയമം' ആയുർവ്വേദസമ്പ്രദായത്തിൽ ചികിത്സ ചെയ്യുന്നവരെ സംബന്ധിക്കുന്നതല്ലെന്നിരുന്നാലും, കാലക്രമേണ അവരെക്കൂടി സംബന്ധപ്പെടുത്തിക്കൊണ്ട് ആ നിയമത്തിൽ ചില ഭേദഗതികൾ ഉണ്ടാവാൻ സംഗതിയുണ്ടെന്നാണ് വിശ്വസിക്കേണ്ടത്. ഇംഗ്ലീഷു മരുന്നുകളെപ്പററി വിശേഷവിധിയായ ജ്ഞാനമൊന്നും ഇല്ലാത്തവർ, ആ വക മരുന്നുകൾ ഉപയോഗിച്ചു ചെയ്യുന്ന ചികിത്സകൊണ്ട് ഉണ്ടാകുന്ന അനർത്ഥങ്ങളിൽനിന്ന് അശേഷം കുറയാത്ത ആപത്തുകൾ നമ്മുടെ മുറിവൈദ്യന്മാരെക്കൊണ്ടും ഉണ്ടാകുന്നുണ്ടെന്നുള്ളതു നിശ്ചയമാണ്. ഇംഗ്ലീഷ് വൈദ്യത്തിന്റെ

അഭിവൃദ്ധി എന്തുതന്നെയായാലും നാട്ടുകാരിൽ നൂറിൽ തൊണ്ണൂറു പേൎക്കും ഇക്കാലത്തുകൂടി നാട്ടുവൈദ്യത്തിൽ ഉള്ള വിശ്വാസം ഇംഗ്ലീഷു വൈദ്യത്തിലില്ല. ആയുർവ്വേദത്തിൽ സാമാന്യമായ ജ്ഞാനമെങ്കിലും സിദ്ധിച്ചു കഴിഞ്ഞശേഷം വൈദ്യന്മാരായിത്തീൎന്ന യോഗ്യന്മാർ കേരളത്തിൽ എത്രയുണ്ടെന്ന് എല്ലാവൎക്കും അറിയാം. നാട്ടുവൈദ്യന്മാരെന്നു പറയപ്പെടുന്നവരിൽ മുക്കാലേഅരയ്ക്കാലും വൈദ്യവിഷയത്തിലുള്ള ജ്ഞാനത്തിന്, വെറും പാരമ്പൎയ്യത്തേയൊ, യോഗ്യന്മാരായി പേരു കേട്ടിരുന്ന വൈദ്യന്മാരുടെ മരുന്നു പറിക്കാരായി കുറെ കാലം ജോലിനോക്കിയിരുന്ന പരിചയത്തേയൊ അടിസ്ഥാനമാക്കീട്ടുള്ളവരാണ്. കേവലം അപരിഷ്കൃതരും അജ്ഞന്മാരുമായ സാധുക്കളുടെ പണത്തേയും ജീവനേയും ഇക്കൂട്ടർ അപഹരിയ്ക്കുന്നതിന് കൈയ്യും കണക്കുമില്ല. അങ്ങിനെയാണ്, പാശ്ചാത്യരീതിയിലുള്ള ശസ്ത്രക്രിയകൾ അത്യന്തം ചാതുൎയ്യത്തോടുകൂടി ചെയ്യാൻ പഠിച്ചു പരിചയിച്ച വൈദ്യകുഞ്ജരന്മാർ വിദ്യുച്ഛക്തി, എക്സ്റെ, മുതലായ നൂതനവിദ്യകൾ പ്രയോഗിച്ചു രോഗം മാററുകയും മസ്തിഷ്കത്തെ ഭേദിച്ചു തലച്ചോററിനുള്ള കേടുകൾ ശരിപ്പെടുത്തി രോഗിയെ സുഖപ്പെടുത്തുകയും ചെയ്യുന്ന വിസ്മയജനകങ്ങളായ ചികിത്സകളും ശസ്ത്രക്രിയകളും നടത്തുന്നതിന് അടുത്തുതന്നെ പരദേവതയേയും ഗുരുകാരണവന്മാരേയും സ്മരിച്ചുകൊണ്ട് വലിയമ്മാമൻ പണ്ടു ചാൎത്തിയ ഓലയിലെ മരുന്നുകൾ ഉപയോഗിച്ചു ചില കഷായങ്ങളും പൊടികളും ഉണ്ടാക്കി രോഗിയ്ക്കുകൊടുത്തു അവൎക്കു സഹായമായി ചുരുക്കത്തിൽ ഒരു മന്ത്രവാദംകൂടി കഴിച്ചു രോഗം ഭേദമാക്കാൻ ഉദ്യമിയ്ക്കുന്നവരേയും അവരിൽ സൎവ്വാത്മനാ വിശ്വസിയ്ക്കുന്നവരേയും കാണാൻ സംഗതിയാകുന്നത്. ശരിയായ വിദ്യാഭ്യാസംകൊണ്ട് മനസ്സിന് പക്വതയും പരിഷ്കാരവും സിദ്ധിച്ചിട്ടുള്ളവർ ഇങ്ങിനെയുള്ള കാൎയ്യങ്ങൾ അധികകാലം കണ്ടു സഹിയ്ക്കയില്ല. ഇംഗ്ലീഷു വൈദ്യത്തിന്റെ ഗുണവും അതിനു സിദ്ധിച്ച അഭിവൃദ്ധിയും എന്തുതന്നെ ആയാലും, ആയുർവ്വേദത്തിനു അനേകം ശതവൎഷം മുമ്പുതന്നെ ലഭിച്ചിരിയ്ക്കുന്ന പ്രസിദ്ധിയ്ക്കും പ്രതിഷ്ഠയ്ക്കും ഇന്നും കുറവു വന്നിട്ടില്ല. അതിൽനിന്ന് ആംഗ്ലേയന്മാർ ഇനിയും വളരെ പഠിയ്ക്കാനുണ്ട്. അവരുടെ വിദ്യ വളൎന്നുവരുന്നുണ്ട് ക്ഷണത്തിൽ വളൎന്നുവരുന്നുണ്ട്. ആയുർവ്വേദം പൂൎണ്ണവളൎച്ച അത്ര കഴിഞ്ഞ ഒരു വിദ്യയാണ്. ഇന്ത്യക്കാരുടെ അലസതകൊണ്ടും മുന്നാലോചനക്കുറവുകൊണ്ടും, അതിനെ വേണ്ടപോലെ പരിരക്ഷിച്ചുകൊണ്ടുവന്നില്ലെന്നെ ഉള്ളൂ. ആൎയ്യവൈദ്യത്തെ സംരക്ഷിയ്ക്കാൻ കേരളത്തിലെ രാജാക്കന്മാൎക്കും പ്രഭുക്കന്മാൎക്കും ഇപ്പോഴെങ്കിലും തോന്നിയതു വലിയ പുണ്യം.

* * *

മദിരാശി ഗവൎമ്മേണ്ട് ഉണ്ടാക്കാൻ പോകുന്ന വൈദ്യനിയമത്തിൽ നാട്ടുവൈദ്യന്മാരെ ഒഴിവാക്കാനുള്ള മുഖ്യസംഗതി ആയുർവ്വൈദ്യത്തിലും യൂനാനിവൈദ്യത്തിലും പാണ്ഡിത്യം സിദ്ധിച്ചിട്ടുള്ളവരെ തിരിച്ചറിവാൻ സഹായിയ്ക്കുന്ന മാനദണ്ഡം ഇല്ലാത്തതാണ്. ഇവയിലും ശരിയായ പരീക്ഷകൾ ഉണ്ടാകയും അവയിൽ ജയിയ്ക്കുന്നവൎക്കു സ്ഥാനമാനങ്ങൾ നല്കുന്ന ഏൎപ്പാടുകൾ ഉണ്ടാകയും ചെയ്തുകഴിഞ്ഞാൽ യാദവവാസുദേവനേയും പൌണ്ഡ്രക വാസുദേവനേയും തിരിച്ചറിയാറാവും. അപ്പോൾ അവരെക്കൂടി നിയമത്തിൽ ഉൾപ്പെടുത്താവുന്നതാണ്. അവരെ ഉൾപ്പെടുത്തേണ്ടതാണെന്നാണ് ഞങ്ങളുടെ താഴ്മയോടുകൂടിയാണെങ്കിലും ബലമായ അഭിപ്രായം. അതിലേക്കുള്ള ഒരു പന്ഥാവാണ് ആയുർവ്വേദവിദ്യാശാലയുടെ ഏൎപ്പാടെന്നു വിശ്വസിയ്ക്കേണ്ടിയിരിക്കുന്നു. ഈ ഏൎപ്പാടിൽ കൊച്ചിരാജവംശവും സാമൂതിരി രാജവംശവും യോജിച്ചു പ്രവൃത്തിയ്ക്കാൻ നിശ്ചയിച്ചുകാണുന്നത് ഉദ്ദിഷ്ടകാൎയ്യസിദ്ധിയ്ക്കു വളരെ സഹായിയ്ക്കുന്നതും കേരളത്തിന്റെ നവീന ചരിത്രത്തിലെ മ

ല്യമായ ഒരു അദ്ധ്യായത്തിന്റെ ആരംഭമായിത്തീരുന്നതുമാകുന്നു. ഇങ്ങിനെയുള്ള വല്ല ഏപ്പാടിലും ഈ വിധം ഒരു യോജിപ്പു കണ്ടതായി ഓൎമ്മതോന്നുന്നില്ല. സ്ഥാനമാനങ്ങൾക്കായി വളരെ കാലം തമ്മിൽ കലഹിച്ചു അനേകം ജനങ്ങളെ കുത്തിയും വെട്ടിയും കൊന്നു കാലംകഴിച്ച രണ്ടു സ്വരൂപങ്ങൾ കേരളത്തിന്റെ ഒട്ടാകെയുള്ള ക്ഷേമത്തിന്നു അനുകൂലിയ്ക്കുന്ന കാൎയ്യത്തിൽ യോജിപ്പു പ്രവൃത്തിയ്ക്കാൻ സംഗതിവരുത്തിയ ബ്രിട്ടീഷു കൊടിക്കൂറയെ ഞങ്ങൾ ഭക്തിപൂൎവ്വം അഭിവന്ദനം ചെയ്യുന്നു.

* * *

ഇത്ര മഹനീയമായ ഒരു ഏപ്പാടിലേയ്ക്കു ഉദ്യമിച്ചവരെ ഭഗോത്സാഹികളാക്കേണ്ടുന്ന ആവശ്യം ഞങ്ങൾക്കില്ല. അതുകൊണ്ടു ഇനി പറവാൻപോകുന്നതിനെ ആരും തെറ്റിധരിയ്ക്കരുത്. ഇങ്ങിനെയുള്ള സൽക്കൎമ്മങ്ങളുടെ നന്ദി പണ്ടും പലരും ചൊല്ലിവെച്ചിരുന്നു. നാന്ദി ചൊല്ലിയാലല്ലാതെ, തിരശ്ശീല പൊന്താതെതന്നെ സൎവ്വക്കും ഇച്ഛാഭംഗം വരുത്തിയതിന്നു ദൃഷ്ടാന്തങ്ങളുണ്ട്. ചുരുക്കം ചിലർ പ്രസ്താവന ഒരു വിധം കഴിച്ചുകൂട്ടിയിരുന്നുവെന്നു പറയാം. കഥാരംഭത്തിലേയ്ക്കു പാദം വെച്ചവരും ഇല്ലെന്നില്ല. ഭരതവാക്യം ചൊല്ലിയവൻ പോയിട്ടു, ഏകദേശം ഭാഗമെങ്കിലും അഭിനയിച്ചിരുന്നവർ ഇല്ലെന്നുതന്നെ പറയാം. ഈ ഏപ്പാടിൽ സൂത്രധാരന്മാരായ തിരുമേനികളോടു ഞങ്ങൾക്കുള്ള അകൈതവമായ ഭക്തിബഹുമാനങ്ങളെ പുരസ്കരിച്ചുകൊണ്ടു, അതിന്റെ വിജയത്തിന്നും അപജയത്തിന്നും ഹേതുഭൂതന്മാരായി അവരെയാണു, ഇന്നും മേലാലും ഉള്ള തലമുറകൾ കരുതുകയെന്നു വിനയപുരസ്സരം ഓൎമ്മപ്പെടുത്തിക്കൊള്ളുന്നു. ഇക്കാൎയ്യത്തിൽ തിരുവിതാംകൂർ മഹാരാജാവു തിരുമനസ്സുകൊണ്ടു കൂടി സഹായിയായിത്തീരാതിരിയ്ക്കയില്ല. തിരുവിതാംകൂറും കൊച്ചിയും ബ്രിട്ടീഷുമലബാറും കൂടി യോജിച്ചു പ്രവൃത്തിക്കുന്ന ഈ കാൎയ്യത്തിൽ മദിരാശിഗവൎമ്മേണ്ടും വേണ്ടുന്ന സഹായം ചെയ്യുമെന്നാണു വിശ്വസിക്കേണ്ടതു്. മദിരാശി, ബൊമ്പായി, കൽക്കത്ത എന്നിവിടങ്ങളിൽ ഇംഗ്ലീഷുവൈദ്യം പഠിപ്പിക്കാനുള്ള ശാലകളോടു തുല്യമായ ഒരു ശാലയാണു കേരളത്തിൽ ആവശ്യം. ആസ്പത്രികൾ പല ദിക്കിലുമാവാം. വിദ്യാശാല ഒന്നു മതിയാകും. അതു ഉപായത്തിലൊന്നും ആയാൽ മതിയാകുന്നതുമല്ല. ശസ്ത്രക്രിയകൾ കൂടി പഠിപ്പിക്കാനുള്ള ഒരു വൈദ്യവിദ്യാശാലയും അതിന്നു തൊട്ടുകൊണ്ടു പറിമരുന്നുകൾ നട്ടുനനച്ചുണ്ടാക്കുന്ന ഒരു തോട്ടവും ഏൎപ്പെടുത്താൻ നാലൊ അഞ്ചൊ ലക്ഷം ഉറുപ്പിക ചിലവിടേണ്ടിവരുമെന്നാണു തോന്നുന്നതു്. മഹാരാജാക്കന്മാരും രാജാക്കന്മാരും പ്രഭുക്കന്മാരും ജന്മികളും ഒത്തൊരുമിച്ചു ശ്രമിച്ചാൽ ഈ സംഖ്യയ്ക്കു അശേഷം പ്രയാസമുണ്ടാകുന്നതല്ലെന്നാണു ഞങ്ങളുടെ വിശ്വാസം.

* * * * *

കേരളത്തിൽ പല ഏപ്പാടുകളും ആരംഭിയ്ക്കുന്നതിന്നു ഒരു നിൎവ്വാഹകസംഘത്തെ ഏൎപ്പെടുത്തുന്ന സമ്പ്രദായമുണ്ടു്. ഈ നിൎവ്വാഹകസംഘങ്ങളിൽ ഞങ്ങൾക്കു അശേഷം വിശ്വാസമില്ലെന്നു പറയാതെ നിൎവ്വാഹമില്ല. ഒരു സമാജം അതിലെ ഉത്സാഹിയായ ഒരു മനുഷ്യന്റെ നിഴൽ നീണ്ടുകൊണ്ടുണ്ടാകുന്ന ഏപ്പാടാണെന്നു ഇംഗ്ലീഷിൽ ഒരു ചൊല്ലുണ്ടു്. ഒരൊററ മനുഷ്യന്റെ ഉത്സാഹത്തിലാണു ഒരു സമാജത്തിന്റെയോ സഭയുടെയോ അഭിവൃദ്ധി സ്ഥിതിചെയ്യുന്നതു്. ആൾ ഏറക്കൂടിയാൽ പാമ്പു ചാകയില്ല. പലരും ചെയ്യേണ്ടുന്ന പ്രവൃത്തി ചെയ്യാൻ ആരും ഉണ്ടാകയില്ല. ഈ കാൎയ്യംകൂടി വൈദ്യവിദ്യാശാലയുടെ പ്രവൎത്തകന്മാരുടെ ആലോചനയ്ക്കു വിഷയമാകുമെന്നു വിശ്വസിയ്ക്കുന്നു.

* * * *

സാഹിത്യം

മലയാളഭാഷയിലുള്ള പാഠപുസ്തകങ്ങളുടെ കാൎയ്യത്തിൽ സാഹിത്യസമാജം വേണ്ടതു പ്രവൃത്തിയ്ക്കുന്നുണ്ടെന്നു വിശ്വസിയ്ക്കുന്നു.

പുതിയപുസ്തകങ്ങൾ ഉണ്ടാക്കുന്നതിനുമുമ്പു ഇപ്പോൾ ഉള്ള പുസ്തകങ്ങളെ ക്രമപ്പെടുത്തി വ്യവസ്ഥചെയ്തുകൊണ്ടുള്ള ഒരു പട്ടിക പരസ്യം ചെയ്യുന്നതു നന്നായിരിക്കുമെന്നു തോന്നുന്നു. ചെറിയ ക്ലാസ്സുകളിൽതുടങ്ങി ക്രമപ്രകാരം പഠിപ്പിക്കാൻ തക്കതായ ഗദ്യപാഠങ്ങൾ, പദ്യപാഠങ്ങൾ, എന്നിവയുടെയും, നിർബ്ബന്ധവിഷയമായി പഠിപ്പിക്കാവുന്ന പാഠങ്ങൾക്കുപുറമെ കുട്ടികൾക്കു വായിക്കാൻ ഓരോ തരത്തിലേക്കു പറ്റിയതായ മറ്റു പുസ്തകങ്ങളുടെയും പേരുകളും അവയുടെ ചുരുങ്ങിയ വിവരണങ്ങളും അറിയുന്നതു പല ഉപാദ്ധ്യായന്മാർക്കും പ്രയോജനകരമായിരിക്കും. അവയിൽ സർവ്വകലാശാലക്കാരും "ടെക്സ്റ്റ്ബുക്കുകമ്മിറ്റി"ക്കാരും സ്വീകരിച്ചവ ഇന്നവയാണെന്ന് അറിഞ്ഞുകഴിഞ്ഞാൽ അവയെ പാഠപുസ്തകങ്ങളായി അംഗീകരിക്കാവുന്നതും ശേഷമുള്ളവയെ സ്വീകരിക്കാൻ ശിപാർശ്ശു ചെയ്യാവുന്നതും ആണല്ലൊ. ഇതിന്നായി ഓരോപുസ്തകശാലാ ഉടമസ്ഥന്മാർ സഹായിച്ചാൽമതി. സാഹിത്യസമാജക്കാർ നിശ്ചയിക്കുന്ന വല്ലവർക്കും ആ വക പുസ്തകങ്ങളുടെ ഓരോ പ്രതി അയച്ചുകൊടുത്താൽ അദ്ദേഹം അവയെ വായിച്ചു തരംതിരിച്ച് ഒരു പട്ടിക തയ്യാറാക്കി പരസ്യംചെയ്യാൻ ഏർപ്പാടുകൾ ചെയ്യണം. കുട്ടികളുടെ ആവശ്യത്തിലേക്കായി കഴിഞ്ഞുപോയ മിസ്റ്റർ സ്റ്റെഡ് എഴുതിയ പുസ്തകങ്ങളിൽ ചിലതു സൌഭാഗ്യവതി ടി. സി. കല്യാണിയമ്മ പരിഭാഷചെയ്തിരുന്നവയെപ്പറ്റിയും വലിയ കോയിത്തമ്പുരാൻ തിരുമനസ്സിലെ പ്രസാധകത്വത്തിൽ പരസ്യംചെയ്യപ്പെട്ട പദ്യപാഠാവലികളെപ്പറ്റിയും യാതൊരു വിവരങ്ങളും കേൾക്കാത്ത അനേകം സ്കൂൾ മാസ്റ്റർമാരുണ്ട്. ആ വക പുസ്തകങ്ങൾ ചെറിയ ക്ലാസ്സുകളിലേക്കു വളരെ പറ്റിയവയാണെന്നാണ് ഞങ്ങളുടെ അഭിപ്രായം. അതുകൊണ്ട് അവയുടെയും മറ്റും ഒരു ലിസ്റ്റ് ഉടനെ പരസ്യംചെയ്തുകാണ്മാൻ ഞങ്ങൾ ആഗ്രഹിക്കുന്നു. സമാജപ്രതിനിധിയായ മംഗളോദയമാസികയിൽ മേൽപറഞ്ഞ ലിസ്റ്റ് പ്രസിദ്ധംചെയ്യാവുന്നതാണല്ലോ.

* * * * *

**അച്ചടിപ്പിശാച്**

നമ്മുടെ വർണ്ണവിന്യാസക്രമത്തെപ്പറ്റി ചിന്തിക്കുന്നതിനുമുമ്പ്, പുസ്തകങ്ങളെയും, പത്രഗ്രന്ഥങ്ങളെയും, വിശേഷിച്ചു വൃത്താന്തപത്രഗ്രന്ഥങ്ങളെയും ബാധിച്ചിരിക്കുന്ന പിശാചിനെ—അച്ചടിപ്പിശാചിനെ—ഉഴിഞ്ഞുമാറ്റാനുള്ള ശ്രമം ചെയ്യേണ്ടത് അത്യാവശ്യമാണെന്നു തോന്നുന്നു. മലയാളത്തിൽ അക്ഷരപ്പിഴകൂടാതെ യാതൊന്നും പരസ്യംചെയ്തുകൂടെന്നു വന്നിരിക്കുന്നു. അച്ചടിത്തെറ്റുകളെ അത്ര "ഗൌനിക്കേണ്ടതില്ല" എന്നുള്ള അഭിപ്രായം ബലപ്പെട്ടുകൊണ്ടുവരുന്നുണ്ടെന്നു മാത്രമല്ല, ഗ്രന്ഥകാരന്മാർക്കും ലേഖകന്മാർക്കും അച്ചടിപ്പിഴ വലിയൊരു സഹായിയായിട്ടും തീർന്നിരിക്കുന്നു. എന്തു തെറ്റുണ്ടായാലും അത് അച്ചടിപ്പിശാചുക്കളുടെ തലയിലാക്കാനാണ് എല്ലാവരും ശ്രമിക്കുന്നത്. അച്ചടിപ്പിഴ സർവ്വസാധാരണമായിത്തീർന്നിട്ടുള്ളതിന്റെ ഫലമാണിത്. വൃത്താന്തപത്രങ്ങൾ വേഗത്തിലും ധൃതിയിലും അച്ചടിച്ചു വിടേണ്ടവയാകയാൽ ഒരു കോളത്തിൽ പത്തും ഇരുപതും തെറ്റുകൾ ഉണ്ടായാൽകൂടി അതു ക്ഷന്തവ്യമാണെന്നു ചിലർ വാദിക്കുന്നു. എന്നാൽ ഇംഗ്ലീഷുഭാഷയിലുള്ള "മദ്രാസ് മെയിൽ" മുതലായ ദിനപത്രങ്ങൾപോലും അച്ചടിപ്പിഴകൂടാതെ പരസ്യംചെയ്തുവരുന്ന സ്ഥിതിക്കു നമ്മുടെ പ്രതിവാരപത്രങ്ങൾക്കും പ്രത്യർദ്ധവാരപത്രങ്ങൾക്കും എന്തുകൊണ്ട് ഈ പിശാചിന്റെ ബാധകൂടാതെ കഴിച്ചുകൂടാ. അച്ചടിക്കപ്പെട്ടവയൊക്കെ ശരിയായിരിക്കേണമെന്നു വിശ്വസിക്കാൻ പഠിച്ചിട്ടുള്ള കുട്ടികളുടെ കൈയിൽ കൊടുക്കാനും അവരെക്കൊണ്ടു വായിപ്പിക്കാനും പാടില്ലാത്തവിധം ആപൽക്കരമായ വിധത്തിലുള്ള അക്ഷരപ്പിഴകൾ ഇല്ലാത്ത പത്രങ്ങൾ ദുർല്ലഭമാണെന്നു പറയേണ്ടിവന്നതിൽ ഞങ്ങൾ വ്യസനിക്കയും ലജ്ജിക്കയും

ചെയ്യുന്നു. അച്ചുകൂടക്കാരാണ് ഇതിൽ ശ്രദ്ധിക്കേണ്ടത്. മലയാളത്തിലും സംസ്കൃതത്തിലും ഇംഗ്ലീഷിലും നല്ല പാണ്ഡിത്യം സിദ്ധിച്ച യോഗ്യന്മാരെ നല്ല ശമ്പളംകൊടുത്തു പ്രൂഫ്‌വായനക്കാരായി നിശ്ചയിയ്ക്കാൻ അച്ചുകൂടക്കാർ ശ്രമിയ്ക്കേണ്ടതാണ്. ലേഖകന്മാരുടെയും ഗ്രന്ഥകർത്താക്കളുടെയും പ്രമാദം കൊണ്ടോ, അജ്ഞതകൊണ്ടോ വരാവുന്ന തെററുകൾപോലും തിരുത്തി ശരിപ്പെടുത്താൻ യോഗ്യരായിരിയ്ക്കണം പ്രൂഫ്‌വായനക്കാർ. പിന്നീട കണ്ടുപിടിയ്ക്കുന്ന ഓരോ അക്ഷരപ്പിഴയ്ക്കു മൂന്നുപൈവീതം പ്രൂഫ്‌വായനക്കാരനു പിഴ കല്പിയ്ക്കുന്ന സമ്പ്രദായം ചില ഇംഗ്ലീഷ് അച്ചുക്കൂടങ്ങളിൽ ഉണ്ടെന്ന് അറിയുന്നു. അങ്ങിനെ വല്ലതും ഏപ്പെടുത്തുന്നതും നന്നായിരിയ്ക്കും.

---

# ബീറാംജി മലബാറി

E. R. Menon

'ഉത്സാഹിലഭതേകാൎയ്യം' എന്ന പ്രമാണമനുസരിച്ചു പ്രയത്നിയ്ക്കുന്ന ഏവനും, ജയവും യശസ്സും, കരസ്ഥമാക്കുവാൻ പ്രയാസമില്ലെന്നുള്ള ലോകവ്യവഹാരം ആൎക്കും പുത്തരിയായിരിയ്ക്കയില്ലല്ലൊ. സ്ഥിരോത്സാഹം, ക്ഷമ, എന്നീ ഗുണങ്ങൾ, ഉദ്ദിഷ്ടകാൎയ്യസാദ്ധ്യത്തിന്നു എല്ലാവരെയും—പ്രത്യേകിച്ചു, വിദ്യാൎത്ഥികളെ—സഹായിയ്ക്കുന്നവകളാണെന്നു, നമുക്കു ദിവസേന കണ്ടുംകേട്ടും അനുഭവപ്പെടുന്നുണ്ട്. ജീവിതരംഗത്തിൽ ഒരുത്തനു നേരിടാവുന്ന സകല പ്രതിബന്ധങ്ങളെയും, പ്രസ്തുതഗുണങ്ങൾ, നിശ്ശേഷം നീക്കംചെയ്തു, പുഷ്പാസ്തരണതുല്യമായിരിയ്ക്കുന്ന കാലപഥത്തിൽ കൂടി അവനെ സഞ്ചരിപ്പിച്ച് അവസാനത്തിൽ സന്തുഷ്ടമാനസനാക്കിത്തീൎക്കുമെന്നുള്ളതിനെ, ഇന്ത്യൻ വിദ്യാൎത്ഥികൾക്കു ദൃഷ്ടാന്തപ്പെടുത്തിക്കൊടുക്കുന്നതായ, 'ബീറാംജിമലബാറി' എന്ന പാൎസിമഹാന്റെ ജീവചരിത്രസംഗ്രഹത്തെ ഇവിടെ ചേൎക്കുന്നത് അനുചിതമായിരിയ്ക്കയില്ലെന്നു വിശ്വസിക്കുന്നു.

ബറോഡാ സാമ്രാജ്യത്തിൻകീഴിൽ ഇരുപതുറുപ്പിക വീതം പ്രതിമാസം ശമ്പളം പററിക്കൊണ്ടിരുന്ന ഒരു സാധുഗൃഹസ്ഥന്റെ ഏകസന്താനമായ ഇദ്ദേഹം, 1853-ൽ ആദ്യമായി ഭൂസ്പൎശം കഴിച്ചു. ബീറാംജിയുടെ ആറാംവയസ്സിൽ, പിതാവു കാലഗതി പ്രാപിച്ചു പിതാവിന്റെ ദാരിദ്ര്യം നിമിത്തവും, അകാലവിയോഗം ഹേതുവാലും, ഉപജീവനമാൎഗ്ഗം നിരോധിയ്ക്കപ്പെട്ടു. മാതാവ്, സ്വബാലരക്ഷാൎത്ഥം വീണ്ടും കല്യാണം കഴിപ്പാൻ നിർബ്ബന്ധിതനായിത്തീൎന്നു. ഇതിന്നു ശേഷം, മററു ചില ബാലന്മാരൊരുമിച്ചു, ബീറാംജിയും, ഗ്രാമപള്ളിക്കൂടത്തിലേയ്ക്കയയ്ക്കപ്പെട്ടു. പക്ഷെ, അദ്ധ്യാപകൻ ഒരു വിദ്വാനല്ലായിരുന്നതുകൊണ്ട്, അദ്ദേഹത്തോടൊരുമിച്ചു ചില വേദവാക്യങ്ങൾ ഉച്ചരിപ്പാനല്ലാതെ, വേറെയൊരു വിശേഷവിധിയായ അറിവുകളും സമ്പാദിയ്ക്കുവാൻ ബാലന്മാൎക്ക തരം വന്നില്ല. എന്നുതന്നെയല്ല, അദ്ധ്യാപകനും അദ്ധ്യേതാക്കൾക്കും ദുൎഗ്രാഹ്യങ്ങളായ അൎത്ഥത്തോടുകൂടിയ വേദവാക്യങ്ങൾ, ഉ

കേരള സാഹിത്യ അക്കാദമി

ച്ചരിയ്ക്കുന്നതിൽ, വല്ല തെറ്റും സംഭവിയ്ക്കുന്നതായാൽ, ഗുരുവിന്റെ കയ്യിൽ നിന്നു മുളച്ചുണ്ടായതെന്നപോലെ, ഒഴിയാബാധയായി ചേർന്നിരിയ്ക്കുന്ന ഒരു വലിയ ചൂരലും ബാലന്മാരുടെ പുറവും തമ്മിൽ അതികേമമായ സമാഗമം തുടങ്ങുകയും ചെയ്യും. ഇപ്രകാരം, ദ്വിവിധപ്രകാരേണയും അദ്ധ്യാപകൻ ക്ഷീണിച്ചാൽ, കുട്ടികളുടെ പിന്നത്തെ ജോലി നൂൽനൂല്ക്കുകയാണ്. ഇതായിരുന്നു അദ്ധ്യാപകവൃത്തിയുടെ പ്രതിഫലം.

ഈ വിധത്തിൽ രണ്ടുവഷം കഴിച്ചുകൂട്ടിയതിന്നു ശേഷം, സ്വഭാഷ എഴുതുവാനും വായിപ്പാനും ശീലിയ്ക്കുന്നതിന്നായി, ബീറാംജിയെ വേറൊരു സ്കൂളിലേയ്ക്കയച്ചു. പുതിയ ഗുരുനാഥൻ ഒരു ബ്രാഹ്മണനായിരുന്നു. അപ്പപ്പോഴായി വിദ്യാർത്ഥികൾ കൊടുത്തു വന്നിരുന്ന ധാന്യങ്ങളും പുഷ്പങ്ങളുമല്ലാതെ വേറെയാതൊരു പ്രതിഫലവും ഇദ്ദേഹം അവരിൽ നിന്നു സ്വീകരിച്ചിരുന്നില്ല—ആശിച്ചിരുന്നുമില്ല. ഇതിനു കൂടി ത്രാണിയില്ലാതിരുന്നവർ, അദ്ദേഹത്തിന്റെ കുഡുംബശുശ്രൂഷയിൽ ചിലപ്പോൾ സഹായിയ്ക്കും. ഒരാൾ അദ്ദേഹത്തിന്നു ഭക്ഷണം പാകം ചെയ്തുകൊടുക്കും—മറ്റൊരുത്തൻ വിറകു തയാറാക്കും—ഒരുത്തൻ വെള്ളം കൊണ്ടുവരും— അടിച്ചുതളി മുതലായതുകൾ ശേഷമുള്ളവർ—ഇപ്രകാരം, പ്രാചീനവിദ്യാഭ്യാസസമ്പ്രദായത്തോടു ഏറെക്കുറെ യോജിപ്പിച്ചായിരുന്നു ഇദ്ദേഹം നടത്തിവന്നിരുന്നത്. ഭവനത്തിന്റെ ഒരു ഭാഗമായിരുന്നു പള്ളിക്കൂടവും. ബഞ്ച്, മേശ, സ്ലേറ്റ്, പെൻസിൽ, പുസ്തകങ്ങൾ മുതലായ പരിഷ്കൃതവിദ്യാഭ്യാസോപകരണങ്ങളെല്ലാം ഇദ്ദേഹത്തോടു പരിചയപ്പെട്ടിരുന്നില്ല. ഓരോ കുട്ടിയേയും ഭൂമിദേവി തന്നെയാണ് താങ്ങിയിരുന്നത്. ഓരോരുത്തരുടെയും മുമ്പിൽ മണ്ണ് നിരത്തി വച്ചിരുന്ന ഒരോ പലകക്കഷണങ്ങളുള്ളതിൽ ചെറിയ മരത്തുണ്ടുകളുടെ സഹായത്താലാണ് എഴുതിയിരുന്നത്.

ഇവിടെ നിന്നും, ബീറാംജിയെ 'സൂറത്തി' ലേയ്ക്കയച്ചു. ഈ പുതിയ അദ്ധ്യാപകൻ ക്രൂരനായിരുന്നു. നിസ്സാരമായ സംഗതികളിൽ, കൂടി ഇദ്ദേഹം കുട്ടികളെ, നിർദ്ദയമായി ശിക്ഷിച്ചിരുന്നു. ശിക്ഷാസമയത്തുള്ള പ്രാണവേദനയോടുകൂടിയ ദയനീയവിലാപങ്ങളും, അന്യന്മാക്ക് അസഹനീയമായി തോന്നാതിരിപ്പാൻ വേണ്ടി, മറ്റു കുട്ടികളോടു ചിലരെ ഉച്ചത്തിൽ വായിയ്ക്കുവാൻ കല്പിയ്ക്കുക, ഇദ്ദേഹത്തിന്റെ ഒരു പതിവായിരുന്നു. നമ്മുടെ ബീറാംജി, സാധുബാലൻ!, ആദ്യത്തിൽ വളരെ സങ്കടമനുഭവിച്ചു എന്തുതന്നെയായാലും— എത്ര മേൽ ശുഷ്കാന്തിയോടുകൂടി പാഠങ്ങളെല്ലാം പഠിച്ചുചെന്നാലും— ഗുരുനാഥൻ തൃപ്തിപ്പെടുകയില്ല. എന്തു ചെയ്യും! തന്റെ അമ്മയുടെ സമീപത്തിൽ നിന്നു മാത്രമായിരുന്നു ബിറാംജിയ്ക്കു സന്തോഷവും സമാധാനവും ലഭിച്ചിരുന്നത്. വീട്ടിൽ ചെന്നാൽ, പലപ്പോഴും, ഈ ബാലൻ കരഞ്ഞുകൊണ്ടു അമ്മയുടെ മടിയിൽ കിടന്നുറങ്ങാറുണ്ട്. പള്ളിക്കൂടത്തിലെ കഥകളെല്ലാം അവൾ വ്യസനത്തോടുകൂടി കേൾക്കുകയും, സ്ഥിരോത്സാഹിയായിരിപ്പാൻ അവനെ പ്രോത്സാഹിപ്പിയ്ക്കുകയും ചെയ്തു വന്നിരുന്നു. ദൈവഭയം, സത്യം പറയുക, സഹനോത്സാഹശീലം, മുതലായ ഗുണങ്ങളും, മാതൃസ്നേഹത്തോടുകൂടി യോജിപ്പിച്ചു ബീറാംജിയിൽ നട്ടുവളത്തി. അല്ലയോ ബീറാമെ! പിതൃവിയോഗത്തെപ്പറ്റി നിന്റെ ഹൃദയം നടുങ്ങുന്നുണ്ടായിരിയ്ക്കും! ഉപാദ്ധ്യായന്റെ ക്രൂ

രശാസനകളാൽ നി സങ്കടപ്പെട്ടനുമുണ്ടായിരുന്നും! പക്ഷെ, നിനക്ക അനുഭവിപ്പാൻ കിട്ടിയിരിയ്ക്കുന്ന ആ മാതൃസ്നേഹസുഖത്തെ ഓക്കുമ്പോൾ ഇതെല്ലാം എത്ര നിസ്സാരം!! സന്താനങ്ങളുടെ ഹൃദയത്തിലുള്ള രഹസ്യവൎത്തമാനങ്ങളെക്കൂടി ഗ്രഹിച്ച്, അവയ്ക്ക വേണ്ടുന്ന പരിഹാരങ്ങൾ ചെയ്യുവാൻ സദാ സന്നദ്ധയായിരിയ്ക്കുന്ന ഒരു സ്നേഹമുള്ള മാതാവിൻെറ മുഖകമലത്തെ ദശിയ്ക്കുന്ന മാത്രയിൽ നശിച്ചു പോകാത്ത വ്യസനം ഏതാണ്! മക്കളെ പുനൎജ്ജീവിപ്പിയ്ക്കുവാനുള്ള അമൃതുകണങ്ങളാണല്ലൊ മാതൃവാക്യങ്ങൾ! സൂൎയ്യരശ്മി കൂരിരുട്ടിനെയെന്നപോലെ, സ്നേഹവാത്സല്യപരിപൂൎണ്ണങ്ങളായിരിയ്ക്കുന്ന നയനങ്ങളിൽ നിന്നുള്ള ഒരു നോട്ടം, ജീവകാലം മുഴുവൻ നമുക്ക് അനുഭവിയ്ക്കുവാനിടയുള്ള സകല സങ്കടസമൂഹങ്ങളെയും, മനസ്സിൽ നിന്നാട്ടിപ്പായിക്കുന്നു. അസഹനീയമായ പ്രാണവേദനയോടുകൂടി ആസന്നമരണനായി കിടക്കുന്ന പുത്രൻെറ ദേഹത്തിൽ, സ്നേഹവ്യസനങ്ങളോടുകൂടിയ മാതാവിൻെറ കരസ്പൎശമുണ്ടാകുമ്പോൾ അവൻ അനുഭവിയ്ക്കുന്ന ആ സുഖം, കഴിഞ്ഞുപോയതും, അനുഭവിയ്ക്കുന്നതും, അനുഭവിപ്പാൻ പോകുന്നതുമായ സകല മരണവേദനയെയും ക്ഷണത്തിൽ വിസ്മരിപ്പിയ്ക്കുന്നു! മക്കളുടെ അമൃതകുംഭമാണ് മാതാവ്!! പിതൃവിയോഗം സഹിയ്ക്കാം! മാതൃവിയോഗം അസഹനീയം തന്നെ! ഹാ! സ്നേഹമുള്ള മാതാവെ! ഭവതിയോടുകൂടിയുള്ള ജീവിതമാണ് "സ്വൎഗ്ഗവാസം"! മാതൃവിയോഗത്തിനുശേഷമുള്ള കാലമാണ് നരകം! ഭാഗ്യവാനായ ബീറാംജി! എത്രപേർനിന്നെ അസൂയയോടുകൂടി നോക്കുന്നു! ഹാ! ദൈവമേ! മാതൃവിയോഗം ആൎക്കും അനുഭവപ്പെടുത്തരുതേ!!

ബീറാംജിയുടെ അദ്ധ്യാപകൻ ക്രൂരമാനസനായിരുന്നെങ്കിലും, പാർസി ഭാഷയിൽ അസാമാന്യവൈദഗ്ദ്ധ്യം നേടിയവനായിരുന്നു. അതുകാരണം, ബീറാംജിയുടെ വിദ്യാഭ്യാസം പൂൎണ്ണശക്തിയോടുകൂടിയതായി ഭവിച്ചു. ഈ കുട്ടി, ജനനാൽതന്നെ അതിബുദ്ധിശക്തിയുള്ളവനും, വിദ്യാഭ്യാസസമ്പാദനത്തിൽ മോഹമുള്ളവനുമായിരുന്നു. ഈ സന്ദൎഭത്തിലാണ്, ബീറാംജിയുടെ ജീവിതത്തിന്നു കഠിനമായ ഒരു മാററം സംഭവിച്ചത്.

പന്ത്രണ്ടുവയസ്സായപ്പോൾ, മാതാവും പിതാവിനെ അനുഗമിച്ചു. എന്തുചെയ്യാം! "അലംഘനീയാകമലാസനാജ്ഞാ" ഈ സംഭവം അയാളെ അത്യധികം പരിതപിപ്പിച്ചു. പ്രിയപ്പെട്ട പിതൃവിയോഗം—ലോകൈകസൎവ്വസ്വമായിരുന്ന മാതൃവിരഹം—ബാല്യദശ—അപാരവും അനന്തവുമായ ലോകരംഗം—അപൂൎണ്ണ വിദ്യാഭ്യാസം—ദാരിദ്ര്യം—ഇത്രയും പോരേ! ഇതിലധികമായിട്ടെന്താണുള്ളത്! എങ്കിലും അന്യന്മാൎക്ക് അസഹനീയങ്ങളായ പ്രസ്തുത സംഭവങ്ങളെല്ലാം, ഈ ബാലൻെറ മനോഗുണത്തെയും മനനശക്തിയേയും വൎദ്ധിപ്പിയ്ക്കുകയാണ് ചെയ്തത്. ഈ വക പ്രതിബന്ധങ്ങളിൽ അടിഞ്ഞുകിടക്കാതെ, സ്ഥിരോത്സാഹംകൊണ്ടുയന്ന ഒരു മാന്യപദവിയിൽ എത്തുവാനിടയായതുകൊണ്ടാണ്, ഇദ്ദേഹത്തിൻെറ ജീവചരിത്രം ഒരു മാതൃകാസ്ഥാനത്തിനൎഹിയ്ക്കുന്നത്.

മാതാവിൻെറ മരണശേഷം, ദരിദ്രനായ തൻെറ രണ്ടാമത്തെ അച്ഛൻെറ അപ്രാപ്തിനിമിത്തം, തനിയ്ക്കു താൻതന്നെ ഉപജീവനമാൎഗ്ഗം തിരയേണ്ടിവന്നു. കുറച്ചുനാൾ, കുട്ടികളെ വിദ്യാഭ്യാസം ചെയ്യിച്ചു നിത്യവൃത്തി കഴിച്ചുവന്നു. ഒടുവിൽ, ഈ

ബാലന്റെ ദയനീയാവസ്ഥയെയും, ഉത്സാഹശീലത്തെയും പററി കേട്ട് അനുകമ്പ തോന്നിയ ഒരു പാതിരി, സ്ററില്ലുള്ള ഒരു ഇംഗ്ലീഷ് മിഷ്യൻസ്കൂളിൽ ഈ കുട്ടിയെ ധർമ്മമായി പഠിപ്പിക്കുവാൻ വേണ്ടുന്ന ഏപ്പാടുകളെല്ലാം ചെയ്തുകൊടുത്തു. ഇതിന്നുശേഷം, പന്ത്രണ്ടു വയസ്സുമാത്രം പ്രായമായ ഈ ബാലൻ രാവിലെ ഏഴുമണിമുതൽ ഒമ്പതുമണിവരെയും, വൈകുന്നേരം ആറുമണിമുതൽ എട്ടുമണിവരെയും അദ്ധ്യാപകവൃത്തിയിലേർപ്പെട്ടും, പകൽസമയം ഒമ്പതുമണിമുതൽ നാലുമണിവരെയും അദ്ധ്യേതാവായിട്ടും കാലയാപനം ചെയ്തുവന്നു. ഇതിനിടക്കു കിട്ടുന്ന സ്വല്പസമയം അശനപാനാദിദിനകൃത്യങ്ങളിലും വിനിയോഗിച്ചുപോന്നു. ഇതുകാരണം, പലപ്പോഴും രാത്രിമുഴവൻ ഇംഗ്ലീഷ് പഠനത്തിന്നുപയോഗിക്കേണ്ടിവന്നു. ബീറാംജിയെപ്പോലെ അതിപ്രയത്നം ചെയ്യുന്നതായ ഒരു വിദ്യാർത്ഥി, അവന്റെ തരത്തിൽ അതുവരെ ഉണ്ടായിട്ടുമില്ല. മേലാലുണ്ടാകയുമില്ല

ഇംഗ്ലീഷ് മിഷ്യൻ സ്കൂളിലെ വിദ്യാഭ്യാസപൂർത്തിയോടുകൂടി, ഏകദേശം പതിനഞ്ചു വയസ്സ് പ്രായമായ ഈ പാർസിബാലൻ, ബൊമ്പായിൽ പോയി കോളേജ് വിദ്യാഭ്യാസം സിദ്ധിക്കേണമെന്നുറച്ചു. ജീവിതകാലത്തിലെ ഇതരഘട്ടങ്ങളിലെന്നപോലെ, അവിടെയും ജയലക്ഷ്മി അയാളെ അനുഗമിച്ചു. തന്റെ പരിശ്രമഫലമായ ചുരുക്കസമ്പാദ്യത്തിൽനിന്നു, സ്വല്പമായ ഒരു സംഖ്യ ബീറാം ശേഖരിച്ചിട്ടുണ്ടായിരുന്നു. ഇതിന്നും പുറമെ, ആദ്യം പ്രസ്താവിച്ചിരുന്ന ദീനാനുകമ്പിയായ 'പാതിരി', ആവശ്യംപോലെ സഹായിച്ചുകൊള്ളാമെന്ന് ദത്തം ചെയ്തിട്ടുമുണ്ടായിരുന്നു. പക്ഷെ, ദൈവകാരുണ്യത്താൽ; ഇതൊന്നും വേണ്ടിവന്നില്ല. ഈ കുട്ടിയുടെ, വിദ്യാഭ്യാസത്തിനോടുള്ള, അതിരററ വാത്സല്യം കണ്ടു മനസ്സ് മറിഞ്ഞ ഒരു ലുബ്ധശ്രേഷ്ഠൻ, ബീറാമിന്റെ കയ്യിൽ ഇരുപതുറുപ്പിക നിക്ഷേപിച്ച്, 'എന്റെ കുട്ടി! നീ വ്യസനിക്കരുത്; ഇത് കയ്യിലിരിക്കട്ടെ; സത്യം പ്രകാശിക്കുന്നതായ നിന്റെ മുഖം ഈ സംസ്കൃ്റ്റ് മതിയായ ലക്ഷ്യമായിരിക്കും'; എന്നു പറഞ്ഞയച്ചു. ബീറാമിന്നു ഇതൊരു നിധി കിട്ടിയതുപോലെയായിരുന്നെങ്കിലും, കാലക്രമേണ, ഒരു പൈസപോലും കുറയാതെ, അദ്ദേഹം ഈ കടം വീട്ടി.

ഈ സമയം മുതൽ, വായനക്കാരേ! നിങ്ങൾ ഈ മനുഷ്യനെ, മലബാറി എന്നു വിളിക്കണം. ബീറാംജിയെന്നു വിളിക്കരുത്. ബോമ്പായിൽ ചെന്ന ഉടനെതന്നെ, ഇയ്യാളുടെ പരിശ്രമശീലതന്നു ഒരു ലക്ഷ്യവും കിട്ടാതിരുന്നില്ല. 'പാർസി പ്രോപ്രൈററർ സ്കൂളി'ലെ ഒരദ്ധ്യാപകനായിട്ടാണ് ആദ്യം നിയമിക്കപ്പെട്ടത്. ഇരുപതുറുപ്പിക മാസപ്പടിയോടുകൂടിയ ഈ ഉദ്യോഗത്തിൽവെച്ചുതന്നെ, ഇദ്ദേഹത്തിന്റെ ശമ്പളം, ക്ഷണേന, അറുപതുറുപ്പികയായി ഉയൎന്നു. ഇപ്പോൾ തന്റെ കഷ്ടപ്പാടുകളെല്ലാം തീൎന്നുവെന്നു അദ്ദേഹത്തിന്നുതന്നെ തോന്നി കോളേജ് വിദ്യാഭ്യാസം പൂൎത്തിയാകുന്നതിന്നു മുമ്പുതന്നെ, മാസംപ്രതി ഒരുനൂററമ്പതുറുപ്പികയോളം, അദ്ധ്യാപകവൃത്തിയിൽനിന്നും സമ്പാദിപ്പാൻ ഈ ഭാഗ്യവാൻ സാധിച്ചു. ഈ സമയംകൊണ്ടു, മലബാറി, ഇംഗ്ലീഷ് ഭാഷയിൽ അസാമാന്യമായ പാണ്ഡിത്യം സമ്പാദിച്ചു. എന്നുമാത്രമല്ല, ഏതൽഫലമായി, ഒരു പദ്യസംഗ്രഹഗ്രന്ഥം പ്രസ്തുത ഭാഷയിൽ പ്രസിദ്ധീകരിക്കുകയും ചെയ്തു. ഈ പദ്യഗ്രന്ഥം, 'ടെനിസൺപ്രഭു' മുതലായ ആംഗ്ലേയക-

വി കഞ്ജരന്മാരുടെ പ്രേമഭാജനമായും, ശ്ലാഘനീയപാത്രമായും ഭവിക്കുകയും ചെയ്തു.

മലബാറിക്ക് സുഖജീവിതകാലം പ്രാപ്തമായി. ഗ്രന്ഥനിർമ്മാണ പരിശ്രമത്താൽ വളരെ ധനികനായിത്തീരുകയും ചെയ്തു. ഇദ്ദേഹം വളരെ പുസ്തകങ്ങൾ എഴുതീട്ടുണ്ട്. ഇവകളിലെല്ലാം ഒന്നാം സ്ഥാനം അർഹിക്കുന്നത്, 'ഗുജറാത്തും, ഗുജറാത്തിയും (Guzarat and the Guzaraties) എന്ന ഗ്രന്ഥമാണ്. ഈ മഹാപുരുഷൻ, പല വർത്തമാനപത്രങ്ങളുടേയും ലേഖകനായിരുന്നെന്നു മാത്രമല്ല, പ്രസിദ്ധപ്പെട്ടതും, പാശ്ചാത്യ ഇന്ത്യയിലെ ഏകപത്രവുമായ് ഇന്ത്യൻസ്പെക്റ്റേറ്റർ'(Indian Spectator),എന്ന പത്രത്തിന്റെ അധിപരും ഉടമസ്ഥനുമായിരുന്നു. ജീവിതനഭോമണ്ഡലത്തിൽ ഉച്ചസ്ഥാനാധിപത്യം വഹിച്ചു, നിഷ്കളങ്കതേജസ്സോടെ പ്രകാശിച്ചുകൊണ്ടിരിക്കുന്ന ജയചന്ദ്രന്റെ, ധവളരശ്മി പ്രവാഹത്തിൽ കുളിച്ചു നിൽക്കുന്ന ബീറാംജി മലബാറി, ആ സന്ദർഭത്തിൽ പോലും, ലൌകികവിഷയങ്ങളിൽനിന്നു മനസ്സിനെ വേർപെടുത്തി, തന്റെ അനന്യസാധാരണമായ ശക്തിയേയും വിദ്യാഭ്യാസഫലത്തേയും അനാഥകളായ വിധവകളുടേയും സാധുക്കളുടേയും ഉന്നമനത്തിനായി, വിനിയോഗിച്ചു കൃതാർത്ഥത പൂണ്ടുവെന്നുള്ള സംഗതി, ആരുടെ ഹൃദയത്തിലാണ് സ്നേഹ, ഭക്തി, ബഹുമാനാദികളെ ഉത്ഭവിപ്പിക്കാത്തത്!! 'ഈശ്വർചന്ദ്രവിദ്യാസാഗർ' എന്ന മഹാത്മാവിനെപ്പോലെതന്നെ, ഇദ്ദേഹവും, വിധവകളുടെ പുനർവിവാഹത്തെ സഹായിച്ചും, ശൈശവവിവാഹത്തെ നിരോധിച്ചും, ജീവിതം നയിച്ചു. വിധവകളുടെ വിവാഹനിരോധം—ശൈശവവിവാഹാനുകൂലം— എന്നീ രണ്ടു ശാപങ്ങൾക്കും ഒരു മോക്ഷം വരുത്തിക്കൊടുക്കുന്നതിന്നായിരുന്നു അദ്ദേഹം പരിശ്രമിച്ചത്. ഇന്ത്യാരാജ്യത്തെ പരിഷ്കരിക്കുവാൻ ശ്രമിച്ചിരുന്ന, മഹാമനസ്കന്മാരായ സ്വദേശാഭിമാനികളുടെ സംഘത്തിൽ ഒന്നാമനായി, ഇദ്ദേഹത്തെ ഇന്നും, ഇന്ത്യ വിചാരിച്ചുവരുന്നുണ്ട്. എന്നെന്നും വിചാരിക്കുകയും ചെയ്യും.



# മാറിപ്പോയ തോൽപ്പെട്ടി

ബോമ്പായിൽനിന്നു മംഗലാപുരം വഴിക്കു മടങ്ങിയാൽ വഴിച്ചെലവിന്ന് ആദായമുണ്ടാകുമെങ്കിലും പ്ലേഗ്ഗുംപാസ്പ്പോർട്ടും ഒരിക്കലും വിടാത്ത ആ കർണ്ണാടകനഗരിയിൽ കപ്പലിറങ്ങിയാലുള്ള ബുദ്ധിമുട്ട് ഇന്നവിധമാണെന്നു പറഞ്ഞറിയിക്കാൻ പ്രയാസം. മംഗലാപുരം അഴി, പ്രസിദ്ധപ്പെട്ടതാണല്ലൊ. ബോട്ടിൽ അഴി കടക്കുമ്പോൾ ഉണ്ടാകുന്ന ഭയം ആലോചിച്ചാൽ ഒരിക്കൽ അതിലെ സഞ്ചരിച്ചവർ മറെറാരിക്കൽ ആ വഴിക്കു പോകുന്നതിനു മുമ്പ് ഒരു പത്തു പ്രാവശ്യം ജാതക പരിശോധനയും ഈശ്വരപരീക്ഷയും കഴിക്കാതിരിക്കയില്ല. ഭീരുക്കൾ യഥാർത്ഥമരണത്തിനു മുമ്പിൽ അനേക പ്രാവശ്യം മരിക്കുമെന്നും ധീരന്മാർ മരണം ഒരിക്കൽ മാത്രമെ അനുഭവിക്കുള്ളു എന്നും പറഞ്ഞ കവി ആ പദ്യഖണ്ഡം എഴുതുമ്പോൾ മനസ്സിൽ കരുതിയ ധീരനെ

ഒന്നു മംഗലാപുരം അഴിയിൽകൂടി നല്ല കാററും കോളും ഉള്ള ഒരു ദിവസം ഒരു ബോട്ടിൽ ഇരുത്തി കടത്തിക്കൊണ്ടു പോയി നോക്കണം. ധൈര്യം! ഭ്രാന്തല്ലെ, ഉപ്പുവെള്ളം കുടിച്ചു മരിയ്ക്കുമെന്നു കാണുമ്പോൾ പേടിയ്ക്കാതെ ആരാനുണ്ടൊ? വിഘ്നേശ്വരനേയും ഗുരുകാരണവന്മാരേയും പരദേവതയേയും ധ്യാനിച്ചുകൊണ്ട് ഒരു വിധം മംഗലാപുരത്തു ചെന്നിറങ്ങി. പാലത്തിന്മേൽതന്നെ, മലയാളികൾ വളരെ ഉണ്ട്. അതിൽ ഒരാൾ, വിശേഷിച്ചും വളരെ ലൌകികവും ഔദാര്യവും ഉള്ള മനുഷ്യനാണെന്നു കണ്ടു. പിറെറ ദിവസം പുലച്ചയാണ് മെയിൽവണ്ടി പുറപ്പെടുന്നത്. രാത്രി തന്റെ വീട്ടിൽ കഴിക്കാമെന്നു ക്ഷണിച്ചു. അദ്ദേഹത്തിന്റെ കാരുണ്യംകൊണ്ടു പാസ്സ്പോർട്ടു വേഗം കിട്ടി; എന്റെ സാമാനങ്ങളും ഉടനെ എടുത്തു കൊൾവാൻ അനുവാദം സിദ്ധിച്ചു. ഒരു തൊൽപ്പെട്ടിയും ഒരു ടിൻപെട്ടിയും ഒരു മെത്തയും ചില ചില്ലറസ്സാമാനങ്ങളും മാത്രമെ ഉള്ളു. അവയൊക്കെ എടുപ്പിച്ചു ഞാൻ അദ്ദേഹത്തിന്റെ വീട്ടിൽ പോയി കിടന്നു. പുലച്ചു മെയിൽവണ്ടിയ്ക്കു പുറപ്പെട്ടു. പത്തു മണിക്കു വീട്ടിലെത്തി. സ്വന്തം വീട്ടിലെ ഊണിന്നും കറിയ്ക്കുമുള്ള രുചി വേറെതന്നെയാണ്. പുറമെ പോയി നാലു കറിയും സദ്യയും എന്നല്ല, ഇംഗ്ലീഷു സമ്പ്രദായത്തിലുള്ള പല വിധ വിഭവങ്ങളോടുകൂടിയുള്ള 'തീനും' മററും എന്തുതന്നെ കഴിച്ചാലും അവനവന്റെ വീട്ടിലെ ചാറിനും ചോറിനും ഉള്ള രുചി കിട്ടുന്നതല്ല. വെച്ചുവിളമ്പിത്തരുന്ന ആ കൈപ്പുണ്യ വിശേഷവും ഉണ്ടല്ലൊ. കുളിയും ഊണും കഴിഞ്ഞശേഷം താക്കോൽ എടുത്തു ഭാര്യയുടെ കൈവശം കൊടുത്തു തോൽപ്പെട്ടി തുറന്നു, അതിൽ കുട്ടികൾക്കു കൊണ്ടു വന്ന ചില കളിസ്സാമാനങ്ങൾ വെച്ചിരുന്നവ എടുത്തു അവരവൎക്കു കൊടുപ്പാൻ പറഞ്ഞു. ഭാര്യ പെട്ടി തുറന്നു നോക്കിയശേഷം, 'നിങ്ങൾ എന്തൊക്കെയാണ് ഇതിൽ കുത്തിനിറച്ചിരിയ്ക്കുന്നത്. ഈ മുഷിഞ്ഞു നാറിയ 'കളസവും' മററും എവിടുന്നു കിട്ടി?' എന്നു ചോദിച്ചു.

"മുഷിഞ്ഞു നാറിയ 'കളസ'മൊ? നീ എന്തൊക്കെയാണ് പറയുന്നത്. അതിലുണ്ടൊ 'കളസം'"?

'മാറില്ലാതെയാ'ഇതെന്താ ഒരു കീറിപ്പാറിയ സിൽപ്പറൊ'?

ഞാൻ ചെന്നു നോക്കിയപ്പോൾ കാര്യം യഥാൎത്ഥംതന്നെ. ഉടനെ ഞാൻ 'അയ്യൊ പെട്ടി മാറിപ്പോയല്ലൊ. ഇതെന്റെ പെട്ടിയല്ല' എന്നു പറഞ്ഞു. ഇതു കേട്ടപ്പോൾ ഭാൎയ്യയ്ക്കുള്ള സങ്കടം എന്റെ പെട്ടി മാറിയതിലും, അതിലെ സാമാനങ്ങൾ പൊയ്പ്പോയതിലും അല്ല, ആരാന്റെ നാറുന്ന കളസവും കീറിയ ചെരിപ്പും കൈകൊണ്ടു തൊട്ടതിലായിരുന്നു. അവൾ കൈ കഴുകാൻ സോപ്പും വെള്ളവും അന്വേഷിച്ചു നടക്കുന്നതിനിടയ്ക്ക് ഞാൻ മരത്തിൽനിന്നു വീണ അണ്ണനെപ്പോലെ പരിഭ്രമിച്ചുനിന്നു. പെട്ടി എന്റെ പെട്ടിപോലെ തന്നെ ഇരിയ്ക്കുന്നു. അതിന്റെ നേരെ സഹോദരൻ; ഒരു ഭേദവും ഇല്ല. താക്കോലും അതിനു പററിയതുതന്നെ. എന്റെ പെട്ടിയിൽ വില പിടിച്ച ചില സാധനങ്ങൾ ഉണ്ടായിരുന്നു. ബോമ്പായിലെ ഒരു ഉദ്യോഗസ്ഥൻ മദിരാശിയിലെ ഒരു വലിയ ഉദ്യോഗസ്ഥന്നുതന്ന ഒരു ശിപാൎശിക്കത്തും എന്റെ ചില സർട്ടിഫിക്കെററുകളും നല്ല ചില പുസ്തകങ്ങളും കുറെ ഉറുപ്പികയും കുട്ടികളുടെ കുറെ കളിസ്സാമാനങ്ങളും പുതിയ രണ്ടു കോട്ടും ഉണ്ടായിരുന്നു. ഇവ

ക്കുപുറമെ, എന്റെ ഡയറിയും ഉണ്ട്. ഇനി എന്താണ് നിവൃത്തി? ഈ പെട്ടിയുടെ ഉടമസ്ഥനായിരിക്കണം എന്റെ പെട്ടി കൊണ്ടുപോയത്. ഏതോ ഒരു "ചട്ടക്കാര"ന്റെതാവാനാണ് സംഗതി. ഗോവയിൽനിന്ന ഒരു ചെറുപ്പക്കാരൻ കപ്പലിൽവന്നു കയറിയതായി ഓൎമ്മയുണ്ട്. അവനും മംഗലാപുരത്താണ് ഇറങ്ങിയത്. അവിടത്തെ ചുങ്കത്തുവെച്ചായിരിക്കണം പെട്ടി മാറിപ്പോയത്. ഞാൻ ഉടനെ മംഗലാപുരത്തുള്ള പുതിയ സ്നേഹിതന് ഒരു കമ്പി അയച്ചു. ചുങ്കത്തുള്ള പെട്ടികളൊക്കെ നീക്കംചെയ്തുകൊണ്ടു പോയിരിക്കുന്നുവെന്ന ഉടനെ മറുവടിയും കിട്ടി. ഏതായാലും ഈ പെട്ടിയുടെ ഉടമസ്ഥന്റെ പേര് എന്തായിരിക്കുമെന്ന് അറിവാൻ വല്ല ലക്ഷ്യവും ഇതിനകത്തുണ്ടോ എന്നു പരിശോധിച്ചുനോക്കാമെന്നുവെച്ചു. അതിൽ ഒരു പുസ്തകമേ ഉള്ളു. അതു "റെയിനോൾഡ്" എന്ന വിദ്വാൻ എഴുതിയ "മേരീപ്രൈസ്" എന്ന നോവലാണ്. അതു തുറന്നു നോക്കിയപ്പോൾ അതിന്മേൽ പേരില്ല. അതിൽ ഒരു കത്തുകണ്ടു. കത്ത് ആരംഭിച്ചത് ഇംഗ്ലീഷിലാണ്. ഒരു ഭാൎയ്യ ഭൎത്താവിന് എഴുതുന്ന ശൃംഗാര രീതിയിലാണ് ആരംഭം. ഇംഗ്ലീഷിലാണ് അവസാനിച്ചതും. പേര് "മേരി ബ്രിട്ടോ" എന്നും ഇംഗ്ലീഷിൽ എഴുതീട്ടുണ്ട്. കത്തിലെ വാചകങ്ങളൊക്കെ കൎണ്ണാടകഭാഷയിലാണ്. അത് എനിക്കറിയുന്ന വല്ല ഭാഷയിൽ ആയിരുന്നാൽപോലും ഞാനതു വായിക്കുയില്ലായിരുന്നു. എനിക്കു ആ പേർ അറിയേണ്ടിയിരുന്ന ആവശ്യമേ ഉണ്ടായിരുന്നുള്ളു. ഏതായാലും "മേരിബ്രിട്ടൊ"വിന്റെ ഭൎത്താവായിരിക്കും എന്റെ പെട്ടി എടുത്തതെന്നും ആ മനുഷ്യന്റെ പെട്ടിയാണ് എന്റെ കൈവശമുള്ളതെന്നും തീൎച്ചയാക്കി അവൾക്ക് ഒരു കത്തയയ്ക്കാമെന്നു തീൎച്ചപ്പെടുത്തി. മംഗലാപുരത്ത് ബ്രിട്ടോ എന്നു പേരുള്ളവർ നൂറല്ല, ആയിരമുണ്ട്. ആട്ടെ ഏതായാലുമൊന്നു ശ്രമിച്ചുനോക്കാമെന്നുറച്ചു. പെട്ടി മാറിപ്പോയ സംഗതിയെയും മറ്റും കാണിച്ചു ഒരു കത്തെഴുതി, അതിൽ ഈ കൎണ്ണാടകകത്തും അടക്കംചെയ്തു. മിസ്സിസ്സ് മേരിബ്രിട്ടോ, മംഗലാപുരം എന്നു മേൽവിലാസവും എഴുതി തപ്പാലിൽ കൊണ്ടിട്ടു. എന്റെ പെട്ടി തുറന്നുനോക്കിയാൽ അതിൽനിന്നു എന്റെ മേൽവിലാസം അറിവാൻ യാതൊരു പ്രയാസവും ഉണ്ടാകാതിരുന്ന സ്ഥിതിക്ക്, മിസ്റ്റർ ബ്രിട്ടോ മൎയ്യാദസ്ഥനും സത്യവാനും ആണെങ്കിലോ, അഥവാ തന്റെ പെട്ടി മടക്കി കിട്ടേണമെന്ന് ഉൽക്കണ്ഠയുള്ളവനാണെങ്കിലോ എനിക്കു ഉടനെ കത്തയയ്ക്കുമെന്നുള്ളതിനു സംശയമില്ല. എല്ലാ സംഗതികളും കാണിച്ചു ഞാൻ വിവരമായ ഒരു കത്ത് മംഗലാപുരത്തെ സ്നേഹിതനും അയച്ചു. ശിപാൎശിക്കത്തും ഡയറിയും പോയ്പോയ വ്യസനം എനിക്കു; കളിസ്സാമാനം കിട്ടാത്ത സങ്കടം കുട്ടികൾക്ക്; ആ പഴയ കളസത്തിലും ചെരിപ്പിലും പ്ലേഗിന്റെ വിഷകൃമികൾ ഉണ്ടായേക്കുമോ എന്ന പരിഭ്രമം ഭാൎയ്യയ്ക്കു. ഇങ്ങിനെ രണ്ടുദിവസം കഴിച്ചശേഷം ഒരു കത്തുകിട്ടി. മിസ്സിസ്സ് ബ്രിട്ടോവിന്റെ കത്താണ്.

"തെമ്മാടിയും ധിക്കാരിയും ആയ കള്ളനെയും അവന്റെ പെട്ടിയെയും പറ്റി അറിവാൻ നിങ്ങൾ അയച്ച കത്തു കിട്ടി. അവനെപ്പറ്റി മേലാലെങ്കിലും എനിക്കു യാതൊന്നും എഴുതാതിരിക്കാൻ അപേക്ഷിക്കുന്നു."

ഇതാണ് കത്ത്. ഇതുമാത്രം വാചകങ്ങളുള്ളു. ഇതെന്തുകഥയാണീശ്വര! ആകപ്പാടെ എന്റെ പെട്ടി കൊണ്ടുപോയ

വിരൻ അതു മടക്കിത്തരുന്ന മാതിരിക്കാര നാണെന്നു തോന്നുന്നില്ലല്ലൊ. ഞാൻ മംഗലാപുരത്തേയ്ക്കു പോകാനാച്ചു. പിറെറ ദിവസം ആ നാശംപിടിച്ച പെട്ടിയും എടുത്തു മംഗലാപുരത്തെയ്ക്കു യാത്രയായി.

നേരെ എൻെറ സ്നേഹിതൻെറ വിട്ടിൽ ചെന്നു. എന്നെ കണ്ട ഉടനെ അദ്ദേഹം,

"നിങ്ങളെന്താ ചെയ്യുന്നത്? നിങ്ങൾ എന്തിന്ന് ആ കത്തു മിസ്സിസ്സ് ബ്രിട്ടൊവിന്നയച്ചുകൊടുത്തു? ആ പെണ്ണിന്നു എത്ര തല്ലു കൊണ്ടു'.

'ഏതുപെണ്ണിന്ന്'?

'മിസ്സ് ബ്രിട്ടൊവിന്ന'.

'എനിയ്ക്കൊന്നും മനസ്സിലായില്ല. മുഴുവൻ വിവരം കേൾക്കട്ടെ'.

സ്നേഹിതൻ ഇതു കേട്ടപ്പോൾ ഇങ്ങിനെ പറഞ്ഞു.

'മിസ്റ്റർ ബ്രിട്ടൊ, ഇവിടെ സാമാന്യം യോഗ്യനാണ്. അയാളുടെ മകൾ ഒരു ചെറുപ്പക്കാരനുമായി സ്നേഹമായി. അയാൾ ആളൊരു തെമ്മാടിയാണ്. മിസ്റ്റർ ബ്രിട്ടോവിൻെറ മകൾ മേരി മഹാ സാധുക്കുട്ടിയാണ്. ആ വികൃതി, എങ്ങിനെയൊ ആ സാധുവിൻെറ സ്നേഹം സമ്പാദിച്ചു അവനെ കല്യാണം കഴിക്കാമെന്നു വാഗ്ദത്തം ചെയ്യിച്ചു. ക്രിസ്ത്യാനികളെ വിവാഹനിയമംകൊണ്ട് ഒരിയ്ക്കൽ അങ്ങിനെ വാഗ്ദത്തം ചെയ്തുപോയാൽ നിർബ്ബന്ധമായി വിവാഹം കഴിപ്പിയ്ക്കാൻ പുരുഷന്നൊ സ്ത്രീക്കൊ അവകാശമുണ്ടത്രെ. ആ പെൺകുട്ടി അവന്നയച്ച ചില കത്തുകൾ അവൻെറ കൈവശമുണ്ട്. അവൾ അവന്നയച്ച ഒരു കത്താണ് നിങ്ങൾ അവളുടെ അമ്മയ്ക്ക് അയച്ചുകൊടുത്തത്.'

കഷ്ടം! ഇതൊക്കെയുണ്ടൊ ഞാൻ അറിഞ്ഞിട്ട്. ഞാൻ ഉത്തമവിശ്വാസത്തിൽ ചെയ്തതാണ്. അതുകൊണ്ട് ഈ അനൎത്ഥമൊക്കെ ഉണ്ടാകുമെന്ന് ആരാൻ വിചാരിച്ചതാണൊ? ഏതായാലും വന്നതു വന്നു. ഇനി എൻെറ പെട്ടി കിട്ടാനെന്താണ് വിദ്യ? ആ ചെറുപ്പക്കാരൻ വികൃതിയുടെ പേർ ഡിമെല്ലൊ എന്നാണെന്നും അവൻ മംഗലാപുരത്തു വന്നിറങ്ങി രണ്ടു ദിവസം കഴിഞ്ഞശേഷം എവിടെയൊ പോയിരിയ്ക്കയാണെന്നും മനസ്സിലായി. എന്തു മേരിയെ കാണുകതന്നെ. അവളോടു അവൻെറ മേൽവിലാസം അന്വേഷിച്ചു മനസ്സിലാക്കണം. മേരി സാധാരണ ചവിട്ടു വണ്ടിയിൽ കയറി സവാരിചെയ്യാറുണ്ടെന്നു മനസ്സിലായി. പിറെറ ദിവസം രാവിലെ ഞാൻ ഒരു ചവിട്ടുവണ്ടി വാടകയ്ക്കു വാങ്ങി മേരിയുടെ വീട് അന്വേഷിച്ചുപോയി. വളരെ നേരം വീട്ടിൻെറ മുൻഭാഗത്തു കാത്തുനിന്നു. കുറെ കഴിഞ്ഞപ്പോൾ ഒരു പെൺകുട്ടി സൈക്കിളിൽ കയറി വിട്ടിൻെറ ഗെയിററ കടന്നുവരുന്നതു കണ്ടു. ഞാനും പിന്നാലെ കൂടി. ജനസഞ്ചാരം കുറഞ്ഞ ഒരു ദിക്കിലെത്തിയപ്പോൾ അവളുടെ അടുത്തുചെന്നു. ഒന്നും മറച്ചുവെയ്ക്കാതെ വിവരമെല്ലാം പറഞ്ഞു. തൻെറ അമ്മയ്ക്കു കത്ത് അയച്ചുകൊടുത്തതു അറിയാതെ വന്ന അബദ്ധമാണെന്നറിഞ്ഞപ്പോൾ അവൾ എൻെറ തെററു ക്ഷമിച്ചു. ഡിമെല്ലൊവിൻെറ മേൽവിലാസം പറഞ്ഞുതന്നു. അതു മദിരാശിയിൽ ജോർജ്ജു ടൌണിൽ ഒരു തെരുവിലാണ്. അവർ ചെറുപ്പകാലത്തിലെ ചാപല്യം നിമിത്തം ഡിമെല്ലോവിനെ കല്യാണം കഴിയ്ക്കാൻ വാഗ്ദത്തം ചെയ്തുപോയിട്ടുണ്ടെങ്കിലും അതിൽനിന്നു മോചിക്കപ്പെടുവാൻ ആഗ്രഹിക്കുന്നുണ്ടെന്നും അതിന്നു യാതൊരു നിവൃ

ത്തിയും ഇല്ലാത്തതിൽ വ്യസനിയ്ക്കുന്നുണ്ടെന്നും എന്നോട്ട തുറന്നുപറഞ്ഞില്ലെങ്കിലും എന്നെ മനസ്സിലാക്കി. ഞാൻ വന്ദനം പറഞ്ഞു പിരിഞ്ഞു. പിരിയുമ്പോൾ 'നിങ്ങളെ ഈ കാര്യത്തിൽ സഹായിയ്ക്കാൻ ഞാൻ കഴിയുംപോലെ ശ്രമിയ്ക്കാം' എന്നും പറഞ്ഞു.

അന്നുതന്നെ ഞാൻ നാട്ടിലേയ്ക്കും പിറെറദിവസം അവിടന്നു മദിരാശിയിലെയ്ക്കും പുറപ്പെട്ടു. വഴിയ്ക്കൽവെച്ച് ഞാൻ ക്രിസ്ത്യാനികളുടെ വിവാഹനിയമത്തെയും നമുക്കുണ്ടാവാൻ പോകുന്ന നിയമത്തെയും, നിയമനിർമ്മാണസഭയെയും ബഹുമാനപ്പെട്ട മെമ്പർമാരെയും പററി പലതും ആലോചിച്ച് മദിരാശിയിൽ എത്തി. അന്നു തന്നെ ഡിമെല്ലോവിൻെറ വീട്ടിൽ ചെന്നു. മദിരാശിയിൽ വൃത്തികെട്ട ചെറിയ തെരുവുകളിൽ ഒന്നിൽ സാധുക്കളായ ചട്ടക്കാർ താമസിയ്ക്കുന്ന ചില വീടുകളുടെ മദ്ധ്യത്തിൽ ഉള്ള ഒരു വീട്ടിൻെറ നമ്പറാണ് മേരി പറഞ്ഞുതന്നത്, എന്നു കണ്ടു. ഞാൻ ചെന്നു വാതിലിന്നു മുട്ടിയപ്പോൾ ഒരാൾ വന്നു വാതിൽ തുറന്നു. അതു ഡിമെല്ലോ തന്നെ. എനിയ്ക്ക് ഉടനെ മനസ്സിലായി. എൻെറ പുതിയ കോട്ടാണ് മൂപ്പർ ധരിച്ചിരിയ്ക്കുന്നത്. അതുകൊണ്ട് എൻെറ പെട്ടിയും അവൻെറ കൈവശമുണ്ടെന്ന് ഉറപ്പായി. എന്നെ കണ്ട ഉടനെതന്നെ തൻെറ മുഖസ്വഭാവം ഒന്നു മാറിയതായി തോന്നി. വളരെ ഗൌരവത്തിൽ എന്നോട് — 'നിങ്ങൾ ആരാണ്?' എന്നു ചോദിച്ചു.

'എൻെറ പേർ ഗോവിന്ദമേനോൻ എന്നാണ്. നിങ്ങൾ ആ പേർ കണ്ടിരിയ്ക്കാൻ സംഗതിയുണ്ട്. ആ പെട്ടിയിൽ ചില കടലാസ്സുകൾ ഉള്ളതിൽ ആ പേരുണ്ടല്ലൊ.

ഡി.— ഓഹോ- നിങ്ങളാണോ ഗോവിന്ദമേനോൻ- ഇരിയ്ക്കിൻ. കുടിയ്ക്കാൻ വല്ലതും വേണോ- നല്ല ബീരുണ്ട്. ഇംഗ്ലിഷ ബീരാണ്.

ഞാൻ—എനിയ്ക്കൊന്നും വേണ്ട. പെട്ടി കിട്ടിയാൽ മതി. എൻെറ കോട്ടല്ലെ നിങ്ങൾ ഇട്ടിരിയ്ക്കുന്നത്? ആട്ടെ കോട്ട നിങ്ങൾ എടുത്തോളു. മററു സാമാനങ്ങളൊക്കെ മടക്കിത്തരണം. അതിൽ 50 ക. യുടെ ഒരു നോട്ടുണ്ടായിരുന്നു.

ഡി — അതൊക്കെ പോയി. എന്തോ ചില സാമാനങ്ങൾ ബാക്കിയുണ്ട്. ബാക്കിയുള്ളത് എടുക്കാം.

ഞാൻ—കാണട്ടെ. എന്തൊക്കെയാണുള്ളതെന്നു നോക്കട്ടെ.

ഡിമെല്ലോ പെട്ടി എടുത്തുകൊണ്ടുവന്നു. എൻെറ ശിപാർശ്ശകത്തും മററു ചില കടലാസ്സുകളും ഡയറിയും ഉണ്ട്. മറെറാന്നും കാണാനില്ല. ആട്ടെ ഭാഗ്യം. എതായാലും ഇവനെ വെറുതെ വിടാൻ പാടില്ലെന്നു വിചാരിച്ച് ഇങ്ങിനെ ചോദിച്ചു.

'മറെറാരു കേട്ടുണ്ടായിരുന്നതു എവിടെ?'

"അതും പോയി."

'നിങ്ങൾ ഇത്ര മര്യാദയില്ലാത്തവനാണോ- എൻെറ പേരും മേൽവിലാസവും അറിഞ്ഞാൽ നിങ്ങൾ ഉടനെ എനിയ്ക്ക് എഴുതേണ്ടിയിരുന്നില്ലേ?'

'നിങ്ങൾ എന്തറിഞ്ഞു സാർ. ഞാൻ പാപ്പരായിരിയ്ക്കുന്നു. എൻെറ കൈവശം ഇനി ഒരു അഞ്ചുറുപ്പികയല്ലാതെ മററു യാതൊന്നുമില്ല. എന്നോട്ട ദയയുണ്ടായിട്ട് എന്നെ ഉപദ്രവിയ്ക്കാതെ പെട്ടിയും അതിൽ

ബാക്കിയുള്ള സാമാനങ്ങളും എടുത്തു കൊണ്ടു പോയാൽ കൊള്ളാം'.

ഇതു കേട്ടപ്പോൾ പരമാൎത്ഥത്തിൽ എനിക്കു് ആ മനുഷ്യനോടു ദയതോന്നി. എങ്കിലും എൻെറ കാൎയ്യം നിവൃത്തിക്കാതെ മടങ്ങുന്നതു ഭംഗിയല്ലെന്നു വിചാരിച്ചു. ആ സാധുപെൺകുട്ടിയെ കല്യാണം കഴിക്കുന്നത് ഈ മഹാപാപിയോ? ഞാൻ ഇങ്ങിനെ പറഞ്ഞു.

'നിങ്ങളെ ഞാൻ ഇപ്പോൾ പോലീസ്സിൽ ഏല്പിക്കും. നിങ്ങൾ ഒരിക്കലും ഒരു മൎയ്യാദക്കാരനല്ല.' ഇതു കേട്ടപ്പോൾ ആ പാപി വളരെ സങ്കടപ്പെട്ടു പലതും പറഞ്ഞു. ഒടുവിൽ ഞാൻ ഇങ്ങിനെ പറഞ്ഞു.

'നിങ്ങളെ വിടേണമെങ്കിൽ ഒരു കാൎയ്യം ചെയ്യണം. നിങ്ങൾ മേരിയെ അവളുടെ വാഗ്ദത്തത്തിൽ നിന്നു മോചിച്ചതായി ഞാൻ പറയുന്ന വാചകത്തിൽ ഇപ്പോൾ ഒരു കത്തെഴുതിത്തരണം. അവളുടെ കത്തുകളൊക്കെ മടക്കിത്തരണം'.

അധികം പ്രയാസമില്ലാതെ ഇതിന്നു അയാൾ സമ്മതിച്ചു. ഞാൻ പറഞ്ഞുകൊടുത്തു. അയാൾ എഴുതി.

'ഞാൻ നിന്നെ പറഞ്ഞു കബളിപ്പിച്ചു എന്നെ വിവാഹം കഴിക്കാമെന്നു വാഗ്ദത്തം ചെയ്യിച്ചതിനെപ്പററി ഞാൻ വ്യസനിക്കുന്നു. ഞാൻ മറെറാരു സ്ത്രീയെ കല്യാണം കഴിക്കാൻ തീൎച്ചയാക്കീട്ടുള്ളതിനാൽ നിന്നെ നിൻെറ വാഗ്ദത്തത്തിൽ നിന്നു ഒഴിവാക്കിയിരിക്കുന്നു. നിൻെറ കത്തുകളൊക്കെ ഇതുസഹിതം മടക്കി അയക്കുന്നു.'

കത്തു് എഴുതിയ ശേഷം ആ പരമവിഡ്ഢി എന്നോടു 'ഞാൻ ലൂസിയെ സ്നേഹിക്കുന്നതു നിങ്ങളെങ്ങിനെ അറിഞ്ഞു. അതു മേരി അറിയുമൊ? അവളെ കല്യാണം കഴിക്കാൻ ഞാൻ ഉറച്ചിട്ടില്ല'.

മറെറാരു സ്ത്രീയെ കല്യാണം കഴിക്കാൻ തീൎച്ചയാക്കിയിരിക്കുന്നുവെന്നു ഞാൻ അയാളെക്കൊണ്ടു എഴുതിച്ചതു കത്തിൻെറ ബലത്തെ ആലോചിച്ചു മാത്രമായിരുന്നുവെങ്കിലും അതിൽ അല്പം സത്യമുണ്ടെന്നറിഞ്ഞു ഞാൻ സന്തോഷിച്ചു,ഇങ്ങിനെ മറുപടി പറഞ്ഞു

'അതൊക്കെ അറിവാൻ പ്രയാസമാണെന്നാണോ വിചാരിക്കുന്നത്'?

ഇങ്ങിനെ പറഞ്ഞു. മററു കത്തുകളൊക്കെ വാങ്ങി ഈ കത്തിൽ അടക്കം ചെയ്തു പൂട്ടി മേൽ വിലാസം എഴുതി വാങ്ങി, ഒരു കൂലിക്കാരനെ വിളിച്ചു എൻെറ പെട്ടിയും എടുപ്പിച്ചു ഞാൻ പോയി. കത്തു ഞാൻ റജിസ്റ്റർ ചെയ്തയച്ചു. ഞാൻ നാട്ടിലെത്തിയശേഷം മിസ്സിസ്സ് ബ്രിട്ടൊ എനിക്കു വളരെ വന്ദനം പറഞ്ഞുകൊണ്ടു് ഒരു കത്തെഴുതി. ഞാൻ വിവരമൊക്കെ എൻെറ സ്നേഹിതന്നു് എഴുതിയിരുന്നതിൽ നിന്നാണു് അവൻ അറിഞ്ഞത്. കുറെ ദിവസം കഴിഞ്ഞപ്പോൾ എനിക്കു പൊടിപൂരമായ ഒരു സൽക്കാരവും ഉണ്ടായി.

മൂർക്കോത്തു കുമാരൻ.

കേരള സാഹിത്യ അക്കാദമി

# ഹരിണാക്ഷി

(പുത്തേഴത്ത് രാമൻമേനോൻ.)

---

ധനികന്മാരായ വ്യാപാരികളാൽ അധിവസിക്കപ്പെട്ടതായി (വളരെ കാലങ്ങൾക്കു മുമ്പു) വടക്കെ ഇന്ത്യയിൽ 'താമല്ലക്' എന്ന ഒരു നഗരമുണ്ടായിരുന്നു. ബംഗാൾ ഉൾക്കടലിന്റെ വക്കത്തുണ്ടായിരുന്ന ആ പട്ടണത്തിലെ തെരുവുകളിൽ നിന്നു കടലിൽ തിരമാലകൾ അടിക്കുന്ന ശബ്ദം വിശദമായി കേൾക്കാമായിരുന്നു. കടൽവക്കിന്ന് ഏറ്റവും സമീപിച്ചു 'ധനദാസൻ' എന്ന ഒരു ലക്ഷപ്രഭു താമസിച്ചിരുന്നു. അദ്ദേഹത്തിന്റെ ഉന്നതമായ സൌധത്തിൽ നിന്നു സുന്ദരിയായ ഒരു ബാലിക പല അവസരങ്ങളിലും തനിച്ചും മറ്റു ചിലപ്പോൾ കോമളനായ ഒരു ബാലകനോടുകൂടിയും സമുദ്രത്തിലെ തിരമാലകൾ എണ്ണുന്നതിന്നു ശ്രമിച്ചുംകൊണ്ടും മാറും മനസ്സിണങ്ങി കളിക്കാറുണ്ടായിരുന്നു. ആ വലിയ മാളികയുടെ ഒരു ഭാഗത്തു കടലിൽ നിന്നു അധികം ദൂരെ അല്ലാതെ മോഹനതരമായ ഒരു പൂങ്കാവുണ്ടായിരുന്നു. ഒരു ദിവസം സന്ധ്യക്ക് അസ്തമന സൂര്യന്റെ രശ്മിപ്രകരണങ്ങളെക്കൊണ്ടു മനോഹരമായ ആ ഉദ്യാനത്തിൽ അശ്രാന്തം കുളുർമയോടുകൂടി വരുന്ന കടൽക്കാററ് ഏററുംകൊണ്ട് അന്യോന്യം ഒന്നും സംസാരിക്കാതെയും മുഖത്തോടുമുഖം നോക്കാതെയും, പ്രകൃതിയുടെ പ്രശാന്ത രമണീയാവസ്ഥയെ കണ്ടനുഭവിച്ചുംകൊണ്ടെന്നപോലെ, സുന്ദരനായ ഒരു യുവാവും കോമളഗാത്രിയായ ഒരു തരുണിയും തനിച്ചു നില്ക്കുന്നു. അവർ സഹോദരീസഹോദരന്മാരല്ലെങ്കിൽ, ഭാര്യാഭർത്താക്കന്മാരാകേണമെന്നു സൃഷ്ടികർത്താവിന്ന് ഉദ്ദേശമുണ്ടെന്നു അവരുടെ അംഗസൌന്ദര്യംകൊണ്ടും കാന്തികന്ദളംകൊണ്ടും അന്യോന്യമുള്ള അനുരൂപതകൊണ്ടും അവരെ ഒന്നിച്ചുകാണുന്ന ഏതൊരാൾക്കും തോന്നിപ്പോകും. വിശ്രുതനും ധനികനും ആയിരുന്ന 'ധനദാസൻ' എന്ന കച്ചവടക്കാരന്റെ ഏകസന്താനമായ 'ഹരിണാക്ഷി' ആയിരുന്നു അവിടെ തനിച്ചു ആ യുവാവുമായി നടന്നുകൊണ്ടിരുന്നതു.

ഹിന്തുബാലികകളെ സാധാരണയായി കല്യാണംകഴിച്ചുകൊടുക്കുന്ന പ്രായം 'ഹരിണാക്ഷി'ക്കു കഴിഞ്ഞിരിക്കുന്നു. പക്ഷെ അവളുടെ പേരിലുള്ള വിരക്തിയല്ല ഈ കാലവിളംബരത്തിന്നു കാരണം. അവളുടെ പതിനൊന്നാമത്തെ വയസ്സു മുതൽ, അവൾ വളരെ കാലമായി 'സ്നേഹിച്ചു വരുന്ന പുരുഷനെ തന്നെ ഭർത്താവായി ലഭിക്കുന്നതിന്നു ഭാഗ്യമുണ്ടാകേണമെന്ന് അവൾ നിത്യവും 'സാഗരേശ്വരി'യോടു പ്രാർത്ഥിക്കാറുണ്ടായിരുന്നു. എങ്കിലും ഇതുവരെ അവൾക്ക് അതു സാധിച്ചിട്ടില്ല. വിവാഹത്തിന്നുള്ള പ്രായം അധികം അതിക്രമിച്ചിട്ടുള്ള ഈ യുവതി തനിച്ചു ഒരു യുവാവുമായി സംസാരിച്ചു നില്ക്കുന്നതു ഹിന്തുബാലികകളുടെ സമ്പ്രദായത്തിന്നു ചേരാത്തതും പലവിധത്തിലും ദുഷ്പേരിന്ന് എടവരുത്തുന്നതും അല്ലേ എന്നു സംശയിപ്പാൻ വഴിയുണ്ട്. പക്ഷെ ആ യുവാവ് ആരാ

ണെന്നും ഇപ്രകാരം കാണ്മാനുണ്ടായ കാരണമെന്താണെന്നും അറിയുമ്പോൾ ഇങ്ങിനെ ഒരു സംശയത്തിന്നു തീരെ അടിസ്ഥാനമില്ലെന്നു തെളിവാകും. 'ഹരിണാക്ഷി'യ്ക്കു നാലു വയസ്സായിരുന്ന കാലത്ത് ഈ യുവാവ് എട്ടുവയസ്സു പ്രായമുള്ള ഒരു കുട്ടിയായിരുന്നു. അവന്റെ അച്ഛനായ 'ശുചിസ്മിതൻ' 'ധനദാസന്റെ' അയൽവക്കക്കാരനും ഉററ സ്നേഹിതനും ആയിരുന്നു. ഈ രണ്ടു കുട്ടികളും ബാല്യം മുതൽ ഒന്നിച്ചുതന്നെ കളിച്ചുവളൎന്നുവന്നു. ശുചിസ്മിതന്റെ വീട്ടിൽഹരിണാക്ഷിക്കും,ധനദാസന്റെ വീട്ടിൽ ഈ ബാലനും പൂൎണ്ണസ്വാതന്ത്ര്യമുണ്ടായിരുന്നതുകൊണ്ട് ഈ കുട്ടികൾ സമയംമുഴവനും ഒന്നിച്ചുതന്നെ കഴിച്ചുകൂട്ടി. അവരുടെ കുട്ടിക്കളികളും ബാലചാപല്യങ്ങളും കണ്ടുംകേട്ടും അവരുടെ അച്ഛനമ്മമാർ വളരെ സന്തോഷിച്ചിരുന്നു. നമ്മുടെ കഥ തുടങ്ങുന്ന കാലത്തു'ഹരിണാക്ഷി'യ്ക്കു പതിനാറു വയസ്സു തികഞ്ഞിരിയ്ക്കുന്നു. ധനദാസന്റെ പുത്രിയായി സകല സുഖവും അനുഭവിച്ചുംകൊണ്ടു വളൎന്നുവന്ന ഹരിണാക്ഷിയിൽ യൌവനം വരുത്തിക്കൂട്ടിയ കൌതുകകരങ്ങളായിരുന്ന മാററങ്ങൾ പറഞ്ഞറിയിപ്പാൻ പ്രയാസം. അവളുടെ രൂപലാവണ്യത്താൽ ആ പ്രദേശത്തിലെ യുവാക്കന്മാരെല്ലാം അപഹൃതചിത്തന്മാരാക്കി ചെയ്യപ്പെട്ടു എന്നു പറഞ്ഞാൽ കഴിഞ്ഞുവല്ലൊ. അവളുടെ ഒപ്പം ഒന്നിച്ചു വളൎന്നുവന്ന ആ യുവാവിന്ന് ഈ കാലത്ത് ഇരുപതു വയസ്സായിരിയ്ക്കുന്നു. യൌവനയുക്തന്മാരാണെങ്കിലും ഹിന്തുനിയമപ്രകാരം അന്യോന്യം സ്വൈരസല്ലാപം ചെയ്യുന്നതിന്നു വിരോധമുണ്ടെങ്കിലും ആ സ്ത്രീപുരുഷന്മാർ അവരുടെ ബാല്യകാലത്തെ സ്നേഹം ഇപ്പോഴം അശേഷം കുറച്ചിട്ടുണ്ടായിരുന്നില്ല. ഈ സ്നേഹം നിലനിന്ന് അനുരാഗമായിത്തീൎന്നിട്ടും അതു ഫലപ്രദമാകുന്നതിന്നു വലിയ പ്രതിബന്ധമായി ഒരു സംഗതിയുണ്ടായിരുന്നു. അവരെ ഭാൎയ്യാഭൎത്താക്കന്മാരാക്കേണമെന്നുള്ള സ്വാഭാവികമായ ആഗ്രഹം അവരുടെ അച്ഛനമ്മമാൎക്കും ഉണ്ടാകാതിരുന്നില്ല. വിവാഹം തീൎച്ചയാക്കി, അതിന്നുള്ള ശുഭമുഹൂൎത്തം കൂടി അവർ നിശ്ചയിച്ചിട്ടുണ്ടായിരുന്നു. എന്നാൽ ആ മംഗളകൎമ്മം നടത്തുവാൻ നിശ്ചയിച്ചിരുന്ന വിശേഷദിനത്തിന്നു കുറെദിവസങ്ങൾക്കുമുമ്പു 'ധനദാസൻ' തന്റെ മകളെ 'ശുചിസ്മിതന്റെ' പുത്രന്ന് ഒരിയ്ക്കലും വിവാഹം ചെയ്തുകൊടുക്കയില്ലെന്നു തീൎച്ചപ്പെടുത്തി. ഇത്ര പെട്ടെന്ന് ഇവരുടെ മുൻനിശ്ചയം മാററുന്നതിന്നുണ്ടായ കാരണമെന്തായിരുന്നു എന്ന് ആരും അറിഞ്ഞില്ല. വ്യസനകരമായ ഈ നിശ്ചയം ആ സ്ത്രീപുരുഷന്മാൎക്കും അവരുടെ അന്യോന്യമുള്ള യോജിപ്പും ഇണക്കവും കണ്ടു സന്തോഷിച്ചിരുന്ന നാട്ടുകാൎക്കും എത്രമാത്രം നിരാശയ്ക്കും ഇച്ഛാഭംഗത്തിന്നും എടവരുത്തി എന്നതിന്നു കയ്യും കണക്കുമില്ല. വളരെ അനുസരണയും താതഭക്തിയും ഉണ്ടായിരുന്ന 'ഹരിണാക്ഷി' തന്റെ ദുഃഖം പുറത്തു കാണിയ്ക്കാതെ താതശാസനയ്ക്ക് കീഴടങ്ങി. അതിൽപിന്നെ അവൾ അവളുടെ കാമുകനെ കാണുവാൻ ശ്രമിയ്ക്കയോ കണ്ടാൽ തന്നെ എന്തെങ്കിലും സംസാരിക്കയോ പതിവില്ല. അവളുടെ കാമുകനായിരുന്ന 'പുരന്ദരൻ' അവളെ കണ്ടു സംസാരിയ്ക്കുന്നതിന്നു വളരെ ശ്രമിയ്ക്കാറുണ്ടെങ്കിലും ഇതിന്നു മുമ്പു സാധിച്ചിട്ടുണ്ടായിരുന്നില്ല. അധികം താഴ്മയോടുകൂടി വളരെ അപേക്ഷിച്ചതുകൊണ്ടും, തന്നോടു ചില സാരങ്ങളായ വൎത്തമാനങ്ങൾ പറയുവാനുണ്ടെ

ന്ന് അറിയിച്ചതുകൊണ്ടും മാത്രം ഈ അവസരത്തിൽതന്നെ കാണുന്നതിന് അവൾ 'പുരന്ദരനു' മനമല്ലാമനസ്സോടുകൂടിസമ്മതം കൊടുത്തു. 'ഹരിണാക്ഷി' തോട്ടത്തിൽ പ്രവേശിച്ചപ്പോൾ 'പുരന്ദരൻ' അവൾക്കവേണ്ടി കാത്തുനില്ക്കുന്നുണ്ടായിരുന്നു. അവനെ കണ്ടപ്പോൾ വിവിധങ്ങളായ വികാരങ്ങളാൽ ഹരിണാക്ഷിയുടെ മുഖം വിളറിയെങ്കിലും തന്റെ മനോവികാരങ്ങളെല്ലാം മറച്ചുവെച്ചുകൊണ്ട് അവൾ വേഗം നടന്നു 'പുരന്ദര'ന്റെ അടുത്തെത്തി, ഒരു ഭാഗത്തേയ്ക്കു് അല്പം മാറിനിന്നു നിലത്തു നോക്കിക്കൊണ്ടു, തന്നെത്താൻ പറയുന്നപോലെ അവനോടു ഇപ്രകാരം ചോദിച്ചു."

'നിങ്ങൾ എന്തിനാണെനിയ്ക്കു് ആളെ അയച്ചത്? നാം പണ്ടത്തെപ്പോലെ ഇപ്പോഴും ചെറിയ കുട്ടികൾ അല്ലെന്നും അന്നത്തെപ്പോലെ തടസ്ഥംകൂടാതെ നമുക്കു കണ്ടുസംസാരിപ്പാൻ ഇപ്പോൾ പാടില്ലെന്നും എന്നെപ്പോലെ നിങ്ങൾക്കും അറിയാമെന്നു ഞാൻ വിശ്വസിയ്ക്കുന്നു. ഇനി ഒരിയ്ക്കൽ എനിയ്ക്കു് ആളെ അയച്ചാൽ ഞാൻ തീർച്ചയായും വരുന്നതല്ല".

യൌവ്വനയുക്തയും, രൂപവതിയും, വിവാഹം കഴിയാത്തവളുമായ ആ ബാലിക വളരെ ഗൌരവത്തോടുകൂടി താൻ ഒരു ചെറിയ പെൺകുട്ടിയല്ലെന്നു പറഞ്ഞ് ഉള്ളിൽ ഒതുക്കിയാൽ ഒതുങ്ങാത്ത ഒരു ചെറിയ പുഞ്ചിരിയോടുകൂടി പിന്നോക്കംതിരിഞ്ഞു നിന്നതു കാണേണ്ട കാഴ്ചയായിരുന്നു. പക്ഷെ അവളുടെ സരസമായ ചേഷ്ടകളും ഫലിതോക്തികളും കണ്ടും കേട്ടും രസിയ്ക്കുന്നതിന്നു മനോവേദനയോടുകൂടി നില്ക്കുന്ന 'പുരന്ദരനു' അല്ലാതെ ആരും ഇല്ലാതായിപ്പോയതു വളരെ കഷ്ടമായി. പുരന്ദരൻ ഒന്നും മിണ്ടാതെ ഒരു ദീർഘശ്വാസം വിട്ട്, അടുത്തുണ്ടായിരുന്ന ഒരു ലതയിൽനിന്ന് ഒരു പുഷ്പം പറിച്ചു മനോരാജ്യത്താൽ അറിയാതെ അതിന്റെ ഇതളുകൾ ഓരോന്നായി നുള്ളിക്കളഞ്ഞുംകൊണ്ടു നിന്നു. അല്പം കഴിഞ്ഞു വളരെ വ്യസനത്തോടുകൂടി ഗൽഗദാക്ഷരത്തിൽ ഇങ്ങിനെ പറഞ്ഞു.

'എനിയ്ക്കു് ഇനി ഒരിയ്ക്കൽ ഹരിണാക്ഷിയുടെ അടുക്കലേയ്ക്കു് ആളെ അയയ്ക്കേണ്ടിവരികയില്ല. ഞാൻ ഈ രാജ്യംവിട്ടു് ഒരു ദൂരദേശത്തേയ്ക്കു പോകയാണ്. പോകുന്നതിനുമുമ്പു കണ്ടു യാത്ര പറയുവാൻ വന്നതാണ്.

ഹരിണാക്ഷി—'ദൂരദേശത്തേയ്ക്കോ! നിങ്ങൾ എവിടെയ്ക്കാണ് പോകുന്നതു?'

പുരന്ദരൻ—'ഞാൻ കപ്പൽ കയറി ലങ്കാരാജ്യത്തേയ്ക്കു പോകുന്നു.

ഹരി—ലങ്കയിലേയ്ക്കോ! ഹരി! എന്തിനാണ്? എന്തിനാണ് ലങ്കാരാജ്യത്തേയ്ക്കു പോകുന്നതു.

പുരന്ദരൻ—ഞാൻ എന്തിനാണ് പോകുന്നതെന്നോ! ശരി. ഞങ്ങളെല്ലാം കച്ചവടക്കാരല്ലെ. കപ്പൽക്കച്ചവടമല്ലേ ഞങ്ങളുടെ പ്രവൃത്തി.

ഇത്രയും പറഞ്ഞപ്പോഴേയ്ക്കും ധീരോദാത്തനായിരുന്ന ആ യുവാവിന്റെ കണ്ണിൽ വെള്ളം നിറഞ്ഞു. ഹരിണാക്ഷിയാകട്ടെ താൻ ഒന്നും കേട്ടിട്ടില്ലെന്നു നടിച്ചു. അവൾ ഒരക്ഷരംപോലും മിണ്ടിയില്ല. അവൾ ആ തോട്ടത്തിലെ ഓരോ മനോഹരകാഴ്ചകൾ നോക്കിക്കൊണ്ടുനിന്നു. 'അവളുടെ അനുരാഗം നിറഞ്ഞു തെളിയുന്ന വിശിഷ്ടനേത്രങ്ങൾ സമുദ്രത്തിലെ തിരമാലകളേയും അവയിൽ ചന്ദ്രരശ്മി തട്ടുമ്പോളുണ്ടാകുന്ന കൌതുകത്തേയും കണ്ടാനന്ദിച്ചു തണുത്ത കാററു വീശുന്നുണ്ടായിരുന്നു. സമുദ്രക്കരയിൽ തിരകളടിച്ചിട്ടുണ്ടായ വെളുത്ത പത കാററത്തു ചിന്നിച്ചിതറിക്കൊണ്ടിരുന്നു. നീല്പട്ടിൽ പതിച്ച വജ്രക്കല്ലുകൾപോലെ തിരകളുടെ ഇടയിൽ വെളുത്ത നുരകൾ ധാരാളം കാണപ്പെട്ടു. അസ്തമനമായതുകൊണ്ടു വെളുത്ത കടൽക്കാക്കകൾ കൂട്ടം കൂട്ടമായി അവിടെ പറക്കുന്നുണ്ടായിരുന്നു. 'ഹരിണാക്ഷി' ഈ കാഴ്ചകൾ എല്ലാം കണ്ടുനില്ക്കുന്നതായി കാണപ്പെട്ടു. സമുദ്രത്തി

ൽ വളരെ ദൂരെ ഒരു കപ്പൽ പോകുന്നതാ യി അവൾക്കു തോന്നി. കറുത്തു വളരെ ചെറുതായ ഒരു പക്ഷി ആ കപ്പലിനെ പിന്തുടരുന്നുണ്ടെന്ന് അവൾ വിചാരിച്ചു. ദീൎഘശ്വാസം വിട്ടുംകൊണ്ടു കീഴ്പോട്ടു നോക്കി. അവളുടെ അടുത്തു കാല്ക്കൽ ഒരു പുഷ്പം വാടിവീണു കിടക്കുന്നുണ്ടായിരുന്നു. അവൾ അതു കണ്ടൊന്നു ഞെട്ടി. വളരെ പരിഭ്രമത്തോടുകൂടി ഒടുവിൽ ഇപ്രകാരം ചോദിച്ചു. 'എന്തിനാണ് നിങ്ങൾ പോകുന്നത്. ഇതിന്നു മുമ്പെല്ലാം നിങ്ങളുടെ അച്ഛനല്ലേ കച്ചവടാവശ്യങ്ങൾക്കു പോയ്ക്കൊണ്ടിരുന്നത്.'

പുരന്ദരൻ—'എന്റെ അച്ഛന്നു വളരെ വയസ്സായി. എന്തെങ്കിലും കാൎയ്യസംബന്ധമായി പ്രവൃത്തിക്കേണ്ടതിന്നുള്ള പ്രായം എനിക്കും ആയി. ഇനിയും അച്ഛനെ ബുദ്ധിമുട്ടിക്കുന്നത് ഉചിതമല്ലെന്ന് എനിക്കു തോന്നുകയാൽ ഇത്തവണ അച്ഛന്നുപകരം ഞാൻ തന്നെ പോകുവാൻ നിശ്ചയിക്കുകയും അച്ഛൻ എന്റെ അപേക്ഷ അനുസരിക്കുകയും ചെയ്തു. 'അതുകൊണ്ടു ഞാൻ ഉടനെ ഈ രാജ്യം വിട്ടു പുറപ്പെടുന്നു. ഹരിണാക്ഷി ചിരം ജീവിയും ഭാഗ്യവതിയും ആയി ഭവിക്കട്ടെ.'

ഇതുകേട്ട ഹരിണാക്ഷി അടുത്തുണ്ടായിരുന്ന വള്ളിക്കുടിലിന്റെ ഒരു തൂണിന്മേൽ പിന്നോട്ടു ചാരി. പശ്ചിമചന്ദ്രനെ വെല്ലുന്ന അവളുടെ നെററിത്തടത്തിൽ വിയൎപ്പുതുള്ളികൾ നിറഞ്ഞു. അവളുടെ അധരങ്ങൾ തുടുത്തു. നാസാപുടങ്ങൾ വിറച്ചു. അവളുടെ കണ്ണുകളിൽനിന്ന് അനൎഗ്ഗളമായി കണ്ണുനീർ ഒഴുകി. പുരന്ദരൻ പരിഭ്രമിച്ചു പരിഭ്രാന്തനായി. അവനും നാലുപുറവും നോക്കി; തോട്ടമോ, കടൽവക്കോ, തിരമാലകളോ, ചന്ദ്രനോ, ആകാശമോ അവന്നു സമാധാനം കൊടുത്തില്ല. അവൻ അറിയാതെതന്നെ അവന്റെ നേത്രങ്ങളിൽനിന്നു കണ്ണുനീർ താനേ പ്രവഹിച്ചു. തന്റെ മനസ്സിന്റെ ബലഹീനതകണ്ടുണ്ടായ കോപത്തോടുകൂടിയെന്നപോലെ, അവൻ നയനങ്ങൾ തുടച്ച് ഇങ്ങിനെ പറഞ്ഞു.

'ഇതു പറയുവാനാണ് ഞാൻ വന്നത്. നിങ്ങളുടെ അച്ഛൻ നമ്മുടെ വിവാഹനിശ്ചയം എന്നു ദുൎബ്ബലപ്പെടുത്തിയോ, അന്നുതന്നെ ഞാൻ ഈ രാജ്യം വിട്ടുപോകുവാൻ തീൎച്ചപ്പെടുത്തി. ഞാൻ ഇനി— ഇല്ല— ഞാനു ഇനി മടങ്ങിവരില്ലെന്നാണ് എന്റെ വിചാരം. ഹരിണാക്ഷിയെ തീരെ മറക്കുവാൻ എന്റെ മനസ്സിന്നു സാധിക്കാതിരിക്കുന്ന കാലംവരെ ഞാൻ മടങ്ങുകയില്ല നിശ്ചയംതന്നെ. എന്നെങ്കിലും എനിക്കു ഹരിണാക്ഷിയെ മറക്കുവാൻ സാധിച്ചാൽ അന്നു ഞാൻ മടങ്ങിവരാം. എനിക്കു ഇതിലധികമൊന്നും പറയുവാനില്ല. പാഞ്ഞാൽ തന്നെ ഹരിണാക്ഷിക്കു മുഴുവൻ മനസ്സിലാക്കുവാനും സാധിക്കയില്ല. എങ്കിലും ഒരു കാൎയ്യം തീൎച്ചതന്നെ. ഈലോകത്തെക്കാളും, അതിലുള്ള സകലവിധമായ സമ്പത്തിനേക്കാളും, എന്റെ ഓമനേ! എനിക്കു എന്നന്നെക്കും വലിയതും വിലയേറിയതും നീ തന്നെ ആകുന്നു.'

ഇത്രയും പറഞ്ഞ് ഹരിണാക്ഷിയുടെ മുഖത്തു നോക്കുന്നതിന്നു ശക്തിയില്ലാതെ 'പുരന്ദരൻ' പിൻമാറി മേല്പോട്ടും നോക്കി ലാത്തിത്തുടങ്ങി. അവന്റെ കയ്യിലുണ്ടായിരുന്ന പുഷ്പത്തിന്റെ ഇതളുകളിൽ കൈവിരലുകൾ അവനറിയാതെ തന്നെ പ്രവൃത്തിച്ചുകൊണ്ടിരുന്നു. മനസ്സിനെ അല്പം സമാധാനപ്പെടുത്തുവാൻ സാധിച്ചപ്പോൾ പുരന്ദരൻ തിരികെ വന്നു. വ്യസനാക്രാന്തയായ ഹരിണാക്ഷിയെ അവൻ ദയാനുരാഗത്തോടുകൂടി നോക്കിക്കൊണ്ടു താഴെ പറയുംവിധം സാന്ത്വനവാക്കുകൾ പറഞ്ഞു. 'ഹരിണാക്ഷി! നീ എന്നെ ഹൃദയപുരസ്സരം സ്നേഹിക്കുന്നുണ്ടെന്ന് എനിക്കു നല്ലവണ്ണം അറിയാം. എങ്കിലും കാലതാമസംകൂടാതെ നീ മറെറാരു പുരുഷന്റെ ഭാൎയ്യയായിത്തീരും. അതുകൊണ്ടു നീ എന്നെ കഴിയുന്നതും വേഗത്തിൽ മറക്കുവാൻ ശ്രമിക്കണം. നാം തമ്മിൽ ഇനി കണ്ടുമ

ട്ടവാൻ സംഗതിവരരുതെന്നു ദൈവത്തോട പ്രാൎത്ഥിയ്ക്കുക.'

ഇത്രയും പറഞ്ഞു 'പുരന്ദരൻ' ധൃതിപ്പെട്ടുപോയി. ഹരിണാക്ഷി തനിച്ച് അവിടെ ഇരുന്നു കുറച്ചുനേരം കരഞ്ഞു. ഒടുവിൽ ദുഃഖംഅടക്കി അവൾതന്നെത്താൻഇപ്രകാരം പറഞ്ഞു 'ഞാൻ ഇന്നുതന്നെ മരിച്ചെങ്കിൽ പുരന്ദരനു ഈ രാജ്യം വിടേണ്ടിവരുമോ? എന്തുകൊണ്ട് എനിയ്ക്ക് ഈ വള്ളികളിൽ ഒന്നിന്റെ സഹായത്തോടുകൂടി തൂങ്ങിമരിച്ചുകൂടാ. അല്ലെങ്കിൽ ഈ കാണുന്ന സമുദ്രം എന്നെ അംഗീകരിയ്ക്കയില്ലെ'? കുറെ നേരം മനോരാജ്യത്താൽ മിണ്ടാതിരുന്നശേഷം വീണ്ടും ബുദ്ധിപൂൎവ്വം ഇങ്ങിനെ ഉറച്ചു. ഞാൻ മരിച്ചാൽ പിന്നെ, എനിയ്ക്കു പുരന്ദരൻ ലങ്കയിലേയ്ക്കു പോയാലെന്തു, പോയില്ലെങ്കിലെന്തു? എന്റെ മരണം എനിയ്ക്കല്ലാതെ അദ്ദേഹത്തിനു സുഖമുണ്ടാക്കുന്നില്ല.

ഈ വക ആലോചനകളിൽ നിമഗ്നയായ ഹരിണാക്ഷി അവിടെ തനിച്ചിരുന്നു വളരെ നേരം പിന്നെയും കരഞ്ഞു. നേരം ഇരുട്ടായിത്തുടങ്ങി. ശാന്തത എല്ലാടിക്കിലും പരന്നു. തിരമാലകളുടെ ശബ്ദമല്ലാതെ യാതൊന്നും കേൾക്കാനില്ലാതായി. ആലോചനകളിൽ നിന്നു വിരമിച്ചു ഹരിണാക്ഷി തല പൊന്തിച്ചു നോക്കിയപ്പോൾ നേരം അസമയമായിരിയ്ക്കുന്നു. പരിഭ്രമിച്ചു മുഖം തുടച്ചു, കുറെ പുഷ്പങ്ങളും അറുത്തുകൊണ്ട് അവൾ വീട്ടിലേയ്ക്കുതിരിച്ചു. അവൾ അത്താഴം കഴിച്ചു എന്നു വരുത്തി അവളുടെ ശയനമുറിയിൽ പ്രവേശിച്ചു. വാതിലടയ്ക്കുകയും ചെയ്തു. അവൾ ഉറങ്ങിയൊ ഇല്ലയൊ എന്നു അവൾക്കു തന്നെ നിശ്ചയമില്ല.

## II

ഹരിണാക്ഷീപുരന്ദരന്മാരുടെ വിവാഹനിശ്ചയത്തെ പെട്ടന്നു ദുൎബ്ബലപ്പെടുത്തുവാനുണ്ടായ കാരണങ്ങൾ ആൎക്കും നിശ്ചയമുണ്ടായിരുന്നില്ല. അദ്ദേഹത്തിന്റെ ഏററവും അടുത്ത സ്നേഹിതന്മാരോടുംകൂടി ധനദാസൻ അതിനെപ്പററി പറഞ്ഞിട്ടുണ്ടായിരുന്നില്ല. അതിനെക്കുറിച്ചു തന്നോട് ആരുതന്നെ ചോദിച്ചാലും 'ഞാൻ ചെയ്യുന്നതെന്താണെന്ന് എനിയ്ക്കു നല്ലവണ്ണം അറിയാം' എന്നുമാത്രം സമാധാനം പറഞ്ഞുപോന്നു. വളരെ ആളുകൾ ഇതിന്നുശേഷം ഹരിണാക്ഷിയെ വിവാഹം ചെയ്യുന്നതിന്ന് ആവശ്യപ്പെട്ടു. എങ്കിലും ധനദാസൻ ആരെയും അംഗീകരിച്ചില്ല. തന്നിമിത്തം നാട്ടുകാരുടെ അത്ഭുതം അത്യധികം വൎദ്ധിച്ചു. ഹരിണാക്ഷിയുടെ വിവാഹത്തെക്കുറിച്ചു സംസാരിയ്ക്കുന്നതിന്നുകൂടി ധനദാസൻ ഇഷ്ടപ്പെട്ടില്ല. ധനദാസന്റെ ഭാൎയ്യ, മകളുടെ പ്രായാധിക്യത്തേയും അവളെ കല്യാണം കഴിച്ചുകൊടുക്കുന്നതിന്ന് അവളുടെ അച്ഛൻ ആലോചിയ്ക്കാത്തതിനേയും ഓൎത്തു വളരെ വ്യസനിക്കയും ധനദാസന്റെ അടുക്കൽ പലവിധത്തിലും അലട്ടുകയും ചെയ്തു എങ്കിലും, ധനദാസനു യാതൊരു വിധത്തിലും ഇളക്കം ഉണ്ടായില്ല. ഭാൎയ്യയുടെ ആവലാധികൾ സഹിയ്ക്കവയ്യാതെ ആകുമ്പോൾ 'നമ്മുടെ കുലത്തിലെ പുരോഹിതൻ വരട്ടെ. അദ്ദേഹം ഇയ്യിടെ വരും. വന്നാൽ നമുക്കു അദ്ദേഹത്തോടുകൂടി ആലോചിച്ചു വേണ്ടകാൎയ്യം നടത്താം' എന്നു സമാധാനം പറയും.

പുരന്ദരൻ ലങ്കയിലേയ്ക്കു പുറപ്പെട്ടുപോയി. വിശേഷസംഭവങ്ങൾ ഒന്നുംകൂടാതെ രണ്ടു സംവത്സരങ്ങൾ കഴിഞ്ഞു. എന്നിട്ടും പുരന്ദരൻ മടങ്ങിവന്നില്ല. ഹരിണാക്ഷിയുടെ വിവാഹവും കഴിഞ്ഞില്ല. ഹരിണാക്ഷി അവളുടെ മനോദുഃഖം വളരെ പ്രയാസപ്പെട്ടു ഗോപനം ചെയ്തുപോന്നു. അവൾക്കു പതിനെട്ടുവയസ്സു തികഞ്ഞെങ്കിലും അവളുടെ വിവാഹത്തെപ്പററി ആരെങ്കിലും സംസാരിയ്ക്കുന്നതു കേട്ടാൽ അവളുടെ മനസ്സിൽ ഉണ്ടാകുന്ന വിചാരങ്ങൾ എല്ലാം പുരന്ദരനെപ്പററി ആയിരിയ്ക്കും. പുതുതായി വികസിച്ചു നില്ക്കുന്ന ചെന്താമരപ്പൂപോലെ പ്രസന്നവും കോമളവും ആയ അവന്റെ മുഖവും, കുളുൎമ്മയോടും സുഷമയോടും വളൎന്ന കാണികളിൽ കൌതുകം ജനിപ്പിയ്ക്കുന്ന അവന്റെ തലമു

ടിയും, മട്ടുവരെ നീണ്ടു തടിച്ചുരുണ്ട അവന്റെ കൈകളും, വിരിഞ്ഞ മാറ്വിടവും അവൾ ഒരിക്കലും മറന്നിരുന്നില്ല. അച്ഛന്റെ ശാസനപ്രകാരം അവൾക്കു മറെറാരുത്തനെ കല്യാണം കഴിക്കേണ്ടിവരുമെന്ന് അവൾക്ക് അറിയാമായിരുന്നു എങ്കിലും അവളുടെ അച്ഛന്റെ ഈ ജാഗ്രത അവളിൽ സന്തോഷത്തോടുകൂടിയ അത്ഭുതത്തെ ജനിപ്പിച്ചു അവളുടെ പ്രായത്തിൽ കല്യാണം കഴിയാത്ത ബാലികകൾ ആ പ്രദേശത്തെങ്ങുംതന്നെ ഉണ്ടായിരുന്നില്ല. മുഴുവൻ സംഗതികളും നടത്തിയില്ലെങ്കിലും വിവാഹത്തിന്റെ ആദ്യനിശ്ചയങ്ങൾകൂടി ഇതുവരെ നടത്താഞ്ഞതു കാലദേശാവസ്ഥകൾക്കു ചേരാത്തതായിരുന്നു. എന്തുകൊണ്ടാണ് 'ധനദാസൻ' ഈ ആലോചനകൾ ഒന്നും ഇല്ലാതിരിക്കുന്നത്?

ഇങ്ങിനെ ഇരിക്കുമ്പോൾ ഒരു ദിവസം ഒരു വിശേഷസംഭവം ഉണ്ടായി. ധനദാസന്റെ അടുക്കൽ വിശേഷവിചിത്രവേലകളോടുകൂടിയ ഒരു "ചീനപ്പെട്ടി" (Chinese Box) ഉണ്ടായിരുന്നു. അതു കുറെ വലിയതായിരുന്നതുകൊണ്ടു ധനദാസന്റെ ഭാര്യ അവരുടെ ആഭരണങ്ങൾ എല്ലാം ആ പെട്ടിയിൽ സൂക്ഷിച്ചുപോന്നു. തനിക്കു കുറെ പുതിയ ആഭരണങ്ങൾ തന്റെ ഭർത്താവിൽനിന്നു സമ്മാനമായി കിട്ടിയപ്പോൾ ധനദാസന്റെ ഭാര്യ ഈ പെട്ടി അതിലുണ്ടായിരുന്ന ആഭരണങ്ങളോടുകൂടി ഹരിണാക്ഷിക്കു സമ്മാനിച്ചു. ഹരിണാക്ഷി ആ പെട്ടി തുറന്ന് ആഭരണങ്ങൾ എടുത്തു പൊടി തുടക്കുമ്പോൾ ഒരു കടലാസ്സുകഷണം അതിൽ കിടന്നിരുന്നതു ദൈവഗത്യാ അവൾ കണ്ടെത്തി. ഹരിണാക്ഷിക്ക് എഴുത്തും വായനയും നല്ലപോലെ അറിയാമായിരുന്നു. ആ കടലാസ്സെടുത്തുനോക്കിയപ്പോൾ ആദ്യംതന്നെ കണ്ടതു 'ഹരിണാക്ഷി' എന്ന് അതിൽ ഒരു ഭാഗത്ത് എഴുതിയിരിക്കുന്നതാണ്. അവൾ വളരെ അത്ഭുതത്തോടും ജിജ്ഞാസയോടുംകൂടി അതെടുത്തു വായിച്ചു. പക്ഷെ ഒന്നും മനസ്സിലാക്കുവാൻ സാധിച്ചില്ല. ആരുടെ എഴുത്തെന്നോ, എപ്പോൾ, ആർക്ക്, എന്തിന് എഴുതിയെന്നോ മനസ്സിലായില്ല. ഒരു എഴുത്തിന്റെ ഒരു ഭാഗംമാത്രമായിരുന്നു ആ കഷണം. ബാക്കി ഭാഗങ്ങൾ കാണ്മാനുണ്ടായിരുന്നില്ല. എങ്കിലും അതിൽ ഉണ്ടായിരുന്ന അക്ഷരങ്ങൾകൂട്ടി അത്യന്തം ഭയത്തോടുകൂടി വായിച്ചു. ഏകദേശം ഇപ്രകാരമായിരുന്നു അതിൽ എഴുതിയിരുന്നത്.

"ഗ്രഹങ്ങളുടെ സ്ഥിതിയിൽനിന്ന്
........................................
ഹരിണാക്ഷിയെപ്പോലുള്ള ഒരു സ്വർണ്ണവി
ഗ്രഹ.......................................
വാഹം നാശകരമാകുന്നു.......................
...............അന്യോന്യം കാണാതിരുന്നാൽ
........................................
അവക്കു സാധിക്കുന്ന..................."

ഇത്രയും വായിച്ചു. ബാക്കി ഭാഗങ്ങൾ കാണ്മാനില്ല. എന്തെന്നില്ലാത്ത ഒരു ഭയം ഹരിണാക്ഷിയെ ബാധിച്ചു. ആരോടും ഒന്നും പറയാതെ ആ കടലാസ്സെടുത്ത് ഒരിടത്തു സൂക്ഷിച്ചുവെച്ചു. കാര്യം മുഴുവൻ മനസ്സിലാകാതേയും, മനസ്സിലാകുന്നതിന്നു ശ്രമിക്കുന്നത് ആപൽക്കരമെന്നു ശങ്കിച്ചും, തനിക്കു നേരിടുവാൻ പോകുന്ന വല്ല ആപത്തിനേയും കുറിച്ചായിരിക്കണം അതിൽ പ്രസ്താവിച്ചിരിക്കുന്നതെന്നു സംശയിച്ചും മനസ്സമാധാനമില്ലാതെ, തന്റെ മനസ്സിനെത്തന്നെ ഉത്തമസഖിയായി നിശ്ചയിച്ച് ആരോടും ഒരിക്കലും തന്റെ മനോഗതികൾ ഇന്നവഴിക്കെന്നു പറയാതെ സൌഭാഗ്യവതിയായ ഹരിണാക്ഷി പിതൃഗൃഹത്തിൽ പാർത്തുവന്നു.

## III

കൊല്ലം ഒന്നുകൂടി കഴിഞ്ഞു. പുരന്ദരൻ ഇനിയും മടങ്ങി എത്തീട്ടില്ല. ഹരിണാക്ഷിയുടെ മനസ്സിൽ പുരന്ദരന്റെ സ്വരൂപം ഇപ്പോഴും പുതുതായിത്തന്നെ ഇരിക്കുന്നു. തന്നെ പുരന്ദരൻ മറന്നിട്ടില്ലെന്നും അവൾ അറിഞ്ഞു. മറന്നിരുന്നു എങ്കിൽ ഉടനെ മടങ്ങി എത്തുമായിരുന്നു. മൂന്നാം കൊല്ലം ഇങ്ങിനെ കഴിഞ്ഞു. ധനദാസൻ

കുഡുംബസഹിതം 'കാശി'ക്കു പോകുവാൻ തീച്ചപ്പെടുത്തി. കുഡുംബത്തോടുകൂടി 'വാരാണസി'യിൽ എത്തുന്നതിന്നു കുലഗുരുവിൻെറ അടുക്കൽനിന്ന് അറിവു കിട്ടിയതുകൊണ്ടാണ് പുറപ്പെട്ടത്. കാശിയിൽ വെച്ചു ഹരിണാക്ഷിയുടെ വിവാഹം നടത്തുവാൻ പോകുന്നു എന്നു കേട്ടുതുടങ്ങി. തൻെറ കുലഗുരു ഹരിണാക്ഷിക്കു ഉചിതനായ ഒരു വരനെ കണ്ടുപിടിച്ചിട്ടുണ്ടെന്നും പുണ്യസ്ഥലമായ കാശിയിൽവെച്ചു മകളുടെ വിവാഹം നടത്തുവാൻ പോകുന്നു എന്നും 'ധനദാസൻ'തന്നെ പറഞ്ഞുതുടങ്ങി.

ധനദാസൻ കുഡുംബത്തോടുകൂടി സുഖമായി കാശിയിൽ എത്തി. അവിടെ വെച്ചു തൻെറ കുലഗുരുവായ 'ആനന്ദസ്വാമി' ധനദാസനെ സന്ദശിച്ചു. ഹരിണാക്ഷിയുടെ വിവാഹദിവസവും ശുഭമുഹൂത്തവും തീച്ചപ്പെടുത്തി. എല്ലാം ശാസ്ത്രവിധികൾ പോലെത്തന്നെ നടത്തേണമെന്നു നിശ്ചയിച്ചു. പരസ്യമായ ക്ഷണനക്കുത്തുകളും വിളംബരങ്ങളും ഒന്നും ഉണ്ടായിരുന്നില്ല. അടുത്ത ബന്ധുക്കളും കുഡുംബക്കാരുമല്ലാതെ ഈ വിവാഹത്തെക്കുറിച്ച് ആരും അറിഞ്ഞിരുന്നില്ല. വിവാഹത്തിന്ന് അവരല്ലാതെ ആരും സന്നിഹിതരായിരുന്നതും ഇല്ല. അവശ്യാവശ്യകമായ മതസംബന്ധകമ്മങ്ങളല്ലാതെ യാതൊരാഘോഷവും കല്യാണത്തിന്നുണ്ടായിരുന്നില്ല.

വിവാഹദിവസം നേരം സന്ധ്യയായി. രാത്രി ഒമ്പതുമണിക്കായിരുന്നു ശുഭമുഹൂത്തം. ആ സമയംവരെ കല്യാണവീട്ടിൽ, പുറമെ ആരുംതന്നെ ഉണ്ടായിരുന്നില്ല. അയൽവക്കക്കാരെക്കൂടി കല്യാണത്തിന്നു ക്ഷണിച്ചിരുന്നില്ല. വരൻ ആരാണെന്നോ എവിടുന്നു വരുമെന്നോ ധനദാസനല്ലാതെ ആക്കും അപ്പോഴും അറിവുണ്ടായിരുന്നില്ല. എങ്കിലും ആനന്ദസ്വാമിയിൽ അവക്കുണ്ടായിരുന്ന ദൃഢവിശ്വാസത്താൽ വരാൻ പോകുന്ന വരൻ ഉത്തമകുലജാതനും യോഗ്യനും അനുരൂപനും ആയിരിക്കുമെന്ന് എല്ലാവരും ദൃഢമായി വിശ്വസിച്ചു. ഇത്ര ആയിട്ടും വരൻെറ പേർ പറയാത്തത് എന്താണെന്നു പലരും സംശയിച്ചു എങ്കിലും ആനന്ദസ്വാമിയെപ്പോലെ ദിവ്യാത്മാക്കളായവരുടെ ഉദ്ദേശങ്ങൾ ദിവ്യങ്ങളും മനുഷ്യബുദ്ധിക്കു് അഗോചരങ്ങളും ആയിരിക്കുമെന്നു സവ്വരും സമാധാനിച്ചു ദൈവത്തെ പുകഴ്ത്തി. വിവാഹകമ്മങ്ങൾ നിവ്വഹിക്കുണ്ടുന്നതിന്നുവേണ്ടുന്ന പുരോഹിതനേയും മററും എപ്പാടു ചെയ്തു. എല്ലാം ഒരുങ്ങിയപ്പോൾ 'ആനന്ദസ്വാമി' പിൻമാറി അകലെ ഒരു ഒഴിഞ്ഞ മുറിയിൽ പോയി സ്വസ്ഥമായിരുന്നു. ധനദാസൻ പുറത്തു 'വര'നെ കാത്തു നില്ക്കുകയായിരുന്നു. കല്യാണവേഷം ചമഞ്ഞു കന്യയായി ഹരിണാക്ഷി തനിച്ച് അവളുടെ മുറിയിലും ഇരുന്നു. അവൾ മനസ്സിൽ ഇങ്ങിനെ ആലോചിച്ചു. 'ഇത് ഒരു അസാധാരണമായ വിവാഹംതന്നെ. എങ്കിലും എനിക്കു പുരന്ദരനെ കിട്ടുകയില്ലെങ്കിൽ പിന്നെ ആരെ കിട്ടിയാലെന്താണ്. ഞാൻ എൻെറ മനസ്സുകൊണ്ടു വരിച്ചിരിക്കുന്ന ആ പുരുഷനെ എനിക്കു ലഭിക്കയില്ലെന്നു തീച്ചയായില്ലേ!. ഇതിന്നിടക്കു ധനദാസൻ അവളുടെ മുറിയിലേക്കു കടന്നുവന്നു, മകളെ വിളിച്ചു. കല്യാണമുറിയിലേക്കു കടക്കുന്നതിന്നു കുറെ മുമ്പ് അവളുടെ കണ്ണുകൾ രണ്ടും ധനദാസൻ ഒരു കട്ടിയുള്ള തുണികൊണ്ടു വരിഞ്ഞുകെട്ടി. 'ഇതെന്തിനാണച്ഛാ!' എന്നു ചോദിച്ച മകളോടു 'കുലഗുരുവിൻെറ ഉത്തരവ് ഇങ്ങിനെ ആണ്. ഞാൻ പറയുന്നപോലെ നീ ചെയ്തുകൊൾക. കല്യാണമന്ത്രം ചൊല്ലിത്തരുന്നതു ഭക്തിയോടെ മനസ്സുകൊണ്ടു ചൊല്ലിക്കൊൾക! ഒച്ച പുറത്തു കേൾക്കരുത്' എന്നുമാത്രം അച്ഛൻ മറുവടി പറഞ്ഞു. അനുസരണയോടെ മൌനം ദീക്ഷിച്ചു മകളോടുകൂടി ധനദാസൻ കല്യാണമണ്ഡപത്തിൽ പ്രവേശിച്ചു.

ഹരിണാക്ഷിയുടെ കണ്ണു കെട്ടിയിരുന്നില്ലെങ്കിൽ അവളുടെ ഭത്താവാകുവാൻ പോകുന്ന ആ പുരുഷൻേറയും കണ്ണു കെട്ടിട്ടുണ്ടായിരുന്നു എന്ന് അവൾ ധരിയുമായിരുന്നു. വധൂവരന്മാരും, ആനന്ദസ്വാമി

യും, ഒരു പുരോഹിതനും, ധനദാസനും അല്ലാതെ ആരും അവിടെ ഉണ്ടായിരുന്നില്ല. വധൂവരന്മാരുടെ, കണ്ണു കെട്ടിയിരുന്നതുകൊണ്ട്, വിവാഹമന്ത്രോച്ചാരണത്തിനു ശേഷം അവർ അന്യോന്യം കാണേണമെന്നുള്ള ശാസ്ത്രനിശ്ചയം അവിടെ അനുഷ്ഠിച്ചില്ല. ക്രിയക്കുശേഷം കുലഗുരുവായ ആനന്ദസ്വാമി ദമ്പതികളോടു ഇപ്രകാരം പറഞ്ഞു.

"അന്യോന്യം കണ്ടിട്ടില്ലെങ്കിലും നിങ്ങൾ ഭാൎയ്യാഭൎത്താക്കന്മാരായി. വിവാഹകാലം അതിക്രമിച്ചതുകൊണ്ടു വധുവിനുണ്ടായേക്കാവുന്ന ദുഷ്പേരും മലിനതയും ഇല്ലായ്മ ചെയ്യുന്നതിന്നാണ് ഈ ക്രിയ ഇത്രയും ബദ്ധപ്പെട്ടു നടത്തിയത്. നിങ്ങൾ രണ്ടു പേരും ഇനി ഈ ലോകത്തിൽവെച്ചു കണ്ടു മുട്ടുമൊ ഇല്ലയോ എന്നു തീൎച്ച പറയുവാൻ എന്നാൽ സാദ്ധ്യമല്ല. പക്ഷെ അങ്ങിനെ നിങ്ങൾ ഭാഗ്യവശാൽ കണ്ടു മുട്ടിയാൽ നിങ്ങൾക്ക് അന്യോന്യം ഭാൎയ്യാഭൎത്താക്കന്മാരെന്നു തിരിച്ചറിവാൻ ഈ സ്ഥിതിയ്ക്ക് സാധിയ്ക്കയും ഇല്ല. അതുകൊണ്ട് ഇനി ഒരിയ്ക്കൽ അന്യോന്യം അറിയുന്നതിന്ന് ഒരു സൂത്രം ഞാൻ നിങ്ങൾക്ക് ഉപദേശിയ്ക്കാം. എന്റെ കയ്യിൽ രണ്ടു മുദ്രമോതിരങ്ങൾ ഉണ്ട്. അവ രണ്ടും നവരത്നഖചിതങ്ങളാകുന്നു. ഓരോ മോതിരത്തിന്റെയും അകത്തു ഭാഗത്തു ഓരോ മയിലിന്റെ രൂപം ഉണ്ട്. ഞാൻ നിങ്ങൾക്കു രണ്ടു പേൎക്കും ആ മോതിരങ്ങളിൽ ഓരോന്നു തരാം. ഈ ഭൂമിയിൽ ഇതുപോലെ വേറെ ഒരു മോതിരം ഇല്ല തന്നെ. ഇതുപോലെ ഒരു മോതിരം വേറെ ഉണ്ടാക്കുന്നതിന്നും ആരാലും സാദ്ധ്യമല്ല. ഇതു രണ്ടും ഞാൻതന്നെ എന്റെ സ്വന്തം കൈകൊണ്ടു പണി തീൎത്തതാകുന്നു. ഇതുപോലെ ഒരു മോതിരം നീ ഒരു പുരുഷന്റെ കയ്യിൽ കണ്ടാൽ, ഹേ! വധൂരത്നമേ! ആ പുരുഷൻ നിന്റെ ഭൎത്താവാണെന്ന് അറിഞ്ഞുകൊള്ളുക. അതുപോലെതന്നെ ഈ മോതിരം യാതൊരു സ്ത്രീയുടെ കയ്യിൽ കാണുന്നുവൊ ആ സ്ത്രീ നിന്റെ ഭാൎയ്യയാണെന്ന്, അല്ലയോ യുവാവേ! നീയും ധരിച്ചുകൊള്ളണം. നിങ്ങൾ രണ്ടു പേരും ഈ മോതിരങ്ങൾ പൊയ്പോകാതെ നല്ല പോലെ സൂക്ഷിയ്ക്കണം. ആൎക്കും ഒരിയ്ക്കലും കൊടുക്കാതേയും, പട്ടിണി കിടന്നു കണ്ണു മിഴിച്ചാൽകൂടി വിറ്റുകളയാതേയും നിങ്ങൾ ഈ അംഗുലീയങ്ങൾ സൂക്ഷിയ്ക്കണം. വിശേഷിച്ച് ഇന്നു മുതൽ— ഈ സമയം മുതൽ, അഞ്ചുവൎഷം പൂൎണ്ണമായി തികയുന്ന ആ ശുഭ സമയംവരെ നിങ്ങൾ രണ്ടാളും ഈ മോതിരങ്ങൾ ഒരിയ്ക്കലും ധരിയ്ക്കയും അരുത്. ഇതെന്റെ പ്രത്യേക കല്പനയാണ്. ഒരിയ്ക്കലും തെറ്റിയ്ക്കരുത്. ഇന്ന് മേടമാസം അഞ്ചാം തിയ്യതിയാണ്. സമയം രാത്രി മണി പതിനൊന്ന് ഓൎമ്മയിരിക്കട്ടെ. അഞ്ചു കൊല്ലം തികയുന്ന ഈ ദിവസം ഈ സമയംവരെ നിങ്ങൾ ഈ മോതിരം ധരിയ്ക്കരുത്. ഇതു തെറ്റി നടന്നാൽ വന്നേയ്ക്കാവുന്ന ആപത്തുകൾ ഭയങ്കരങ്ങളും അനിവാൎയ്യങ്ങളും നാശകരങ്ങളും ആയിരിക്കും!"

ഇത്രയും പറഞ്ഞ് 'ആനന്ദസ്വാമി' പുറത്തേയ്ക്കുപോയി. ധനദാസൻ മകളുടെ കണ്ണു കെട്ടഴിച്ചു. മുറിയിൽ തന്റെ അച്ഛനും ഒരു പുരോഹിതനും അല്ലാതെ ആരും ഉണ്ടായിരുന്നില്ല. അവളെ അറിയാതെ വിവാഹം ചെയ്ത അവളുടെ ഭൎത്താവു പോയ്ക്കഴിഞ്ഞിരിക്കുന്നു. പരിഭ്രമവും ഭയവും അത്ഭുതവും നിറഞ്ഞ ഹൃദയത്തോടെ അവൾ ഏകാകിനിയായി വിവാഹദിവസം രാത്രി പന്ത്രണ്ടു മണിയ്ക്കു ശയനമുറിയിൽ പ്രവേശിച്ചു!

## IV.

പുത്രി വിവാഹം കഴിഞ്ഞു ധനദാസനും കുഡുംബവും സ്വരാജ്യത്തേയ്ക്കു തിരിച്ചു. അതിദീൎഘമെന്നു തോന്നിയ നാലു സംവത്സരങ്ങൾ സാവധാനത്തിൽ കഴിഞ്ഞുകൂടി. പുരന്ദരന്റെ വൎത്തമാനങ്ങൾ ഒന്നും ഇല്ല. അവൻ വന്നാലും വന്നില്ലെങ്കിലും ഹരിണാക്ഷിയ്ക്ക് ഇനി എന്താണ്? അവളുടെ വിവാഹം കഴിഞ്ഞു. അവൾ ആരുടേയൊ ഒരാളുടെ ഭാൎയ്യയും ആയി.

ഏഴ സംവത്സരങ്ങളായി വിട്ടു പോയിരിയ്ക്കുന്ന തന്റെ ബാല്യത്തിലെ സ്നേഹി

തനെ ഓൎത്ത് ഹരിണാക്ഷി അത്യന്തം വ്യസനിച്ചു "എന്നെ മറക്കുവാൻ സാധിക്കാത്തതുകൊണ്ടാണ് ഇത്രയും കാലം മടങ്ങിവരാതെ പുരന്ദരൻ അവിടെ താമസിക്കുന്നത് എന്നു ഞാൻ എങ്ങിനെ വിശ്വസിക്കും. അദ്ദേഹം ജീവിച്ചിരിക്കുന്നുവൊ, ഇല്ലയൊ, ആരറിഞ്ഞു: ഞാൻ ഇപ്പോൾ മറെറാരുത്തന്റെ ഭാൎയ്യയുംകൂടി ആയി. എനിക്കു ഇനി അദ്ദേഹം വന്നാൽകൂടി ഒന്നു കാണുവാൻ സാധിക്കയില്ല. സാധിച്ചാലും അപ്രകാരം ചെയ്വാനും വയ്യല്ലൊ. എങ്കിലും, എന്റെ മനസ്സെ! നിന്റെ സ്നേഹിതൻ ജീവിച്ചിരിക്കുന്നു എന്നു വിശ്വസിക്കുകയും അദ്ദേഹത്തിനു ആയുരാരോഗ്യഭാഗ്യങ്ങളുണ്ടാകുന്നതിന്നു സൎവ്വേശ്വരനെ പ്രാൎത്ഥിക്കുകയും ചെയ്ക". ഏവം വിധങ്ങളായ ആലോചനകളോടുകൂടി ഹരിണാക്ഷി കാലം കഴിച്ചുകൂട്ടിവന്നു.

ഇക്കാലത്തു ധനദാസൻ വയസ്സനും ദീനക്കാരനും ആയി. അദ്ദേഹത്തിന്റെ ദീനം ക്രമേണ വൎദ്ധിച്ച് ഒടുവിൽ കാലഗതിക്കടിമപ്പെടുകയും ചെയ്തു. പതിവ്രതയായിരുന്ന ഹരിണാക്ഷിയുടെ അമ്മ ഭൎത്താവിന്റെ ചിതയിൽ ചാടി മരിച്ചു. അടുത്തബന്ധുക്കൾ ആരും ഇല്ലാതിരുന്ന ഹരിണാക്ഷി ഏകാകിനിയായിത്തീൎന്നു. തന്നെ തനിച്ചുവിട്ടുംകൊണ്ട് ഇഹലോകം വെടിയരുതെന്നു കരഞ്ഞുംകൊണ്ട് ഹരിണാക്ഷി അമ്മയോടപേക്ഷിച്ചപ്പോൾ അവൾ ഇങ്ങിനെ ഉത്തരം പറഞ്ഞു. നിനക്കു "വ്യസനിപ്പാൻ അശേഷം വഴിയില്ല. ഏതു വിധത്തിലായാലും ആരെയായാലും നിന്റെ വിവാഹം കഴിഞ്ഞിരിക്കുന്നു. നിശ്ചിതകാലം കഴിഞ്ഞാൽ നിന്റെ ഭൎത്താവുമായി സുഖിച്ചിരിക്കുന്നതിന്നു ദൈവം നിനക്കു സംഗതിവരുത്തും. പിന്നെ നീ ഒരു ചെറിയ കുട്ടിയല്ലല്ലൊ. വിശേഷിച്ചു നിന്റെ അച്ഛൻ അനവധി ദ്രവ്യം സമ്പാദിച്ചിട്ടുണ്ട്. നിനക്കു സുഖമായി കാലക്ഷേപം കഴിക്കാം. അതിന്നെല്ലാം അച്ഛൻ വഴിവെച്ചിട്ടുണ്ട്. ഭൎത്താവൊന്നിച്ചു മരിക്കേണ്ടത് എന്റെ ധൎമ്മമാണ്. നിനക്കെല്ലാം ശുഭമായി ഭവിക്കും."

കഷ്ടം! ഹരിണാക്ഷിയുടെ അമ്മയുടെ വിശ്വാസങ്ങൾ മുഴുവൻ ശരിയായിരുന്നില്ല. ധനദാസന്റെ മരണശേഷം അന്വേഷണങ്ങൾ നടത്തിയപ്പോഴാണ് അദ്ദേഹത്തിന്നു വളരെ കടമുണ്ടായിരുന്ന കാൎയ്യം പുറത്തുവന്നത്. വസ്തുവഹകളെല്ലാം കടക്കാർ കൈകേറി. ഹരിണാക്ഷിക്കു് അവളുടെ വീടും, വീട്ടുസാമാനങ്ങളും, അവളുടെ ദേഹത്തിൽ ഉണ്ടായിരുന്ന ആഭരണങ്ങളും മാത്രം ലഭിച്ചു. യോഗ്യന്മാരും കാൎയ്യസ്ഥന്മാരും ആയ പലരുടേയും സ്ഥിതി ഇപ്രകാരമാകുന്നു. ജീവിച്ചിരിക്കുന്ന കാലത്തൊക്കെയും അവർ പ്രഭുക്കന്മാരെപ്പോലെ കഴിയും. പുറം തുടച്ചുമിനുക്കി ആളുകളെ ഭ്രമിപ്പിക്കും. അവരുടെ മരണശേഷം മാത്രമെ ചെമ്പു പുറത്താകയുള്ളു. കുഡുംബങ്ങൾ കഷ്ടപ്പെടുകയും ചെയ്യും! വളരെ കാലമായി ധനദാസന്റെ കച്ചവടത്തിനു് അഭിവൃദ്ധി ഉണ്ടായിരുന്നില്ല. കടവും വൎദ്ധിച്ചുകൊണ്ടിരുന്നു. പക്ഷേ ധനദാസൻ ആ വൎത്തമാനം ആരേയും അറിയിച്ചിരുന്നില്ല. കാലംകൊണ്ട് എല്ലാം ശരിപ്പെടുത്താമെന്ന് അദ്ദേഹം പൂൎണ്ണമായി വിശ്വസിച്ചു. ഒടുവിൽ ആശ നശിച്ചു. ആധിയും വ്യാധിയും ഒരുപോലെ വൎദ്ധിച്ചു. മരണശേഷം എല്ലാം കടക്കാർ പങ്കുവെച്ചെടുക്കുകയും ചെയ്തു.

കടക്കാർ ഓരോരുത്തരായി പിന്നേയും വന്നു തുടങ്ങി. ഹരിണാക്ഷിയെ കടക്കാർ നിൎദ്ദാക്ഷിണ്യം പിടികൂടി. ഒടുവിൽ അവൾക്കു വീടുകൂടി വിൽക്കേണ്ടിവന്നു. വീട്ടുസാമാനങ്ങളും ആഭരണങ്ങളുംകൂടി പണയത്തിലായി. ദരിദ്രയായി, അനാഥസ്ഥിതിയിൽ ഹരിണാക്ഷി അലഞ്ഞു നടക്കേണ്ടിവന്നു. അച്ഛന്റെ പേരിന്നു കളങ്കംതട്ടരുതെന്നു വിചാരിച്ചാണ് ഹരിണാക്ഷി ഇത്രയെല്ലാം കഷ്ടപ്പാടുകൾ സഹിച്ചത്. പട്ടണത്തിന്നു് പുറത്തു ഒരു ചെറിയ കുടിലിൽ ഹരിണാക്ഷിയും ദാരിദ്ര്യവും താമസം തുടങ്ങി. ആനന്ദസ്വാമിയുടെ ഉപദേശമല്ലാതെ മറ്റു യാതൊന്നും സഹായമില്ലെന്നു വിചാരിച്ച് ആ സാധ്വസ്ത്രീ ദിവസം കഴിച്ചുകൂട്ടി. എന്നാൽ ആനന്ദസ്വാമിയാകട്ടെ തീൎത്ഥ

യാത്രയ്ക്കായി ഏതൊ ദൂരദേശങ്ങളിൽ പോയിരുന്നു. അതുകൊണ്ട് അവൾക്ക് അദ്ദേഹത്തിൽനിന്നു എന്തെങ്കിലും സഹായം ലഭിയ്ക്കുന്നതിന്നു സാധിച്ചില്ല. "മാളികമുകളേറിനമന്നന്റെ തോളിൽമാറാപ്പുതാക്കുന്നതും ഭവാൻ" ഇപ്രകാരം സർവ്വരാലും ഉപേക്ഷിയ്ക്കപ്പെട്ട, ഹരിണാക്ഷി, ഒരുത്തനും സഹായമില്ലാതെ കഷ്ടപ്പെട്ട സ്വന്ത പ്രയത്നത്താൽ ജീവനെ രക്ഷിച്ചുകൊണ്ട് ആ നികൃഷ്ടമായ കുടിലിൽ ജീവഭാരം വഹിച്ചു വന്നു.

(തുടരും)

---

# പുസ്തകവിമർശനങ്ങൾ

ഒരു സാമാജികന്റെ അഭിപ്രായം.

---

ഉത്തരരാമചരിതം ഭാഷാകാവ്യം

രസാത്മകമായ വാക്യം യാതൊന്നോ, അതു (ശ്ലോകമായാലും, ഗാഥയായാലും, ഗദ്യമായാലും ശരി) കാവ്യമെന്ന പേരിനെ അർഹിയ്ക്കുന്നു എന്നാണല്ലോ, സാഹിത്യനേതാക്കളുടെ സിദ്ധാന്തം. ഇതു ധരിച്ചിട്ടുള്ള പണ്ഡിതന്മാർപോലും, 'കാവ്യമെന്നു കേട്ടാൽ, എന്തുകൊണ്ടെന്നറിഞ്ഞില്ല, ശ്ലോകരൂപമായ കവനമാണെന്നു കരുതിപ്പോകുന്നു; ഈ സ്ഥിതിയ്ക്കു, കിളിപ്പാട്ടു രീതിലുള്ളതും, എന്നാൽ സർഗ്ഗാന്തങ്ങളിൽ ഓരോ ദണ്ഡകത്തോടുകൂടിയതുമായ മേലെഴുതിയ കൃതിയെ 'കാവ്യ'മെന്നു വിളിപ്പാൻ, സാധാരണന്മാർക്ക്, കുറെക്കാലത്തെയ്ക്കെങ്കിലും ഒരാശങ്കയുണ്ടാകാതിരിക്കയില്ല. ഇക്കൂട്ടരോട്, ഉപാദത്തിൽ ഒരു സമാധാനം പറവാൻ ഞങ്ങൾക്കു തോന്നുന്നുണ്ട്. ലോകത്തിൽ, ഒരു പദാർത്ഥം മറെറാരു പദാർത്ഥത്തിന്റെ സങ്കലനം നിമിത്തം വേറെയൊന്നായിത്തീരുന്നതു നമുക്കു നിത്യാനുഭവമുള്ളതല്ലേ? മോരു പകന്നാൽ (ഉറ വീഴ്ത്തിയാൽ) പാൽ തയിരാകുമെങ്കിൽ, ദണ്ഡകം ചേർത്താൽ കിളിപ്പാട്ട് എന്തുകൊണ്ടു കാവ്യമായിക്കൂടാ? ഇതു പറഞ്ഞാൽ, തന്റെ ഓട്ടന്തുള്ളലിനെ കാവ്യമെന്നു പ്രസിദ്ധമാക്കാൻ ആഗ്രഹിയ്ക്കുന്ന ഒരു വിദ്വാൻ '(പാനയോ കുറത്തിപ്പാട്ടോ) എന്തു ചേർത്താലാണ് തുള്ളൽ കാവ്യമാവുക? സാറേ!' എന്നു ഞങ്ങളോടു ചോദ്യംതുടങ്ങിയെന്നു വരാം; ഈവക ചോദ്യങ്ങൾക്കു ശരിയായ മറുപടി കൊടുപ്പാൻ തക്കവണ്ണം 'രസതന്ത്ര'ജ്ഞാനം ഞങ്ങൾക്കില്ലതാനും!

ഈ പുസ്തകത്തിലെ പ്രമേയം ഇന്നതാണെന്ന്, ഇതിന്റെ പേർകൊണ്ടു തന്നെ അറിയാവുന്നതാണല്ലൊ. എന്നാൽ 'സത്യവ്രതൻരഘുനായകൻശ്രീരാമനത്യുഗ്രനായദശാസ്യനെക്കൊന്നുടൻ ശുദ്ധയാംപത്നിയെക്കൈക്കൊണ്ടുലക്ഷ്മണയുക്തനായ്ദിവ്യവിമാനമേറീടിനാൻ.' എന്നിങ്ങിനെയാണ്, ഗ്രന്ഥത്തിന്റെ പ്രാരംഭം എന്നൊരു വിശേഷമില്ലായ്കയില്ല.

വാല്മീകിരാമായണത്തിലെ ഉത്തരകാണ്ഡത്തിന്റെ കിളിപ്പാട്ടു തർജ്ജമ (അതു കാവ്യമാകാഞ്ഞതു, ദണ്ഡകം ചേർക്കായ്കയാലാണെന്നു വായനക്കാർ മനസ്സിലാക്കിക്കൊള്ളുമല്ലൊ) വായിച്ചിട്ടില്ലാത്തവർക്കു ആറ്റൂർ കൃഷ്ണപിഷാരോടി അവർകളുടെ കവിതാരീതി അജ്ഞാതമായിരിപ്പാനേ ഇടയുള്ളു; എന്നാലും, അദ്ദേഹത്തിന്റെ 'ഈ ചെറിയ കൃതിയിൽ പല ഭാഗങ്ങളും വാ[illegible], വ്യാസൻ, കാളിദാസൻ മുതലായ മഹാകവികളുടെ ആശയങ്ങൾ മലയാള ഭാഷയിൽ പറഞ്ഞിരിയ്ക്കുക മാത്രമാകയാൽ, ഇതിനെപ്പററി അധികമൊന്നും എഴുതുവാൻ ഞങ്ങൾ വിചാരിയ്ക്കുന്നില്ല. ഈ ഭാഷാകാവ്യത്തിൽ ശ്രദ്ധവെച്ചു നോക്കുംതോറുംകാണുന്ന അനവധിദോഷങ്ങളെ നിശ്ശേഷം വിസ്മരിച്ച്, മിസ്റ്റർ പിഷാരോടി മഹാകവികളുടെ ആശയങ്ങൾ ഭാഷപ്പെടുത്തി

യിരിയ്ക്കുന്നതിന്റെ സമ്പ്രദായം അറിവാൻ സ്ഥാലീപുലാകന്യായേന ഒരൊററ ഘട്ടം മാത്രം വായനക്കാരുടെ മുമ്പിൽ സമർപ്പിച്ചേയ്ക്കാം.

'സത്വരംസീതാപദാന്തികേവീണഥ
സദ്വൃത്തനാംഭരതൻനമിയ്ക്കുംവിധൌ
ഭക്തിയാൽരാജ്യാഭിഷേകംനിഷേധിച്ചൊ-
രത്യുത്തമമാംതദീയോത്തമാംഗവും
നിത്യംപതിവ്രതനിഷ്ഠയാലേററവും
ശസ്തമായുള്ളോരുജാനകീപാദവും
അന്യോന്യപാവനമായ്ത്തീന്നുലോകൈക-
ധന്യമായ് പന്നുവെന്നേപറയാവൂമേ'

എന്നീവരികൾ

'ലങ്കാധിപപ്രണതിഭംഗദൃഢവ്രതംത-
ദന്ദ്യാംയുഗം ചരണയോർജ്ജനകാത്മജായാഃ
ജ്യേഷ്ഠാനുവൃത്തിജടിലംചശിരോസ്യസാധോ
രന്യോന്യപാവനമഭൂദ്ഉഭയംസമേത്യ.'

എന്ന രഘുവംശശ്ലോകത്തെ അനുസരിച്ച് എഴുതപ്പെട്ടവയാണ്. പിഷാരോടി അവർകളുടെ ഭരതന്റെ അത്യുത്തമമായ ഉത്തമാംഗം, (ആരുടെ പേരിലോ ഉള്ള) ഭക്തിയാൽ രാജ്യാഭിഷേകം നിഷേധിയ്ക്കുക മാത്രമേ ചെയ്തുള്ളു; മഹാകവിയുടെ ഭരതന്റെ ശിരസ്സോ, ജ്യേഷ്ഠാനുവൃത്തി നിമിത്തം ജടിലവും കൂടിയായിരുന്നു! ജാനകീപാദത്തിന്റെ 'നിത്യം പതിവ്രതനിഷ്ഠയാലേററവും ശസ്തമായുള്ളോരു' എന്ന വിശേഷണത്തിൽ 'ലങ്കാധിപപ്രണതിഭംഗദൃഢവ്രതം' എന്നതിന്റെ ആശയം എത്രത്തോളം സ്ഫുരിയ്ക്കുന്നുണ്ട് എന്നു, സീതയുടെ കാലിന്റെ പാതിവ്രത്യനിഷ്ഠയോർത്തു പൊട്ടിപ്പുറപ്പെട്ട ചിരി കെട്ടടങ്ങിയതിന്നു ശേഷം, വായനക്കാർ വിചിന്തനം ചെയ്യുമെന്നു വിശ്വസിയ്ക്കുന്നു. മുൻപ്രസ്താവിച്ച ഉത്തരരാമായണത്തിൽ ഒരേടത്തു, മുൻജന്മത്തെ ഓക്കൽ എന്നാൎത്ഥത്തിലുള്ള 'ജാതിസ്മരത്വം' എന്ന പ്രസിദ്ധപദത്തെ 'ജാതിയുംസൌന്ദൎയ്യവും' എന്നു പരിഭാഷപ്പെടുത്തിക്കാണുന്നു. ഈ കവിയുടെ കവിതയ്ക്കും ഒരന്യാദൃശരൂപമുള്ളതു് ഏറെക്കുറെ സ്പഷ്ടീഭവിച്ചിട്ടില്ലാത്തതായ ഒരു ഭാഗവും ഈ കൃതിയിൽ കാണുന്നതല്ല.

ഈ പുസ്തകം ഗ്രന്ഥകത്താവിന്റെ ഉദ്ദേശപ്രകാരം ഉത്തരരാമചരിതം കാവ്യത്തിന്റെ ഒന്നാംഭാഗം മാത്രമാണ്. ഭാഷാസാഹിത്യരസികന്മാർ ഈ മാതിരിയൊരു പ്രസ്ഥാനം എത്രത്തോളം പിടിയ്ക്കുമെന്നറിഞ്ഞിട്ടുവേണം, ശേഷം ഭാഗം പ്രസിദ്ധപ്പെടുത്താൻ എന്നാണ് നിശ്ചയിച്ചിരിയ്ക്കുന്നതത്രേ. 'ഈ മാതിരിയൊരു പ്രസ്ഥാനം' എന്നതിന്നു പ്രാചീനകവികളുടെ ഉല്ലേഖങ്ങൾ കൊണ്ടു ചമച്ച കിളിപ്പാട്ടും, ദണ്ഡകവും ഒരേ പുസ്തകത്തിൽ എഴുതി, കാവ്യമെന്നു വ്യവഹരിയ്ക്കുക എന്നായിരിയ്ക്കുന്നമല്ലോ, പ്രകൃതത്തിൽ അൎത്ഥം. ഇങ്ങിനെയാണെങ്കിൽ, അവശേഷത്തിന്റെ പ്രസിദ്ധികരണത്തിൽ, സഹൃദയാഭിപ്രായം അറിവാനായി കാലതാമസം വരുത്തുന്നതെന്തിനാണ്? കിളിപ്പാട്ടും, ദണ്ഡകവും ഭാഷാസാഹിത്യരസികന്മാൎക്ക് അപരിചിതമോ അപ്രിയമോ അല്ല; 'വാക്യം രസാത്മകം കാവ്യം' എന്ന പ്രമാണം അവർ നിഷേധിയ്ക്കുന്നതുമല്ല!

ഏതായാലും, സഹൃദയാഭിപ്രായത്തെ പ്രതീക്ഷിച്ചുകൊണ്ടു വിശ്രമിയ്ക്കുന്ന പ്രസ്തുതഗ്രന്ഥകാരനോടു ഞങ്ങൾക്കു ചെറുതായ ഒരപേക്ഷയുണ്ട്. വാല്മീകി, വ്യാസൻ, കാളിദാസൻ മുതലായവരുടെ ആശയങ്ങൾ, നല്ല വാസനക്കാരായ കവികളുടെ പ്രശംസനീയമായ പ്രയത്നം നിമിത്തം, പ്രായേണ സമഗ്രമായും, അക്ലിഷ്ടമായും ആസ്വദിച്ച് ആഹ്ലാദിയ്ക്കുന്ന മലയാളഭാഷ ഇപ്പോൾ ഇത്തരം വികൃതമായ ഒരു കൃതിയെ ഒരുവശ്യപ്പെടുന്നുണ്ടോ എന്ന്, അദ്ദേഹം ദയവുചെയ്തു് ഒന്നാലോചിച്ചാൽ കൊള്ളാം!

---

ഇതു സാഹിത്യസമാജത്തിന്റെ സാമാന്യമായ ഒരഭിപ്രായമല്ല. ഈ വിഷയത്തെപ്പററി വല്ല വാദപ്രതിവാദവും നടക്കുവാൻ ഭാവമുണ്ടെങ്കിൽ, സമാജപ്രതിനിധിയായ മംഗളോദയം മാസികയുടെ അന്തരാഭിപ്രായം അതിന്നു ശേഷം പ്രസിദ്ധപ്പെടുത്തുന്നതാണ്. (പത്രാധിപർ.)



# ഒരു പുതിയ പുസ്തകം

അടുത്തു കഴിഞ്ഞ മൂന്നു ലക്കങ്ങളിലായി 'കൊച്ചിയി'ലെ മനുഷ്യവർഗ്ഗങ്ങളും ജാതികളും, എന്ന തലവാചകത്തിൻകീഴിൽ കാടന്മാരെപ്പറ്റിയും മലയന്മാരെപ്പറ്റിയും ഒരു വിവരണം കൊടുത്തിരുന്നതു വായനക്കാരെല്ലാവരും വായിച്ചിരിക്കുമല്ലൊ. കൊച്ചിരാജ്യത്തിൽ ഇപ്പോൾ അധിവസിച്ചുവരുന്ന വിവിധമതസ്ഥന്മാരായ എല്ലാ ജാതിക്കാരുടെയും ഉല്പത്തി, ആചാരനടവടി, തൊഴിൽ തുടങ്ങിയുള്ള കാര്യങ്ങളിൽ സൂക്ഷ്മാന്വേഷണം ചെയ്ത് ഒരു ഗ്രന്ഥം നിർമ്മിക്കുന്നതിലേക്കു കുറച്ചുകൊല്ലങ്ങൾക്കു മുമ്പ് ഗവർമ്മേണ്ടിൽ നിന്നു മിസ്റ്റർ എൽ. കെ. അനന്തകൃഷ്ണയ്യരെ നിയമിക്കുകയും, അദ്ദേഹം മേൽപറഞ്ഞ തലവാചകത്തിൽ രണ്ടു വാല്യങ്ങൾ ഇംഗ്ലീഷിൽ പ്രസിദ്ധപ്പെടുത്തുകയും ചെയ്തിട്ടുള്ള വിവരം വായനക്കാർക്ക് അറിവുണ്ടായിരിക്കുമല്ലൊ. അദ്ദേഹത്തിന്റെ ഏഴെട്ടു കൊല്ലത്തെ അശ്രാന്തപരിശ്രമത്തിന്റെ ഫലമായുണ്ടായിട്ടുള്ളതും ഇന്ത്യയിലെന്നല്ല ഇംഗ്ലണ്ടു മുതലായ അന്യരാജ്യങ്ങളിൽ കൂടി പ്രചരിച്ചുവരുന്ന പത്രങ്ങളിലും മാസികകളിലും ഉത്തമകൃതിയെന്നു പ്രബലമായി അഭിപ്രായപ്പെട്ടിട്ടുള്ളതുമായ ഈ ഗ്രന്ഥത്തിന്റെ തർജ്ജമയ്ക്കുള്ള അവകാശം മഹാമഹിമശ്രീ അപ്പൻതമ്പുരാൻ തിരുമനസ്സിലെക്കു സിദ്ധിച്ചിട്ടുള്ളതും തർജ്ജമയ്ക്കുള്ള ഭാരം ഞങ്ങളുടെ പത്രബന്ധുക്കളിൽ ഒരാൾ ഏറ്റിരിക്കുന്നതും പ്രസ്താവത്തിലെ വിവരങ്ങൾ അതിലെ ആദ്യഭാഗത്തിന്റെ ഒരു തർജ്ജമയുമാകുന്നു. ഈ വക ചരിത്രഗ്രന്ഥങ്ങളുടെ തർജ്ജമകൾ മലയാളഭാഷാഗ്രന്ഥപാരായണക്കാർ ഏതുവിധം കൈക്കൊള്ളുമെന്നറിയുന്നതിലേക്കാണ് ഞങ്ങൾ അതിന്റെ ആദ്യഭാഗത്തെ ഈ മാസികയിൽ പ്രസിദ്ധപ്പെടുത്തി നോക്കിയത്. അതിൽവെച്ചു ജനസമുദായത്തിന്റെ അഭിപ്രായമറിവാൻ കഴിയുകയും, തന്മൂലം ഞങ്ങളുടെ അപേക്ഷപ്രകാരം തിരുമനസ്സിൽനിന്നും, ഈ മാസിക വലിപ്പത്തിൽ ഉദ്ദേശം 750 ഭാഗത്തോളം ഉണ്ടാവുന്ന, ആ മഹാപ്രബന്ധത്തെ ഇതിൽ ഖണ്ഡം ഖണ്ഡമായി പ്രസിദ്ധപ്പെടുത്തുവാൻ സദയം കല്പിച്ചനുവദിക്കുകയും ചെയ്തിട്ടുണ്ടെന്നുള്ള വിവരം മാന്യവായനക്കാരെ ഇതിനാൽ സന്തോഷത്തോടെ അറിയിച്ചുകൊള്ളുന്നു.

അങ്ങിനെ ചെയ്യുന്നതിൽ ഈ മഹാകൃതിയെ, ഒടുവിൽ വേറെയെടുത്തു ബൈണ്ടു ചെയ്യിക്കാൻ സൌകര്യമാവത്തക്കവിധം, ഓരോ ലക്കത്തിന്റെയും ഒടുവിൽ പ്രത്യേകം വഴിക്കുവഴി ഭാഗനമ്പ്ര് കൊടുത്ത്, കഴിഞ്ഞ വൃശ്ചികം ലക്കം മുതൽക്കു പ്രസിദ്ധീകരണം ചെയ്തിട്ടുള്ളതാണ്. അതിനുമുമ്പു കഴിഞ്ഞുപോയ 22 ഭാഗങ്ങൾ മുഖവുര, മുഖചിത്രം, വിഷയവിവരം മുതലായതുകളോടുകൂടി വഴിയെ എല്ലാവർക്കും അയച്ചുകൊടുക്കുന്നതുമാണ്. മൂലത്തിലുള്ള ഛായാപടങ്ങൾ ഈ തർജ്ജമയിൽ ചേർപ്പാൻ ഏർപ്പാടുചെയ്തു വരുന്നതുമുണ്ട്.

ഇംഗ്ലീഷിൽ രണ്ടു വാല്യത്തിന്നുംകൂടി 16 ക. യോളം വിലയുള്ളതും, വലിപ്പംകൊണ്ടും ഉപയോഗംകൊണ്ടും മിക്ക ഗ്രന്ഥങ്ങളെയും കടത്തിവെക്കുന്നതുമായ ഈ വിശിഷ്ടകൃതി തർജ്ജമചെയ്തതിനെ 'മംഗളോദയം' വായനക്കാർക്കായിക്കൊണ്ടു തിരുമനസ്സിൽനിന്നും കല്പിച്ചുകൊടുത്തിരിക്കുന്ന ഈ മഹൽപ്രദാനത്തെ അവരെന്നല്ല ഇംഗ്ലീഷു ഭാഷാപരിജ്ഞാനമില്ലാത്ത എല്ലാ ഭാഷാഭിമാനികളും ഒരു അനുഗ്രഹമായി കരുതുമെന്നും, കൂടുതൽ വരിക്കാരെ ചേർത്തും മറ്റും അവർ മാസികയെ സഹായിക്കുമെന്നും ഞങ്ങൾ പൂർണ്ണമായി വിശ്വസിക്കുകയും ചെയ്യുന്നു.

# കൊച്ചിസാഹിത്യസമാജം

1089 ധനു 25-ാംനു- കൊച്ചിസാഹിത്യസമാജം വക നിർവ്വാഹകസംഘം കൂടിയതിൽ ഉണ്ടായ നിശ്ചയങ്ങൾ.

ഹാജർ

1. അപ്പൻതമ്പുരാൻ തിരുമനസ്സുകൊണ്ട്
2. ടി. കെ. കൃഷ്ണമേനോൻ ബി. എ.
3. കെ. ഗോവിന്ദൻ നമ്പ്യാർ ബി. എ; ബി. എൽ.
4. സി. കുഞ്ഞിരാമമേനോൻ.

---

നിശ്ചയങ്ങൾ.

1. തീപ്പെട്ട കുഞ്ഞിക്കുട്ടൻതമ്പുരാൻ തിരുമനസ്സിലെ സ്മാരകമായി സമാജത്തിൽനിന്നും പ്രവർത്തിക്കേണ്ടതു, കേരളഭാഷാഭിവൃദ്ധിക്കായി പരിശ്രമിച്ചിട്ടുള്ളവരിൽ മരിച്ചുപോയവരുടെ ജീവചരിത്രം, ഇംഗ്ലീഷിൽ— Men of letters—സാഹിത്യകാരന്മാർ എന്ന പുസ്തകങ്ങളുടെ രീതിയിൽ, ഒരു പുസ്തകാവലിയായി പ്രസിദ്ധം ചെയ്യുകയാകുന്നു.

2. ജീവചരിത്രങ്ങൾ സമാജം വകയായി പ്രസിദ്ധം ചെയ്തു, അതിൽനിന്നുണ്ടാകുന്ന ആദായത്തിൽനിന്നും പകുതിയിൽ കുറയാത്തതായ ഒരു സംഖ്യ ഗ്രന്ഥകർത്താക്കന്മാൎക്ക കൊടുക്കേണ്ടതാണ്. എന്നാൽ പകർപ്പവകാശം സമാജത്തിലേയ്ക്കിരിയ്ക്കുന്നതാകുന്നു.

3. മംഗളോദയം മാസിക സംബന്ധിച്ച്, കമ്പനിക്കാരുമായി ചെയ്യുവാൻ ആലോചിച്ചുവെച്ചിരുന്ന കരാറ് അവർ സമ്മതിച്ചതിൽ നന്ദിപറഞ്ഞുകൊള്ളുന്നു.

4. എഴുത്തുകുത്തുകൾ നടത്തുവാൻ പത്രാധിപൎക്ക സഹായമായി ഒരാളെ നിയമിക്കാവുന്നതാണ്. സാഹിത്യസംബന്ധമായി പത്രാധിപരെ സഹായിക്കുവാൻ കമ്മിററിക്കാർ ബാദ്ധ്യസ്ഥന്മാരാകുന്നു.

5. സാധാരണയായി മാസികയുടെ ഓരോ ലക്കങ്ങളിലും താഴെ പറയുന്ന വിഷയങ്ങൾ ഉണ്ടായിരിക്കണം:—

1. സാഹിത്യസാമാന്യസ്വരൂപത്തെക്കുറിച്ചുള്ള ലേഖനങ്ങൾ.
2. പുസ്തകപരിശോധന.
3. ചരിത്രവിഷയങ്ങൾ (ജീവചരിത്രങ്ങളുൾപ്പടെ)
4. ശാസ്ത്രവിഷയങ്ങൾ.
5. കഥ.
6. സാമുദായികവിഷയങ്ങൾ.
7. വ്യവസായവിഷയങ്ങൾ.
8. സാഹിത്യശകലങ്ങൾ.
9. പദ്യം.
10. സംസ്കൃതം.

6. സമാജസിദ്ധാന്തങ്ങൾക്കനുസരിച്ചു ലേഖനങ്ങളിൽ വേണ്ടപ്പെട്ട ഭേദഗതികൾ ചെയ്യുവാനുള്ള അധികാരം കമ്മിററിക്കാരിലിരിക്കുന്നതാണ്.

7. സിക്രട്ടേരിയെ സഹായിക്കുവാൻ മിസ്റ്റർ സി. കുഞ്ഞിരാമമേനവനെ അസിസ്റ്റൻറായി നിയമിച്ചിരിക്കുന്നു.

അപ്പൻതമ്പുരാൻ (അദ്ധ്യക്ഷൻ)

### സാഹിത്യസാമാജത്തിൽ മകരമാസത്തിൽ ചേൎന്ന പുതിയ സമാജികന്മാർ.

| | | |
|---|---|---|
| 86 / 6—೧—89 | മ. രാ. രാ. കോയിക്കൽ രാമവൎമ്മ അവർകൾ, സ്കൂൾമാസ്റ്റർ തൃപ്പൂണിത്തുറ | |
| 87 / 8—6—89 | ,, | വള്ളത്തോൾ നാരായണമേനോൻ അവർകൾ, മംഗലം തിരൂര് |
| 88 / 8—6—89 | ,, | നാലപ്പാട്ട് നാരായണമേനോൻ അവർകൾ, അണ്ടത്തോട്. |
| 89 / 8—6—89 | ,, | കെ. കുഞ്ചുവാരിയർ അവർകൾ, സൎക്കാർ ഹൈസ്കൂൾ തൃശ്ശിവപേരൂർ |
| 90 / 29—6—89 | ,, | കെ. രാമകൃഷ്ണപിള്ള ബി. ഏ. അവർകൾ, വടക്കന്തറ പാലക്കാട് |



### സാമാജികന്മാർ അറിവാൻ.

സ്കൂൾ ടെക്സ്റ്റ് ബുക്കുകളെ സംബന്ധിക്കുന്ന താഴെ പറയുന്ന വിഷയങ്ങളെപ്പററി ഉപന്യാസങ്ങൾ അതാതു ആളുകൾ സൌകൎയ്യംപോലെ എഴുതുകയോ എഴുതിക്കുകയോ ചെയ്ത് സമാജത്തിന്റെ അഭിപ്രായമനുസരിച്ചു വരുന്ന മീനം ലക്കത്തിൽ പ്രസിദ്ധം ചെയ്തുതുടങ്ങത്തക്കവണ്ണം കുംഭം 30-ാംനു-ക്കകം 'മംഗളോദയം' പത്രാധിപൎക്ക് എത്തിച്ചുകൊടുപ്പാനപേക്ഷ.

അദ്ധ്യക്ഷൻ അപ്പൻതമ്പുരാൻ.

### വടക്കെ മലയാളം.

| | |
|---|---|
| വിഷയത്തിന്നു വൈചിത്ര്യം വേണം. | മൂർക്കോത്തു കുമാരൻ. |

### തെക്കെമലയാളം.

| | |
|---|---|
| ഗദ്യപദ്യങ്ങൾ കഴിയുന്നേടത്തോളം ഇടകലൎന്നിരിക്കണം. | പുന്നശ്ശേരി നമ്പി നീലകണ്ഠശൎമ്മ. |

തിരുവിതാംകൂർ.

| | |
|---|---|
| വ്യാകരണം, ഭാഷാരീതി മുതലായ സാഹിത്യശാസ്ത്രാംശങ്ങളുടെ ജ്ഞാനം ഉണ്ടാകുവാനുള്ള യോഗ്യത ഉണ്ടായിരിയ്ക്കണം. | ആർ. ഈശ്വരപിള്ള. |

കൊച്ചി.

| | |
|---|---|
| വിഷയത്തിന്നും, വാചകത്തിന്നും വാക്കിന്നും ഉള്ള കാഠിന്യം അതാതു കിടയ്ക്കനുസരിച്ചിരിയ്ക്കണം. | പി. എസ്സ്. അനന്തനാരായണശാസ്ത്രികൾ. |
| വിഷയശുദ്ധി, വാചകശുദ്ധി, പദശുദ്ധി, ഔചിത്യം, എന്നീ ഗുണങ്ങൾ ഉണ്ടായിരിയ്ക്കണം. | അപ്പൻതമ്പുരാൻ. |

---

# ചില നല്ല പുസ്തകങ്ങൾ.


സാരവേദി എന്ന സിവിൽ നടവടിനിയമം പുസ്തകം ക. 2-0-0
മലയാളത്തിലെ ജന്മികൾ (എസ്റ്റേററ് ഭരണക്രമം) 0-12-0
ജോർജ്ജ് പട്ടാഭിഷേകം. അനവധി ഛായാപടങ്ങളോടുകൂടി 1-4-0
ദമയന്തീനാടകം. രാമകൃഷ്ണഭാഗവതർ എഴുതിയതു 0-12-0
വിരുതൻശങ്കു. വക്കീൽ കാരാട്ട് അച്യുതമേനവൻ എഴുതിയ രസകരമായ ഒരു നോവൽ ക 1-0-0
കൊച്ചി വലിയതമ്പുരാൻ തിരുമനസ്സിലെ ജീവചരിത്രം. നാലണ വിലപിടിച്ച ഒരു ഛായാപടത്തോടുകൂടി 0-10-0
ഇന്ദുലേഖ ക. 1-8-0
അപ്പൻതമ്പുരാൻ തിരുമനസ്സിലെ കൃതികൾ 1-ാം ഭാഗം ക 0-7-0
വിഷവൃക്ഷം- ശ്രീമതി ടി. സി. കല്യാണിഅമ്മ എഴുതിയ ഒരു രസകരമായ നോവൽ ക 1-0-0
വെണ്മണി നമ്പൂതിരിപ്പാട്ടിലെ കൃതികൾ 3-ാംഭാഗം 1-0-0
പ്രവേശിക- തത്വശാസ്ത്രത്തിലേയ്ക്കുള്ള പ്രവേശനം 0-8-0
ജ്ഞാനയോഗം. വിവേകാനന്ദസ്വാമിയുടെ പ്രസംഗം ക 0-12-0

ഇവ കൂടാതെ പലതരത്തിലുമുള്ള എല്ലാമലയാളപുസ്തകങ്ങളും എപ്പോഴം വില്പനയ്ക്കു തെയ്യാറുണ്ട്. പുസ്തകപ്പട്ടികയ്ക്ക് ആവശ്യപ്പെടുക.
മാനേജർ, മംഗളോദയം കമ്പനി, ക്ലിപ്തം, തൃശ്ശിവപേരൂർ.

# श्रीबाणेश्वरः ।

उत्साहः किन्नु धृत्वा मनुजतनुमुदेत्येव लोकोपकृत्यै
धत्ते मूर्तिं नु लोकाभ्युदय उरुदयं सज्जनैः प्रार्थ्यमानः ।
चित्सारस्यं तदुच्चैर्वहति किमु शरीरित्वमित्येव बुद्धिं
नित्यं मर्त्येषु तन्वन्निह जयति कुमारेश्वरः कश्चिदीड्यः ॥ १ ॥

1

ഉത്സാഹം താനുയന്നിട്ടൊരു നരനിലകൈക്കൊണ്ടുദിക്കുന്നുവെന്നും
സത്സാരം കൊണ്ടുലോകാഭ്യുദയമുരുദയം മൂത്തിയാന്നെത്തിയെന്നും.
ചിത്സാരസ്യം കടന്നിട്ടുടമയൊടുടലൊന്നേറുവെന്നും ജനത്തിൽ
കുത്സാഹീനം വിമർശം വിതറുമൊരു കുമാരേശനിങ്ങുല്ലസിപ്പൂ.

सोऽयं माटेशितुस्सम्मति महितमतेर्भागिनेयोऽनुरूपः
श्रीबाणाख्यं चिराय क्षतशुभविभवं हन्त सत्क्षेत्ररत्नम् ।
विष्णोर्व्यालोक्य विश्वप्रथितकुशलधीर्विस्तृतैर्यत्नभेदै-
रुद्धृत्यैनद्यतानीत्सुकृतिजनमनस्सम्मदं निर्मलाभ्यः ॥ २ ॥

2

കൊച്ചി ക്ഷോണീശനിന്നൊത്തൊരു മരുമകനിത്തമ്പുരാനിങ്ങിടെത്ത-
ന്നുൾച്ചിന്നും സൽഗ്ഗുണൌഘത്തികവൊടു തിരുവാണാഖ്യയാ മുന്നമെന്നോ.
വിച്ഛിന്നം വൈഭവംവിട്ടഹഹവികലമാക്കീന്ന സൽക്ഷേത്രമീക്ഷി-
ച്ചച്ഛിന്നോത്സാഹഭക്തിപ്രസരമൊടു സമുദ്ധാരണം ചെയ്തുവല്ലോ.

निर्व्याजां भागिनेयस्थिरशुभरतिमालोक्य सोऽपि क्षितीशो
धर्मानुष्ठाननिष्ठाहितमतिरतनोत्साधु साहाय्यमस्मिन् ।
लोकक्षेमोदयोपाहितविविधविशालोद्यमेषून्नताशे-
ष्वादत्ते नानुकूल्यं जगति सपदि कः, किं पुनर्विज्ञवर्यः ॥ ३ ॥

3

നിൎമ്മായം ഭാഗിനേയസ്ഥിരശുഭരുചികണ്ടൂഴിവാഴുന്ന ധീരൻ
ധൎമ്മാത്മാവാക്ഷിതീശൻതിരുവടിയുമിതിൽചെയ്തു സാഹായ്യമേനം.
ശൎമ്മാവാപ്തിക്കു പാരിൽ പരിചൊടു പതിവായുദ്യമം കൊൾകിലാക്കും
നിൎമ്മാത്സൎയ്യം തുണക്കും സുകൃതികളുടനെന്നുള്ളതിന്നുള്ളതാണോ.

भूगोळाकाशदिक्पालकवसुगणिते वत्सरे मासि वार्षे
भूपालेनाह्नि विष्णूत्सव इह महितः पूरितोऽभूच्चतुर्थे ।
भूतानामाधिहन्ता स च भुवनपतिर्नव्यमाभूष्य गेहं
भूलोकैर्वन्दिताङ्घ्रिर्नवकलशमहेड्यो विजेजीयतेऽस्मिन् ॥ ४ ॥

4

എമ്പത്തെട്ടാകുമാണ്ടിന്നൊടുവിലിടവമാദിക്കുനാലാംദിനത്തിൽ
സമ്പത്തിൽസ്സത്തുവൎഷിച്ചിഹനൃപതിമുറജ്ജുത്സവം പൂൎണ്ണമാക്കി
തമ്പത്തിൻ താഴ്വോൎക്കുള്ളുഴലുകളയുമാ സ്വാമി നവ്യം പുരം ചേ-
ന്നിമ്പത്തിൽ സ്വൈരമിപ്പോൾ പുതുകലശമഹേഢ്യൻ വിളങ്ങുന്നു പൂജ്യൻ.

अय्यन्तोळाख्यदेशे सकलसुमहितस्सोऽयमीशो वितन्वन्
सर्वेषां श्रीविकासं भुवि सुलभतया दृश्यते भाग्ययोगात् ।
भूवाय्वग्न्यन्तरिक्षांबुभिरविरतमेतान् विचित्रान् पदार्थान्
यो वा निर्मापयत्यक्षतकरुणकटाक्षेक्षमक्षीणदाक्ष्यः ॥ ५ ॥

5

അയ്യന്തോളെന്നദേശത്തഖിലമഹിതനീയപ്പനൽപ്പൂവികാസം
ചെയ്യും തേജസ്സോടാകും സുലഭനിലയിലിന്നുല്ലസിക്കുന്നു ഭാഗ്യം
തിയ്യംഭസ്സന്തരിക്ഷം പവനനവനിയെന്നാദി ഭൂതങ്ങളേക്കൊ-
ണ്ടിയ്യുള്ളോരോപദാൎത്ഥം പതിവൊടു പണിയിക്കുന്നതാദ്ദേവനേകൻ.

भूमीन्द्रोऽप्यागतोऽस्यां भुवि भविकशताधानदीक्षैकदक्षं
भूमीलक्ष्मीशमेनं नवविभवपुरावासमासाद्य तुष्यन् ।
निर्वाणश्रीनिदाने निखिलजननिषेवार्हसद्वैभवाढ्ये
कुर्वाणस्तत्पदान्ते प्रणतिमभिववर्षाद्भुतस्वर्णवर्षम् ॥ ६ ॥

6

ഭൂമീന്ദ്രൻ താനുമിന്നീഭുവി ഭവികമണയ്ക്കുന്ന സൽസ്വാമിയാമീ
ഭൂമീലക്ഷ്മീശ്വരൻതൻ സദനമിതിലെഴുന്നള്ളി നന്ദിച്ചമന്ദം
നാമിക്കാണുന്നതാം പ്രാകൃതജനനിലയിൽ തന്നെ നിർവ്വാണസമ്പൽ
കാമീഡ്യം തൃപ്പദംചെന്നഭിനവമഭിവർഷിച്ചു നൽസ്വർണ്ണവർഷം

कुञ्चिकावित्यनर्घं किमपि नवयशस्तन्वती दिक्ष्वगण्यैः
पुण्याचारैर्विशुद्धा क्षितिभृद्वरजा सापि राज्ञी सहर्षम् ।
श्रुत्वैतद्वृत्तं सपदि पदमिदं प्राप्य सद्रत्नवर्षै-
रप्याराध्यास्य लेभे सुकृतिभिरभितः प्रार्थ्यमानं प्रसादम् ॥ ७ ॥

7

ചാരിത്രം ശുദ്ധമേന്തിച്ചപലത കരളിൽ തെല്ലുമേല്ക്കാതെ നിത്യം
പാരിക്കും പുണ്യമാം നൽപുകളിഹ പെറുമാക്കുഞ്ഞുകാവമ്മ രാജ്ഞീ.
പാരിൽപ്പേർകൊണ്ടൊരിദ്ദേവനെ വിസ്മൃതരസം വന്നു ദർശിച്ചു വിത്തം
വാരിബ്ഭക്ത്യാ സമർപ്പിച്ചവിഹതമഥ കൈക്കൊണ്ടു മുഖ്യപ്രസാദം.

लक्ष्मीस्सा यस्य वश्या पतिरिह यदधीनः प्रजानां विशेषाद्
दुष्टान् यो भाययत्यप्यविरतमुचितप्रक्रमैर्यत्नभेदैः ।
यत्सेवार्थं यतन्ते जगति सुकृतिनस्सर्वदा निर्विशङ्कं
श्रीबाणेशस्स साक्षाज्जयति हि जगदानन्दकन्दायितांघ्रिः ॥ ८ ॥

8

ശ്രീയാർക്കോവശ്യയേറ്റം പ്രജയുടെ പതിയിന്നാർക്കധീനൻ വിശേഷാൽ
ഭീയാളിക്കുന്നതാരോ കുസൃതിനിരതരാം ദുഷ്ടരിൽ സ്പഷ്ടമെന്നും.
ആയാസപ്പെട്ടുമാരെസ്സുകൃതികളധികം സേവചെയ്യുന്നു സച്ചി-
ത്തായാത്മാരാമനാമത്തിരുവടി തിരുവാണത്തെഴുന്നപ്പനല്ലോ.

भावक्लेशान्निवृत्तिं पदभुवमुपगम्यैव यस्यात्र सन्तो
वाञ्छन्त्याप्तुं सुखं यो वितरति सुधियामुत्तमं सत्तमाचर्यः ।
भूयस्यालक्ष्यते यन्मनसि खलु गवां लालने प्रीतिरुद्य-
द्बोधात्मा सोऽयमेव प्रभुरतुलगुणस्साधुसेव्यो गतिर्नः ॥ ९ ॥

9

സംസാരത്തിൻകരയ്ക്കെത്തിയ ജനമെവനിൽ ചെന്നു ചേരുന്നു ശോക-
ധ്വംസാവേഗത്തിനേവൻവഴിസുജനനിരക്കേകുവോൻ ലോകവന്ദ്യൻ.

ശംസാഘം സദ്രസംഗോക്കളിലെവനനിശം കൂടിനില്ക്കുന്നു സാക്ഷാൽ
കംസാദി ദ്വേഷി സേവോചിതനിഹ വിലസും സ്വാമി താനാശ്രയം മേ.

आस्तां दूरेऽन्यदेवार्चनमिह सुलभं कल्यगोपालपादं
हित्वान्यन्नाद्रिये किञ्चन, सुकरमनेकेश्वराराधनं किम् ।
प्रत्यूहार्तिं विनैव प्रदिशति परमानन्दसन्दोहमेष
प्रत्यक्षात्मा हि लोकेश्वर इह भजतामित्यतस्सुस्थिरोहम् ॥ १० ॥

इति श्रीपादभक्तः
एम्. कुञ्ञपारशवः ।

10

പോട്ടേ മററുള്ള ദേവാർച്ചനമിഹ വിലസും കല്യഗോപാലപാദം
വിട്ടേതും ഞാൻ ഭജിക്കില്ലിനി വിഷമമനേകേശ്വരാരാധനം മേ.
മുട്ടേവന്നും വരാതിത്തിരുവടി പരമാനന്ദസന്ദോഹമേകാ-
നൊട്ടേറെദ്ദക്ഷനെന്നുള്ളതു ദൃഢമതുലം തൽപ്രസാദപ്രഭാവം.

എന്നു തൃപ്പാദഭക്തൻ
എം. കുഞ്ഞൻവാരിയർ

## ॥ पिकसन्देशानुमोदनम् ॥

——:o:——

पिकसन्देशमधिकृत्य कोडुंगलूर् कोच्चुण्णिक्षितिपालस्य
आशयविशेषः ।

सामोदानामिह सुमनसां बाढमुल्लासहेतो-
र्नश्यज्जाड्यात् पिकललितवाङ्नर्तकीनृत्तरंगात् ।
नानोत्तुङ्गागमगुणकरादद्य जातप्रकाशं
काव्योद्यानं बहुरसमयं कस्य न स्यात् सुखाय ॥

इति कोडुंगलूर्
कोच्चुण्णिक्षितिपालः ।

ത്തിൽ ചാറുന്നതാണ് അവരുടെ പ്രധാനമായ ഉടുപ്പ്. ചിലർ ഒരു മേൽമുണ്ടും ധരിച്ചുവരുന്നുണ്ട്. തോടാജാതിക്കാരുടെ ഉടുപ്പിൻെറ രീതിയും ഇതുതന്നെയാണ്. പക്ഷെ അവരുടെ തുണിയ്ക്ക് അല്പം കട്ടിയും വീതിയും കൂടുമെന്നേയുള്ളൂ. ചില മലച്ചികൾ നായർസ്ത്രീകളെപ്പോലെ തന്നെ സുന്ദരികളാണ്. ഒരു അപരിചിതൻ ഇവരെ ആദ്യമായിക്കണ്ടാൽ കാട്ടുജാതിയിൽ പെട്ടവരാണെന്നു വിശ്വസിയ്ക്കുവാൻ പ്രയാസമാണ്. ദുർല്ലഭമെ വിശ്വസിയ്ക്കുയുള്ളൂ.

## II കൊങ്ങമലയന്മാർ

കുലോല്പത്തി

കൊച്ചിരാജ്യത്തിൽ ചേർന്ന ചിറ്റൂർ താലൂക്കിൽ പാർത്തുവരുന്നകൊങ്ങ (തമിഴ്) മലയന്മാർ കാട്ടുവാസികളിൽ പെട്ട ഒരു ഉപഃഗോത്രക്കാരാകുന്നു. അവർ കോയമ്പത്തൂർ ജില്ലയിലെ മലകളിൽ നിന്നും വന്നു കുടിയേറിപ്പാർക്കുന്നവരെന്നു നിനയ്ക്കപ്പെട്ടുവരുന്നു. അവർക്ക് അവരുടെ ഉല്പത്തിയെപ്പററി ഇതിഹാസമൊന്നും പറവാനില്ല. അവർ വടക്കൻ ആർക്കാട്ടു, സേലം ഈ ജില്ലകളിലെ കാട്ടുജാതിക്കാരോടു ചേർന്നവരാണെന്നു തോന്നുന്നുണ്ടെങ്കിലും വിശ്വസിപ്പാൻ അധികവും സംഗതി കാണുന്നതു വളരെക്കാലംമുമ്പു നാട്ടിൽനിന്നും കാട്ടിലേയ്ക്ക് ഓടിയ്ക്കപ്പെട്ട പൂർവ്വികന്മാരുടെ വംശജന്മാരായിരിയ്ക്കാമെന്നാണ്. അവർ തമിഴ് സംസാരിച്ചു വരുന്നു.

കല്യാണസമ്പ്രദായം

ഒരു കൊങ്ങമലയന്നു സ്വഗോത്രത്തിൽ നിന്നും ഭാര്യയെ ഉണ്ടാക്കുവാൻ പാടില്ല. എന്നാൽ അമ്മയുടെ ഗോത്രത്തിൽ നിന്നു വിരോധമില്ല. ജ്യേഷ്ഠാനുജന്മാരുടെ മക്കളും ജ്യേഷ്ഠത്തിയനുജത്തിമക്കളും തമ്മിലും കല്യാണം വിരോധിയ്ക്കപ്പെട്ടിട്ടില്ല. ഒരുവന്നു തൻെറ മകനെ ഏതെങ്കിലും പെണ്ണിനെക്കൊണ്ടു കല്യാണം ചെയ്യിയ്ക്കണമെന്നുണ്ടായാൽ, കുട്ടികൾ വളരെ ചെറുപ്പമായിരിയ്ക്കുമ്പോൾത്തന്നെ, അവൻ അവളുടെ മാതാപിതാക്കന്മാരോടു ചോദിയ്ക്കുയും അവർ അവളെ ആദ്യം ചോദിച്ചവന്നു കൊടുക്കയും ചെയ്യും. കല്യാണത്തിന്നു മുമ്പു ചെക്കൻ മരിച്ചുപോയെങ്കിൽ പിന്നെ പെണ്ണിനു ഭർത്താവിനെ കിട്ടാൻ വളരെ ബുദ്ധിമുട്ടേണ്ടിവരും. കല്യാണദിവസം ചെക്കൻെറ അച്ഛൻ എല്ലാ ബന്ധുക്കൾക്കും ഒരു സദ്യ കഴിയ്ക്കുന്നു. പെണ്ണിനു ഒരു പുടവ വാങ്ങുവാൻ രണ്ടുപണവും അതിഥികളെ സല്ക്കരിയ്ക്കാൻ ഒരു പണത്തിന്നു മദ്യവും കൊടുക്കണം. എന്നാൽ പെണ്ണിനെ ചെക്കനു കൊടുക്കും. കല്യാണം സാധുവായി ഗണിയ്ക്കപ്പെടുകയും ചെയ്യും. ഇതാണ് ഇവരുടെയിടയിലെ സാധാരണ കല്യാണരീതി. ചിലേടങ്ങളിൽ താഴെ പറയുന്ന രീതിയും നടപ്പുണ്ട്. വധുപണം 5 കയാണ്. അതു കല്യാണകാര്യം ഏർപ്പാടു ചെയ്യുമ്പോൾ അവളുടെ അച്ഛന്നു കൊടുക്കും. പിന്നെ ഒരു നല്ലദിവസം നിശ്ചയിച്ച് വരൻ തൻെറ മാതാപിതാക്കന്മാരോടും ബന്ധുമിത്രങ്ങളോടുംകൂടി വധുവിൻെറ മാടത്തിലേയ്ക്കു പോകും. അവർ നല്ലപോലെ സല്ക്കരിയ്ക്കുന്നു. അതു കഴിഞ്ഞാൽ വരൻ വധുവിന്നു കല്യാണപ്പുടവ കൊടുത്തിട്ടു അവളുടെ കഴുത്തിൽ ഒരു മഞ്ഞച്ചരടിന്മേൽ പിച്ചളമോതിരം കോർത്തു കെട്ടിയ്ക്കും. അതു കഴിഞ്ഞാൽ ഒരു സദ്യ പതിവുണ്ട്. അതോടുകൂടി കല്യാണകർമ്മം കലാശിയ്ക്കുയും വധുവിനെ അപ്പോൾ തന്നെ വരൻ കൂട്ടിക്കൊണ്ടു പോകയും ചെയ്യും. കല്യാണശേഷം വധുവരന്മാർ പ്രത്യേകം

കെട്ടിയുണ്ടാക്കുന്ന മാടത്തിൽ താമസമാക്കി സ്വപ്രയത്നത്താലാണ് ദിവസവൃത്തി കഴിക്കുന്നത്. കുഡുംബത്തിലെ പ്രായംചെന്ന മക്കളെല്ലാം ഈ വിധം വേറെ പോയി താമസമാക്കി വരുന്നുവെങ്കിലും മാതാപിതാക്കന്മാർക്ക് സ്വപ്രയത്നത്താൽ കഴിഞ്ഞുകൂടുന്നതിന്നു സാധിക്കാതാവുമ്പോൾ അവർ സഹായിച്ചുകൊടുക്കാതിരിക്കില്ല.

പെണ്ണുങ്ങൾക്കു പ്രസവാശേഷം പ്രത്യേകചികിത്സകളൊന്നും പതിവില്ല. കുട്ടിക്കു പേരിടൽ സാധാരണയായി മൂന്നാംമാസത്തിലാണ്. അതിലേക്കു പ്രത്യേകം ദിവസം നോക്കുന്ന പതിവുമില്ല. ഏതെങ്കിലും ഒരു ദിവസം അച്ഛനും അമ്മയും കുളികഴിച്ചു പുതിയ ഉടുപ്പുകൾ ധരിച്ചു കുട്ടിയെ ഒരു മുറത്തിൽ കിടത്തി രണ്ടുപേരും അടുത്തടുത്തിരിക്കും. അപ്പോൾ കൂട്ടത്തിലുള്ള ഒരു പൂജാരി(വെളിച്ചപ്പാടു)തുള്ളി കുട്ടിക്കു ഒരു പേരുകൊടുക്കും. ഇതിന്നു അവനു രണ്ടുമൂന്നു നാളികേരവും കുറെ പഴവും നാലണയും അവകാശമുണ്ട്. സാധാരണയായി ആണുങ്ങൾക്കിട്ടുവരുന്നതു മല്ലൻമൂപ്പൻ, കറുപ്പൻമൂപ്പൻ, തമ്മാൻ ചടയൻ, വെള്ളി, പിഡാരി, കരുമല്ലമൂപ്പൻ എന്നും, പെണ്ണുങ്ങൾക്കു കാളി, അരശി, മല്ലി, കാതി, മായാൾ, ചെട്ടിച്ചി, നായിതി എന്നും പേരുകളാണ്. ഇതുകൾ അവർ ആരാധിക്കുന്ന ഭൂതങ്ങളുടെയും പേരുകളാകുന്നു.

അവകാശവും ഗോത്രസംസ്ഥാപനവും

ഒരു കൊങ്ങമലയന്റെ സ്വത്തിന്നു അവന്റെ മകനാണ് അവകാശി, ഇരുപതൊ മുപ്പതൊ മാടങ്ങൾ ഉള്ള ഓരോ പതിക്കും 'മൂപ്പൻ' എന്നു വിളിക്കപ്പെടുന്ന ഓരോ തലവൻ ഈ കൂട്ടക്കാരുണ്ട്. മൂപ്പന്റെ ജോലി മുതലാളന്മാരുടെ ഭൂമിയിൽ ഓരോരുത്തർക്കുള്ള വേല നിയമിച്ചുകൊടുക്കുകയാണ്. അവൻ എല്ലാ ആവലാതികളും കേട്ടു നിവൃത്തി ചെയ്കയും, എല്ലാ തക്കങ്ങളും തീർച്ചപ്പെടുത്തുകയും, കല്യാണം മരണം മുതലായ ക്രിയകളിൽ ആദ്ധ്യക്ഷ്യം വഹിക്കുകയും, എന്നല്ല അവരുടെ യോഗക്ഷേമത്തിന്നു വേണ്ട സകലവും ചെയ്കയും വേണം. അവൻ മുതലാളന്റെ ഒരു കാര്യസ്ഥൻ കീഴിലാണ്. കൊച്ചിശ്ശീമയിലെ വടക്കൻദിക്കുകളിൽ ഈ കാര്യസ്ഥൻ ഒരു തമിഴ്ശൂദ്രനോ നായരോ ആയിരിക്കും. ഇയാൾ മൂപ്പന്റെയും അവന്റെ കീഴിലുള്ളവരുടെയും നടവടികൾക്കു ഉടമസ്ഥന്റെ അടുക്കൽ ഉത്തരവാദം പറയണം. ആരെങ്കിലും ഉടമസ്ഥന്റെ വസ്തുക്കളിൽ നിന്നു ഓടിപ്പോയാൽ ഇയാളും മൂപ്പനും അവനെ പിടിച്ചുകൊണ്ടുവരുവാൻ ബാദ്ധ്യതപ്പെട്ടിരിക്കും. കളവൊ വ്യഭിചാരമൊ സംബന്ധിച്ചുള്ള കേസ്സുകൾ ഇവർ രണ്ടുപേരും കൂടി ആലോചിച്ചു തീർച്ചപ്പെടുത്തേണ്ടതും, ഗൌരവമായ കേസ്സുകളിലെ ശിക്ഷ മുതലാളനോടാലോചിച്ചു കൊടുക്കേണ്ടതുമാണ്.

മതം

കൊങ്ങമലയന്മാർ ആനിമിസ്റ്റുകളാണ്. എന്നാൽ നാട്ടിലെ കീഴ്ജാതിക്കാരായുള്ള സമ്പർക്കത്താലും, അവരുടെ ഉത്സവാഘോഷാദികളിലെ സമുപസ്ഥിതിയാലും സാവധാനം ശ്രേഷ്ഠമായ ആരാധനക്രമങ്ങൾ അനുകരിക്കുവാൻ തുടങ്ങി വരുന്നുണ്ട്. ചിറ്റൂരും കൊല്ലങ്കോട്ടും മലകളിൽ അന്വേഷണം നടത്തിയതിൽ അവരുടെ താഴെ പറയുന്ന ദൈവങ്ങളുടെ പേരുകളും ആരാധനാസമ്പ്രദായവും അറിവായിരിക്കുന്നു

1. കരുമലമൂപ്പൻ. 4. മനക്കാടമ്മ
2. മല്ലമ്പാറഅണ്ണൻ 5. പളിയമ്മ
3. നായിതിഅത്താൾ 6. കാളി.

ഇതിൽ ആദ്യത്തെയും രണ്ടാമത്തെ

യും ദൈവങ്ങളുടെ പേര് അവർ അധിവസിയ്ക്കുന്നതായി വിശ്വസിയ്ക്കപ്പെട്ടിരിയ്ക്കുന്ന പാറകളുടെ പേരുകളിൽ നിന്നും ഉണ്ടായതാണെന്നു വെളിവാകുന്നു. ഇതുകൾ കല്ദൈവങ്ങളായിട്ടാണ് നിനയ്ക്കപ്പെട്ടിരിയ്ക്കുന്നത്. മററു നാലുപേരുകളും കാളിയുടെ പേരുകളാണ്. അതുകൾക്കു വേറെ വിഗ്രഹമില്ല. ചളികൊണ്ടു ചുമരുവെച്ച് മേൽപുരമേഞ്ഞിട്ടുള്ള കുടിലിന്നകത്തും, ചിലപതികളിൽ വൃക്ഷച്ചുവട്ടിലും കുറെ കല്ലുകളൊ കൽക്കുടൊ വെച്ചു അതുകൊണ്ടാണ് ഈ ദേവതയെ സങ്കല്പിച്ചിരിയ്ക്കുന്നത്. മലയന്മാരിൽ ആരെങ്കിലുമൊരുവൻ പൂജാരിവൃത്തി നടത്തുകയും അവൻ വെളിച്ചപ്പാടു തുള്ളി കല്പിയ്ക്കുകയും ആ കല്പനകൾ ദൈവകല്പനപോലെ സ്വീകരിയ്ക്കപ്പെട്ടു വരികയും ചെയ്യുന്നു. കൊല്ലങ്കോട്ടു മലയന്മാർ ഭഗവതിയെയും നാഗസ്വാമിയെയും മുനിയപ്പനെയും കൂടെ ആരാധിയ്ക്കുന്നുണ്ട്. ഒരു വൃക്ഷച്ചുവട്ടിൽ സ്ഥാപിയ്ക്കുന്ന വിരൂപമായ കല്ലുകൊണ്ടാണ് ഭഗവതിയെ സങ്കല്പിയ്ക്കുന്നത്. മകരമാസത്തിലെ മുപ്പെട്ടുവെള്ളിയാഴ്ച ദിവസം നടയ്ക്കൽ 62 നാളികേരം പൊട്ടിയ്ക്കും. പൂജ ആരംഭിയ്ക്കുന്നതിന്നു രണ്ടുദിവസം മുമ്പു മുതൽക്കു പതിയിലുള്ള എല്ലാവരും നടയ്ക്കൽ കൂടി നൊയമ്പിരുന്നു പാട്ടു പാടിയും കളിച്ചും രാവുപകലും കഴിച്ചുകൂട്ടുകയും ഉത്സവദിവസം കാലത്ത് എല്ലാവരും കുളിച്ചു ഭക്തിവിശ്വാസങ്ങളോടുകൂടി നടയ്ക്കൽ ചെന്നുനിന്നു ആടു, മഞ്ഞച്ചോറ്, നാളികേരം, പഴം ഇതുകൾ നിവേദ്യമായിവെച്ചു പൂജിയ്ക്കുകയും ചെയ്യും. നാഗസ്വാമി എന്ന ദൈവം സുബ്രഹ്മണ്യനാണ്. ഇത് അവർക്കു മേൽജാതിക്കാരുടെ അടുക്കൽ നിന്നും കിട്ടിയതാണ്. പാൽ, പഴം, നാളികേരം, ഇതുകളെക്കൊണ്ടാണ് ഈ ദൈവത്തെ പൂജിയ്ക്കുന്നത്. മുനിയപ്പൻ ഒരു പൈശാചികദൈവമാണ് ഇത് ആടു, കോഴി, ചോറ് ഈവക സാധനങ്ങളെക്കൊണ്ടുള്ള പൂജകളാൽ മാത്രമേ തൃപ്തിപ്പെടുകയുള്ളു.

ശവസംസ്കാരം

ഒരു മലയൻ ചത്താൽ ആ വിവരം അവന്റെ മകനൊ മരുമകനൊ മുതലാളന്റെ അടുക്കൽ ചെന്നറിവിക്കുകയും അയാൾ നാലൊ എട്ടൊ അണ കൊടുക്കുകയും പതിവാണ്. ഇതുകൊണ്ടു കള്ളു വാങ്ങി അവിടെ കൂടിയ മലയന്മാർ എല്ലാവരും കുടിച്ചു മരിച്ചവന്റെ ബഹുമാനസൂചകമായി ചുററുംകൂടി നിന്ന് നിത്തം വെക്കയും കുറെ കഴിഞ്ഞാൽ വിലപിക്കാൻ തുടങ്ങുകയും മററു പതികളിലുള്ളവർ വരുന്നവരെ ശവത്തെ അവിടെത്തന്നെ കിടത്തുകയും ചെയ്യും. അവർ വന്നാൽ എല്ലാവരുംകൂടി പിന്നെയും നൃത്തം വെയ്ക്കും. ഒന്നൊ രണ്ടൊ മണിക്കൂറു കഴിഞ്ഞാൽ അവരിൽ ചിലർകൂടി ഒരു മുളമഞ്ചത്തിന്മേൽ ശവം എടുത്തു കൊണ്ടുപോയിട്ടു ഒരിടത്ത് ഒരു കുഴികുത്തി ശവം അതിൽ വെച്ച് കുഴി മണ്ണും കല്ലും ഇട്ടു തൂർത്തുകളയും. ബാക്കിയുള്ളവരെല്ലാം ഏതാനും വഴി അനുയാത്ര ചെയ്തതിന്നുശേഷം തിരികെ പോരും. മലയന്മാർ 3 ദിവസം പുല ആചരിക്കും. നാലാം ദിവസം കാലത്ത് ബന്ധുമിത്രങ്ങൾക്കു ഒരു സദ്യ കഴിക്കുകയും എല്ലാവർക്കും കള്ളു ധാരാളമായി കൊടുക്കുകയും ചെയ്യും. അവർ ശ്രാദ്ധം ഊട്ടുക പതിവില്ല. എന്നാൽ, മററുള്ളവർ സദ്യ കഴിച്ച് ഭക്ഷണം കൊടുക്കുന്നതിന്നു പകരമായി, കൊല്ലത്തിൽ ഏതെങ്കിലും ഒരു നല്ല ദിവസം ചത്തവന്റെ പ്രേതത്തിന്നു പൂജകഴിക്ക പതിവാണ്.

ചിററൂരും പാലയാറും മലകളിൽ കൂ

ഷി ചെയ്യുന്നതിലേക്കും മരം മുറിക്കുന്നതിലേക്കും കൊങ്ങ് മലയന്മാരെ കൂലിക്കു നിർത്തിവരാറുണ്ട്. അവർ മുതലാളന്മാരുടെ ഭൂമികളിൽ ചാമ കോര മുതലായ ധാന്യങ്ങൾ നട്ടുണ്ടാക്കി പാട്ടം വകസ്സ് ഒരു ഭാഗം കൊടുത്ത് ബാക്കി സ്വന്തം ആവശ്യത്തിലേക്ക് എടുത്തും വരാറുണ്ട്. മുതലാളന്മാരുടെ ബന്ധനത്തിലും ചൊല്പടിയിലുമാണ് കഴിഞ്ഞുവരുന്നത് എങ്കിലും, കളവ് ഭവനഭേദനം തട്ടിപ്പറി ഇതുകൾക്കു അവർ വാസനയുള്ളവരും അതുകൾ പരിശീലിച്ചുവരുന്നവരുമാണ്. സൂക്ഷ്മം പാകയാണെങ്കിൽ ഇവർ കാട്ടുജാതിക്കാരിൽ ചേന്നവരല്ലത്രെ.

തൊഴിൽ

ശരീരത്തിന്റെ വളൎച്ചകാര്യത്തിൽ കൊങ്ങ് മലയന്മാർ നാട്ടുമലയന്മാരോളം തന്നെ പൊക്കമുള്ളവരും കാടന്മാരേക്കാൾ പൊക്കംകൂടിയവരുമാണ്. നിറംകൊണ്ട് എല്ലാവരും കറുപ്പുതന്നെ. കാടന്മാരെപ്പോലെതന്നെ പരന്ന മൂക്കുകൾക്കും തടിച്ച ചുണ്ടുകൾക്കും താല്പര്യക്കാരുമാണ്. നെററിയും തലയുടെ ആകെയുള്ള ആകൃതിയും വളരെ വിശേഷമായ ഒന്നല്ല. അരയിൽ ഒരു വേഷ്ടിയുടുത്ത് അതിന്റെ മുൻവശത്തുള്ള തല കാലുകളുടെ ഇടയിൽ കൂടിയെടുത്ത് പിന്നിൽ കുത്തുന്നതാണ് അവരുടെ ഉടുപ്പ്. ഇതിനും പുറമെ മേൽമുണ്ടും ഉണ്ടായിരിക്കും. ചിലർ ഒരു കമ്പിളിമടക്കി ചുമലിലും ഇട്ടിരിക്കും. എല്ലാവരും മലിനവസ്ത്രങ്ങൾ ധരിക്കുന്നവരും ആഴ്ചയിൽ ഒരിയ്ക്കൽപോലും കുളിക്കാത്ത വൃത്തിഹീനന്മാരുമാകുന്നു. മലമ്പനിയുള്ള പ്രദേശങ്ങളിൽ പാൎത്തുവരികയാൽ സദാ പനി ഉണ്ടായിക്കൊണ്ടിരിക്കകൊണ്ട് അവർ കായബലമുള്ളവരുമല്ല. പെണ്ണുങ്ങൾ മെലിഞ്ഞവരും കറുത്തവരുമാണ്. അവർ പിച്ചളകൊണ്ടും പനയോലകൊണ്ടുമുള്ള ചുറളുകൾ കാതിലും പിച്ചളകൊണ്ടുള്ള ആഭരണങ്ങൾ കഴുത്തിലും ഓടുകൊണ്ടുള്ള മേട്ടികൾ കാലിന്റെ വിരലുകളിലും ധരിക്കുന്നു. തലമുടി എണ്ണ വിരട്ടി ചിക്കിമിനുക്കാറില്ല. എണ്ണതേച്ചു കുളിക്കുമ്പോൾ മെഴുക്കിളക്കുവാൻ ചളിയൊ ചാണമൊ ആണ് മേൽതേക്കുന്നത്. വസ്ത്രധാരണം ഒരേ മാതിരി കാടത്തികളുടേതുപോലെതന്നെയാണ്. എന്നാൽ അവർ കാട്ടിലുള്ള മററു സഹോദരികളെപ്പോലെ മുഖത്തു പ്രസന്നതയുള്ളവരല്ല. ഭീരുക്കളും ദാരിദ്ര്യവതികളുമാണ്.

ആകൃതി സ്വഭാവും ജീവിത രീതിയും



മംഗളോദയം

ഫാവ്വൻ

പുസ്തകം 6 | കുംഭമാസം | ലക്കം 4

## മംഗളം.

വെള്ളം, വെണ്ണീർ, വൃഷം, വൻകരിവരകരിതോലാ, സ്ഥവിത്താധിപൻതൊ-
ട്ടുള്ളോരീനൽക്കൃഷിക്കോപ്പുകളധികമധീനത്തിലുണ്ടായിരിക്കെ
പള്ളിപ്പിച്ചയ്ക്കുഴന്നെള്ളരുതു പുരരിപോ! കാടുവെട്ടിത്തെളിച്ചാ-
വെള്ളിക്കുന്നിൽ കൃഷിച്ചെയ്യുക, പണിവതിനും ഭൂതസാദ്ധ്യം സമൃദ്ധം.

# ഇന്ത്യയും ഈജിപ്തും (മിസ്രരാജ്യം)

### ഒരവതാരിക

'മിസ്റ്റർ ഗാന്ധിയും അദ്ദേഹത്തിന്റെ അനുഗാമികളുംകൂടി തെക്കെ ആഫ്രിക്കയിലെ ബൂവർ ഗവർമ്മേണ്ടിന്റെ ന്യായരഹിതങ്ങളായ പ്രവൃത്തികളോടു വെറും മനശ്ശക്തികൊണ്ടുമാത്രം ഈ വിധം മല്ലിട്ടുനിന്നു, പരിഷ്കൃതലോകത്തെ മുഴുവനും അത്ഭുതപരതന്ത്രന്മാരാക്കി, ഇന്ത്യയുടെ വിശിഷ്ടനാമം സർവ്വരാലും ബഹുമാനപുരസ്സരം ഉച്ചരിപ്പിച്ചുകൊണ്ടിരിക്കുന്ന ഇക്കാലത്തും, അനവധി കാലത്തെ അസ്വാതന്ത്ര്യംമൂലം മലയാളികളിൽ സഹജമായിത്തീർന്നിട്ടുള്ള ആലസ്യം അല്പമൊന്നു നീങ്ങി തങ്ങളും മനുഷ്യസമുദായത്തിൽ ഉൾപ്പെട്ടവരാണ്, ഭാരതദേശീയരാണ്, എന്നൊരു ബോധം അവർക്കുണ്ടായിട്ടില്ലെങ്കിൽ ഈ പരശുരാമക്ഷേത്രത്തിന്റെ ഭാവി ഇനി എന്തായിരിക്കും'? എന്നാണ് സ്വരാജ്യസ്നേഹമുള്ള മലയാളികളുടെ ഉള്ളിൽ ഇപ്പോൾ പ്രബല

മായി നടന്നുവരുന്ന ഒരു പ്രധാന ചോദ്യം. തലയിൽ ചവുട്ടുന്ന കാലുകളെ തലോടി ക്കൊടുക്കുന്നതാണ് പൌരുഷം എന്നുള്ള പാഠവിശേഷത്തെ അനവധി ശതാബ്ദങ്ങളായി ഉരുവിട്ടുപഠിച്ചുവരുന്ന കേരളീയൎക്ക് ഇപ്പോഴെങ്കിലും ഇങ്ങിനെയൊരു വിചാരം ഉണ്ടായിത്തീൎന്നാൽ അതു നല്ലതുതന്നെയാകുന്നു. അതിനാൽ ഇനിയത്തെ ലോകചരിത്രകാരൻ ഇപ്പോൾ തെക്കെ ആഫ്രിക്കയിൽ നടന്നുവരുന്ന സംഭവത്തിന് എത്രതന്നെ പ്രാധാന്യം കൊടുക്കുന്നതായാലും ഇല്ലെങ്കിലും ശരി, മാതൃഭൂമിയെ സ്നേഹിയ്ക്കുന്ന ഭാരതീയസന്താനങ്ങൾക്കെല്ലാം എതൊരു കാലത്തും 'ഗാന്ധി'യെക്കുറിച്ചുള്ള സ്മരണവിജയസാധകമായി മനസ്സിൽ നിലനിന്നുപോരുമെന്നുള്ളതു നിൎവ്വിവാദമാകുന്നു. ഇങ്ങിനെ ആലോചിക്കുമ്പോൾ നമ്മുടെ സൎവ്വകലാശാലകളിൽനിന്നു ചരിത്രവിഷയത്തിൽ പാണ്ഡിത്യം നേടി പുറത്തേയ്ക്കു കടക്കുന്ന ബുദ്ധിമാന്മാരായ യുവാക്കന്മാൎക്ക് അവർ ഉരുവിട്ടുതള്ളിയ പുസ്തകകോടികൾക്കിടയിൽ മറെറാരു ഗാന്ധിയെ ഇതുവരെ കണ്ടുമുട്ടുവാൻ സാധിയ്ക്കാത്തതുകൊണ്ടല്ലേ ഇത്രയും ആത്മാഭിമാനമില്ലാത്ത 'പ്രമാണി'കൾ മലയാളരാജ്യത്തിൽ നിറയപ്പെട്ടുപോയതു് എന്നുള്ള സങ്കടം തോന്നുന്നു. വിശ്വവന്ദ്യന്മാരായ ഒരു വസിഷ്ഠനേയും ഒരു വാത്മീകിയേയും ഒരു ശ്രീരാമനേയും മററു അത്തരത്തിലുള്ള പലരേയും പൊററു വളൎത്തുന്നതിന്നു ശക്തിയുണ്ടായിരുന്ന പ്രാചീന ഇന്ത്യയ്ക്കു് ഒരു ഗാന്ധിയെക്കൂടി ജനിപ്പിയ്ക്കുന്നതിന്നു സാധിയ്ക്കാതെ പോയെന്നുള്ളത് ഉണ്ടാകാവുന്നതാണോ? 'അങ്ങിനെയാവില്ല' എന്ന് ആരോ ഉള്ളിൽനിന്നു പറയുന്നതിനെ കേൾക്കുന്നതിന്നുകൂടി നമ്മുടെ പ്രസിദ്ധ പണ്ഡിതന്മാരായ ചരിത്രകാരന്മാർ ഇതേവരെ അനുവദിച്ചിരുന്നില്ല. എന്നാൽ ഉത്സാഹശീലന്മാരായ ഇപ്പോഴത്തെ ചില മാന്യന്മാരുടെ പരിശ്രമഫലമായി, ഭാഗ്യവശാൽ, ഇയ്യിടെവെച്ചു നമ്മുടെ അനുമാനം തീരെ തെററിപ്പോയിട്ടില്ലെന്നു വിചാരിപ്പാൻ മാൎഗ്ഗമുണ്ടായിട്ടുണ്ടെന്നാണ് ഈ ചെറിയ ഉപന്യാസത്തിൽ എനിയ്ക്കൊന്നു കാണിപ്പാനുള്ളത്. കണ്ടവർ എഴുതിയ ചരിത്രപുസ്തകങ്ങളെ ഉരുവിട്ടു ജീവനില്ലാതായിത്തീരുന്ന നമ്മുടെ ചെറുപ്പക്കാരായ വിദ്യാൎത്ഥികൾക്ക് ആത്മാഭിമാനപ്രദമായ പ്രാചീന ഇന്ത്യയുടെ വാസ്തവചരിത്രം മാതൃഭാഷയിൽത്തന്നെ വായിച്ചുപഠിയ്ക്കുന്നതിന്നുവേണ്ട സഹായം പുതിയ 'സാഹിത്യസമാജ'ത്തിൽനിന്നുണ്ടാവാൻ വഴിയുണ്ടെന്നുള്ളതു് ഇവിടെ ഞാൻ നന്ദിപൂൎവ്വം സ്മരിച്ചുകൊള്ളുന്നു.

ഇനി പ്രസ്തുതവിഷയത്തിൽ പ്രവേശിയ്ക്കുന്നതിന്നു മുമ്പായി നമ്മുടെ ഇടയിൽ ചിലൎക്കുണ്ടെന്നു കാണുന്ന ഒരു തെററിദ്ധാരണയെക്കുറിച്ചു രണ്ടുവാക്കു പറയേണ്ടിയിരിയ്ക്കുന്നു. വിദേശീയരാൽ എഴുതപ്പെട്ട ചരിത്രപുസ്തകങ്ങളെ വേദഗ്രന്ഥങ്ങൾപോലെ പഠിച്ചുകഴിഞ്ഞു സൎവ്വജ്ഞന്മാരായതിനുശേഷം, ഭാരതഭൂമിയുടെ പ്രാചീനകാലത്തെ ഉൽകൃഷ്ടപദവിയെപ്പററി മററു ചിലർ പറഞ്ഞുകേൾക്കുന്നതൊക്കെ വെറും മിത്ഥ്യാപ്രലാപമാണെന്നു തീൎച്ചപ്പെടുത്തി, കഴിഞ്ഞ കാലങ്ങളെപ്പററി ആലോചിയ്ക്കുന്നതുതന്നെ നമുക്ക് അവമാനഹേതുകവും തന്മൂലം ശക്തിനാശകവുമാണെന്നു ശേഷമുള്ളവരോടു ചില മഹാന്മാർ ഉപദേശിയ്ക്കുന്നു. മററു ചിലർ, അങ്ങിനെയല്ല, പുരാതനകാലങ്ങളിൽ ഇന്ത്യാരാജ്യം എത്രയെങ്കിലും വലിയനിലയിൽ നിന്നിരുന്നു എന്നു

സമ്മതിച്ചാലും ഇടക്കാലങ്ങളിൽവെച്ച് അതിൻെറ സൎവ്വതോമുഖമായ അധഃപതനം ഇത്രയും ചുവട്ടിൽ എത്തിഃപ്പായിട്ടുള്ള സ്ഥിതിക്കു് ആവക 'പഴമയും പറഞ്ഞു പടിക്കൽ ഇരുന്നതു്'കൊണ്ടു കാൎയ്യമെന്താണെന്നു നമ്മേ.ട്ടു വളരെ കാൎയ്യമായി ചോദിക്കുന്നു. ഈ രണ്ടുകൂട്ടരുടേയും മനോഗതികൾക്കു തമ്മിൽ ഗണ്യമായ ഒരടുപ്പം കാണുന്നുണ്ടെന്നുള്ളതു മറുള്ളവക്ക് ആലോചിച്ചാൽ അറിയാവുന്നതാണല്ലോ. അവരുടെ അഭിപ്രായം രണ്ടും ഒരേയൊരു ദിക്കിൽനിന്നു പുറപ്പെട്ടവയുമാണ്. ഈ രണ്ടു കൂട്ടരേയും അനുകരിക്കുവാൻ ബാദ്ധപ്പെടുന്നവർ സ്വാമി വിവേകാനന്ദർ ഒരിടത്തു പറഞ്ഞിട്ടുള്ളതായ താഴെ കാണുന്ന ഭാഗം ഒന്നു മനസ്സിരുത്തി വായിച്ചാൽ കൊള്ളാമെന്ന് ഒരപേക്ഷയുണ്ട്. 'കഴിഞ്ഞ കാലങ്ങളിലേക്കു നോക്കുന്നതു വെറുതെയാണെന്നും അതു നമ്മെ അധഃപതിപ്പിക്കുക മാത്രമെ ചെയ്യൂ എന്നും ഞാൻ പലപ്പോഴും കേട്ടിട്ടുണ്ട്. അതു വാസ്തവമല്ല. ഭൂതത്തിൽനിന്നാണ് ഭാവിയുടെ ജനനം. അതിനാൽ, നിങ്ങൾക്ക് എത്രകണ്ടു സാധിക്കുമോ അത്രകണ്ട്, പിന്നിലേക്കു നോക്കുവിൻ! എന്നിട്ടു മുന്നോട്ടു കണ്ണു വെക്കുവിൻ!, മുമ്പോട്ടു നേരെ നടക്കുവിൻ; അങ്ങിനെ ഈ ഇന്ത്യയെ മുമ്പൊരിക്കലും ഉണ്ടായിട്ടില്ലാത്ത വിധം അത്രയും പ്രകാശമാനവും, ഉൽകൃഷ്ടവും, ഉന്നതവും ആക്കിത്തീൎക്കുവിൻ! നമ്മുടെ പൂൎവ്വികന്മാർ മഹാന്മാരായിരുന്നു. അതു്യന്തന്നെ നാം അതോൎമ്മവെക്കണം. നമ്മൾ എവിടെനിന്നുണ്ടായി, നമ്മുടെ സിരാചക്രത്തിൽകൂടി ഗതാഗതം ചെയ്യുന്ന ശുദ്ധരക്തം എങ്ങിനെയുള്ളതാണ്, അതു നമ്മൾ അറിഞ്ഞിരിക്കണം. ആ രക്തവിശേഷത്തിലും, അതിൻെറ പൂൎവ്വകൎമ്മങ്ങളിലും, നമുക്കു വിശ്വാസമുണ്ടായിരിക്കണം. ആ വിശ്വാസത്തിൽനിന്നു, പ്രാചീനകാലത്തെ ഉൽകൃഷ്ടസ്ഥിതിയെക്കുറിച്ചുള്ള ആ ദൃഢസ്മരണയിൽനിന്നും, മുമ്പുണ്ടായിട്ടുള്ളതിലും എത്രയോ മഹത്തരമായ ഒരിന്ത്യാരാജ്യത്തെ നമുക്കുണ്ടാക്കണം. നാശവും അധഃപതനവും ഉണ്ടായിട്ടുള്ള കാലമുണ്ട്. ഞാനതത്ര കാൎയ്യമാക്കുന്നില്ല. ആ വക കാലങ്ങളെക്കൊണ്ട് ആവശ്യമുണ്ട്. ഒരു വമ്പിച്ചവൃക്ഷം ചന്തമുള്ള പഴുത്ത കായയെ ജനിപ്പിക്കുന്നു. അതു നിലത്തു കൊഴിയുന്നു, അതു നശിച്ചു മണ്ണടിച്ചുപോകുന്നു; ആ മണ്ണിൽനിന്നു പിന്നത്തെ മരം പുറപ്പെടുന്നു, പക്ഷേ, അതു മുമ്പിലത്തേതിലും ശക്തിയുള്ള മരമായിത്തീരുന്നു. അതിനാൽ ഈ കഴിഞ്ഞ ഇന്ത്യയുടെ നാശകാലത്തിൽനിന്നാണ് വരുവാൻപോകുന്ന ഇന്ത്യയുടെ ജനനം'. സ്വാമികളുടെ ഈ ഉപദേശത്തെ മുൻനിൎത്തിക്കൊണ്ട് ഇന്ത്യയുടെ പണ്ടത്തെ മഹിമയെപ്പററി നമുക്കു പൎയ്യാലോചിക്കുക.

കപ്പൽ കയറിക്കൂടാ, അടുക്കളവിട്ടു പുറത്തു കടന്നുകൂടാ, അവരെത്തൊട്ടുകൂടാ, ഇവരെത്തൊട്ടുകൂടാ എന്നുവെച്ചു ലഹളകൂട്ടുന്നതിനാണ് ഇപ്പോഴും ആളുകൾ ശ്രമിക്കുന്നതെങ്കിലും നമ്മുടെ പുരാതനഗ്രന്ഥമായ ഋഗ്വേദത്തിൻെറ കാലത്ത് അന്നുള്ളവർ, 'അല്ലയോ കുശികന്മാരേ! വരുവിൻ! ജാഗ്രതയോടുകൂടിയിരിപ്പിൻ! സുദാസൻെറ കുതിരയെ അഴിച്ചുവിട്ട് അദ്ദേഹത്തിന്നുവേണ്ടി സമ്പത്തുകളെ സമ്പാദിക്കുവിൻ! കിഴക്കും പടിഞ്ഞാറും വടക്കുമുള്ള ശത്രുക്കളെ അവിടുന്നു വധിക്കട്ടെ' എന്നിങ്ങിനെ ഘോഷിച്ചുകൊണ്ടു നിൎഭയന്മാരും ഉത്സാഹശീലന്മാരുമായി ലോകത്തിൻെറ നാനാഭാഗങ്ങളിലും തങ്ങളുടെ സാമ്രാജ്യക്കൊടി താ

ഷ്ഠിയുറപ്പിയ്ക്കുന്നതിന്നായിരുന്നു നോക്കിയിരുന്നത്. അതിൽ, ആ ഋഗ്വേദത്തിൽ, തന്നെ മറെറാരു ഭാഗത്തു വസിഷ്ഠനും വരുണനുംകൂടി കപ്പൽ യാത്ര ചെയ്തിട്ടുള്ളതായി പറഞ്ഞിരിയ്ക്കുന്നു. ഒന്നാം മണ്ഡലത്തിൽ 116-ാം സൂക്തത്തിൽ "തുഗ്രൻ" എന്നുപേരായ, രാജാവ്, അദ്ദേഹത്തെ പലപ്പോഴും ബുദ്ധിമുട്ടിച്ചുവന്ന ചില ശത്രുജനങ്ങൾ താമസിച്ചിരുന്ന ഒരു ദ്വീപിനെ പിടിച്ചടക്കുവാൻ "ഭുജ്യു" എന്നു പേരായ തന്റെ മകന്റെ കീഴിൽ ഒരു വലിയ സൈന്യത്തെ കപ്പൽമാർഗ്ഗമായി പറഞ്ഞയച്ചു എന്നും അതു സമുദ്രമദ്ധ്യത്തിൽ വെച്ചു മുങ്ങിപ്പോയി എന്നും എന്നാൽ ആ കപ്പലിലുണ്ടായിരുന്നവരെയെല്ലാം അശ്വികൾ അവരുടെ കപ്പലിൽക്കയററി രക്ഷപ്പെടുത്തി എന്നും പറഞ്ഞുകാണുന്നു. സ്മൃതികർത്താക്കളിൽ പ്രധാനിയായ മനു, "സമുദ്രയായീ വന്ദീചതൈലികഃകൂടകാരകഃ" എന്നിങ്ങിനെ സമുദ്രയായിയെ കുറെ നീചസ്ഥിതിയിലുള്ളവരോടു കൂട്ടിച്ചേർത്തിരുന്നുവെങ്കിലും സമുദ്രയാനത്തിന്നുള്ള കൂലി ഇന്നിന്നവിധമായിരിയ്ക്കണമെന്നു നിയമപ്പെടുത്തുന്നുണ്ട്. കപ്പൽവഴി കച്ചവടം ചെയ്തു വരുന്ന വണിക്കുകൾക്കു ധനസഹായം ചെയ്യേണ്ടതിന്നുള്ള നിയമം ഇന്നതെന്നു യാജ്ഞവൽക്യസംഹിത പറയുന്നു. രാമായണം,* മഹാഭാരതം, വരാഹപുരാണം, പാത്മപുരാണം, കഥാസരിൽസാഗരം, ദശകുമാരചരിതം, എന്നല്ല പല ബുദ്ധമതഗ്രന്ഥങ്ങളിലും, സമുദ്രയാനം ചെയ്തു ചെല്ലേണ്ടവയായി ഇന്ത്യ വിഗം എത്രയോ ദൂരത്തു കിടക്കുന്ന രാജ്യങ്ങളിൽ പണ്ടത്തെ കാലങ്ങളിൽ ഹിന്തുക്കൾ പ്രവേശിച്ചിരുന്നതായി അവിടവിടെ പറഞ്ഞുകാണുന്നു ണ്ട്. ടാസിററസ് (Tacitus), ആറിയൻ (Arrian) പ്ലൈനി (Pliny) ഫാഹിയൻ (Fahian) മുതലായ പല വിദേശീയരും പ്രാചീന ഹിന്തുക്കൾ അവരുടെ സ്വന്താം കപ്പലുകളിൽ സമുദ്രയാത്ര ചെയ്തിരുന്നതായി നമുക്കു പറഞ്ഞുതരുന്നു. ബമ്മ, സയാം, ഇന്ത്യൻ ആർക്കിപ്പലഗോ, കാംബോഡിയ, ബോർണ്യൊ, ഫനിഷ്യ, ചൈന, ജപ്പാൻ, ഗ്രീസ്സ്, റോം, ആർമിനിയ, ടർക്കിസ്റ്റാൻ എന്നിങ്ങിനെ ലോകത്തിന്റെ നാനാഭാഗത്തും വ്യാപിച്ചതായിരുന്നു പ്രാചീനകാലത്തെ ഭാരതസാമ്രാജ്യമെന്ന് ഇപ്പോൾ പല പാശ്ചാത്യപണ്ഡിതന്മാരും സമ്മതിച്ചു കഴിഞ്ഞിരിയ്ക്കുന്നു.* ഹിന്തുക്കളുടേയും മതവിശ്വാസങ്ങളുടേയും സാമുദായികാചാരങ്ങളുടെയും അവശിഷ്ടങ്ങൾ പല ദൂരരാജ്യങ്ങളിലും മറഞ്ഞു കിടപ്പുള്ളതായും കേൾക്കുന്നു. ഇങ്ങിനെ, നാലുപുറവും കണ്ണുമിഴിച്ചു നോക്കുന്നവർക്ക്, നമ്മളെപ്പോലെ കുഴിമടിയന്മാരല്ലായിരുന്ന, നമ്മുടെ പൂർവ്വികന്മാരെന്നും ഉൽക്കൃഷ്ടരുക്കളായ അവർ സമുദ്രലംഘനം പാപകരമായി വിശ്വസിച്ചിരുന്നില്ലെന്നും കാണിയ്ക്കുന്ന ചില വിശ്വാസനീയങ്ങളായ തെളിവുകളും കാണാവുന്നതാകുന്നു ഇത്രയും പറയേണ്ടിവന്നത്, ഈജിപ്തുപോലെ അത്യധികം ദൂര

* വാനരസേനയെസീതാന്വേഷണത്തിന്നയയ്ക്കുമ്പോൾ സുഗ്രീവൻ, 'ആഴിയ്ക്കകമെഴുംപർവ്വതങ്ങളുംപത്തനങ്ങളും' മററും പരിശോധിയ്ക്കണമെന്നുപറഞ്ഞുകൊണ്ടു

'രത്നവത്താംയവദ്വീപംസപ്തരാജ്യോപശോഭിതം
സുവർണ്ണരൂപ്യകമതുംസുവർണ്ണഖനിമണ്ഡിതം'

എന്നിങ്ങിനെ ഓരോ രാജ്യങ്ങളെ വെവ്വേറെ സൂചിപ്പിയ്ക്കുന്നുണ്ടല്ലോ. 'യവ'വും 'സുവർണ്ണരൂപ്യകവും' ഇപ്പോഴത്തെജാവയും സുമാട്രയും തന്നെയല്ലെ? ഇങ്ങിനെ മേൽപറഞ്ഞ ഓരോ പുസ്തകങ്ങളിൽ പല രാജ്യങ്ങളെയും പററി പറയുന്നതു കാണാവുന്നതാകുന്നു.

* മെക്സിക്കോവിൽ ഉള്ളവർ മുമ്പു മനുഷ്യന്റെ ദേഹവും ആനയുടെ തലയും ഉള്ള ഒരു വിശേഷസത്വത്തെ ആരാധിച്ചിരുന്നുവത്രെ. ബാറൺഹംബോൾട്ടിന്റെ (Baron Hambold) അഭിപ്രായത്തിൽ അതു ഹിന്തുക്കളുടെ വിഘ്നേശ്വരാരാധന മെക്സിക്കോക്കാർ കണ്ടുപഠിച്ചതാകുന്നു. ഇങ്ങിനെ വല പാശ്ചാത്യപണ്ഡിതന്മാരുടേയും അഭിപ്രായം ഇവിടെ ഉദ്ധരിയ്ക്കാവുന്നതാണ്.

ത്തു കിടക്കുന്ന ഒരു രാജ്യത്തിൽ വൈദിക കാലത്തെ ഹിന്തുക്കൾ കടന്നുചെന്നിരുന്നതായി പറയുമ്പോൾ ജാതിഭ്രഷ്ടുള്ള ആ ഒരു കാൎയ്യം അവർ ചെയ്തിരിക്കയില്ലെന്നും ഇതെല്ലാം വെറും നുണയാണെന്നും ചിലർ വേദത്തിൽ വിധി കല്പിക്കുന്നതിന്നു വഴിയുണ്ടെന്നു സംശയിച്ചമാത്രമാകുന്നു. ഈ വക മിത്ഥ്യാബോധങ്ങളാണ് നമ്മുടെ കണ്ണുകളെ തുറന്നുനോക്കുവാൻ അയയ്ക്കാത്തത്. അതൊന്നു മാററുവാൻ ശ്രമിക്കുക; അങ്ങിനെ ചെയ്തതുകൊണ്ട് ദോഷമൊന്നും വരാനില്ല നിശ്ചയം.

ഇത്രയും ഒരവതാരികപോലെ പറഞ്ഞുവെച്ച് ഇനി വരുന്ന ലക്കംമുതൽ ഇന്ത്യയും ഈജിപ്തും തമ്മിലുള്ള അടുപ്പത്തെപ്പററി കഴിയുന്നതും വ്യക്തമായി വിവരിപ്പാൻ ശ്രമിക്കാം.

നാലപ്പാട്ട് നാരായണമേനോൻ.

# ഹരിണാക്ഷി.

(തുടൎച്ച)

## V

ഹരിണാക്ഷി യൌവനയുക്തയായ, ഒരു സുന്ദരിയായിരുന്നതിനാൽ അവൾ തന്നെ ഒരു കുടിലിൽ രാത്രി കഴിക്കുന്നതു യുക്തമല്ലല്ലൊ. അതുകൊണ്ടു വല്ല ആപത്തും നേരിട്ടേക്കാമെന്നു മാത്രമല്ല, ദുഷ്ക്കീൎത്തിന്നുംകൂടി ഏടവരികയും ചെയ്യും. അവളുടെ കുടിലിന്നടുത്തു "അമല" എന്ന ഒരു പാൽക്കാരത്തി താമസിച്ചിരുന്നു. രണ്ടുമൂന്നു കുട്ടികളോടുകൂടിയ ഒരു വിധവയായിരുന്നു ഈ സ്ത്രീ. വിശിഷ്യ അവൾ വളരെ സൽസ്വഭാവിയും ആയിരുന്നു. അതുകാരണം ക്ഷണേന ഹരിണാക്ഷി അവളുടെ ഇഷ്ടം സമ്പാദിച്ചു. രാത്രികാലങ്ങൾ അവളുമൊന്നിച്ച് ആ വീട്ടിൽ കഴിച്ചുകൂട്ടിവന്നു.

ഒരു ദിവസം 'അമല' പുറത്തു പോയി മടങ്ങി എത്തിയപ്പോൾ ഹരിണാക്ഷിയോടു ഇങ്ങിനെ പറഞ്ഞു. "നീ ഒരു വിശേഷവൎത്തമാനം കേട്ടുവോ? പുരന്ദരൻ എന്നൊരാൾ രാജ്യംവിട്ടു പോയിരുന്നു. എട്ടുകൊല്ലത്തിന്നുശേഷം അവൻ ഇപ്പോൾ മടങ്ങി എത്തിയിരിക്കുന്നുവത്രെ". ഈ വൎത്തമാനം കേട്ടപ്പോൾ ഹരിണാക്ഷിക്കുണ്ടായ വികാരങ്ങൾ അനിൎവ്വചനീയങ്ങളായിരുന്നു. തന്റെ കണ്ണിൽ വെള്ളം നിറഞ്ഞത് 'അമല' കാണേണ്ടെന്നു വിചാരിച്ച് അവൾ മുഖംതിരിച്ചു. തന്റെ അവസാനത്തെ ആശകൂടി നശിച്ചു എന്നു ഹരിണാക്ഷിക്കു തോന്നി. പുരന്ദരൻ തന്നെ മറന്നിരിക്കുന്നു എന്ന് അവൾ ഉറപ്പിച്ചു. അല്ലെങ്കിൽ അവൻ മടങ്ങിവരുമോ? അഥവാ മറന്നാൽതന്നെ എന്താണ്? ഹരിണാക്ഷി മറെറാരുത്തന്റെ ഭാൎയ്യയല്ലേ? എങ്കിലും തന്റെ മനസ്സിൽ എന്നും കെടാതെ തെളിഞ്ഞു കത്തിക്കൊണ്ടിരുന്ന ആ വിളക്കുകൂടി ദുഷ്കാലക്കൊടുങ്കാററടിയേററ് കെട്ടുപോയല്ലോ എന്ന് അവൾ വ്യസനിച്ചു. അല്പം കഴിഞ്ഞ് അവൾ ഇങ്ങിനെ വിചാരിച്ചു "അദ്ദേഹം ഒരു സമയം എന്നെ മറന്നിരിക്കയില്ല. എ

ത്ര കാലമായി വീട്ടിൽനിന്നുപോയിട്ട്? വിശേഷിച്ച് അദ്ദേഹത്തിന്റെ അച്ഛനും ഇവിടെ മരിച്ചിരിയ്ക്കുന്നു. അദ്ദേഹം മടങ്ങിവരേണ്ടത് എത്രയും ആവശ്യമായിരിയ്ക്കുന്നു.'' പിന്നേയും വിചാരിച്ചു ''ഞാൻ വളരെ നീചയാണ്. ഒരു കുലടയാണ്. വിവാഹം ചെയ്തു കഴിഞ്ഞ ഞാൻ എന്തിന്നു പുരന്ദരനെപ്പററി വിചാരിയ്ക്കുന്നു. അതുതന്നെ നീചത്വവും നികൃഷ്ടവും അല്ലേ''

അമല:—എന്താ! നി പുരന്ദരനെ അറിയില്ലേ. ആ സുചിസ്മിതന്റെ മകൻ പുരന്ദരൻ. ആവോ, നീ അറിയില്ലായിരിയ്ക്കാം.

ഹരിണാക്ഷി:—ഉവ്വ് ഞാൻ കുറേശ്ശ ഓർക്കുന്നുണ്ട്.

അമല:—അതേ. അവൻ മടങ്ങി വന്നിരിയ്ക്കുന്നു. വലിയ പണക്കാരനായിട്ടാണത്രെ എത്തിയിരിയ്ക്കുന്നത്. വളരെ കപ്പലുകൾ നിറച്ചു ദ്രവ്യം ഉണ്ടെന്നു കേട്ടു. ഇത്ര സമ്പത്തു ഈ രാജ്യത്ത് ആരും കണ്ടിട്ടുംകൂടി ഇല്ലെന്നാണ് ജനങ്ങൾ സംസാരിയ്ക്കുന്നത്.

എന്തോ അസൂയയോടു ഏതാണ്ടടുപ്പമുള്ള ഒരു വികാരം ഹരിണാക്ഷിയെ ബാധിച്ചു അവൾ ഇപ്പോൾ എത്ര ദരിദ്രയാണ്. പഴയ നിശ്ചയപ്രകാരമാണെങ്കിൽ പുരന്ദരന്റെ ഈ അളവററ സ്വത്തിന്നെല്ലാം അവകാശി അവളായിരുന്നേനെ. ദാരിദ്ര്യം ദുസ്സഹംതന്നെ. പ്രത്യേകിച്ചു ധനികനു വരുന്ന ദാരിദ്ര്യം ഏററവും ദുസ്സഹംതന്നെ. തന്റെ തല്ക്കാലാവസ്ഥയും പുരന്ദരനെ വിവാഹം ചെയ്തിരുന്നാൽ അനുഭവിയ്ക്കാമായിരുന്ന സുഖസ്ഥിതിയും കൂടി താരതമ്യപ്പെടുത്തി നോക്കിയപ്പോൾ ഹരിണാക്ഷിയുടെ മനസ്സു തകർന്നുപോയി. ഇതു സ്ത്രീകൾക്കു സാധാരണയാണല്ലൊ. കുറെ നേരം അവൾ ചിന്താമഗ്നയായിത്തന്നെ ഇരുന്നു. പിന്നെ സംഭാഷണവിഷയം മറെറാന്നാക്കിത്തിരിച്ചു. അന്നുരാത്രി കിടക്കുവാൻ പോകുന്നതിന്നുമുമ്പു ഹരിണാക്ഷി പെട്ടന്ന് അമലയോടു ഇങ്ങിനെ ചോദിച്ചു. 'അല്ലാ അമലേ! പുരന്ദരന്റെ വിവാഹം കഴിഞ്ഞുവോ. ഭാര്യയുംകൂടി വന്നിട്ടുണ്ടോ?'. അമലയുടെ ഉത്തരം അവളെ കുറെ സമാധാനപ്പെടുത്തി. 'ഇല്ല. അദ്ദേഹം വിവാഹം കഴിച്ചിട്ടില്ല' എന്നാണ് അവൾ പറഞ്ഞത്. ഹരിണാക്ഷിയ്ക്കു വല്ലാത്ത ഒരു സന്തോഷമുണ്ടായി. അവൾക്കു കുറേക്കൂടി ചോദ്യങ്ങൾ ചോദിയ്ക്കേണമെന്നുണ്ടായിരുന്നു. അവൾക്ക് അന്നുരാത്രി ഉറക്കം വന്നില്ല. സന്തോഷകരങ്ങളും ഭയങ്കരങ്ങളും ആയ പലവിധ സ്വപ്നങ്ങളാൽ അവൾക്കു സുഖനിദ്രയ്ക്കു സാധിച്ചില്ല. പ്രഭാതത്തിന്നു കുറച്ചുമുമ്പ് അവൾ ക്ഷീണിച്ചുതളന്ന് അല്പം ഉറങ്ങി. സാധു! ഭൂതത്തിൽനിന്ന് എത്ര വ്യത്യാസപ്പെട്ടതാണ് വത്തമാനം. വത്തമാനവും ഭാവിയും തമ്മിൽ അതുപോലെ തന്നെ വ്യത്യാസപ്പെട്ടിരിയ്ക്കുന്നു. മൂന്നു കാലത്തെയും യോജിപ്പിക്കുന്ന ആ ശക്തി ഏതാണ്. അല്ലയോ! ദിവ്യവും അദൃശ്യവും അവണ്ണനീയവും ആയ ആ ശക്തി എന്തുതന്നെ ആയിരുന്നാലും അതിനെ ലോകം എതെല്ലാം വിധത്തിലെല്ലാം വ്യാഖ്യാനിച്ചാലും നാമകരണം ചെയ്താലും ഹാ! അതിന്റെ ശക്തി എല്ലാവരിലും പ്രവത്തിക്കുന്നുണ്ട്. എല്ലാം അതിന്നധീനം തന്നെ.

## VI

കുറെ ദിവസങ്ങൾ കഴിഞ്ഞു. ഒരു നാൾ സന്ധ്യയ്ക്കു 'അമല' പുറത്തുനിന്നു വന്നപ്പോൾ അവളുടെ മുഖത്തു നിരുപദ്രവ

കർമ്മാണെങ്കിലും അപകടകരമായ ഒരു പുഞ്ചിരിയുണ്ടായിരുന്നു. അവൾ ഹരിണാക്ഷിയോട് ഇങ്ങിനെ പറഞ്ഞു. 'അല്ലേ ഹരിണീ! നിന്റെ സ്വഭാവം കുറേശ്ശെ എനിയ്ക്കു മനസ്സിലായിത്തുടങ്ങി. നിന്റെ സദാചാരത്തെപ്പററി ഇപ്പോൾ എന്റെ അഭിപ്രായം എന്താണെന്നാണ് നി വിചാരിയ്ക്കുന്നത്'.

ഹരിണാക്ഷി—എന്താ ഞാൻ ഇയ്യിടെ ഒന്നു വിശേഷമായി ചെയ്തത്?

അമല—നീ എന്തേ എന്നോടു ഇതുവരെ അതൊന്നും പറയാഞ്ഞത്?

ഹരി—എന്തു പറയാഞ്ഞതു. എന്താ ഉണ്ടായതു പറയുവാൻ.

അമല—പുരന്ദരനും നീയുംതമ്മിൽ വലിയ കൂട്ടുകെട്ടാണെന്ന്.-എന്താ കള്ളി ആരും അറിയില്ലെന്നോ!

ഹരിണാക്ഷിയുടെ മുഖം നാണംകൊണ്ടു തിരിഞ്ഞു എങ്കിലും കലശലായ കോപത്താൽ ആകപ്പാടേ ഒന്നു വിറച്ചു.

ഹരി—അവർ എന്റെ കുട്ടിക്കാലത്തു ഞങ്ങളുടെ അയൽവക്കക്കാരായിരുന്നു. അല്ലാതെ ഒന്നും ഇല്ല.

അമല—വെറും അയൽവക്കം അല്ല ആട്ടെ! ഇങ്ങോട്ടു നോക്കു! ഞാൻ എന്താണ് കൊണ്ടുവന്നിരിയ്ക്കുന്നത്. ഇതാ! നോക്കു!.

ഇപ്രകാരം പറഞ്ഞുംകൊണ്ട് 'അമല' ഒരു ചെറിയ പെട്ടിതുറന്നു നവരത്നഖചിതമായ ഒരു വലിയ മാല എടുത്തു ഹരിണാക്ഷിയെ കാണിച്ചു. അവൾ വിസ്മയിച്ചു. അതിന്റെ കാന്തികന്ദളത്താൽ അവളുടെ കണ്ണുകൾ മഞ്ഞളിച്ചുപോയി. ധനദാസന്റെ പുത്രി നല്ല കല്ലുനോട്ടക്കാരിയുംകൂടി ആയിരുന്നു. അവൾ പരിഭ്രമിച്ച് ഇപ്രകാരം ചോദിച്ചു. 'ഇത് ഒരു മഹാരാജാവിന്റെ സമ്മാനമായിരിയ്ക്കണം. നിനക്ക് ഇത് എവിടെ നിന്നുകിട്ടി.' അമല 'പുരന്ദരൻ നിനക്കായിട്ടു തന്നയച്ചതാണ്. നി എന്റെ കൂടെ താമസിയ്ക്കുന്നു എന്ന് അവൻ എങ്ങിനെയോ അറിഞ്ഞു.

ഹരിണാക്ഷി കുറച്ചുനേരം ആലോചനയിൽ മുഴകിനിന്നു. ആ മാല വാങ്ങിച്ചാൽ അവളുടെ സകല അരിഷ്ടകളും തീരുമെന്ന് അവൾക്കറിയാമായിരുന്നു. ഒരു ലക്ഷപ്രഭുവിന്റെ ഏകസന്താനമായി ജീവിച്ചിരുന്ന ഹരിണാക്ഷി ഇപ്പോൾ അത്യഗാധമായ ദാരിദ്ര്യക്കുണ്ടിൽ വീണു തലതല്ലുന്നു! അവളുടെ ആശ വദ്ധിച്ചു. എങ്കിലും, ഒരു ദീൎഘശ്വാസം വിട്ടുകൊണ്ട് 'അമലേ! ഇതു മടക്കിക്കൊടുത്തേക്കു! എനിയ്ക്കു വേണ്ടെന്നു പറഞ്ഞേക്കു!' എന്ന് അമലയോടു പറഞ്ഞു. 'നിനക്കെന്തായിപ്പോയി, തലതിരിഞ്ഞോ! പുത്തിപോയോ! അതോ ഞാൻ പറഞ്ഞതിൽ വിശ്വാസമില്ലേ!' എന്ന് ആശ്ചയ്യത്തോടും ദ്വേഷ്യത്തോടുംകൂടി അമല ചോദിച്ചു. ഹരിണാക്ഷി സാവധാനത്തിൽ 'ഇല്ല അമലേ! നീ പറഞ്ഞത് എനിയ്ക്കു വിശ്വാസമാണ്. എന്റെ ബുദ്ധിയ്ക്കു ന്യൂനതയും ഇതുവരെ ഒന്നും വന്നിട്ടില്ല. എങ്കിലും എനിയ്ക്ക് ഈ സമ്മാനം ആവശ്യമില്ല' എന്ന് ഉത്തരം പറഞ്ഞു.

അമല അവളോടു വളരെ നേരം തക്കിച്ചു. പക്ഷെ എല്ലാം വൃഥാവിലായതേയുള്ളു. ഹരിണാക്ഷി മാല തീരെ ഉപേക്ഷിച്ചു. ഒടുവിൽ അമല ആ മാല ആ രാജ്യത്തെ രാജാവായ 'മാധവദേവ'ന്നു വിററു കിട്ടിയ പണവുംകൊണ്ടു വീട്ടിലേയ്ക്കു മടങ്ങി. ഈ വത്തമാനം അവൾ ആരേയും അറിയിച്ചതുമില്ല.

കുറെ ദിവസങ്ങൾ പിന്നേയും കഴിഞ്ഞു. ഒരു ദിവസം പ്രഭാതത്തിൽ പുരന്ദ

യ സൂര്യൻ രാജ്യത്തിന്റെ ഗുണത്തിന്നുവേണ്ടി നദികളുടെ സംഗമസ്ഥലം അവിടെനിന്നു മാററി വേറെ ഒരു സ്ഥലത്താക്കിത്തീൎത്തു. വളരെ നീളമുള്ള ഒരു അണ തീൎത്തു മഹാപത്മമെന്ന തടാകത്തിലെ വെള്ളം കെട്ടിനിൎത്തി കൃഷി ചെയ്യത്തക്കതായ അനേകം ഭൂമികൾക്ക് ഉപയോഗമുള്ളതാക്കിത്തീൎത്തു. ഇപ്രകാരം ആ പ്രദേശങ്ങളിൽ വളരെ ഗ്രാമങ്ങൾ ഉണ്ടാവാനിടയായിത്തീൎന്നു. മുമ്പു ജലപ്രവാഹംകൊണ്ടു മുങ്ങിക്കിടന്നിരുന്നതാണ് പ്രദേശങ്ങളെല്ലാം. സൂൎയ്യന്റെ മേൽ വിവരിച്ച പ്രവൃത്തികൾകൊണ്ടു കൃഷി ചെയ്യത്തക്കവയും ധാന്യസമൃദ്ധിയുള്ളവയും ആയിത്തീൎന്നു. വളരെ പടങ്ങളുള്ള കൃഷ്ണസൎപ്പതുല്യങ്ങളായ അനേക ശാഖാനദികളെ തന്റെ ശാസനയ്ക്കു് അധീനമാക്കി സൂര്യൻ അനേകം പുഴഞ്ചാലുകൾ തീൎപ്പിച്ച് അവയിൽകൂടി എല്ലാനഗരങ്ങളിലേയ്ക്കും ഗ്രാമങ്ങളിലേയ്ക്കും പുഴവെള്ളം കൊണ്ടുവന്നു. അതുനിമിത്തം ഗ്രാമജനങ്ങൾക്കു വെള്ളം കിട്ടാൻ മഴയുടെ ആശ്രയം വേണ്ടിവന്നില്ല. ഏതൊരു ഗ്രാമത്തിൽ എപ്പോഴെങ്കിലും ജലദുൎഭിക്ഷം ഉണ്ടാവുകയോ അല്ലെങ്കിൽ വയലുകൾക്കു വെള്ളം ആവശ്യമായി വരികയോ ചെയ്താൽ അപ്പോഴെല്ലാം പുഴഞ്ചാലുകളിൽകൂടി വെള്ളം വിട്ടു ജനങ്ങൾക്കു ജലസമൃദ്ധിയുണ്ടാക്കിക്കൊടുത്തു. ഇപ്രകാരം തന്റെ ജീവിതം മുഴുവനും സ്വദേശസേവയ്ക്കായിക്കൊണ്ട് ഉഴിഞ്ഞുവെച്ച സൂര്യൻ കാശ്മീരവാസികളായ ജനങ്ങളുടെ ഏററവും പ്രീതിഭാജനമായി ഭവിച്ചു. സൂര്യന്റെ സേവാബലംകൊണ്ടും ത്യാഗശക്തികൊണ്ടും കാശ്മീരരാജ്യം ധനധാന്യസമൃദ്ധിയുള്ളതായിത്തീൎന്നു. ദുൎഭിക്ഷം യാത്രപറഞ്ഞ് ആ രാജ്യംവിട്ടു ദൂരെപ്പോയി. സുഭിക്ഷം ആ രാജ്യത്തിൽ വന്നു സ്ഥിരമായി കുടികൊണ്ടു. പുതിയതായ അനേകം ഗ്രാമങ്ങൾ ധാന്യസമൃദ്ധിയുള്ള വയലുകളുടെ മദ്ധ്യത്തിൽ ശോഭിച്ചുതുടങ്ങി. ഒരു പറ നെല്ല് ഒന്നര ഉറുപ്പിക വിലയ്ക്കു കിട്ടാൻ കഴിഞ്ഞതുകൊണ്ടു കാശ്മീരത്തിലെ ജനങ്ങൾക്ക് അതിയായ ആനന്ദം ഉണ്ടായി.

വിതസ്ഥാനദി മഹാപത്മതടാകത്തിൽനിന്നു പുറത്തേയ്ക്കു് ഒഴുകുന്ന സ്ഥലത്തിന്നടുത്തായി മനോഹരമായ ഒരു നഗരം പണിചെയ്യിച്ച തന്റെ പോററമ്മയായ പാച്ചിയുടെ പേര് എന്നെന്നേയ്ക്കും നിലനിൎത്തുവാൻവേണ്ടി സൂര്യൻ ആ പട്ടണത്തിന്നു "സൂൎയ്യാനഗരം" എന്ന പേരുകൊടുത്തു. അതിന്നുംപുറമെ പോററമ്മയുടെ നേരെ തനിയ്ക്കുള്ള ബഹുമാനസൂചകമായി "സൂൎയ്യകുണ്ഡലം" എന്നുപേരായി ഒരു ഗ്രാമം നിൎമ്മിച്ച് അതിനെ ബ്രാഹ്മണൎക്കു ദാനംചെയ്യുകയും "സൂൎയ്യാസേതു" എന്നുപേരായി വിശേഷമായ ഒരു അണ കെട്ടിയ്ക്കുകയും ചെയ്തു.

കാശ്മീരവാസിജനങ്ങളെല്ലാം സൂൎയ്യന്റെ നാമധേയത്തെ ഈശ്വരന്റെ നാമമെന്നപോലെ ഭക്തിവിനയപൂൎവ്വം ഉച്ചരിയ്ക്കാൻ തുടങ്ങി. ജനങ്ങൾ സൂൎയ്യനെ തങ്ങളുടെ സ്വന്തകുടുംബക്കാരിൽ ഒരുവനെപ്പോലെ കരുതിപ്പോന്നു. രാജാവിന്റെ അനുഗ്രഹംകൊണ്ടു സൂര്യന്റെ ദാരിദ്ര്യം ദൂരെപ്പോയി എങ്കിലും തന്റെ സ്വത്തു മുഴുവനും സ്വദേശഗുണത്തിന്നുവേണ്ടി ഉപയോഗിച്ചതല്ലാതെ അവൻ ഒരിയ്ക്കലും തന്റെ സുഖവിലാസങ്ങൾക്കുവേണ്ടി ചിലവാക്കിയില്ല.

ധനം, മാനം, യോഗ്യത, മുതലായ ഗുണങ്ങൾകൊണ്ടു സൂര്യൻ കാശ്മീരത്തിൽ ഒരു പ്രധാനപുരുഷനായി വന്നു എങ്കിലും

രൻറ ഒരു വേലക്കാരി ഹരിണാക്ഷിയുടെ അടുക്കൽ വന്നു ഇപ്രകാരം പറഞ്ഞു. 'നിങ്ങൾ ഇവിടെ ഈ കുടിലിൽ ഇത്രയും ദീനാവസ്ഥയിൽ താമസിക്കുന്നതു കണ്ട് എൻറ എജമാനൻ വളരെ വ്യസനിക്കുന്നു. നിങ്ങൾ അദ്ദേഹത്തിൻറ ബാല്യത്തിലെ ചങ്ങാതിയല്ലേ. നിങ്ങളുടെ അച്ഛൻറ വീട് അദ്ദേഹത്തിന്നു സ്വന്തം വീടുപോലെ ആയിരുന്നു. നിങ്ങളെ അദ്ദേഹത്തിൻറ വീട്ടിലേക്കു ക്ഷണിക്കുവാൻ തല്ക്കാലം എന്തായാലും നിവൃത്തിയില്ലല്ലോ. അതുകൊണ്ടു നിങ്ങളുടെ അച്ഛൻറ വീടു കടക്കാരിൽനിന്നു വീണ്ടെടുത്തു. മനസ്സുള്ളപക്ഷം, നിങ്ങൾക്ക് തന്നേക്കാമെന്ന് അദ്ദേഹം വിചാരിക്കുന്നു. അതു സ്വീകരിക്കേണമെന്ന് അദ്ദേഹം അപേക്ഷിക്കുകയും ചെയ്യുന്നു.' ഹരിണാക്ഷിക്കു ദാരിദ്ര്യം സാരമുണ്ടായിരുന്നില്ല. അവളുടെ മനസ്സ് അതുകൊണ്ട് അശേഷം ഇടിഞ്ഞിരുന്നില്ല. പക്ഷെ തൻറ കുട്ടിക്കാലത്തു കളിച്ചുവളൎന്ന ആ ഭവനംകൂടി ഇപ്പോൾ ഇല്ലാതായെല്ലോ എന്നായിരുന്നു അവളുടെ വലിയ ദുഃഖം. അതു അവൾക്ക് എപ്പോഴും ദുസ്സഹമായിരുന്നു. തൻറ കുട്ടിക്കാലം താൻ സുഖമായിക്കഴിച്ചതും തൻറ അച്ഛനമ്മമാർ അവരുടെ അവസാനകാലങ്ങൾ നയിച്ചതുമായ ആ ഭവനത്തിൽ കിടന്നു മരിക്കുന്നതിന്നുകൂടി സാധിക്കാതെവരുമോ എന്നായിരുന്നു അവളുടെ വലിയപേടി. ആ വീടിനെക്കുറിച്ചു വിചാരിച്ചാൽ മതി, ഹരിണാക്ഷി കരഞ്ഞുതുടങ്ങും.

ആ സ്ഥിതിക്ക് ഇങ്ങിനെ ഒരു അപേക്ഷ കിട്ടിയപ്പോൾ അവൾക്കു സന്തോഷത്താൽ കണ്ണുനീർ താനെ പുറപ്പെട്ടു. അവൾ ആ വേലക്കാരിയോടു വളരെ നന്ദിപറഞ്ഞു. 'ഈ സമ്മാനം സ്വീകരിക്കുന്നത് ഉചിതമല്ലെന്ന് എനിക്കറിയാം. എങ്കിലും എനിക്കു എൻറ പഴയ വീടിനോടുള്ള സ്നേഹം നശിക്കുന്നില്ല. അതിനാൽ അദ്ദേഹത്തിൻറ ഈ ദാനം ഞാൻ സ്വീകരിച്ചിരിക്കുന്നു. നിൻറ എജമാനൻ ചിരഞ്ജീവിയും ഭാഗ്യവാനുമായി ഭവിക്കട്ടെ' എന്ന് അവൾ ആ വേലക്കാരിയോടു താഴ്മയോടെ സംസാരിച്ചു. വേലക്കാരി യാത്ര പറഞ്ഞുപോയി. അമല ഇതെല്ലാം കേട്ടുംകൊണ്ടുനിന്നിരുന്നു. അവൾ അമലയോട് 'എനിക്കുതന്നെ ആ വീട്ടിൽ താമസിക്കുവാൻ സാധിക്കയില്ല. അതുകൊണ്ട് അമലകൂടി എൻറ ഒന്നിച്ചുവരണം' എന്ന് അപേക്ഷിച്ചു. അമല അതിന്നു സമ്മതിക്കുകയും ചെയ്തു. പിറേറന്ന് അവരെല്ലാവരും ഹരിണാക്ഷിയുടെ പഴയ വീട്ടിലേക്കു മാറിപ്പാൎത്തു. എങ്കിലും, അനാവശ്യമായി പുരന്ദരൻറ ഭവനത്തിൽ പോകരുതെന്നും അവിടുന്നു ഒന്നും വാങ്ങിക്കരുതെന്നും ഹരിണാക്ഷി അമലയോടു പ്രത്യേകം പറഞ്ഞേല്പിച്ചു.

പഴയ ഭവനത്തിൽ താമസം തുടങ്ങിയതിന്നുശേഷം ഹരിണാക്ഷിക്കു തീരെ മനസ്സിലാകാതെ ഒരു സംഗതിയുണ്ടായിരുന്നു. അത് അമലയുടെ പണത്തിന്നുള്ള പ്രയാസമില്ലായ്മതന്നെ. ഒരു ദിവസം അമല ഹരിണാക്ഷിയോട് ഇപ്രകാരം പറഞ്ഞു. 'അല്ലയോ ഹരിണീ! നീ ഇനി അശേഷം വ്യസനിക്കേണ്ടാ. പണമില്ലെന്നു വിചാരിച്ചു നീ വിഷാദിക്കേണ്ടാ. നീ ഇനി കൂലിവേലക്കും മററും പോകുകയും വേണ്ടാ. എനിക്കു രാജാവിൻറ കൊട്ടാരത്തിൽ ഒരു ജോലിയുണ്ട്. ധാരാളം സമ്പാദ്യവും ഉണ്ട്. ഇവിടത്തെ കാൎയ്യങ്ങളെല്ലാം ഞാൻ നടത്തിക്കൊള്ളാം. എങ്കിലും നീ എന്നും എൻറ എജമാനത്തിയായിത്തന്നെ ഇരി

ക്കണം'. ഹരിണാക്ഷിക്കു് ഇതിന്റെ സാരം മുഴവൻ മനസ്സിലായില്ല. പണ്ടമാണെങ്കിൽ അമലയുടെ പക്കൽ ധാരാളം കാണന്നുണ്ട്. ഹരിണാക്ഷിക്കു പലവിധത്തിലുള്ള ദൃശ്ശങ്കകൾ തോന്നിത്തുടങ്ങി. എങ്കിലും ഒന്നും തെളിഞ്ഞില്ല. എല്ലാം സംഗതിപോലെ വരട്ടെ എന്നു വിചാരിച്ചു സമാധാനിച്ചു ഹരിണാക്ഷിയും സ്വസ്ഥയായിരുന്നു.

## VII

ഹരിണാക്ഷിയുടെ വിവാഹം കഴിഞ്ഞിട്ടു കൊല്ലം അഞ്ചു കഴിഞ്ഞു. അഞ്ചാം കൊല്ലം തികയുന്ന മേടമാസം അഞ്ചാം തിയ്യതി ആയി. ഒരു ദിവസം വൈകുന്നേരം അവൾ ഇതിനെപ്പററി ഗാഢമായി ആലോചിച്ചുംകൊണ്ടും ഇനി വരാൻ പോകുന്ന സംഭവങ്ങളെപ്പററി അറിയുവാൻ പരിഭ്രമിച്ചുകൊണ്ടും വിചാരമഗ്നയായി ഇരിക്കുകയായിരുന്നു. നേരം സന്ധ്യയായി. പക്ഷികൾ തങ്ങളുടെ കൂടുകൾ തേടിത്തുടങ്ങി. അന്ധകാരം പതുക്കെ പരന്നു തുടങ്ങി. നിശ്ശബ്ദത ദിക്കെങ്ങും വ്യാപിച്ചു. അമല വീട്ടിലേക്കു മടങ്ങി എത്തീട്ടില്ല. വിചാരമഗ്നയായ ഹരിണാക്ഷിയിൽനിന്നു് അവൾ അറിയാതെതന്നെ അവളുടെ വിചാരങ്ങൾ വാക്കുകളായി പുറപ്പെട്ടു തുടങ്ങി. 'കുലഗുരുവിന്റെ കല്പനപ്രകാരം നാളെ എനിക്കു വിവാഹമോതിരം ധരിക്കാം. എങ്കിലും ഞാൻ അതു ധരിക്കണോ? എന്താണ് ആവശ്യം? എന്തു ഗുണമാണ് എനിക്കു കിട്ടുവാനിരിക്കുന്നത്? എന്റെ ഭർത്താവിനെ അതുകൊണ്ടു കാണുവാൻ സാധിക്കുമായിരിക്കും! പക്ഷെ എനിക്കു് എന്തുവേണം അദ്ദേഹത്തെ കണ്ടിട്ട്? എന്തിനാണ് എന്റെ മനസ്സിൽ എപ്പോഴും മറെറാരാളുടെ രൂപം കളിയാടുന്നത്! അല്ലയോ! ചപലമായ മനസ്സേ! നിന്റെ ധിക്കാരം ദുസ്സഹം തന്നെ. ആ ഛായ വേഗത്തിൽ മറച്ചുകളയുക. അല്ലെങ്കിൽ ഞാൻ മഹാപാതകി ആയിത്തീരും'. ഇത്രയും ആയപ്പോൾ അമല പരിഭ്രമത്തോടും ഭയത്തോടുംകൂടി ഓടി അകത്തെത്തി.

അമല—ഇതു നല്ല രസംതന്നെ. എനിക്കിതിന്റെ അർത്ഥം മനസ്സിലാകുന്നില്ല. ഇനി എന്തെല്ലാമാണാവോ സംഭവിക്കുവാൻ പോകുന്നത്.

ഹരിണാക്ഷി— ഉം; എന്താ സംഗതി.

അമല— കണ്ടില്ലേ അനവധി ദാസന്മാരോടും ദാസിമാരോടുംകൂടി നിന്നെ രാജമന്ദിരത്തിലേക്കു കൊണ്ടുപോകുന്നതിനു മഹാരാജാവ് ഒരു പല്ലക്കയച്ചിരിക്കുന്നത്.

ഹരിണാക്ഷി—അമലേ: വിഡ്ഢി! നിനക്കു ഭ്രാന്താണ്! എന്നെ രാജമന്ദിരത്തിലേക്കു കൊണ്ടുപോകയോ! നല്ലകഥ! എന്തു കാര്യത്തിനാണ് ഈ പാപിയായ പിച്ചക്കാരത്തിയെ പല്ലക്കിൽ കൊണ്ടുപോകുന്നത്!

ഇത്രയും പറഞ്ഞപ്പോഴെയ്ക്കും രാജാവിന്റെ ദാസികളിൽ ഒരുവൾ ഹരിണാക്ഷിയുടെ സമീപത്തെത്തി. അവൾ ഇപ്രകാരം പറഞ്ഞു. 'മാധവദേവമഹാരാജാവു ദീർഘായുഷ്മാനായി ഭവിക്കട്ടെ. ഹരിണാക്ഷിയെ തൽക്ഷണം രാജസന്നിധിയിൽ പ്രവേശിപ്പിക്കേണമെന്നു് ആ തിരുമേനി കല്പനയായിരിക്കുന്നു. പല്ലക്കും ആളുകളും തയ്യാറുണ്ട്. വേഗം പുറപ്പെടുക തന്നെ'. ഹരിണാക്ഷി വല്ലരെ പരിഭ്രമിച്ചു് അല്പംനേരം സ്തംഭിച്ചുനിന്നുപോയി. രാജകല്പനയ്ക്കെതിരില്ലെന്നു് അവൾക്കു് അറിയാം. അവൾ ഉടനെ പുറപ്പെട്ടു. പ്രത്യേകിച്ചു മാധവദേവരാജാവ് സത്യസന്ധനും

ധമ്മിഷ്ഠനും സദാചാരനിഷ്ഠയോടുകൂടിയ
വനും ദയാലുവും ആണെന്ന് അവൾ ധ
രിച്ചിരുന്നു. അതുകൊണ്ട് അശേഷം ഭയ
പ്പെടാതെ തന്നെ അവൾ പുറപ്പെട്ടു. രാ
ജാവ് സദ്വൃത്തനായിരുന്നു എന്നുമാത്രമല്ല,
അനാഥകളായ അബലകളെ പ്രത്യേകവാ
ത്സല്യത്തോടുകൂടി പരിപാലിക്കുന്നതിന്നു
സദാജാഗരൂകനും ആയിരുന്നു. "അമലേ!
നീ കൂടി പോരണം. ഞാൻ രാജസന്നിധി
യിൽ എത്തി എന്റെ നിശ്ചഞ്ചലമായ രാ
ജഭക്തിയും സത്യനിഷ്ഠയും പ്രദശിപ്പിക്കുന്ന
തിന്നു തീച്ചപ്പെടുത്തി. അതോടുകൂടി എ
ന്റെ ഭയവും തീന്നു."

അമല ഒന്നിച്ചു ഹരിണാക്ഷി പല്ല
ക്കിൽ കയറി രാജമന്ദിരത്തിലേക്കു പുറപ്പെ
ട്ടു. വളരെ ആഡംബരത്തോടുകൂടിയാണ്
അവളെ രാജഭൃത്യന്മാർ കൊണ്ടുപോയത്.
ഒരു ഭടൻ അവൾ എത്തിയ വിവരം രാ
ജാവിനെ ധരിപ്പിച്ചു ദാസികൾ അവളെ
രാജസന്നിധിയിൽ പ്രവേശിപ്പിച്ചു. എന്തി
നാണ് തന്നെ വരുത്തിയതെന്നു അശേഷം
അറിയാതെ ഹരിണാക്ഷി പരിഭ്രമിച്ചു. എ
ങ്കിലും യാതൊരു ദുരുദ്ദേശത്തോടുംകൂടിയ
ല്ലെന്ന് അവൾക്ക് നല്ല ഉറപ്പുണ്ടായിരു
ന്നു. വിശേഷിച്ചു അവൾ അവിടെ കണ്ട
തും കേട്ടതും അതുവരെ അനുഭവിച്ചതുമെ
ല്ലാം അവളിൽ അത്ഭുതകരമായ ഒരു സ
ന്തോഷത്തെ അല്ലാതെ ദുശ്ശങ്കയോടുകൂടിയ
ഭയത്തെ ഉല്പാദിപ്പിക്കത്തക്കവയായിരുന്നി
ല്ല.

## VIII

മാധവദേവരാജാവിന്റെ പ്രശാന്ത
ഗാംഭീയ്യഭാവം ഹരിണാക്ഷിയെ അത്യധി
കം ആകഷിച്ചു അരോഗദൃഢഗാത്രനായി
രുന്ന അദ്ദേഹത്തിന്റെ വിശാലമായ നെ
റ്റിത്തടം താൻ ഒരു ബുദ്ധിശാലിയാണെ
ന്നും, ഉരുണ്ടു തുടുത്ത കണ്ണുകൾ താനൊ
രു ധീരനായ യോദ്ധാവാണെന്നും തെളി
യിച്ചു. അന്തഃപുരവാസിയായ ഒരു ഹിന്ദു
യുവതിക്ക് ഇപ്രകാരമുള്ള പുരുഷകേസരി
കളെ കാണ്മാൻപോലും സാധിക്കുന്നത
ല്ല. തന്റെ അന്തഃപുരത്തിൽകൂടി ഇത്ര
യും രൂപലാവണ്യമുള്ള തരുണീമണികൾ
ഇല്ലെന്ന് അവളെ കണ്ട ക്ഷണത്തിൽ രാ
ജാവിന്നും ബോദ്ധ്യം വന്നു. ഗൌരവം അ
ശേഷം വിടാതെ രാജാവു ഹരിണാക്ഷി
യെ സൂക്ഷിച്ചുനോക്കി ഇപ്രകാരം ചോദ്യം
ചെയ്തു.

രാജാവ്:—നീയാണോ ഹരിണാക്ഷി?

ഹരിണാക്ഷി:—അടിയൻ അവിടുത്തെ തൃ
പ്പാദഭക്തയായ ദാസി ഹരിണാക്ഷി
ആണ്.

രാജാ:—ഞാൻ നിന്നെ വരുത്തിയത് എ
ന്തിനാണെന്ന് അറിയാമോ? നീ നി
ന്റെ വിവാഹം നടന്ന ആ രാത്രി ഓ
ക്കുന്നുണ്ടോ.

ഹരി—തിരുമേനി! അടിയൻ ഓക്കുന്നുണ്ട്.

രാജാ—അന്നുരാത്രി ആനന്ദസ്വാമി നിന
ക്കു തന്ന ആ മോതിരം ഇപ്പോഴും കൈ
വശം ഇല്ലേ?

ഹരി—തിരുമേനി! അത് അടിയന്റെ പ
ക്കൽ ഉണ്ട്. പക്ഷെ അതെല്ലാം എ
ത്രയും ഗോപ്യമായി നടന്ന സംഗതിക
ൾ ആണല്ലോ. തിരുമേനിക്ക് ആ കാ
ൎയ്യം എങ്ങിനെ ബോധിപ്പാൻ ഇടയാ
യെന്ന് അടിയൻ അറിയുന്നില്ല.

രാജാ—ആ മോതിരം എവിടെ ഇവിടെ
തരു.

ഹരി—അത് അടിയൻ വീട്ടിൽ വെച്ചിരി
ക്കയാണ്. അഞ്ചുകൊല്ലം തികയുന്ന
തിന്ന് ഇനിയും ഒന്നൊന്നര മണിക്കൂർ
കൂടി കഴിയണം അതിന്നുമുമ്പ് അടിയ

ന്ന് അതു ധരിയ്ക്കുവാൻ അർഹതയില്ല.

രാജാ—ആട്ടെ കൊള്ളാം. അന്ന് ആനന്ദ സ്വാമി നിന്റെ ഭർത്താവിന്നു കൊടുത്ത മോതിരം കണ്ടാൽ നിനക്ക് തിരിച്ചറിയാമോ?

ഹരി—രണ്ടു മോതിരങ്ങളും എല്ലാംകൊണ്ടും ഒരുപോലെ ആയിരുന്നു. അതുകൊണ്ട് അടിയന്ന് എളുപ്പത്തിൽ തിരിച്ചറിവാൻ സാധിയ്ക്കുന്നതാണ്.

രാജാ—ഇതാ നോക്കു! ഇതാണോ ആ മോതിരം?

ഹരി—മഹാരാജാവേ! നിശ്ചയായും ഇത് എന്റെ ഭർത്താവിന്റെ മോതിരമാണ്. ഇതു തിരുമേനിയ്ക്ക് എങ്ങിനെ കിട്ടി എന്ന് അടിയന്നു മനസ്സിലാകുന്നില്ല. ഈ മോതിരം കണ്ടതുകൊണ്ട് അടിയൻ ഒരു വിധവയാണെന്ന് അനുമാനിയ്ക്കേണ്ടിവരുന്നു. അടിയന്റെ ഭർത്താവിന്റെ മരണാനന്തരം ഈ മോതിരം നാട്ടാചാരപ്രകാരം (ഉടമസ്ഥർ ഇല്ലാത്ത മുതൽ പണ്ടാരവക) തിരുമേനിയുടെ കൈവശം വന്നതാണെന്ന് അടിയൻ വിശ്വസിയ്ക്കുന്നു. ജീവനുണ്ടെങ്കിൽ അടിയന്റെ ഭർത്താവ് ഈ മോതിരം കൈവിടുവാൻ വഴിയില്ല നിശ്ചതന്നെ.

രാജാ—(ചിരിച്ചുംകൊണ്ട്) അല്ലയോ സ്ത്രീരത്നമേ! എന്റെ വാക്ക് വിശ്വസിച്ചാലും നീ ഒരു വിധവയല്ല.

ഹരി—എന്നാൽ അടിയന്റെ ഭർത്താവ് അടിയനെക്കാൾ വലിയ ദാരിദ്ര്യത്തിൽ പെട്ടു വലയുന്നുണ്ടായിരിയ്ക്കണം. നിവൃത്തിയില്ലാത്ത ഘട്ടത്തിൽ അദ്ദേഹം അത് വിററിരിയ്ക്കണം. കഷ്ടം!

രാജാ—നേരെ മറിച്ചു നിന്റെ ഭർത്താവു വലിയ ധനവാനാകുന്നു.

ഹരി—എന്നാൽ തിരുമേനിയ്ക്ക് ഈ മോതിരം കിട്ടിയത് ഒന്നുകിൽ ശക്തി ഉപയോഗിച്ചിട്ടോ, അല്ലെങ്കിൽ ചതിപ്രയോഗംകൊണ്ടോ ആയിരിയ്ക്കണം.

രാജാ—(അൽഭുതത്തോടുകൂടി) നീ അശേഷം കഥയില്ലാത്ത ഒരു സ്ത്രീയാണെന്നതിന്നു സംശതമില്ല. മാധവദേവരാജാവു കള്ളനും ചതിയനും ആണെന്ന് ഇതുവരെ ആരും പറഞ്ഞിട്ടില്ല.

ഹരി—ക്ഷമിയ്ക്കണം. എന്നാൽ ആ മോതിരം എങ്ങിനെ തിരുമേനിയ്ക്കു ലഭിച്ചു.

രാജാ—ആനന്ദസ്വാമി നിന്റെ വിവാഹദിവസം രാത്രി എന്റെ കൈവിരലിൽ ചേർത്ത മോതിരമാണിത്.

ഹരി—(നാണിച്ചു തല താഴ്ത്തിക്കൊണ്ട്) അല്ലയോ മഹാരാജാവേ! അവിടത്തെ ദാസിയുടെ അപരാധങ്ങൾ പൊറുത്തരുളേണമേ! അവിടന്ന് അരുളിച്ചെയ്തപോലെ അടിയൻ കഥയില്ലാത്ത ഒരു പെണ്ണാകുന്നു. അറിവില്ലായ്മയാൽ ചെയ്ത അപരാധങ്ങൾക്ക തിരുവുള്ളം തെളിഞ്ഞു ക്ഷമകല്പിയ്ക്കേണമേ?

താൻ മാധവദേവരാജാവിന്റെ മഹിഷിയാണെന്നു കേട്ടഹരിണാക്ഷി അൽഭുതപരവശയായി. എങ്കിലും അതുകൊണ്ട് അവൾക്ക് അശേഷം അഭിമാനമോ സന്തോഷമോ ഉണ്ടായില്ല. നേരെ മറിച്ച് അതു കേട്ടപ്പോൾ അവളുടെ മനസ്സിടിഞ്ഞു കുറെ നേരം അന്ധയായി നിന്നു. അവളുടെ മനസ്സു പലവിധമായ ചിന്തകളാൽ ഇളക്കപ്പെട്ടു. "ഇത്രകാലവും ഞാൻ പുരന്ദരനിൽനിന്നു വേർപ്പെട്ടു ദൂരത്തിരുന്നു എങ്കിലും ഇതുവരെയും ഞാൻ ആരെയും വിവാഹം ചെയ്തിട്ടുണ്ടായിരുന്നില്ല. അന്യോന്യാനുരാഗമില്ലാതുള്ള ദമ്പതികളുടെ ശോചനീയാവസ്ഥ എന്തെന്ന് ഇപ്പോൾ എനിയ്ക്കു കഷ്ടമേ! അറിയേണ്ടിവന്നു. വിശേഷിച്ച് എന്റെ മനസ്സിണങ്ങി ഞാൻ മനസ്സുകൊണ്ടു വരിച്ചിട്ടുള്ള എന്റെ ഭർത്താവു പുരന്ദരൻ ആകുന്നു. ഞാൻ എങ്ങിനെ മറെറാരുത്തനെ സ്നേഹിയ്ക്കും. ഞാൻ ഏതുവിധം മറെറാരുത്തന്റെ ഭാര്യയായിരുന്ന് അവന്റെ ഭവനസുഖത്തിന്നു കോടാലിയായി കഴിയ്ക്കും?" ഇപ്രകാരം ഹരിണാക്ഷി പലതും ആലോചിച്ചുംകൊണ്ടു നില്ക്കുമ്പോൾ രാജാവ് അവളെ നോക്കി ഇപ്രകാരം പറഞ്ഞു.

രാജാ—ഹരിണാക്ഷി! നീ എന്റെ ഭായ്യയാകുന്നു. നിന്നെ സ്വീകരിയ്ക്കുന്നതിന്നു മുമ്പ് എനിക്കു നിന്നോടു ചില ചോദ്യങ്ങൾ ചോദിപ്പാനുണ്ട്. നീ ദയവുചെയ്ത് അവയ്ക്കെല്ലാം ഉത്തരം പറയണം. നീ വടകകൂടി കൊടുക്കാതെ ഏതു ബന്ധത്തിന്മേലാണ് പുരന്ദരന്റെ വീട്ടിൽ താമസിയ്ക്കുന്നത്? നിന്റെ ഇഷ്ടയായ അമല എന്തിന്നാണ് എപ്പോഴും പുരന്ദരന്റെ വീട്ടിൽ പോയ്ക്കൊണ്ടിരിയ്ക്കുന്നത്.

ഹരിണാക്ഷി ലജ്ജിച്ചു മുഖം താഴ്ത്തി. ഉണങ്ങിയ പനയോലപോലെ അവളുടെ മുഖം വിളറി. അധോമുഖിയായി ഉത്തരം പറയുന്നതിന്നു ശക്തിയില്ലാതെ കുറെ നേരം നിശ്ചേഷ്ടയായിനിന്നു. "ഇദ്ദേഹത്തിന്നു അറിവാൻ പാടില്ലാത്തത് ഒന്നും ഇല്ലല്ലോ ദൈവമേ" എന്ന് അവൾ മനസ്സിൽ ആലോചിച്ചു.

രാജാ—ഇതിലും ഗൌരവമേറിയ സംഗതി ഇനിയും ഉണ്ട്. ചോദിയ്ക്കാം. വിവാഹം കഴിഞ്ഞു യൌവനയുക്തയായ നീ എങ്ങിനെ ആണ്, എന്തിനാണ്, പുരന്ദരനിൽനിന്നു വളരെ വിലപിടിച്ച ഒരു രത്നമാല സമ്മാനമായി സ്വീകരിച്ചത്.

ഇത്തവണ ഹരിണാക്ഷിയ്ക്കു ശ്വാസം നേരെ വീണു. അവൾ തല ഉയർത്തി ധൈര്യം അവലംബിച്ച് ഇപ്രകാരം മറുവടി പറഞ്ഞു.

ഹരി—തിരുമേനി സർവ്വജ്ഞാനിയല്ലെന്നു അടിയനു ഇപ്പോൾ ബോദ്ധ്യമായി. അടിയൻ അതു സ്വീകരിയ്ക്കാതെ തിരിച്ചയയ്ക്കുകയാണ് ചെയ്തത്.

രാജാ—അങ്ങിനെ അല്ല. നീ അത് എനിയ്ക്കു വില്ക്കുകയാണുണ്ടായത്. ഇതാണ് ആ മാല. അല്ലേ! സൂക്ഷിച്ചു നോക്കൂ!

ഹരി—(പരിഭ്രമത്തോടും ഭയത്തോടുംകൂടി) തിരുമേനീ! അടിയനാണോ ഈ മാല തിരുമേനിയ്ക്കു വിററതു?

രാജാ—അല്ല. നിന്റെ ദാസിയും, ദൂതിയും ആയ അമലയാണ് വിററത്. ഞാൻ അവൾക്ക് ആളെ അയയ്ക്കട്ടെ?

ഹരി—(തന്നെ വളരെ സഹായിച്ച അമലയെ കുററപ്പെടുത്തുന്നതു പാപമെന്നു കരുതിക്കൊണ്ടു്) വേണ്ടാ. അടിയൻ കുററം സമ്മതിയ്ക്കുന്നു. അടിയന്റെ ആവശ്യവും ഉപദേശവുംപ്രകാരമാണ് അവൾ ആ മാല വിററത്. അടിയൻ കുററക്കാരത്തിതന്നെ.

ഈ ഉത്തരം കേട്ടു രാജാവ് വളരെ അത്ഭുതപ്പെട്ടു.

രാജാ—സ്ത്രീകളുടെ മനോഗതികൾ അറിയുന്നതിന്നു വളരെ പ്രയാസംതന്നെ. വിവാഹം കഴിഞ്ഞ നീ എങ്ങിനെയാണ് ആ സമ്മാനം സ്വീകരിച്ചത്. ഇനിയും ആ ചോദ്യത്തിന്നു നീ ഉത്തരം പറഞ്ഞിട്ടില്ല.

ഹരി—അദ്ദേഹത്തിന്ന് എന്റെ നേരെ തോന്നിയിട്ടുള്ള അകൈതവവും അഗാധവും ആയ പൂർണ്ണാനുരാഗത്തിന്റെ ഒരു ചെറിയ സൂചകമായി ഞാൻ ആ ദാനം മനസ്സോടെ സ്വീകരിച്ചു

രാജാവിന്റെ അത്ഭുതം പതിന്മടങ്ങു വർദ്ധിച്ചു.

രാജാ—എന്താ നീ പറഞ്ഞതു? എന്തുമാതിരി അനുരാഗത്തെപ്പററിയാണ് നീ ഘോഷിയ്ക്കുന്നത്.

ഹരി—അല്ലയോ മഹാരാജാവേ! അടിയൻ നികൃഷ്ടയും നീചയും ആയ ഒരു സ്ത്രീയാകുന്നു. അടിയൻ തിരുമേനിയുടെ ഭാര്യയാകുന്നതിന്ന് അഹതയല്ല. അടിയൻ എന്നും അവിടത്തെ ദാസിയും അടിമയും ആകുന്നു. വിടകൊള്ളുന്നതിന്ന് അടിയനു ദയവായി അനുവാദം തരണം. തിരുമേനി അടിയനെ വിവാഹം ചെയ്ത കാര്യം മറന്നുകളയണം. അങ്ങിനെ ഒരു സംഭവം ഉണ്ടായിട്ടില്ലെന്നു തിരുമേനി പല്ല വിധത്തിലും മനസ്സിനെ സമാധാനപ്പെടുത്തണം.

ഹരിണാക്ഷി രാജാവിനെ താണു തൊഴുതു രാജസന്നിധിയിൽനിന്നു പോക

വാൻ ആരംഭിച്ചു. അതു കണ്ടു, രാജാവിൻെറ, അതുവരെ വിവിധവികാരങ്ങളാൽ വികൃതമായിരുന്ന, മുഖം ഒരു ഇളം പുഞ്ചിരിയാൽ പരിവേഷ്ടിതമായി. സഹിക്കവയ്യാതെ രാജാവു പൊട്ടിച്ചിരിച്ചു. ചിരികേട്ടു ഹരിണാക്ഷി പിന്തിരിഞ്ഞു നോക്കി. അപ്പോൾ രാജാവ് അവളെ നോക്കി മൃദുസ്വരത്തിൽ സ്നേഹഭാവത്തോടെ ഇപ്രകാരം പറഞ്ഞു.

രാജാവു—ഹരിണാക്ഷി! ഭവതി എന്നെ നിശ്ചയമായും തോല്പിച്ചിരിക്കുന്നു. നാം ഇരുവരും നമ്മുടെ ബുദ്ധിസാമർത്ഥ്യത്തെ അന്യോന്യം പരിക്ഷിച്ചു. നീ എന്നെ തോല്പിക്കുകയും ചെയ്തു. ഇങ്ങോട്ടു നോക്കു. പോകുവാൻ വരട്ടെ. ക്ഷമിക്കു. നീ ഒരിക്കലും നീചയും നികൃഷ്ടയും അല്ല. ഞാൻ നിൻെറ ഭർത്താവും അല്ല. ഹരിണാക്ഷി! പോകുവാൻ വരട്ടെ.

ഹരിണാക്ഷി—മഹാരാജാവേ! അങ്ങിനെ ആണെങ്കിൽ ഈ ചെപ്പടിക്കളികളുടെ അർത്ഥമെന്തെന്നു തിരുമേനിയുടെ അടിമയായ അടിയനു വെളിപ്പെടുത്തിത്തരുവാനപേക്ഷിക്കുന്നു. അടിയൻ ഒരു സാധു സ്ത്രീ ആകുന്നു. ധീരനായ ഒരു രാജപുംഗവൻ അദ്ദേഹത്തിൻെറ അടിമയായ ഒരു സാധുസ്ത്രീയുടെ ബുദ്ധിഹീനതയും പരിഭ്രമവും കണ്ട് ആനന്ദിക്കുവാൻ ഇഷ്ടപ്പെടുന്നുവെന്ന് അടിയൻ വിശ്വസിക്കേണമോ?

രാജാവ്—എന്നെപ്പോലുള്ള ചില രാജാക്കന്മാർക്ക് ഇപ്രകാരമുള്ള മായാപ്രയോഗങ്ങൾ ചില അവസരങ്ങളിൽ രസപ്രദങ്ങളും ഉപകാരപ്രദങ്ങളും ആയിരിക്കും. അതു പോകട്ടെ. വേറെ ഒന്നു ചോദിക്കട്ടെ. ഏകദേശം ആറു സംവത്സരങ്ങൾക്കു മുമ്പു നീ നിൻെറ ആഭരണപ്പെട്ടിയിൽ ഒരു കടലാസ്സു കഷ്ണം കണ്ടില്ലേ. അതു ഇപ്പോഴം നീ സൂക്ഷിച്ചുവെച്ചിട്ടുണ്ടോ.

ഹരിണാക്ഷി—മഹാരാജാവേ! അങ്ങുന്ന് സർവ്വജ്ഞാനി തന്നെ. എൻെറ പക്കൽ ആ കടലാസ്സ് ഇപ്പോഴം ഉണ്ട്.

രാജാവ്—ശരി. വളരെ നന്നായി. പല്ലക്ക് പടിക്കൽ തയ്യാറുണ്ട്. വീട്ടിൽപോയി ആ കടലാസ്സും മോതിരവും എടുത്തുകൊണ്ടു വരിക. അതിന്നുശേഷം ഞാൻ എല്ലാം വിശദമാക്കിത്തരാം.

## IX

ഹരിണാക്ഷി രാജശാസന അനുസരിച്ചു പല്ലക്കിൽ കയറി സ്വഗൃഹത്തിലെത്തി. അവൾ ഭദ്രമായി സൂക്ഷിച്ചിരുന്ന അംഗുലീയവും കടലാസ്സു തുണ്ടും പെട്ടി തുറന്നെടുത്തു. സമയം കളയാതെ ഇതിൻെറ എല്ലാം ആന്തരമായ അർത്ഥം എന്താണെന്നറിയുന്നതിന്നുള്ള ഉൽക്കണ്ഠയോടെ ഹരിണാക്ഷി തിരിച്ചു രാജഗൃഹത്തിൽ എത്തി. ആ കടലാസ്സു കഷ്ണം അവൾ സവിനയം രാജഹസ്തത്തിൽ അർപ്പിച്ചു. രാജാവു ആ കടലാസ്സു വളരെ സൂക്ഷ്മതയോടെ പരിശോധിച്ചു. അതിന്നുശേഷം വേറെ ഒരു കഷ്ണം കടലാസ്സോടുകൂടി ആദ്യത്തെ തുണ്ടു ഹരിണാക്ഷിക്കു രാജാവു തിരിച്ചു കൊടുത്തു. രണ്ടു കഷ്ണങ്ങളും കൂട്ടിച്ചേർത്തു വെച്ചു വായിക്കുന്നതിന്ന് അദ്ദേഹം അവളോട് ആവശ്യപ്പെട്ടു. അപ്രകാരം ചെയ്തപ്പോൾ രണ്ടും വളരെ ചേന്നു കാണപ്പെട്ടു. ഭയത്തോടും അത്ഭുതത്തോടുംകൂടി അവൾ ഇപ്രകാരം വായിച്ചു.

('ഗ്രഹങ്ങളുടെ സ്ഥിതിയിൽനിന്നു) നിങ്ങളുടെ ആലോചനകൾ ആപൽകരങ്ങൾ എന്നു ഞാൻ അറിയുന്നു. (ഹരിണാക്ഷിയെപോലുള്ള ഒരു സ്വർണ്ണവിഗ്രഹ)ത്തെ അധികകാലത്തേക്കു ഒരു വിധവയാക്കുന്നതു നന്നല്ല. അവളുടെ വി(വാഹം നാശകരമാകുന്നു). ഗ്രഹസ്ഥിതികൊണ്ട് അവൾ നന്നെ ചെറുപ്പത്തിൽതന്നെ ഒരു വിധവയാകും. എങ്കിലും അഞ്ചുകൊല്ലത്തേക്കു ഭാര്യാഭർത്താക്കന്മാർ (അന്യോന്യം കാണാതിരുന്നാൽ) ഈ കഷ്ടത്തിൽനിന്ന് ഒഴിയുന്നതിന്ന് (അവക്കു സാധിക്കുന്ന) ഒരു വഴി ഞാൻ ഉപദേശിക്കാം'.

ഹരിണാക്ഷി വായനനിർത്തിയപ്പോൾ രാജാവ് അവളോട് 'ഈ കടലാസ്സു നി

ന്റെ അച്ഛന്ന് ആനന്ദസ്വാമി കൊടുത്തതാണ്' എന്നു പറഞ്ഞു.

ഹരിണാക്ഷി—എന്ന് എനിക്കിപ്പോൾ മനസ്സിലായി. വിവാഹസമയത്തു ഞങ്ങളുടെ കണ്ണുകൾ കെട്ടിയിരുന്നത് എന്തിനാണെന്നും എനിക്ക് ഇതിൽനിന്ന് അറിയാറായി. വിവാഹം വളരെ ഗോപ്യമായും സാധാരണങ്ങളായ ആഘോഷങ്ങൾകൂടി ഇല്ലാതേയും നടത്തിയതിന്റെ അർത്ഥവും അഞ്ചുകൊല്ലത്തേയ്ക്ക് ഈ മോതിരങ്ങൾ ധരിക്കരുതേ എന്നു ഞങ്ങളോട് ആവശ്യപ്പെട്ടതിന്റെ കാരണവും ഇപ്പോൾ സ്പഷ്ടമായി. ഇത്രയും എനിക്ക് അറിയുവാൻ സാധിച്ചുവെങ്കിലും ബാക്കിയെല്ലാം വലിയ കടങ്കഥയായിത്തന്നെ ഇരിക്കുന്നു.

രാജാവ്—'ആനന്ദസ്വാമിയിൽനിന്ന് ഈ എഴുത്തു കിട്ടിയ ഉടനെ നിന്റെ അച്ഛൻ പുരന്ദരനെക്കൊണ്ടു നിന്നെ വിവാഹം ചെയ്യിക്കുവാൻ തീർച്ചയാക്കിയിരുന്ന ആദ്യനിശ്ചയത്തെ ഭേദപ്പെടുത്തിയതുംകൂടി സ്പഷ്ടമായില്ലേ. അതുകേട്ടു വ്യസനാക്രാന്തനായി പുരന്ദരൻ നാടുവിട്ടുപോയതും ശരിയാണ്. ഇതിനിടയ്ക്ക് ആനന്ദസ്വാമി നിനക്ക് അനുരൂപനായ ഒരു വരനെ അന്വേഷിച്ചു നടക്കയും ഒടുവിൽ ഒരുവനെ കണ്ടെത്തുകയും ചെയ്തു. അവന്റെ ജാതകം നോക്കിയപ്പോൾ അവന്ന് ഇരുപത്തിഎട്ടാമത്തെ വയസ്സിൽ ഒരു വലിയ ഗ്രഹപ്പിഴയുണ്ടെന്നും അതുവിട്ടു ജീവിച്ചാൽ അവൻ ദീർഘായുഷ്മാനായി ഭവിക്കുമെന്നും കാണപ്പെട്ടു. ആനന്ദസ്വാമിയുടെ ശാസ്ത്രവ്യുല്പത്തിയാൽ ഇത്രയെല്ലാം അറിവാൻ സാധിച്ചതാണ്. എന്നാൽ അതിന്നു മുമ്പുതന്നെ വിവാഹം കഴിഞ്ഞ് അഞ്ചു സംവത്സരങ്ങൾക്കിടയ്ക്ക് അവന്ന് മരിക്കത്തക്ക ഒരു ആപത്തു നേരിടുമെന്ന് ആനന്ദസ്വാമി ഗണിച്ചറിഞ്ഞു. ഈ അഞ്ചുകൊല്ലം കഴിഞ്ഞാൽ അവൻ ആയുരാരോഗ്യസമ്പൽസമൃദ്ധനാകയും ചെയ്യും.

'അതുകൊണ്ടു വരന് ഇരുപത്തിമൂന്നു വയസ്സുള്ളപ്പോൾ വിവാഹം നടത്തണമെന്നു തീർച്ചപ്പെടുത്തി. പക്ഷെ അതിനിടയ്ക്കുള്ള കാലം മുഴുവനും നിന്നെ വിവാഹം കഴിക്കാതെ നിർത്തിയാൽ നീ വല്ല ചാപല്യവും പ്രവൃത്തിക്കുമോ എന്നും കഥയില്ലാതെ മററു വല്ലവരേയും വിവാഹം ചെയ്തേക്കുമോ എന്നും വളരെ ഭയമുണ്ടായിരുന്നു. അതുകൂടാതെ കഴിക്കുന്നതിന്നു നിന്നെ ഭയപ്പെടുത്തുന്നതിലേയ്ക്കായിരുന്നു ആ ചീന്തിയ കടലാസ്സു കഷ്ണം നിന്റെ പണ്ടപ്പെട്ടിയിൽ ഇട്ടിരുന്നത്. ആ അഞ്ചുകൊല്ലം കഴിയുന്നതിന്നു മുമ്പു നീ നിന്റെ ഭർത്താവിനെ കാണാതെ കഴിക്കുന്നതിന് എടുത്തിരുന്ന ഉപായങ്ങൾ എന്തെല്ലാമെന്നു നിനക്കുതന്നെ അറിയാമല്ലോ. അതിലേക്കു വേണ്ടിത്തന്നെയായിരുന്നു നിങ്ങളുടെ കണ്ണുകെട്ടി അന്യോന്യം കാണാതെ വിവാഹം കഴിപ്പിച്ചതും.

'എങ്കിലും കുറെ മാസങ്ങൾക്കു മുമ്പ്, മുൻകൂട്ടി കാണാതിരുന്ന ചില വ്യസനകരങ്ങളായ സംഭവങ്ങളാൽ ഈ ഏർപ്പാടുകൾക്കെല്ലാം അല്പം ഇളക്കം തട്ടി. നിന്റെ അച്ഛന്റെ പെട്ടെന്നുണ്ടായ മരണവും അതു സംബന്ധിച്ചുണ്ടായ കുഴപ്പങ്ങളും നിനക്ക് അനുഭവിക്കേണ്ടിവന്ന ദാരിദ്ര്യവും മുൻകൂട്ടിക്കണ്ടിരുന്നില്ല. ഈ സംഭവങ്ങൾക്കു ശേഷം ഒരു ദിവസം ആനന്ദസ്വാമി എന്റെ അടുക്കൽ വന്നു നിന്റെ സകല വർത്തമാനങ്ങളും നിന്റെ വിവാഹത്തിന്റെ അതിശയനീയമായ അസാധാരണത്വവും എന്നെ ധരിപ്പിച്ചു. നിന്നെ രക്ഷിക്കുന്നതിന്നുള്ള ഭാരം അദ്ദേഹം എന്നെ ഏല്പിക്കയും നിനക്കുവേണ്ടിവരുന്ന ചിലവിന്നെല്ലാം താൻ ഉത്തരവാദിയാണെന്ന് എന്നെ അറിയിക്കയും ചെയ്തു. പിന്നെ എന്നെ ഒന്നുകൂടി അദ്ദേഹം ഏല്പിച്ചിരുന്നു. നിന്റെ ഭർത്താവ് ഈ പട്ടണത്തിൽതന്നെ വസിക്കുന്ന ഒരുവനാണെന്നും, നീയും അവനും കൂടി കാലാവധിക്കു മുമ്പു കാണാതെ കഴിക്കേണ്ടുന്നതിന്നു വേണ്ട ഒത്താശകൾ ചെയ്യിക്കേണമെന്നുമായിരുന്നു ഏല്പിച്ചിരുന്ന

ത്. നിന്റെ ഭർത്താവ് ആരാണെന്ന് എനിക്കറിയാം. കാലം വരുന്നതുവരെ നിന്റെ ചിലവിലേക്കുവേണ്ടുന്ന ധനം ഞാൻ അവളെക്കൊണ്ടത്ത് ഏല്പാട ചെയ്തിരിക്കുയാണ്. വാസ്തവത്തിൽ ഞാനാണ് നിനക്കുവേണ്ടി നിന്റെ അച്ഛന്റെ വീട് വിലക്കുവാങ്ങിയതും. നിന്നെ അതിലേക്ക് അയച്ചതും. ഞാനാണ് നിന്റെ അടുക്കലേക്ക് ആ ഭർത്താവിനെ അയച്ചതും. നിന്റെ സത്യനിഷ്ഠയെ പരീക്ഷിക്കുന്നതിനാണ് ഞാൻ അപ്രകാരം പ്രവർത്തിച്ചത്.

ഹരിണാക്ഷി— തിരുമേനിക്ക് എന്നാൽ, ഈ മോതിരം എങ്ങിനെ കിട്ടി. എന്തിനാണ് അതു കാണിച്ചു തിരുമേനി എന്റെ നാഥനും എജമാനനുമാകുന്നു എന്ന് പറഞ്ഞ് എന്നെ നാണിപ്പിച്ചതും വേദനപ്പെടുത്തിയതും. എന്തിനാണ് ഞാൻ പുരന്ദരന്റെ വീട്ടിലും അധീനത്തിലും ആണ് താമസിക്കുന്നതെന്ന് എന്നെ വെറുതെ തെറ്റിദ്ധരിപ്പിച്ചത്?

രാജാ— ആനന്ദസ്വാമിയിൽനിന്ന് എനിക്ക് ഈ അറിവുകൾ കിട്ടിയ ദിവസം തുടങ്ങി നിന്റെ നടവടിയും സ്വഭാവവും പരീക്ഷിക്കുന്നതിനും സൂക്ഷിക്കുന്നതിനും ഞാൻ ആളുകളെ ഏല്പാട ചെയ്തിട്ടുണ്ടായിരുന്നു. അപ്പോഴാണ് ഞാൻ അമലമുഖനെ നിന്നെ പരീക്ഷിപ്പാൻ ശ്രമിച്ചത്. ഇന്ന് ആ അഞ്ചു സംവത്സരം തികയുന്ന ശുഭദിനമാണെന്നറിഞ്ഞു ഞാൻ നിന്റെ ഭർത്താവിനെ ആളെ അയച്ചു വരുത്തുകയും അവനോട് ഇന്നു രാത്രി അവന്റെ ഭാര്യയെ കണ്ടുകിട്ടുമെന്നു പറയുകയും ചെയ്തു. ഞാൻ അവനോട് ഇപ്രകാരം പറഞ്ഞപ്പോൾ അവൻ എന്നോട്ട മറുവടി പറഞ്ഞത് ഇങ്ങിനെ ആണ്. "രാജാവേ ക്ഷമിക്കണം. എനിക്ക് അവളെ കാണുന്നതിന്ന് അശേഷം ആഗ്രഹം ഇല്ല. ഞങ്ങൾ കുംണാരെ പിരിഞ്ഞിരിക്കുന്നതാണ് ഞങ്ങൾക്ക് ഇരുവർക്കും അധികം നല്ലത്." എങ്കിലും ഞാൻ അധികാരത്തോടുകൂടി സംസാരിച്ചപ്പോൾ അവൻ കിഴടങ്ങി. ഒടുവിൽ അവൻ എന്നോട് ഇങ്ങിനെ പറഞ്ഞു. "അവളുടെ ഇതുവരെ ഉള്ള ജീവിതത്തെക്കുറിച്ചും സദാചാരനിഷ്ഠയെക്കുറിച്ചും തിരുമേനിക്കല്ലാതെ എനിക്ക് ഒന്നും നിശ്ചയമില്ല. മാന്യനും യോഗ്യനുമായ ഒരു പൌരന്റെ ഭാര്യയാകുന്നതിന്ന് അവൾ ചേർന്നവളാണോ എന്നു നിശ്ചയിക്കുന്നതും തിരുമേനിതന്നെ. എന്റെ സ്ഥിതിയിലുള്ള ഒരു ഉത്തമപ്രജയെ നികൃഷ്ടയായ ഒരു വധൂടിയോടുകൂടി ഘടിപ്പിക്കുന്നതിനു സത്യസന്ധനും മാന്യനും ആയ തിരുമേനി ഒരിക്കലും ഒരുങ്ങുന്നതല്ലെന്നുള്ള പൂർണ്ണവിശ്വാസത്തിന്മേലാണ് ഞാൻ കീഴടങ്ങുന്നത്." അവനോട് ഈ മോതിരം വാങ്ങിക്കയും അതുമൂലം നിന്റെ സത്യനിഷ്ഠ പരീക്ഷിക്കുവാൻ ഞാൻ ഉദ്യമിക്കയും ചെയ്തു. ഞാൻ കഴിച്ച പരീക്ഷകളിലെല്ലാം നീ ബഹുമതിയോടുകൂടി ജയിച്ചിരിക്കുന്നു എന്നുകൂടി പറയുന്നതിന് എന്നെ നീ അനുവദിക്കണം.

ഹരി— തിരുമേനി അടിയനെ എങ്ങിനെ ആണ് എപ്പോഴാണ് പരീക്ഷിച്ചതെന്ന് അടിയന്ന് ഇനിയും മുഴുവൻ മനസ്സിലായിട്ടില്ല.

നേരം രാത്രി മണി പതിനൊന്നാകാറായി. ചന്ദ്രരശ്മിയിൽ ആ പ്രദേശങ്ങൾ മുഴുവൻ വെള്ളതേച്ചപോലെ കാണപ്പെട്ടു. അതുവരെയും നിശ്ശബ്ദമായിരുന്ന രാജമന്ദിരത്തിൽ പെട്ടന്ന് ഒരു ബഹളമുണ്ടായി. പലവിധമായ വാദ്യഘോഷങ്ങൾ നാലുപാടും കേട്ടുതുടങ്ങി. ആർപ്പുവിളിയും ഭേരീനാദവും എല്ലാററിനും മുകളിലായി ഉച്ചത്തിൽ കേൾക്കപ്പെട്ടു. സംഗീതവിദഗ്ദ്ധന്മാരായ ഭാഗവതന്മാരുടെ ഗീതമാധുര്യത്താൽ ശ്രോതാക്കൾ ആനന്ദഭരിതന്മാരായി ഭവിച്ചു. ഹരിണാക്ഷിക്ക് ഇതെല്ലാം കേട്ട് വല്ലാത്ത പരിഭ്രമമുണ്ടായി. എങ്കിലും ഇതുവരെ അനുഭവിച്ച കഷ്ടതകളെക്കാൾ വലുതായി ഇനി ഒന്നും വരാനില്ലെന്നുറച്ച് അവൾ ധൈര്യപ്പെട്ടു.

രാജാ — ഇതാ പതിനൊന്നു മണി അടിച്ചു. നിന്റെ ഭർത്താവ് ഇവിടെ എത്തിയിരിയ്ക്കുന്നു അവനെ കാണുവാനുള്ള ശുഭമുഹൂർത്തം സമീപിച്ചിരിയ്ക്കുന്നു. ഇതിലെ അകത്തു പ്രവേശിച്ചാലും.

ഇതിനിടയ്ക്കു ഹരിണാക്ഷി നിന്നിരുന്ന വിശാലമായമുറിയുടെ പിൻവശത്തുള്ള ഒരു വാതൽ തുറക്കപ്പെട്ടു വിശേഷമായി അലങ്കരിച്ചിരുന്ന ആ മുറിയിൽ കോമളനായ ഒരു യുവാവ് നിന്നിരുന്നു. "ഹരിണാക്ഷി! ഇതാ നിന്റെ ഭർത്താവ്. സാദരം വരിച്ചാലും" എന്ന് അടുത്തുനിന്നിരുന്ന രാജാവു ഹരിണാക്ഷിയോടു പറഞ്ഞു.

ഹരിണാക്ഷി തല ഉയർത്തിനോക്കി. ഹാ! അവൾ ആരെ ആണ് കണ്ടത്! എന്ത്! സ്വപ്നം കാണുകയായിരിയ്ക്കുമോ! ബാല്യത്തിൽ താനൊന്നിച്ചു കളിച്ചുവളർന്നവനും, താൻ നിമിത്തം നാടുവിട്ടുപോയവനും, താൻ ഹൃദയത്തിൽ കുടിവെച്ചിട്ടുണ്ടായിരുന്നവനും ആയ ആ പുരന്ദരനെ അല്ലേ അവൾ മുമ്പിൽ കാണുന്നത്. അതേ! അല്ലാതെ ആരെയാണ്! ഹരിണാക്ഷിയെപ്പോലെതന്നെ പുരന്ദരനും സന്തോഷസാഗരത്തിൽ നിമഗ്നനായി. ഇതെല്ലാം എന്തോ മായയായിരിയ്ക്കുന്നമെന്നു സംശയിച്ചു നിന്നുപോയി. അന്യോന്യം നോക്കുന്നതിനോ സംസാരിയ്ക്കുന്നതിന്നോ അവർക്കു ശക്തിയുണ്ടായില്ല. അങ്ങിനെ കുറച്ചുനേരം രണ്ടുപേരും നിന്നു.

രാജാ — പുരന്ദരാ! ഹരിണാക്ഷി നിന്റെ ഹൃദയപുരസ്സരമുള്ള സർവ്വപ്രേമത്തിന്നും ബഹുമാനത്തിന്നും സർവ്വഥാ അർഹയാണ്. ഈ കാലത്തിനിടയ്ക്കെല്ലാം ഈ കഷ്ടതകൾക്കിടയ്ക്കൊരിയ്ക്കലും അവൾക്കു നിന്റെ പേരിലുള്ള സ്നേഹം അല്പമെങ്കിലും കുറഞ്ഞിട്ടില്ല. അവളുടെ സകല നടവടികളും സൂക്ഷ്മമായി അന്വേഷിച്ചറിഞ്ഞിട്ടുള്ള എനിയ്ക്ക്, അവളുടെ മനസ്സിൽ നിനക്കല്ലാതെ ഇതുവരെ യാതൊരാൾക്കും അല്പനേരത്തേയ്ക്കുപോലും സ്ഥലം കിട്ടീട്ടില്ലെന്നു സധൈര്യം പറയാം. നിന്റെ ആവശ്യപ്രകാരം ഞാൻ അനാവശ്യമായി കുറെധികം അവളെ പരീക്ഷിച്ചു ബുദ്ധിമുട്ടിച്ചു. രാജപദവിയാകട്ടെ, അളവററ ദ്രവ്യസമ്പത്തിയാകട്ടെ അവളെ ആകർഷിച്ചില്ല. അവൾ എന്റെ ഭാര്യയാണെന്നും അവളിൽ എനിയ്ക്കു ദോഷശങ്കയുണ്ടെന്നും ഞാൻ അവളോടു തുറന്നുപറഞ്ഞു. ഞാൻ പറഞ്ഞ അപവാദത്തിൽ അവൾക്കു നീരസം തോന്നി. സ്ത്രീകൾക്കു സഹജമായതാഴ്മയോടുകൂടി ക്ഷമായാചനം ചെയ്തുകൊണ്ടു അവളെ ദയയോടെ അംഗീകരിയ്ക്കേണമെന്ന് എന്റെ പാദങ്ങളിൽ വീണ് അപേക്ഷിച്ചു കരിഞ്ഞിച്ചു. അങ്ങിനെ അവൾ ചെയ്തിരുന്നെങ്കിൽ നിന്നെ അവൾ മാനിയ്ക്കുന്നു എന്നും നിന്നിൽ അവൾക്കു ദൃഢപ്രേമമുണ്ടായിരുന്നില്ലെന്നും എനിയ്ക്കു ശങ്കിയ്ക്കാമായിരുന്നു. "ഞാൻ നീചയും കുലടയും ആകുന്നു. രാജമഹിഷി ആകുന്നതിന്ന് അർഹയല്ല. എന്നെ ഉപേക്ഷിച്ചേയ്ക്കു. "എന്നാണ് അവൾ എന്നോടു സമാധാനം പറഞ്ഞത്. ഹരിണാക്ഷീ! നിന്നെ ഞാൻ ഭക്തിസ്നേഹബഹുമാനങ്ങളോടുകൂടി അഭിനന്ദിയ്ക്കുന്നു. അമലയെ ദോഷപ്പെടുത്തുവാൻ കഴികയില്ലെന്നു വിചാരിച്ചു ആ ഇല്ലാത്ത കുററം കൂടി സ്വീകരിച്ച നിന്റെ വിശാലമനസ്കതയെ ഞാൻ നമസ്കരിയ്ക്കുന്നു. അനുരാഗത്താൽ ബന്ധിയ്ക്കപ്പെടാത്ത വിവാഹത്തെക്കാൾ അധികം നല്ലതു കഷ്ടതയും ദാരിദ്ര്യവും ആണെന്ന് ഉറപ്പായി ധരിപ്പിയ്ക്കുന്ന നിന്റെ നിശ്ചഞ്ചലമായ ദൃഢപ്രേമത്തെ ഞാൻ അഭിനന്ദിയ്ക്കുന്നു. എന്റെ പൊന്നുകുട്ടി! നിനക്കും നിന്റെ ഭർത്താവിന്നും ആയുരാരോഗ്യസമ്പൽസമൃദ്ധിയുണ്ടാകുന്നതിന്നു സർവ്വേശ്വരൻ കടാക്ഷിയ്ക്കുമാറാകട്ടെ."

ലങ്കാരാജ്യത്തു കച്ചവടാർത്ഥം താമസിച്ചിരുന്ന പുരന്ദരൻ കാശിയിൽ എത്തി. തന്നെ വിവാഹം ചെയ്തതെങ്ങിനെ ആണെന്നും ആ വർത്തമാനം ഇത്ര ഗോപ്യമായി സൂക്ഷിച്ചതെങ്ങിനെയെന്നും അടക്കി

ന്നാൽ അടങ്ങാത്ത ജിജ്ഞാസയോടുകൂടി അച്ഛനോടെന്നപോലെ ഹരിനാക്ഷി ആ രാജാവിനോടു തദവസരത്തിൽതന്നെ ചോദിയ്ക്കാതിരുന്നില്ല. അതിന്നു രാജാവ്, "അത് ആനന്ദസ്വാമിയും പുരന്ദരന്റെ അച്ഛനും തമ്മിൽ ആലോചിച്ചു നടത്തിയതാണെന്നും പുരന്ദരനെ കാശിയിലേയ്ക്കു കൊണ്ടുപോയതു് എന്തിനാണെന്നും മറ്റും അവന്നു് അറിവില്ലെന്നും, ലോകവഴിയ്ക്കു സ്വദേശത്തിൽ ഞങ്ങൾ ഞങ്ങളാണു് ആ വർത്തമാനം നാട്ടുകാർ ലേശംപോലും അറിയഞ്ഞതെന്നും രാജാവു സവിസ്തരം ഹരിണാക്ഷിയെ പറഞ്ഞു മനസ്സിലാക്കി.

പുരന്ദരൻ ഭക്തിപുരസ്സരം രാജാവിനെ നമസ്കരിച്ച് ഇപ്രകാരം പറഞ്ഞു. "എന്റെ മനസ്സിന്നു അപരിമിതമായ സന്തോഷവും എന്റെ ആഗ്രഹപൂർത്തിയും വരുത്തിത്തന്നു്, എന്നെപ്പോലെ ഭാഗ്യവാനായ ഒരു പൌരൻ ഈ രാജ്യത്തില്ലെന്നു പറയുവാൻ എന്നെ അർഹനാക്കിത്തീർത്ത മഹാരാജാവേ! സകല ലോകനിയന്താവായ ജഗദീശ്വരൻ തിരുമേനിയ്ക്കു സർവ്വസുഖസംപൂർത്തിയും ഉണ്ടാക്കട്ടെ. ഈ ചുമലുകളിൽ ഈ തലയുള്ള കാലത്തോളം അടിയൻ അവിടത്തെ തൃപ്പാദസേവനം അവിടുന്നു് അടിയന്റെയും ഈ നില്ക്കുന്ന സാധുവായ ഹരിണാക്ഷിയുടെയും രക്ഷിതാവും ആകുന്നു.

പുത്തേഴത്തു രാമൻമേനോൻ.

ശുഭം.

---

# മഹാനായ സൂര്യന്റെ സ്വദേശസ്നേഹം

അവന്തിവർമ്മരാജാവു് കാശ്മീരരാജ്യം വാണിരുന്ന കാലത്തു് വെള്ളപ്പൊക്കം നിമിത്തം പല പ്രദേശങ്ങളിലും ദുർഭിക്ഷം നേരിട്ടിരുന്നു. വെള്ളപ്പൊക്കമുള്ള കാലങ്ങളിൽ സിന്ധുനദിയിലേയും വിതസ്താനദിയിലേയും വെള്ളം അവയുടെ ഇരുകരകളും കവിഞ്ഞൊഴുകി അടുത്തുള്ള പ്രദേശങ്ങളെ മുക്കി അവയ്ക്കു നാശംവരുത്തിയിരുന്നു. ഇങ്ങിനെ കൊല്ലന്തോറുമുണ്ടാവുന്ന ജലപ്രവാഹം നിമിത്തം കാശ്മീരദേശത്തു് ധാന്യങ്ങൾക്കു് കണക്കില്ലാതെ വിലകൂടി വന്നതുകൊണ്ടു് അനേകം ജനങ്ങൾക്കു് ഭക്ഷണപദാർത്ഥങ്ങൾ കിട്ടാതെ അകാലമരണത്തിന്നു ഇടയായിത്തീർന്നു. ദുർഭിക്ഷം ബാധിച്ചിരുന്ന പ്രദേശങ്ങളിൽ ഒരു പറ നെല്ലിന്നു നാല്പതു് ഉറുപ്പികവരെ വിലയുണ്ടായിരുന്നു. പ്രജകളുടെ ദീനപ്രലാപംകൊണ്ടു് ഭൂസ്വർഗ്ഗമായിരുന്ന കാശ്മീരരാജ്യം നരകതുല്യമായിത്തീർന്നു. ഈ കഠോരമായ ക്ഷാമകാലത്തു് സ്വദേശസ്നേഹിയും സ്വാർത്ഥപരിത്യാഗിയും സദാ സ്വദേശസേവാരതനും ആയ ഏതൊരു മഹാപുരുഷന്റെ ഭാഗ്യംകൊണ്ടും പ്രയത്നംകൊണ്ടും ദുർഭിക്ഷമുള്ള പ്രദേശങ്ങളിൽക്കൂടി ഒരു പറ നെല്ലു് എട്ടു് ഉറുപ്പിക വിലയിൽ കവിയാതെ വില്ക്കുന്നിടയായിത്തീർന്നുവൊ, ആ ധന്യപുരുഷന്റെ ജീവചരിത്രത്തിന്റെ ചുരുക്കവിവരണമാണു്. ഈ പ്രബന്ധത്തിന്റെ വിഷയം.

പെരുവഴി അടിച്ചു കോരി ഉപജീവനം കഴിച്ചിരുന്ന സൂര്യ എന്നു പേരായ ഒരു പറച്ചിയുടെ മുലകുടിച്ചു് വളൎന്നവനും വളരെ താണജാതിയിൽ ജനിച്ചവനും ആ

യ ആ മഹാപുരുഷൻെറ നാമധേയത്തിന്നു് സ്വർഗ്ഗവാസികളായ ദേവന്മാരുടെ യശസ്സിനെക്കൂടെ മലിനമാക്കിത്തീർക്കാനുള്ള ശക്തി ഉണ്ടായി. ഈ മഹാപുരുഷന്നു് പറച്ചിയുടെ സമ്പർക്കംകൊണ്ടുണ്ടായ മാലിന്യം നീക്കാൻവേണ്ടി അയാൾ ഒരു ശൂദ്രസ്ത്രീയുടെ മുലകുടിച്ചു വളൎന്നു വന്നതാണെന്നു ആക്കിത്തീർക്കാൻ കാശ്മീരകവികൾ വളരെ പണിപ്പെട്ടിട്ടുണ്ടെങ്കിലും അയാൾ തൻെറ പോററമ്മയായ പറച്ചിയെ പെറാമ്മയെപ്പോലെയുള്ള ഭക്തിബഹുമാനങ്ങളോടുകൂടി ആദരിച്ചുവരികയും അവളുടെ പേരിനെത്തന്നെ താനും ധരിക്കുകയും ചെയ്തു. തന്നെ പോററിവളൎത്തിയ പറച്ചിയുടെമേൽ അയാൾക്കുണ്ടായ സ്നേഹാതിശയം നിമിത്തം മഹാന്മാരുമായി പരിചയിക്കാൻ സംഗതി വന്നപ്പോൾ താൻ സൂയ്യ എന്ന പറച്ചിയുടെ മകനാണെന്നു പറവാൻ അയാൾക്കു് ലേശം കുണ്ഠിതം ഉണ്ടായില്ല. നീചനായ പറയനും നിന്ദ്യനല്ലെന്നുള്ള സംഗതിക്കു് 'സൂയ്യൻ' ഒരുത്തമ ദൃഷ്ടാന്തമാണു്. ഈശ്വരഭക്തികൊണ്ടും ത്യാഗശക്തികൊണ്ടും പറയനും ദേവതുല്യനായിത്തീരുമെന്നു് കാശ്മീരചരിത്രത്തിൽനിന്നു നമുക്കു ഗ്രഹിപ്പാൻ കഴിയുന്നു. ഭക്തന്മാരിൽ വെച്ചു് അത്യുത്തമനായ നന്ദൻ പറയകുലത്തിൽ ജനിച്ചവനാണല്ലോ? നിഷാദനായ ഗുഹൻ ജഗദീശ്വരനായ ശ്രീരാമചന്ദ്രൻെറ ഇഷ്ടവയസ്യനായിരുന്നില്ലേ? ചണ്ഡാളൻ ഒരിക്കലും നിന്ദ്യനല്ല. തപോബലത്തിൻെറയും ത്യാഗബലത്തിൻെറയും മഹത്തായ തേജസ്സ് ആരുടെ ഹൃദയത്തിൽ പ്രകാശിക്കുന്നുവൊ അവന്നു് ബ്രഹ്മതേജസ്സിനെക്കൂടി മലിനമാക്കിത്തീർക്കാൻ കഴിയുന്നതാണെന്നു നാം എല്ലാവരും നല്ലവണ്ണം ഗ്രഹിക്കേണ്ടതാണ്. മനുഷ്യരുടെ ജാതിവിഭാഗങ്ങളെ തിരിച്ചറിവാനുള്ള ഉരകല്ലു് കർമ്മം ഒന്നു മാത്രമാണ്. പൂണുനൂൽ ധരിച്ചവരെല്ലാം ബ്രാഹ്മണരാവുന്നതല്ല. 'നയോനിൎന്നാപി സംസ്കാരോ നശ്രുതം നചസന്തതിഃ കാരണാനി ദ്വിജത്വസ്യ വൃത്തമേവതുകാരണം' എന്നാണ് ആപ്തന്മാർ പറയുന്നതു്.

പറച്ചിയുടെ പോററുമകനായ 'സൂയ്യ'ന്നു ചെറുപ്പത്തിൽ ഉയൎന്ന തരത്തിലുള്ള വിദ്യാഭ്യാസമൊന്നും ലഭിക്കാൻ കഴിഞ്ഞില്ല. സ്വല്പമായ വിദ്യാഭ്യാസം ചെയ്തതിൻെറശേഷം അവൻ ഒരു ഗൃഹസ്ഥൻെറ കുട്ടികളെ പഠിപ്പിക്കുന്ന ജോലിയിൽ ഏൎപ്പെട്ടു. അവൻ പറച്ചിയുടെ പുത്രനായിരുന്നു എങ്കിലും വ്രതസ്നാനാദിനിയമങ്ങൾ അനുഷ്ഠിച്ചു് ആത്മശുദ്ധിവരുത്താൻ അവൻ കഴിയുന്ന യത്നങ്ങൾ ചെയ്തു. പരോപകാരിയും ആത്മത്യാഗിയും സ്വദേശഗുണത്തിന്നു വേണ്ടി തൻെറ മനസ്സും പ്രാണനും ദേഹവും ഒരുപോലെ അർപ്പണം ചെയ്തവനും ആയ സൂയ്യൻ കാശ്മീരപണ്ഡിതന്മാരുടെ ഏററവും പ്രീതിക്കു് പാത്രമായിത്തീൎന്നു. പിന്നെ ക്രമത്തിൽ അവൻെറ സ്വദേശഭക്തിയും സ്വദേശസ്നേഹവും വൎദ്ധിച്ചുവന്നപ്പോൾ സൂയ്യൻെറ നാമധേയം പരക്കെയുള്ള ജനങ്ങൾക്കു ശ്രുതിമധുരമായി ഭവിച്ചു. കൎമ്മശൂരനായ സൂയ്യൻെറ ബുദ്ധിമാഹാത്മ്യത്തെ കുറിച്ചു് രാജസദസ്സിൽ കേൾപ്പാനിടയായി. പിന്നെ പണ്ഡിതന്മാരുടെ സഹായത്താൽ അവന്നു് രാജസദസ്സിൽ ഒരു സ്ഥാനവും കിട്ടി. രാജസദസ്സിലുള്ള പണ്ഡിതന്മാർ അവൻെറ ബുദ്ധിക്കൂൎമ്മതയും സ്വാത്മത്യാഗവും സ്വദേശഭക്തിയും കണ്ടു മോഹിതന്മാരായി സൂയ്യൻെറ നാലു പുറവുംകൂടി അവൻെറ മുഖത്തിൽനിന്നു പുറപ്പെടുന്ന ജ്ഞാനഗർഭങ്ങളായ വാക്യങ്ങളെ ശ്രദ്ധവെച്ചു് കേൾക്കാൻ തുടങ്ങി.

**സൂയ്യൻ** കാശ്മീരത്തിലുള്ള സകല പ്രദേശങ്ങളിലും സഞ്ചരിക്കുകയും അവിടെയുള്ള ജനങ്ങളുടെ സ്ഥിതിയെപ്പററി സൂക്ഷ്മമായ അറിവു സമ്പാദിക്കുകയും ചെയ്തിട്ടുണ്ടായിരുന്നു. അവൻ പല പ്രാവശ്യം നടന്നു കാണാത്തതായ ഗ്രാമങ്ങളൊ, നദികളൊ, തടാകങ്ങളൊ, കൃഷിസ്ഥലങ്ങളൊ, വയലുകളൊ കാശ്മീരദേശത്തിൽ ഉണ്ടായിരുന്നില്ല. സൂയ്യൻെറ ദേശസഞ്ചാരത്തെപ്പററി ചരിത്രകാരന്മാർ ഒന്നും പ്രസ്താവിച്ചു കാണുന്നില്ല.

ഒരിക്കൽ അവന്തിവൎമ്മരാജാവിൻെറ

സദസ്സിൽ കാശ്മീരരാജ്യത്തിന്റെ കഷ്ടസ്ഥിതിയെപ്പററി ആലോചന ചെയ്തപ്പോൾ ദുർഭിക്ഷത്തിന്റെ മൂലകാരണം ജലപ്രവാഹം ആണെന്നു തീർച്ചപ്പെടുത്തി. വെള്ളപ്പൊക്കത്തെ ഇല്ലായ്മ ചെയ്തു കാശ്മീരരാജ്യം സസ്യസമൃദ്ധിയുള്ളതാക്കി തീർക്കുന്നുള്ള ഉപായത്തെ ആലോചിച്ചുകൊണ്ടിരിക്കുമ്പോൾ സൂര്യൻ പറഞ്ഞു. 'വെള്ളപ്പൊക്കത്തെ നിർത്തൽ ചെയ്യാനുള്ള ഉപായം എനിയ്ക്കു അറിയാം. പക്ഷെ ഞാൻ പരമദരിദ്രനാണ്. ദരിദ്രന്ന് ഈ കാര്യം സാധിയ്ക്കാൻ കഴിയുന്നതല്ല' സൂര്യന് ഭ്രാന്താണെന്നു പറഞ്ഞ് സഭ്യന്മാർ അവനെ പരിഹസിച്ചു. എങ്കിലും സൂര്യൻ അവരുടെ പരിഹാസത്തെ ഗണ്യമാക്കാതെ ദിവസംപ്രതി പല പ്രാവശ്യം മേൽപറഞ്ഞ വാക്കുകളെ അവരുടെ സമക്ഷത്തിൽ പറഞ്ഞു.

വല്ല വിധത്തിലും തന്റെ ഉദ്ദേശം മഹാരാജാവിനെ തിരുമനസ്സറിയിക്കേണമെന്ന് വിചാരിച്ചാണ് സൂര്യൻ മേൽപറഞ്ഞ വാക്കുകളെ ദിവസേന സഭയിൽവെച്ചു ഉരുക്കഴിച്ചിരുന്നത്. ഏകനിഷ്ഠനും സ്വദേശഭക്തനും ആയ സൂര്യന്റെ വാക്കുകൾ ദൈവാനുഗ്രഹത്താൽ മഹാരാജാവു കേൾക്കാനിടയായി. അദ്ദേഹം സൂര്യനെ വിളിച്ചുവരുത്തി. ജലപ്രവാഹത്തെപ്പററി നിഎന്താണ് പറയുന്നതെന്നു അവനോടു ചോദിച്ചു. തന്റെ ജീവിതോദ്ദേശ്യം ഫലിയ്ക്കാനുള്ള കാലം അടുത്തു വന്നു എന്നു നിശ്ചയിച്ച സൂര്യൻ മറുവടി പറഞ്ഞു. 'ജലപ്രവാഹം നിർത്താനുള്ള ഉപായം എനിയ്ക്കറിയാം. എന്നാൽ കാശില്ലാത്ത എന്നെപ്പോലെയുള്ള ദരിദ്രന്മാരാൽ ഈ കാര്യം സാദ്ധ്യമാവുന്നതല്ല. എന്റെ മനോരഥസിദ്ധിയ്ക്കു ഞാൻ ഒരു വഴിയും കണ്ടില്ല.' സൂര്യനു ഭ്രാന്തു പിടിച്ചിരിയ്ക്കുന്നു എന്ന് സഭ്യന്മാർ മഹാരാജാവിനെ അറിയിച്ചു എങ്കിലും അദ്ദേഹം അവരുടെ വാക്കിനെ ഗണ്യമാക്കാതെ സൂര്യന് അഭയം കൊടുത്തു അവന്റെ ബുദ്ധിസാമർത്ഥ്യത്തെ പരീക്ഷിച്ചറിവാൻവേണ്ടി ഇങ്ങിനെ പറഞ്ഞു. 'എന്റെ ഭണ്ഡാരം നിനക്കായി തുറന്നിരിയ്ക്കുന്നു. അതു നിന്റെ ഇഷ്ടംപോലെ ചിലവു ചെയ്യാം.' കോശാദ്ധ്യക്ഷൻ ഭണ്ഡാരത്തിലെ ദ്രവ്യമെല്ലാം സൂര്യനെ ഏല്പിച്ചു കൊടുത്തു. ഇത്ര അനവധി ദ്രവ്യം കിട്ടീട്ടും ആ ദരിദ്രനായ യുവാവിന്നു ലേശം ഗർവ്വ് ഉണ്ടായില്ല. അവൻ അതിൽനിന്നു ഒരു പൈസപോലും തന്റെ സ്വന്ത സുഖത്തിന്നുവേണ്ടി എടുത്തില്ല. പരോപകാരതല്പരനായ സൂര്യൻ ആ ധനമെല്ലാം മററുള്ളവരുടെ നന്മയ്ക്കായി ഉഴിഞ്ഞുവെച്ചു. വെള്ളപ്പൊക്കത്തിന്നുള്ള കാരണം മുമ്പുതന്നെ അവൻ ശരിയായി മനസ്സിലാക്കിവെച്ചിരുന്നതുകൊണ്ട് അവൻ ആ ധനമെല്ലാം ചാക്കുകളിലാക്കി തോണികളിൽ കയററി വിതസ്ഥാനദിയിൽകൂടി യാത്ര ചെയ്തു വെള്ളപ്പൊക്കംകൊണ്ട് നാശം പ്രാപിച്ചിരുന്ന നന്ദകഗ്രാമത്തിൽ എത്തി. ദുർഭിക്ഷപീഡിതന്മാരായ ഗ്രാമജനങ്ങൾ കണ്ടു നില്ക്കേ, അവൻ ഒരു ചാക്കു സ്വർണ്ണനാണ്യങ്ങൾ ആ പുഴയിൽ ചൊരിഞ്ഞു. അതിന്നുശേഷം യക്ഷോദരമെന്നു പേരായ സ്ഥലത്തു ചെന്നു. അവിടെ പുഴയുടെ ചാല് വളരെ ദൂരം കല്ലുകൾകൊണ്ടു തൂർന്നു കിടന്നിരുന്നു. പുഴയിൽ കുറച്ചു മാത്രം വെള്ളം ഉണ്ടായിരുന്നു. അവിടേയും അവൻ ഒരു ചാക്കിലുള്ള സ്വർണ്ണനാണ്യങ്ങൾ മുഴുവനും ചൊരിഞ്ഞു. ഈ രണ്ടു ദിക്കിലുമുള്ള നദിഗർഭം വിതസ്ഥയുടെ ഒഴുക്കിൽകൂടി വന്നിരുന്ന കല്ലുകൾകൊണ്ടു നിറയപ്പെട്ടിരുന്നു. നദീഗർഭം കല്ലുകൾ വന്നു നിറഞ്ഞതുകൊണ്ട് വിതസ്ഥയുടെ വെള്ളമെല്ലാം ഇരുകരകളിൽകൂടി കവിഞ്ഞൊഴുകി താണപ്രദേശങ്ങളിൽകൂടി ഒലിച്ചുകൊണ്ടിരുന്നു. സൂര്യന്റെ ഈ അസാധാരണ പ്രവൃത്തിയുടെ ഉദ്ദേശം മനസ്സിലാക്കാൻ സഭ്യജനങ്ങൾക്കു കഴിഞ്ഞില്ല. ഇതു മുഴുത്ത ഭ്രാന്തിന്റെ ലക്ഷണമാണെന്നു തീർച്ചപ്പെടുത്തി. അവർ ഈ വിവരമെല്ലാം മഹാരാജാവിനെ അറിയിച്ചു. അദ്ദേഹം സൂര്യന്റെ ഈ പ്രവൃത്തിയുടെ ഫലം എന്താണെന്നു അറിയുന്നതുവരെ കാത്തിരിയ്ക്കുയെന്നു നിശ്ചയിച്ച് സഭ്യന്മാരുടെ വാക്കുകളെ അലക്ഷ്യമാക്കി ധൈര്യം അവലംബിച്ചുകൊണ്ടിരുന്നതേയുള്ളു.

ദുർഭിക്ഷംകൊണ്ടു വലഞ്ഞവരും പണത്തിനെ ആഗ്രഹിക്കുന്നവരും ആയ ഗ്രാമജനങ്ങൾ ഉറുമ്പുകൾ കൂട്ടുന്നതുപോലെ കൂട്ടംകൂട്ടമായിച്ചേൎന്നു സ്വൎണ്ണനാണ്യങ്ങൾ കയ്ക്കലാക്കാൻ വേണ്ടി മേൽപറഞ്ഞ രണ്ടു ദിക്കുകളിലുമുള്ള നദീഗൎഭത്തിൽ ചാടി അവിടെയുള്ള കല്ലുകൾ എല്ലാം പെറുക്കി എടുത്തു പുഴവക്കുകളിൽ കൂട്ടി സ്വൎണ്ണനാണ്യങ്ങൾ തിരഞ്ഞെടുക്കാൻ അതിയായ പരിശ്രമം ചെയ്തു. സാധാരണയായി പത്തുകൊല്ലം പണി എടുത്താൽകൂടി തീരുമെന്നു വിചാരിക്കാൻ കഴിയാത്തതായ കാൎയ്യം ഒരു മാസംകൊണ്ടു നിൎവ്വഹിക്കപ്പെട്ടു. നദീഗൎഭത്തിലുണ്ടായിരുന്ന കല്ലുകളെല്ലാം എടുത്തുകളഞ്ഞപ്പോൾ നദിയിലെ വെള്ളം തിരപ്രദേശം വിട്ടു പണ്ടത്തെപ്പോലെ നദീഗൎഭത്തിൽകൂടെ വളരെ ഊക്കോടുകൂടി ഒഴുകിത്തുടങ്ങി. ഒഴുക്കിന്റെ ഊക്കുകൊണ്ടു ബാക്കിയുണ്ടായിരുന്ന ചെറിയചെറിയ കല്ലുകൾ എല്ലാം വളരെ ദൂരം നിങ്ങിപ്പോയി. നദീഗൎഭം വളരെ ആഴമുള്ളതായിത്തീൎന്നു. വെള്ളപ്പൊക്കംകൊണ്ടു കൊല്ലംതോറും നാശം പ്രാപിച്ചിരുന്ന നന്ദകം യക്ഷോദരം മുതലായ അനേകം ഗ്രാമങ്ങൾ ഈ വിധത്തിൽ അതിൽനിന്നു രക്ഷപ്പെട്ടു സസ്യസമൃദ്ധിയും ധാന്യസമൃദ്ധിയും ഉള്ളവയായിത്തീൎന്നു. ശൂരന്മാരുടെ കൎമ്മമാൎഗ്ഗത്തെ സുപ്രസിദ്ധമാക്കിത്തീൎക്കുന്നത് അവരുടെ പ്രവൃത്തി തന്നെയാണ്. സൂൎയ്യന്റെ പ്രവൃത്തികൾ ഫലിച്ചുതുടങ്ങിയപ്പോൾ അവൻ അതിരീതി അനുസരിച്ചു വളരെ ആലോചന ചെയ്ത് ഓരോ പ്രവൃത്തികൾ ചെയ്തു വളരെ അറിവു സമ്പാദിച്ചു. നിത്യവും പുതിയതായ ഓരോ പ്രവൃത്തികളിൽ ഏൎപ്പെട്ടതുകൊണ്ട് അവന്റെ ബുദ്ധിക്ക് അസാധാരണമായ കൂൎമ്മത ഉണ്ടായി. ഏതുമാത്രം പ്രൌഢനായ ഒരു ശൂദ്രയുവാവിന്നു വളരെ നിപുണനായ ഒരു ശില്പിയുടെ കീൎത്തി സമ്പാദിക്കാനുള്ള സാമൎത്ഥ്യം ഉണ്ടായി. യശസ്സു തന്റെ സ്വന്തം രൂപം ധരിച്ചു പാപ്പിയുടെ പോററുമകന്റെ കഴുത്തിൽ കീൎത്തിമാല ഇട്ടു. സൂൎയ്യനു ഭ്രാന്താണെന്നു പറഞ്ഞിരുന്ന സഭ്യന്മാർ മൂകഭാവം അവലംബിച്ചു മഹാരാജാവു സന്തോഷഭരിതനായി കൎമ്മശൂരനായ സൂൎയ്യനെ വഴിപോലെ ബഹുമാനിച്ചു.

ദുർഭിക്ഷപീഡിതന്മാരായ ജനങ്ങൾക്കു സൂൎയ്യൻ വളരെ പണം കൊടുത്തു. അവർ അതുകൊണ്ടു സ്വരാജ്യത്തിന്നു സമൃദ്ധിയും ക്ഷേമവും വരുത്താനുള്ള യത്നങ്ങൾ ചെയ്തുതുടങ്ങി. വിതസ്തയുടെ പല ശാഖാനദികളിലും കല്ലുകൾ വന്നു നിറഞ്ഞിരുന്നതെല്ലാം കോരി എടുപ്പിച്ചു. വിതസ്തയിലെ വെള്ളം പല കൈവഴികളിൽകൂടി ഒഴുകിവരുന്നതുകൊണ്ട് അതിന്റെ ഒഴുക്കിന്ന് ഒട്ടും വേഗത ഉണ്ടായിരുന്നില്ല. സൂൎയ്യൻ തന്റെ ബുദ്ധിബലംകൊണ്ടും ജനങ്ങളുടെ സഹായംകൊണ്ടും വിതസ്തയുടെ ഒരു ഭാഗത്തു കല്ലുകൾകൊണ്ട് അണകെട്ടി വെള്ളം പലദിക്കിലുമായി ഒഴുകിയിരുന്നതിനെ തടഞ്ഞു നദിയിൽ പല ദിക്കിലും നിറഞ്ഞിരുന്ന കല്ലുകൾ നീക്കിച്ചു. അതിന്നുശേഷം വെള്ളം പൂൎവ്വസ്ഥാനത്തിൽ കൂടി വിട്ടു. ഈ വിധത്തിൽതന്നെ സിന്ധുനദിയിലും പ്രവൃത്തി എടുപ്പിച്ചു. വെള്ളപ്പൊക്കംകൊണ്ട് ഏതു സ്ഥലങ്ങളിലെല്ലാം നാശം സംഭവിക്കാൻ വഴിയുണ്ടായിരുന്നുവോ അവിടങ്ങളിലെല്ലാം പുതുതായ പുഴഞ്ചാലുകൾ താഴ്ത്തിച്ചു.

വിതസ്തയും സിന്ധുവുംകൂടിച്ചേരുന്ന സ്ഥലം മുമ്പ് വൈശ്യസ്വാമിയുടെ ഭവനത്തിന്നു സമീപത്തായിരുന്നു. ബുദ്ധിമാന്മാ

അവൻ തന്റെ പോററമ്മയായ ചണ്ഡാലിയെ ഒരിയ്ക്കലും മറന്നില്ല. അവന്റെ മനസ്സിൽ ലേശം ഗർവ്വമോ അഹങ്കാരമോ ഉണ്ടായിരുന്നില്ല. ജീവാവസാനംവരെ സ്വദേശസേവയാകുന്ന വ്രതം മുടങ്ങാതെ അനുഷ്ഠിച്ച് ഒടുവിൽ മാതാവായ ജന്മഭൂമിയുടെ മടിയിൽ കിടന്നു സൂര്യൻ ദീർഘനിദ്രയെ പ്രാപിയ്ക്കുകയും ചെയ്തു. കാശ്മീരപണ്ഡിതന്മാർ ഇപ്പോഴും കർമ്മശൂരനായ സൂര്യന്റെ കീർത്തിയെ താഴെ പറയുംപ്രകാരം ഘോഷിച്ചുവരുന്നുണ്ട്.

"രാജ്യവാസികൾക്കുവേണ്ടി കാശ്യപനും ബലഭദ്രനുംകൂടി ചെയ്വാൻ കഴിയാത്ത ഉപകാരങ്ങൾ കർമ്മശൂരനായ സൂര്യന് അനായാസേന ചെയ്വാൻ സാധിച്ചു. പ്രളയജലത്തിൽനിന്നു ഭൂമീദേവിയുടെ ഉദ്ധാരണം, യോഗ്യനായ ബ്രാഹ്മണന്നു ഭൂദാനം, സമുദ്രത്തിൽ സേതുബന്ധനം, കാളിയമർദ്ദനം, എന്നീ കാര്യങ്ങൾ നിർവ്വഹിയ്ക്കാൻ വിഷ്ണുഭഗവാനു നാല് അവതാരങ്ങൾകൊണ്ടു മാത്രമേ സാധിച്ചിട്ടുള്ളു. എന്നാൽ കർമ്മവീരനായ സൂര്യനു ത്യാഗശക്തികൊണ്ടും സേവാബലംകൊണ്ടും ഒരു ജന്മത്തിൽതന്നെ ഈ കാര്യങ്ങളെല്ലാം നിറവേററാൻ സാധിച്ചു."

കെ. കുഞ്ഞുണ്ണിനായർ ബി. എ., ബി. എൽ.

---

# പരോപകാരം.

"സന്ദേഹംവേണ്ടപരനുപകാരത്തിനാകാത്തതെങ്കിൽ
കിംദേഹംകൊണ്ടൊരുഫലമിഹപ്രാണിനാംക്ഷോണിതന്നിൽ"

'ഉപകാരം' എന്ന പദം 'ചെയ്യുക' എന്നർത്ഥമായ 'കൃ' ധാതുവിൽ നിന്നുത്ഭവിച്ചിട്ടുള്ളതാണ്. 'ഉപ' എന്ന ഉപസർഗ്ഗപദം തനിയേ നില്ക്കുമ്പോൾ ഒരു വിശേഷാർത്ഥം ജനിയ്ക്കുന്നില്ലെങ്കിലും 'കൃ' ധാതുവിനോടു ചേർന്നപ്പോൾ 'ഉപകാരം' എന്ന പദത്തിന്നു 'പ്രതിഫലേച്ഛകൂടാതെ അന്യനുസഹായിയ്ക്കുക' എന്നർത്ഥ വിവക്ഷയുണ്ടാവാൻ അതു സഹായമായി നില്ക്കുന്നു. ഓരോ സമയങ്ങളിൽ ഓരോവിധത്തിൽ ഉണ്ടാകുന്ന കദനങ്ങളാൽ കലുഷഹൃദയന്മാരായുള്ളവരുടെ കരളിന്ന് ആസ്വാസ്ഥ്യമുണ്ടാക്കുവാൻ തദവസരങ്ങളിൽ വാക്ക്, കർമ്മം ഇവ രണ്ടിലൊന്നിനാലോ ഈ രണ്ടുംകൊണ്ടോ യഥോചിതം പ്രതിഫലകാംക്ഷകൂടാതെ യഥാശക്തി സഹായിയ്ക്കുന്നതിനാകുന്നു പരോപകാരമെന്നു പറയുന്നത്.

"പരോപകാരാർത്ഥമിദംശരീരം," എന്നുള്ളതുകൊണ്ടു നമ്മുടെ സകല പ്രവൃത്തികളും അന്യോപകാരപ്രദങ്ങളായിരിയ്ക്കേണമെന്നാണല്ലൊ ഉപദേശിയ്ക്കുന്നത്. എന്നാൽ കരുണാകുലന്മാരുടെ മാനസഭൂമിയിലല്ലാതെ പരോപകാരഫലദ്രുമമങ്കുരിയ്ക്കുന്നതുമല്ല. ഈശ്വരനു നമ്മളോട് അപാരമായ ദയയുണ്ടെന്നും, നമ്മളുടെ സൽപ്രവൃത്തികളിലും ദുഷ്കർമ്മങ്ങളിലും അദ്ദേഹത്തിന്നു രക്തിയും വിരക്തിയുമൊരുപോലെയുണ്ടാകുന്നുണ്ടെന്നും, നമ്മുടെ ചിന്തയ്ക്കു കിനാവിലുംകൂടി വിഷയീഭവിയ്ക്കാത്ത ചില ആകസ്മികസംഭവങ്ങളിൽനിന്നു പ്രത്യക്ഷപ്പെടുന്നതിനാലും, നിഖിലജീവജാലങ്ങളു

ദൈവസൃഷ്ടിയാകകൊണ്ടും, അദ്ദേഹത്തിൻെറ സജീവസൃഷ്ടികൾക്കെല്ലാം സന്തോഷസന്താപ സുഖാസുഖാവശ്യങ്ങളൊന്നപോലെ സംഭവിയ്ക്കാവുന്ന മൂലവും നാമെല്ലാവരും അന്യോന്യോപകാരികളും പരസ്പരാപേക്ഷയുള്ള വരുമായിരിക്കേണമെന്നാണ് ഈശപരോദ്ദേശ്യമെന്നു വെളിപ്പെടുന്നുണ്ടല്ലോ.

സാരനും നിസ്സാരനും പരോപകൃതി ചെയ്യാൻ കഴിയുന്നതും അവർ അവരുടെ ശക്തിയ്ക്കു തക്കപോലെ ചെയ്യേണ്ടതുമാണ്. ഒരുവൻ ചെയ്ത സോപകാരകർമ്മത്തെ അഭിനന്ദിച്ചും വിസ്മരിയ്ക്കാതെയും പ്രതിക്രിയ ചെയ്യുന്നതിനാണല്ലോ പ്രത്യുപകാരമെന്നു പറയുന്നത്. ഇതും ഈ രണ്ടു കൂട്ടക്കും ചെയ്യാൻ കഴിയുന്നതും ആവശ്യകവുമാണ്. ഉപകാരത്തിൻെറയും പ്രത്യുപകാരത്തിൻെറയും മൂല്യനിർണ്ണയം ചെയ്യുകയെന്നതു വളരെ പ്രയാസമാണ്. സംഭവസന്ദർഭങ്ങളുടെ താരതമ്യത്തിന്നനുസരിച്ചേ അവയുടെ വില അനുമാനിപ്പാൻ തരമുള്ളു. തൃഷ്ണയാൽ തൊണ്ട വരണ്ടു തളന്ന ജലപാനേച്ഛുക്കൾക്കു തദവസരത്തിൽ പത്തു ഉറപ്പികയോ നല്ല മധുരപലഹാരങ്ങളൊ കൊടുത്താൽ അതു സന്ദർഭോചിതോപകാരമാകുന്നതല്ല. ദാഹശമനത്തിന്നു ജലംതന്നെ കൊടുത്തേ മതിയാവു. ഇതുപോലെ എല്ലാ കാര്യങ്ങളിലും ഉപകാരത്തിൻെറ വിലയും ആവശ്യവും ഫലപ്രാപ്തിയും പര്യാലോചിച്ചു പരിഗണിയ്ക്കേണ്ടതാണ്. നിസ്സാരനെക്കൊണ്ടുള്ള ഉപകാരം ഉന്നതാവസ്ഥയിലിരിയ്ക്കുന്നവനും ആവശ്യകവും സുഖപ്രദവുമായിത്തീരുന്നതാണ്. ക്ലേശിച്ചു പല്ലക്കു വഹിച്ചുകൊണ്ടു നടക്കുന്നതിന്ന് അശക്തികളായ ചിലരുടെ സഹായമില്ലാതിരുന്നാൽ ഒരു രാജാവുതന്നെയാകട്ടെ, ദൂരക്കാൽ നടയായി ബുദ്ധിമുട്ടേണ്ടി വരുന്നതല്ലേ. പണം കൊടുത്തിട്ടാണ് അവർ ചുമക്കുന്നതെങ്കിലും, ഇതുകൂടാതെ ഇതരജോലികൾ പണസമ്പാദ്യത്തിന്നു ലോകത്തിലസംഖ്യമുണ്ടായിരിയ്ക്കെ പൂർണ്ണമനസ്സോടെ ഇതിന്നായി അവർ വരുന്നില്ല. പണം കിട്ടുന്നതു പോണ്ടുന്മാർക്കുപകാരവും ചുമക്കുന്നത് അരചനുപകാരവുമായില്ലേ. ഇതുകൊണ്ടു പകാരം ഇന്നവരിൽനിന്ന് ഇന്നവർക്കേ സിദ്ധിയ്ക്കുയുള്ളുവെന്നു നിർണ്ണയിപ്പാൻ ശക്യമല്ലെന്നു തെളിയുന്നുണ്ടല്ലോ.

പണ്ടുള്ള മഹാന്മാരായ ബുദ്ധിശാലികൾ തീവണ്ടി, കമ്പിത്തപ്പാൽ, നെയ്ത്തുയന്ത്രം അച്ചടിയന്ത്രം മുതലായവ അപരിമിതാദ്ധ്യാനത്താലും അശ്രാന്തപരിശ്രമംകൊണ്ടും കണ്ടുപിടിച്ചിട്ടില്ലായിരുന്നെങ്കിൽ ഇന്നു നമുക്കവയിൽനിന്നു ലഭിയ്ക്കുന്ന ഗുണങ്ങൾ എങ്ങിനെ കിട്ടും. പൌരാണികർ സൽഗ്രന്ഥം നിർമ്മാണം ചെയ്യാതെ കണ്ട് സ്വാത്മപ്രതിപത്തിയോടെ അവരുടെ കാലം കഴിച്ചിരുന്നെങ്കിൽ ഇന്നു നമുക്കു പുസ്തകങ്ങൾ വായിപ്പാനും അറിവു സമ്പാദിപ്പാനും കഴിയുമായിരുന്നൊ? ഈ മഹാന്മാരുടെ പരോപകാരസൽകൃത്യം നിമിത്തം അവരുടെ മാംസശരീരം നശ്വരമായെങ്കിലും, യശശ്ശരീരം ഇന്നും ക്ഷയിയ്ക്കാതെ പ്രകാശിച്ചുകൊണ്ടിരുന്നു സൽപാത്രങ്ങളുടെ സ്തുതിയ്ക്കു വിഷയമായി തീർന്നിട്ടുള്ളത് നമുക്കു അനുഭവസിദ്ധമല്ലൊ. മേഘം മഴയും, വൃക്ഷങ്ങൾ ഫലങ്ങളും നൽകുന്നതുപോലെ സൽപുരുഷൻ ഉദ്ധതനാകാതെ സമൃദ്ധിതരുന്നു. ഈ വിധമാകുന്നു പരോപകാരികളുടെ സ്വഭാവം. അവരുടെ ശരീരം അഴകില്ലാത്തതൊ ആഭരണാലങ്കാരത്തോടു കൂടാത്തതൊ ആയിരുന്നാൽകൂടിയും സജ്ജനങ്ങളുടെ ലോകത്തിൽ കൂരിരുളിൽ ദീപമെന്ന

പോലെ പ്രകാശിക്കുന്നു. കുബേരതുല്യനും സ്മരസദൃശനും സർവ്വഭൂഷണമണ്ഡലമണ്ഡിതനുമായ ഒരുപകാരിയുടെ ശരീരം ഭംഗിയില്ലാത്ത നിർഗ്ഗന്ധകുസുമംപോലെ ഗണിക്കേണ്ടതാണ്.

ലോകത്തിൽ സകല ചരാചരങ്ങളും പരസ്പരാശ്രയം കൂടാതെ വർത്തിക്കുന്നതായി കാണുന്നില്ല. പരസ്പരാശ്രയം അവസ്ഥക്കും അന്യോന്യോപകാരത്തിന്നും അർത്ഥത്തിലും വ്യാപാരത്തിലും ഐകരൂപ്യമുണ്ടെന്നുള്ളത് ഈ അവസരത്തിൽ പ്രസ്താവിക്കുന്നതു അനാവശ്യമായി വരുന്നതല്ലെല്ലൊ. ചെടികൾ മണ്ണിൽനിന്നും, കൃമികൾ ചെടിയിൽനിന്നും അവയുടെ ഭക്ഷണദ്രവ്യങ്ങളാർജ്ജിക്കുന്നു. 'ഒന്നു ചീഞ്ഞത് മറ്റൊന്നിനുവളം' എന്നു പഴയോർ പറഞ്ഞിട്ടുള്ളതുപോലെ ഇലകളും ലതകളും മറ്റും വൃക്ഷങ്ങളുടെ പോഷണദ്രവ്യമായും, വൃക്ഷങ്ങളുടേയും മറ്റും ഫലങ്ങൾ ജീവികളുടെ ഭോജ്യങ്ങളായും മറ്റും ഉപയോഗപ്പെടുന്നു. ഈശ്വരന്റെ സകല സൃഷ്ടികൾക്കും പ്രകൃത്യാ പരസ്പരാശ്രയത്വമുണ്ടെന്നുള്ളത് ഇതിൽനിന്നു തെളിയുന്നുണ്ടല്ലൊ.

'പ്രഥമവയസിദത്തംതോയമല്പംസ്മരന്തഃ
ശിരസിനിഹിതഭാരാനാളികേരാനരാണാം
സലിലമമൃതകല്പാദദ്യുരാജീവനാന്തം
നഹികൃതമുപകാരംസാധവോവിസ്മരന്തി'

എന്ന് ഒരു മഹാകവി പറഞ്ഞിട്ടുള്ളത് നമ്മുടെ അനുഭവത്തിന് ഗോചരമായിരിക്കുന്നതുകൊണ്ടു അതിനെപ്പറ്റി വിസ്തരിച്ചിട്ടാവശ്യമുണ്ടെന്നു തോന്നുന്നില്ല. ഇങ്ങിനെ പ്രകൃതിവിലാസങ്ങളിൽ ഓരോന്നിന്റേയും വ്യാപാരങ്ങളെ എടുത്തു പരിശോധിക്കുന്നതായാൽ ഈശ്വരന്റെ സൃഷ്ടിയുടെ പ്രധാനോദ്ദേശ്യം സകല ചരാചരങ്ങളും പരസ്പരോപകാരികളായിരിക്കേണമെന്നാണെന്നു സന്ദേഹംകൂടാതെ ഊഹിക്കാവുന്നതാണ്.

പക്ഷേ നീചക്കുപകാരം ചെയ്യുന്നത് 'പയഃപാനംഭുജംഗസ്യകേവലംവിഷവർദ്ധനം,' എന്നപോലെ ഭവിക്കുന്നതാണെന്നുള്ളതിനാൽ അവർക്കുപകാരം ചെയ്യേണ്ടുന്നാവശ്യമില്ലെന്നു ആരെങ്കിലും വിചാരിക്കുന്നുണ്ടെങ്കിൽ അതു അബദ്ധമാണ്. പ്രതിഫലേച്ഛയില്ലാതെ അന്യർക്ക് ആപത്സമാഗമത്തിൽ സഹായിക്കുന്നതാണ് ഉപകാരമെന്നുള്ളതുകൊണ്ട് ഈ ലോകത്തിൽ രോഗദാരിദ്ര്യാദികളുടെ പീഡകൾക്ക് താദവസ്ഥ്യമുള്ളതുവരെ നാമെല്ലാവരും സോപകാരികളായിരിക്കേണം. അവരിൽനിന്നുള്ള ഗുണകാംക്ഷ നമ്മുടെ ധർമ്മമല്ല. എന്നാൽ അവരോടു സഹവസിക്കയോ സല്ലപിക്കയോ ചെയ്യേണമെന്നില്ല. ആപത്തിലകപ്പെട്ട യാതൊരുത്തനേയും യഥാശക്തി സഹായിക്കേണമെന്നാണ് സജ്ജനമതം. സത്തുക്കളുടെ സ്ഥിതിയെ സംബന്ധിച്ച് "പരോപകാരായഭവന്തിസന്തഃ", എന്നാണ് പ്രമാണവചനമുള്ളത്. അവർ പോയ വഴിയിൽ കൂടെയല്ലേ നമ്മളും നടക്കേണ്ടത്. സർവ്വേശ്വരസമ്മതിയും സജ്ജനാശയവും തമ്മിൽ വ്യത്യാസമില്ലെന്നു ശാസ്ത്രങ്ങൾ ഘോഷിക്കുന്നതിനാൽ നമ്മൾ അന്യോന്യമുപകാരികളായിരിക്കേണമെന്നു പ്രത്യേകിച്ചു വിളിച്ചുപറയേണ്ടതുണ്ടോ? പരോപകാരികളുടെ നിർയ്യാണാനന്തരവും അതിന്നുമുമ്പും അവരുടെ ഉപകാരകർമ്മഫലമാകുന്ന മാമരം കശ്മലന്മാരുടെ കഠിനകർമ്മക്കൊടുങ്കാററിന്റെ ശക്തിയേറ്റു പൊട്ടിവീഴാതെയും ഉലയാതേയും ക്ഷയഹീനം തളിർത്തുപൂത്ത് ആ സുഗന്ധപുഷ്പങ്ങളിൽ തട്ടി പൊങ്ങുന്ന പരിമളക്കാററ് ഇഹത്തിലും പരത്തിലും നാനാമുക്കുകളിലും മൂലകളിലും പ്രചരിച്ചു സജ്ജനഹൃദയാഹ്ളാദമുണ്ടാക്കുന്നു. സർവ്വസാക്ഷിയായ ജഗദീശ്വരനും ഇവരുടെ ഈ സുഖത്തിൽ പങ്കുകൊള്ളുന്നു. അതിനാൽ നമ്മളെല്ലാവരും ഈ സുഖമാസ്വദിപ്പാൻ സംഗതി വരുന്നതിന്നു സദാ ഹൃദയപൂർവ്വം ശ്രമിക്കേണ്ടതാകുന്നു.

തോരണത്തു പരമേശ്വരമേനോൻ.



# അബലകൾ, സുബലകൾ.

ഗോവിന്ദമേനവന് തന്റെ ഭാൎയ്യ രാധാമ്മയെ ബഹുസംശയമാണ്. ഈ ഗോവിന്ദമേനവൻ ഒരു വക്കീലാണ്. ചെറുപ്പത്തിലേയുള്ള സ്നേഹംമൂലം ഇയാൾ രാധാമ്മയെ വിവാഹം ചെയ്തിട്ടുള്ളതാണ്. ഭാൎയ്യക്കു തന്നോട് അനുരാഗമില്ലെന്ന് അന്നുതന്നെ അയാൾസംശയിച്ചിരുന്നു. ഓരോ ചെറിയ കാരണങ്ങളാൽ ഈ സംശയം ക്രമേണ അദ്ദേഹത്തിനു വൎദ്ധിക്കുന്നുമുണ്ട്. ഭൎത്താവിനു തന്നെപ്പററി സംശയമുണ്ടെന്നുള്ള സംഗതി രാധാമ്മ ഗൂഢമായി ഗ്രഹിക്കാതേയുമിരിക്കുന്നില്ല. വൈകുന്നേരം മണി 6 കഴിഞ്ഞാൽ ഭാൎയ്യക്കു ശയനമുറിയിൽനിന്നു പുറത്തു പോവാൻ വയ്യാ. പോയാൽ അയാൾ സംശയിച്ചുതുടങ്ങും. ശകാരിക്കുക അപൂൎവ്വമാണ്. താൻ ഒരു ഗ്രാഡുവേററല്ലേ. ആ സ്ഥിതിക്കു ഭാൎയ്യയെ ശകാരിക്കുന്നതു യുക്തമല്ല. എന്ന് അഭിമാനക്കാരനായ മേനവൻ സദാ വിചാരിക്കാറുണ്ട്. ഇയ്യാളുടെ അഭിമാനക്കൂടുതലുകൊണ്ടു ചില അവസരങ്ങളിൽ ഇയ്യാൾ ഇളിഭ്യനാകാറുമുണ്ട്. അത് ഇനിയൊരവസരത്തിൽ വായനക്കാരെ മനസ്സിലാക്കാനേ തരമുള്ളു. നിങ്ങൾ ഇവിടുന്നു ഓൎമ്മയിൽനിന്നുവിടരുത്. സ്ത്രീകളെ ശാസിച്ചുവളൎത്താതിരുന്നാൽ അവർ ചീത്തയായിപ്പോകുമെന്ന് ഇയ്യാൾക്കു നല്ല നിശ്ചയമുണ്ടായിരുന്നു.

ഒരുദിവസം വൈകുന്നേരം ഇയ്യാൾ കച്ചേരിയിൽനിന്നു ഗൃഹത്തിൽ വന്നു. കൂട്ടത്തിൽ സ്നേഹിതനായ കൃഷ്ണപിള്ള വക്കീലുമുണ്ടായിരുന്നു. ഇരുവരും ഒരുമിച്ചാണ് വ്യാപരിക്കുന്നത്. ഭൎത്താവ് കച്ചേരിയിൽനിന്നു വന്നയുടനെ രാധാമ്മ വേണ്ട പരിചരണങ്ങളെല്ലാം ചെയ്തു. അദ്ദേഹത്തിനോടൊരുമിച്ചുണ്ടായിരുന്ന സ്നേഹിതനേയും യഥായോഗ്യം ആദരിച്ചു. തദനന്തരം ഇരുവൎക്കും ചായ കൊണ്ടുവരുന്നതിനായി രാധാമ്മ അപ്പുറത്തേക്കു പോയി. ഭാൎയ്യ പോയ ഉടനെ ഗോവിന്ദമേനവൻ തന്റെ സ്നേഹിതനോടു ഇങ്ങിനെ പറഞ്ഞു.

"സ്നേഹിതാ! രാധയെക്കുറിച്ച് എനിക്കു ചില സംശയങ്ങളെല്ലാമുണ്ട്. അവളുടെ പ്രവൃത്തികളെല്ലാം വളരെ ചീത്തയാണ്. വ്യഭിചാരം ഏതൊരുജാതിക്കും നന്നായിരിക്കയില്ല"

കൃഷ്ണ—ഹേയ്! അങ്ങിനെ സംഭവിക്കയില്ലെന്നാണ് എനിക്കു തോന്നുന്നത്. എനിക്കു നിങ്ങളുടെ ഭാൎയ്യയെക്കുറിച്ചു നല്ല അഭിപ്രായമാണുള്ളത്. നിങ്ങൾ എന്തുതന്നെ പറഞ്ഞാലും ഞാൻ വിശ്വസിക്കയില്ല. നിങ്ങൾ തെററിദ്ധരിച്ചിരിക്കയാണ്. എനിക്കു സംശയമില്ല.

ഗോവി—ഞാൻ നിത്യസഹവാസിയാണ്. നിങ്ങളെക്കാൾ അവളുടെ സ്വഭാവനിൎണ്ണയം ചെയ്യുന്നതിനു ഞാനാണ് ശക്തൻ. എനിക്കു പല ലക്ഷ്യങ്ങളും കിട്ടിയിട്ടുണ്ട്. അവൾക്ക് ആരോ ചില ജാരന്മാരുണ്ടെന്നുള്ളതിനു വാദമില്ല.

കൃഷ്ണ—സ്നേഹിതൻ വിഡ്ഢിത്വം പറയാതിരിക്കു. അങ്ങിനെ ഒരുകാലത്തും സംഭവിക്കയില്ല. ശിവ! ശിവ! ഇത്ര സൽഗുണങ്ങളോടുകൂടി പെൺകുട്ടികളെ കാണുന്ന

ക് അപൂർവ്വം. നിങ്ങൾ അവരെ അന്യ ഥാ ശങ്കിയ്ക്കാതിരിയ്ക്കണേ!

ഗോപാ—ലക്ഷ്യം കാണിച്ചാൽ വിശ്വസി യ്ക്കാമോ?

കൃഷ്ണ—വിശ്വസിയ്ക്കാം. ദൃഢമായി വിശ്വ സിയ്ക്കാം. അതു കുറെ പ്രയാസമാണ്. സ്നേഹമുള്ളവരെപ്പററി അവിശ്വാസം തോന്നാതിരിക്കുന്നതു നന്നു. അങ്ങിനെ യുള്ളവരെ ഒരിയ്ക്കലും പരീക്ഷിയ്ക്കപോലും ചെയ്യരുത്. വൃഥാ ക്ലേശത്തിനു യോഗ വും.

ഗോപാ—ഇതാ ഈ കത്തുനോക്കണം. ഇ തു മതിയായ ലക്ഷ്യമല്ലേ? ഇതിലധി കം എന്തുവേണം.

എന്നുപറഞ്ഞു മേനവൻ തന്റെ പോക്കററിൽനിന്നും ഒരു കത്തെടുത്തു കൃഷ്ണ പിള്ളയുടെ പക്കൽ കൊടുത്തു. അദ്ദേഹം കത്തു തുറന്ന് ഇങ്ങിനെ വായിച്ചു.

ശിവപുരം

6-3-45

ശ്രീ.

പ്രിയേ! പരസ്പരമുള്ള വർത്തമാനങ്ങ ളറിഞ്ഞിട്ട് കാലം വളരെയായി. കത്തു കളൊന്നുംകിലും ഭവതിയുടെ ക്ഷേമം അറിയാ ഞാനാശിച്ചിരിയ്ക്കുന്ന എന്നെ ഭവതി സമാ ശ്വസിപ്പിക്കാതിരിയ്ക്കുന്നതുസങ്കടകരമാണ്. ഗോപാലൻനായക്ക് നിങ്ങളെ ഒന്നു കാണ ണമെന്നു വലിയ ആശയുണ്ട്. ജോലിത്തി രക്കുകൊണ്ട് വന്നു കാണുന്നതിനു സംഗ തിയാവാത്തതിൽ അദ്ദേഹം വ്യസനിയ്ക്കു ന്നതായി നിങ്ങളെ അറിയിക്കുന്നമെന്ന് എന്നോടു പറഞ്ഞിരിയ്ക്കുന്നു. വിവരങ്ങൾ ക്ക് ഉടൻ മറുപടി അയച്ചു തരണം.

എന്ന് നിങ്ങളുടെ സ്വന്തം (കപ്പ്)

കൃഷ്ണപിള്ള കത്തു വായിച്ചു കഴിഞ്ഞ തിനുശേഷം ഇങ്ങിനെ പറഞ്ഞു. "ഇതിൽ നിങ്ങളുടെ ഊഹത്തിനനുസരണമായ യാ തൊരു ലക്ഷ്യങ്ങളും കാണുന്നില്ല."

ഗോ— ഈ കത്തെഴുതിയിരിക്കുന്ന ആളും ഗോപാലൻനായരും രാധയുമായി ഒരു ബന്ധവുമില്ലേ?

കൃഷ്ണ—എഴുത്തെഴുതിയിരിയ്ക്കുന്ന ആൾ ഒരു സ്ത്രീയാണെന്നു വിചാരിയ്ക്കരുതേ? ഗോ പാലൻനായർ ആ സ്ത്രീയുടെ സംബ ന്ധികൾ ആരെങ്കിലും ആയിരി ക്കണം.

ഗോ— കപ്പു സൂക്ഷിച്ചു നോക്കു. പേരെന്താ ണെന്നറിയട്ടെ.

കൃഷ്ണ— കപ്പുകൊണ്ട് ആളറിയുന്നതിനു നി വൃത്തിയില്ല. അപ്പോഴേയ്ക്കും രാധാമ്മ ചായയുംകൊണ്ട് അവിടെ പ്രവേശി ച്ചു. ഉടനെ കത്ത് ഭാര്യയെക്കാണിക്കാ തെ മേനവൻ പോക്കററിലാക്കി. ചായ കുടിച്ചു കഴിഞ്ഞതിനുശേഷം കൃഷ്ണപിള്ള യാത്ര പറഞ്ഞുപോയി. മേനവനും കുളി യ്ക്കുന്നതിനായിപ്പുറപ്പെട്ടു. മേനവൻ ത ന്റെ സ്നേഹിതനെക്കാണിച്ച കത്ത് രാ ധയുടെ മേൽവിലാസത്തിൽ വന്നതാ ണെന്ന് വായനക്കാർ ധരിച്ചിരിയ്ക്കുമെ ല്ലൊ. രാധയെ മേനവൻ വിവാഹം ചെയ്തിട്ടു സംവത്സരം അധികമായില്ല. അവളുടെ പ്രായം 18 വയസ്സു, നല്ലസു മുഖി, അവളുടെ സൌന്ദര്യലഹരിയിൽ ലയിയ്ക്കാത്തവർ അപൂർവ്വം. ഇവൾക്കു ന ന്നേ ബാല്യത്തിലെ വീടു വിട്ടുപോയ ഒരു സോദരൻ ഉണ്ട്. രാധാമ്മ ഇതുവ രെ ആയാളെ കണ്ടിട്ടില്ല. മേനവൻ ഈ വിവരം അറിഞ്ഞിട്ടില്ലെന്നുതന്നെ പറ യാം. ഒരവസരത്തിൽ രാധ പറഞ്ഞു വൊ എന്നൊരു സംശയമുണ്ട്.. ദിവസ

ങ്ങൾ ഏതാനും കഴിഞ്ഞു. മേനവനുസംശയം ഒന്നിനൊന്നു വർദ്ധിച്ചതന്നെ വന്നു. ഒരു ദിവസം രാധ ഒരെഴുത്തെഴുതി മേൽവിലാസംവെച്ച് ഭൃത്യനെ വിളിച്ച് അവനെ ഏല്പിച്ചയക്കുന്നതു മേനവൻ കണ്ടു. അന്നു മുതൽ മേനവനു സംശയം കലശലായി. ഭൃത്യനെ വിളിച്ച് വിവരം ചോദിയ്ക്കുന്നത് ഹീനക്കുറവാണെന്നു ആത്മാഭിമാനിയായ മേനവൻ വിചാരിച്ചു. ഒരു ദിവസം മേനവൻ തൻെറ സ്നേഹിതനോടിങ്ങിനെ പറഞ്ഞു. "ഇന്നാൾ ഞാൻ പറഞ്ഞത് നിങ്ങൾവിശ്വസിച്ചില്ലല്ലോ ഇപ്പോൾ വിശ്വസിക്കത്തക്കതായ ലക്ഷ്യം ഉണ്ട്. ഈ എഴുത്തു നോക്കുക" മിസ്റ്റർ പിള്ള എഴുത്തുവാങ്ങി ഇങ്ങിനെ വായിച്ചു സ്നേഹിതൻ,

ശ്രീ.

അയച്ച കത്തു കിട്ടി. വിവരങ്ങൾ ഗ്രഹിച്ചു നിങ്ങളുടെ ഭർത്താവ് 20-ാംനു-തിരുവനന്തപുരത്തേയ്ക്കു പോകുന്നുണ്ടെന്നു തീർച്ചപ്പെടുത്തിയെങ്കിൽ അന്നേദിവസം വൈകുന്നേരം ഞാനവിടെ വന്നുകൊള്ളാം. അനേക നാളായി ആഗ്രഹിച്ചിരിക്കുന്ന ഒരു വസ്തു ലഭിയ്ക്കുന്നതിനുള്ള ഈ അവസരത്തെ വ്യർത്ഥമാക്കണമെന്നു ഞാൻ വിചാരിയ്ക്കുന്നില്ല. ദൈവത്തെ ഹൃദയപൂർവ്വം പ്രാർത്ഥിയ്ക്കുക. ശേഷം കാഴ്ചയിൽ.

എന്ന് നിങ്ങളുടെ സ്വന്തം (ഒപ്പ്)

ഗോവിന്ദൻ—ഈ ലക്ഷ്യം ധാരാളം മതിയാകുന്നില്ലേ

കൃഷ്ണൻ—ധാരാളം മതി. ഇനി വിശ്വസിക്കാതിരിപ്പാൻ നിവൃത്തിയില്ല.

സ്ത്രീകൾ ചപലകളല്ലേ. അവരെക്കുറിച്ചുള്ള ഊഹം തേടുന്നതു സഹജമാണ്.

മേന—അവനെ നമുക്ക കണ്ടുപിടിയ്ക്കണം. 20-ാംനു- ഞാൻ തിരുവനന്തപുരത്തേയ്ക്കു പോകുന്നില്ലെന്നുവയ്ക്കാം. നേരത്തെ യാത്രയായി വീട്ടിൽനിന്നും ഇറങ്ങിക്കൊള്ളാം. രാത്രിയായതിന്നുശേഷം നമുക്കവിടെപ്പോയി ഒളിച്ചിരിയ്ക്കണം. കള്ളൻ വരുമ്പോൾ പിടിയ്ക്കാം.

കൃഷ്ണ—അങ്ങിനെതന്നെ. ഞാനും വരാം.

സ്നേഹിതന്മാർ രണ്ടുപേരും പിരിഞ്ഞു. രാധയുടെ മേൽവിലാസത്തിൽ വരുന്ന കത്തുകൾ മിക്കവാറും മേനവൻ അഞ്ചലാപ്പീസ്സിൽനിന്നു തന്നെ വാങ്ങിക്കാറുണ്ട്. അല്ലാതുള്ളവ അവൾ ഒളിച്ചുവെച്ചിരിയ്ക്കുന്ന സ്ഥലത്തു നിന്നു ഗ്രഹിയ്ക്കയും ചെയ്യും. ഈ വിവരങ്ങളെല്ലാം രാധ അന്നന്നു അറിയുന്നുമുണ്ട്.

ദിവസങ്ങൾ മൂന്നുനാലു കഴിഞ്ഞു. മേനവൻ മുമ്പു പറഞ്ഞിരുന്നതുപോലെ തിരുവനന്തപുരത്തേയ്ക്കു പോകുന്നു എന്നു യാത്ര പറഞ്ഞ് ഗൃഹത്തിൽനിന്നും ഇറങ്ങി. 20-ാംനു-നേരം അസ്തമിച്ചു. ഇരുട്ടു കഠിനമായിരുന്നുവെങ്കിലും നാട്ടുവെളിച്ചം ധാരാളമുണ്ടായിരുന്നു. അർദ്ധരാത്രിയായപ്പോൾ മേനവൻ ഭാര്യകിടക്കുന്ന മുറിയുടെ കതകിൽ തട്ടിവിളിച്ചു. സ്വല്പം കഴിഞ്ഞപ്പോൾ രണ്ടു വശത്തേയ്ക്കും ഉള്ള വാതിലുകൾ തുറന്നു. മേനവൻ മുറിക്കകത്തു പ്രവേശിച്ചു. തൽക്ഷണം മറുഭാഗത്തുള്ള വാതിലിൽക്കൂടി, ഒരു പുരുഷൻ പുറത്തേയ്ക്കു ചാടി. ആ ആൾ ദേഹത്തിൽ ഒരു ഷർട്ടു ധരിച്ചിരുന്നു. തലയിൽ ആറു നീളമുള്ള ഒരു കവണി പരിഷ്കാരരീതിയിൽ ചുററിയിരുന്നു. കണങ്കാലോളം താഴ്ത്തി ഒരു മൽമൽമുണ്ടും ധരിച്ചിരുന്നു. മേനവൻ മുറിയിൽ നോക്കിയപ്പോൾ രാധ ലജ്ജിതയായി മുറിയുടെ ഒരു മൂലയിൽ നിന്നിരുന്നു. മേനവൻ വാതിലിൽക്കൂടി ചാടിയ പുരുഷൻെറ പിന്നാലെ എ

ന്തി. രണ്ടുപേരും വൃക്ഷലതാദികളുടെ ഇട യിൽകൂടി പാഞ്ഞു. മേനവൻ ക്ഷീണിച്ച വെങ്കിലും അശേഷം വകവെയ്ക്കാതെ പി ന്നാലെ തന്നെ പാഞ്ഞെത്തി. സ്വല്പം ക ഴിഞ്ഞപ്പോൾ മുമ്പിൽ പായുന്ന ആളിൻെറ കേശഭാരത്തിൽ മേനവൻ പിടികൂടി കുന്ത ളഭാരം അഴിഞ്ഞു നിലത്തു പതിച്ചു. ഉട നെ മേനവൻ തൻെറ വിരോധിയുടെ ദേ ഹം അടച്ചൊരു പിടുത്തം. അപ്പോൾ അ താ രാധാമ്മ പുളകിതഗാത്രയായി കിടു കിടെ ചിരിക്കുന്നു. മേനവൻ മുഖത്തു സൂ ക്ഷിച്ചുനോക്കി. അപ്പോൾ പുരുഷവേഷം ധരിച്ചിരിയ്ക്കുന്നതു തൻെറ ഭാൎയ്യയാണെന്നു മനസ്സിലായി. അയാൾ ഇളിഭ്യനായി. ക ന്നാംതരം പുരുഷവേഷം. മേനവൻ സംശ യിയ്ക്കുന്നതെങ്ങിനെ? മേനവൻ മുറിയിൽ വന്നുനോക്കി. അപ്പോൾ അവിടുത്തെ വേ ലക്കാരി അമ്മു ഒരു കോണിൽ ലജ്ജിച്ചുനി ല്ക്കുന്നത് അയാൾ കണ്ടു. രാധാമ്മയുടെ മേൽവിലാസത്തിൽ വന്ന ആദ്യത്തെ ക ത്ത് അവളുടെ ഒരു സഖി അയച്ചതായി രുന്നു. ആ കത്തിൽ പ്രസ്താവിച്ചിരുന്ന ഗോ പാലൻനായർ അവളുടെ സോദരനായിരു ന്നു. രണ്ടാമത്തെ കത്തു ഭൎത്താവിൻെറ തെററിദ്ധാരണയെ വൎദ്ധിപ്പിയ്ക്കുന്നതിനുവേ ണ്ടി അവൾ തന്നെ തൻെറ മേൽവിലാ സത്തിൽ എഴുതി ഭൃത്യനെക്കൊണ്ട് അഞ്ച ലിൽ ഇടുവിച്ചതായിരുന്നു. കാൎയ്യങ്ങളെ ല്ലാം അവൾ മുൻകൂട്ടി നിശ്ചയിച്ചിരുന്നതി നാൽ ഈ വിധം പൎയ്യവസാനിച്ചതാ ണ്. അന്നുമുതൽ സ്നേഹമുള്ളവരെ വിശ്വ സിയ്ക്കുമെന്നു മേനവൻ ഉറച്ചു. അയാളുടെ ശങ്കയും അസ്തമിച്ചു.

പി. ആർ. ശങ്കരപ്പിള്ള.

# കൊച്ചിസാഹിത്യസമാജം.

1089 കുംഭത്തിൽ ചേൎന്ന പുതിയ സാമാജികന്മാർ.

മ-രാ-രാ- അവൎകൾ.

91 ,, തേലപ്പുറത്തു നാരായണനമ്പി ,,
കോട്ടയ്ക്കൽ.

92 ,, ഏ. ആർ. ശാസ്ത്രി ,,
പോലീസ്സ് ആപ്പീസ്സ് തരവാഡി ബൎമ്മ.

93 ,, കെ. സി. മാനവിക്രമരാജാ ,,
ഡി. സി. കോട്ടയ്ക്കൽ.

94 ശ്രീമതി തരവത്ത് അമ്മാളുഅമ്മ ,,
വടക്കന്തറ—പാലക്കാട്.

95 മ-രാ-രാ- കെ. രാമക്കുറുപ്പ് ബി. എ; ബി. എൽ. ,,
ഹൈക്കോർട്ടുവക്കീൽ തിരുവനന്തപുരം.

96 മ-രാ-രാ- സി. എസ്സ്. സുബ്രഹ്മണ്യൻപോററി അവർകൾ
വെളിമന— പടനായരുകളങ്ങര— കരുനാഗപ്പള്ളി.

97 ,, പി. രാമൻനമ്പൂതിരി ,,
c/o. 3rd Prince of Cochin തൃപ്പൂണിത്തുറ.

98 ,, കെ. പരമേശ്വരക്കുറുപ്പ് ബി. എ. ,,
റവന്യൂ ഇൻസ്പെക്ടർ, തൃശ്ശിവപേരൂർ.

99 ,, വി. കെ. രാമമേനോൻ ,,
റിട്ടയർഡ് സെററിൽമെണ്ട് പേഷ്കാർ, തൃശ്ശിവപേരൂർ.

100 ,, എ. ആർ. രാജരാജവൎമ്മ തമ്പുരാൻ എം. എ. ,,
പ്രൊഫസ്സർ കോളേജ് തിരുവനന്തപുരം

101 ,, എം. ഉദയവൎമ്മ തമ്പുരാൻ ബി. എ ,,
മാവേലിക്കരരാജാ—മാവേലിക്കര.

102 ,, പന്തളത്തു കേരളവൎമ്മതമ്പുരാൻ ,,
പന്തളം (തിരുവിതാംകൂർ).

103 ,, പുന്നത്തൂർ ഗോദശങ്കര എളയരാജാ ,,
കോട്ടപ്പടി—ചാവക്കാട്.

104 ,, കോയിപ്പിള്ളിൽ പരമേശ്വരക്കുറുപ്പ് ,,
കൊടുങ്ങല്ലൂർ

## അറിയിപ്പ്.

സാമാജികന്മാരിൽ പലരും ഈ മാസത്തിൽ പണം അടച്ചിട്ടുണ്ട്. അവരുടെ പേരും വിവരവും അടുത്ത ലക്കത്തിൽ പ്രസിദ്ധം ചെയ്യുന്നതാണ്. പണം അടയ്ക്കാൻ ഉപേക്ഷചെയ്ത സാമാജികന്മാർ അവരവർ അടയ്ക്കേണ്ട സംഖ്യ മിനം 15 വരെക്കുമുമ്പായി ഖജാൻജിയുടെ മേൽവിലാസത്തിൽ തൃശ്ശിവപേരൂർക്ക് അയപ്പാൻ അപേക്ഷിയ്ക്കുന്നു.

എന്നു

തൃശ്ശിവപേരൂർ
25—7—89

കെ. ഗോവിന്ദൻനമ്പ്യാര്
ബി. എ. ബി. എൽ.
ഖജാൻജി.

# രണ്ടാമത്തെ സേതുബന്ധം.

---

രാക്ഷസരാജാവായ രാവണൻ കട്ടുകൊണ്ടുപോയ തന്റെ പട്ടമഹിഷിയെ വീണ്ടെടുക്കുന്നതിന്നായി അയോദ്ധ്യാധിപനും അവതാരമൂർത്തിയും അത്ഭുതപരാക്രമിയും ആയ ശ്രീരാമൻ ലങ്കയെ ആക്രമിക്കുവാൻ പുറപ്പെടുകയും ദക്ഷിണ ഇന്ത്യയുടെ തെക്കേ അററത്തെത്തിയപ്പോൾ, സമുദ്രം തന്റെ വഴി മുടക്കിക്കിടക്കുന്നതു കാണുകയും ചെയ്തു. തങ്ങളുടെ ന്യായമായ ഉദ്ദേശസാദ്ധ്യങ്ങൾക്കു നേരിടുന്ന പ്രതിബന്ധങ്ങൾ എന്തുതന്നെയായാലും അവകളെ ലേശംപോലും കൂസാതെയും ആ ഉദ്യമങ്ങളിൽനിന്നു പിൻമാറാതെയും സ്ഥിരചിത്തതയോടെ പ്രതിബന്ധങ്ങളെ ലഘുതരങ്ങളാക്കിച്ചെയ്തു, മുന്നോട്ടുതന്നെ പൊയ്ക്കൊണ്ടിരിക്കുന്നതാണെല്ലോ ഉത്തമപുരുഷന്മാരുടെ ലക്ഷണം. വിശാലമായ സമുദ്രം തന്റെ ഗതി തടഞ്ഞുകിടക്കുന്നതു കണ്ട ഉടനെ ശ്രീരാമൻ തന്റെ ശില്പകാര്യ മന്ത്രിയായ 'നളനെ' വിളിച്ചു സമുദ്രം ലംഘിച്ച് ഒരു പാലം കെട്ടുവാൻ ആജ്ഞാപിച്ചു. കല്പനയനുസരിച്ചു ചീഫ് എഞ്ചിനീയരായ 'ഹനൂമാനു' നളൻ ഉത്തരവുകൊടുക്കുകയും, ഉത്തരവിൻപടി, തന്റെ കീഴിലുണ്ടായിരുന്ന വാനരസേനയുടെ സഹായത്താൽ അഞ്ചുദിവസംകൊണ്ടു പാലം പണിതീർക്കയും, ആ പാലത്തിന്മേൽക്കൂടി ശ്രീരാമൻ ഇന്ത്യയിൽനിന്നു ഇപ്പോഴത്തെ 'സിലോൺ' ആയ പണ്ടത്തെ ലങ്കയിലേക്കു കടന്നുതന്റെ ഉദ്ദേശം നിറവേററുകയും ചെയ്തു. ശ്രീരാമപ്രതിഷ്ഠയായ രാമേശ്വരത്ത ഒരു പ്രധാനപ്പെട്ട പുണ്യസ്ഥലമായി ഹിന്ദുക്കൾ ഗണിച്ചുവരുന്നതുതന്നെ ഈ സംഭവത്തിന്റെ ഒരു സ്ഥിരഫലമായി വിചാരിക്കേണ്ടതാണ്.

ഈ സംഭവങ്ങൾ കഴിഞ്ഞ് അനേകം നൂററാണ്ടുകൾക്കുശേഷം വേറൊരു ജാതിക്കാർ അതേ സ്ഥലത്തുതന്നെ എത്തുകയും, മുൻകാരണങ്ങളെക്കാൾ കുറേക്കൂടി പ്രബലങ്ങളായ കാരണങ്ങളാൽ ലങ്കയെ ആക്രമിക്കുന്നതിന്നു സമുദ്രലംഘനം ചെയ്യുവാൻ ഒരു പാലം കെട്ടേണമെന്നുള്ള ആഗ്രഹം അവരിൽ ജനിക്കയും ചെയ്തു. പ്രകൃതിയുടെ ചപലത്വത്താലും മനുഷ്യരുടെ അജാഗ്രതകൊണ്ടും ഹനൂമാന്റെയും വാനരസേനയുടെയും പ്രയത്നങ്ങൾ നാമാവശേഷങ്ങളായിരുന്നതുകൊണ്ടു, ഈ പുതിയ ആക്രമികളെയും സമുദ്രം ഭയപ്പെടുത്താതിരുന്നില്ല. അവരും ചീഫ് എഞ്ചിനിയർക്കു കല്പനകൊടുത്തു. പക്ഷെ, ഇദ്ദേഹത്തിന്നു ഹനൂമാനെപ്പോലെ കാട്ടുജാതികളുടെ സഹായം കിട്ടുവാൻ അസാദ്ധ്യമായിരുന്നതിനാൽ, വ്യവസായവിഷയത്തിൽ പരിശ്രമിച്ചുവരുന്ന തന്റെ സ്വരാജ്യക്കാരുടെ ആലോചനാഫലമായി സിദ്ധിച്ചിട്ടുള്ള ചില പുതിയ ജാതികളെ ——യന്ത്രങ്ങൾ——സഹായത്തിന്നായി വിളിക്കയും അവരുടെയും അനേകായിരം കൂലിക്കാരുടെയും പ്രയത്നത്താൽ ഇന്ത്യയെയും ലങ്കയെയും ഒരു തീവണ്ടിപ്പാതമൂലം രണ്ടാമതും കൂട്ടി ഘടിപ്പിക്കയും ചെയ്തു. ഈ മാർഗ്ഗം ഇപ്പോൾ തീവണ്ടിവഴിയും കപ്പൽവഴിയും കൂടിട്ടുണ്ട് കൂട്ടിച്ചേർത്തിരിക്കുന്നത്. ഇക്കഴിഞ്ഞ ഫെബ്രുവരി 24-ാംനു-"താലിമന്നാർ" എന്ന സ്ഥലത്തുവെച്ച് എസ്സ്. ഐ. ആർ. കമ്പനിക്കാരുടെ ക്ഷണം സ്വീകരിച്ചുവന്നിരുന്ന അനവധി മാന്യന്മാർ കൂടിയ സന്ദർഭത്തിൽ, ബഹുമാനപ്പെട്ട മദ്രാസ്സ് ഗവർണ്ണർ അവർകളാൽ ഈ പാതയുടെ ഉൽഘാടനാഘോഷക്രിയ മംഗളമായി നടത്തപ്പെടുകയും ചെയ്തു. പക്ഷെ സമുദ്രലംഘനത്തിന്നു ശ്രീരാമനെ പ്രേരിപ്പിച്ച കാരണങ്ങളല്ലാ ഇവരെ ഉത്സാഹിപ്പിച്ചതെന്നു മാത്രമേയുള്ളൂ.

"ആദാംപാലം" വഴി ഇന്ത്യയെയും സിലോണിനെയും ഒരു തീവണ്ടിപ്പാതമൂലം

കൂട്ടിഘടിപ്പിയ്ക്കുന്നതിനുള്ള ആലോചന മുപ്പത്തെട്ടു വൎഷങ്ങൾക്കുമുമ്പു തുടങ്ങിട്ടുള്ളതാണ്. ശ്രീരാമൻ ഇപ്രകാരം ഒരു കാൎയ്യം പ്രവൎത്തിച്ചിട്ടുള്ളതുകൊണ്ടു, ഇത് ഒരു നൂതനമായ ആലോചനയാണെന്നു പറയുവാൻ പാടില്ല. രാമായണത്തിൽ അവിശ്വാസമുള്ളവൎക്കുതന്നേയും, ഇങ്ങനെയൊരുകാൎയ്യം സാധിയ്ക്കാവുന്നതാണെന്ന് അതിന്റെ ഗ്രന്ഥകൎത്താവു പറഞ്ഞിട്ടുള്ളതിനെ വിശ്വസിയ്ക്കാതിരിപ്പാൻ നിവൃത്തിയില്ല. ആ സ്ഥിതിയ്ക്കു ഇതിന്നു പുതുമ കല്പിയ്ക്കുവാൻ അവകാശമില്ല. എന്നുമാത്രമല്ല ഇപ്പോൾ അനുഭവപ്പെടുന്ന അത്ഭുതങ്ങളെല്ലാം നമ്മുടെ പൂൎവ്വികന്മാർ ആലോചിച്ചുവെച്ചിരുന്നവകളാണെന്ന് ഇതൊരു ദൃഷ്ടാന്തമായും വിചാരിയ്ക്കാം. ഈ സംഗതി പാശ്ചാത്യന്മാർ സമ്മതിയ്ക്കുന്നുണ്ടുതാനും. ഈ പാതയെപ്പററിയുള്ള ആലോചന 1876-ൽ ആണ് ആദ്യമായി തുടങ്ങിയതെങ്കിലും. 1894 വരെ യാതൊരു തീരുമാനവും ഉണ്ടാകാതെയാണിരുന്നതു. 1894-ൽ മിസ്റ്റർ എഫ്. ജെ. വാർണിങ്ങ് എന്നൊരാൾ സിലോൺ ഗവൎമ്മേണ്ടിന്റെ ആവശ്യപ്രകാരം സൎവ്വേ ചെയ്തു ഒരു കണക്കുണ്ടാക്കിയതിൽനിന്നു ഇതിലേയ്ക്കു 259 ലക്ഷം ഉറുപ്പിക ചിലവു വേണ്ടിവരുമെന്നു കാണുകയുണ്ടായി. അടുത്ത കൊല്ലത്തിൽ ഇന്ത്യാഗവൎമ്മേണ്ടിന്റെ ആവശ്യപ്രകാരം മിസ്റ്റർ ഇ. ജെ. ഷാബോൾഡ് സൎവ്വേ ചെയ്തു കണക്കെടുത്തതിൽനിന്നു ആദ്യത്തേതിൽ പത്തുലക്ഷം ഉറുപ്പിക കുറവായിട്ടാണ് കണ്ടത്. എന്നാൽ ഈ ചിലവു ന്യായമായി കിട്ടാവുന്ന ആദായത്തിനേക്കാൾ കൂടുതലാണെന്നു വിചാരിച്ച്, ഈ ഉദ്യമം തല്ക്കാലം നിൎത്തിവെയ്ക്കുകയാണുണ്ടായത്. 1899-ൽ മധുരയിൽനിന്നു രാമേശ്വരത്തേയ്ക്കു ഒരു തീവണ്ടിപ്പാത ഏൎപ്പെടുത്തുന്ന കാൎയ്യത്തെപ്പററി ആലോചന നടക്കുകയും, ആ സന്ദൎഭത്തിൽ "കുണ്ടഗൽമുനമ്പ്" ഒരു തുറമുഖമാക്കണമെന്ന് അഭിപ്രായപ്പെടുകയും ചെയ്തു. ഇതിനെപ്പററി പല വാദപ്രതിവാദങ്ങളും നടന്നുകൊണ്ടിരിയ്ക്കുന്നതിനിടക്ക്,

1906-ൽ കമ്പനിയുടെ ഇന്ത്യൻ ഏജണ്ടും, ഇപ്പോൾ മാനേജിങ്ങ് ഡയറക്ടരുമായ മിസ്റ്റർ എൻ. പ്രിസ്റ്റ്ലി പഴയ ആലോചനയെത്തന്നെ വീണ്ടും ആരംഭിച്ചു. പക്ഷെ പാലത്തിന്നു ചെയ്യുന്ന ചിലവ് ന്യായപ്പെടുമെന്നു കാണുന്നതുവരെ കപ്പൽമാൎഗ്ഗമായി ഗതാഗതസൌകൎയ്യമുണ്ടാക്കണമെന്നായിരുന്നു ഇദ്ദേഹം അഭിപ്രായപ്പെട്ടത്. ഈ അഭിപ്രായത്തെ അപ്പോഴത്തെ സിലോൺ ഗവൎണ്ണരും അദ്ദേഹത്തിന്റെ പിൻഗാമിയും പിൻതാങ്ങുകയും ചെയ്തു. അടുത്ത കൊല്ലത്തിൽ കമ്പനിയുടെ സ്ഥിരാദ്ധ്യക്ഷർ സിലോണിൽ സൎക്കീട്ടായിചെന്ന സമയം രാജ്യനിവാസികളുടെ ഒരു ഡെപ്യൂട്ടേഷൻ സ്വീകരിയ്ക്കുകയും അവരുടെ ആഗ്രഹപ്രകാരം തീവണ്ടിതന്നെ നടപ്പാക്കുവാൻ വേണ്ട ശ്രമം അദ്ദേഹം ഇംഗ്ലണ്ടിൽ മടങ്ങി എത്തിയ സമയം ചെയ്കയും അതിൻഫലമായി, 'മന്നാർ' ദ്വീപിന്റെ അററത്തുള്ള 'താലിമന്നാർ' എന്ന സ്ഥലം വരെ സിലോൺ ഗവൎമ്മേണ്ടുകാർ അവരുടെ തീവണ്ടിപ്പാത എത്തിയ്ക്കുകയും താലിമന്നാർ മുനമ്പിന്റെ ഇരുഭാഗത്തും തട്ടുകൾ നിൎമ്മിയ്ക്കുകയും ചെയ്യുമെങ്കിൽ ശേഷം പണികൾ ഇന്ത്യാഗവൎമ്മേണ്ട് നിൎവ്വഹിയ്ക്കാമെന്നു സമ്മതിയ്ക്കുകയും ചെയ്തു. അതിന്നു ശേഷം, ഇന്ത്യാഗവൎമ്മേണ്ട് പ്രവൎത്തിയ്ക്കേണ്ടതെന്താണെന്നു തീരുമാനിയ്ക്കുവാൻ മദ്രാസ്സ് ഗവൎണ്ണർമുതലായ പലരും ചേൎന്ന് ഒരു സഭക്കൂടുകയും, അതിൽവെച്ച്, "പാക്ക്" കടലിടുക്കിൻ മീതെ ഒരു പാലംകെട്ടുന്നതിന്നും "പാമ്പൻ" എടക്കടലിൽ ഉയൎത്താവുന്നതും താഴ്ത്താവുന്നതുമായ ഒരു പാലംകെട്ടുന്നതിന്നും "ധനുഷ്കോടി"യ്ക്കും "താലിമന്നാറി"ന്നും മദ്ധ്യേയുള്ള സമുദ്രത്തിൽ ആവിക്കപ്പൽ ഏൎപ്പെടുത്തുന്നതിന്നും തീൎച്ചയാക്കുകയും ചെയ്തു. ഇപ്രകാരം കുറെദൂരം തീവണ്ടിയും കുറെദൂരം കപ്പലുമായിട്ടാണ് ഈ പാത തുറക്കപ്പെട്ടിരിയ്ക്കുന്നതു. സിലോൺ ഭാഗത്തുനിന്നും രാമേശ്വരം ഭാഗത്തുനിന്നും കടലിലേയ്ക്കു കെട്ടിയിരിയ്ക്കുന്ന പാലങ്ങൾക്കു മദ്ധ്യേയുള്ള കടലിന്ന് ഇരുപത്തിരണ്ടു മയ

ൽസ്സ് ദൂരമാണുള്ളതു. ഇവിടെയാണ് ആ വിക്കപ്പലിന്റെ ഉപയോഗം. "കർസൺ, എൽജിൻ, ഹാർഡിഞ്ച്" എന്നമൂന്ന കപ്പലുകളാണ് ഇവിടെ ഉപയോഗപ്പെട്ടുവരുന്നതു. ഈ കാൎയ്യത്തിൽ ഇന്ത്യാഗവൎമ്മെണ്ടിന് ഏഴുപത്തുലക്ഷം ഉറുപ്പികയും സിലോൺഗവൎമ്മെണ്ടിന് നാല്പത്തുലക്ഷം ഉറുപ്പികയുംകൂടി ആകെ 111 ലക്ഷം ഉറുപ്പിക മാത്രമെ ചിലവുവന്നിട്ടുള്ളൂ.

ധനുഷ്ക്കോടിയിലെ ഇരിമ്പുപാലത്തിന്റെ വലിപ്പം താഴെകൊടുക്കുന്ന കണക്കുകൊണ്ട് വായനക്കാൎക്ക് അറിയാവുന്നതാണ്. ഈ ഇരിമ്പുപാലത്തിന്ന് 6776. അടിനീളവുമുണ്ട്. അതിൽ ആകെ 145. കമാനവും ഉണ്ട്. കമാനങ്ങളുടെ ഉള്ളളവു ഓരോന്നിന്ന് 40 അടി വീതമാകുന്നു. ബാക്കി രണ്ടു കമാനങ്ങളുള്ളതിൽ ഒന്നിന് 43. അടിയും മറേറതിന്ന് 44. അടിയുമുണ്ട്. ഇതിന്നുപുറമെ, ഇതിന്നുള്ളിൽ കൂടി കപ്പലുകൾക്ക് കടന്നുപോകേണ്ടതിന്നായി മേല്പോട്ടു തുറന്നു വെയ്ക്കത്തക്കവിധത്തിൽ 289. അടിനീളമുള്ള ഒരു ചെറുപാലവും പ്രത്യേകമായി ഒരു കപ്പൽച്ചാലുമുണ്ട്. ഇതിൽകൂടി 200. അടി വണ്ണമുള്ളതും 14. അടിവെള്ളത്തിലേയ്ക്ക് തള്ളി നില്ക്കുന്നതുമായ കപ്പലുകൾക്ക് നിഷ്പ്രയാസം ഗതാഗതം ചെയ്യാവുന്നതാണ്. ഈ പാലം ഒന്നാമത്തെ സേതുബന്ധത്തിന്ന് നേരെയാണിരിയ്ക്കുന്നതു. ഈ പാലത്തിന്നുപയോഗിച്ചിട്ടുള്ള ഇരിമ്പുതൂണുകൾ ഓരോന്നിന്നു 710 അടിനീളവും ഉള്ളതാകുന്നു. ഈ പണികൾക്കെല്ലാം കൂടി ആകെ രണ്ടായിരം ടൺതൂക്കം ഇരിമ്പുപണിത്തരങ്ങളും, 20,700 ക്യൂബിക്ക്ഫീററ് തേക്കുമരവും ഉപയോഗിച്ചിട്ടുണ്ട്. രണ്ടായിരം കൂലിക്കാർവീതം ദിവസംപ്രതി വേലയെടുത്തിട്ടുണ്ടെന്നുകാണുന്നു.

മേൽപറഞ്ഞമൂന്നു കപ്പലുകളിൽ ഓരോന്നിന്നും അമ്പതിനായിരം പവൻ വീതം വിലയായിട്ടുണ്ട്. കപ്പലുകൾ ഓരോന്നിന്നും 250 അടിനിളവും 38 അടി വീതിയും ഉണ്ട്. ഓരോകപ്പലുകളിലും 50 ഒന്നാംക്ലാസുകാരേയും 500 മൂന്നാംക്ലാസുകാരേയും, 180 ടൺ തൂക്കം സാമാനങ്ങളും 110 കന്നുകാലികളേയും കയററിക്കൊണ്ടുപോകാവുന്നതാണ്. മണിക്കൂറിൽ ഇരുപതേകാൽ നാഴികദൂരം വീതം യാത്ര ചെയ്യുകയും ചെയ്യും.

ശ്രീരാമനു കല്ലും മരവുമാണ് വേണ്ടിവന്നതു. ഇപ്പോൾ ഇരിമ്പും മരവുമാണ് ഉപയോഗിച്ചിരിയ്ക്കുന്നത്. നളനും ഹനുമാനും അഞ്ചുദിവസംകൊണ്ടു ചെയ്ത പണി ഇപ്പോൾമൂന്നുകൊല്ലംകൊണ്ടാണ് കഴിഞ്ഞതു. ഇതിൽ അത്ഭുതപ്പെടുവാനുമില്ല. എന്തുകൊണ്ടെന്നാൽ, വാനരസേനയ്ക്കു എണ്ണമുണ്ടായിരുന്നില്ല. എന്നുതന്നെയല്ല, നടപ്പുദീനവും ചുഴലിക്കാററും അവരെ ഉപദ്രവിച്ചിരുന്നുമില്ല. ഇവരുടെകഥ അങ്ങിനെ അല്ലായിരുന്നു. അതിന്നും പുറമെ, ശ്രീരാമന്റെ സേതുബന്ധം സീതയെ വീണ്ടെടുക്കുവാൻ മാത്രമായിരുന്നു. അതിന്നുശേഷം, ആ പാലം നിലനിന്നാലും ഇടിഞ്ഞുപൊളിഞ്ഞു പോയാലും അദ്ദേഹത്തിന്നു വിരോധമുണ്ടായിരുന്നില്ല. പക്ഷെ, ഇവിടെയൊ? എന്നെയ്ക്കും സുസ്ഥിരമായിരിയ്ക്കണമെന്നാണ് ആഗ്രഹം. ഇടിഞ്ഞുവീണുപോയാൽ ധനനാശവും ആൾനാശവും നിശ്ചയം പോരെങ്കിൽ പരിഹാസവും. അതുകൊണ്ടാണ് അധികസമയം വിനിയോഗിച്ച് മനസ്സിരുത്തി പണിതീൎക്കേണ്ടിവന്നതു. ഏതുവിധത്തിലും കമ്പനിക്കാരുടെ ഈ പ്രവൃത്തി, അവൎക്ക് അഭിമാനഹേതുകവും, ജനങ്ങൾക്ക് ഉപകാരപ്രദവും ആയിത്തീൎന്നിട്ടുണ്ടെന്നു പറയുന്നതിൽ രണ്ടുപക്ഷമുണ്ടെന്നു തോന്നുന്നില്ല. ഈ ഏൎപ്പാടുകൊണ്ടു കച്ചവടത്തിന്നും കൈത്തൊഴിലുകൾക്കും കിട്ടാവുന്ന അഭിവൃദ്ധി എത്രമാത്രമാണെന്ന് പ്രത്യേകിച്ച് പറയേണ്ടതില്ലല്ലൊ. വഴിയാത്രക്കാൎക്കുള്ള സൌകൎയ്യവും കുറച്ചൊന്നുമല്ല. ഈ പാത തുറക്കുവാൻ വന്നിരുന്ന മദ്രാസ് ഗവർണർ അവൎകൾക്ക്, വിലപിടിച്ചതും, വിശേഷപ്പെട്ടതുമായ ഒരു "കാസ്കററ്" കമ്പിനിക്കാർ സമ്മാനംകൊടുത്തതും ഈ അവസരത്തിൽ സ്മരണീയംതന്നെ.

ഇ. ആർ. മേനോന്

# അദ്ധ്യായം 3.

## ഏർവാലന്മാരും, നായാടികളും, ഉള്ളാടന്മാരും.

### ഏരവാലന്മാർ.

*ഉൽപത്തിയും ഐതിഹ്യവും*

'വില്ലുവേടന്മാർ' എന്നുകൂടി വിളിക്കപ്പെടുന്നു. ഏരവാലന്മാർ ചിറ്റൂർതാലൂക്കിലെ മലകളിൽ പാൎത്തുവരുന്ന ഒരു വക സാധുക്കളായ കാട്ടുജാതിയാകുന്നു. അവരിൽ ചിലർ മലയാളം സംസാരിക്കുന്നുണ്ടെങ്കിലും അവരുടെ ഭാഷ തമിഴാണ്. അവൎക്ക് സ്ഥാനമാനങ്ങൾ ഒന്നുമില്ല. എന്നാൽ വയസ്സന്മാരെ മൂത്താന്മാരെന്നും പാട്ടാന്മാരെന്നും സംഭാഷണത്തിൽ പറഞ്ഞുവരാറുണ്ട്. അവരുടെ ഉല്പത്തിയെപ്പററി അവൎക്ക് യാതൊരു വിവരവുമില്ല. മററുകാട്ടുജാതിക്കാരെപ്പോലെ ഇവരും അപരിഷ്കൃതന്മാരും ഭീരുക്കളും തന്നെ. മഹാ ദരിദ്രന്മാരുമാണ്. എന്നാൽ അവർ ആശ്രയിച്ചുവരുന്ന മുതലാളന്മാരുടെ പരിഷ്കാരംകൊണ്ട് അവരുടെ സ്ഥിതിക്ക് അല്പം ഭേദമുണ്ടായിട്ടുണ്ട്. ഇവരും പതികളിലാണ് കാട്ടിൽ പാൎത്തുവരുന്നത്. കുടിലുകൾ മലയന്മാരുടേതുപോലെയുമാകുന്നു. എന്നാൽ മലയന്മാരെപ്പോലെയൊ കാടന്മാരെപ്പോലെയൊ ഇവർ ദിക്കുമാറി പാൎപ്പാൻ നോക്കുന്നവരല്ല.

*ഉടുപ്പും ശരീരാലങ്കാരണവും*

ഏരവാലപ്പെണ്ണുങ്ങളും ആണുങ്ങളും മലയന്മാർ പുലയന്മാർ മുതലായ കീഴ്ജാതിക്കാരെക്കാൾ നല്ലപോലെ വസ്ത്രധാരണം ചെയ്യുന്നുണ്ട്. ആണുങ്ങൾ വകഞ്ഞു കരയും മൂന്നുവാര നീളവുമുള്ള വേഷ്ടികൾ അരയിൽ ചുററി ഒരു തല നാട്ടിയിട്ടു മററെ തല കാലിന്റെ ഇടയിൽ കൂടിയെടുത്തു പിന്നിൽ കുത്തിവെക്കും. അവൎക്ക് ചുമൽമുണ്ടും ഉണ്ടായിരിക്കും. ചിലപ്പോളതു ചുമലിൽ നാട്ടിയിടാനും മതി, ചിലപ്പോൾ തലക്കെട്ടിന്മേൽ കെട്ടാനും മതി. തലമുടി പെണ്ണുങ്ങളെപ്പോലെ വളൎത്തി നീട്ടും. എന്നാൽ വകയില്ലാത്തതിനാൽ എണ്ണതൊട്ടു മിനുക്കാറില്ല. അവർ മേൽമീശ വളൎത്തുകയും, തങ്ങളെ വളരെ പേടിയുള്ള മലയന്മാരിൽനിന്നും തിരിച്ചറിവാൻ, കഴുത്തിൽ ഒരു സ്ഫടികക്കുരുമാലയും ചിലർ കയ്യിൽ പിച്ചളമോതിരവും ധരിക്കുകയും ചെയ്യും. പെണ്ണുങ്ങളുടെ വസ്ത്രധാരണം കാടത്തികളുടേതും കൊങ്ങമലച്ചികളുടേതും പോലെയാകുന്നു. അവരുടെ കാതിലേക്കുള്ള ആഭരണം പനയോലച്ചുരുളാണ്. ഇതു സാമാന്യം വലിയതു കൊള്ളത്തക്കവണ്ണം കാതു കുത്തിവളൎത്തുകയും ചെയ്യും. ഇവർ ആഴ്ചയിലൊരിക്കൽ തേച്ചുകുളിക്കുമത്രെ.

*കല്യാണസമ്പ്രദായം*

ഭാൎയ്യയെ തന്നത്താൻ പുലൎത്താറാവുന്നതുവരെ ഒരു യുവാവിനെ കല്യാണം ചെയ്യാനനുവദിക്കുന്നതല്ല. ഇതു മേൽജാതിക്കാൎക്ക് കണ്ടുപഠിപ്പാൻ ഒരുത്തമദൃഷ്ടാന്തമാണ്. ഒരു ഏരവാലൻ തന്റെ മകനെ കല്യാണം ചെയ്യിക്കണമെന്നു തോന്നിയാൽ അവനും

അവൻെറ അളിയനും മററു ചില ബന്ധു
ക്കളുംകൂടി പെണ്ണിൻെറ മാതാപിതാക്കന്മാ
രെ ചെന്നു കണ്ട് കാൎയ്യം സംസാരിച്ചു
തീൎച്ചപ്പെടുത്തി കല്യാണത്തിന്നുള്ള ദിവ
സം നിശ്ചയിയ്ക്കും. അപ്പോൾ വധുവിൻെറ
മാതാപിതാക്കന്മാർ കല്യാണത്തിൻെറ പ്രാ
രംഭമായി ഒരു സദ്യയും കഴിയ്ക്കും. അനന്ത
രം വധൂവരന്മാരുടെ മാതാപിതാക്കൾ മുത
ലാളന്മാരെ ചെന്നുകണ്ട് കുറെ വെററില
അടയ്ക്ക പുകയിലയും കാഴ്ചവെച്ച് വിവരം
അറിയിക്കയും, അവർ കല്യാണത്തിൻെറ
ഏതാനും ചിലവിലേയ്ക്കു കുറെ നെല്ലു കൊ
ടുക്കയും ചെയ്യും. കല്യാണം നടത്തുന്ന
തു തിങ്കളാഴ്ചയാണ്. കല്യാണം നിശ്ചയി
ച്ച തിങ്കളാഴ്ചയുടെ മുമ്പിലെ ഏതെങ്കിലു
മൊരു തിങ്കളാഴ്ച വരൻെറ സഹോദരി ചി
ല ബന്ധുമിത്രങ്ങളോടുകൂടി വധുവിൻെറ വീ
ട്ടിൽചെന്ന് അവൾക്ക് ഒരു പിച്ചളമോ
തിരവും അവളുടെ പിതാവിന്നു വധുപ്പ
ണം വക ഒരുറുപ്പികയും കൊടുക്കുക പതി
വുണ്ട്. പിന്നീടു കല്യാണം നിശ്ചയിച്ച
തിങ്കളാഴ്ച അവരും വേറെ ചിലരും ഒരു
പുതിയ പുടവ കൊണ്ടുപോയി വധുവിനെ
ഉടുപ്പിയ്ക്കും. അപ്പോഴും മുമ്പെത്തെപ്പോലെ
ഒരു സദ്യയുണ്ട്. അതും കഴിഞ്ഞാൽ വ
ധുവിനെയും കൂട്ടി വരൻെറ മാടത്തിലേയ്ക്കു
പോകയും അവിടെവെച്ചു അവരും എല്ലാ
വൎക്കും സദ്യ കഴിയ്ക്കുകയും ചെയ്യും. പിന്ന
ത്തെ തിങ്കളാഴ്ച വധൂവരന്മാരൊന്നിച്ചു വ
ധുവിൻെറ ഗൃഹത്തിൽപോയി ഒരാഴ്ചവട്ടം
താമസിച്ചിട്ടു തിരിച്ചുപോരും. അപ്പൊഴെ
കല്യാണത്തിൻെറ എല്ലാ അംഗങ്ങളും അ
വസാനിയ്ക്കുകയുള്ളു. എല്ലാററിന്നുംകൂടി 30
ക. യോളം ചിലവുമുണ്ട്. ചിററൂർ താലൂ
ക്കിലെ ഈഴവന്മാരെപ്പോലെതന്നെ ഇവ
ൎക്കും താലികെട്ടുക എന്ന ക്രിയയില്ല. ക
ല്യാണസമയം വരനു യാതൊരു സമ്മാന
വുമില്ല. അതു കൎക്കടകസംക്രാന്തിയാണ്
കൊടുത്തുവരാറ്. അന്ന് അവനെ ശ്വശു
രൻ ക്ഷണിച്ചുവരുത്തി സദ്യകഴിച്ചു ഭക്ഷ
ണവും, സമ്മാനമായി ഒരു വേഷ്ടിയും, ത
ലപ്പാവും കൊടുക്കും. അതിന്നുശേഷം ഭാ
ൎയ്യാഭൎത്താക്കന്മാർ വേറെ മാടത്തിൽ താമ
സമാക്കി സ്വപ്രയത്നത്താൽ ഉപജീവനം
കഴിയ്ക്കുകയാണ്.

സ്ത്രീ ഋതുവാകുന്നതിന്നുമുമ്പാണ ക
ല്യാണം ചെയ്യപ്പെട്ടതെങ്കിൽ ഋതുവാകുന്ന
തുവരെ അവൾ മാതാപിതാക്കന്മാരുടെ ഗൃ
ഹത്തിൽ താമസിയ്ക്കുകയും അതിന്നുശേഷം
മാത്രം ഭൎത്തൃഗൃഹത്തിലേയ്ക്കു പോകയുമാണ്
പതിവ്. സ്ത്രീ തിരളുമ്പോൾ പ്രധാന മാ
ടത്തിൻെറ ഒരു ഫർല്ലോങ്ങ് ദൂരെയായി
'മുട്ടുചല'* കെട്ടിയുണ്ടാക്കി അവളെ അതി
ൽ പാൎപ്പിയ്ക്കും. സാധാരണയായി അവൾ
ഏഴുദിവസം ഇവിടെ താമസിയ്ക്കണം. ആ
സമയം അല്പം ചില സഖികളെ മാത്രമെ
കാണ്മാൻ അനുവദിക്കയുള്ളു. ഭക്ഷണം കൊ
ടുക്കുന്നതു കുറെ ദൂരത്തായി കൊണ്ടുവെച്ച്
അവൾ എടുത്തുകൊണ്ടു പോകയാണ്.
അശുദ്ധം ഭയന്നു പ്രായംചെന്നവരാരും
അടുത്തുചെല്ലുകയില്ല. ഏഴാംദിവസം കാ
ലത്തു കുളിച്ചാൽ അവൾ ശുദ്ധമായി. പി
ന്നെ മാറുള്ളവരൊന്നിച്ചുകൂടിക്കഴിയാം. കു
ളിദിവസം ബന്ധുമിത്രങ്ങൾക്കു സദ്യകഴിച്ച്
ആഘോഷിയ്ക്കും. പിന്നീടുള്ള തീണ്ടാരികൾ
അവർ 3 ദിവസം മാത്രം വൎജ്ജിയ്ക്കുന്നതും
നാലാംദിവസം കുളിച്ചാൽ സ്ത്രീ ശുദ്ധമാവു
ന്നതുമാകുന്നു. തിരളുന്നതിന്നുമുമ്പായി ക
ല്യാണം കഴിഞ്ഞിരുന്നാൽ തിരണ്ടുകല്യാ
ണച്ചിലവിലേയ്ക്കു ഭൎത്താവു വല്ലതും കൊടു

* മുട്ടുചല=ഒരു പ്രത്യേകമാടം

ക്കം. തെററിനടക്കുന്ന ഒരു പെണ്ണിന്നു പൂർവ്വകാലത്തു കൊലയായിരുന്നു ശിക്ഷ. എന്നാലിപ്പോൾ അവളെ ജാതിയിൽനിന്നും പുറത്താക്കിക്കളക മാത്രമെ ചെയ്യുന്നുള്ളു. ശിക്ഷയുടെ കാഠിന്യംകൊണ്ടായിരിയ്ക്കാം, ഈ വക ദൃഷ്ടാന്തങ്ങൾ വളരെ ദുർല്ലഭമായിട്ടെ ഉണ്ടാവുന്നുള്ളു

ഗർഭിണിയ്ക്കു 5-ാംമാസത്തിലൊ ഏഴാം മാസത്തിലൊ ബ്രാഹ്മണരുടെ ഇടയിലുള്ള പുംസവനവും സീമന്തവുംപോലെയൊ, അല്ലെങ്കിൽ മററുജാതിക്കാരുടെ ഇടയിലുള്ള പുളികുടിപോലെയൊ യാതൊരു ക്രിയയും ചെയ്യാറില്ല ഒരു ഗർഭിണിയെ വല്ല പട്ടിയൊ പൂച്ചയൊ കാട്ടുമൃഗങ്ങളൊ പേടിപ്പെടുത്തുവാൻ എത്തുന്നതായി സ്വപ്നം കണ്ടാൽ അവളെ പ്രേതബാധിച്ചിട്ടുണ്ടെന്നു വിശ്വസിച്ചുവരുന്നു. അങ്ങിനെ കണ്ടാൽ സ്വജാതിയിൽനിന്നൊ മററു ജാതിയിൽനിന്നൊ ഒരു മാന്ത്രികനെ വരുത്തും. അവർ അരിപ്പൊടി മഞ്ഞപ്പൊടി കരി ഇതുകൾകൊണ്ടു ഒരു കളമെഴുതി അതിൻെറ മുമ്പിൽ അവളെ ഇരുത്തികൊട്ടുകയും പാടുകയും ചില മന്ത്രങ്ങൾ ജപിക്കയും ചെയ്യിട്ടു കുന്തുരുക്കം കത്തിച്ചു മുഖത്തു കാട്ടി കൈബലിയുഴിയും. അപ്പോൾ അവൾ വിറയ്ക്കയും ദേവത തുള്ളുകയും ചെയ്താൽ ദേവതയ്ക്കു ചോറ്, അവില്, പഴം, നാളികേരം, കോഴി, ഇതുകൾകൊണ്ടു പൂജ കഴിയ്ക്കും. ഇതുകൊണ്ടു പ്രസാദിച്ചാൽ ദേവത ഒന്നുകിൽ അപ്പോൾതന്നെ ഒഴിഞ്ഞുപോകും, അല്ലെങ്കിൽ ഒഴിഞ്ഞുപോകുന്ന സമയം കല്പനയാവും. സ്ത്രീ ഇളകാതെ സ്വസ്ഥമായിരുന്നാൽ ദേവതബാധയില്ലെന്നാണ് അനുമാനം. ദേവത ഉപദ്രവം ഉണ്ടാകാതിരുപ്പാൻ പലപ്പൊഴും സ്ത്രീകളുടെ കഴുത്തിൽ ഓലയിൽ എന്തുമെഴുതിതെറുത്തു കെട്ടിയ്ക്കുക പതിവാണ്.

എരവാലന്മാരുടെ ഗർഭവും പ്രസവവും സംബന്ധിച്ചുള്ള സമ്പ്രദായം മലയന്മാരുടേതുപോലെതന്നെ. പക്ഷെ ഇവർക്കു പുല ഏഴു ദിവസം മാത്രമെയുള്ളു. എന്നാൽ 8-ാംദിവസം സ്ത്രീ കുളിച്ചാൽ അവളെ ഒരു പ്രത്യേകമാടത്തിൽ 5 മാസം വേറെ പാർപ്പിയ്ക്കുന്നതും ആ കാലം മുഴുവൻ അവൾ പുലപോലെ ആചരിച്ചുവരുന്നതുമാണ്. അവളുടെ ഇക്കാലത്തെ ഭക്ഷണം ഉപസ്കരഹീനമാകുന്നു. മാംസം തീരെ പാടില്ല. പ്രസവരക്ഷയ്ക്കു കുരുമുളകും ചുക്കും പനഞ്ചക്കരയുംകൂടി കള്ളിൽ കലക്കിയുണ്ടാക്കുന്ന ഒരു മരുന്നു മാത്രം. ഈ അഞ്ചു മാസം കഴിഞ്ഞാൽ അവൾ കുളിച്ചു ശുദ്ധമാവും. അന്നു പ്രധാന മാടത്തിലേയ്ക്കു താമസം മാററുകയും സദ്യയും മററും കഴിച്ച് ആഘോഷിയ്ക്കുകയും ചെയ്യും.

കുട്ടിയ്ക്കു, രണ്ടു വയസ്സു തികഞ്ഞതിനുശേഷം, അധികകാലം ജീവിച്ചിരിപ്പാൻ ശരീരസൌഖ്യമുണ്ടെന്നു ബോദ്ധ്യപ്പെട്ടപ്പൊഴെ, പേരിടുകയുള്ളു ആൺകുട്ടിയ്ക്കു മുത്തച്ഛൻെറയും പെൺകുട്ടിയ്ക്കു മുത്തമ്മയുടെയും പേരാണ് ഇടുക. ആണുങ്ങൾക്കു സാധാരണയായി ഇട്ടുവരുന്ന പേരുകൾ കണ്ണൻ, കടുകൻ, കോദണ്ഡൻ, കീച്ചാരൻ, ആട്ടുകാരൻ എന്നും പെണ്ണുങ്ങൾക്കു കണ്ണി, കേയി, കടുക, രാമായി എന്നുമാണ്. ഇതിലെ ഹിന്തുദൈവങ്ങളുടെ പേരുകൾ ഉപയോഗിപ്പാൻ തുടങ്ങീട്ടു വളരെ കാലമായിട്ടില്ല. അതുകൾ, മേൽജാതിക്കാരായി പലപ്പൊഴും കൂട്ടുകെട്ടിന്ന് അവസരമുണ്ടാകകൊണ്ട്, അവരിൽനിന്നും കിട്ടിട്ടുള്ളതുമാകുന്നു.

വിധവാവിവാഹവിഷയത്തിൽ ഈ

പ്രാക്കാലീന ജനങ്ങൾ മേൽജാതിക്കാർക്ക് പഠിപ്പാൻ ഒരു വിലയേറിയ പാഠം കാണിച്ചുതരുന്നുണ്ട്. അവരുടെയിടയിൽ വിധവക്കു കല്യാണം കഴിക്കാം. എന്നാൽ അത് ഒരു മൃതപത്നികനെ മാത്രമെ പാടുള്ളൂ. ഇതിന്നു 'മുണ്ടുകെട്ടുക' എന്നുപറയും. ഇരുവർക്കും പൂർവ്വവിവാഹത്തിൽ സന്താനങ്ങളുണ്ടായിരുന്നാൽ അവരെ പക്ഷഭേദംകൂടാതെ നോക്കുമെന്നു പുരുഷൻ ആ ഗോത്രക്കാരുടെ മുമ്പാകെ പ്രതിജ്ഞചെയ്യണം. പുനർവിവാഹത്തിന്നു ഒരു വിരലുള്ള മോതിരവും പുടവയും കൊടുക്കുക ആവശ്യമാണ്. എന്നാൽ വലിയ ആഘോഷമൊന്നും ഉണ്ടാവില്ല.

ഒരു പുരുഷന്നു ഭാര്യയെ തെളിഞ്ഞില്ലെങ്കിൽ അവളെ ഉപേക്ഷിയ്ക്കാം. അവൾക്കപിന്നെ ഒരു ഭാര്യമരിച്ചവനെ മാത്രമെ സ്വീകരിപ്പാൻ പാടുള്ളൂ. എന്നാൽ ഇവക ദൃഷ്ടാന്തങ്ങൾ വളരെ ചുരുക്കമാണ്. ബഹുഭാര്യത്വവും ബഹുഭർത്തൃത്വവും തീരെ നടപ്പില്ല. അച്ഛന്റെ സ്വത്തിന്നു മകനാകുന്നു അവകാശി. അവർക്കു സമുദായ യോഗമില്ല. അവരുടെയിടയിൽ വഴക്കുകൾ അപൂർവ്വമായിട്ടെ ഉണ്ടാവുന്നതുമുള്ളൂ.

മതം

മതകാര്യത്തിൽ എരവാലന്മാരും ആനിമിസ്ററുകൾ തന്നെ. കാടുകളും മലകളും തങ്ങൾക്കു ദ്രോഹം ചെയ്യുന്ന ഭൂതപ്രേത പിശാചുക്കളെക്കൊണ്ട് നിബിഡമാണെന്നു അവർ വിശ്വസിച്ചുവരുന്നു. ഈ ഭൂതങ്ങളിൽ ചിലവ വൃക്ഷങ്ങളിൽ നിവസിക്കുന്നുവെന്നും, അവ കാട്ടുമൃഗങ്ങളെ ഭരിയ്ക്കുന്നുവെന്നും, മററു ചിലവ പാറകളിലോ വൃക്ഷങ്ങളിലോ കൊടുമുടികളിലൊ നിവസിക്കുന്നുവെന്നും, അവക്ക് ചില പ്രത്യേക കുടുംബങ്ങളുടേയൊ പതികളുടേയൊ മേൽ അധികാരമുണ്ടെന്നും അവർ വിശ്വസിച്ചിരിയ്ക്കുന്നു. ഈ ഭൂതങ്ങൾക്കു വഴിപാടുകളും ബലികളും കഴിക്കുന്നത് പ്രത്യക്ഷത്തിൽ കഴിക്കുന്നവർക്ക് ഗുണം സിദ്ധിക്കണമെന്നുള്ള ഉദ്ദേശംകൊണ്ടല്ല; അവയുടെ വിശപ്പ് ശമിപ്പിയ്ക്കണമെന്നുള്ള ഉദ്ദേശംകൊണ്ടാണ്. എല്ലാ ദുഃവൃത്തികളും അധിക്ഷേപകരമായി വരികയാൽ ഈ ഭൂതങ്ങളെ സംബന്ധിച്ചു അവർ ദോഷകരമായി യാതൊന്നും മനസാ വാചാ കർമ്മണാ ചെയ്യുന്നതുമല്ല.

കാളി, മുനി, (സപ്ത)കന്യകമാർ, കറുപ്പുരായൻ ഇവരാണ് എരവാലന്മാരുടെ ദൈവങ്ങൾ. അവർ കാട്ടിൽ പാർക്കുന്നകാലത്ത് തങ്ങളേയും കുഡുംബങ്ങളേയും രക്ഷിക്കുന്നതിലേയ്ക്കു കാളിയേയും, കന്നുകളെ രക്ഷിക്കുന്നതിലേയ്ക്കും വിളവു സമൃദ്ധമായി മുനിയേയും ആരാധിക്കുന്നു. കന്യകമാരും കറുപ്പുരായനും ക്ഷേമത്തെ കാക്കുവാനുള്ള കുടുംബദൈവങ്ങളാകുന്നു. അവരുടെ പ്രീതിക്കു ചോറും പഴവും നാളികേരവും അവിലുംകൊണ്ട് പൂജകഴിക്കും. കാളിയേയും മുനിയേയും കാട്ടിലും മററുള്ളവരെ വീട്ടിലും വെച്ച് പൂജിച്ചുവരുന്നു. ഉഴവാനും വിതക്കുവാനും കൊയ്യുവാനും തുടങ്ങുമ്പോൾ കാളിക്കും മുനിക്കും മേൽപറഞ്ഞ വഴിപാടുകൾ വെച്ചു പൂജ കഴിക്കും. കാരണം, ഇവരാണ് ദുഷ്ടമൃഗങ്ങളുടെ നാശത്തിൽനിന്നും വിളവു രക്ഷിച്ചുകൊടുക്കുന്നതു. ചില ദിവസങ്ങൾ ചില പ്രത്യേകകാര്യങ്ങൾക്കു അധികശുഭമുള്ളതായി കരുതിവരുന്നുണ്ടു. കല്യാണം വില ഇതുകൾക്കു തിങ്കളാഴ്ചകളും, മാടം കെട്ടുവാൻ ബുധനാഴ്ചകളും, കൊയ്യുവാൻ വെള്ളിയാഴ്ചകളും അധികം നല്ലദിവസങ്ങളാണെത്രെ. വീടുകൾ പണിയുന്നതിന്നും പാർപ്പുതുടങ്ങുന്നതിന്നുമുമ്പായും അവർ അവരുടെ ദൈവങ്ങളെ പൂജിയ്ക്കുക പതിവാണ്.

# മംഗളോദയം

## ഫാൽഗുനം

പുസ്തകം 6 | മീനമാസം | ലക്കം 5

മംഗളം.

തണ്ടാർമാതിൻമുലക്കുങ്കുമരസമിഴുകും ചാരുദോരന്തരാളേ
വണ്ടത്താന്മാർമുരണ്ടെത്തിനമണമിളകുംവന്യമാലാഭിരാമം
കൊണ്ടാടിത്താപസന്മാരഘമനുതിരയും സച്ചിദാനന്ദരൂപം
കണ്ടാവൂ! ഞാൻകളായല്ല്യതികഴൽപണിയുന്നോരുകാന്തിപ്രവാഹം.

ഒരു പ്രാചീന കവി.

# മലയാള നിഘണ്ടു.

മലയാളഭാഷക്ക "തരംപോലെ" ഒരു നിഘണ്ടുവില്ലെന്ന് സമ്മതിക്കാത്ത സാഹിത്യകാരന്മാർ കേരളത്തിൽ ഇപ്പോഴില്ലെന്നു തിച്ചയായും പറയാം. ഈ ഒരു അമരം ഇല്ലായ്കയാലാണ് നമ്മുടെ ഭാഷ ചുഴലിവിൽപെട്ടു ഉഴലുന്നത്. കൊച്ചിസ്സീമയിലുള്ളവർ ഒരു നിഘണ്ടു വേണമെന്നുള്ള ആഗ്രഹത്തോടെ പരിശ്രമിച്ചതിന്റെ ഫലമായി കൊച്ചി ഗവൎമ്മെണ്ട് 5000 ക. ഭാഷാപരിഷ്കരണക്കമ്മറ്റിയെ ഏല്പിച്ചിരിക്കുന്നു. ഇനിയും കഴിയുന്ന സഹായങ്ങൾ ചെയ്യാമെന്ന് ആ ഗവൎമ്മെണ്ട് സമ്മതിച്ചിട്ടുമുണ്ട്. തിരുവിതാംകൂർ ഗവൎമ്മെണ്ട് ദേശഭാഷാപരിഷ്കരണമാൎഗ്ഗങ്ങൾ ആരാഞ്ഞറിയാൻ ഏൎപ്പെടുത്തിയ കമ്മറ്റിയും നിഘണ്ടുവിന്റെ ആവശ്യത്തെ സമ്മതിക്കയും തിരുവിതാംകൂർ ഗവൎമ്മെണ്ടും കൊച്ചി ഗവൎമ്മെണ്ടും ഈ വിഷയത്തിൽ യോജിച്ച് പ്രവൎത്തിക്കേണ്ടതാണെന്നു അഭിപ്രായപ്പെടുകയും ചെയ്തിരിക്കുന്നു. മലയാളജില്ലക്കാരുടെ പ്രാതിനിധ്യമുള്ള മദിരാശി ഗവൎമ്മെണ്ട് ഈ കൊല്ലത്തെ ആയവ്യയക്കണക്കിൽ 10,000

ഉറപ്പിക്ക ഒരു മലയാളനിഘണ്ടു ഉണ്ടാക്കുന്നതിലേക്കു വ്യയം ചെയ്യുവാൻ കരുതീട്ടുമുണ്ട്. മദിരാശി ഗവമ്മേണ്ടും ഇവരോടു യോജിച്ചു പ്രവൎത്തിക്കുമെന്നു വിശ്വസിക്കാം. നിഘണ്ടുവിന്റെ കാൎയ്യം കേരളത്തിലെ മൂന്നു ഗവമ്മേണ്ടുകളെ സംബന്ധിച്ചേടത്തോളം ഇങ്ങനെയാണ് ഇപ്പോൾ കിടക്കുന്നത്.

എന്നാൽ ഏതൊരുതരം നിഘണ്ടുവാണ് ഉണ്ടാക്കേണ്ടത്? എന്തെല്ലാം വിവരങ്ങൾ ഈ നിഘണ്ടുവിൽ ഘടിപ്പിക്കണം? എന്നുതുടങ്ങി പല കാൎയ്യങ്ങളും ആലോചിച്ചു തീൎച്ചപ്പെടുത്തേണ്ടതുണ്ട്. നിഘണ്ടുവിന്റെ ആവശ്യം സ്ഥാപിച്ചതല്ലാതെ എങ്ങിനെയാണ് നിഘണ്ടു ഉണ്ടാക്കേണ്ടതെന്നു പ്രത്യേകമായി ആലോചിച്ച് ഒരു അഭിപ്രായം ആരും പറഞ്ഞതായി കാണുന്നില്ല. അടുത്ത കാലത്തിനുള്ളിൽ ഈ വിഷയത്തിൽ എന്തെങ്കിലും ചിലതു പ്രവൎത്തിച്ചുതുടങ്ങുന്നതാകയാൽ കുറെ മുൻകൂട്ടിത്തന്നെ ഈ വിഷയത്തെപ്പററി പൊതുജനങ്ങൾക്കുള്ള അഭിപ്രായം അറിയേണ്ടത് ആവശ്യമാണ്. ഈ വിഷയത്തിൽ എനിക്കുള്ള അഭിപ്രായം ഇവിടെ എഴുതിക്കൊള്ളുന്നു.

നിഘണ്ടുവിനെ (1) മലയാളനിഘണ്ടു (2) ഇംഗ്ലീഷ്-മലയാളനിഘണ്ടു (3) മലയാള-ഇംഗ്ലീഷ് നിഘണ്ടു എന്നിങ്ങിനെ മൂന്നായി ഭാഗിക്കാം. കഴിഞ്ഞ ഒരു ഭാഷാപോഷണിസഭായോഗത്തിൽ ഒരു ഇംഗ്ലീഷ് നിഘണ്ടു തൎജ്ജമ ചെയ്യേണമെന്നു പലക്കും അഭിപ്രായമുണ്ടായതായി കേട്ടിട്ടുണ്ട്. എന്നാൽ ആ അഭിപ്രായമല്ല എനിക്കുള്ളത്. ഒന്നാമതായി നമുക്കു വേണ്ടത് ഒരു മലയാളനിഘണ്ടുവാണ്. മലയാളഭാഷയിൽ ഇപ്പോൾ നടപ്പുള്ളതും, നശിച്ചതും, നശിക്കാൻപോകുന്നതുമായ എല്ലാ വാക്കുകളേയും ശേഖരിച്ച് ഒരു മലയാള—മലയാളനിഘണ്ടുവാണ് ഒന്നാമതായി ഉണ്ടാക്കേണ്ടത്. ഈ നിഘണ്ടു ഉണ്ടായിക്കഴിഞ്ഞാൽ മററുള്ള നിഘണ്ടുക്കൾ നിഷ്പ്രയാസം ഉണ്ടാക്കാവുന്നതാണ്. സാങ്കേതികശബ്ദങ്ങൾ കടം വാങ്ങുവാനും നിൎമ്മിക്കുവാനും മററും ശ്രമിക്കുന്നതു നമ്മുടെ ഭാഷയുടെ മുതൽ എത്രയുണ്ടെന്നു തീൎച്ചപ്പെടുത്തിയതിന്നുശേഷം മതിയാകുന്നതാണ്.

എന്നാൽ എങ്ങനെയാണ് മലയാളഭാഷയിലുള്ള വാക്കുകൾ മുഴുവൻ ശേഖരിക്കേണ്ടത്? എന്നാണ് പിന്നെ ആലോചിപ്പാനുള്ളത്. മലയാളഭാഷയിൽ ഉപയോഗമുള്ളതെങ്കിലും അല്ലെങ്കിലും വളരെ വാക്കുകൾ നശിച്ചുപോയിട്ടുണ്ടെന്നുള്ളതിന്നു സംശയമില്ല. ഇപ്പോൾ നിലവിലുള്ള നിഘണ്ടുക്കളിൽ എത്രയോ ആയിരം വാക്കുകൾ പെടാതെയുണ്ടെന്നുള്ളതും തീൎച്ചയാണ്. അതുകൊണ്ടു വാക്കുകൾ ശേഖരിപ്പാനുള്ള ശ്രമം ഏതാണ്ട് ഒരു കാനേഷുമാരി കണക്കു ഉണ്ടാക്കുന്നപോലെയായാൽ നന്നാവുമെന്നാണ് തോന്നുന്നത്. നിഘണ്ടുവിൽ അടങ്ങേണ്ടതായ വാക്കുകൾ ഒക്കെ,

മനുഷ്യവൎഗ്ഗം,
മൃഗവൎഗ്ഗം,
തൊഴിലുകൾ,
വൈദ്യം,
ജ്യോതിഷം, എന്നിങ്ങിനെ ഓരോ പ്രത്യേകവകുപ്പുകളാക്കി തിരിച്ച് അവയിൽ ഓരോ വകുപ്പുകളും അതാതുവിഷയങ്ങളിൽ പാണ്ഡിത്യമുള്ളവരെ ഏല്പിക്കുകയാണ് വേണ്ടത്. ഇവരെ സെക്ഷൻആപ്പീസർമാർ എന്നു പറയാം. ഏകദേശം ഇരുപതോളം വകുപ്പുകൾ ഉണ്ടാകുന്നതാകയാൽ അത്രതന്നെ സെക്ഷൻആപ്പീസർമാരും

വേണ്ടിവരും ഇവരുടെ പ്രവൃത്തിയെപ്പററി വഴിയെ പ്രസ്താവിക്കാം. ഈ ഓരോ വകുപ്പുകളെയും പിന്നീട് അവാന്തരവകുപ്പുകളാക്കി ഭാഗിക്കേണ്ടിവരും. അതായത്, 'തൊഴിലുകൾ' എന്ന വകുപ്പിനെ,

ആശാരിപ്പണി,
കല്പണി,
കരുവാൻപണി,
ചിത്രമെഴുത്ത്, എന്നു തുടങ്ങി

പല ഉപഭാഗങ്ങളാക്കി തിരിക്കേണ്ടിവരും. ഈ ഓരോ ഉപഭാഗങ്ങളും അതാതു സെക്ഷൻആപ്സർമാർ അവരുടെ കീഴിൽ പത്തോ പതിനഞ്ചോ എഡിററർമാരെ നിശ്ചയിച്ച് അവരെ ഭാരമായി ഏല്പിച്ചുകൊടുക്കണം. എഡിററർമാരെ തിരഞ്ഞെടുത്തു നിശ്ചയിക്കുന്ന ഭാരവുംകൂടി സെക്ഷൻആപ്സർമാർ ഏറെറടുക്കുകയാണ് നല്ലത്. കാരണം, ഓരോ പ്രധാനവകുപ്പുകളും അതാതിൽ പ്രത്യേകപാണ്ഡിത്യമുള്ളവരെ ഏല്പിക്കേണ്ടതാണെന്നു പറഞ്ഞിട്ടുണ്ടല്ലൊ. അതുകൊണ്ടു, ആ വിഷയത്തിൽ തങ്ങളെ സഹായിപ്പാൻ ഇന്നിന്നവരൊക്കെ മതിയാകുമെന്നു തീർച്ചപ്പെടുത്താനുള്ള അധികാരം അവൎക്കു കൊടുക്കുകയാണല്ലൊ നല്ലത്. ഈ എഡിററർമാർ ഏകദേശം മുന്നൂറുപേരോളം വേണ്ടിവന്നേക്കാം. എഡിററർമാർ അവരവരുടെ വിഷയങ്ങളെ തരംപോലെ ഭാഗിച്ച്, ഓരോന്നിലുമുള്ള വാക്കുകൾ വെവ്വേറെ തരംതിരിച്ച്, അതാതിന്റെ അൎത്ഥത്തോടും, ആ വക വാക്കുകൾ വല്ല സാഹിത്യഗ്രന്ഥങ്ങളിലും ഉപയോഗിച്ചിട്ടുണ്ടെങ്കിൽ ആ പ്രയോഗങ്ങൾ ചൂണ്ടിക്കാണിച്ചും, വാക്കുകളുടെ ഉത്ഭവത്തെപ്പററി വല്ല ചരിത്രവും നിശ്ചയമുണ്ടെങ്കിൽ അതുകൾ ചേൎത്തും ഓരോ ലിസ്റ്റ് എഴുതി അതാതു സെക്ഷൻ ആപ്സർമാൎക്കു അയക്കണം. അവർ ഈ ഓരോ ലിസ്ററും ശ്രദ്ധയോടെ പരിശോധിച്ചു വേണ്ടപ്പെട്ട ഭേദഗതികൾ ചെയ്തു ഹെഡ് ആപ്പീസിലേക്ക് അയക്കണം. ഉപഭാഗങ്ങളെ വിഭാഗിക്കുന്നതിലും എഡിററർമാർ അല്പം മനസ്സിരുത്തേണ്ടതുണ്ട്. അതായത്, ആശാരിപ്പണിയെപ്പററി പറയുമ്പോൾ പണിആയുധങ്ങൾ, പണിനിയമങ്ങൾ, പണിചെയ്തുണ്ടാക്കുന്ന സാധനങ്ങൾ എന്നിങ്ങിനെ എന്തെങ്കിലും ചില നിയമത്തെ അടിസ്ഥാനപ്പെടുത്തി ലിസ്റ്റ് തയാറാക്കണം. ഒരു വാതിൽ ആശാരി പണിചെയ്തുണ്ടാക്കിയതാണെല്ലൊ. ആ വാതിലിന്റെ ഓരോ ഭാഗത്തിന്നും വെവ്വേറെ പേരുണ്ട്. ആ പേരുകളൊക്കെ പ്രത്യേകം പറയണം.

ഇപ്രകാരം വാക്കുകൾ ഒക്കെ ശേഖരിച്ചുകഴിഞ്ഞാൽ ലിസ്ററുകൾ പരിശോധനചെയ്തു ഹേഡാപ്പീസിലേക്കു അയക്കണമെന്നു പറഞ്ഞുവല്ലൊ. ഈ ഹേഡാപ്പീസ് കേരളത്തിന്റെ നാനാഭാഗത്തുമുള്ള വിദ്വാന്മാൎക്കെല്ലാവൎക്കും എളുപ്പത്തിൽ എത്തിച്ചേരാവുന്ന ഒരിടത്തായിരിക്കണം. ഈ ഹേഡാപ്പീസ്സിന്റെ മേലധികാരം പ്രമാണപ്പെട്ട പത്തുപേർ അടങ്ങിയ ഒരു കമ്മാററിക്കാരിലായിരിക്കണം. നിഘണ്ടുവെവകുപ്പായിത്തിരിക്കുക, ആ വകുപ്പുകളുടെ ഉപഭാഗങ്ങൾ നിൎണ്ണയിക്കുക, സെക്ഷൻ ആപ്സർമാരുടെയും, എഡിററർമാരുടെയും നടപടിനിയമം ഉണ്ടാക്കുക മുതലായി നിഘണ്ടുവിന്റെ കാൎയ്യത്തിൽ തിട്ടമായ ഒരഭിപ്രായം പറവാനുള്ള എല്ലാ അധികാരവും ഈ കമ്മററിക്കാരിൽ ഇരിക്കേണ്ടതാകുന്നു. കമ്മററിക്കാരുടെ കീഴിൽ, ഒരു ആപ്പീസ്സ്മാനേജരും, നാലു ഗുമസ്തന്മാരും, രണ്ടു ശിപായികളും ഉണ്ടായിരിക്കണം. ഓരോ ദിക്കിൽ നിന്നും വന്നുചേരുന്ന ലിസ്ററുകൾ, കേര

ളത്തിൽ ഓരോ ഭാഗത്തെക്കും അയച്ച ദേശ്യവാക്കുകൾ ചേൎപ്പിച്ചും മാറും ലിസ്റ്റ് ശരിപ്പെടുത്തി അകാരാദിയായി വെക്കുക, ഇപ്പോൾ നിലവിലുള്ള മലയാളം, തമിഴ് മുതലായ നിഘണ്ടുക്കൾ പരിശോധിച്ച ലിസ്റ്റ്പ്രകാരമുള്ള വാക്കുകളിൽ ഏറക്കുറെ വന്നിട്ടുണ്ടൊ എന്നു പരിശോധിക്കുക, കമ്മററിക്കാരുടെ കല്പനകളെ നടത്തുക, ഒടുവിൽ നിഘണ്ടു അച്ചടിച്ചു പുറത്താക്കുന്നതുവരെയുള്ള സകല പണികളും നടത്തുക, ഇതുകളാണ് ആപ്പീസ്സുകാരുടെ ജോലി.

ഇങ്ങനെ ക്രമമായി പണിചെയ്താൽ, രണ്ടോ മൂന്നോ കൊല്ലത്തിനുള്ളിൽ നിഘണ്ടുവിന്റെ പണി പൂൎത്തിയാക്കാം. ഇങ്ങനെ തയാറാക്കുന്ന നിഘണ്ടു സൎവ്വസമ്മതമായിരിക്കുമെന്നു മാത്രമല്ല, മലയാളഭാഷയുടെ ഗണിക്കത്തക്ക ഒരു സ്വത്തായിത്തീരുകയും ചെയ്യുന്നതാണ്. ഭാഷക്കു ഐകരൂപ്യം വരുത്തേണമെങ്കിലും ഇങ്ങനെ ഒരു നിഘണ്ടു പുറത്തായാലല്ലാതെ സാധിക്കുന്നതല്ല.

ഇനി ആലോചിപ്പാനുള്ളത് ഇങ്ങിനെയൊക്കെ പ്രവൎത്തിക്കുന്നവരുടെ പ്രതിഫലത്തിന്റെ കാൎയ്യമാണ്. ഇതിനെ സംബന്ധിച്ച ഏതാണ്ടൊരു കണക്ക് ഉണ്ടാക്കീട്ടുള്ളതു താഴെ ചേൎത്തുകൊള്ളുന്നു.

| | ക ണ പ |
|---|---|
| 1 കമ്മററിമെമ്പർമാൎക്ക് അവർ ഹാജരാവുന്ന ഓരോ മീററിങ്ങിനും 25-ക പ്രകാരം പ്രതിഫലം കണക്കാക്കി കൊല്ലത്തിൽ കലമേനി പന്ത്രണ്ടു മീററിങ്ങുപ്രകാരം മൂന്നു കൊല്ലത്തിൽ മുപ്പത്താറു മീററിങ്ങിന് | 9000—0—0 |
| 2. ആപ്പീസ്സുമാനേജൎക്കും 4 ഗുമസ്തന്മാൎക്കും, 2 ശിപായികൾക്കും മാസപ്പടി ആപ്പീസ്സ് കണ്ടിജെൻറുംകൂടി മാസത്തിൽ 250 ക പ്രകാരം | 9000 - 0 - 0 |
| 3. ഇരുപതു സെക്ഷൻ ആപ്സർമാൎക്ക് ഓരോരുത്തൎക്കും ആകെ 150-ക പ്രകാരം | 3000 - 0 - 0 |
| 4. മുന്നൂറ് എന്നുമറേറർമാൎക്ക് ഓരോരുത്തൎക്കും കലമേനി 50-ക പ്രകാരം (ഇവർ തയ്യാറാക്കുന്ന വാക്കുകൾ ഓരോന്നിനും 2-ണ മുതൽ 4-ണ വരെ പ്രതിഫലം നിശ്ചയിച്ചാലും ഇതിൽ കൂടുതലായ സംഖ്യ വേണ്ടിവരുന്നതല്ല) | 15000 - 0 - 0 |
| 5. മൂന്ന് വാല്യമായി നിഘണ്ടു അച്ചടിച്ചു പുറത്താക്കുവാനും മററും കൂടി സുമാർ | 14000 - 0 - 0 |
| ആകെ | ക 50,000 - 0 - 0 |

ഈ കണക്കുപ്രകാരം ഏകദേശം 50000 ക. വേണ്ടിവരുമെന്ന് ഊഹിക്കാം. ഏകദേശം 50000 ത്തിൽ കുറയാതെ വാക്കുകൾ ഉണ്ടെന്നിരിക്കട്ടെ. എന്നാൽ വാക്കൊന്നിന്ന് ഒരോഉറുപ്പികയെ ചെലവാക്കേണ്ടിവരികയുള്ളു. നിഘണ്ടുവിൽ ഇടക്കിടെ അതാതു വാക്കുകളെ വെളിവാക്കുവാൻ ചിത്രങ്ങളും കൂടെകൊടുക്കുന്നതായാൽ വളരെ ഉത്തമമായി. നിഘണ്ടു അകപ്പാടെ റോയൽ നാലു വലിപ്പത്തിൽ 6000 പേജുവരുമെന്ന് കണക്കാക്കിയാൽ മൂന്നൊനാലൊ വാല്യമാക്കേണ്ടിവരും. എല്ലാവാല്യത്തിനും കൂടി വില 15കയിൽ അധികമാക്കരുത്. എന്നാൽ ആദ്യത്തെ പതിപ്പ് 3000 കോപ്പികൾ ഏകദേശം വില്പന ചെലവു കഴിച്ചു 40,000ക. മുതലാക്കാം. ഈ സംഖ്യ എന്തു ചെയ്യേണമെന്ന് ആലോചിക്കുകയാണെങ്കിൽ അതിനെപ്പററിയും ഞാൻ ആലോചിക്കാതിരുന്നിട്ടില്ല.

കേരളഭാഷാ പോഷണത്തിന്നായി ശ്രമിക്കുന്നവൎക്കു പൊതുവായി ഒരുസ്വത്തു വേണ്ടതാണെന്ന് അഭിപ്രായം പലൎക്കുമു

ണ്ടെന്ന് എനിക്ക് അറിയാം. എല്ലാകേരളീയരും ഒത്തൊരുമിച്ച് കൊച്ചി സാഹിത്യസമാജത്തെ കേരള സാഹിത്യസമാജമാക്കി നിഘണ്ടുവിററും ഈ സമാജം വകയായി പ്രസിദ്ധപ്പെടുത്തുന്ന മററുപുസ്തകങ്ങൾ വിററും ഒരു കൂട്ടസ്വത്ത് സമ്പാദിക്കേണ്ടത് അത്യാവശ്യമാണ്. ഈ സ്വത്തിൽ നിന്നുള്ള ആദായം കൊണ്ടു കേരളത്തിൽ എങ്ങും ഉപസമാജങ്ങൾ സ്ഥാപിച്ച് അവക്കു സഹായധനം കൊടുത്തും മററുമായി കേരളഭാഷാവിഷയത്തിലെങ്കിലും മൂന്നു ഗവമ്മേണ്ടിന്റെ കിഴിലുമിരിക്കുന്ന കേരളിയർ തമ്മിൽ ഐക്യതയുണ്ടെന്നു തെളിയിക്കുക. ഇതാണ് സ്വരാജ്യസ്നേഹം. ഭാഷകൊണ്ടു നാം തമ്മിൽ ഉള്ള ബന്ധം വലുതായ ഒരു ബന്ധമാണ്. സാഹിത്യ വിഷയത്തിൽ പരിശ്രമിക്കുന്നവക്ക് അഹോവൃത്തിക്ക് എന്താണ് വകയുള്ളത് എന്നു ചോദിക്കുന്ന കേരളീയർ വളരെയുണ്ട്. ഇതാ! ആ ഉദ്ദേശത്തെ നിറവേററുവാൻ തക്കവണ്ണം മൂലധനമുണ്ടാക്കുവാൻ ഒരു വഴികാണുന്നു. ഇങ്ങിനെ കേരളീയർ യോജിച്ചാൽ ബ്രട്ടീഷും, കൊച്ചിയും തിരുവിതാംകൂറും ഗവമ്മേണ്ടുകൾ സഹായധനം തന്നു സമാജത്തെ സഹായിക്കാതിരിക്കയില്ല. ഈ നിഘണ്ടുവുണ്ടാക്കുന്ന കാൎയ്യത്തിൽ പരിശ്രമിക്കുന്നതായ 350 ൽപരം കേരളീയർ സാമാജികന്മാരായിരുന്നാൽ സമാജത്തിന്നു നല്ലശക്തിയുമായി. കന്യാകുമാരിമുതൽ ചന്ദ്രഗിരിപ്പുഴവരെയുള്ള കേരളിയർ ഒക്കെ ഈ ഉദ്യമത്തിൽ പങ്കുകൊള്ളേണ്ടതാണ്. ഈ ലേഖനം ഇനിയും നീട്ടേണമെന്ന് ഞാൻ വിചാരിക്കുന്നില്ല. പാഠഞ്ഞേടത്തോളം തന്നെ ഈ വിഷയത്തിൽ എനിക്കുള്ള അഭിപ്രായം വ്യക്തമായിട്ടുണ്ടെന്നു തോന്നുന്നുമില്ല. പക്ഷേ മഹാജനസമക്ഷം ഈ അഭിപ്രായത്തെ കൊണ്ടുവരാൻ വിഷയഗൌരവം എന്നെ ധൈൎയ്യപ്പെടുത്തുന്നതു കൊണ്ടു മാത്രം ഇത്രയും എഴുതിയതാണ്. ഈ വിഷയത്തിൽ കേരളത്തിലുള്ള സാഹിത്യരസികന്മാരുടെ അഭിപ്രായം എന്താണെന്ന് അറിവാനുള്ള ഉൽക്കണ്ഠയോടെ ഈ ലേഖനം സജ്ജനസമക്ഷം സമൎപ്പിച്ചു കൊള്ളുന്നു.

സി. കുഞ്ഞിരാമൻമേനോൻ



# പുസ്തകാഭിപ്രായം

"ബാലാകലേശം."

---

"കൊച്ചിവലിയതമ്പുരാൻ തിരുമനസ്സിലെ ഷഷ്ട്യബ്ദപൂൎത്തി സംബന്ധമായി റാവുസാഹിബ്, ടി. നമ്പെരുമാൾ ചെട്ടി അവർകൾ ഏൎപ്പെടുത്തിയ കവിതാപരീക്ഷയ്ക്കായിക്കൊണ്ട് എറണാകുളത്തു സക്കാർബാലികാപാഠശാലയിൽ സംസ്കൃതമുൻഷി കെ. പി. കറുപ്പൻ ഉണ്ടാക്കിയതും സി. അച്യുതമേനോൻ അവർകൾ പരിശോധിച്ചു പ്രഥമസ്ഥാനത്തിന് അൎഹതയുള്ളതാണെന്നു തീൎച്ചയാക്കിയതും ടി. കെ. കൃഷ്ണമേനോൻ അവ

ർകളുടെ മുഖവുരയോടു കൂടി പ്രസിദ്ധപ്പെടുത്തിയതുമായ" 'ബാലാകലേശം' എന്ന 'നാടക' കൃതിയെ 'കൊച്ചി സാഹിത്യ സമാജം' വകയായി സ്വീകരിപ്പാൻ വേണ്ടുന്ന യോഗ്യത അതിനുണ്ടോ എന്നു പരിശോധിച്ചു തീർച്ചപറയുന്നതിനായി നിയോഗിച്ചിരിക്കുന്ന പ്രത്യേകസഭയിലെ ഒരംഗം എന്ന നിലയിൽ എൻെറ സ്വന്തം അഭിപ്രായം ചുവടേ ചേർക്കുന്നു:—

ഈ വിഷയത്തെപ്പററി ആലോചിക്കേണ്ടതായ സംഗതികൾ: ഒന്നാമതായി, ഈ കൃതിക്കു നാടകം എന്ന അഭിധാനം ലഭിപ്പാൻ അർഹതയുണ്ടോ; രണ്ടാമത്, ഇതിന്നു നാടകജാതിയിൽ പെടുവാൻ ആവശ്യമായ ലക്ഷണങ്ങൾ ഇല്ലെന്നിരുന്നാൽ പിന്നെ 'കൊച്ചി സാഹിത്യസമാജ'ത്തിൻെറ അധികാരത്തിൻ കീഴിലുള്ളതായ സാഹിത്യലോകത്തിൽ എന്തെങ്കിലുമൊരു പദം അനുവദിച്ചു കൂടുന്നതാണോ; മൂന്നാമത്, ഇതിലെ വർണ്ണനകൾ വാസ്തവത്തെ അധിഷ്ഠാനപ്പെടുത്തിയവയൊ വാസ്തവികങ്ങളൊ ആണോ; നാലാമതു; ഇതിന്നു കാവ്യസാമാന്യമായുള്ള ഗുണദോഷങ്ങൾ എന്തൊക്കയാണ്; അഞ്ചാമത്, നിർദ്ദിഷ്ടമായ കാര്യോദ്ദേശം ഇതിനാൽ സാധിക്കപ്പെടുന്നുണ്ടോ; ആറാമത്, ഈ കൃതിക്കു അനുകൂലമായവാദങ്ങൾ എന്ത്; പ്രതികൂലമായ ആക്ഷേപങ്ങൾ എന്ത്;—ഇങ്ങിനെ ഓരോന്നാണ്.

ഇപ്പറഞ്ഞ ചോദ്യങ്ങളെ ചർച്ച്ചെയ്യുംമുമ്പ്, ഈ കൃതിയിലെ കഥയെന്തെന്നു സംഗ്രഹിക്കേണ്ടിയിരിക്കുന്നു. കൊച്ചിവലിയ തമ്പുരാൻ തിരുമനസ്സിലെ രാജ്യഭരണത്താലുണ്ടായിട്ടുള്ള ഗുണങ്ങളെ വർണ്ണിക്കയാണ് നിർദ്ദിഷ്ടമായ ഉദ്ദേശം. എന്നാൽ, തിരുമനസ്സിലെ ഭരണ ചരിത്രത്തെ അപ്രസ്തുതമാക്കിവെച്ചും കൊണ്ടാണ് കഥയെ ബന്ധിച്ചിരിക്കുന്നതു. ശ്ലേഷം, സമാസോക്തി മുതലായ അലങ്കാരപ്രയോഗങ്ങളെക്കൊണ്ടാകുന്നു ഇതിനെ നിർവഹിക്കുന്നതും. പ്രസ്തുതമായ വിഷയം കലേശൻ എന്ന നായകനേയും ബാല എന്ന നായികയേയും സംബന്ധിച്ചുള്ളതാകുന്നു. ഋഷിനാഗവാപിയിൽ ഗോപാലവിലാസത്തിൻെറ ഒരു വരാന്തയിൽ ബാല ഒരു ചാരുകസാലയിൽ കിടക്കുന്നതായിട്ടും, തോഴി, സുനീതി, അടുക്കൽ ഒരു പീഠത്തിൽ വീശിക്കൊണ്ടിരിക്കുന്നതായിട്ടുമാണ് ഒന്നാമങ്കം ആരംഭിക്കുന്നതു. ബാല ഒരു രോഗിണിയാണ്; അവളുടെ ആലസ്യം കുറെയൊക്കെ ശമിച്ചു എന്നല്ലാതെ തീരെ ശമിച്ചു എന്നു പറയാറായിട്ടില്ലാത്ത അവസ്ഥയിലാണ് അവൾ ഒന്നാമങ്കത്തിൽ പ്രവേശിക്കുന്നതു. അവളുടെ ഭർത്താവായ കലേശൻ "കേരളത്തിൽ ചൂടുവർദ്ധിക്കുമ്പോൾ ശ്രീഷ്മാർത്തന്മാരായ പ്രഭുക്കൾ സങ്കേതം പ്രാപിക്കുന്ന അചലപുരത്തുപോയി സുഖവാസം ചെയ്കയാണ്. "കലേശൻെറ മഹിഷീപദത്തിൽ" ബാല അനുഭവിച്ചു ഭാഗ്യങ്ങളേയും, പണ്ട് "മാനധനന്മാരും ശക്തന്മാരുമായ പിതാക്കളുടെ പരിലാളനയിൽ" ബാല "അധികം പ്രശോഭിച്ചിരുന്ന ഒരു കാലത്ത്" അനുഭവിച്ച കഷ്ടങ്ങളേയും, അവളെ ഉദ്ദേശിച്ചു ചില ശത്രുക്കൾ നടത്തിയ കലഹങ്ങളേയും, ആ കലഹങ്ങളിൽ അവളുടെ "കാന്തരെല്ലാം" അവൾക്കുവേണ്ടി സഹിച്ച സങ്കടങ്ങളേയും, അവളുടെ "ധന'വിഷയ'ത്തിൽ" ചില "കരപ്പാറങ്ങൾ അന്യാധീനങ്ങ"ളായിപ്പോയതിനേയും, പിന്നെ കലേശൻെറ മഹിഷീപദം പ്രവേശിച്ച ശേഷം അവളുടെ ചികിത്സയ്ക്കായി നിയമിക്ക

പ്പെട്ട "ആചാര്യർ" "ക്ഷാമാവിഷ്ടയായിരുന്ന" അവളെ ശസ്ത്രക്രിയചെയ്യതിനെയും, "അനുരക്തന്മാരും സമർത്ഥന്മാരുമായ" കലേശാശ്രിതന്മാർ അവളെ പരിചരിച്ചതിനെയും, "ശാസ്ത്രവിഹിതമായ 'കം' വാഹനംകൊണ്ട" അവളെ 'ധാതുപുഷ്ടി' യുള്ള നല്ലൊരു 'മേദിനി' യാക്കാൻ കലേശനുതന്നെ കഴിവുണ്ടെങ്കിലും "ജനബോധ്യത്തിനു വൈദ്യന്മാരെ ക്ഷണിക്കുന്ന" തിനേയും തൽക്കാലം കലേശന്റെ വിരഹത്തെയും കുറിച്ച തോഴിയുമായി സംഭാഷണം ചെയ്തു കഴിഞ്ഞു; രണ്ടാളും ഉദ്യാനത്തിൽ പ്രവേശിക്കുന്നു. അപ്പോഴേക്കും, കലേശൻ രഥാരൂഢനായി ഉദ്യാനത്തിലെത്തുന്നതായ ശബ്ദം അവർ കേൾക്കയും, തോഴിപിരിഞ്ഞു പോകയും ചെയ്യുന്നു. കലേശൻ ഉദ്യാനത്തിൽ പ്രവേശിച്ചു നോക്കുന്നസമയം "ബാലാ സുശീലാ, ഗണ്ഡഭിത്തി വ്യായാമത്തൊട ...ശയിക്കുന്നു"; കലേശനെ അരികിൽ കണ്ട് അവൾ എഴുന്നേൽക്കയും, പിന്നെവിരഹവ്യഥയെ ഓർത്തുകരയുകയും, നായികാനായകന്മാർ തമ്മിൽ സല്ലപിക്കയും ചെയ്യുന്നു. ബാലയുടെകാര്യം അന്വേഷിപ്പാൻ വൈദ്യനായ 'ആചാര്യ'നു പകരം "രാജ്യതന്ത്രനിപുണനും സാവധാനമതിയും" ആയ "'ദിവാകരൻ' എന്ന നവീനകാര്യദർശി" യെ നിശ്ചയം ചെയ്തിരിക്കുന്നതിനെയും, "ഇപ്പൊൾ ന്യായാസനങ്ങളൊക്കെ സത്യവിധികളാൽ പ്രശോഭിക്കുന്ന" തിനെയും, "പ്രധാനന്യായ ശാലയോടുതൊട്ടും നേത്രാനന്ദപ്രദമായും പ്രകാശിക്കുന്ന സൌധനിരകളിൽ" ഒന്നു "'പാട്ട'ത്തിനും മറൊന്നു 'കസ്റ്റം' യെകൊണ്ടുധനം നേടുന്നതിന്നും," ഇനിയൊന്നു "നോട്ടക്കാൾക്കായി 'മാണിക്യം'" ശേഖരിക്കുന്നതിന്നും കൊടുക്കാമെന്നുള്ളതിനെയും കുറിച്ച സംസാരിച്ചശേഷം, ഉദ്യാനത്തിലെ സപ്തദശി മിടേശി കുയിലുകളേയും അവതമ്മിലുള്ള ചേർച്ചയേയും, ഒരാൺ കുയിൽ 'പെൺകോകിലത്തെ പ്രതീക്ഷിച്ചുംകൊണ്ടിരിക്കുന്ന'തിനെയും പററി സംഭാഷണംചെയ്തു സായങ്കാലത്തിൽ,

"ധാരാളപ്രഭയുററിടുന്നനളിനീകാന്തൻ-
(കലേശോദയ-
ശ്രീരാജിക്കുവതിന്നു'പശ്ചിമദിശ'യ്ക്കേത്തു-
(ന്നു". ...

എന്നു കണ്ട്, അവർ "കളികഴിഞ്ഞു നമ്മ നപ്രാസാദത്തിൽക്കൂടാം" എന്നു പറഞ്ഞു പിരിയുന്നു. ഇങ്ങിനെയാണ് ഒന്നാമങ്കം.

രണ്ടാമങ്കത്തിൽ രംഗം "ശിവപുരത്തിലെ ഒരു തീവണ്ടിസ്റ്റേഷൻ" ആണ്. അവിടെ, ഋഷിനാഗവാപിയിലേക്കുള്ള വണ്ടി പുറപ്പെട്ടുനില്ക്കുന്നു. സമയം പ്രഭാതമാണ്. അപ്പോൾ കൃഷ്ണമേനോൻ എന്നുപേരായ ഒരു സാമാന്യജനപ്രതിനിധിപ്രമാണി,

"ഭദ്രാംഗിത്തയ്യലാളാംനളിനിയുടെവരൻ
രാവൊളിക്കുംബാളത്തെ
സ്സദ്രാഗശ്രീകളിയ്ക്കുംമൃദുലതരകരംകൊണ്ടു
നീക്കുന്നനേരം
................................മേദിനി
മൌലിരത്നം
നിദ്രാഭംഗപ്രസംഗംഹിമകണപുളകം
പൂണ്ടുകാണിച്ചിടുന്നു"

എന്നു പ്രഭാതവർണ്ണനം ചെയ്തുകൊണ്ടു പ്രവേശിക്കുന്നു. "ഇന്ദ്രപ്രസ്ഥത്തിൽ വെച്ചു സാർവഭൌമനാൽ കല്പിച്ചുകൊടുക്കപ്പെട്ട ബഹുമാനപദവികളോടുകൂടി കലേശൻ അനന്തര 'ഉച്ചവണ്ടിയ്ക്കു' അനുചരന്മാരൊന്നിച്ചു വരുന്നതിനെ പ്രതീക്ഷിച്ചുംകൊണ്ടാണ് കൃഷ്ണമേനോൻ പ്രഭാതത്തിൽ

ന്നാ സ്റ്റേഷനിലെത്തിയിരിയ്ക്കുന്നത്. ചുററിനടന്ന് അകലെ സൂക്ഷിച്ചുനോക്കുമ്പോൾ, "ചേരില്ലാമനയ്ക്കലെ തുപ്പൻനമ്പൂരിപ്പാട്ടും" കൂട്ടരും വണ്ടി കയറാൻ വരുന്നതു കാണുന്നു. ഈ നമ്പൂരിപ്പാട്ട 'ശുണ്ഠിക്കാരനാണ്' കാലത്തിനടുത്ത കോലം കെട്ടുന്നവരുടെ വിരോധിയുമാണ്. അകായിലുള്ളവർ തീവണ്ടിയാത്ര അനുവദിയ്ക്കാത്തവരുടെ കൂട്ടത്തിൽ പ്രമാണിയുമാണ്. 'ഇദ്ദേഹം വണ്ടികയറുക ഇദംപ്രഥമമാണ്'. തന്റെ ഭൃത്യന്മാരോട്ട തനിയ്ക്ക് 'അയിത്തക്കാരും മററും' ഇല്ലാത്ത ഒരു മുറി 'തുഞ്ഞവെട്ടപ്പാക്കിയിടണ'മെന്നു തീവണ്ടിക്കാരുമായി വ്യവസ്ഥ ചെയ്യാൻ കല്പിയ്ക്കുന്നു. ഭൃത്യൻ ഒരു ഭാഗത്തുപോയി ഗാർഡിനോടും സ്റ്റേഷൻമാസ്റ്ററോടും കാര്യം കേൾപ്പിയ്ക്കുയും, അവരുടെ അധിക്ഷേപങ്ങൾ സഹിക്കയും ചെയ്യുന്നു. പിന്നെ നമ്പൂരിതന്നെ ടിക്കററുമുറിയുടെ അടുക്കൽ ചെന്നു കൈ മുട്ടിക്കൊണ്ടു 'ഡേഷാ! ഡേഷാ! എടോ ഡേഷൻ!' എന്നു വിളിയ്ക്കുന്നു; തന്നെ ടിക്കററുക്ലാർക്ക് അറിഞ്ഞിട്ടില്ലെന്നു വിചാരിച്ച്, "നമ്പൂരി, ഒരു കാൽ ഇരുമ്പഴിയിലും ഒന്ന് ഒരു ബെഞ്ചിന്മേലും ചവുട്ടി ഉയൎന്നുനിന്നു പൂണൂൽ ഒരു കയ്യിലെടുത്തു തലോടിക്കൊണ്ടു ക്ലാർക്കിന്റെ മുഖത്തു നോക്കുന്നു". ക്ലാർക്കുമായി ടിക്കററുവിലയെപ്പററി തൎക്കിയ്ക്കുന്നു. 'ഇനി അരക്കയ്ക്കു ശീട്ടുതരാൻ തോന്ന്യേടത്ത് ഇക്ഷാട്ടിവരൂ.' എന്നു ക്ലാർക്ക് നമ്പൂരിയുടെ ഭാഷയെ അപഹസിച്ചുംകൊണ്ടു മറുവടി പറയുന്നു. തീവണ്ടി തള്ളിപ്പോവുന്നു. നമ്പൂരി വണ്ടിയെ കൈകൊട്ടി വിളിയ്ക്കുന്നു. പിന്നെ അടുത്ത വണ്ടി വരുന്നതുവരെ സ്റ്റേഷനിൽ ഇരിയ്ക്കാമെന്നു സമാധാനപ്പെട്ടു ബെഞ്ചിൽ ഇരിയ്ക്കാൻ ചെല്ലുമ്പോൾ കൃഷ്ണമേനോനെ കാണുന്നു. അവർ തമ്മിൽ കുശലപ്രശ്നങ്ങൾ ചെയ്യുന്നു. നമ്പൂരി, ഇക്ഷാട്ടിയുടെ മകനെ ഒരായിരം ക്ലാസുവരെ പഠിപ്പിയ്ക്കാൻ നിശ്ചയിച്ചിരിയ്ക്കുന്നതിനെയും കലേശന്റെ ഭരണത്തെയും പററി മേനോനോടു സംസാരിയ്ക്കുന്നു. കലേശന്റെ ഭരണത്തെപ്പററി നമ്പൂരിയ്ക്കു നല്ല ബോദ്ധ്യമായിട്ടില്ലെന്ന് അദ്ദേഹവും അതിന്നെതിരായി മേനോനും വാദിയ്ക്കുന്നു. തീവണ്ടിയേപ്പാടിനെക്കുറിച്ചു വാദപ്രതിവാദം ചെയ്യുന്നതിനിടയ്ക്കു, നടാടെ തീവണ്ടി കയറുവാൻ വന്നിരിയ്ക്കുന്ന ആ നമ്പൂരി, തീവണ്ടിയേപ്പാടിനെപ്പററി പദ്യരൂപത്തിൽ, ആക്ഷേപമായ വൎണ്ണന ചെയ്യുന്നു. പിന്നെ ഓരോരോ സംഗതികളിൽ കലേശനു വിരോധമായ അഭിപ്രായം വെച്ചുകൊണ്ടിരിയ്ക്കുന്ന ആ നമ്പൂരി, മേനോന്റെ ഓരോ എതിർവാദവും കേൾക്കുമ്പോൾതന്നെ തന്റെ അഭിപ്രായം തെററാണെന്നു സമ്മതിയ്ക്കുയും, തനിയ്ക്കു കലേശന്റെ ഭരണത്തെക്കുറിച്ച് അടുത്ത പരിചയമുണ്ടെന്നും ബഹുമാനമാണ് തോന്നീട്ടുള്ളതെന്നും വിശദമാക്കുകയും ചെയ്യുന്നു. ഇങ്ങിനെയുള്ള സംഭാഷണം കഴിയുമ്പോഴയ്ക്കും, അടുത്ത വണ്ടി എത്തുന്നു. അവരൊക്കെ വണ്ടികയറിപ്പോകയും, രണ്ടാമങ്കം അവസാനിയ്ക്കയും ചെയ്യുന്നു.

"സവിശേഷം അലങ്കരിയ്ക്കപ്പെട്ടിട്ടുള്ള അഭിനവപ്രാസാദത്തിന്റെ വരാന്തയിൽ കുന്നലക്കോൻ ഒരു വൃത്താന്തപത്രം വായിച്ചിരിയ്ക്കുന്നു. മുൻവശത്തെ വഴിയിൽ ഒരു വടിയും കുത്തി അനാചാരത്തിലെ കാരണവർ പ്രവേശിയ്ക്കുന്നു"— ഇങ്ങിനെയാണ് മൂന്നാമങ്കം ആരംഭിയ്ക്കുന്നത്. കാരണവരുടെ കൂട്ടുകാരായ പൊളിപ്പറമ്പനും, തേനക്കോടനും, ക്ഷാമച്ചെട്ടിയും പ്രവേശിച്ചു കാരണവ

ങ്കമായി ഓരോരോ സമാചാരങ്ങൾ പറകയും, അതിനിടയിൽ പുതിയ ആചാരങ്ങളെയും കാലപരിഷ്കാരത്തെയും നിന്ദിയ്ക്കുയും ചെയ്തു നില്ക്കുമ്പോൾ, കാന്നോരുടെ ഭാര്യ അവിടെ വന്നു കാന്നോരോടു വഴക്കുകൂട്ടുന്നു; ആ സന്ദർഭത്തിൽ കൊച്ചാലു എന്ന പുലയനും കണ്ടുണ്ണി എന്ന ഈഴവനും അവരുടെ അടുക്കലേയ്ക്കു ആ വഴിയായി വരുന്നതു കണ്ട്, പുലയൻ നിമിത്തം അശുദ്ധമായി എന്ന കാരണത്താൽ കാന്നോരുംകൂട്ടരും അവനെ തല്ലുന്നു. ആ അടികലശൽ കേട്ടുകൊണ്ടിരിയ്ക്കുന്ന കുന്നലക്കോൻ തൻെറ ശിപായിയെ അയച്ച് അക്രമികളെ പിടിപ്പിച്ചു തൻെറ മുമ്പിൽ വരുത്തുന്നു. കൊച്ചാലുവും അക്കൂട്ടത്തിൽ അവിടെ ചെല്ലുന്നു. അടികലശലിനുള്ള കാരണം ചോദിച്ചറികയും, 'ജീവപര്യന്തം ശിക്ഷിയ്ക്കപ്പെട്ടു ജെയിലിൽനിന്നു ചാടിപ്പോയ അക്രമികളും രാജദ്രോഹികളുമായ അനാചാരം, അസത്യം, ചൌര്യം, ക്ഷാമം' എന്ന ലോകോപദ്രവകാരികളായ ആ കൂട്ടരുടെ സമസൃഷ്ടിപ്രിയമില്ലായ്മയെപ്പററിയും മററും കുന്നലക്കോൻ അവരെ ശാസിയ്ക്കയും, അവരോടു 'ശങ്കരാചാര്യസ്വാമികളുടെ മനീഷാപഞ്ചകം വായിച്ചിട്ടുണ്ടോ' എന്നു ചോദിയ്ക്കയും, അതിന്ന് 'ഇല്ല' എന്ന് അവരുടെ മറുവടി കേൾക്കുമ്പോഴേക്കും പുലയൻ ആ പഞ്ചകത്തെ കമ്മിയാക്കിപ്പാടുകയും ചെയ്യുന്നു. കുന്നലക്കോൻ പിന്നെ ആാച്ചാരെ വരുത്തി, പൊളിപ്പറമ്പനെയും തേനക്കോടനെയും തൂക്കിലിട്ടു കൊല്ലുവാനും, കാന്നോരെ അപരിഷ്കൃതമായി കിടക്കുന്ന ഉൾനാട്ടിലേയ്ക്കും, ക്ഷാമനെ ആണ്ടമാൻ ദ്വീപിലേയ്ക്കും കടത്തിവിടുവാനും ആജ്ഞാപിയ്ക്കുകയും; ആ അക്രമികൾക്കു ഒതുക്കംവന്നതിൽ ആശ്വസിയ്ക്കയും ചെയ്യുന്നു.

ആ സന്ദർഭത്തിൽ, കലേശൻ തൻെറ ജന്മർക്ഷം പ്രമാണിച്ചു പ്രജകൾ ചെയ്യുവാൻ പോകുന്ന മംഗളപ്രാർത്ഥനത്തെ കണ്ടുകൊള്ളുവാനായി എഴുന്നള്ളുന്നു. തിരുമേനി എഴുന്നള്ളിയ വിവരം ബാലാറാണിയെ അറിയിപ്പാനും, റാണിയോട് അവിടുത്തോളം വരുന്നതിനു പറവാനും കുന്നലക്കോൻ ഒരാളെ അയച്ചു റാണിയെ വരുത്തിയതിൻെറ ശേഷം, ബാലാകലേശന്മാർ തമ്മിൽ സൈ്വരസല്ലാപം ചെയ്തുകൊള്ളട്ടെ എന്നു നിശ്ചയിച്ചു കുന്നലക്കോൻ യോഗംകൂടേണ്ടതിനു വേണ്ടതു ശട്ടം കെട്ടുവാനായി പോകുന്നു. നായികാനായകന്മാർ തമ്മിലുള്ള സല്ലാപത്തിൽ, മക്കളായ സുയശസ്സിൻെറയും പ്രതാപൻെറയും മഹിമകളെപ്പററി പറകയും ആ കുട്ടികൾ വന്ന് അച്ഛനെ പുകഴ്ത്തുകയും കപ്പൽ വരുത്തിക്കൊടുപ്പാൻ ആവശ്യപ്പെടുകയും ചെയ്തുകൊണ്ടിരിക്കുന്നതിനിടയിൽ കുന്നലക്കോനാദികൾ പ്രവേശിച്ചു മംഗളപത്രം സമർപ്പിയ്ക്കുന്നു; നാവികസമാജം വകയായും ഒരു മംഗളപത്രം അർപ്പിയ്ക്കുന്നു. കലേശൻ തൻെറ 'പ്രേമഭാജനംങ്ങളായ പ്രജകളെ' സംബോധനം ചെയ്തുകൊണ്ടു മറുവടി അരുളുകയും ചെയ്യുന്നു. ഇങ്ങിനെ മൂന്നാമങ്കവും, അതോടുകൂടി നാടകവും അവസാനിയ്ക്കുന്നു.

മേൽപറഞ്ഞപ്രകാരമാണ് കഥയുടെ ചുരുക്കം. ഇത് ഇത്ര നീട്ടിപ്പറയേണ്ടിവന്നതു, മേലിൽ കഥാബന്ധത്തിൻെറ ഗുണാഗുണങ്ങളെ നിരൂപണം ചെയ്യുമ്പോൾ പുറപ്പെടുവിയ്ക്കുന്ന അഭിപ്രായങ്ങളെ വിശദവും സുഗ്രഹവുമാക്കുവാനായിട്ടാകുന്നു.

'ബാലാകലേശം' ഒരു നാടകമാണോ? ഈ ചോദ്യത്തിന്നുള്ള ഉത്തരം നാടകലക്ഷണചർച്ചയെ ആശ്രയിയ്ക്കുന്നു. മല

യാളത്തിൽ നാടകങ്ങളുടെ ആവിർഭാവം സംസ്കൃതത്തിൽ നിന്നാകുന്നു എന്നു പ്രസിദ്ധമാത്രെ. 'നാടകം' എന്ന അഭിധാനം തന്നെ ഇതിന്ന് ഒരു തെളിവാകുന്നുവല്ലൊ. സംസ്കൃതനാടകങ്ങളുടെ ലക്ഷണങ്ങൾ 'ബാലാകലേശ'ത്തിനുണ്ടോ? ഈ ലക്ഷണങ്ങളെന്തെന്ന് ഇവിടെ വിസ്തരിക്കേണ്ടതില്ലെന്നു വിചാരിക്കുന്നു. എന്നാലും 'ബാലാകലേശ'ത്തിന്നു ഈ ലക്ഷണങ്ങൾ മുഴുവനുമോ ഏതാനുമോ ഉണ്ടോ എന്നുള്ള അന്വേഷണത്തിൽ, നാടകലക്ഷണസംബന്ധമായ ചില സംഗതികളെ ആലോചിക്കേണ്ടിയുമിരിക്കുന്നു. ഈ കൃതി രസാശ്രയമായ ദൃശ്യകാവ്യംതന്നെയോ? ഇതിന്നു എന്തെങ്കിലും ഒരു 'വസ്തു' ഉണ്ടോ? വസ്തുനിർദ്ദേശത്തിൽ ബീജ, ബിന്ദു, പതാകാ, പ്രകരീ, കാൎയ്യങ്ങൾ എന്ന അൎത്ഥപ്രകൃതികൾ യോജിച്ചിട്ടുണ്ടോ? ആരംഭ, യത്ന, പ്രാപ്ത്യാശാ, നിയതാപ്തി, ഫലാഗമങ്ങൾ എന്ന അഞ്ചു സന്ധികളും യോജിച്ചിട്ടുണ്ടോ? കഥ, പ്രഖ്യാതമോ, ഉൽപാദ്യമോ, മിശ്രമോ ആണോ? വിഷ്കംഭചൂളികാങ്കാസ്യാങ്കാവതാരപ്രവേശകങ്ങൾ എന്ന സൂച്യങ്ങൾ ഇതിൽ ഘടിപ്പിച്ചിട്ടുണ്ടോ? പ്രകാശം, സ്വഗതം, ജനാന്തികം, അപവാരിതകം, ആകാശഭാഷിതം എന്നിതുകളും ഉണ്ടോ? ഇതിലെ നായകന്റെ ലക്ഷണങ്ങളെന്തു? നേതാവു ധീരോദാത്തനോ, ധീരലളിതനോ, ധീരശാന്തനോ, ധീരോദ്ധതനോ? ദക്ഷിണനോ, ശഠനോ, ധൃഷ്ടനോ, അനുകൂലനോ? നായിക, സ്വീയയോ, അന്യയോ, സാമാന്യയോ? അംഗിയായ രസം ഏതാണ്? ശൃംഗാരമോ, വീരമോ, കരുണമോ? ഇങ്ങിനെ ഓരോരോ സംഗതികളെ പൎയ്യാലോചിച്ചേടത്തോളം, 'ബാലാകലേശ'ത്തിൽ ഈ വക ലക്ഷണങ്ങൾ പലതും ഇല്ലെന്നു പറകവേണ്ടിയിരിക്കുന്നു. ഇതിലെ കഥാവസ്തുതന്നെ ലോകാവസ്ഥയെ അനുകരിക്കുന്നില്ല. ഒരു നായകൻ തന്റെ ഭാൎയ്യയുടെ രോഗത്തിന്നു ശമനം വരുത്തുവാൻ ഉദ്ദേശിക്കുന്നതായിട്ടാണ് കഥാരംഭത്തിൽ സൂചിപ്പിച്ചിരിക്കുന്നത്. എന്നാൽ ഈ ആരംഭത്തെ തന്നെയാണോ പിന്നെയുള്ള അങ്കങ്ങളിൽ തുടരുന്നത്? അല്ലെന്നു സ്പഷ്ടം. രോഗശമനത്തിന്നു യത്നം ചെയ്തുവെന്നാകട്ടെ; ആ യത്നം ഇടയ്ക്കു തടയപ്പെട്ടു എന്നാകട്ടെ, വീണ്ടും അതിന്ന് അഭിവൃദ്ധി ഉണ്ടായി എന്നാകട്ടെ, ഒടുവിൽ ഫലസിദ്ധി ലഭിച്ചു എന്നാകട്ടെ, യാതൊന്നും ഇതിൽ ബന്ധിച്ചുകാണുന്നില്ല. വാസ്തവത്തിൽ, ആദ്യന്തം അവിച്ഛിന്നമായ ഒരു കഥാവസ്തു ഇതിനുള്ളിലൂടെ കടന്നുപോകുന്നതായി കാണുന്നില്ല. ചില പാത്രങ്ങൾ തമ്മിൽ ഓരോരോ വിഷയത്തെക്കുറിച്ച് ഓരോരോ അവസരത്തിൽ ചെയ്യുന്ന സംഭാഷണങ്ങളെ എല്ലാം കൂട്ടിക്കെട്ടി, ഇടയ്ക്കിടെ ഓരോ വിരാമം വരുത്തി അങ്കവിഭാഗം ചെയ്തിട്ടുള്ളതല്ലാതെ, ഈ കൃതിയിൽ നിൎദ്ദിഷ്ടമായ ഒരുദ്ദേശം സാധിപ്പാൻവേണ്ടി കഥാപാത്രങ്ങൾ ഐകമത്യത്തോടുകൂടി പ്രവൎത്തിക്കുന്നു എന്ന കഥാഘടനം ചെയ്തിട്ടില്ല. ഇതിലെ രണ്ടാമങ്കത്തിൽ നായകന്റെ കഥാപ്രസംഗം ചെയ്യുന്ന കൃഷ്ണമേനോന്റെയും നമ്പൂരിയുടെയും സംഭാഷണം കേവലം ഒരു പ്രവേശകത്തിന്റെ നിലയിൽ ഉള്ളതല്ലാതെ, ഒരങ്കമെന്ന വിഭാഗത്തെ അൎഹിക്കുന്നതല്ല. മൂന്നങ്കങ്ങളും തമ്മിൽ, നായകനെ സംബന്ധിച്ച കഥാപ്രസംഗം കലൎന്നവയാണെന്നുള്ള ബന്ധമൊഴികെ, പിമ്പുപിമ്പുള്ളവ മുമ്പുമുമ്പുള്ള

വയിൽനിന്നു കാര്യകാരണനിയമപ്രകാരം സംഭവിയ്ക്കുന്നവയായിരിയ്ക്കുന്നില്ല. വാസ്തവത്തിൽ, കഥാബീജംതന്നെ ഇതിനുണ്ടെന്നു പറഞ്ഞുകൂടുന്നതല്ല. നായകനായി കല്പിക്കപ്പെട്ടിരിയ്ക്കുന്ന കലേശൻ തന്നെയും നായകലക്ഷണങ്ങളെ പ്രദർശിപ്പിയ്ക്കുന്നില്ല. നായകൻ ഒരു നിർദ്ദിഷ്ടമായ ഉദ്ദേശത്തെ സാധിപ്പാൻവേണ്ടി പ്രവർത്തിയ്ക്കുന്നതായി കാണുന്നില്ല. കലേശന്റെയും ബാലയുടെയും ചരിതവർണ്ണനം ചെയ്യുന്ന സംഭാഷണങ്ങൾ നായകന്റെയോ നായികയുടെയോ ജീവിതവൃത്തിയുടെ പ്രകടനമാവുന്നതുമല്ല. ഇങ്ങിനെ നോക്കിയാൽ, സംസ്കൃതനാടകശാസ്ത്രപ്രകാരം 'ബാലാകലേശ'ത്തെ നാടകമായി ഗണിപ്പാൻ പാടുള്ളതല്ലെന്നു നിശ്ചയമാകും.

എന്നാലിനി ഇതിന്നു മറ്റേതെങ്കിലുമൊരുമാതിരി നാടകത്തിന്റെ വർഗ്ഗത്തിൽ ചേർന്നുനില്ക്കാൻ കഴികയില്ലയോ? മലയാളത്തിൽ നാടകങ്ങളുടെ ആവിർഭാവം ആദ്യമായി സംസ്കൃതത്തിൽ നിന്നാണെന്നു മമ്പു പറഞ്ഞുവല്ലോ. എന്നാൽ, സംസ്കൃതത്തിൽനിന്നു നാടകങ്ങൾ വന്നു ചേരും മുമ്പു, നാട്യകലയും നാട്യപ്രബന്ധങ്ങളും മലയാളത്തിൽ ഇല്ലായിരുന്നു എന്നു ഞാൻ പറയുന്നില്ല. കൂത്തുകൾ, കഥകളി മുതലായ ചില നാട്യങ്ങൾ ഉണ്ടായിട്ടുണ്ടെങ്കിലും, അവ, പരമാർത്ഥത്തിൽ സംസ്കൃതത്തിലെ 'നാടക'ശബ്ദത്താൽ വിവക്ഷിയ്ക്കപ്പെടുന്ന അർത്ഥത്തിലുൾപ്പെട്ടവയല്ല. സംസ്കൃതത്തെ കഴിച്ചാൽ പിന്നെ, പാശ്ചാത്യഭാഷകളിൽനിന്നും തമിഴിൽ നിന്നുമാണ് മലയാളനാടകങ്ങൾ ചിലത് ആവിർഭവിച്ചിട്ടുള്ളത്. എന്നാൽ ഇവയ്ക്കും, ലക്ഷണങ്ങളിൽ മുഖ്യമായവ്വ ഏറെക്കുറെ സമാനമാണെന്നു സൂക്ഷ്മമാലോചിച്ചാൽ ഗ്രഹിയ്ക്കാവുന്നതാണ്. പാശ്ചാത്യനാടകങ്ങൾക്ക അവശ്യം ആവശ്യകമെന്നു നിശ്ചയിയ്ക്കപ്പെട്ടിരിയ്ക്കുന്ന കാലൈക്യം, ദേശൈക്യം, വ്യാപാരൈക്യം എന്നു മൂന്നുവക ഐകമത്യവും 'ബാലാകലേശ'ത്തിന്നുണ്ടോ എന്നു നോക്കാം. രംഗങ്ങൾ കൊച്ചിസംസ്ഥാനത്തിനുള്ളിൽ തന്നെയുള്ളവയാണെന്ന് അർത്ഥമാക്കിയാൽ ദേശൈക്യം ഉണ്ടെന്നു സമ്മതിക്കാം. എന്നാൽ മററു രണ്ടു ഐക്യങ്ങളോ? ഒന്നാമങ്കത്തിൽ, 'ബാല' അനേകശതാബ്ദം മുമ്പുള്ള ലന്തക്കാർ, പോർത്തുഗീസുകാർ മുതലായവരുടെ ആക്രമങ്ങളെപ്പററിയാണ് തോഴിയോടു സംഭാഷണം നടത്തിത്തുടങ്ങുന്നത്; പണ്ടേക്കാലം മുതൽക്ക് ഇതുവരെയുള്ള കഥകളൊക്കെ ഒന്നായി കൂട്ടിക്കെട്ടിയിരിയ്ക്കുന്നു. മൂന്നാമങ്കത്തിലോ, ഭാവികാലത്തിൽ ഉണ്ടായിക്കാണ്മാൻ ആഗ്രഹിയ്ക്കുന്നതായ ചില സമുദായപരിഷ്കാരങ്ങളെയും സംഘടിപ്പിച്ചിരിയ്ക്കുന്നു. ഈ അവസ്ഥയ്ക്കു കാലൈക്യം ഇല്ലെന്നു നിശ്ചയംതന്നെ. പിന്നെ, വ്യാപാരൈക്യം: നായകൻകൂടിയും നിർദ്ദിഷ്ടമായ ഒരുദ്ദേശത്തെ മുൻനിർത്തിക്കൊണ്ടു വ്യാപരിയ്ക്കുന്നില്ല. മററുള്ള കഥാപാത്രങ്ങളും അങ്ങിനെയൊരു ഉദ്ദേശപ്രാപ്തിയ്ക്ക് ഉപകാരികളായോ സഹകാരികളായോ വ്യാപരിയ്ക്കേണ്ടുന്ന ആവശ്യകതയും അവകാശവും ആ കാരണത്താൽ തന്നെ നിരസിയ്ക്കപ്പെട്ടിരിയ്ക്കുന്നു. ഇങ്ങിനെ വ്യാപാരൈക്യവും ഈ കൃതിയിലില്ല. ഇനി, തമിഴ്നാടകങ്ങളുടെ തോതുവെച്ചു നോക്കുന്നതാണെങ്കിൽ ആ നാടകകർത്താക്കന്മാരും ഭരതശാസ്ത്രത്തെ അനാദരിച്ചിട്ടില്ലെന്നു തെളിയുന്നതാണ്. ആ നാടകങ്ങളിലും, നിർദ്ദിഷ്ടമായ

ഉദ്ദേശത്തെ പ്രാപിപ്പാനായിക്കൊണ്ടുള്ള കഥാപാത്രങ്ങളുടെ വാങ്മനഃകായവ്യാപാരങ്ങളെ ലോകാവസ്ഥ അനുസരിച്ചു തന്നെയാണ് ഘടിപ്പിച്ചുകാണുന്നത്.

ഇങ്ങിനെ, മലയാളത്തിൽ പ്രസിദ്ധങ്ങളായ നാടകമാതൃകകൾ ഒന്നിനെയും, 'ബാലാകലേശം' അനുകരിയ്ക്കുന്നില്ലെന്നു തെളിയുന്ന സ്ഥിതിയ്ക്കു് ഇതിന്നു 'നാടകം' എന്ന പേർ യോജിയ്ക്കയില്ലെന്നു പറഞ്ഞേ കഴിയൂ.

'ബാലാകലേശം', നാടകം എന്ന അഭിധാനത്തെ അർഹിയ്ക്കുവാൻ തക്കവണ്ണം നാടകലക്ഷണങ്ങൾ തികഞ്ഞിട്ടുള്ള കൃതി അല്ലെന്നിരിയ്ക്കയാൽ, നാടകം എന്ന നിലയിൽ സ്വീകരിയ്ക്കപ്പെടുവാൻ അവകാശമില്ലെന്നിരിയ്ക്കിൽ പിന്നെ, 'കൊച്ചിസാഹിത്യസമാജ'ത്തിന്റെ അധികാരത്തിൻ കീഴിലുള്ള സാഹിത്യലോകത്തിൽ എന്തെങ്കിലും ഒരു പദം അതിന്ന് അനുവദിച്ചുകൂടുന്നതാണോ? ഈശ്വരസൃഷ്ടിയിൽ പെട്ടതായ ഒരു ജീവി മനുഷ്യജാതിയുടെ ലക്ഷണങ്ങൾ തികഞ്ഞതല്ലെന്നിരിയ്ക്കട്ടെ; അതു നിമിത്തം ആ ജീവിയെ മനുഷ്യവർഗ്ഗത്തിൽ സ്വീകരിച്ചുകൂടുന്നതല്ലെന്നുമിരിയ്ക്കട്ടെ. എന്നാലും, അതിന്നു മനുഷ്യന്റെ കൈകളും, കുതിരയുടെ കാലുകളും, കുരങ്ങിന്റെ തലയും, ആനയുടെ തുമ്പിക്കൈയും, സർപ്പത്തിന്റെ പല്ലും— ഇങ്ങിനെ ഓരോരോ അവയവങ്ങൾ ഓരോരോ ജന്തുക്കളുടേതായിരുന്നാൽ, അതു പ്രകൃതിയുടെ വികൃതിയാണെങ്കിലുംകൂടി, അതിന്നു ജന്തുലോകത്തിൽ പ്രത്യേകമായൊരു സ്ഥാനം അനുവദിയ്ക്കാവുന്നതാണല്ലോ. അതിന്മണ്ണം, നാടകലക്ഷണങ്ങൾ തികയാത്ത കാരണത്താൽ നാടകജാതിയിൽനിന്നു ഭ്രഷ്ടമായിത്തീരുന്ന ഒരു കവിസൃഷ്ടിയെ സാഹിത്യലോകത്തിൽ പെട്ടതായ പ്രകൃതിയുടെ ഒരു വികൃതിയെന്നു ഗണിച്ചു പ്രത്യേകമായൊരു സ്ഥാനം കല്പിയ്ക്കാം. 'ബാലാകലേശ'വും അങ്ങിനെ വിശേഷമായൊരു പദത്തെ അർഹിയ്ക്കുന്നുവെന്നു സമ്മതിയ്ക്കാം. അതു നാടകമാവാൻ വേണ്ടി സൃഷ്ടിച്ചതായ ഒരു ഗദ്യപദ്യമിശ്രകൃതിയാണെന്നു കാണുന്നതുകൊണ്ട്, അതിന്നു സാഹിത്യലോകത്തിൽ ഒരു പ്രത്യേകസ്ഥാനം ലഭിപ്പാൻ അവകാശമുണ്ടെന്നിരിയ്ക്കട്ടെ. എന്നാൽ, ഈ അവകാശവാദം, 'കൊച്ചി സാഹിത്യസമാജ'ത്തിന്റെ അധികാരത്തിൻകീഴിൽ ഉള്ളതായ സാഹിത്യക്ഷേത്രത്തിൽ ഒരു പ്രതിഷ്ഠ ലഭിയ്ക്കുന്നതിന്നു വേണ്ടുന്ന വിശേഷാവകാശത്തെ അനുവദിച്ചുകൊടുക്കുന്നതിലേയ്ക്കു സാധുവാകുമോ, എന്നാണ് ആലോചിപ്പാനുള്ളത്. അതിലേയ്ക്കു്, ഈ കൃതിയിലെ പ്രതിപാദ്യവിഷയങ്ങളുടെ ഗുണാഗുണങ്ങളെപ്പററി നിരൂപണം ചെയ്യേണ്ടതാവശ്യകമാകുന്നു. കൊച്ചി വലിയതമ്പുരാൻ തിരുമനസ്സിലെ രാജ്യഭരണമഹിമയെ വിഷയീകരിച്ചിട്ടാണ് ഈ കൃതിയെ രചിച്ചിരിയ്ക്കുന്നതെന്നു പറഞ്ഞതുകൊണ്ടുമാത്രം, ഈ കൃതി ഗുണഭൂയിഷ്ഠയാണെന്ന് അനുമിയ്ക്കുവാൻ ന്യായമില്ല. കഥാനായകന്റെ ചരിത്രത്തെ എങ്ങിനെയാണ് വർണ്ണിച്ചിരിയ്ക്കുന്നത്; ആ വർണ്ണനകളാൽ നായകന്റെ സ്വഭാവപ്രദർശനം ചെയ്യുന്നതെങ്ങിനെയാണ്; ആ വർണ്ണനകൾക്കിടയിൽ ഓരോരോ ഉപവിഷയങ്ങളെപ്പററി പ്രാസംഗികമായി ചെയ്തിരിയ്ക്കുന്ന പ്രസ്താവങ്ങൾ ഏതുപ്രകാരത്തിലുള്ളവയാണ്; ഇത്യാദി പല സംഗതികളെ നിർണ്ണയിച്ചശേഷമേ ഈ കൃതിയുടെ ത്യാജ്യതയേയോ ഗ്രാഹ്യതയേയോ തീർച്ചപ്പെടുത്തിക്കൂടൂ. ഒന്നാമതായി, കഥാനായകനായി സങ്കല്പിയ്ക്കപ്പെട്ടിരിയ്ക്കുന്ന കലേശനെപ്പററി വർണ്ണിച്ചിട്ടുള്ളതു നോക്കാം. നായികയായ ബാലയുടെ ആലസ്യപ്രസ്താവനയോടുകൂടിയാണ് ഒന്നാമങ്കം ആരംഭിയ്ക്കുന്നത്. തന്റെ മഹിഷിയെ ചികിത്സിപ്പാൻ വൈ

ദ്ദ്യനെ നിശ്ചയിച്ചുംവെച്ചു നായകൻ സുഖവാസത്തിനായി അകലേയുള്ള അചലപുരത്തേയ്ക്കു പോയിരിയ്ക്കുന്നു. ഇതു, നായകന്റെ ഗുണോൽക്കർഷത്തിന്നു ഹാനികരമായ വൎണ്ണനമാണെന്നു പറയാതെ കഴികയില്ല; നായികയിൽ നായകന്നുള്ള പ്രേമം ആത്മാൎത്ഥമല്ലെന്നും, സ്വാൎത്ഥത്തെക്കരുതികൊണ്ടു നായികയുടെ ആപൽദശയിൽക്കൂടിയും അവളെ പിരിഞ്ഞുപോവാൻ മടിയ്ക്കുന്ന ആളല്ല നായകനെന്നും സ്വഭാവദൂഷണം സംഭവിയ്ക്കുന്നു. ഇനിയും, നായകനെക്കുറിച്ചു സുനീതി ചെയ്യുന്ന വൎണ്ണന നോക്കുക. (9-ാംഭാഗം)

'അഞ്ചാതാലോചനക്കമ്പികൾവലയനിര
യ്ക്കൊത്തുമാത്താനുരാഗ-
ച്ചെഞ്ചായപ്പൂച്ചണിഞ്ഞും തെളിയുമൊരുക
ശാശയക്കൂട്ടിനുള്ളിൽ (ലേ-
സഞ്ചാരംചെയ്യുമോമൽച്ചെറുകിളിമകളാം
ബാലികേ,ഭാഗ്യചൂത-
ത്തുഞ്ചൊളംകോകിലംപോൽഭവതിപുരുസൂ
ക്കാററിച്ചാരോഗ്യമേന്തും'. (ഖ

ഈ പദ്യത്തിന്റെ വ്യംഗ്യമായ അൎത്ഥമെന്താണ്? കലേശന്റെ ആശയമാകുന്ന കൂട്ടിനുള്ളിലാണ് ബാലയാകുന്ന കിളിയുടെ ഇപ്പൊഴത്തെ വാസം, ആ കൂട് എങ്ങിനെയുള്ളതാണ്? ആലോചനയാകുന്ന കമ്പികളാൽ ചുററപ്പെട്ടതാകുന്നു. അതു മാത്രമോ? അനുരാഗമാകുന്ന ചെഞ്ചായംകൊണ്ടു പൂച്ചിട്ടതുമാണ്. ഇതിന്റെ അൎത്ഥമോ? പുറമെ കാണുന്ന അനുരാഗം വെറും പൂച്ചാണ്; കമ്പികൾ അനുരാഗക്കട്ടിയല്ല; അകത്ത് ആലോചനയാണുള്ളത്; ഈ ആലോചനയെ അനുരാഗപ്പൂച്ചുകൊണ്ടു മറച്ചുവെച്ചിരിയ്ക്കുന്നു. ഇങ്ങിനെയുള്ള കൂട്ടിനുള്ളിൽ സഞ്ചരിയ്ക്കുന്ന കിളിയ്ക്കു പുരുസുഖം എപ്പോൾ സാദ്ധ്യമാവും? കൂട്ടിലടയ്ക്കപ്പെടാത്ത കോകിലം എങ്ങിനെയാണോ ചൂതത്തുഞ്ചത്തിരിയ്ക്കുമ്പോൾ സുഖക്കാററേററ് ആരോഗ്യത്തെ പ്രാപിയ്ക്കുന്നു, അതിന്മണ്ണം, ബാലയാകുന്ന കിളിയും ഭാഗ്യമാകുന്ന വൃക്ഷത്തിന്റെ തുഞ്ചത്തു കയറുമ്പോൾ പുരുസുഖം ലഭിയ്ക്കും. എന്നാൽ, കിളിക്കൂട്ടിനുള്ളിൽ തന്നെയാണോ ഈ സുഖസ്ഥാനം? സാധാരണ പക്ഷിക്കൂട്ടിന്നകത്തു വൃക്ഷങ്ങൾ ഉണ്ടാവാറില്ലല്ലോ. കൂട്ടിന്നു പുറമെ പോയാലേ, വൃക്ഷശിഖരത്തെ പ്രാപിയ്ക്കാൻ കഴിയൂ. അതായിതു, കലേശാശയക്കൂട്ടിൽനിന്നു പുറത്തുപോന്നു ഭാഗ്യവൃക്ഷത്തുഞ്ചത്തു കയറുമ്പോഴേ ബാലയാകുന്ന കിളിയ്ക്കു സുഖം ലഭിയ്ക്കു എന്ന് അൎത്ഥം വരുന്നു. ഈ വൎണ്ണന നായകന്നു പ്രശംസയായിരിയ്ക്കുന്നില്ലെന്നു സ്പഷ്ടമല്ലോ. ഇനിയും നോക്കുക 15-ാംഭാഗത്തിൽ, 21-ാം ശ്ലോകംകൊണ്ടു, നായകൻ തന്റെ ഹൎമ്മ്യങ്ങളെ പാട്ടത്തിന്നായും, കസ്തൂരിക്കച്ചവടത്തിന്നായും മാണിക്യനോട്ടത്തിന്നായും ഏല്പിച്ചുകൊടുക്കുന്നതിൽ തൽപരനായ ഒരു മദ്ധ്യമപാത്രമാണെന്ന് അൎത്ഥം വ്യഞ്ജിയ്ക്കുന്നു. അതേ ഭാഗത്തു തന്നെ, നായികഉദ്യാനത്തിലെ കുയിലുകളെപ്പററി നായകനുമായി സംഭാഷണം ചെയ്യുമ്പോൾ, നായകൻ അവിടെ വളൎത്തുന്നതായ കോകിലങ്ങളിൽ ഒരു ആൺകുയിൽ 'പെൺകോകിലത്തെ പ്രതീക്ഷിച്ചുകൊണ്ടിരിയ്ക്കുന്നതായി വൎണ്ണിച്ചിരിയ്ക്കുന്നു. അപ്രസ്തുതത്തിൽ ആൺകോകിലങ്ങൾ കൊച്ചി സംസ്ഥാനത്തിലെ ഉദ്യോഗസ്ഥന്മാരാണെന്ന് അൎത്ഥമാകുമ്പോൾ, അവരിലൊരാൾ 'പെൺകോകില'ത്തെ പ്രതീക്ഷിച്ചുകൊണ്ടിരിയ്ക്കുന്നു എന്നു പറയുന്നതിന്റെ വ്യംഗ്യം കഥാനായകന്റെ ഭരണമഹിമയെ

ബാധിയ്ക്കയില്ലയോ എന്നു സംശയിയ്ക്കേണ്ടിവരുന്നു. ഇനി, 17-ാം ഭാഗത്തുള്ള 26-ാം പദ്യം നോക്കുക.

'ധാരാളപ്രഭയററിട്ടന്ന്'നളിനീ-
കാന്തൻ'കലേശോദയ-
ശ്രീരാജിയ്ക്കവരിന്നു'പശ്ചിമദിശ്'-
യ്ക്കേത്തുന്നുകൌതുഹലാൽ'.

എന്ന ശ്ലോകാദ്ധംകൊണ്ട്, അപ്രസ്തുതത്തിൽ, 'നളിനീകാന്തൻ' ആയ ദിവാൻ, 'കലേശൻ' ആയ കഥാനായകന്റെ ശോഭമഹിമയ്ക്ക് ആശ്രയമാകുന്നു എന്നു പറയുമ്പോൾ, നായകന്റെ മാഹാത്മ്യത്തിന് അപവാദമായിത്തീരുകയില്ലയോ എന്നും ശങ്കിയ്ക്കേണ്ടിവരുന്നു. എന്തെന്നാൽ, ചന്ദ്രന്റെ ശോഭ സൂര്യനിൽനിന്നു ലഭിയ്ക്കുന്നതാണെന്നു പ്രസിദ്ധം. ഇനി 42-ാംഭാഗം നോക്കുക. 'അനാചാരം, അസത്യം, ചൌൎയ്യം, ക്ഷാമം എന്ന ലോകോപദ്രവകാരികളായ നാലു ദുർദ്ദേവതകൾ മനുഷ്യാകൃതിയെ ആവലംബിച്ച് കലേശന്റെ 'രാജ്യത്തു ചുററുന്നു. ഇവർ ജീവപര്യന്തം ശിക്ഷിക്കപ്പെട്ട ജെയിലിൽനിന്നു ചാടിപ്പോയ അക്രമികളും രാജദ്രോഹികളുമാണ്.' എന്നു പറഞ്ഞുകാണുന്നതുകൊണ്ടു, കലേശന്റെ നാട്ടിൽ അക്രമികളെ ബന്ധനത്തിൽ വയ്ക്കുന്നതിനുള്ള നിയമങ്ങൾക്കു എന്തോ ഉലച്ചൽ തട്ടീട്ടുണ്ടെന്നും, ജേൽ ചാടിപ്പോയ അക്രമികൾക്കു നിർബാധമായി രാജപാഥകളിൽ സഞ്ചരിയ്ക്കാമെന്നും അൎത്ഥമാവുന്നതാകയാൽ, ഇതും നായകന്റെ ഭരണകീൎത്തിയെ അപവദിയ്ക്കുന്നതായിത്തീരുന്നു. എന്നല്ല, ഈ അക്രമികൾ ഒരു പുലയനെ തല്ലിയതിന്ന് അവരെ 'കുന്നലക്കോൻ' എന്ന ഒരുദ്യോഗസ്ഥൻ തന്റെ ശിപായിയെക്കൊണ്ടു പിടിപ്പിച്ച്, ആരാച്ചാരെ വരുത്തി, അക്രമികളിൽ രണ്ടാളെ തൂക്കിക്കൊല്ലാനും, രണ്ടാളെ നാടുകടത്താനും കല്പിയ്ക്കുന്നു. ഈ ശിക്ഷ അടികലശലിനാണെന്നും; കുററക്കാരെ നീതിനിയമപ്രകാരം വിചാരണചെയ്കയോ മററോ ചെയ്യുന്നില്ലെന്നും ഉള്ള സംഗതികൾ ഓൎത്താൽ, കലേശന്റെ രാജ്യത്തു നീതിനടത്തുന്നതു പരിഷ്കൃതനിയമങ്ങൾക്കു ചേൎച്ചയായ വിധത്തിലല്ലെന്നു തോന്നുന്നതാണ്. ഇതും നായകന്റെ മഹത്വത്തിന്ന് അപകൎഷകമായിത്തീരുന്നു. 50-ാംഭാഗത്തു, കലേശന്റെ പുത്രനായ സുയശസ്സു ചെയ്യുന്ന ചന്ദ്രോപാലംഭത്തിനിടയിൽ പിതാവിനെ പ്രശംസിയ്ക്കുന്നതു കേട്ടിട്ടും പിതാവ് ആ മുഖസ്തുതിയെ തടയാതെ, ചിരിച്ചുംകൊണ്ടു സുയശസ്സിനെ ചുംബിയ്ക്കുന്നതും നായകഗുണശ്രേഷ്ഠതയ്ക്കു അപകൎഷകമായിരിയ്ക്കുന്നു. ഈ കൃതി ആദ്യന്തം ശ്ലേഷോക്തികളെക്കൊണ്ടു ഗ്രഥിയ്ക്കപ്പെട്ടിരിയ്ക്കയാൽ, അപ്രസ്തുതത്തിൽ നായകനായ വലിയതമ്പുരാൻ തിരുമനസ്സിലെ ഉത്തമഗുണങ്ങളെ മലിനമാക്കിക്കാണിയ്ക്കുന്നതായുള്ള മേല്പടി വൎണ്ണനകൾ തന്നെ ഈ കൃതിയെ ത്യാജ്യകോടിയിൽ ചേൎക്കുന്നതിന്നു കാരണമായിരിയ്ക്കുന്നുണ്ട്. ഇതിലുമധികമായി, മററെന്തുതന്നെ വേണം? 15-ം 16-ം ഭാഗങ്ങളിൽ ഉദ്യാനകോകിലങ്ങളെ വൎണ്ണിയ്ക്കുക വഴിയായി അപ്രസ്തുതത്തിൽ സ്വദേശി- പരദേശി- സൎക്കാരുദ്യോഗസ്ഥന്മാരെ സൂചിപ്പിച്ചു ചെയ്തിരിയ്ക്കുന്ന പ്രസ്താവങ്ങൾ ജാതിസ്പൎദ്ധാനലനെ ഉജ്ജ്വലിപ്പിയ്ക്കുമെന്നു ശങ്കിയ്ക്കേണ്ടതായുമിരിയ്ക്കുന്നു. പിന്നെയും, രണ്ടാമങ്കത്തിൽ, ഒരു നമ്പൂരിപ്പാടിനെ പ്രവേശിപ്പിച്ച് അദ്ദേഹത്തെ അപരിഷ്കൃതനാക്കിക്കാണിച്ചു പലേ

പ്രകാരത്തിൽ അവഹേളനം ചെയ്തിരിയ്ക്കുന്നു. ഈ വർണ്ണനയുടെ യാഥാർത്ഥ്യത്തെയോ അയഥാർത്ഥതയേയോ പററി ഈ സന്ദർഭത്തിൽ ഒന്നും പറയുന്നില്ല. എന്നാൽ, ഇതു യഥാർത്ഥമായിരുന്നാൽക്കൂടിയും, വലിയതമ്പുരാൻ തിരുമനസ്സിലെ ഭരണകീർത്തിയെ അപവദിയ്ക്കുന്നതായിത്തീരുമെന്നു ശങ്കിയ്ക്കേണ്ടിവരുന്നു. എന്തെന്നാൽ: അവിടുത്തെ ഭരണത്താൽ, രാജ്യത്തിലുള്ള പ്രജകളിൽ പ്രധാനമായൊരു വർഗ്ഗക്കാർ ഇനിയും അന്ധകാരത്തിൽനിന്ന് ഉത്ഥാനം ചെയ്തിട്ടില്ലെന്നു പറയുന്നതു, നിശ്ചയമായും പ്രശംസയല്ല എന്നു പറഞ്ഞേ തീരു. ആ നമ്പൂരിപ്പാടിനെ മലയാളബ്രാഹ്മണസമുദായത്തിൻെറ മൂർദ്ധാഭിഷിക്തോദാഹരണമായിട്ടാണ് കവി സങ്കല്പിച്ചിരിയ്ക്കുന്നതെങ്കിൽ, അദ്ദേഹത്തിൽ ആരോപിച്ചിട്ടുള്ള വിഡ്ഢിത്തങ്ങളെപ്പററി ആക്ഷേപപ്പെടുവാൻ ആ സമുദായത്തിന്നു ന്യായമായ കാരണമുണ്ട്. ഇതുകൊണ്ടും, 'ബാലാകലേശ'ത്തിൽ പ്രതിപാദിച്ചിട്ടുള്ള വിഷയങ്ങൾ പലതും ദൂഷ്യമായിട്ടുള്ളവയാണെന്നും, അതിനാൽ, 'കൊച്ചിസാഹിത്യസമാജ'ത്തിൻെറ അധികാരത്തിൻകീഴിൽ പെട്ടതായ സാഹിത്യക്ഷേത്രത്തിനുള്ളിൽ ഇതിന്നു ഒരു സ്ഥാനം അനുവദിച്ചുകൂടുന്നതല്ലെന്നും അഭിപ്രായപ്പെടേണ്ടിയിരിയ്ക്കുന്നു.

നാടകം എന്ന പേരിന്ന് അർഹതയില്ലെങ്കിലും, 'കൊച്ചിസാഹിത്യസമാജ'ത്തിൻെറ അധികാരത്തിൻകീഴിൽ പെട്ടതായ സാഹിത്യലോകത്തിൽ ഒരു സ്ഥാനം കൊടുപ്പാൻ പാടില്ലാത്തപ്രകാരം വിഷയത്തിന്നു ദൂഷ്യം കാണുന്നുണ്ടെങ്കിലും, ഈ കൃതിയെ മററ് ഏതാനുമൊരു ഗുണഭാഗം വിചാരിച്ചു സ്വീകാര്യമായിക്കരുതാമോ എന്നാണ് ഇനി ആലോചിയ്ക്കേണ്ടത്. ഇതിലെയ്ക്കു്, ഈ കൃതിയിലെ വർണ്ണനകൾ വാസ്തവത്തെ ആധാരമാക്കിയവയോ വാസ്തവികങ്ങളോ ആണോ എന്നു നോക്കേണ്ടിയിരിയ്ക്കുന്നു. മുഴുവനും വാസ്തവാധിഷ്ഠിതമോ വാസ്തവികമോ എന്ന് ആരായുന്നതിന്നുപകരം എതെങ്കിലും തദ്വിപരീതമായിട്ടുണ്ടോ എന്നു കണ്ടുപിടിച്ചാലും മതിയാവുമല്ലോ. ഒന്നാമങ്കത്തിൽ, ബാലയും തോഴിസുനീതിയും തമ്മിൽ സംഭാഷണം ചെയ്യുമ്പോൾ, കലേശനെപ്പററി നല്ലവണ്ണം അറിവുള്ളവളാണ് താൻ എന്നു തോഴിയുടെ പ്രാരംഭവാക്കുകൾ തെളിയിയ്ക്കുന്നുണ്ട്: അതില്ലെങ്കിലുംകൂടി ബാലയുടെ തോഴിയ്ക്കു ബാലയുടെ ഭർത്താവിനെപ്പററി ഏറക്കുറെ എല്ലാ വാർത്തകളും അറിവുണ്ടായിരിയ്ക്കേണമെന്നു ന്യായമായി സങ്കല്പിയ്ക്കാം. എന്നാൽ, കുറെ കഴിയുമ്പോഴേയ്ക്കും (9-ാം ഭാഗത്തു) ബാല ഭർത്തൃവിരഹത്തെക്കുറിച്ചു പറയുന്നതു കേട്ടു, തോഴി, ചോദിയ്ക്കുന്നതായിത്:— 'ഇപ്പോൾ ആ മഹാനുഭാവനാൽ ഏതു നാടകം അലങ്കരിയ്ക്കപ്പെടുന്നു' എന്ന്. ഇതിന്നു, അചലപുരത്തെപ്പററി തോഴിയ്ക്കു സ്മരണ ഉണ്ടാക്കുകയാണ് നായികയുടെ മറുവടി. തോഴിയുടെ ചോദ്യം ലോകസ്വഭാവത്തിനു ചേരുന്നില്ലെന്നു സ്പഷ്ടമാകുന്നു. കലേശൻ അചലപുരത്തേയ്ക്കു പോയിട്ടുള്ള വിവരം ആ നിമിഷംവരേയും തോഴി അറിഞ്ഞിട്ടില്ലെന്നു വരുന്നതു തീരെ അവാസ്തവികവും അസ്വാഭാവികവും ആണെന്നു നിശ്ചയം. വിശേഷിച്ചും, അപ്രസ്തുതത്തെ ചിന്തിയ്ക്കുമ്പോൾ തമ്പുരാൻ തിരുമനസ്സിലെ എഴുന്നള്ളത്തിനെപ്പററി നാട്ടിലുള്ളവർക്കു, പ്രത്യേകിച്ചും അവിടുത്തെ കൊട്ടാരത്തിലുള്ളവർക്കു അറിവില്ലെന്നു ഊഹിപ്പാൻപോലും പ്രയാസമാ

യിരിക്കുന്നു. അതങ്ങിനെയിരിക്കട്ടെ. നായികയും തോഴിയും തമ്മിൽ ഏതാനും ചില വാക്കുകൾകൂടെ സംസാരിക്കുന്നതിനിടയിൽ, കലേശന്റെ രഥഘോഷം കേൾക്കുന്നു; കലേശൻ അവരിരുന്ന ഉദ്യാനത്തിലേക്കു വരുന്നു. അല്പം മുമ്പു അചലപുരത്തെ അലങ്കരിക്കുന്നു എന്നു വർണ്ണിക്കപ്പെട്ട നായകൻ, നായിക കണ്ണടച്ചു തുറക്കുന്നതിനിടയിൽ അചലപുരത്തുനിന്നു നായികയുടെ അരികിലെത്തുന്നതും, അങ്ങിനെ മടങ്ങിവരുന്നുണ്ടെന്ന വിവരം മുൻകൂട്ടി നായികയെ അറിയിക്കാതിരിക്കുന്നതും വാസ്തവികമായിരിക്കുന്നില്ല. വിശേഷിച്ചു, കലേശൻ അചലപുരത്തിലാണെന്നു അല്പം മുമ്പു മനസ്സിലാക്കിയ സുനീതി, 'ഹയേഹം! ഹയേഹം'—എന്ന ശബ്ദം കേട്ട ക്ഷണത്തിൽതന്നെ പരിഭ്രമിച്ചു, 'അതെന്താ, കലേശന്റെ രഥാഗമനഘോഷമോ? എന്നു നായികയോടു ചോദിക്കുന്നതിൽ അടങ്ങിയ കലേശാഗമനബോധം ആ സന്ദർഭത്തെ അപേക്ഷിച്ചെടത്തോളം പൂർവ്വാപരവിരുദ്ധമായിരിക്കുന്നു. ആ ചോദ്യത്തെ തുടൎന്നു 'അതുതന്നെ, സംശയമില്ല' എന്നു നായിക മറുവടി പറയുന്നതു്, കലേശന്റെ ആഗമനത്തെ പ്രത്യക്ഷമായി കാണും മുമ്പാണെന്നുള്ളതോൎത്താൽ, നായികയുടെ പൂർവ്വക്ഷണത്തിലുള്ള ഭർത്തൃവിരഹവ്യാമോഹവും മനശ്ശാസ്ത്രനിയമങ്ങളെ ഉല്ലംഘിക്കുന്നു എന്നു നിശ്ചയംതന്നെ.

ഇനി, രണ്ടാമങ്കത്തിലെ നമ്പൂരി മുതലായ കഥാപാത്രങ്ങളുടെ കഥകൾ നോക്കുക. ആദ്യമായി, പുതിയ പരിഷ്കാരത്തിനു ദൃഷ്ടാന്തഭൂതനും സാമാന്യജനപ്രതിനിധിയും ആയ കൃഷ്ണമേനോൻ ഉച്ചവണ്ടിക്കു കലേശൻ വരുന്നതിനെ പ്രതിക്ഷിച്ചുംകൊണ്ടു പ്രഭാതത്തിൽതന്നെ സ്റ്റേഷനിൽ ചെന്നിരിക്കുന്നു. വേറെ പണിയൊന്നുമില്ലാത്തു കാലദുർവ്യയം ചെയ്യുന്ന ഒരു പടുവങ്കനാണെങ്കിലല്ലാതെ, കൃഷ്ണമേനോൻ, പുലച്ചുക്കു തീവണ്ടി സ്റ്റേഷനിൽ കാത്തുകിടക്കുവാൻ സംഗതിയില്ലല്ലോ. എന്നാൽ, ആ കഥാപാത്രത്തിന്റെ മററുള്ള വർണ്ണനകൾകൊണ്ടു അങ്ങിനെ ഊഹിപ്പാനും തരമില്ല. അതിനാൽ, ഉച്ചവണ്ടിയെ പ്രതീക്ഷിച്ചുകൊണ്ടു പുലച്ചു മുതല്ക്കേ സ്റ്റേഷനിലിരിക്കുക എന്നതു് വാസ്തവാനുരോധമായി തോന്നുന്നില്ല. കൃഷ്ണമേനോൻ രാജഭക്തനും രാജാവിനെപ്പററി അന്യന്മാൎക്കുള്ള അബദ്ധധാരണകളെ നിക്കം ചെയ്യാൻ ജാഗരൂകനും ആണെന്നു വർണ്ണിക്കേണ്ടതിലേക്കായിരിക്കാം, നമ്പൂരിപ്പാടിനോടു വാദിപ്പാനായി ആ കഥാപാത്രത്തെ കവി ഇങ്ങിനെ വങ്കവേഷം കെട്ടിച്ചു ആടിച്ചിരിക്കുന്നതു്. അതെന്തായാലും, വിഡ്ഢിയായി വർണ്ണിക്കപ്പെട്ടിരിക്കുന്ന നമ്പൂരിപ്പാടിന്റെ വിഡ്ഢിത്തം, വാസ്തവത്തിലുള്ളതായിരുന്നാൽകൂടിയും, മേനോന്റെ വങ്കത്തത്തേക്കാൾ എത്രയോ ഭേദമാണു്. എന്തെന്നാൽ: നമ്പൂരിപ്പാടു് വിദ്യാഭ്യാസപരിഷ്കാരത്താൽ അസ്പൃഷ്ടനാണെന്നല്ലൊ കവി വർണ്ണിച്ചിരിക്കുന്നതു്; മേനോൻ നേരെ മറിച്ചും. പഠിപ്പില്ലായ്മയാൽ കാണിച്ചുപോവുന്ന വിഡ്ഢിത്തം സമാധേയവും, നേരേ മറിച്ചുള്ളതു് പരിഹാസ്യവും ആകുന്നു. എന്നാൽ, നമ്പൂരിപ്പാടിനു കവി വർണ്ണിച്ചിരിക്കുന്ന മാതിരി വിഡ്ഢിത്തം ഇക്കാലത്തു സംഭവിക്കുമോ എന്നാലോചിക്കേണ്ടതായിട്ടുണ്ടു്. കൊച്ചിയിൽ തീവണ്ടി ഏൎപ്പെട്ടിട്ടു പത്തു കൊല്ലത്തിനു മേലായിരിക്കുന്നു: രണ്ടാമങ്കത്തിലെ കഥാകാലം ജോർജ്ജ് അഞ്ചാമർ തിരുമനസ്സിലെ ഡില്ലീദർബാർ കഴിഞ്ഞിരിക്കുന്നി

അവസരമാണ്; ദിവാൻ മിസ്റ്റർ എ. ആർ. ബാനർജ്ജിയുടെ ഭരണകാലമാണതാനും. ഇക്കാലത്തിവിടേയ്ക്ക് ഒരു നമ്പൂരിപ്പാട്ട തീവണ്ടിയെപ്പററി അറിഞ്ഞിട്ടില്ലെന്നു വരുക തീരെ അസംഗതം തന്നെയാണ്. വാസ്തവത്തിൽ നമ്പൂരിപ്പാട് അറിവില്ലാത്ത ആളല്ലെന്നു കവിതന്നെ കുറെ കഴിയുമ്പോഠം വൎണ്ണിയ്ക്കുന്നുണ്ട്. സ്റ്റേഷനിലെ വടക്കെക്കെട്ടിൽ നില്ക്കുന്നവർ തീവണ്ടിക്കാരാണെന്നു നമ്പൂരിപ്പാടിന്നു നല്ലവണ്ണം അറിവുണ്ട്; അദ്ദേഹം, തീവണ്ടിയെപ്പററി ധാരാളം പരിചയമുള്ള ആളെന്നവിധത്തിൽ, 'വാവയ്ക്കാതുള്ള വെള്ളംകുടി' ഇത്യാദി പദ്യംകൊണ്ടു തീവണ്ടിയെ വൎണ്ണിയ്ക്കുന്നു. അദ്ദേഹത്തിന്നു 'ട്രാംവേ'യെപ്പററിയും നിശ്ചയമുണ്ട്. ഈ രണ്ടേപ്പാട്ടകൾക്കും പിമ്പിൽ വന്നതായ മോട്ടോർവണ്ടിയേപ്പാടിനെപ്പററിയും അദ്ദേഹം അറിഞ്ഞിരിയ്ക്കുന്നു. ഇങ്ങിനെയൊരോന്നു നോക്കിയാൽ, അദ്ദേഹം ആധുനികപരിഷ്കാരങ്ങളെപ്പററി അറിവുള്ള ആളാണെന്നും, വെറും ഭോഷനല്ലെന്നും വെളിപ്പെടുന്നു. ആ സ്ഥിതിയ്ക്ക്, അദ്ദേഹത്തെ ഒരു 'കാട്ടുമനുഷ്യൻ' എന്ന നിലയിൽ കവി വൎണ്ണിച്ചതും, തീവണ്ടി സ്റ്റേഷനിൽ വിഡ്ഢിവേഷം കെട്ടിച്ചതും വാസ്തവത്തിന്നു യോജിയ്ക്കുന്നില്ല. എന്നല്ല, അദ്ദേഹം കലേശന്റെ ഭരണത്തെപ്പററി നിന്ദയുള്ള ആളാണെന്നു കവി വൎണ്ണിയ്ക്കുന്നതുതന്നെയും, പിന്നീടുള്ള സംഭാഷണത്തിൽ അദ്ദേഹം പ്രദൎശിപ്പിയ്ക്കുന്നതായ പരിചയത്തെ ആലോചിയ്ക്കുമ്പോൾ, തീരെ അനുചിതമെന്നു വെളിവാകുന്നു. 'ഫിഷറി' വകുപ്പിന്റെ നാമമാത്രശ്രവണത്തിൽ തന്നെ അദ്ദേഹം ആ ഇംഗ്ലീഷുപദത്തിന്റെ അൎത്ഥമെന്തെന്നും, ആ വകുപ്പിന്റെ ഉദ്ദേശമെന്തെന്നും വിശദമാക്കിപ്പറയുന്നതോൎത്താൽ, രാജ്യഭരണത്തിലെ പുതിയ പരിഷ്കൃതവ്യവസ്ഥകളെപ്പോലും ശരിയായി ഗ്രഹിച്ചിരിയ്ക്കുന്ന അദ്ദേഹത്തിന്നു നാട്ടിൽ പഴമ പരിചയപ്പെട്ടിട്ടുള്ള തീവണ്ടിയേപ്പാടിനെക്കുറിച്ചും വിദ്യാഭ്യാസവ്യവസ്ഥകളെക്കുറിച്ചും അറിവില്ലെന്നു പറയുന്നതു തീരെ അസങ്ഗതം എന്നു ഗ്രഹിയ്ക്കാം. ഇങ്ങിനെ ഇനിയും പല അസാംഗത്യങ്ങളും ഈ അങ്കത്തിൽ കാണുന്നുണ്ട്. ഒരു നമ്പൂരിപ്പാടിനെ രംഗത്തിൽ പ്രവേശിപ്പിച്ച്, അന്തസ്സാരവിഹീനന്മാരായുള്ളവരെക്കൊണ്ട് അദ്ദേഹത്തെയും അദ്ദേഹത്തിന്റെ ഭാൎയ്യയെയും മററുള്ളവരെയും അധിക്ഷേപം ചെയ്യിച്ചു, ബഹുജനങ്ങളുടെ ദൃഷ്ടിയിൽ അദ്ദേഹത്തെ നിന്ദ്യനാക്കിക്കാണിക്കേണമെന്നേ കവിയ്ക്കു ഉദ്ദേശ്യമുള്ളു എന്നും, ഈ ഉദ്ദേശ്യനിൎവ്വഹണത്തിൽ കവിയ്ക്കു നമ്പൂരിപ്പാടിന്റെ സ്വഭാവസ്വരൂപണത്തെ പൂൎവ്വാപരവിരോധംകൂടാതെ സാധിപ്പാൻ വേണ്ടുന്ന സങ്കല്പശക്തി ഇല്ലെന്നും ഈ അങ്കത്താൽ തെളിയുന്നു. ഉച്ചവണ്ടിയ്ക്കു കലേശൻ തിരുമേനി എഴുന്നള്ളുമെന്നു പ്രതീക്ഷിച്ചുംകൊണ്ടു പുലച്ചയ്ക്കേ സ്റ്റേഷനിൽ വന്നിരിയ്ക്കുന്ന കൃഷ്ണമേനോൻ, ഉച്ചവണ്ടി വന്നശേഷവും, കലേശനെക്കുറിച്ചു പൂൎവ്വക്ഷണത്തിൽക്കൂടിയും നമ്പൂരിപ്പാടുമായി സംഭാഷണം ചെയ്തുകൊണ്ടിരുന്നിട്ടുപോലും, ആ വണ്ടിയ്ക്കു കലേശാഗമനം ഉണ്ടായോ ഇല്ലയോ എന്ന് ഒരക്ഷരവും പറയാതെ പിരിഞ്ഞുപോവുന്നതു മനുഷ്യസ്വഭാവത്തിന്നു യോജിയ്ക്കുന്നതല്ല, നിശ്ചയം.

മൂന്നാമങ്കത്തിൽ, അക്രമികളായ കാന്നോരും കൂട്ടരും ഉത്തമപാത്രങ്ങളുടെ മട്ടിൽ അലങ്കാരങ്ങൾ പ്രയോഗിച്ചു സംസ്കൃ

ബഹളമായ ഭാഷയിലാണ് സംഭാഷണം ചെയ്യുന്നത്. ഈ അസ്വാഭാവികതയോ ഇരിയ്ക്കട്ടെ. കാരണോരു സംഭാഷണമദ്ധ്യേ പൊളിപ്പറമ്പനോടു ചോദിയ്ക്കുന്നു: 'നമ്മുടെ ഭാര്യയെ പൊളിപ്പറമ്പൻ കണ്ടിട്ടില്ലേ?'—എന്ന്. ഇതിന്നു, 'കുരുട്ടംതറെ അജ്ഞാനക്കാളിയമ്മയല്ലേ?........ ഒത്ത നടുവിലുള്ള പല്ല് പറിഞ്ഞുപോയെങ്കിലും ........മഹാലക്ഷ്മിതന്നെ'— എന്ന മറുപടി ലോകസ്വഭാവത്തിന്ന് അനുസരിയ്ക്കുന്നില്ല. അക്രമികളുടെയും അനാചാരക്കാരുടെയും ഇടയിലും പരിചയക്കാർ തമ്മിൽ ഭാര്യാജനത്തെക്കുറിച്ച് ഇങ്ങിനെ സംസാരിയ്ക്കുക മര്യാദയല്ല; ഇത്രമാത്രമോ? ആ കാളിയമ്മ കാരണോരെ തേടി തെരുവീഥിയിൽ വരുന്ന സന്ദർഭത്തിൽ, കാരണോരോടു പൊളിപ്പറമ്പൻ ആ സ്ത്രീയെപ്പററി പറയുന്ന,

'മച്ചിത്തംകവരാൻവരച്ചകുറിയും......'

ഇത്യാദിവാക്കുകൾ, പ്രകൃത്യാതന്നെ സ്ത്രീവിഷയസ്പൃഹയോടുകൂടിയ മനുഷ്യവർഗ്ഗത്തിന്റെ ഏതൊരു സമുദായത്തിലും സംഭാവ്യമല്ല. അതും പോകട്ടെ. കാരണോർ മുതലായവർ ജേലിൽനിന്നു ചാടിപ്പോയ അക്രമികളാണെങ്കിൽ, അവർ പച്ചപ്പകലിൽ 'പരസ്യവീഥി'കളിൽ നിർബാധമായും നിർഭയമായും സഞ്ചരിയ്ക്കുകയും സംഘംകൂടി വർത്തമാനം പറകയും ചെയ്യുമെന്നു വിചാരിപ്പാൻ, കുററക്കാരെ സംബന്ധിച്ചുള്ള മനഃശാസ്ത്രം അനുവദിയ്ക്കുന്നില്ല. അതിലും വിശേഷിച്ച്, അവർ തങ്ങളെ ശിക്ഷിപ്പാൻ അധികാരമുള്ള ഒരു സർക്കാരുദ്യോഗസ്ഥന്റെ—കുന്നലക്കോന്റെ— ഇരിപ്പിടത്തിന്നു സമീപത്തുനിന്ന് അങ്ങിനെ സൈ്വരസല്ലാപം ചെയ്യുന്നതു തിരെ അസംഗതമായിരിയ്ക്കുന്നു. അതുമിരിയ്ക്കട്ടെ. കുന്നലക്കോൻ ശിപായിയെക്കൊണ്ടു പിടിപ്പിച്ചു മുമ്പിൽ വരുത്തിയ മേല്പടി അക്രമികളോട്: 'ആകട്ടെ, ആചാര്യസ്വാമികളുടെ മനീഷാപഞ്ചകം നിങ്ങൾ വായിച്ചിട്ടുണ്ടോ?'— എന്നു വേദാന്തകഥാപ്രസംഗം ചെയ്യുന്നത് ഒരു പുതുമതന്നെയാണ്. അവിടെ നില്ക്കുന്നവർ അക്രമികളും പഠിപ്പില്ലാത്തവരുമാണെന്നു കുന്നലക്കോന്ന് അറിവുണ്ട്. അവർ മററുള്ള വക അറിവുകൾ നേടിയതിന്നുശേഷമല്ലേ മനീഷാപഞ്ചകം വായിപ്പാൻ സാങ്ഗത്യമോ ഔചിത്യമോ ഉണ്ടാവുക? ഈ നിലയിൽ അവരോടു മനീഷാപഞ്ചകകഥാപ്രസംഗം ചെയ്യുന്ന കുന്നലക്കോൻ ലോകസ്വഭാവത്തെ അനുസരിയ്ക്കുന്നുണ്ടെന്നു പറവാൻ മാർഗ്ഗമില്ല. ആ ചോദ്യത്തിന്നു, പുലയനായ കൊച്ചാലു, വലിയേ കേറിച്ചെന്ന് ഉത്തരം പറയുന്നതും സ്വാഭാവികമല്ല; അവൻ ആ പഞ്ചകത്തെ കുമ്മിയാക്കിപ്പാടുന്നത് അതിലുമധികം അസ്വാഭാവികവും, കവിയുടെ പണ്ഡിതമാനിതയ്ക്ക് ഒരു ലക്ഷ്യമായിരിയ്ക്കുന്നതൊഴികെ, ഒരു പ്രകാരത്തിലും സന്ദർഭത്തിന് ഉചിതമല്ലാത്തതും ആകുന്നു. മനീഷാപഞ്ചകം കുമ്മിയിൽ ഇന്ത്യാചക്രവർത്തിയുടെയും കൊച്ചിതമ്പുരാൻ തിരുമനസ്സിലെയും ഭരണചരിതങ്ങളെ പ്രസംഗിയ്ക്കുന്നതിന്റെ അനൌചിത്യത്തെപ്പററി ഇവിടെ വിശേഷിച്ചു പറയേണ്ടുന്ന ആവശ്യമില്ല. കാരണോരുടെയും കൂട്ടരുടെയും അടികലശൽക്കുററത്തിന് അവരെ മുറപ്രകാരം വിചാരണചെയ്യാതെ ശിക്ഷിയ്ക്കുന്നതു രാജ്യനിയമങ്ങൾക്കു യോജിയ്ക്കുന്നില്ലെന്നു മുമ്പു പറഞ്ഞുവല്ലോ. കൊച്ചിരാജ്യത്തു നീതിനിയമവ്യവസ്ഥ അങ്ങിനെയല്ലാത്ത സ്ഥിതിയ്ക്ക് ആ വർണ്ണന തിരെ അവാസ്തവമാകുന്നു. വിശേഷിച്ചും, കൊച്ചിയിൽനിന്ന് ക

ഴ കുററക്കാരനെ ആണ്ടമാൻ ദ്വീപിലെയ്ക്കു നാടുകടത്തുവാൻ നിയമം പരികല്പിക്കുന്നില്ല. പക്ഷെ, അനാചാരാദികളുടെ ഉന്മൂലനം ഭാവികാലത്തെ സംഭവങ്ങളായി സംഭാവനം ചെയ്തിരിക്കയാണെന്നും ഇപ്പോഴത്തെ നിയമങ്ങൾ ആ സംഗതിയെ ബാധിക്കയില്ലെന്നും സമാധാനം പറയുന്നതാണെങ്കിൽ, വിചാരണചെയ്യാതെ ശിക്ഷകല്പിക്കാനും തന്റെ അതിർത്തിയിൽ ഉൾപ്പെട്ടതല്ലാത്ത ആണ്ടമാനിലെയ്ക്കു നാടുകടത്തുവാനും കൊച്ചിയ്ക്കു സ്വേച്ഛാധികാരം ലഭിക്കും എന്നു പ്രതീക്ഷിക്കുന്നതിനു, ഭാരതസാമ്രാജ്യത്തിന്റെ ഇപ്പോഴത്തെ നിലനോക്കിയാൽ, അവകാശമേയില്ല എന്ന് ആക്ഷേപം ചെയ്യേണ്ടതായുമിരിക്കുന്നു.

'ബാലാകലേശം' ഇങ്ങിനെ ലോകസ്വഭാവത്തിനും വാസ്തവത്തിനും വിരുദ്ധമായ വർണ്ണനകൾ കലർന്നതായിരുന്നാലും, കേവലം ഒരു കാവ്യമെന്ന നിലയിൽ സ്വീകരിക്കപ്പെടുവാൻ തക്കവണ്ണം കാവ്യസാമാന്യമായ ഗുണദോഷങ്ങളുടെ ഏററത്താക്കം എങ്ങിനെയെന്നു നോക്കാം. ആകെ 56. 'പൃഷ്ഠ'ങ്ങൾ ഉള്ളതിൽ അയ്മ്പതിലധികം പദ്യങ്ങളും ശേഷം ഗദ്യങ്ങളുമാണ് അടക്കിയിരിക്കുന്നത്. ഇവയിൽ ഒരു'പൃഷ്ഠ'മെങ്കിലും ദോഷരഹിതമായി കണ്ടിട്ടില്ലെന്നു പറയാതെ കഴികയില്ല. ഗുണങ്ങളും ഇല്ലെന്നു പറയുന്നില്ല. ശ്ലേഷം, സമാസോക്തി മുതലായ അലങ്കാരങ്ങൾ പല പദ്യങ്ങളിലും, ഗദ്യങ്ങളിൽക്കൂടിയും പ്രയോഗിച്ചു കാണുന്നുണ്ട്. ശബ്ദഭംഗിയും ദീക്ഷിച്ചിട്ടുണ്ട്. എന്നാൽ, പദ്യങ്ങൾ ചൊല്ലികേൾക്കുമ്പോൾ മധുരമായി തോന്നുമെന്നിരുന്നാലും, ചില പദസമൂഹങ്ങൾക്കു അർത്ഥചമൽക്കാരം ഉണ്ടെന്നിരുന്നാലും, ആകെക്കൂടി നോക്കിയാൽ, പദ്യങ്ങൾ എന്നല്ല ഗദ്യങ്ങളും പദാർത്ഥദോഷദൂഷിതങ്ങളാണെന്നു പറഞ്ഞേ കഴിയൂ. വളരെ പ്രകടമായ ദൂഷ്യഭാഗങ്ങൾ ചിലതു മാത്രം ഇവിടെ എടുത്തു കാണിയ്ക്കാം.

1-ാം പുറത്തു 1-ാം പദ്യത്തിൽ "സാമാദിസ്തോത്ത വിശ്വംഭരത", അവാചകം, "സുധാമാലങ്കാര"ത്തിൽ'സൽ', നിരർത്ഥം, 2-ാം പദ്യത്തിൽ, "കുവലയാധീശശിഷ്യൻ" അപ്രകൃതത്തിൽ അനുചിതാർത്ഥം.

2-ാം പുറത്തു,'ആര്യേ! ഇങ്ങോട്ടുവരാം'- എന്ന വാക്യത്തിൽ അനുജ്ഞായകപ്രകാരമായ ക്രിയാപ്രയോഗം അനുചിതം. 3-ാം പദ്യത്തിൽ, 'തണ്ടാരമ്പപ്രതാപക്കൊടിയുടെ വിജയസ്ഥൂണമെ', സന്ദിഗ്ദ്ധാർത്ഥം; ഈ രൂപകം പരസ്പരം ചേർച്ചയില്ലാത്ത ഘടകങ്ങളെ ചേർത്തുണ്ടാക്കിയതുമാകുന്നു. 'ഇണങ്ങും'അവാചകം. പെറുക്കിന്നങ്ങും ബുധകമലകുലം'-എന്നുകഴിഞ്ഞു 'സഭികർ' എന്നു മാത്രം ആവർത്തിച്ചതിൽ അർത്ഥത്തിന്നു ന്യൂനത. "പോക്കചേ", ഗ്രാമ്യം. 4 ാം പദ്യത്തിന്റെ പൂർവ്വാർദ്ധാന്ത്യത്തിൽ "നിഷ്പക്ഷപാതാശയൻ" അന്യഥാ സിദ്ധമാകയാൽ അപുഷ്ടം.

3-ാം പുറത്ത്, യോജിച്ച ഇതിൽ— എന്നതിനെ 'യോജിച്ചതിൽ' എന്നു സന്ധിചെയ്തിരിക്കുന്നതു വ്യാകരണവിരുദ്ധം. 5-ാം പദ്യത്തിൽ, "ചുണ്ടിനുള്ളിൽ പല്ലുകാട്ടുക" അവാചകത്തിലും നേയാർത്ഥത്തിലും പെടുന്നു; "കൂത്തടിച്ചിടുന്നു", അനുചിതാർത്ഥം. 6 ാം ശ്ലോകത്തിൽ, 'ഉണർത്തി', വിരുദ്ധബുദ്ധിപ്രദം; 'താമരാധര', വിസന്ധി 'സാമഭാഷിണി', അവാചകം.

4-ാംപുറത്തു, 1-ാംശ്ലോകത്തിൽ, "കുട, മഹിയിൽ" എന്നേടത്തു ദുഷ്പ്രതീതി; "ഓമൽ" അപുഷ്ടം; "ശീലായ്മ", ആചാര

ഭാഷയിൽ ആശ്രിതജനം ഉപയോഗിക്കുന്നതല്ലാതെ; പ്രഭുജനം തന്നത്താൻ ഉപയോഗിക്കാറില്ലാത്തതിനാൽ പ്രസിദ്ധിഹതം. "സ്വാമിയുടെ അഭ്യുദയത്തിൽ ശിഷ്യന്മാൎക്കുണ്ടാകുന്ന ആഹ്ളാദം വസന്തോൽഗമത്തിൽ വണ്ടുകൾക്കുണ്ടാകുന്നതിലും അധികം"—എന്ന വാക്യം സാകാംക്ഷം, എന്നുമാത്രമല്ല, സാദൃശ്യത്തെ പൂൎത്തിവരുത്തിയാൽ ശിഷ്യന്മാർ ധനാപഹാരത്തിനു തരംനോക്കി നില്ക്കുന്നവരെന്നുള്ള അനുചിതാൎത്ഥവും ജനിക്കും.

5-ാംപുറത്തു, "കുഞ്ഞാമൻതളിർമേനിയെന്നു മുറിയേറു'.......എന്നേടത്തു നിഹേതു. 2-ാംശ്ലോകത്തിലും 3-ാംശ്ലോകത്തിലും പറയുന്ന കാൎയ്യങ്ങൾക്ക തമ്മിൽ ചേൎച്ചയില്ല. ഈ ശ്ലോകത്തിൽ, "ചിതറി" എന്തി"—ഇവ അവാചകം. പിന്നെ, വൎണ്ണന വാസ്തവികവുമല്ല! ചേല ചുററി, കേശം ചിതറി, കുപ്പായമിട്ടു എന്നുപറയുമ്പോൾ, മുടി, കുപ്പായത്തിനുള്ളിലാകുന്നു. കുചത്തിന്മേൽ കേശം ചിതറുക, സാധാരണയല്ല. മുൻശ്ലോകത്തിൽ നായിക കുഞ്ഞാണെന്നും; ഈ ശ്ലോകത്തിൽ അതേ ദശയെപ്പററി വൎണ്ണിക്കുമ്പോൾ യുവതിയാണെന്നും പൂൎവ്വാപരവിരുദ്ധമായ വിധം പറഞ്ഞിരിക്കുന്നു.

6-ാംപുറത്തു 4-ാംശ്ലോകത്തിൽ, 'നേത്താരെൻ കാന്തരെല്ലാം'—എന്നു പറയുന്നേടത്തെ 'കാന്തർ' മുൻവാക്യങ്ങളിൽ, 'സ്വാമികൾ' എന്നും 'പിതാക്കൾ' എന്നും വൎണ്ണിക്കപ്പെട്ടവരാണെന്നു കാണുന്നതും, നായികയുടെ ഭൎത്താവ് കലേശൻ ആണെന്നു പിന്നാലെ വൎണ്ണിക്കുന്നതും തമ്മിൽ യോജിക്കുന്നില്ല. നായികയുടെ ഗുണത്തെ മലിനമാക്കുകയും ചെയ്യുന്നു. 5-ാം പദ്യത്തിൽ, 'ദീനാപാംഗി', നേയാൎത്ഥം. 'വടവക്ത്രാപൃതി' ആലയവാപ്രദേശമാണെങ്കിൽ അതു 'കുരപ്പുറത്തിൽ ഉൾപ്പെട്ടുമെന്നു തോന്നുന്നില്ല.

7-ാം പുറത്തു, 6-ാം ശ്ലോകത്തിൽ, "കുടയുട്ടു കാൽ അപ്പിക്കുക" അപ്രസിദ്ധം. 'അപ്പിക്കുക' അവാചകം. ൧-ാം ശ്ലോകത്തിൽ, "താതനെക്കൊണ്ടു പിള്ളക്കുള്ള ആധി"—എന്നേടത്തു ദുഷ്പ്രതീതി. "ഉള്ളാധി" എന്നത് ഉള്ളിലെ ആധി എന്നൎത്ഥമാക്കിയാൽ, 'ഉള്ളു' നിഷ്പ്രയോജനമാകുകകൊണ്ട് അപുഷ്ടം. വിസന്ധി.

8-ാം പുറത്ത്, "അനുരക്തന്മാർ" എന്ന ബാലയുടെ വാക്ക്, അനുചിതാൎത്ഥം. ക്ഷാമാവിഷ്ടയായിരുന്നപ്പോൾ ശസ്ത്രക്രിയ ചെയ്തു എന്നതു വൈദ്യശാസ്ത്രത്തെ സംബന്ധിച്ചേടത്തോളം അപ്രസിദ്ധം. "ക്ലേശമപ്പിച്ചു", അവാചകം.

9-ാം പുറത്തു, "കരഘാതനം കൊണ്ടു ഭവതിയെ 'ധാതുപുഷ്ടി'യുള്ള നല്ലൊരു 'മേദിനി'യാക്കാൻ"—എന്നേടത്ത് അശ്ലീലം. പ്രകൃതത്തിൽ തന്നെയും, കരം ചുമത്തുന്നതുകൊണ്ടു ഭൂമിക്കു ധാതുപുഷ്ടി ഉണ്ടാവുക അസംഗതമാകുന്നു. ധാതുപുഷ്ടി പ്രകൃത്യാ ഉണ്ടാവുന്നതും, കരദാനം രാജ്യനിയമപ്രകാരം ചെയ്യുന്നതുമാകുന്നുവല്ലൊ. ൯-ാം ശ്ലോകം വിരുദ്ധബുദ്ധിപ്രദം; സ്തുതിക്കു പകരം നിന്ദാൎത്ഥം വ്യഞ്ജിക്കുന്നു.

10-ാം പുറത്ത്, മഴവില്ലിനെ വാളാക്കി രൂപണം ചെയ്തത് അസ്വാരസ്യമുളവാക്കുന്നു.

11-ാം പുറത്തു, 12-ാം ശ്ലോകത്തിൽ, "പതിയുടെ രഥവാജിശേഫയുഗം" എന്നതിലെ ശേഫപദം കുളമ്പ് എന്ന അൎത്ഥം ഉദ്ദേശിച്ചു പ്രയോഗിച്ചതാണെങ്കിൽ, അബദ്ധം. 'ശഫം' ആണ് കുളമ്പ്. 'ശേ

ഷം' അശ്ലീലാർത്ഥകമായ പദമാകുന്നു; അതിനാൽ അശ്ലീലദോഷസ്പൃഷ്ടം. ൧൩-ാം ശ്ലോകത്തിൽ, 'ഉല്ലസിക്കുന്ന+ഉടൽ'—എന്നതിനെ 'ഉല്ലസിക്കുന്നുടൽ' എന്നു സന്ധി ചെയ്തത് അർത്ഥവിരോധകം. അർത്ഥത്തിനു അവിരോധത്തോടുകൂടിയാണ്,— (വിരോധമില്ലാതെയാണ്)— പേരെച്ചം ലോപിക്കമാറുള്ളത്, എന്നു വ്യാകരണവിധി. അതേ പദ്യത്തിൽ, ബാലയുടെ മനോധർമ്മമാകുന്ന കല്യാണി കൊങ്കത്തടത്തിൽ ചാർത്തുന്ന തങ്കപ്പതക്കത്തിലെ തിരുമണിയാണ് കലേശൻ, എന്ന വർണ്ണനകൊണ്ടു പതക്കമേതാണെന്ന ജിജ്ഞാസ വരുന്നു. നായികാഗുണത്തിന്നു വിരോധമായ അർത്ഥവും ദ്യോതിക്കുന്നു.

12-ാം പുറത്തു്; കലേശൻെറ ആഗമനത്തെ അറിഞ്ഞിട്ടുംകൂടി, ബാല, ഭർത്താവിനെ എതിരേല്പാൻ പോവാതെ കിടക്കുന്നതു സ്ത്രീധർമ്മവിരുദ്ധമാകുന്നു.

13-ാം പുറത്തു് "ആചാര്യൻെറ സ്ഥാനം ദിവാകരൻ എന്ന നവീനകാര്യദർശിയാൽ അലങ്കരിക്കപ്പെടുന്നോ?"— എന്ന വാക്യത്തിൽ, മുമ്പു വൈദ്യനായി വർണ്ണിക്കപ്പെട്ട ആചാര്യനു പകരം തൽസ്ഥാനത്തു വരുന്ന ആൾ കാര്യദർശി ആണെന്നു വർണ്ണിക്കുന്നത് അസംബന്ധമായിരിക്കുന്നു.

14-ാം പുറത്തു്, "ധർമ്മക്ഷമാതൽപരന്മാരുടെ ചരമഗതി"യിൽ അമംഗളം തോന്നുന്നതിനാൽ അശ്ലീലദോഷം. 20-ാം പദ്യത്തിൽ 'കാമൽ' നിരർത്ഥം. ആ ഭാഗത്തുള്ള 'ന്യായാസനം' തുടങ്ങിയ പ്രസംഗമെല്ലാം പ്രകൃതത്തിൽ യോജിക്കാതെയും, അപ്രകൃതത്തെ പ്രകൃതമാക്കിക്കൊണ്ടും പ്രയോഗിക്കപ്പെട്ടവയാകുന്നു.

17-ാം പുറത്തു്, 24-ാം ശ്ലോകത്തിൽ, "കേരത്തരു" എന്ന ദ്വിത്വസന്ധി വ്യാകരണവിരുദ്ധം. അതേ പദ്യത്തിൽ, 'ജളൻ' അനുചിതാർത്ഥം; ജളത്വം ഉള്ളവൻ നാണിക്കാറില്ലല്ലൊ.

18-ാം പുറത്തു്, 'രാമണീയകത്വം' വ്യാകരണവിരുദ്ധം. 27-ാം ശ്ലോകം അശ്ലീലദുഷ്ടം. വിശേഷിച്ചും, ഒരു ഉത്തമപാത്രമായ കൃഷ്ണമേനോൻ പ്രഭാതത്തെ സംഭോഗശൃംഗാരത്തിൽ വർണ്ണനം ചെയ്യുന്നത് ആ കഥാപാത്രത്തിൻെറ ഗുണത്തിന്നു ഹാനികരമാകുന്നു.

22-ാം പുറത്തു്, 'അടിയൻ ഒന്നു നനഞ്ഞിട്ടു വിടകൊള്ളാം............' ഇത്യാദി പ്രസംഗം അശ്ലീലം.

27-ാം പുറത്തുള്ള 29-ാം ശ്ലോകവും അശ്ലീലദുഷ്ടം. 'ഹിന്തുബ്രാഹ്മണർ' അപുഷ്ടം.

31-ാം പുറത്തു, 'ബാലയുടെ' തലസ്ഥാനത്തു കുളിർമ പിടിപ്പിക്കുവാൻ വേണ്ടി ശുദ്ധജലാനയനയന്ത്രം പ്രതിഷ്ഠിക്കുക'—എന്നതിനു പ്രകൃതത്തിൽ പ്രസക്തിയില്ല; അപ്രകൃതത്തിലെ അർത്ഥയോജനയുള്ളൂ. മനുഷ്യരുടെ തലയിൽ ജലയന്ത്രം പ്രതിഷ്ഠിക്കുന്നത് ഒരു പുതുമതന്നെയാകുന്നു.

34-ാം പുറം തുടങ്ങി അനാചാരത്തിലെ കാരണോരുടേയും മററും സംഭാഷണത്തിൽ തന്മയത്വം ഇല്ല. 37-ലെ 34-ാം പദ്യത്തിൽ, 'അനാവൃഷ്ടിയാംദുഷ്ടി'യിൽ വർണ്ണ്യാവർണ്ണ്യങ്ങൾക്കു തമ്മിൽ വെച്ചുമാററം നിമിത്തം രൂപകാലങ്കാരം ദുഷ്ടമായിരിക്കുന്നു.

49-ാം പുറത്തു, 40-ാം 41-ാം പദ്യങ്ങൾ അശ്ലീലദുഷ്ടം.

കാവ്യസാമാന്യമായ ദോഷങ്ങൾ ഇ

നിയും എത്രയോ ഏറെ ഇതിലുണ്ട്. അവയൊക്കെ എടുത്തു് കാണിച്ച് ഇപ്പോൾതന്നെ ദീൎഘമായിപ്പോയിരിക്കുന്ന ഈ ഉപന്യാസത്തെ അധികം നീട്ടുവാൻ വിചാരിക്കുന്നില്ല. ഗുണങ്ങളെക്കാട്ടിൽ എത്രയോ വളരെ ദോഷങ്ങൾ ഈ കൃതിയിൽ ഉണ്ടെന്നു മാത്രം ചുരുക്കിപ്പറയുന്നു. ആകയാൽ, ഈ കൃതി കാവ്യത്വത്തിലും ന്യൂനമായും, അതുകൊണ്ടു തന്നെ ഉത്തമകൃതികളുടെ കൂട്ടത്തിൽ സ്വീകരിക്കപ്പെടുവാൻ യോഗ്യതയില്ലാത്തതായുമിരിക്കുന്നു എന്നു ഞാൻ അഭിപ്രായപ്പെടുന്നു.

ഇനി, ഈ കൃതി, നിൎദ്ദിഷ്ടമായ കാവ്യോദ്ദേശത്തെ സാധിക്കുന്നുവോ എന്നാണാലോചിപ്പാനുള്ളതു. കാവ്യത്തിന്റെ ഒരു ഉദ്ദേശം സഹൃദയന്മാരുടെ ഹൃദയത്തിൽ രസം ജനിപ്പിക്കുകയാണല്ലൊ. ഇതിലെ പാത്രസൃഷ്ടിയിലും ഗദ്യപദ്യരചനയിലും വൎണ്ണനകളിലും മററും നിരസത്തിനു ഹേതുവായി പലതുമുണ്ടെന്നു മുമ്പു പറഞ്ഞിട്ടുണ്ടു. വിശേഷിച്ചും, വലിയ തമ്പുരാൻ തിരുമനസ്സിലെ ഭരണമാഹാത്മ്യത്തെ കീൎത്തിക്കേണമെന്നുള്ള നിൎദ്ദിഷ്ടമായ ഉദ്ദേശത്തിന്നു വിരുദ്ധമായ വിധത്തിലാണ് ഇതിലെ വൎണ്ണനകൾ പലതും, എന്ന വസ്തുതയും മറന്നുകളയാവുന്നതല്ല.

ഈ കൃതിക്കു, മാന്യന്മാരായ ചില വിദ്വജ്ജനങ്ങളിൽനിന്ന് പ്രശംസ ലഭിച്ചിട്ടുണ്ടെന്ന് ഒരു അനുകൂലവാദം ചെയ്യാനുണ്ടെന്നു സമ്മതിക്കാം. എന്നാൽ, ആ വക പ്രശംസകൾ 'കൊച്ചിസാഹിത്യസമാജ'ത്തിന്റെ ആവശ്യത്തിന്നായി ചെയ്തിട്ടുള്ളവയല്ലെന്നും, കേവലം ഔപചാരികമാണെന്നും ഓൎത്താൽ, അവയെ ഈ വിചാരണയിൽ സ്വീകാൎയ്യമായി ഗണിച്ചുകൂടുന്നതല്ല. ആകെക്കൂടി നോക്കുമ്പോൾ, ദോഷങ്ങൾ എണ്ണത്തിലും വണ്ണത്തിലും ഏറിയിരിക്കയാൽ, 'ബാലാകലേശം' കൊച്ചി സാഹിത്യസമാജം വകയായി അംഗീകരിക്കപ്പെടുവാൻ യോഗ്യതയുള്ളതല്ല എന്നു തെളിയുന്നതുകൊണ്ടു ഈ കൃതിയെ ത്യാജ്യകോടിയിൽ ചേൎക്കേണ്ടതാകുന്നു എന്നു ഞാൻ അഭിപ്രായപ്പെടുന്നു.

കെ. രാമകൃഷ്ണപിള്ള.

—ooːoo—

# ഇന്ത്യയും ഈജിപ്തും.

## II.

'ആഫ്രിക്ക' എന്ന ഭൂഖണ്ഡത്തിന്റെ വടക്കു കിഴക്കെ അററത്ത് ഏകദേശം നാലുലക്ഷം ചതുരശ്രനാഴിക വിസ്താരത്തിൽ കിടക്കുന്ന ഒരു വലിയ രാജ്യമാണ് ഈജിപ്ത്. അതിൽക്കൂടി ഒഴുകിപ്പോകുന്ന 'നൈൽ' (Nile) നദി കൊല്ലംതോറും കൊണ്ടുവന്നു തള്ളുന്ന ചളിക്കട്ടകൾ സ്വരൂപിച്ചുണ്ടായതാണ് ആ രാജ്യം എന്നു വെച്ച് അതിന്നു 'നൈലിന്റെ സമ്മാനം' എന്ന ഒരു വിശേഷപ്പേരുകൂടി വിളിച്ചുവരുന്നു. ആ നദിയുടെ സഹായംകൊണ്ടാണ് അവിടെ കൃഷി ചെയ്തുവരുന്നത്. ഇത്രയും വലിയ

* ഈ ഉപന്യാസങ്ങൾ എഴുതുവാൻ എന്നെ ബാബു അവിനാശചന്ദ്രദാസന്റെ ചില ലേഖനങ്ങളാണ് മുഖ്യമായി സഹായിച്ചിട്ടുള്ളത്.

രാജ്യത്ത് ഇപ്പോൾ കൃഷിക്കുപയോഗപ്പെട്ടിട്ടുള്ള സ്ഥലം ഏകദേശം 1500 ച. നാ. വിസ്താരമേയുള്ളു. വെള്ളത്തിനുള്ള ദാരിദ്ര്യം അവിടെ അത്ര അധികമാണ്. എത്രയോ അപൂർവ്വമായിട്ടേ മഴ പെയ്യാറുള്ളു. നൈൽ നദി വിട്ട് അകന്നിട്ടുള്ള പ്രദേശങ്ങൾ മുട്ട മുഴവനും ചുട്ടു വരണ്ടുകിടക്കുന്ന വെറും മരുഭൂമികൾ തന്നെ. പക്ഷെ, അതിന്നു പകരം നദിക്കു തൊട്ടുകിടക്കുന്ന സ്ഥലങ്ങളെല്ലാം എത്രയും ഫലവത്തുകളുമാകുന്നു. ഭൂമിശാസ്ത്രജ്ഞന്മാരല്ലാത്ത വായനക്കാർ ഈജിപ്തിനെക്കുറിച്ച് ഇങ്ങിനെ ഒരു സംക്ഷിപ്തവിവരമെങ്കിലും ഇവിടെ ധരിച്ചിരിക്കുന്നതു തീരെ നിഷ്പ്രയോജനമല്ല.

ഈജിപ്ത് രാജ്യത്തിന്റെ ആദിമചരിത്രം ക്രിസ്താബ്ദത്തിന്നു ഏകദേശം 4400 കൊല്ലങ്ങൾക്കു മുമ്പു തൊട്ടാരംഭിക്കുന്നു. അന്നു മുതൽ അത് ഏകച്ഛത്രാധിപത്യത്തിൻകീഴിൽ ഭരിക്കപ്പെട്ടുവന്നു. എന്നാൽ അതിന്നു മുമ്പുതന്നെ ലോകോത്തരമായ ഒരു പരിഷ്കൃതരീതി അവിടുത്തെ സകല കാര്യങ്ങളിലും വ്യാപിച്ചിട്ടുണ്ടായിരുന്നു. ചരിത്രകാരന്മാരുടെ ലോകചരിത്രം (Historians' History of the world) എന്ന ചരിത്രഗ്രന്ഥപരമ്പരയിൽ ഈജിപ്തിനെപ്പറ്റി എഴുതിയിട്ടുള്ള പ്രസിദ്ധ പണ്ഡിതൻ ഡോക്ടർ അഡോൾഫ് എർമൻ (Dr. Adolph Erman) ആ രാജ്യത്തിലെ ആദിമപരിഷ്കാരത്തെപ്പററി ഒരു സന്ദർഭത്തിൽ ഇങ്ങിനെ പ്രസ്താവിച്ചു കാണുന്നു:—'പഴയ കാലങ്ങളിൽ തന്നെ ഈജിപ്ത് പരിഷ്കാര സോപാനത്തിൽ ഏററവും ഉയൎന്ന ഒരു പടിയിൽ കയറിയിരിക്കുന്നു. ഏകാധീനമായ രാജ്യഭരണം, സൎവ്വശാസ്ത്രങ്ങളിലും ഉൽകൃഷ്ടതരമായ നൈപുണ്യം ക്രമത്തിൽ പരിഷ്കരിക്കപ്പെട്ടുവരുന്ന ഉത്തമമായ ധൎമ്മശാസ്ത്രം, കലാവിദ്യകളുടെ സൎവ്വതോമുഖമായ അഭിവൃദ്ധി ഇതാണ് അവിടുത്തെ പുരാതന സ്തംഭങ്ങളെ പരിശോധിക്കുമ്പോൾ തെളിയുന്നത്. അന്യരാജ്യക്കാരെല്ലാം വെറും പ്രാകൃതാവസ്ഥയിൽ തന്നെ ചാറിക്കിടന്നു ഗാഢമായി ഉറങ്ങിക്കൊണ്ടിരുന്ന ഒരു കാലത്ത് മനുഷ്യജാതിക്ക് ആദ്യമായുണ്ടായ ഒരുൽഗമനശക്തി നാം അവിടെ പ്രകാശിച്ചു കാണുന്നു. * * * കഴിഞ്ഞ കാലങ്ങളിലെന്നപോലെ തന്നെ ഇനി മേലിലും ഈജിപ്തിന്റെ പുരാതന മഹിമകൾക്കുള്ള അവശിഷ്ടങ്ങൾ ജനങ്ങൾ എത്രയും ഭയഭക്തിബഹുമാനങ്ങളോടുകൂടി നോക്കിക്കാണും. അവരവരുടെ വംശസ്ഥാപകനും ഇപ്പോഴുള്ള സകല സമ്പത്തിന്റെയും ഒരു പ്രധാനഭാഗം മുമ്പു സമ്പാദിച്ചുവെച്ചവനും ആയ ഒരു പൂൎവ്വികനെ പിന്നെ വളരെക്കാലം കഴിഞ്ഞു ജനിക്കുന്ന അയാളുടെ സന്താനങ്ങൾ എത്ര നന്ദിയോടും ഭക്തിയോടുംകൂടിയാണോ അനുസ്മരിക്കുക, അതേവിധമുള്ള ഒരു മനോവൃത്തിയാണ് ഇനിയുണ്ടാകുന്നവൎക്കു ഈജിപ്തിന്റെ നേൎക്കുണ്ടായിക്കൊണ്ടിരിക്കുക. ഇപ്പോൾ നമ്മുടെ മനഃശക്തി കൊണ്ടുണ്ടാക്കിയവയാണെന്നു വിചാരിക്കപ്പെടുന്ന നമുക്കുള്ള പല അറിവുകൾക്കും ശക്തികൾക്കും നാം ഈജിപ്തിനോടു കടപ്പെട്ടിരിക്കുന്നു എന്നുള്ളതിൽ സംശയിക്കാനില്ല'. ഇത്രയും മഹത്തരമായ ഒരു പരിഷ്കാരവിശേഷം, ഇപ്പോഴും പല സ്ഥലങ്ങളിൽ ശുദ്ധകാടന്മാർ താമസിച്ചുവരുന്നതായി കാണുന്ന ആഫ്രിക്കാരാജ്യത്തിന്റെ ഒരു മൂക്കില്, ഏകദേശം എഴുപതെൺപതു നൂററാണ്ടുകൾക്കു മുമ്പ് ഇങ്ങിനെ വ്യാപിച്ചുവരണമെങ്കിൽ അത് അവിടെ മറെറതൊരു രാജ്യക്കാരുടെ സമ്പൎക്കം ഉണ്ടായതുകൊണ്ടായിരിക്കണം? ഇതാണ് നമുക്കാലോചിക്കാനുള്ളത്.

ചരിത്രാരംഭത്തിന്നുമുമ്പ് ഈ ജിപ്തിലുണ്ടായിരുന്ന ആദിമനിവാസികൾ, "വടക്കുകിഴക്കേ ആഫ്രിക്കയിൽ ഉള്ളവരായ

വെളുത്തനിറത്തോടു കൂടിയ ഒരു കൂട്ടക്കാരും ഏഷ്യയിൽനിന്നു വന്ന കുടിയേറിപ്പാർത്തവരെന്നു വിചാരിയ്ക്കപ്പെടുന്ന മറെറാരുകൂട്ടം വിദേശിയരും തമ്മിൽകൂടി ചേർന്നുണ്ടായ ഒരു മിശ്രജാതിക്കാരായിരുന്നു" എന്നുപറയുന്നുണ്ട്. ഈ "വിദേശിയ" രെപ്പററി ഡോക്ടർ എർമൻ പറയുന്നത് ഇതാണ്:- ഇവർ ചെങ്കടലിൻെറ (Red sea) തെക്കുഭാഗത്തുനിന്നു വന്നിട്ടുള്ളവരാണെന്നതിന്നു സംശയമില്ല. ഈജിപ്തിലെ പുരാതനകാലത്തെ ഐതിഹ്യങ്ങൾ നോക്കിയാൽ ഇവർദേവന്മാരും അമാനുഷന്മാരും ആയിരുന്നു. അവയിൽ ഇവരുടെരാജ്യത്തിന്നു പറയുന്ന പേര് "പൺട്രാജ്യം" (Land of Punt) എന്നാകുന്നു. ഈ കൂട്ടർ കലാവിദ്യകളിൽ വളരെ നിപുണന്മാരായിരുന്നു. ഈജിപ്തിൽ പിന്നീട് പരമകാഷ്ഠയെ പ്രാപിച്ചുകണ്ട പല പരിഷ്കാരങ്ങളും ആദ്യമായി ഉത്ഭവിച്ചിട്ടുള്ളത് അവരിൽ നിന്നാണ്. അവർ അവിടെയുള്ള പുരാതന നിവാസികളെ എളുപ്പത്തിൽ പിടിച്ചടക്കി. അന്ന് ഈജിപ്ത് പല സ്വതന്ത്രരാജാക്കന്മാരുടെയും കീഴിലായിരുന്നു. പ്രധാനമായി ഗൌനിയ്ക്കാനുള്ളത് ഈജിപ്തിൽ മേൽഭാഗത്തിൻെറ അധിപന്മാരും കീഴ്ഭാഗത്തിൻെറ അധിപന്മാരും ആയ രണ്ടുരാജവംശക്കാരെയാകുന്നു. ഇവരിൽ ആദ്യംപറഞ്ഞവരെ "വെളുത്തകിരീടമുള്ള രാജാക്കന്മാർ" എന്നും രണ്ടാമത്തവരെ "ചുകന്ന കിരീടമുള്ളരാജാക്കന്മാർ" എന്നും പറഞ്ഞു വന്നിരുന്നു. മേനസ് രാജാവ് ഈ രണ്ടുകുടുംബങ്ങളും ഒന്നാക്കി ഈജിപ്തുരാജവംശം സ്ഥാപിച്ചു. അന്നുമുതൽ ചരിത്രവും ആരംഭിച്ചു.

മേൽപറഞ്ഞ "പൺട്രാജ്യം" എതാണെന്നാണ് നോക്കേണ്ടത്. അദ്ദേഹം തന്നെ പറയുന്നു:—"ഈ ജിപ്തിലെ പുരാതനനിവാസികളെപ്പററി രണ്ടുവിധം വാദിയ്ക്കുന്നവരുണ്ട്. അവർ ഏഷ്യയിൽ നിന്നുവന്നവരാണെന്ന് ഒരു കൂട്ടരും, അല്ലാ കിഴക്കേ ആഫ്രിക്കയിൽ നൈൽനദിയുടെ മുകൾഭാഗത്തുകിടക്കുന്ന എതിയെപ്പിയ (Ethipia)യിൽനിന്നു വന്നവരാണെന്നു മറെറകൂട്ടരും വാദിയ്ക്കുന്നു. ഇവരുടെ വാദത്തിൽ ഏതുകൂട്ടക്കാർ പറയുന്നതാണ് ശരിഎന്നുള്ളത് ഇന്നെവരെ നല്ലപോലെ തീച്ചപ്പെട്ടിട്ടില്ല. ആദ്യംപറഞ്ഞവരിൽ പ്രധാനിയാണ് ഹീരെൻ (Heeren). അദ്ദേഹം ഈജിപ്തുകാരുടേയും ഇന്ത്യക്കാരുടേയും തലയോടുകൾക്കുതമ്മിൽ സാമ്യമുണ്ടെന്നും അതുകൊണ്ട് ഈജിപ്തുകാർ ഇന്ത്യക്കാരാണെന്നും പറയുന്നു. എങ്കിലും ആധുനികചരിത്രകാരന്മാരിൽ അധികംപേരും അതുവിശ്വസിക്കുന്നില്ല. 'ഡോക്ടർ രണ്ടാമത്തെ വാദക്കാരിൽപ്പെട്ട ആളാണെന്നു പറഞ്ഞിട്ടുണ്ടല്ലൊ അദ്ദേഹത്തിൻെറ ന്യായം ഇതാണ്: "പൺട്രാജ്യം' എന്നുപറയുന്നത്, ഈജിപ്തിലെ പുരാതന നിവാസികളിൽനിന്നു കിട്ടിയ ഐതിഹ്യങ്ങൾ നോക്കുമ്പോൾ അവിടെനിന്നു വളരെ ദൂരത്ത്, സമുദ്രത്തോടുതൊട്ട്, കുന്നുകൾ കൊണ്ടും വയലുകൾകൊണ്ടും നിറയപ്പെട്ടതായി, കരിമരം തുടങ്ങിയ വിലപിടിച്ച മരങ്ങൾ, ചന്ദനം, വിലയേറിയ ലോഹങ്ങൾ, രത്നങ്ങൾ ഇവകൊണ്ട് നല്ല ധനസമൃദ്ധിയോടുകൂടിയതായി, ചെമ്പുലി, പുള്ളിപ്പുലി, വാൽനീളമുള്ള കുരങ്ങൻ എന്നീകാട്ടുമൃഗങ്ങളും ധാരാളമുള്ളതായ ഒരു വലിയ രാജ്യമാകുന്നു. അവിടെ അത്ഭുതകരങ്ങളായ ചിറകുകളോടുകൂടിയ പാവകൾ പല അത്ഭുതവൃക്ഷങ്ങളുടെ, പ്രത്യേകിച്ചും ചന്ദനം തെങ്ങു ഇവയുടെ കൊമ്പുകളിന്മേൽ പാറന്നു കളിയ്ക്കുന്നു." ഈജിപ്തുകാർ വിചാരിച്ചിരുന്ന രാജ്യം ഈ വിവരണങ്ങളെക്കൊണ്ട് ഇപ്പോഴത്തെ സോമാളിലാണ്ടാണെന്നു തെളിയുന്നുണ്ടല്ലൊ.

അദ്ദേഹം പിന്നെയും പറയുന്നു. പഴയ ഐതിഹ്യങ്ങളിൽ അതു ദേവന്മാരുടെ ആദിമനിവാസസ്ഥലമാണെന്നു പറയപ്പെട്ടിരിക്കുന്നു. അവിടുത്തെ ഒരു ബിംബമാണ് "ബേസ്" എന്ന ആരാധനമൂർത്തി. അതിന്നു ഈജിപ്തിലെന്നില്ല അറേബിയായിലും ഏഷ്യയിലെ പല സ്ഥലങ്ങളിലും ഗ്രീസിൽക്കൂടിയും പ്രചാരമുണ്ടായിരുന്നതായി കാണുന്നു. ആ ബിംബം ലോകത്തിൽ മുഴുവനും ഉൽകൃഷ്ടതരമായ സദാചാരവും, സമാധാനവും, സന്തോഷവും കയ്യയച്ച് ദാനംചെയ്തുകൊണ്ടു സഞ്ചരിച്ചിരുന്നു. ബേസ് എന്ന ആ ദൈവത്തെ ആദ്യമായി ആരാധിച്ചുവന്ന പൺട്‌രാജ്യത്തെ ഈജിപ്തുകാർ "പുണ്യഭൂമി"യായി കരുതിവന്നു.

മേൽ കൊടുത്തിട്ടുള്ള വിവരണങ്ങളെക്കൊണ്ട് ആ രാജ്യം സോമാലിലാണ്ടാണെന്നൊ ഇന്ത്യയാണെന്നൊ തെളിയുന്നതെന്നു നോക്കുക. ഒന്നാമതായി സോമാലിലാണ്ടിനെ ഒരു പുണ്യസ്ഥലമായിട്ടൊ ദേവന്മാരുടെ ആദിമനിവാസഭൂമിയായിട്ടൊ ഈജിപ്തുകാർ വിചാരിച്ചുപോകാവുന്നതാണെന്നു സംശയിപ്പാൻ തന്നെ അവിടത്തെ പൂർവ്വചരിത്രം നമ്മെ സഹായിക്കുന്നില്ല. നേരെ മറിച്ച്, ഇന്ത്യാരാജ്യമൊ അവതാരപുരുഷന്മാരുടെ അത്ഭുതചരിത്രങ്ങളെക്കൊണ്ടു നിറയപ്പെട്ടിരിക്കുന്നു. ഇവിടെ പല പ്രാവശ്യവും വന്നു ജനിക്കാത്ത ദൈവങ്ങളൊ ദേവകളൊ ഇല്ല. ഭൂമണ്ഡലത്തിൽ "പുണ്യഭൂമി" എന്ന നാമത്തെ അർഹിക്കുന്ന വല്ല രാജ്യവുമുണ്ടെങ്കിൽ അത് ഇന്ത്യയാണെന്നു ഒരു മഹാൻ പറഞ്ഞിരിക്കുന്നു. ഇത്രയും ദിവ്യത്വത്തിലേക്ക് കയറിനില്ക്കുന്ന മറേറതൊരു രാജ്യവും ഭൂമിയിലില്ലതന്നെ. "ഹിന്തുക്കളുടെ പരിഷ്കാരം ഈജിപ്തുകാരുടേതിനേക്കാൾ പഴക്കം കൂടിയതാണെ"ന്നു മക്ക്ഡമൽഷ്ടി പിടിക്കുന്നതിന്നു ആഗ്രഹിക്കുമ്പോളല്ലാതെ സോമാലിലാണ്ടിന്നു ഇത്രവലിയ ഒരു പദവി എവിടെനിന്നുകിട്ടി? എന്നുള്ള ചോദ്യം എളുപ്പത്തിൽ സമാധാനം പറയപ്പെടാവുന്ന ഒന്നാണെന്നു തോന്നുകയില്ല.

രാജ്യസ്വഭാവത്തെപ്പററി പറയുന്നഭാഗവും ഇന്ത്യക്ക് അത്യധികം യോജിക്കുന്നു. ഇന്ത്യയുടെ പടിഞ്ഞാറുഭാഗം ഈജിപ്തിൽനിന്ന് വളരെ ദൂരത്തു കിടക്കുന്നു. അതു അറബിക്കടലിന്റെ വക്കത്തുമാണല്ലൊ. തേക്കും, ചന്ദനമരവും നമ്മുടെ മലയാളത്തിൽ സുഭിക്ഷമായി വളരുന്നുണ്ട്. ഇവിടെ പുള്ളിപ്പുലി, വാൽ നീളമുള്ള കുരങ്ങൻ എന്നീ കാട്ടുമൃഗങ്ങളെ സംബന്ധിച്ചും വലിയ ദുർഭിക്ഷമൊന്നുമില്ല. അതുകൊണ്ട് ഈജിപ്തുകാരുടെ "പൺട് രാജ്യം" ഇന്ത്യയാവുന്നതിന്നു വിരോധമില്ല.

ഡോക്ടർ പറയുന്ന "ബേസ്" എന്ന ആരാധനാമൂർത്തിയും ഹിന്തുക്കളുടെ "വിഷ്ണു"വായിചരാടന നിവൃത്തിയുള്ളു. പേരിനുള്ള സാമ്യം നില്ക്കട്ടെ; രണ്ടു ദൈവങ്ങളുടേയും വിവരണങ്ങൾക്കു തമ്മിലും വലിയൊരടുപ്പം തോന്നുന്നുണ്ട്. നമ്മുടെ വിഷ്ണുവും "ലോകത്തിൽ മുഴുവനും ഉൽകൃഷ്ടതരമായ സദാചാരവും സമാധാനവും സന്തോഷവും കയ്യയച്ചു ദാനം ചെയ്യുന്ന" കാരുണ്യസ്വരൂപിയാണല്ലൊ. പിന്നെ ബേസ് എന്ന ബിംബത്തിന്ന് ഈജിപ്തിലെന്നില്ല, അറേബിയായിലും ഏഷ്യയിലെ പല സ്ഥലങ്ങളിലും ഗ്രീസ്സിൽക്കൂടിയും പ്രചാരമുണ്ടായിക്കാണുന്നതിലും അത്ഭുതപ്പെടാനില്ല. പ്രാചീന ഹിന്തുക്കൾ ഭൂമണ്ഡലത്തിന്റെ നാനാഭാഗങ്ങളിലും അക്കാലത്ത് സാമ്രാജ്യസ്ഥാപനം ചെയ്തിട്ടുണ്ടെന്നു മുമ്പു കാണിപ്പാൻ ശ്രമിച്ചിട്ടുണ്ടല്ലൊ. അതി

നാൽ ബേസ് എന്നു പറയുന്നത് നമ്മുടെ വിഷ്ണുവാകുന്നതിന്നു ന്യായമുണ്ട്.

'പൺട്' എന്ന പേരു തന്നെ നമ്മുടെ വാദത്തെ സഹായിയ്ക്കുന്നുണ്ടോ എന്നു സംശയം തോന്നുന്നു. പൺട് എന്നു പറയുന്നത് പാംച് (അഞ്ച്) എന്ന സംസ്കൃതശബ്ദത്തെ വൈകൃതപ്പെടുത്തിയതല്ലയോ? ഗ്രീക്കുകാർ ഇന്ത്യയെ പഞ്ചഅപ്, പഞ്ചാബ് എന്ന വാക്കിനെ മുൻ നിർത്തി പഞ്ചിയോ (Pancheo) എന്നു വിളിച്ചിരുന്നുവത്രേ.

ഈജിപ്ത് എന്നുള്ള പേരിന്റെയും ഉല്പത്തി സംസ്കൃതഭാഷയിൽ നിന്നാവാം. 'ഹോമർ' എന്ന യവനകവിശ്വരന്റെ കൃതികളിൽ ഐഗുപ്തോസ് (Aiguptos) എന്ന പേർ ഉപയോഗിച്ചു കാണുന്നു. ഈജിപ്ത് ചരിത്രകാരന്മാർ ആ വാക്കിനെപ്പററി മൌനമവലംബിയ്ക്കുന്നു. നൈൽ എന്ന പേരിന്റെ ആഗമനത്തെക്കുറിച്ച് 'എൻസൈക്ലോപ്പീഡിയബ്രിട്ടാനിക്ക' (Encyclopeedia Britanic) എന്ന ഗ്രന്ഥപരമ്പരയിൽ ഇങ്ങിനെ പറയുന്നു:— 'നൈലിന്ന് 'ഹപി' എന്നായിരുന്നു ആദ്യത്തെ പേര്. അതിന്ന് 'ഗുപ്തം' എന്ന് പക്ഷെ അർത്ഥം വിചാരിയ്ക്കാം. ഗ്രീക്കുകാരുടേയും റോമൻകാരുടേയും ഇടയിലുണ്ടായിരുന്ന 'നീലോസ്' എന്ന പേരിന്ന് ഈജിപ്തുകാരുടെ 'ഹപ്പി'യുമായി യാതൊരു സംബന്ധവുമില്ല. ഷിക്കർ (Shichor) സൂചിപ്പിച്ചിട്ടുള്ളതുപോലെ ആ പേര്, നൈൽ നദിയ്ക്ക്, അതിന്റെ വെള്ളത്തിന്റെ നിറത്തിൽനിന്നുണ്ടായതായിരിയ്ക്കാം, സംസ്കൃതത്തിൽ 'നീലഃ' എന്നതിന്ന് 'നീലപങ്കഃ' എന്നേടത്തും മററും കാണുന്നവിധം കറുപ്പ് എന്നു തന്നെ അർത്ഥമുണ്ടല്ലൊ". ഹപി എന്ന വാക്കു സംസ്കൃതത്തിലെ 'അപ്പ്' ലോപിച്ചുണ്ടായതോ, 'ഗുപ്തഃ' എന്നതിന്റെതന്നെ രൂപാന്തരമോ ആയിരിയ്ക്കാം. അപ്പോൾ നൈലിന്റെ സമ്മാനമായ ഈജിപ്തിന്ന് ആ നദിയുടെ പേർ തന്നെ അന്നുള്ളവർ കൊടുത്തിരിയ്ക്കാം എന്നു വിചാരിപ്പാൻ ന്യായമുണ്ട്. ഈജിപ്ത് എന്ന വാക്ക് 'ആഗുപ്തഃ' എന്ന സംസ്കൃതവാക്കിന്റെ ഒരു രൂപാന്തരമായി വന്നുകൂടെന്ന്, അപ്പോൾ, എങ്ങിനെ ശഠിയ്ക്കും.

ഹീരോഗ്ലിഫിക്സ് (Hieroglyphics) എന്നു പറയുന്ന ഈജിപ്തിലെ 'പവിത്രലിപി'കളിൽ ഈജിപ്തിന്ന് 'കമിത്' എന്നുകൂടി പേരുണ്ട്. അതിന്നു മുൻപറഞ്ഞ എൻസൈക്ലോപീഡിയ എന്ന പുസ്തകത്തിൽ 'കറുത്തത്' എന്നർത്ഥമുള്ളതായി പറയുന്നു. 'ഈജിപ്തിലെ ഭൂമിയ്ക്കുള്ള കറുപ്പുനിറത്തെ അടിസ്ഥാനപ്പെടുത്തിയിട്ടായിരിയ്ക്കാം അതിന്ന് അങ്ങിനെയൊരു പേരുണ്ടായത്. എന്നാൽ ഈജിപ്തിൽ കൃഷിയ്ക്കുപയോഗപ്പെട്ടിട്ടുള്ള പ്രദേശങ്ങൾക്കു മാത്രമേ ആ പേർ സാധാരണയായി പറഞ്ഞുവരാറുള്ളു. ആപ്രദേശങ്ങളിലാണു താനും ഭൂമിയ്ക്കു കറുപ്പുനിറം. അവിടമെല്ലാം നൈൽ നദിയുടെ ചളിക്കട്ടകൾ മീതെയ്ക്കു മീതെ വന്നുകൂടിയിട്ടു വളരെ പശിമയുള്ളതും ഫലവത്തായതും ആകുന്നു. അതിനാൽ ഈജിപ്തുകാരുടെ 'കമിത്' എന്ന വാക്കു സംസ്കൃതത്തിലെ 'കാമിതം' (കാമിയ്ക്കപ്പെട്ടത്) എന്ന ശബ്ദം ലോപിച്ചുണ്ടായതായും വരാവുന്നതാകുന്നു. അല്ലെങ്കിൽ അതിന്നു 'കം' (വെള്ളം) 'ഇതം' (കൂട്ടിച്ചേർത്തത്) വെള്ളത്തോടുകൂടിയത്,— മററു പ്രദേശങ്ങളിലുള്ള മരുസ്ഥലങ്ങളെപ്പോലെയുള്ളതല്ലാത്തത്—എന്ന അർത്ഥവും വിചാരിയ്ക്കാവുന്നതാകുന്നു. കമിത് എന്നതിന്റെ ചുരുക്കമായിട്ടെന്നപോലെ 'കെം' എന്നുകൂടി വിളിയ്ക്കാറുണ്ടു

ല്ലോ. ആ വാക്കും 'കു (ഭൂമി) എന്ന സംസ്കൃതശബ്ദത്തിൽ നിന്നുണ്ടായതായിരിക്കാം. അപ്പോൾ 'കമിത്' എന്നതിന്നു കു (ചീത്ത കറുത്ത) മൃത് (മണ്ണ്) എന്നിങ്ങിനെ 'കറുത്ത മണ്ണോടുകൂടിയത്' എന്ന അൎത്ഥം കൂടി വിചാരിക്കാവുന്നതാണ്. പാശ്ചാത്യ പണ്ഡിതന്മാരാൽ എഴുതപ്പെട്ട ഈ ഗ്രന്ഥപരമ്പരയിൽ പറയുന്ന വിധം സംസ്കൃതശബ്ദങ്ങളിൽനിന്നാണ് ഈ വക പേരുകൾ ഉത്ഭവിച്ചിട്ടുള്ളതെങ്കിൽ സംസ്കൃതഭാഷ സംസാരിച്ചിരുന്ന പ്രാചീനഹിന്തുക്കൾ ഈജിപ്തിൽ വാസം ചെയ്തിരുന്നു എന്നൂഹിക്കുന്നതിന്നു ന്യായമില്ലയോ?

ഈജിപ്തിലെ പുരാതനനിവാസികൾ, അവിടത്തുകാരും മറ്റൊരു രാജ്യക്കാരും കൂടിച്ചേൎന്നുണ്ടായ ഒരു മിശ്രജാതിക്കാരായിരുന്നു എന്നു മുമ്പു പറഞ്ഞുവല്ലോ. ഇപ്പോഴും നാം ഈജിപ്തിനെ മിശ്ര (മിസ്ര) രാജ്യം എന്നു വിളിക്കുന്നു. ആ അന്യരാജ്യക്കാർ 'ആമെൻ', 'ഹാസ്', 'ഹതർ' എന്നീ മൂന്നു പേരുടെ നേതൃത്വത്തിൻകീഴിൽ നൈൽ നദിയുടെ തീരപ്രദേശങ്ങളിൽ വന്നു കുടിയേറിപ്പാൎത്തു. ഡോക്ടർ പറയുന്ന ഈ മൂന്നു നേതാക്കന്മാർ—പൺട്' രാജ്യത്തിൽനിന്നു വന്നവരെല്ലാം ദിവ്യന്മാർ, ദേവകൾ, ആയിരുന്നു എന്നു വിചാരിക്കുന്ന സ്ഥിതിക്ക് അവരിൽ വെച്ച് ഉൽകൃഷ്ടന്മാരായ ഈശ്വരന്മാർ—ബ്രഹ്മാ, വിഷ്ണു, ശിവൻ എന്നീ നമ്മുടെ ത്രിമൂൎത്തികൾ തന്നെയല്ലയോ? ആമേൻ എന്ന വാക്ക് 'ഓം' എന്ന ബ്രഹ്മസംജ്ഞയിൽ നിന്നുണ്ടായതായിരിക്കാം. ഹാറസ് എന്ന വാക്ക് ഹരഃ എന്നതിൽനിന്നും ഹതർ എന്നത് 'ഹോതൃ' എന്നതിൽ നിന്നും ഉണ്ടായതായും വിചാരിക്കാവുന്നതാകുന്നു. ഈ മൂന്നു മൂൎത്തികളുടെ കീഴിലായല്ലാതെ യാതൊരു മതാചാരങ്ങളും ഇല്ലെന്നുള്ള നമ്മുടെ വിശ്വാസത്തെ മുൻനിൎത്തിക്കൊണ്ട് ഇവിടെനിന്ന് ആദ്യമായി ഈജിപ്തിൽ ചെന്ന 'ദേവന്മാരെ' അവർ ആ ത്രിമൂൎത്തികളുടെ നേതൃത്വത്തിൻകീഴിൽ നില്ക്കുന്നവർ എന്നു പറഞ്ഞു വന്നിരിക്കണം.

ആദ്യകാലങ്ങളിൽ 'ചുകന്ന കിരീടത്തോടുകൂടിയവർ' എന്നും 'വെളുത്ത കിരീടത്തോടുകൂടിയവർ' എന്നും രണ്ടു രാജവംശങ്ങൾ ഉണ്ടായിരുന്നതായി പറയുന്നുണ്ടല്ലോ. അവരിൽ ആദ്യം പറഞ്ഞവർ സൂൎയ്യവംശക്കാരും പിന്നെ പറഞ്ഞവർ ചന്ദ്രവംശക്കാരും ആയിരിക്കാം. പിന്നീടു മെനസ് രാജാവു രണ്ടു വംശവുംകൂടി ഒന്നാക്കി. 'യവനപണ്ഡിതന്മാരുടെ അഭിപ്രായത്തിൽ ഈജിപ്തിലെ ആദ്യത്തെ രാജാവിന്നു മെനസ്, മെന, എന്നു പേരായിരുന്നു' എന്നു പറയുന്നുണ്ട്. ഒന്നാമത്തെ രാജാവു 'മനു' ആയിരുന്നു എന്നു ഹിന്തുക്കളും വിശ്വസിക്കുന്നു. അതിനാൽ ഈജിപ്ത് പിടിച്ചടക്കിയ പ്രാചീനഹിന്തുക്കൾ തങ്ങളുടെ രാജാവിന്ന്, ഇവിടത്തെ സമ്പ്രദായപ്രകാരം, മനു, അല്ലെങ്കിൽ മെനസ് എന്നു പേരിട്ടതായിരിക്കണം എന്നും വിചാരിക്കേണ്ടിയിരിക്കുന്നു.

ഇത്രയും പറഞ്ഞതുകൊണ്ട് ഈജിപ്ത് ആദ്യമായി പിടിച്ചടക്കി ഇത്രയും അത്ഭുതകരമായ ഒരു പരിഷ്കൃതസമ്പ്രദായത്തെ അവിടെ ആദ്യമായി നടപ്പാക്കിയവർ നമ്മുടെ പൂൎവ്വികന്മാരായ ഹിന്തുക്കൾ തന്നെയാണെന്ന് ഒരു വിധം തെളിഞ്ഞിരിക്കണം. ഏതായാലും പേരുകളെക്കൊണ്ടും മറ്റുമുള്ള അനുമാനങ്ങൾ ഇങ്ങിനെ നിൎത്തി ഇനി നമുക്കു കുറച്ചുകൂടി ഉള്ളിലേക്കു കടന്നു പരിശോധിച്ചുനോക്കാം.

നാലപ്പാട്ട് നാരായണമേനോൻ.

# മലബാറിലെ ജിപ്സികൾ.

മലബാറിൽ ധാരാളമായി കണ്ടുവരുന്ന 'കാക്കാലന്മാരെ'യാണ് 'ജിപ്സികൾ' എന്നു വിളിച്ചുവരുന്നത്. ഇവർ ദക്ഷിണ ഇന്ത്യയിലും ഉത്തര ഇന്ത്യയിലുമുള്ള എല്ലാ പട്ടണങ്ങളിലും ഗ്രാമങ്ങളിലും കണ്ടുവരുന്നതായ 'കുറവം' ജാതിയിൽ പെട്ടതാകുന്നു. ഇവർ ഇന്ത്യയുടെ എല്ലാ ഭാഗങ്ങളിലും സഞ്ചരിച്ചിട്ടുള്ളവരാണെന്നു മാത്രമല്ല, യൂറോപ്പിലെ ജപ്സികളുടെ ചാർച്ചക്കാരാണെന്ന ഇവരിൽ പലരും വിശ്വസിച്ചുപോരുന്നുമുണ്ട്. കാലപ്പഴക്കത്താലും ദേശാവസ്ഥയുടെ ഭേദഗതികൊണ്ടും, തിരുവിതാംകൂറിലെ കാക്കാലന്മാർ തങ്ങളുടെ പൂർവ്വസ്ഥിതിയെക്കുറിച്ചുള്ള ഐതിഹ്യത്തെ മിക്കവാറും വിസ്മരിച്ചു, തിരുവിതാംകൂർ സംസ്ഥാനത്തിന്റെ എല്ലാ ഭാഗങ്ങളിലും കൊച്ചിരാജ്യത്തിന്റെ ഏതാനും മൂലകളിലും സഞ്ചരിക്കുന്നതുകൊണ്ടു മാത്രം തങ്ങളുടെ ജീവിതോദ്ദേശ്യം പൂർണ്ണമാകുന്നതാണെന്ന് അവർ ഇപ്പോൾ വിചാരിച്ചുവരുന്നു. 'കോലത്തിന്നടുത്ത കോലം' എന്ന പ്രമാണത്തിന് ഈ കൂട്ടരുടെ ഇടയിൽ പ്രവേശനമാർഗ്ഗം ലഭിച്ചിട്ടില്ല. ദേഹപ്രയത്നംകൊണ്ടു കാലക്ഷേപം ചെയ്യുന്നതായ ഇക്കാലത്ത് ഇവരെ മാത്രം അതു ബാധിച്ചിട്ടില്ല. ലക്ഷ്മീദേവി പ്രസാദിച്ചാലും മുഷിഞ്ഞാലും അവർക്കു കൂസലില്ല. അവർ പൂർവ്വാചാരമനുസരിച്ചല്ലാതെ പ്രവർത്തിക്കയില്ല. ഭിക്ഷാടനം ലജ്ജാവഹമാണെന്ന് എത്രതന്നെ പ്രസംഗിച്ചാലും അവരുടെ തലയിൽ കേറുകയില്ല. ദൃഢനിഷ്ഠയോടുകൂടി പൂർവ്വാചാരത്തെ കണ്ണുമടച്ചു പിന്തുടരുന്നതായ വേറൊരു സംഘത്തെ ഇക്കാലത്ത് ഒരു ദിക്കിലും കാണുകയുമില്ല. പക്ഷെ, പൂർവ്വാചാരസ്ഥിരതയില്ലാതെ, ലോകപരിഷ്കാരത്തിന്റെ അതിശീഘ്രമായ ഒഴുക്കത്തിൽ പെട്ട് ഇവരും മറിഞ്ഞിരുന്നുവെങ്കിൽ ഇവരുടെ പൂർവ്വചരിത്രത്തെപ്പററിയൊ, ചില പ്രത്യേക സമ്പ്രദായങ്ങളെക്കുറിച്ചൊ വിവരമായ ഒരറിവു നമുക്കു കിട്ടുവാനുള്ള മാർഗ്ഗം അടഞ്ഞുപോകുമായിരുന്നു.

'കാക്കാലൻ' എന്ന വാക്കിനു തൃപ്തികരമായ അർത്ഥം കണ്ടുപിടിക്കുവാൻ യാതൊരു പഴുതും ഇപ്പോൾ കാണുന്നില്ല. അവർക്കുതന്നെയും സൂക്ഷ്മം വിവരമില്ല. ഈ വാക്കു 'കാക്കാലക്കുറവൻ' എന്നൊ, 'കാക്കക്കുറവൻ' എന്നൊ ഉള്ള വാക്കിന്റെ ചുരുക്കമെന്നൊ രൂപഭേദമെന്നൊ ആണ് അവരുടെ ഇടയിൽ സാധാരണയായുള്ള ധാരണ. പരദേശക്കുറവന്മാരെ മലയാളത്തിൽ കാക്കാലന്മാർ എന്നു വിളിച്ചുവരുവാനുള്ള കാരണമെന്തായിരിക്കാം? കാക്കകളുടെ ഉച്ഛിഷ്ടം ഭക്ഷിക്കുക, കാകമാംസം ഭക്ഷ്യമായി ഉപയോഗിക്കുക മുതലായവകൊണ്ടായിരിക്കണം ഇവർക്ക് ഈ പേർ സിദ്ധിച്ചത്. രാമായണം കുത്തിപ്പാട്ടിൽ 'കാക്കതിന്നും കഴുവർതിന്നും എങ്കളുടെജാതി' എന്നു പറഞ്ഞിരിക്കുന്നതു അടിസ്ഥാനമില്ലാതെ ആയിരിക്കയില്ലല്ലോ. എങ്ങനെയായാലും, മലയാളത്തിൽ ഇവർക്ക് ഈ പേർ സിദ്ധിച്ചതു. ഇവരുടെ കൂട്ടരിൽ നിന്നല്ലെന്നും, ഇവരുടെ ചില പ്രത്യേക സ്വ

ഭാവങ്ങളും ആചാരങ്ങളും കണ്ടറിഞ്ഞ നാട്ടുകാരിൽ ചിലരുടെ മനോധൎമ്മപ്രയോഗമാണെന്നും തെളിയുന്നുണ്ടു. പ്രവൃത്തി, സ്വഭാവം, ആചാരം മുതലായവകളുടെ ഭേദഗതിമൂലം ചില പരിഹാസനാമങ്ങൾ കൊടുത്തുവരുന്ന സമ്പ്രദായം ലോകത്തിലെങ്ങും നടപ്പുള്ളതാണല്ലോ.

ഹിന്തുക്കളുടെ ഇടയിലുള്ള താഴ്ന്ന ജാതിക്കാരിൽ പലരും, ബ്രാഹ്മണ, ക്ഷത്രിയ, വൈശ്യ, ശൂദ്രർ എന്നീ നാലു വൎണ്ണങ്ങളെ തങ്ങളിൽ ഓരോരുത്തരുടെയും മൂലസ്ഥാനമാക്കി, അതിനെ അടിസ്ഥാനപ്പെടുത്തുന്നതായ ചില ഇതിഹാസങ്ങളും നിൎമ്മിച്ച് അഭിമാനികളായി ഞെളിഞ്ഞ് ഇന്ത്യാരാജ്യം മുഴവനും സഞ്ചരിയ്ക്കുന്നുണ്ടെന്നു പലൎക്കും അറിയാവുന്നതാണ്. ബ്രാഹ്മണരെ മൂലമാക്കി, ജലരേഖപോലുള്ള ഒരു ബന്ധമെങ്കിലും ഇവർ തമ്മിലുണ്ടെന്നു കാണിയ്ക്കുന്നത് ഏററവും അഭിമാനഹേതുകമായി വിചാരിയ്ക്കുന്നവർ ഇപ്പോഴും ധാരാളമുണ്ട്. വിദ്യാഭ്യാസപ്രചാരം, ഈ വക ദുരഭിമാനങ്ങളെ ഉന്മൂലനം ചെയ്യത്തക്കവിധം ശക്തിമത്തായി തീൎന്നിട്ടില്ല. കോട്ടാർ എന്ന സ്ഥലത്തുള്ള "ചെട്ടികൾ" എന്നു വിളിച്ചുവരുന്ന ഒരു ജാതിക്കാർ അവരുടെ പൂൎവ്വികന്മാരായ സൌരാഷ്ട്രന്മാരോടുള്ള ചാൎച്ചയെ തീരെ വിസ്മരിച്ചു ദക്ഷിണ ഇന്ത്യയിലെ ബ്രാഹ്മണർ നിരാക്ഷേപമായി അനുഭവിച്ചുപോന്നിരുന്ന ബഹുമാനസൂചകമായ 'അയ്യർ' എന്ന സ്ഥാനത്തെ ബലാൽക്കാരമായി വെച്ചുകൊണ്ടുവരുന്നുണ്ട്. ആ ദിക്കിൽതന്നെ, അനൎഹമായ ജാത്യാകാംക്ഷാബാധ പിടിച്ച ചില ചക്കാന്മാർ ധനസംബന്ധമായ ചില വഴിപാടുകൾ മൂലം ഒരു ബ്രാഹ്മണഗുരുവിനെ ആകൎഷിച്ചു കൊണ്ടുവരികയും, അദ്ദേഹം ഇവരെ ദ്വിജത്വസൂചകമായ സൂത്രം ധരിപ്പിച്ചു, മന്ത്രോപദേശം ചെയ്യുകയും ചില പൂജാക്രമങ്ങളും ഉപാസനാവിധികളും ദാനം ചെയ്കയും ചെയ്തിരിയ്ക്കുന്നു. ഇതിന്നുംപുറമെ, ദല്ലാളന്മാർകൂടാതെ തങ്ങൾതന്നെ ബ്രാഹ്മണക്രിയകളും ആചാരങ്ങളും അനുഷ്ഠിച്ചുപോരുന്നതായ അന്യമതക്കാർ വേറെയും ധാരാളമുണ്ട്.

ഈ തരത്തിലുള്ള ആഗ്രഹപ്രേരണയാൽതന്നെയാണെന്നു തോന്നുന്നു, കാക്കാലന്മാരും അവരുടെ പൂൎവ്വികന്മാൎക്കും തങ്ങൾക്കും ബഹുമതിയും, ചരിത്രത്തിനു പുരാണപ്രസിദ്ധിയും സിദ്ധിയ്ക്കത്തക്കവിധത്തിൽ ചില ഐതിഹ്യങ്ങളെല്ലാം നിൎമ്മിച്ചു കൈവശംവെച്ചു സൂക്ഷിച്ചുവരുന്നുണ്ട്. ലോകജീവിതത്തിൽ ഓരോരുത്തന്റെയും ഗുണദോഷവിവേചനം ചെയ്തു ശിഷ്ടന്മാരെ രക്ഷിയ്ക്കുന്നതിന്നും ദുഷ്ടന്മാരെ ശിക്ഷിയ്ക്കുന്നതിന്നുമായി ശ്രീപരമേശ്വരനും പാൎവ്വതിയും കൂടി ഭിക്ഷുവേഷം ധരിച്ച് "ഭിക്ഷാംദേഹി."കളായി ഭൂമിയിൽ സഞ്ചരിയ്ക്കുക പതിവുണ്ടെന്നും മററുംപുരാണങ്ങളിൽ പറഞ്ഞിട്ടുള്ളതു പലരും വായിച്ചിട്ടുണ്ടായിരിയ്ക്കുമല്ലോ. കാക്കാലന്മാർ 'മധുര'രാജ്യത്തിലുണ്ടായിരുന്ന ഒരു ബ്രാഹ്മണന്റെ പിൻവാഴ്ചക്കാരാണെന്നും, ശ്രീപരമേശ്വരന്റെ ശാപംകൊണ്ടു കാക്കാലന്മാരായി തീൎന്നതാണെന്നുമാണ് ഒരു ഐതിഹ്യമുള്ളത്. ഭാൎയ്യാസമേതനായി പരമശിവൻ ഒരുദിവസം ഭിക്ഷയ്ക്കായി ഈ ബ്രാഹ്മണഗൃഹത്തിൽ ചെന്നസമയം, ആ വീട്ടുകാർ അതിഥിസൽക്കാരത്തിൽ വിമുഖന്മാരായും ദുൎമ്മാൎഗ്ഗനിരതന്മാരായും കാണപ്പെട്ടതിനാൽ ഭഗവാൻ കോപിച്ചു, ജാതിഭ്രംശം സംഭവിയ്ക്കണമെ

ന്നും, ഭിക്ഷാടനംകൊണ്ടു മാത്രാ ഉപജീവനം കഴിക്കണമെന്നും ശപിയ്ക്കയുണ്ടായി. ഈ ഉഗ്രശാപത്താൽ തങ്ങളുടെ ഇഹലോകസൌഖ്യങ്ങളെല്ലാം നശിച്ചപ്പോൾ, ഇവർ ശാപമോക്ഷത്തിനപേക്ഷിച്ചു. എല്ലാ ശാപത്തിനും മോചനവുമുണ്ടല്ലോ. മുൻകോപിയാണെങ്കിലും കരുണാനിധിയായ പരമേശ്വരന് ഇവരുടെ ദയനീയാവസ്ഥയിൽ അനുകമ്പ തോന്നുകയാൽ, അവരെ ചില വിദ്യകൾ പഠിപ്പിയ്ക്കാമെന്നും, അവകൾ ഇവരുടെ കൈവിട്ടുപോയ സ്ഥിതിയെ വീണ്ടും കൊണ്ടുവരുന്നതിൽ സഹായിയ്ക്കയില്ലെങ്കിലും, മേലാൽ പട്ടിണി കിടക്കാതിരിയ്ക്കുന്നതിനുള്ള മാൎഗ്ഗം കാണിച്ചുകൊടുക്കുന്നതായിരിയ്ക്കുമെന്നും ശാപമോക്ഷം കൊടുക്കുകയും ചെയ്തു. ഇവരിൽ പുരുഷന്മാൎക്കു സൎപ്പങ്ങളെ പിടിച്ചു മെരുക്കി കളിപ്പിയ്ക്കുന്ന, വിദ്യയും, സ്ത്രീകൾക്കു കൈനോക്കി ഭൂതവൎത്തമാനഭവിഷ്യദ്വാൎത്തകൾ പറയുവാനുള്ള ശക്തിയും, കുട്ടികൾക്കു ജാലവിദ്യയും (ചെപ്പടിവിദ്യ) ദാനം ചെയ്തു. ഈ ഐതിഹ്യത്തിൽ വാസ്തവം എത്രത്തോളമുണ്ടെന്നു നമുക്കു നിൎണ്ണയിയ്ക്കാൻ സാധിയ്ക്കുന്നതല്ലെങ്കിലും, ശ്രീപരമേശ്വരൻ ശാപമോക്ഷമായിക്കൊടുത്തുവെന്നു പറയുന്ന മേൽപറഞ്ഞ മൂന്നു വിദ്യകളിലും ഈ വകക്കാൎക്കു സാമൎത്ഥ്യവും പരിചയവുമുണ്ടെന്നു സമ്മതിയ്ക്കാതെതരമില്ല. ഇതിന്നു ശേഷം ഇവർ ദേശസഞ്ചാരം തുടങ്ങുകയും ചെയ്തു. ഇങ്ങിനെ സഞ്ചരിച്ചുകൊണ്ടിരിയ്ക്കുന്ന സന്ദൎഭത്തിൽ ഒരു ദിവസം ഇവർ ഒരു ഈഴവന്റെ വീട്ടിൽ ചെന്നു. ഇവർ ചെല്ലുന്നതുകണ്ടു് അവിടെ മദ്യപാനം ചെയ്തുകൊണ്ടിരുന്ന ഒരുവൻ അതു മുഴവനാക്കാതെ ഒളിച്ചുപോകയും, ശേഷിപ്പുണ്ടായിരുന്ന ഭക്ഷണസാധനങ്ങളെ കാക്കകൾ വന്നു ഉടനടി വയററിലാക്കുന്നതുകണ്ടു, വിശപ്പുകൊണ്ടു പരവശന്മാരായിരുന്ന കുട്ടികൾ ഒരുങ്ങുമിങ്ങും നോക്കാതെ, ഓടിച്ചെന്നു കാക്കകളെ പാപ്പിച്ചു പാത്രത്തിലുണ്ടായിരുന്നതു ഭക്ഷിയ്ക്കുകയും ചെയ്തു. ഇങ്ങനെ കുട്ടികൾ കാകോച്ഛിഷ്ടം അനുഭവിച്ച കാരണമാണ് ഈ വൎഗ്ഗക്കാൎക്കു 'കാക്കക്കാരവന്മാർ' എന്ന പേർ വന്നതെന്നാണ് പറയുന്നത്. 'കാക്കാലൻ' എന്ന പേരിനുള്ള കാരണം ഇതാണെന്നു തീരുമാനം പറയത്തക്കവിധം ലക്ഷ്യങ്ങളൊന്നുമില്ലാത്തതുകൊണ്ടു, ഇങ്ങനെയൊരു ഐതിഹ്യമുണ്ടെന്നു മാത്രമേ ഇവിടെ പറയുന്നുള്ളൂ.

കാക്കാലന്മാരുടെ ഉത്ഭവത്തെ സൂചിപ്പിയ്ക്കുന്നതായ ഒരു കഥകൂടി പറയുന്നുണ്ട്. സൎപ്പമാതാവായ 'കദ്രു'വിന്റെ ശത്രുവും സഹോദരിയുമായ 'വിനത'യുടെ രണ്ടാമത്തെ പുത്രനാണല്ലോ പക്ഷിരാജാവായ ഗരുഡൻ. കദ്രുവിന്റെ കള്ളച്ചതി നിമിത്തം വിനത കദ്രുവിന് അടിമയായിത്തീരുകയും അമ്മയെ അടിമസ്ഥാനത്തിൽനിന്നു ഗരുഡൻ വീണ്ടെടുക്കുകയും ചെയ്തു. വിനതയുടെ സ്വാതന്ത്ര്യത്തിന്നു പ്രതിഫലമായി ദേവലോകത്തുനിന്ന് 'അമൃത്' കൊണ്ടുവന്നുകൊടുക്കണമെന്നാണ് കദ്രുവും മക്കളും ആവശ്യപ്പെട്ടതു. ചുററം കാവല്ക്കാരെ ഏൎപ്പെടുത്തി അതിനിഷ്കൎഷയോടെ സൂക്ഷിച്ചുവെച്ചിരിയ്ക്കുന്ന അമൃതുകുംഭം കൊണ്ടുവരുന്ന സംഗതി ആപൽക്കരമായിട്ടുള്ളതാണെങ്കിലും, തന്റെ മാതാവിനെ സ്വതന്ത്രയാക്കി വിടുന്നതിലേയ്ക്കു വേണ്ടി മാതൃസ്നേഹം ഗരുഡനെ പ്രോത്സാഹിപ്പിച്ചു. പക്ഷെ യാത്ര പുറപ്പെടുന്നതിന്നുമുമ്പു തന്റെ വിശപ്പടക്കുവാനുള്ള മാൎഗ്ഗം വല്ലതുമു

ണ്ടോ എന്നറിയേണമെന്നുറച്ചു വിവരം അമ്മയോടു ചോദിച്ചപ്പോൾ, പാലാഴിക്കരയിൽ 'നിഷധന്മാർ' എന്ന ഒരു കൂട്ടം ദുഷ്ടന്മാർ വസിയ്ക്കുന്നുണ്ടെന്നും അവരെ ഭക്ഷിച്ചു വിശപ്പടക്കാമെന്നും വിനത മറുവടി പറഞ്ഞു. ആ കൂട്ടത്തിൽ ബ്രാഹ്മണനല്ലവരെ മാത്രം ഉപദ്രവിച്ചുപോകരുതെന്നു പ്രത്യേകം ശാസിയ്ക്കയും ചെയ്തു. ബ്രാഹ്മണൻ വയററിൽ പ്രവേശിച്ചാൽ തിരിച്ചറിവാനുള്ളതിന് ഒരു സൂത്രവും പറഞ്ഞുകൊടുത്തു. അമ്മയുടെ ഉപദേശമനുസരിച്ചു ഗരുഡൻ പാലാഴിക്കരയിലെത്തി നിഷധന്മാരെയെല്ലാം ഒന്നായി അകത്താക്കി. ഉടൻതന്നെ ഗരുഡന്റെ തൊണ്ട എരിഞ്ഞുതുടങ്ങി. മാതാവു പറഞ്ഞ ലക്ഷണം അനുഭവമായി കണ്ടപ്പോൾ, ബ്രാഹ്മണൻ തന്റെ വയററിനകത്തു പ്രവേശിച്ചിട്ടുണ്ടെന്നു നിശ്ചയിച്ച്, അദ്ദേഹത്തോടു പുറത്തുപോകണമെന്നപേക്ഷിച്ചു. ബ്രാഹ്മണന്റെ കൂടെ അദ്ദേഹത്തിന്റെ ഭാര്യയായ ഒരു നിഷധസ്ത്രീയും ഉണ്ടായിരുന്നു. ഭാര്യയെ കൂടാതെ ബ്രാഹ്മണൻ പുറത്തുപോകയില്ല. ഗരുഡനു തൊണ്ടയിലുള്ള ദണ്ഡം അസഹനീയമായിത്തുടങ്ങി. ഒടുവിൽ രണ്ടുപേൎക്കും പുറത്തേയ്ക്കു പോകുവാൻ അനുവാദം കൊടുത്തു. ഇതുകേട്ടു ബ്രാഹ്മണനും ഭാൎയ്യയും പുറത്തേയ്ക്കു പോരികയും ചെയ്തു. ഇവർ ഒരു പക്ഷിയുടെ വദനത്തിൽനിന്നു തള്ളി പുറത്തേക്കിടപ്പെട്ടവരാകയാൽ ഇവരെയും ഇവരുടെ സന്താനങ്ങളെയും അന്നുമുതൽ 'കാക്കാലന്മാർ' എന്നു വിളിച്ചുതുടങ്ങിയെന്നും പറയുന്നുണ്ട്. 'കാക്കർ' എന്നാൽ 'പുറത്തേയ്ക്കു തള്ളപ്പെട്ടവർ' എന്നാണത്രെ അൎത്ഥം. ഈ രണ്ടു ഐതിഹ്യങ്ങളെയുമാണ് തങ്ങളുടെ പൂൎവ്വചരിത്രമായി ഈ കൂട്ടർ പറഞ്ഞുവരുന്നത്.

ഇ. ആർ. മേനോൻ.

# പാഠപുസ്തകങ്ങൾ.

## I

വിദ്യാലയങ്ങളിലെ പാഠപുസ്തകങ്ങൾ നിശ്ചയിയ്ക്കുന്ന വിഷയത്തിൽ ഭാരവാഹികൾ വല്ല തത്വവും അനുകരിയ്ക്കുന്നുണ്ടൊ എന്നറിവാൻ പ്രയാസമാണ്. ഇപ്പോൾ അദ്ധ്യേതാക്കളുടെ മുമ്പിൽ സമൎപ്പിക്കപ്പെട്ടിരിയ്ക്കുന്ന ഗ്രന്ഥങ്ങളെ സൂക്ഷ്മബുദ്ധ്യാ പരിശോധിക്കുന്നതായാൽ പരിശോധകൻ അല്പം കുഴങ്ങിപ്പോകുമെന്നാണ് തോന്നുന്നത്. ഗ്രന്ഥകൎത്താക്കന്മാരുടെ പേരിനെയൊ അഥവാ ഗ്രന്ഥത്തിലെ കഥാസ്വഭാവത്തെയൊ അതല്ല ഭാഷാരീതിയേയൊ എന്തിനെയാണ് അടിസ്ഥാനപ്പെടുത്തിയിരിയ്ക്കുന്നതെന്നു തീൎച്ചപ്പെടുത്തുവാൻ എളുപ്പം സാധിക്കുന്നതല്ല. ഇതിന്നു പലേകാരണങ്ങളും ഉണ്ടായിരിയ്ക്കാം. ഉദ്ദിഷ്ടഗുണങ്ങളോടുകൂടിയ പുസ്തകങ്ങൾ കിട്ടാൻ പ്രയാ

ടെക്സ്റ്റ് ബുക്കുകൾക്ക് വ്യാകരണം, ഭാഷാരീതി മുതലായ സാഹിത്യ ശാസ്ത്രാംശങ്ങളുടെ ജ്ഞാനം ഉണ്ടാകുവാനുള്ളയോഗ്യതയുണ്ടായിരിക്കണം.

സമുള്ളതുകൊണ്ടോ ഗ്രന്ഥകർത്താക്കന്മാരുടെ ബലവത്തായ അപേക്ഷനിമിത്തമൊ അവ പലതും വഹിക്കുന്ന സാക്ഷ്യപത്രങ്ങളുടെ വശീകരണശക്തികൊണ്ടോ ആകപ്പാടെ നന്നെന്നു വിചാരിച്ചിട്ടോ പലപ്പോഴും ഗ്രന്ഥങ്ങളെ പാഠപുസ്തകങ്ങളായി സ്വീകരിച്ചുവെന്നുവന്നേക്കാം. എന്നാൽ ഈ പ്രകാരമുള്ള നിശ്ചയം പലപ്പോഴും അസ്ഥാനത്തിൽ ആയിരിക്കാനാണ് എളുപ്പമെന്ന് അനുഭവംകൊണ്ടു നമുക്കു ഏറെക്കുറെ അറിയാവുന്നതാണല്ലോ. നല്ല പുസ്തകങ്ങൾ തീരെ തിരഞ്ഞെടുക്കപ്പെടുന്നില്ലെന്നല്ലാ ഞങ്ങൾ പറയുന്നത്. ഇടക്കിടെ അങ്ങിനേയും സംഭവിച്ചേക്കാം. എന്നാൽ ഈ വിഷയത്തിൽ ഒരു സ്ഥിരതത്വം അവലംബിക്കേണ്ടതു അത്യാവശ്യമാണെന്നാണ് അഭിപ്രായപ്പെടുന്നത്. മലയാളപാഠപുസ്തകങ്ങളെപ്പറ്റിയാണ് ഞങ്ങൾ ഇവിടെ അല്പം പറയണമെന്നു വിചാരിക്കുന്നത്. വിദ്യാർത്ഥികൾക്കു ഭാഷാജ്ഞാനം ഉണ്ടാക്കുകയാണല്ലോ ഭാഷാപാഠപുസ്തകത്തിന്റെ മുഖ്യമായ ഉദ്ദേശ്യം. ശരിയായ ഭാഷാജ്ഞാനം ഉണ്ടാകുന്നതിനു, വ്യാകരണം, ഭാഷാരീതി, ശൈലി, രസാലങ്കാരങ്ങൾ മുതലായവയെകുറിച്ച് ഏറെക്കുറെ ജ്ഞാനം അത്യാവശ്യമായിട്ടുള്ളതാണ്. ഭാഷയെ നാം പ്രധാനമായി സംസാരിക്കുന്നതിലും എഴുത്തിലും ആണല്ലോ ഉപയോഗിക്കുന്നത്. ഇവ രണ്ടിന്റേയും ഉദ്ദേശ്യം അന്യന്മാരെ ബോധിപ്പിക്കുന്നതിനൊ, പ്രേരിപ്പിക്കുന്നതിനൊ, രസിപ്പിക്കുന്നതിനൊ ആണെല്ലോ. ഈ മൂന്നു ഉദ്ദേശ്യങ്ങളും ഫലവത്തായതീരണമെങ്കിൽ നാം ചില നിയമങ്ങളെ അനുകരിക്കേണ്ടിയിരിക്കുന്നു. വ്യാകരണം പ്രത്യേകമായി പഠിപ്പിക്കുന്ന സമ്പ്രദായം അത്ര നല്ലതാണെന്നു ഇപ്പോൾ വിചാരിച്ചുവരുന്നില്ല. ഭാഷാപാഠം പഠിപ്പിക്കുന്നതിനോടുകൂടി വ്യാകരണനിയമങ്ങൾ ദൃഷ്ടാന്തപ്പെടുത്തിക്കൊടുക്കേണമെന്നാണ് പലരുടേയും മതം. ഒരു നല്ല പദ്യകൃതിയോ ഗദ്യകൃതിയോ വായിച്ചുനോക്കിയാൽ അത്യാവശ്യം വേണ്ടുന്ന വ്യാകരണനിയമങ്ങൾ ഭാഷാരീതികൾ മുതലായവ ഏറെക്കുറെ പ്രതിബിംബിച്ചു കാണും. ഭാഷാതത്വവും വ്യാകരണം പിന്നെയും ഉത്ഭവിച്ചിട്ടുള്ളതാണെല്ലോ. നാം പരസ്പരം സംസാരിക്കുന്നരീതിക്കു ഒരു ഐകരൂപ്യം ആവശ്യമാണ്. അല്ലാഞ്ഞപക്ഷം അന്യോന്യം മനസ്സിലാകാത്ത കുഴപ്പത്തിനിടയായേക്കാം. പദങ്ങളുടെ സ്ഥാനങ്ങൾക്കും പരസ്പരസംബന്ധത്തിനും ഒരു സ്ഥിരമായ വ്യവസ്ഥ ഇല്ലാതെ ഇരുന്നാൽ നമ്മുടെ സംഭാഷണം പലപ്പോഴും അന്യോന്യം ദുർഗ്രാഹ്യമായിത്തീരും. ഈ വക ദോഷങ്ങളുടെ പരിഹാരാർത്ഥമാണ് വ്യാകരണനിയമങ്ങൾ ഏർപ്പെടുത്തപ്പെട്ടിട്ടുള്ളത്. ഇതുകൂടാതെ നമുക്കു പലപ്പോഴും അന്യന്മാരെ ഉപദേശിക്കുകയും പ്രേരിപ്പിക്കുകയും പ്രവർത്തിപ്പിക്കുകയും ചെയ്യേണ്ടതായും വരുന്നു. ഇതിനു കേവലം വ്യാകരണനിയമം മാത്രം അനുസരിച്ചു സംസാരിച്ചാൽ മതിയാകുന്നില്ല. നാം സംസാരിക്കുന്ന രീതിയിൽകൂടി ചില മാററങ്ങൾ ചെയ്യേണ്ടിയിരിക്കുന്നു. പലപ്പോഴും ശ്രോതാക്കളെ യുക്തികൊണ്ടു ബോദ്ധ്യപ്പെടുത്തുകയും, അവരിൽ സന്ദർഭോചിതങ്ങളായ വികാരങ്ങളെ ജനിപ്പിക്കുകയും, അവയെ ബലപ്പെടുത്തുകയും തന്മൂലം പ്രവൃത്തിക്കു ഉത്സാഹിപ്പിക്കുകയോ തടുക്കുകയോ ചെയ്യേണ്ടിയും ഇരിക്കുന്നു. ഇവയൊക്കയും നാം ഉപയോഗിക്കുന്ന ഭാഷാരീതിയുടെ ഭേദംകൊണ്ടു മാത്രമേ സാധിക്കുകയു

ള്ളു. ഭാഷയ്ക്കു് അഥവാ, സാഹിത്യത്തിന്
ഒരു അനന്യസാധാരണമായ ശക്തിയുണ്ട്.
'തൂവൽ, ഖഡ്ഗത്തേക്കാൾ ശക്തിമത്താ
ണെ'ന്നു പറഞ്ഞിരിയ്ക്കുന്നു. ഇതു നാം അ
വലംബിയ്ക്കുന്ന ഭാഷാരീതി, അലങ്കാരപ്ര
യോഗം മുതലായവകൊണ്ടാണ് ഉണ്ടാകു
ന്നത്. ഈ രഹസ്യം അറിഞ്ഞിട്ടുള്ളവരേ
യാണ് നാം വാഗ്മികൾ എന്നും കവിക
ൾ എന്നും പറയുന്നത്. യാതൊരു വസ്തു
വിൻെറയും യഥാൎത്ഥശക്തിയേയും, സ്വഭാ
വത്തേയും, ഉപയോഗത്തേയും, അറിയാ
ത്ത കൈവശം വെച്ചുകൊണ്ടിരിയ്ക്കുന്നതു
കുരങ്ങിൻെറ കയ്യിൽ പൂമാല കിട്ടിയതുപോ
ലെയാകുന്നു. അപ്രകാരമല്ലാത്ത കൈവശ
ത്തിന് ഒരാൾക്ക് ഒട്ടും തന്നെ അൎഹതയി
ല്ലെന്നുവേണം പറവാൻ. ഭാഷയുടെ കായ്യ
വും ഇതുപോലെതന്നെയാണ്. നാം ഒരു
ഭാഷയിലെ പദങ്ങളെല്ലാം സമ്പാദിച്ചു
കൈവശപ്പെടുത്തിയതുകൊണ്ട് ഒന്നും ആ
കയില്ല. പദങ്ങളും രത്നങ്ങളും ഈ ഒരം
ശത്തിൽ തുല്യങ്ങളാണ്. അവയ്ക്കു ശോഭ
ലഭിയ്ക്കണമെങ്കിൽ തക്കതായ സ്ഥാനത്തി
ൽ പതിച്ചാലേ സാധിക്കയുള്ളു. പദങ്ങളെ
സ്ഥാനത്തിലും അസ്ഥാനത്തിലുംകൊണ്ടെ
ഘടിപ്പിച്ചു പുസ്തകം നിൎമ്മിയ്ക്കുന്ന ഗ്രന്ഥക
ൎത്താക്കന്മാർ ഇപ്പോൾ ഒട്ടും കുറവല്ല. വ്യാ
കരണം ഒരു ദിക്കിൽ, ഭാഷാരീതി മറെറാരു
ദിക്കിൽ, അലങ്കാരം അസ്ഥാനത്തിൽ ഇ
ങ്ങിനെയും അത്യാവശ്യം വേണ്ടതായ സ്പ
ഷ്ടത, അൎത്ഥപുഷ്ടി, ശുദ്ധി മുതലായവ ഒരു
ദിക്കിലും ഇല്ലാതെയും, പലപ്പോഴും കാണ
പ്പെടുന്നു. ഇപ്രകാരമുള്ള പുസ്തകങ്ങൾ പ
ദ്യമായിരുന്നാലും ഗദ്യമായിരുന്നാലും വി
ദ്യാൎത്ഥികളുടെ മുമ്പിൽ സമൎപ്പിക്കുന്നതു സൂ
ക്ഷിച്ചു വേണ്ടതാകുന്നു. ഭാഷാജ്ഞാനത്തി
നു വേണ്ടി ടെക്സ്റ്റായി നിശ്ചയിക്കപ്പെടു
ന്ന പുസ്തകങ്ങൾ സൎവ്വപ്രകാരേണ മാതൃക
കളായിത്തന്നെ ഇരിക്കേണ്ടതാണെന്നുള്ള
തിനു സംശയമില്ല. ഘനമുള്ള സംസ്കൃത
പദങ്ങളും, അതിദീൎഘങ്ങളായ വാചകങ്ങ
ളും, വ്യാകരണശങ്കയുണ്ടാകാവുന്ന പ്രയോ
ഗങ്ങളും, അസ്പഷ്ടത, ശക്തിഹീനത മുത
ലായവ മുന്നിട്ടു നില്ക്കുന്ന ഭാഷാരീതിയും
അടങ്ങീട്ടുള്ള പുസ്തകങ്ങൾ ഭാഷാവിഷയ
ത്തിൽ ടെക്സ്റ്റാക്കുന്നത് ഒന്നുകൊണ്ടും യു
ക്തമാണെന്നു തോന്നുന്നില്ല. ഭാഷാരീതി
മുതലായവയെ ഉദാഹരിക്കുന്നതിനു ശക്തി
യുള്ളവയായി മഹാന്മാരുടെ കൃതികളിൽ
നിന്നും തിരഞ്ഞെടുക്കപ്പെടുന്ന ഭാഗങ്ങളാ
ണ് ഉത്തമങ്ങളായ ഭാഷാപാഠപുസ്തക
ങ്ങൾ എന്നു പറയേണ്ടിയിരിയ്ക്കുന്നു. ഭാഷ
യെ ഉപയോഗിയ്ക്കേണ്ടിവരുന്ന സന്ദൎഭങ്ങ
ളിലെല്ലാം തൃപ്തികരമാകുംവണ്ണം നമ്മുടെ
അന്തൎഗ്ഗതങ്ങളെ വെളിപ്പെടുത്തുന്നതിനു
ള്ള ശക്തിയാണ് 'ഭാഷാജ്ഞാനം' എന്നു
പറയപ്പെടുന്നത്. പക്വത മറെറല്ലാററി
നുമെന്നപോലെ ഭാഷയ്ക്കും വേണ്ടതാണ്.
ഗ്രന്ഥനിൎമ്മിതിയിൽ ആദ്യമായി പ്രവേശി
ച്ചിരിയ്ക്കുന്നവരുടെ കൃതികൾ ഉയൎന്ന ക്ലാ
സ്സുകളിൽ പാഠപുസ്തകമായി നിശ്ചയിച്ചി
രിയ്ക്കുന്നത് ഒരുവിധത്തിലും നന്നല്ല. ജോ
ലി ശീലിച്ചുകൊണ്ടിരിയ്ക്കുന്നവരുടെ അടു
ക്കൽനിന്നും ജോലി പഠിക്കുന്നതായാൽ അ
തൊരിയ്ക്കലും തൃപ്തികരമായിരിയ്ക്കയില്ലല്ലൊ.
ഭാഷ അന്തൎഗ്ഗതങ്ങളുടെ ദൎപ്പണമാണല്ലൊ.
അതുകൊണ്ടു ഒരുവൻെറ ഭാഷാരീതി ശുദ്ധ
മല്ലെങ്കിൽ അന്തൎഗ്ഗതങ്ങൾ ശരിയായി അ
തിൽ പ്രതിബിംബിയ്ക്കയില്ല. ഭാഷാരീതി
യ്ക്കു വേണ്ട ഗുണങ്ങൾ പലതുമുണ്ട്. അവ
യെ ഇവിടെ എടുത്തു പറയേണ്ട ആവശ്യ

മില്ലെന്നു വിചാരിയ്ക്കുന്നു. ഇവയൊക്കെയും ഉത്തമകൃതികളിൽ ഏറക്കുറെ പ്രകാശിച്ചു കാണുന്നതാണ്. നാം സംസാരിയ്ക്കുന്നതും എഴുതുന്നതും നമ്മുടെ അന്തൎഗ്ഗതങ്ങളെ അന്യന്മാരെ മനസ്സിലാക്കുന്നതിനാണെന്നു പറഞ്ഞുവല്ലൊ. അതുകൊണ്ട് നമ്മുടെ ഭാഷാരീതി ഈ ഉദ്ദേശ്യം സിദ്ധിയ്ക്കുന്നതായിരിയ്ക്കേണ്ടതാവശ്യമാണ്. എന്നാൽ ചില ഗ്രന്ഥകൎത്താക്കന്മാർ എഴുതുന്നതു നോക്കിയാൽ അവരുടെ അന്തൎഗ്ഗതം ആരും മനസ്സിലാക്കരുതെന്നുള്ള കരുതലോടുകൂടിയാണെന്നും തോന്നിപ്പോകും. ഇതു വിദ്വാന്മാരുടെ ഒരു ലക്ഷണമാണെന്നുകൂടി പലരും വിചാരിച്ചുവരുന്നുണ്ട്. അൎത്ഥകാഠിന്യവും ശബ്ദകാഠിന്യവുമൊക്കെ സ്തുത്യൎഹമാണെന്നു വിചാരിയ്ക്കുന്നത് അബദ്ധമാണ്. നമ്മുടെ മലയാള ഗ്രന്ഥകൎത്താക്കന്മാരിലും ചിലർ ഇക്കൂട്ടത്തിൽ ഉൾപ്പെടാതിരിയ്ക്കുന്നില്ല. ഇവരുടെ ഗ്രന്ഥങ്ങൾ ടെക്സ്റ്റാക്കി വയ്ക്കുന്നത് എത്രമാത്രം യുക്തമായിരിയ്ക്കുമെന്ന് അറിഞ്ഞുകൂടാ. സ്വഭാഷ മലയാളമല്ലാത്തവർ ആ ഭാഷയെ വല്ല മുൻഷിമാരിൽനിന്നും പഠിച്ചിട്ടു ടെക്സ്റ്റ് പുസ്തകങ്ങൾ നിൎമ്മിയ്ക്കുവാൻ തുനിയുന്നുണ്ട്. സ്വഭാഷാഭിമാനികൾക്ക് ഇവരുടെ ഭാഷാരീതി ഛൎദ്ദിപ്പിയ്ക്കുന്നതിനുള്ള ഔഷധംപോലെയാണ് രുചിയ്ക്കുന്നത്. ഈ വക പുസ്തകങ്ങൾ ടെക്സ്റ്റാക്കി സ്വീകരിച്ചു മലയാളഭാഷയെ ദുഷിപ്പിയ്ക്കുന്നതു വളരെ പോരായ്മയാണെന്നു പറയാതിരിപ്പാൻ നിവൃത്തിയില്ല. മലയാളഭാഷയുടെ (എന്നല്ലാ ഏതു ഭാഷയുടേയും) മൎമ്മങ്ങളും, പ്രത്യേകസ്വഭാവങ്ങളും, ഭാഷാരീതിയും, ആ ഭാഷയിൽ ജനിച്ചു വളൎന്നവൎക്കല്ലാതെ മനസ്സിലാകാൻ പ്രയാസമാണ്. ഉൽകൃഷ്ടവിഷയങ്ങളെക്കുറിച്ചു പ്രതിപാദിയ്ക്കുന്ന പുസ്തകങ്ങളിൽ പലപ്പോഴും നീചപദങ്ങളും മറ്റും പ്രയോഗിച്ചുകാണുന്നുണ്ട്. എല്ലാ ഭാഷകളിലും സംസാരിയ്ക്കുന്നതിനു ഉപയോഗിയ്ക്കുന്ന ഭാഷയും സാഹിത്യത്തിനുപയോഗിയ്ക്കുന്ന ഭാഷയും തമ്മിൽ അല്പം വ്യത്യാസമുണ്ടല്ലൊ. ഈ വ്യത്യാസത്തെ ഗ്രഹിയ്ക്കാതെ പെരുമാറുന്നതും ഒരു വിധം ഭാഷാദൂഷണം തന്നെയാണ്. നമ്മുടെ ഭാഷാസ്വത്തിന്റെ പിൻതുടൎച്ചാവകാശം ഇപ്പോൾ വിദ്യാൎത്ഥികളായിരിയ്ക്കുന്നവൎക്കാണല്ലൊ. അതുകൊണ്ടു നാം അവരെ ഏല്പിയ്ക്കുന്ന സ്വത്ത് ഒരു വിധം ശുദ്ധവും ഉൽകൃഷ്ടവും ആയിരിയ്ക്കേണ്ടതാണ്. ഈ കാരണത്താൽ ടെക്സ്റ്റ് പുസ്തകങ്ങൾ നിശ്ചയിയ്ക്കുന്നവൎക്ക് ഒരു ഗൌരവമേറിയ ചുമതലയാണ് ഉള്ളത്. ഇവരാണ് നമ്മുടെ ഭാഷയുടെ ശുദ്ധിയെ നിലനിൎത്തുന്നതിനു ബാദ്ധ്യസ്ഥന്മാരായിരിയ്ക്കുന്നത്. ഭാഷ ഒഴിച്ചുള്ള വിഷയങ്ങളിലുള്ള പാഠപുസ്തകങ്ങളിലെ ഭാഷാരീതിയെക്കുറിച്ചും പ്രത്യേകം ശ്രദ്ധിയ്ക്കേണ്ടതായിട്ടിരിയ്ക്കുന്നു. വിദ്യാൎത്ഥികൾ അവയിലെ വിഷയങ്ങൾ ഗ്രഹിയ്ക്കുന്നതോടുകൂടി ഭാഷാരീതിയേയും ഏറക്കുറെ ഗ്രഹിയ്ക്കുന്നു. ഇയിടെ ഭാഷ തിരുത്താനൊ, വ്യാകരണനിയമങ്ങളുടെ ലംഘനങ്ങളെ ചൂണ്ടിക്കാണിക്കുന്നതിനൊ, ഭാഷാരീതിയുടെ ഭംഗിയേയൊ അഭംഗിയേയൊ പററി പ്രസ്താവിയ്ക്കുന്നതിനൊ, സൌകൎയ്യമില്ലാത്തതിനാൽ വിദ്യാൎത്ഥികൾ അവയെ അവരുടെ സ്വന്തമാക്കുന്നു. ശരിയായ ഭാഷാരീതിയെ അവലംബിയ്ക്കാതെ ഭാഷയെ പെരുമാറുന്നവൎക്ക് വേറൊരു വലിയ ദോഷംകൂടി സംഭവിയ്ക്കുന്നുണ്ട്. അവരുടെ ആലോചനാശക്തിയ്ക്കു ഒരു മാതിരി അസ്ഥിരതയും അവ്യക്തതയും വന്നുകൂടാ

നിടയുണ്ട്. മനസ്സിന്റെ സ്വഭാവം, ഭാഷ
യേയും; ഭാഷയുടെ സ്വഭാവം, മനസ്സിനേ
യും, ബാധിച്ചുകൊണ്ടാണിരിക്കുന്നത്. ഈ
കാരണം നോക്കിയാലും ഭാഷാപാഠപുസ്തക
ങ്ങൾ തിരഞ്ഞെടുക്കുന്ന കാര്യത്തിൽ പ്രത്യേ
കം ദൃഷ്ടിവയ്ക്കേണ്ടതാണെന്നു കാണപ്പെടും.
വ്യാകരണം, തെററിദ്ധാരണയ്ക്കിട കൊടു
ക്കാത്ത വിധത്തിലും, ഭാഷാരീതി, ഏററവും
ഉത്തമമായ വിധത്തിലും, അലങ്കാരം, ര
സാവഹമായ വിധത്തിലും, അന്തർഗ്ഗതങ്ങ
ളെ വെളിപ്പെടുത്തുന്നതിനു നമ്മെ സഹാ
യിക്കുന്നതിനാൽ ഇവ മൂന്നിനേയും സം
ബന്ധിച്ചുള്ള നിയമങ്ങൾക്കു ദൃഷ്ടാന്തങ്ങൾ
നൽകുന്ന കൃതികൾ വേണം പാഠപുസ്തക
ങ്ങളായി നിശ്ചയിക്കുന്നതിന്. അലങ്കാര
ങ്ങൾ പ്രായേണ നമ്മെ രസിപ്പിക്കുന്നതി
നുള്ള ഉപായങ്ങളാണെങ്കിലും അവ പല
പ്പോഴും മററു വിഷയത്തിലും നമ്മെ സഹാ
യിക്കുന്നു. ഭാഷയ്ക്കു രമ്യത്വം, സ്പഷ്ടത, ശ
ക്തി മുതലായ ഗുണങ്ങളെ ഇവ നൽകു
ന്നു. പദ്യങ്ങളിലാണ് ഇവ അധികം ഉപ
യോഗിക്കപ്പെടുന്നതെങ്കിലും ഗദ്യങ്ങളിലും
ഇവയുടെ ഉപയോഗം പലപ്പോഴും ആവ
ശ്യമായും ഫലപ്രദമായും തീരുന്നു. ഇവ
യെ അസ്ഥാനത്തിൽ കൊണ്ടു പ്രയോഗി
ക്കാതിരുന്നാൽ അവ അർത്ഥഗ്രഹണത്തിനു
വലിയ സഹായങ്ങളായിത്തീരുന്നതാണ്.
ഭാഷയ്ക്കു അസാധാരണശക്തി നൽകുന്നതി
നായിട്ടു സാധാരണ ഭാഷാരീതിയിൽനി
ന്നുള്ള വ്യതിചലനമാണ് അലങ്കാരമെന്നു
പറയപ്പെടുന്നത്. വാഗ്മികൾക്കും കവി
കൾക്കും അവരവരുടെ ഉദ്ദേശ്യസിദ്ധിക്ക്
ഇത് ഏററവും ആവശ്യമായിട്ടുള്ളതാണ്.
നാം സാധാരണ സംഭാഷണങ്ങളിലും പ
ലപ്പോഴും ഇവയെ പ്രയോഗിക്കുന്നുണ്ട്. ല
വണം ഉപദംശങ്ങളെ എന്നപോലെ അ
ലങ്കാരം സംഭാഷണത്തെയും ആസ്വാദ്യ
മാക്കിത്തീർക്കുന്നു. എന്നാൽ മഹാന്മാരുടെ
കൃതികൾ വായിച്ചു പഴക്കം വന്നതിനുമേ
ലല്ലാതെ ഇവയെ പ്രയോഗിക്കുന്നതിനു പു
റപ്പെടുന്നതു യുക്തമല്ല. അതിനാൽ വിശി
ഷ്ടഗ്രന്ഥങ്ങൾ ധാരാളമായി വായിച്ചു ശീ
ലിക്കേണ്ടതത്യാവശ്യമാണ്. വിശിഷ്ടന്മാരാ
യ സാഹിത്യകാരന്മാർ വെട്ടി തെളി
ച്ചിട്ടുള്ള വഴിയെ അവലംബിക്കുന്നത്
എല്ലാംകൊണ്ടും ഉത്തമമായിട്ടുള്ളതാണ
ല്ലോ. മലയാളഭാഷയിൽ നല്ല ഗ്രന്ഥങ്ങ
ൾ ഇല്ലാതില്ല. തിരഞ്ഞെടുക്കുന്ന വിഷയ
ത്തിൽ കുറച്ചുകൂടി നിഷ്കർഷ കാണിച്ചാൽന
ന്നായിരിക്കുമെന്നു തോന്നുന്നു. സാഹിത്യ
സമാജത്തിന്റെ ശ്രദ്ധ ഈ വിഷയത്തിൽ
പതിഞ്ഞുകാണുന്നതു സന്തോഷാവഹംത
ന്നെ. ഭാഷാപോഷിണിസഭയും, ടെക്സ്ററു
ബുക്കു കമ്മിററിക്കാരും, സാഹിത്യസമാജ
വും യോജിച്ചു പ്രവൃത്തിക്കുന്നതായാൽ യാ
തൊരാക്ഷേപത്തിനും വഴിയുണ്ടാകാൻ ത
രമില്ല.

ആർ. ഈശ്വരപിള്ള, ബി. എ.

---

## II

വിഷയശുദ്ധി; ഔചിത്യം.

മലയാളപാഠപുസ്തകങ്ങളുടെ ഗുണ
ദോഷങ്ങൾ ആലോചിച്ച് ഇപ്പോൾ നട
പ്പുള്ള പാഠപുസ്തകങ്ങളെ കഴി
യുന്നതും അടിസ്ഥാനപ്പെടുത്തി
വിമർശനങ്ങൾ എഴുതുവാൻ
കൊച്ചി സാഹിത്യസമാജത്തി
ൽനിന്നും അധികാരപ്പെടുത്തീട്ടുള്ളവരിൽ
ഒരുവനായ എനിക്കു 'വിഷയശുദ്ധി', 'വാ
ചകശുദ്ധി', 'പദശുദ്ധി', 'ഔചിത്യം' എ
ന്നീ ഗുണങ്ങളുണ്ടായിരിക്കണമെന്നു പര
പ്പായിട്ടുള്ള ഒരു വിഷയമാണ് തന്നിട്ടുള്ള
ത്. നാലു മുഖത്തോടുകൂടിയ ഈ വിഷയ
ത്തിൽനിന്നു വാചകശുദ്ധി, പദശുദ്ധി
എന്നീ മുഖങ്ങൾ കെ. രാമകൃഷ്ണപിള്ള അ
വർകൾ എനിക്കുവേണ്ടി ഏററിരിക്കുന്നതി
നാൽ ഔചിത്യവും വിഷയശുദ്ധിയും മാത്ര

മേ ഈ ലേഖനത്തിനു വിഷയമായി സ്വീകരിക്കുന്നുള്ളു. മൂലവിഷയത്തിന്റെ ഈ രണ്ടു ശാഖകളും ഒട്ടേറെ അടുത്തുനില്ക്കുന്നതുകൊണ്ട്, അവയെ കൂട്ടിപ്പിണച്ച് ആലോചിക്കുന്നതു വിഷയവ്യക്തിക്കു ബാധകമായിത്തീരുന്നതല്ല.

'ഔചിത്യ'മെന്നാൽ 'വകതിരിവ്' എന്നു അൎത്ഥമുള്ളു. വകതിരിവുകേടുകൊണ്ട് ഉണ്ടാവുന്ന ദോഷം ഒരിക്കലും ദോഷമല്ലാതായിത്തീരുന്നതല്ലെങ്കിലും, ആരും ഏതും അറിയാതെ മുക്കിലോ മൂലയിലോ ഇരുന്നുകൊണ്ടു ചെയ്യുന്ന വകതിരിവുകേട് ആൎക്കും പറയത്തക്ക ഉപദ്രവത്തെ ചെയ്യുന്നതല്ല. അവനവന്നുതന്നേ അതു ബാധകമായിത്തീരുകയുള്ളു. അതുപോലെ, വായിച്ചു തള്ളുന്ന മിക്ക പത്രങ്ങളിലും, എഴുതി കൂട്ടുന്ന ചില മാസികകളിലും, അടിച്ചുവിടുന്ന പല പുസ്തകങ്ങളിലും ഭാഷാസംബന്ധമായ അനൌചിത്യം വന്നുകൂടുന്നതു സഹിക്കാവുന്നതാണ്. അതിനെ ആരും വകവെക്കുന്നതല്ലെന്നൊരു സമാധാനം ഉണ്ട്. എന്നാൽ നിരപരാധികളായ വിദ്യാൎത്ഥികളെ തറവാട്ടെക്കും ലോകത്തിന്നും കൊള്ളരുതാത്തതായ വിധത്തിൽ ആക്കിത്തീൎക്കുന്ന പാഠപുസ്തകങ്ങളെ അരച്ചു കലക്കി കുടിക്കുവാൻ അനുവദിച്ചു, നാട്ടിന്നും, നാട്ടുകാൎക്കും, സാഹിത്യത്തിന്നും, സാഹിത്യലോകത്തിന്നും അനശ്വരമായ ആപത്തിനെ വരുത്തിക്കൂട്ടി, ഭാഷാദേവിയെ മലിനപ്പെടുത്തുന്നതാണ് സഹിക്കുവാൻ വയ്യാത്തതായ സങ്കടമായിട്ടുള്ളത്. ഈ മാലിന്യത്തിന്നു പല കാരണങ്ങളുമുള്ളതിൽ പ്രധാനമായ ഒന്നാണ് ഔചിത്യമില്ലായ്ക.

'അനൌചിത്യം' എന്ന ദോഷം വാക്കിലും, വാചകത്തിലും, അൎത്ഥത്തിലും, ആശയത്തിലും, ആയി പാഠപുസ്തകങ്ങളിൽ കടന്നുകൂടുന്നതുകൊണ്ടു, ബാലന്മാരായ വിദ്യാൎത്ഥികളുടെ വാക്കും, പ്രവൃത്തിയും, മനസ്സും, ബുദ്ധിയും, ദുഷ്ടമായിത്തീരുന്നതാണ്.

പദത്തിലുള്ള അനൌചിത്യം:— തീൻ, താ, തിന്ന്, പറ, മീൻ, നാക്ക്, മണ്ടു, വിടീൻ, പാടീൻ മുതലായവ ശുദ്ധപദങ്ങളല്ല. ഈ പദങ്ങൾ എല്ലാവരും ഉപയോഗിക്കുന്നതല്ല. സാഹിത്യലോകത്തിൽ സാമാന്യേന ഉപയോഗിക്കാവുന്നവയുമല്ല. ഇവയെ 'കന്നപദങ്ങളാ'യിട്ടാണ് ഉൽകൃഷ്ടന്മാർ ഗണിച്ചുവരുന്നതു. 'തീനു' മാററി 'തീററ'യാക്കുന്നതായാൽ തന്നെ, 'സായ്‌വിന്റെ തീററ' എന്ന് ഉപയോഗിക്കാറുണ്ടെങ്കിലും, അതു ഭക്ഷണസാധനം എന്നൎത്ഥത്തിൽ ഉപയോഗിക്കുമ്പോൾ സാധാരണ ജന്തുക്കളെ ഉദ്ദേശിച്ചു മാത്രമേ സാധുവായിട്ടു വിചാരിച്ചുകൂടു. തരിക, തിന്നുക അല്ലെങ്കിൽ ഭക്ഷിക്കുക, പറയുക, മത്സ്യം, നാവു, തല, വിടുവിൻ, പാടുവിൻ ഇവയാണ് മുൻപറഞ്ഞ പദങ്ങൾക്ക് എതിരായുള്ള ശുദ്ധപദങ്ങൾ. ചീത്ത വാക്കുകൾ ഗ്രഹിക്കുവാനാണ് ബാലന്മാൎക്കു സ്വതേയുള്ള വാസന. ചീത്ത പറഞ്ഞുകൊടുത്തു നല്ലതല്ലെന്നു പഠിപ്പിക്കേണ്ടിവരുന്നതിനേക്കാൾ, നല്ലതു മാത്രം പറഞ്ഞുകൊടുക്കുന്നതാണല്ലോ അധികം നന്നായിരിക്കുക. അതുകൊണ്ട് ഈ വക കന്നപദങ്ങൾ അക്ഷരജ്ഞാനമുണ്ടാകുവാനാകട്ടെ വേറെ ആവശ്യത്തിന്നായാകട്ടെ പാഠപുസ്തകങ്ങളിൽ ഉപയോഗിച്ചുകൂടാ.

വാചകങ്ങളിലുള്ള വകതിരിവുകേട്:— അവന്നു ശാപനാശം കിട്ടി, വേടൻ വെടിവെച്ചു ചത്ത നരി, ചോത്തിൻതോൽ നന്ന തടിതന്നെ, മുള്ളുകൊള്ളത്തി ഉടുപ്പു കീറി, അവൻ പങ്കവലിക്കുന്ന ചന്തുവാകുന്നു. ഈ വക പ്രയോഗങ്ങൾ ഒന്നാമതു സാധുവല്ല. രണ്ടാമതു വിചാരിച്ചു അൎത്ഥം മനസ്സിലാക്കുവാനും പ്രയാസമുണ്ട്. അവന്നു ശാപമോക്ഷം കിട്ടി, വേടന്റെ വെടികൊണ്ടു ചത്ത നരി അല്ലെങ്കിൽ വേടൻ വെടിവെച്ചു കൊന്ന നരി, ചോത്തിൻതോൽ നന്നെ തടിച്ചതുതന്നെ, മുള്ളുകൊണ്ട് ഉടുപ്പുകീറി, പങ്ക വലിക്കുന്നവൻ ചന്തുവാകുന്നു, എന്നോ മറെറാ ആക്കിയാലേ, ഭാഷയാകയുള്ളു. ഈ പ്രയോഗങ്ങളിലുള്ള ദോഷബീജം ഉചിതപദങ്ങളുടെയും വ്യാകരണശുദ്ധിയുടെയും അഭാവമാകുന്നു.

(തുടരും.)

അപ്പൻ തമ്പുരാൻ.

# വിശറി.

നീയുള്ളടിക്കലകിലെത്രചുടുക്കമിപ്പോൾ
തീരുന്നതില്ല,നിശതന്നിലുമുഗ്രതാപം
ചേരുന്നതില്ല ചെറുതാകിയകാററുമെങ്ങു-
മോരുംവിധൌ വിശറിതന്നെവിശപ്പുമാററാ-
(ൻ.

സമീരണൻതന്നെമനോജ്ഞമായി-
സ്സമീരണംചെയ്തുജനത്തിനെല്ലാം
സമീഹിതംനൽകിടുവാൻവിരിഞ്ചെൻ
സമീക്ഷണംചെയ്തുചുഴററിതീർത്തു. 2

നീരായനീർമുഴുവനാശുഹരിച്ചിടുന്ന
ളോരാക്കുദേവരുടെവിക്രമമിദ്ദിശായാം
സ്സൂരാത്മജാദളനകേതനവൃന്തമുള്ള
ശ്ശൂരാന്തികേജഗതിനിഷ്ഫലമായിടുന്നു. 3

സന്താപമെന്നപരിപന്ഥി,വിലോലതാല-
വൃന്തായുധംകലരുമായവനിൽഭയത്താൽ
ചിന്താഭരം,തപ,നനൊന്നിവചഞ്ചനാന്നാ-
(യ്-
ചിന്താങ്ങിടുമ്പൊഴുമെതിർത്തുവരുന്നതില്ല. 4

ക്ഷീണംവെടിഞ്ഞുയരുമുഗ്രകരൻസമസ്ത-
പ്രാണങ്ങളാമുദകമൊക്കെഹരിച്ചിടുമ്പോൾ
ത്രാണത്തിനായിളകിടുന്നചുഴററി,ലോക-
പ്രാണപ്രദാനമലിവാർന്നിഹചെയ്തിടുന്നു. 5

അന്തംവെടിഞ്ഞപരിതാപഭരേണലോകം
വെന്താശമോടുരുകിടുന്നദശാന്തരാളേ
അന്തർഗൃഹംപവനനെപ്പുറയന്ത്രതാല-
വൃന്തസപാണികളിളക്കിവിളിച്ചിടുന്നു. 6

വിദാഹശാന്തിക്കു,യവാഗുപാനം
മുദാചരിക്കുംസമയേജനാനാം
നിദാഘനീർത്തുള്ളികൾവീണിടാതെ
സദാപിമാററുന്നുചുഴററിതന്നെ. 7

എല്ലാർക്കുമിഷ്ടതമയാകിയനിദ്രയെന്നാ- (ൾ
മല്ലാക്ഷിയാളെവശിപോലെവശത്തിലാക്കാ-
ചൊല്ലാർന്നശയ്യ,നിശ,യെന്നവയസ്ത്രമാകു-
മില്ലാമിടുക്കുവിശറിക്കതിനില്ലയത്രെ.

ഭ്രമിച്ചുപേടിച്ചിഹകാലസൂത്രം
നമിക്കുമീമന്നവെടിഞ്ഞിദാനീം
ശമിച്ചനിദ്രാംഗനയെജ്ജനാനാം
സുമിത്രമാംചോററിവരുത്തിടുന്നു. 9

പൂമച്ചിനുള്ളിലൊളിവോടുവസിച്ചുരാവു
കാമപ്രസിദ്ധകലകൊണ്ടിഹമെച്ചമാകാൻ
പ്രേമപ്പെടുംയുവജനത്തിനുതക്കമേകി
രാമച്ചമാംവിശറിയിന്നുജയിച്ചിടുന്നു. 10

വിശക്കയാൽതൻപ്രിയയെത്തൊടാനു-
മശക്തരായിട്ടുഴലുംജനാനാം
പ്രശസ്തമാസ്സാമമുദിക്കമാറു
വിശപ്പുതീർക്കുന്നുചുഴററിഭംഗ്യാ. 11

സോമാഭിരാമമുഖിമാർവള,കുണ്ഡലങ്ങൾ
പൂമാല,കൊരു,യിവയൊട്ടിളകുംപ്രകാരം
കാമാനുകൂലമസുനായകരെപ്രവൃദ്ധ-
പ്രേമാദരംവിശറികൊണ്ടിഹവീശിടുന്നു. 12

സന്താപശാന്തിവരുവാനുതകുള്ളതാല-
വൃന്താദരേണവനിതാകരപല്ലവങ്ങൾ
ചെന്താമരക്കുസുമ,മുത്തമപ്പിണം,നൽ-
ദ്ദന്താളിമാർകരമിതൊക്കെവെടിഞ്ഞിടുന്നു.

ചിരംമഹാബാലകർതാപമോട
കരഞ്ഞിടുമ്പോൾവനിതാജനങ്ങൾ
കരാന്തിടാതുത്തവണ്ണഭംഗി
നിറഞ്ഞനൽചോററിയിളക്കിടുന്നു. 14

കൂട്ടംജവേനരുധിരസ്പൃഹപൂണ്ടുവന്നു
കൂട്ടുന്നുരാത്രിചരജന്തുഗണംസമസ്തം
ഓടുംവിധംപവനപോതവിലാസമുണ്ടാ-
ക്കിടുന്നസുന്ദരസുകാണ്ഡമതൊടൊത്തചേ-
(ദി.
ചാരായതിൽസകലതാപഭരംഹരിപ്പാൻ

[illegible]ായശൈത്യമെഴമാശുഗവിക്രമത്തെ(ൽ
[illegible]രാതെ ചേർത്തുവിലസും വ്യജനം നിനച്ചാ-
[illegible]ാമ ചാപവര ചക്രസമാനമല്ലോ. 16
[illegible]തപമാം നഗനത്തെ വെടിഞ്ഞു പിന്നെ
[illegible]പ്രധാനതര ഭൂതമതായ വാതം
[illegible]തപമെന്നിയെ ചമച്ചമരും ചുഴററി-
[illegible]ജന്റെ കരമേ സമമേകമുള്ള. 17
[illegible]കലന്നു ചിറകാകിയ രണ്ടു താല-
[illegible]ങ്ങളേന്തു മുരഗാന്തകനേ പ്രമോദാൽ (ഴം
[illegible]പമെന്നിയെ ജഗത്തുകൾ കാത്തുവാ-
[illegible]താമരാക്ഷനിഹ വാഹനമാക്കിടുന്നു. 18
[illegible]വെടിഞ്ഞുടൽ തടിച്ചു വിളങ്ങുമേക-
[illegible]ൻ ഗജാസ്യനതിതാപഭരം ഹരിപ്പാൻ
[illegible]മുദാ വിതതമാം നിജകർണ്ണതാല-
[illegible]ദ്വയം സതതമേററമിളക്കിടുന്നു. 19
[illegible]ടുമത്തൽ നിജതാപഭരാൽ തനിക്ക-
[illegible]വിധം കരുതിമങ്ങിടുമഗ്നി തന്നെ
[illegible]മചാടിയിൽ മഹാജനമഞ്ജുവാതം
[illegible]ടുവാൻ വിശറികൊണ്ടിഹ വീശിടുന്നു.
[illegible]യാശയങ്ങൾ പരിതാപഭരേണ തന്നെ
[illegible]തിരിപ്പതിനു കാമമിയന്നിദാനീം
[illegible]വിഹീനമഴകേറിയ താലവൃന്ത-
[illegible]യാരവിന്ദദലമാലകളേന്തിടുന്നു. 21
[illegible]യുധോത്സവപതാകകളാസ്ഥിളങ്ങും
[illegible]രവാണികളുമുത്തമമന്ത്രിമാരും
[illegible]തെ കണ്ടൊഴിയുമാറു കളിച്ചിടുന്നു
[illegible]മരങ്ങൾ നൃപകർണ്ണയുഗാന്തികത്തി-
(ൽ.
[illegible]താപമൂലം ബഹുശാസ്ത്രകാര്യ-
ചിന്താദികൈവിട്ടു ഴലും ജനാനാം
സന്താപമെന്നുള്ളതു ലോലതാല-
വൃന്താനിലൻ ഹന്ത! കളഞ്ഞിടുന്നു. 23
അസംഗമൽകൃഷ്ടസഭാന്തരാളേ
പ്രസംഗമിങ്ങാളുകൾ ചെയ്തിടുമ്പോൾ
രസം കൊടുക്കുന്നു കടുത്ത താപ-
മസംശയം തീർത്തിളകും ചുഴററി. 24
ഗാനങ്ങൾ കൈവിട്ടതിതാപമൂല-
മാനന്ദമെന്യേ മരുവുന്നരാണാം
മാനം വെടിഞ്ഞീടിന ചൂടകറ്റാൻ
നൂനം ചുഴററിക്കു മിടുക്കു കൂട്ടം. 25
വിനോദമെല്ലാമതിതാപമൂലം
വിനോദനം ചെയ്യുമശേഷലോകം
മനോനുകൂലാനിലനേകൊടുക്കം
മനോജ്ഞമാം ചോററിചലിച്ചിടാഞ്ഞിൽ. 26
ഖഗപ്രധാനോഷ്ണമകററുവാനായ്
ജഗത്തിലിപ്പോൾ ബഹുതാലവൃന്തം
നഗങ്ങളേന്തുന്നു ദലച്ഛലത്താൽ
ഖഗങ്ങൾ പക്ഷദ്വയകൈതവത്താൽ. 27
നാടാകെ വെള്ളമതിദുർല്ലഭമായ മൂലം
ചൂടാലെ വെന്തുഴകിടുന്നു ദശാന്തരേ
ഈടാർന്ന ചൂടുകളയുന്ന ചുഴററി തന്റെ
വീടാക്കിടുന്നു പരമത്ഭുതമഭ്രജാലം. 28
കട്ടും ധനങ്ങളിയലാത്തവനും ജവത്തിൽ
കിട്ടും ചുഴററി പരിതാപഭരം ഹരിപ്പാൻ
വെട്ടുന്നു കീറിമടൽ, പാളകൾ, താലപത്രം
തൊട്ടുള്ള വസ്തുവിവ കൊണ്ടുമിതാശ്രുതീക്കാം.
വല്ലാതെ കണ്ടു വളരും പരിതാപഭാര-
മില്ലാതെയാക്കുവതിനിങ്ങിനെ മങ്ങിടാതെ
എല്ലാവരും നിജവശത്തിൽ വരുത്തിടുന്ന
ചൊല്ലാർന്നിടും വ്യജനമിന്നു ജയിച്ചിടുന്നു. 30

കൊടുങ്ങല്ലൂർ ചെറിയ കൊച്ചുണ്ണിത്തമ്പുരാൻ.



എരവാലന്മാർ ശവം കഴിച്ചിടുകയും അഞ്ചുദിവസം പുല ആചരിക്കുകയും ചെയ്യുന്നു. ആറാം ദിവസം കാലത്തു പ്രധാന ബലിക്കാരൻ (അതായതു മരിച്ചവന്റെ മകനൊ അനുജനൊ) ക്ഷൌരംചെയ്തു കുളി കഴിച്ചു പിതൃപ്രീത്യൎത്ഥം ചോറും പഴവും കോഴിയും മദ്യവും ബലികൊടുക്കുകയും പിന്നീട ആണ്ടിലൊരിക്കൽ കൊയ്ത്തുകാലത്തു എല്ലാവൎക്കും സദ്യകഴിച്ചു വരികയും ചെയ്യുന്നു. മരിച്ചവന്നു മകനില്ലെങ്കിൽ സഹോദരന്മാരാണു ശേഷക്രിയ ചെയ്യുന്നത്. കുട്ടികളുടെ മരണത്തിന്നും അഞ്ചുദിവസത്തെ പുല ആചരിക്കാറുണ്ട്. മരിച്ചവരുടെ പ്രീതിക്ക് വഴിപാടുകൾ ചെയ്യുവാറുമുണ്ട്.

തൊഴിൽ

എരവാലന്മാരുടെ മുഖ്യ തൊഴിൽ കൃഷിയാണ്. അവർ പാമ്പുകൾ ഉഴുത് ചാമ, ചോളം, തുവര, എള്ള് മുതലായവ കൃഷിചെയ്യും. ഉഴലും വിതയും മേടം എടവം മാസങ്ങളിലും, കൊയ്ത്തു തുലാം വൃശ്ചികം മാസങ്ങളിലുമാണ് ആരംഭിക്കുന്നത്. അവർ ഇക്കാലങ്ങളിൽ കൃഷിയിൽ തന്നെയാണ് മിക്കവാറും ഏൎപ്പെടുക. മററുള്ള മാസങ്ങളിലെ മുഖ്യ തൊഴിൽ തോട്ടം നോക്കുകയും വേലികെട്ടുകയും പുര മേയുകയുമാണ്. അവർ സമൎത്ഥന്മാരായ നായാട്ടുകാരാകുന്നു. കാട്ടിലെ നിത്യവാസത്താലും പരിചയത്താലും അവൎക്കു മൃഗങ്ങളുള്ളേടം മണത്തറിയുവാൻ കഴിയുന്നതാണ്. അതിനാൽ വഴിപോക്കൎക്കു അപകടമുള്ളേടം പറഞ്ഞുകൊടുപ്പാനും നായാട്ടുകാൎക്കു വഴികാട്ടികൊടുപ്പാനും അവർ വലിയ സഹായമായിത്തീരുന്നുണ്ട്. നായാട്ടിന്നു പത്തോ പതിനഞ്ചോ പേർ സംഘംചേൎന്ന്, കത്തിയും അമ്പും വില്ലും ധരിച്ചുപോയി, കാടുതെളിച്ചു മൃഗങ്ങളെ വലയിൽ ചാടിച്ച് അവിടെ വെച്ച് അടിച്ചോ വില്ലുകൊണ്ട് എയ്തോ കൊന്നു വീഴ്ത്തി, എല്ലാവരുംകൂടി സമമായി ഭാഗിച്ചെടുക്കും. മുയൽ, മുള്ളൻ, പന്നി, ഇവയെയാണ് അധികമായി നായാട്ടുകഴിയ്ക്കാറ്. പറക്കുന്ന പക്ഷിയെക്കൂടി എയ്തുവീഴ്ത്തുവാൻ അവൎക്ക് ഉന്നവും വിൽപ്രയോഗത്തിൽ സാമൎത്ഥ്യവുമുണ്ട്.

ഭക്ഷണം

എരവാലന്മാരുടെ മുഖ്യ ആഹാരം ചാമക്കഞ്ഞിയും ചോളക്കഞ്ഞിയുമാകുന്നു. അവർ ഇതു ഉപ്പും മുളകും പുളിയും കൂട്ടി ചാലിച്ചുകഴിയ്ക്കും. കാലത്തെയ്ക്കുള്ള കഞ്ഞി തലേന്നാൾ രാത്രി തന്നെ പാകം ചെയ്യും. മുത്താഴത്തിന്നും ഇതുതന്നെ. അതിലെയ്ക്കു ചിലപ്പോൾ അവർ കാക്കുന്ന തോട്ടങ്ങളിൽനിന്നും തട്ടിക്കൊണ്ടുപോകുന്ന കായ്കനിസാധനങ്ങളും പരിപ്പു മുതിര ഇതുകളും കൂട്ടിയുണ്ടാക്കിയ ഒരു കറിയുമുണ്ടാവും. ആടു, കോഴി, പന്നി, മുയൽ, കാട, പ്രാവ് ഇതുകളുടെയും പേയ്ക്കാൻ തവളയുടെയും മാംസം അവർ ഭക്ഷിയ്ക്കും. ബ്രാഹ്മണരുടെയും നായന്മാരുടെയും കമ്മാളന്മാരുടെയും ഈഴവന്മാരുടെയും ഭക്ഷണവും കഴിയ്ക്കും. എന്നാൽ മണ്ണാന്മാർ, പാണന്മാർ, പറയന്മാർ, ചെറുമന്മാർ ഇവർ വെച്ച യാതൊന്നും ഭക്ഷിക്കയില്ല. അവർ ബ്രാഹ്മണരേക്കാളും നായന്മാരേക്കാളും താണതാണെന്നു സമ്മതിയ്ക്കുകയും അവരെ അശുദ്ധപ്പെടുത്താതിരിപ്പാൻ ദൂരം മാറി സഞ്ചരിയ്ക്കുകയും ചെയ്യും.

തൽക്കാലസ്ഥിതി

എരവാലന്മാർ സ്വാതന്ത്ര്യമുള്ള ചെറുയോഗങ്ങളായി പാൎത്തുവരുന്നില്ല. മിക്കവരും അതാതു കുടുംബക്കാരുടെ ജന്മികൾ കീഴിൽപാ

ത്ത്, കൂലിവേല ചെയ്തു, ദിവസം മൂന്നണയ്ക്കു നെല്ലു കൂലി വാങ്ങിയാണ് കഴിച്ചുവരാറ്. ജന്മികളുടെ അമ്പലങ്ങളിൽ കതിരുത്സവത്തിന്നു കററകൊണ്ടു ചെല്ലുമ്പോൾ ജന്മി ആണുങ്ങൾക്ക് ഈരണ്ടു വേഷ്ടിയും പെണ്ണുങ്ങൾക്ക് ഓരോ പുടവയും ഓണത്തിന്നും വിഷുവിന്നും 8-ന്നാഴി നെല്ലും രണ്ടു നാളികേരവും കാച്ചു വെളിച്ചെണ്ണയും നല്ലെണ്ണയും കൊടുക്കും. പിന്നെ കല്യാണത്തിന്നും ശേഷക്രിയയ്ക്കും നെല്ല്, ഉപ്പു, മുളക മുതലായവയും കൊടുക്കും. ചില സമയം 20 വല്ലത്തിന് ഒരു കൊല്ലം മുഴവൻ പണിയാൻ ഏരവാലന്മാർ തയ്യാറാണ്. ചിലർ അവരുടെ സ്ഥിതിയെ നന്നാക്കുവാനായി മുതലാളന്മാരോടു പണം കടം വാങ്ങി കന്നിനെയും മററും മേടിച്ച് അവരുടെ വക കാടുകളിൽ കുറെ ഭാഗം വെട്ടി തെളിയിച്ചു കൃഷിചെയ്തു സമ്പാദിക്കാറുമുണ്ട്. ഈ ഉദ്യമത്തിൽ തോല്മ പററുന്ന പക്ഷം അവർ മുതലാളനു തന്നെയോ വേറെ ആൎക്കെങ്കിലുമോ ദേഹം പണയപ്പെടുത്തി കൂലികൂടാതെ വേലയെടുത്തു കടംവീട്ടിക്കളയുന്നതാണ്. എന്നാൽ പെണ്ണുങ്ങൾ ഒരിയ്ക്കലും ഈ വിധം ബന്ധനസ്ഥരായികഴിയ്ക്കയില്ല. അവർ സ്വതന്ത്രകളായ കൂലിവേലക്കാരാണ്. ഏരവാലന്മാർ വിശ്വസ്ഥന്മാരും സത്യസന്ധന്മാരുമാണെന്നും കൊച്ചിരാജ്യത്തിലെ വടക്കൻ ദിക്കുകളിലുള്ള പുലയന്മാരെപ്പോലെ മുതലാളന്മാരെവിട്ട് ഓടിക്കളകയില്ലെന്നും അവരുടെ മുതലാളന്മാർ അഭിപ്രായപ്പെട്ടിരിയ്ക്കുന്നു.

## II നായാടികൾ.

വംശോല്പത്തി

പറ പുലയൻ നായാടി ഉള്ളാട ഇവർ നാട്ടിലെ ചണ്ഡാലന്മാരിൽ (നാട്ടുനീചന്മാരിൽ) പെട്ടവരാണെന്നും അവരുടെ സാമുദായികനിലയ്ക്ക് ഈ പറഞ്ഞ ക്രമംപോലെ ശ്രേഷ്ഠത കുറഞ്ഞിരിയ്ക്കുന്നതാണെന്നും 'ജാതിനിൎണ്ണയം' എന്ന ഗ്രന്ഥത്തിൽ പ്രസ്ഥാപിച്ചിരിയ്ക്കുന്നു. ഇതിൽനിന്നും നായാടികൾക്ക് ഉള്ളാടന്മാരെക്കാൾ ശ്രേഷ്ഠത കൂടുമെന്നാണ് കാണുന്നത്. എന്നാൽ ഉള്ളാടന്മാർ അതു സമ്മതിയ്ക്കുന്നില്ല. അവർ പറയുന്നത് അവൎക്കു ശ്രേഷ്ഠത കൂടുമെന്നാണ്. നായാടികൾ കൊച്ചിരാജ്യത്തിലെ വടക്കൻപ്രദേശങ്ങളിലും തെക്കൻ മലയാളത്തിലെ നാട്ടുപ്രദേശങ്ങളിലും നിവസിച്ചുവരുന്നു. അവരുടെ കുടിലുകൾ ഉള്ളാടന്മാരുടേതുപോലെയാണ്. പേരിന്റെ അൎത്ഥം സൂചിപ്പിയ്ക്കുംപോലെ നായാടികൾ സമൎത്ഥന്മാരായ നായാട്ടുകാരാകുന്നു. അവർ മലയാളമാണ് സംസാരിയ്ക്കുന്നത്. എന്നാൽ പരിചയമില്ലാത്തവൎക്ക് എളുപ്പത്തിൽ മനസ്സിലാക്കുവാൻ കഴിയാത്തവിധം വാക്കുകൾ അത്ര മോശമായിട്ടു ഉച്ചരിയ്ക്കയുള്ളു. അവൎക്ക് 'ഒ' എന്നതിന്റെ ദീൎഘോച്ചാരണത്തിൽ വലിയ ഇഷ്ടമാണ്.

കല്യാണസമ്പ്രദായം

കല്യാണം സ്വഗോത്രത്തിൽ നിന്നു മാത്രമെ കഴിയ്ക്കു പതിവുള്ളൂ. അതു സാധാരണയായി സ്ത്രീ ഋതുവായതിന്നുശേഷവും അപൂൎവ്വമായി അതിന്നു മുമ്പും ചെയ്തുവരുന്നു. കല്യാണം തീൎച്ചപ്പെടുത്തുന്നതു ഭാൎയ്യാഭൎത്താക്കന്മാരാകുവാൻ പോകുന്നവർ കണ്ടു സംസാരിച്ചിട്ടല്ല. അവരുടെ മാതാപിതാക്കന്മാരാണ്.

ഒരുവന്നു കല്യാണം ചെയ്യണമെന്നു വരുമ്പോൾ അവന്റെ മാതാപിതാക്കന്മാർ ഒരു സ്ത്രീയെ നോക്കിക്കണ്ടു പിടിച്ച് അവളുടെ മാതാപിതാക്കന്മാരോട് ആലോചിയ്ക്കും. അവന്റെ നടവടിയെപ്പററി ബോദ്ധ്യമായാൽ അവർ സമ്മതിയ്ക്കുകയും ചെ

യ്യും. വധൂപ്പണം ഒരു ഉറുപ്പികയേ ഉള്ളു. കല്യാണദിവസം വരൻ അരയിൽ വൃത്തിയായ ഒരു വസ്ത്രവും തലയിൽ പാളകൊണ്ട് ഒരു തൊപ്പിയും ധരിച്ചു മാതാപിതാക്കന്മാരോടും സഹോദരികളോടും ബന്ധുമിത്രങ്ങളോടുംകൂടി വധുവിന്നുകൊടുപ്പാൻ ഒരു പളുങ്കുമാലയും രണ്ടു കച്ചയും കൊണ്ടു വധുവിൻെറ കുടിലിലെയ്ക്കു ചെല്ലും. അപ്പോൾ അവൾ കുളികഴിച്ചു പുതിയ കല്യാണഉടുപ്പുകൾ ധരിയ്ക്കും. ഇവർ താലികെട്ടുന്ന സമ്പ്രദായമില്ല. വിരുന്നുകാൎക്കു ചെറുതായ ഒരു സദ്യ പതിവുണ്ട്. ഇതിലേയ്ക്കുള്ള വക രണ്ടുമൂന്നു മാസമായി കൂലിപ്പണി ചെയ്തും മേൽജാതിക്കാരുടെ അടുക്കൽ പിച്ചതെണ്ടിയും സമ്പാദിക്കാൻ കഴിയുന്ന നെല്ലോ അരിയോ ആണ്. കക്ഷികൾ കല്യാണദിവസം മുതൽക്കുതന്നെ ഭാൎയ്യാഭൎത്താക്കന്മാരായി കഴിവാൻ തുടങ്ങും. പിറെറ ദിവസം രാവിലെതന്നെ വധുവിനെയും കൂട്ടിക്കൊണ്ടു വരൻ സ്വഗൃഹത്തിലേയ്ക്കുപോകും. അപ്പോൾ സാധാരണയായി വധുവിൻെറ ആളുകളാരും ഒരുമിച്ചുണ്ടായിരിയ്ക്കില്ല. പോകുന്നസമയം വധു സങ്കടപ്പെടുവാനൊ കരയുവാനൊ തുടങ്ങിയാൽ, ഭൎത്താവിൻെറ ഗൃഹത്തിൽ ഉണ്ണുവാനും ഉടുക്കുവാനും ധാരാളം കിട്ടുമെന്നും ഒന്നിന്നും ബുദ്ധിമുട്ടു നേരിടുന്നതല്ലെന്നും മററും പറഞ്ഞു മാതാപിതാക്കന്മാർ അവളെ ആശ്വസിപ്പിച്ചയയ്ക്കും. ഇവിടെ കഴിഞ്ഞപോലെ ഒരു സദ്യ അവിടെയും ഉണ്ടാവും. ഒരാഴ്ച കഴിയുമ്പോൾ ദമ്പതിമാർ വധുവിൻെറ ഗൃഹത്തിലേയ്ക്കു ക്ഷണിക്കപ്പെടുകയും കുറച്ചുദിവസം അവിടെ താമസിച്ചതിന്നുശേഷം അവർ മടങ്ങുകയും ചെയ്യും.

വിധവകൾക്കു പുനൎവ്വിവാഹം ചെയ്യാം. എന്നാൽ വിധിയാംവണ്ണമുള്ള കൎമ്മങ്ങളൊന്നും പാടില്ലെന്നേയുള്ളു. മരിച്ചവൻെറ വിധവയെ സാധാരണയായി അവൻെറ സഹോദരന്മാർ കല്യാണം ചെയ്യുക പതിവില്ല. ബഹുഭാൎയ്യാത്വവും ബഹുഭൎത്തൃത്വവും നടപ്പുമില്ല.

ഭൎത്താവിന്നു ഭാൎയ്യയുടെ നടവടി രസിക്കാതായാൽ അവൻ അവളെ അവളുടെ കുടിലിൽ കൊണ്ടുപോയാക്കി വധൂപ്പണം കൊടുത്തിട്ടുള്ളതിൽ പകുതി തിരിച്ചുവാങ്ങി മടങ്ങിപ്പോരും. ഭാൎയ്യക്കു ഭൎത്താവൊന്നിച്ചു കഴിവാൻ പ്രയാസമായിത്തോന്നുമ്പോൾ അവൾ സ്വഗൃഹത്തിലേക്കു മടങ്ങിപ്പോയി വധൂപ്പണം സംഖ്യ തിരിയെ കൊടുക്കയും ചെയ്യും. അവൾക്ക് പിന്നെ കല്യാണം ചെയ്യാൻ വിരോധമില്ല. ഭൎത്തൃഗൃഹത്തിൽ നിന്നു ഒഴിഞ്ഞുപോകുമ്പോൾ പ്രായംചെന്ന മക്കളെല്ലാം അച്ഛൻെറ ഗൃഹത്തിൽതന്നെ നില്ക്കുകയും അല്ലാത്തവർ അമ്മയൊന്നിച്ചുപോകയുമാണ്. കുട്ടികൾക്ക് അമ്മയെ കാണാൻ ആവശ്യമായാൽ എടക്ക് പോയി ഒന്നുരണ്ടുദിവസം അവളൊന്നിച്ചു താമസിക്കാം. വ്യഭിചാരം മഹാ വിശേഷമായിട്ടും വ്യഭിചാരികളെ കാട്ടുമൃഗങ്ങളും ഭൂതങ്ങളും ആക്രമിക്കുമെന്നും ഇവർ കരുതിവരുന്നതുകൊണ്ടു ഇവരുടെയിടയിൽ പാതിവ്രത്യം ഒരുമാതിരി നടന്നുവരുന്നുണ്ടെന്നുവേണം പറയാൻ.

ഗൎഭവും പ്രസവവും.

ഒരു സ്ത്രീ ഗൎഭം ആറാംമാസത്തിൽ കരങ്ങിൻെറയോ മലയണ്ണാൻെറയോ മാംസത്തിന്ന് ആഗ്രഹം കാണിക്കും. അവൾക്ക് വല്ല ഭൂതങ്ങളുടെയും ബാധയുണ്ടെങ്കിൽ അതു ഒഴിക്കുവാൻ ഏഴാംമാസത്തിൽ ഉഴിഞ്ഞുകളയുന്ന ഒരു പതിവുണ്ട്. ഗൎഭ

സ്രാവവും മററു ദീനങ്ങളും ഈ ഭൂതങ്ങളുടെ ബാധകൊണ്ടുണ്ടാവുന്നതാണെന്നാണ് അവരുടെ വിശ്വാസം. അതിനാൽ അതുകളെ പരിഹരിപ്പാൻ സ്ത്രീയുടെ കഴുത്തിൽ കാട്ടുദൈവങ്ങളേയും പൂർവ്വികന്മാരുടെ പ്രേതങ്ങളേയും ചരടു ജപിച്ച് കെട്ടിക്കുക പതിവാണ്. പ്രസവത്തിന്നു സ്ത്രീയെ ഒരു പ്രത്യേകമാടത്തിൽ പാർപ്പിക്കയും പ്രസവം കഴിയുന്നവരെ അവളുടെ മാതാവൊ ശ്വശ്രൂവൊ സഹോദരിയൊ ഇവരും ചില ബന്ധുമിത്രങ്ങളും കാത്തിരിക്കുകയും ചെയ്യും. പ്രസവശേഷം സ്ത്രീ ചോറുമാത്രമേ ഭക്ഷിക്കയുള്ളൂ. പിന്നീട് ഏഴുമാസക്കാലം അവൾ വേലക്കൊന്നും പോവുന്നതുമല്ല. പെററുപുല 10 ദിവസമാണ്. ആ സമയം അവളെ ഭർത്താവിന്നു കാണ്മാൻ പാടില്ലാത്തതുമാകുന്നു. കുട്ടിക്കു 28-ാംപൊക്കം പേരിടുന്നു. ആൺകുട്ടിക്കു മൂത്തച്ഛൻെറയും പെൺകുട്ടിക്കു മൂത്തമ്മയുടേയും പേരാണ് ഇട്ടുവരാറ്. സാധാരണയായി ആണുങ്ങളെ വിളിച്ചുവരുന്ന പേരുകൾ ചങ്കരൻ, കറപ്പൻ, അയ്യപ്പൻ, ചക്കാൻ എന്നും പെണ്ണുങ്ങളെ കാളി, നീലി, കുറുമ്പ, മണി എന്നുമാണ്.

നായാടികളുടെ മുതലവകാശക്രമം അച്ഛൻമക്കൾവഴിക്കാണ്. എന്നാൽ കുടിലും ചില ചെമ്പുപാത്രങ്ങളും മാത്രമെ മുതലുകളായി സാധാരണയുണ്ടായിരിക്കയുള്ളൂ.

അവകാശവും കലസംസ്ഥാപനവും.

ഇവർ എന്തെങ്കിലും കഷ്ടത്തിലൊ ദീനത്തിലൊ അകപ്പെട്ടാൽ ഉടൻ ഒരു ഗണിതക്കാരനെ വരുത്തി ആലോചിക്കും.

മന്ത്രവാദം

ഗണിതക്കാരൻ ഒരു പറയനായിരിക്കും. ദേവതയുപദ്രവമുണ്ടെന്നു കണ്ടാൽ അതു ഒഴിക്കാനുള്ള മന്ത്രവാദിയും ഇവൻ തന്നെ. സംഗതികളുടെ സ്വഭാവവും സത്യാവസ്ഥയും ഇവൻ എങ്ങിനെയെങ്കിലും സൂത്രത്തിൽ മനസ്സിലാക്കും. എന്നിട്ട് ഒരു പിടി നെല്ല വാരിവെച്ച് നന്നാലോ മുമ്മൂന്നോ ഈരണ്ടോ ആയിത്തിരിച്ചു കിട്ടുന്ന സംഖ്യയിൽ നിന്നും ചിലതെല്ലാം കണക്കുകൂട്ടിട്ടായിരിക്കും പ്രശ്നംപറയുക. അതു ഈ ബുദ്ധിമുട്ടുകളൊന്നുംകൂടാതെതന്നെ അവനെക്കൊണ്ടു പറവാൻ കഴിയാത്തതോ, അല്ലെങ്കിൽ അവൻെറ സഹായംകൂടാതെതന്നെ ശാന്തമായ ധ്യാനത്താൽ അവരിൽ ഉളവാകാത്തതോ ആയ യാതൊന്നുമായിരിക്കില്ല. എന്തുകൊണ്ടെന്നാൽ സാധാരണ പീഡകൾക്ക് അവൻ സങ്കല്പിക്കുന്ന കാരണം ഒന്നെങ്കിൽ വകയില്ലാഞ്ഞിട്ട് വേണ്ടസമയം ദൈവങ്ങൾക്ക് ബലി കൊടുക്കായ്കയാലോ അല്ലെങ്കിൽ ഉണ്ടായിട്ട് കൊടുക്കാൻ വിട്ടുപോകയാലോ അവരിൽ ഉത്ഭൂതമായ കോപമാകുന്നു എന്നാണ്. സ്ത്രീകൾക്ക് ദേവതയിളക്കമുണ്ടാവുമ്പോഴും ഇവനെത്തന്നെ ആളയച്ചുവരുത്തി അവന്നു ഒരു ചരടും കുറെ കള്ളും കൊടുക്കും. അവൻ പറക്കുട്ടിയേയും മററു ദൈവങ്ങളേയും സങ്കല്പിച്ച് ചിലതെല്ലാം മന്ത്രിച്ചതിന്നു ശേഷം ചരട് അവളുടെ കഴുത്തിലും കള്ള് അവൻെറ വയററിലും സ്ഥാപിക്കുകയുംചെയ്യും. നായാടികൾ പാമ്പുകടി ഏല്ക്കാതിരിക്കാൻ കാലിൻെറ വിരലിന്മേൽ ഒരു പിച്ചളമോതിരം ധരിച്ചുവരാറുണ്ട്. ഇത് പലപ്പോഴും ഗുണപ്രദമായി കാണപ്പെടുന്നുണ്ടത്രെ. മടകളിൽനിന്നും എലിയെ പിടിക്കുമ്പോൾ കടി പററാതിരിക്കാൻ ഇവർ പാമ്പിൻെറ ആകൃതിയിൽ ഒരു വള പ്രകോഷ്ഠത്തിൽ ധരിക്കുകയും പതിവാണ്.

നായാടികൾ അനിമിസ്ററുകളാ

# മംഗളോദയം

## ഫാവ്യൻ

| പുസ്തകം 6 | മേടമാസം. | ലക്കം 6 |
|---|---|---|


### മംഗളം.

തൂവെള്ളച്ചാമ്പലാമ്പൽക്കണവകലകരിത്തോലുടുക്കെല്ലുതുമ്പ-
പ്പൂവെള്ളംപാമ്പുതീമാൻപെരുപടുതപെടുംകാളവൻകാളകൂടം
ശ്രീവള്ളിപ്പെൺമണാളൻഗണപതിയഗജാകാളിഭൃതാളിയൊന്നി-
ച്ചാവെള്ളിക്കുന്നിലുള്ളം തെളിവൊടുവിലസുംസാംബനാലംബനംമേ.



# എയിത്തുനക്ഷത്രം.

ഇതിന്നു ഉൽക്കാ എന്നും കൊള്ളിമീൻ എന്നും പേരുകളുണ്ട്. ഇതിന്റെ പോക്കിനെ ചിലർ വേടന്റെ എയിത്ത് എന്നു വിളിക്കുന്നു. ഇതിനെ കണ്ടിട്ടില്ലാത്തവർ ദുർല്ലഭം. ഫൊസ്ഫൊറസ് എന്ന സാധനം അററത്തു വെച്ചിട്ടുള്ള തീക്കൊൽ ഒരു ചുമരിന്മേൽ ഉരച്ചാൽ ആ വര വീന്നെടത്തു അല്പനേരത്തേക്ക് ഒരു വെളിച്ചം കാണുമല്ലൊ. രാത്രികാലത്ത് ആകാശത്തിൽ ചിലപ്പോൾ കാണപ്പെടുന്ന എയിത്തുനക്ഷത്രങ്ങളുടെ കാഴ്ച ഏകദേശം ഇതുപോലെയാണ്. വലിപ്പത്തിൽ വ്യത്യാസമുണ്ടെന്നേയുള്ളു. ഈ എയിത്തു പകൽ സമയത്തും സംഭവിക്കുന്നുണ്ട്. സൂര്യന്റെ പ്രകാശം നിമിത്തം നമുക്കു അപ്പോൾ അതിനെ കണ്ടുകൂടാ.

എയിത്തുനക്ഷത്രങ്ങൾ വാസ്തവത്തിൽ നക്ഷത്രങ്ങളല്ല. നക്ഷത്രങ്ങൾ അത്യന്തം ദൂരത്തിൽ നില്ക്കുന്നു. അവയ്ക്കു സ്വീയമായ പ്രകാശമുണ്ട്. അവ തമ്മിലുള്ള അ

കലങ്ങൾക്കു മാററമില്ല. അവ സൂൎയ്യനെ ആശ്രയിക്കുന്നില്ലെന്നും പക്ഷെ ഓരോ സൂൎയ്യന്മാർതന്നെയെന്നും വിശ്വസിക്കപ്പെടുന്നു. എയിത്തുനക്ഷത്രങ്ങൾക്കു ഭൂമി മുതലായ ഗ്രഹങ്ങളെപ്പോലെതന്നെ തനതു പ്രകാശമില്ല. ഗ്രഹങ്ങൾ സൂൎയ്യനു ചുററും വൃത്താകാരത്തിൽതിരിയുന്നു. എന്നാൽ ഉൽക്കകളുടെ സൂൎയ്യനു ചുററുമുള്ള പരിവൎത്തനം അണ്ഡാകൃതിയിലാകുന്നു.

ഉൽക്കകളുടെ സംഖ്യയ്ക്കു കണക്കില്ല. അവ പല വലിപ്പമുള്ളവയാണെങ്കിലും സാധാരണയായി തമ്മിൽ ഏതാനും മയിലുകൾ മാത്രമുള്ളവയായി, ഒരു കൂട്ടമായി, മുൻപറഞ്ഞ വിധം സൂൎയ്യനെ ആശ്രയിച്ചു ആകാശത്തിൽ ഓടിക്കൊണ്ടിരിക്കുന്നു. അവയുടെ വലിപ്പം പലവിധമാകുന്നു. ചിലതു പക്ഷെ ഏതാനും റാത്തലുകൾ മാത്രം ഭാരമുള്ളവയായിരിക്കും. ചിലതു ചരലുകളെപ്പോലെയോ മണൽത്തരികളെപ്പോലെയോ ചെറിയവയും മററു ചിലത് അനേകടൺ (൨൨൪൦ റാത്തൽ) ഘനമുള്ളവയുമായിക്കാണപ്പെടുന്നു.

സൂൎയ്യനിൽനിന്നും അകലുന്തോറും അവയുടെ ഗതിയ്ക്കുള്ള വേഗം കുറഞ്ഞ് ഒരു മിനിട്ടിൽ ൩൦ മയിലുകൾവരെ മന്ദമാകുന്നു. എങ്കിലും അതിനോടടുത്തു വരുന്തോറും വേഗം കൂടുകയും ഒടുവിൽ ധരാകക്ഷയാകുന്ന പഥത്തിലെത്തുമ്പോൾ അവ ഒരു മിനിട്ടിൽ ൧൫൦൦ മൈലുകൾ വീതം പായുന്നു. ഭൂമിയോ എന്നാൽ, ഉൽക്കകൾ വരുന്ന ഗതിക്കെതിരായി ഒരു മിനിട്ടിൽ ൧൦൭൦ മൈലുകൾ വീതം ഓടുന്നുണ്ട്. അതിനാൽ ഉൽക്കകൾ ഭൂമിയുടെ വായുമണ്ഡലത്തിൽ എത്തിപ്പെട്ടാൽ അവയുടെ ഓട്ടത്തിനു മിനിട്ടൊന്നിനു ൨൫൭൦ മൈലുകൾ വേഗമുണ്ടാകണം. ഇത്ര അചിന്ത്യമായ ശീഘ്രതയോടുകൂടെ പാഞ്ഞുവരുന്ന ഈ മൂൎത്തികൾ നമ്മുടെ ഭൂമിയിന്മേൽ വന്നടിച്ചാലത്തെ കഥ എന്താണ്? എന്നാൽ ഈ ആപത്തു് ഒരിക്കലും സംഭവിക്കുവാൻ പാടില്ലാതെയാണിരിക്കുന്നത്. വായുവിന്റെ തടവില്ലാത്ത അനന്തമായ നഭോമണ്ഡലത്തിൽ ഈ ഉൽക്കകൾക്ക് എത്രയെങ്കിലും വേഗത്തിൽ സ്വഛന്ദമായി നിൎബ്ബാധമായി ഓടിക്കൊണ്ടിരിപ്പാൻ കഴിയും. എങ്കിലും നമ്മുടെ ഭൂമി യാതൊന്നുകൊണ്ടു പൊതിയപ്പെട്ടിരിക്കുന്നുവോ ആ വായുമണ്ഡലത്തിലേക്ക് ഉൽക്കകൾ കടന്നാൽ അവയുടെ ശീഘ്രതയുടെ ആധിക്യം നിമിത്തം അവയും വായുവുമായി മുട്ടി ഉരഞ്ഞു നിരുപദ്രവമായ ആവിയായി അലിഞ്ഞുപോകുന്നു. വായുവിൽ അകപ്പെടുന്നത് അവയുടെ നാശകാരണമായിത്തീരുന്നു. ഇങ്ങനെ പെട്ടെന്നു തേഞ്ഞ് ആവിയായിപ്പോകുന്ന കാഴ്ചയെയാണ് നാം എയിത്തുനക്ഷത്രമെന്ന പേരോടുകൂടി ഭൂമിയിൽ കാണുന്നത്.

ഇത്ര നേരിയതായ വായുവിന്മേൽ കട്ടിയായ ഒരു സാധനം ഉന്നുരഞ്ഞാൽ അത് ആവിയായിത്തീരുമോ എന്നു പലക്കും സംശയം തോന്നിയേക്കാം. ഒരു തോക്കിൽ ഒരു ഇരിമ്പുണ്ടയിട്ടു വെടിവെച്ചാൽ ആ ഉണ്ട പഴുത്തു ചുവന്ന നിറമുള്ളതാകുന്നതു നാം കാണുന്നുണ്ടല്ലോ. ഇതു സംഭവിക്കുന്നതു വെടിമരുന്നിൻെറ ചൂടുകൊണ്ടല്ല. ഉണ്ട വെടിമരുന്നുകൊണ്ടു മൂടി തീ കൊടുത്താൽ പഴുത്തു നിറം മാറുന്നതല്ല. അതു വായുവിനെ മുട്ടിഉരയുന്നതുകൊണ്ടാകുന്നു പഴുക്കുന്നത്. എന്നാൽ ഉൽക്കകളുടെ വേഗം തോക്കിൻെറ ഉണ്ടയുടേതിനേക്കാൾ ഏകദേശം നൂറുമടങ്ങ് അധികമാണ്. ഉരച്ചിൽകൊണ്ടു ചൂടു വൎദ്ധിക്കുന്നതിൻെറ ക്രമം അതിൻെറ വൎഗ്ഗം അല്ലെങ്കിൽ ദ്വിഘാതത്തെ

അനുസരിച്ചിരിക്കും. ഒരു സാധനം ഒരു മിനിട്ടിൽ ഒരു മൈൽ വേഗത്തിൽ മറെറാന്നിന്മേൽത്തട്ടി ഉരയുമ്പോൾ അതിന്നു ഏതാനും ചൂടുണ്ടാകുന്നു എന്നിരിക്കട്ടെ. ഈ വേഗം നാലു മൈലുകളായാൽ ജനിയ്ക്കുന്ന ചൂട നാലുമടങ്ങല്ല, പിന്നെയോ, നാലുപ്രാവശ്യം നാലു, അല്ലെങ്കിൽ പതിനാറുമടങ്ങായിരിക്കും. ഈ കണക്കിനു ഒരു തോക്കിന്റെ ഉണ്ട വായുവിന്മേൽ ഉരഞ്ഞു ജനിപ്പിക്കുന്നതിനെക്കാൾ ഒരു ഉൽക്കാ പതിനായിരം മടങ്ങു ചൂടുണ്ടാക്കും. ഏതു സാധനവും ചൂടുപിടിച്ചു പഴുക്കുംതോറും പഴുത്തുരുകി ആവിയായിത്തീരുകയേയുള്ളു. ഉൽക്കകൾ ഇപ്രകാരം പെട്ടെന്നു അത്യുഗ്രമായ ഉഷ്ണമേററു ആവിയായിത്തിരിയുന്നതിനെയാണ് നാം എയിത്തുനക്ഷത്രമെന്നു പറയുന്നത്.

ഉൽക്കകൾ സൂൎയ്യനു ചുററും അണ്ഡാകാരമായ അതിന്റെ പദ്ധതിയിൽക്കൂടി ഒരിക്കൽ ചുററുന്നതിന്നു അനേകശതകോടി മൈലുകൾ ഓടണം. ഇങ്ങിനെ ഒരിക്കൽ ചുററുന്നതിന്നു നമ്മുടെ ഏകദേശം നനു സംവത്സരങ്ങൾ വേണം. ഭൂമിക്കടുക്കുമ്പോൾ അവയെ ദൂരദർശിനികൊണ്ടും വായുമണ്ഡലത്തിൽപ്പെട്ടു മേൽപറഞ്ഞ വിധത്തിൽ എയിത്തുനക്ഷത്രങ്ങളാകുമ്പോൾ നമ്മുടെ വെറുംകണ്ണുകൾകൊണ്ടും കാണ്മാൻ കഴിയും. മററു കാലങ്ങളിൽ അവ തീരെ അദൃശ്യങ്ങളായി ഭാസ്കരനിൎദ്ദിഷ്ടമായ പന്ഥാവിൽക്കൂടി നഭസ്സിൽ ചലിച്ചുകൊണ്ടിരിക്കും.

വൎഷത്തിൽ ഒരിക്കൽ— നവമ്പർ ൧൨-ം ൧൪-ം തിയ്യതികൾക്കിടയിൽ (വൃശ്ചികം ആദ്യം) ഭൂമി ഈ ഉൽക്കകളുടെ മാൎഗ്ഗത്തെ മുറിച്ചുകടന്നുപോകും. ഇതിനു ഏതാനും മണിക്കൂറുകളെ വേണ്ടൂ. അപ്പോൾ അവയുടെ സാധാരണയായ കൂട്ടത്തിൽനിന്നും അകന്നോടുന്ന പലതും ഭൂമിയുടെ വായുമണ്ഡലത്തിൽപ്പെട്ടു പ്രകാശമയമായ ഭസ്മമായി നശിച്ചുപോകുന്നു. ഈ സംഗതിയാലാണ് നാം എയിത്തുനക്ഷത്രങ്ങളെ പതിവായിട്ടു വൃശ്ചികമാസത്തിൽ കാണുന്നത്. ഈ സന്ദൎഭങ്ങളിൽ ഉൽക്കാഗണം മറെറാരേടത്തായിരിക്കാം. അവയുടെയും ഭൂമിയുടെയും ഗതിവേഗങ്ങൾ രണ്ടുവിധമാകയാലും അവ ഒരിക്കൽ സൂൎയ്യനു ചുററും ഓടിയെത്തുന്നതിന് ഏകദേശം നനു സംവത്സരങ്ങൾ വേണ്ടിവരുന്നതിനാലും അക്കാലത്തിനിടയിൽ പതിവായി ഭൂമി അവയുടെ അതിവിശാലമായ മണ്ഡലത്തിന്റെ ഉള്ളിൽക്കൂടി ഒരിക്കൽ കടന്നുപോകും. ആ സമയത്ത് അനേകം ഉൽക്കകൾ എയിത്തുനക്ഷത്രങ്ങളായി നശിച്ചുപോകുന്നു. ഈ കാഴ്ചകളെ അതാതുസമയങ്ങളിൽ കണ്ടിട്ടുള്ളതിന്റെ വിവരങ്ങളെ ജ്യോതിശ്ശാസ്ത്രജ്ഞന്മാർ രേഖപ്പെടുത്തിവെച്ചിട്ടുണ്ട്.

എന്നാൽ ഇങ്ങനെ മുപ്പത്തിമൂന്നു വൎഷങ്ങൾ കഴിയുന്ന അവധികളിലൊക്കെ ഏതാനും ഉൽക്കകൾ നശിച്ചുപോകുന്നതായാൽ അവയുടെ ആകെയുള്ള എണ്ണം ക്രമേണ കുറഞ്ഞുപോകേണ്ടതല്ലെ എന്നും ഒരിക്കൽ അവ നാമാവശേഷമാകയില്ലെ എന്നും ചിലർ ചോദിച്ചേക്കാം. അതേ എന്നുതന്നെയാണ് ഇതിന്നു ശാസ്ത്രജ്ഞന്മാർ ഉത്തരം പറയുന്നത്. എങ്കിലും അവയുടെ സംഖ്യക്കു അളവില്ലാത്തതിനാലും ഭൂമി അവയെ നശിപ്പിക്കുന്നത് അവയുടെ എണ്ണത്തോടു ഒത്തുനോക്കിയാൽ വളരെ മന്ദമായിട്ടാകയാലും മുൻ സൂചിപ്പിച്ച അവസാനം വരുവാൻ എത്ര യുഗങ്ങൾ പിടിക്കുമെന്നു നിശ്ചയിച്ചുകൂടാ.

ആകാശത്തിൽനിന്നും പല കാലങ്ങളിലായി ഭൂമിയിലേക്കു വീണു പലേടത്തും കിടക്കുന്നതായി നമുക്കറിവുള്ള കല്ലുകൾ ഈ എയിത്തുനക്ഷത്രങ്ങളൊ അവയുടെ അംശങ്ങളൊ ആയിരിക്കുമൊ എന്നു ചിലർ ചോദിച്ചേക്കാം. അല്ല, അവയുടെ ഉത്ഭവവും വിഷ്ഠയും വേറെയാണെന്നാകുന്നു ജ്യോതിർവിത്തുകളുടെ വിധി. ഈ വിഷയത്തെക്കുറിച്ചു മറെറാരിക്കൽ പറയാം.

സി. അന്തപ്പായി ബി. എ.

# മലയാളം അകാരാദി.

മലയാളഭാഷയിൽ നവീനമായി ഒരു നിഘണ്ടുവുണ്ടാക്കേണ്ടത അവശ്യമാവശ്യമാണെന്നും അതിന്റെ നിർമ്മാണത്തിനു പ്രധാനമായി ആലോചിക്കേണ്ടുന്ന സംഗതികളിന്നിന്നിവയാണെന്നും മററും പ്രസ്താവിച്ച സി. കുഞ്ഞിരാമൻമേനോൻ അവർകൾ കഴിഞ്ഞ ലക്കത്തിൽ എഴുതിയിരുന്ന ഒരു ലേഖനം ഞാൻ വായിക്കുകയുണ്ടായി. ഇപ്പോൾ കണ്ടുവരുന്ന മലയാളം അകാരാദികളിൽ ഒന്നാമത്തേതിൽ പദങ്ങൾ നന്നച്ചുരുക്കവും ഉള്ളവ തന്നെ സംസ്കൃതപദങ്ങളുമാണ്. എന്നാൽ അർത്ഥകാഠിന്യമുള്ള സംസ്കൃതപദങ്ങൾ അവയിൽ കാണുക തന്നെ പ്രയാസം. മലയാളഭാഷയിൽ ഉപയോഗിച്ചുവരുന്ന അർത്ഥഗൌരവമുള്ള പദങ്ങളൊ തീരെ ഇല്ലെന്നു തന്നെ പറയേണ്ടിയിരിക്കുന്നു. അതിനാൽ നമ്മുടെ ഭാഷക്കു നല്ല ഒരു നിഘണ്ടുവിന്റെ ആവിർഭാവം ഒരു നിധിലാഭസദൃശമായി തീരുമെന്നുള്ളതിലേക്കു രണ്ടു പക്ഷമുണ്ടാകുന്നതല്ല. പക്ഷെ മലയാളം ഒരു സമ്മിശ്രഭാഷയാകയാലും മററും പ്രസ്തുത അകാരാദിയുടെ രചനാകാര്യത്തിൽ ചില സംഗതികളും കൂടി ഓർമ്മവെക്കേണ്ടതുണ്ടെന്നാണ് തോന്നുന്നത്. മനുഷ്യർക്കുള്ളതുപോലെ ഭാഷക്കും പരിഷ്കാരോന്നതികളുണ്ടെന്നു പ്രാചീനനവീനഗ്രന്ഥങ്ങൾ നമ്മളെ ഉപദേശിക്കുന്നുണ്ടല്ലൊ. കലിവർഷം 2500 മുതൽ കൊല്ലവർഷാരംഭം വരെ പഴയ മലയാളകാലവും, അതു മുതൽ 600 കൊല്ലം വരെ മദ്ധ്യകാലവുമാണ്. കൊല്ലവർഷം 600 ആമാണ്ടു മുതലാണ് നവീന മലയാളകാലം ആരംഭിക്കുന്നത്. കേരളത്തിന്റെ തെക്കും വടക്കും മദ്ധ്യഭാഗത്തുമുള്ള മലയാളഭാഷ എഴുത്തിലും സംസാരത്തിലും ആദിമുതല്ക്കു വ്യത്യാസപ്പെട്ടാണ് കണ്ടുവരുന്നത്. എന്നു മാത്രമല്ല, മേല്പറഞ്ഞ മൂന്നു കാലങ്ങളിലും നമ്മുടെ മാതൃഭാഷ മൂന്നു സ്ഥിതിയിലാണ് പ്രശോഭിച്ചിരുന്നതും ശോഭിക്കുന്നതും എന്ന് ആ കാലങ്ങളിലെ ഗ്രന്ഥങ്ങൾ മൂലം നമുക്കു ഇന്നും അറിവാൻ കഴിയുന്നതാണ്. മലയാളരാജ്യത്തിന്റെ ഈ മൂന്നു ഭാഗങ്ങളിലും കാലങ്ങളിലും ഗ്രന്ഥങ്ങൾ ധാരാളമുണ്ടായിട്ടുണ്ട്. പക്ഷെ ഒരു ദിക്കിലെ ഭാഷ മറെറാരിടത്തൊ ഒരുകാലത്തെതു വേറൊരു കാലത്തൊ ജനങ്ങൾക്കു പരസ്പരം മുഴുവനും അറിവാൻ ശക്യമാകുന്നില്ല. ഓരോ പ്രദേശങ്ങളിൽ അതാതു കാലങ്ങളിൽ നടപ്പു

ള്ള പദങ്ങളാണ് ആ ദിക്കുകളിലുള്ള ഗ്രന്ഥകാരന്മാർ അവരുടെ രചനയിൽ ഉപയോഗിക്കുന്നത്. കേരളരാജ്യത്തിന്റെ ദക്ഷിണഭാഗങ്ങളിലുള്ള ഭാഷ തമിഴിന്റെയും വടക്കുഭാഗങ്ങളിൽ കർണ്ണാടകത്തിന്റെയും മദ്ധ്യഭാഗങ്ങളിൽ സംസ്കൃതത്തിന്റെയും സംസർഗ്ഗത്താലാണ് പൂർണ്ണയൌവ്വനത്തെ പ്രാപിച്ചിട്ടുള്ളത്. പഴയ മലയാളത്തിലുള്ള ഗ്രന്ഥങ്ങൾ ഇപ്പോൾ ചുരുക്കമായിട്ടേ കാണുന്നുള്ളുവെങ്കിലും മദ്ധ്യകാലങ്ങളിലേവ സുലഭമാണ്. ആ വക ഗ്രന്ഥങ്ങളിലെ മിക്ക പദങ്ങളുടെ അർത്ഥവും അറിവാൻ പ്രയാസമായിട്ടാണിരിക്കുന്നത്. 2700-ാം കലിവർഷത്തിന്നു മുമ്പുതന്നെ ദ്രാവിഡഭാഷകൾ മലയാളത്തെ സഹായിപ്പാൻ തുടങ്ങിട്ടുണ്ടെന്നു ചരിത്രങ്ങളിൽനിന്നറിയുന്നുണ്ട്. അതിൽ കേരളഭാഷയ്ക്കു തമിഴ്നാടാണ് അധികം അടുപ്പമുള്ളതായി കാണുന്നത്. അതു സംസ്കൃതത്തിൽനിന്നും പല അക്ഷരങ്ങളും പദങ്ങളും കടംവാങ്ങിട്ടുണ്ട്. കാലദേശാദിഭേദങ്ങളാൽ മലയാളഭാഷയ്ക്കു വന്നിട്ടുള്ള വ്യത്യാസങ്ങൾ ഒററവാക്കുകളിലുള്ള പരിണാമങ്ങളിലും അക്ഷരലോപങ്ങളിലും ഭിന്നവാക്കുകളിലും പദങ്ങളിലുള്ള ഭിന്നങ്ങളായ അർത്ഥങ്ങളിലുമാണ് കണ്ടുവരുന്നത്. ചില ദിക്കിൽ 'നെഞ്ച്' എന്നതിന്നു പകരം നെഞ്ഞ്; 'ചേണി, ചകണി'; 'മുളഞ്ഞിൽ, ചക്കയരക്കു' 'വാഴപ്പിണ്ടി, വാഴത്തട' എന്നിങ്ങിനെ വായ്മൊഴികളിലും വരമൊഴികളിലും പ്രയോഗിച്ചുകാണുന്നുണ്ട്. ഇവയ്ക്കു പ്രകൃതിയിൽ ഭേദമില്ലെങ്കിലും അർത്ഥത്തിൽ ദേശവ്യത്യാസത്താൽ ഭേദമുള്ളതായി കാണുന്നുണ്ട്. ചില ദിക്കിൽ 'പോയി' എന്നർത്ഥത്തിൽ 'കിഴിഞ്ഞു (കിഴിഞ്ഞു)' എന്നുപയോഗിക്കുന്നതിന്നു പകരം മററു ചില ദിക്കുകളിൽ 'ഗഴിഞ്ഞു (കീറി)' എന്നുമുപയോഗിച്ചു വരുന്നതു സാധാരണയാണല്ലൊ. പ്രാകൃതഭാഷകളിൽനിന്നും പല പദങ്ങൾ മലയാളത്തിൽ വന്നിട്ടുണ്ട്. ഇതു മഹാകവി കാളിദാസൻ മുതലായ ചില പ്രധാന കവികളുടെ നാടകാദികളിൽനിന്നു തന്നെ തെളിയുന്നുണ്ട്. ഇതുകൂടാതെ അറബി, പാർഷ്യൻ, ഹിന്തുസ്ഥാനി, പോർത്തുഗീസ്സ് മുതലായ ചില ഭാഷകളിലുള്ള അനവധി പദങ്ങൾ മലയാളഭാഷയെ സഹായിക്കുന്നുണ്ട്. അറബിയിൽനിന്നു അസ്സൽ, ഒസ്യത്ത്, കത്തു, കയ്പീത്, തകരാർ, മാപ്പ്, മാമൂൽ, മുക്തിയാർ, ജാമ്യം, വക്കീൽ, ഹർജി; ഹിന്തുസ്ഥാനിയിൽനിന്നു അമ്പാരി, തപ്പാൽ, ചിലമ്പി, ചേല, റാണ, തുക്കിടി, ഹുണ്ടി; പാർഷ്യൻ ഭാഷയിൽനിന്ന് ഉറുമാൽ, കമാൻ, കാനേഷുമാരി, ഗോലി, ജമിൻദാർ, ദക്കാസ്സ്, ബന്തോവസ്ത്; പോർത്തുഗീസ്സിൽനിന്നു ലേലം, കസേര, കോപ്പ, വാര, വിശാഗരി, പിന്താരം മുതലായ അസംഖ്യം പദങ്ങൾ ഇങ്ങിനെ മലയാളത്തിൽ വന്നു മലയാളപദങ്ങളായി തീർന്നിട്ടുണ്ട്. ഈ സംഗതികളെല്ലാം ആലോചിക്കുന്നതായാൽ മലയാളത്തിൽ ഒരു നിഘണ്ടു രചിക്കുവാനാരംഭിക്കുന്നതിന്നു മുമ്പു മലയാളഭാഷയുടെ ആദികാലം മുതൽ കേരളത്തിന്റെ നാനാഭാഗങ്ങളിലുമുണ്ടായിട്ടുള്ള സൽഗ്രന്ഥങ്ങളെ ശേഖരിച്ച് അവയിൽ അടങ്ങിട്ടുള്ള അർത്ഥഗാംഭീര്യമുള്ള പദങ്ങളെ എടുക്കുകയൊ അല്ലെങ്കിൽ ആ ഭാരം അതാതിടങ്ങളിലുള്ള വിദ്വജ്ജനങ്ങളെ ഏല്പിക്കുകയൊ ചെയ്യുന്നതു കൂടാതെ വേദശാസ്ത്രപുരാണേതിഹാസാദികളിൽ ഉള്ള അർത്ഥശക്തി കൂടുന്ന പദങ്ങൾ സംഗ്രഹിക്കുകയും അമരകോശം ഒരു അമരമായി പിടിക്കുകയുമാണ് വേണ്ടത്. വ്യാകരണനിയമാസാ

മൃത്തെപ്പററി ആലോചിയ്ക്കുന്നതായാൽ മലയാളത്തിനു തമിഴിനോടാണ് അധികം ചേച്ചയുള്ളതായി കാണുന്നത്. ഈ സംഗതിയാലും, അതാതു ഭാഷയ്ക്കു മാത്രം അതിലുള്ള വ്യാകരണഗ്രന്ഥങ്ങൾ ചേരുന്നതുകൊണ്ടും മലയാളഭാഷ ഒരു സമ്മിശ്രഭാഷയാകമൂലവും, അതാതു പദങ്ങളുടെ അടക്കെ നാമം, ക്രിയ, അവ്യയം ഇത്യാദിയിൽ ഇന്നതെന്നു തിരിച്ചറിവാനുള്ള അടയാളങ്ങളും ചേക്കുന്നതു നന്നായിരിയ്ക്കും. മലയാളഭൂഖണ്ഡത്തിലുള്ള പണ്ഡിതന്മാരിൽ പലരുടേയും അഭിപ്രായങ്ങൾ കാണ്മാൻ കാംക്ഷിച്ചും പ്രാത്ഥിച്ചും പ്രതീക്ഷിച്ചുംകൊണ്ടു തൽക്കാലം ഈ ലേഖനം ഇവിടെ അവസാനിപ്പിച്ചുകൊള്ളുന്നു.

തോരണത്തു പരമേശ്വരമേനോൻ.

# ഞാനും മഹാത്മാവും

ഞാൻ എൽ. ടി. ബിരുദം സമ്പാദിച്ചിട്ടിപ്പോൾ നാലു കൊല്ലങ്ങളായിരിയ്ക്കുന്നു. 1909 ഡിസംബർ മാസത്തിലാണ് പരിക്ഷയുടെ ആദ്യഭാഗം ജയിച്ചത്. അതിന്റെ പ്രായോഗികഭാഗപരീക്ഷയ്ക്കായി ഉടനെതന്നെ ഞാൻ മദിരാശിയ്ക്കു പുറപ്പെട്ടു. അവിടെ എഗ്മോർ സ്റ്റേഷനിൽ തീവണ്ടിയിറങ്ങിനിന്നു എന്റെ താമസം എവിടെയാപ്പിയ്ക്കണമെന്ന [illegible] പണദൗർലഭ്യം അല്പം ഉണ്ടായിരുന്നതുകൊണ്ടാണ് ഈ സംഗതി ആലോചനാവിഷയമാക്കേണ്ടിവന്നത്. അങ്ങിനെ നിൽക്കുമ്പോൾ അവിടെ ചുവരിൽ പതിച്ചിരുന്ന ഒരു നൊട്ടീസ്സു കണ്ടു വായിപ്പാൻ ഇടയായി. മിൻറ്സ്ട്രീററിൽ 'എമ്പ്രസ്സ് ഹോട്ടേൽ' എന്ന നാമധേയത്തോടുകൂടി പുതുതായ ഒരു സ്ഥാപനം ഉണ്ടെന്നും അവിടെ ചെന്നാൽ ചുരുങ്ങിയ നിരക്കിന് സുഖമായ ഭക്ഷണവും താമസിയ്ക്കുവാൻ ഒരു മുറിയും കിട്ടുമെന്നുമായിരുന്നു ഈ പരസ്യത്തിന്റെ സാരം. ഇതുതന്നെ കൊള്ളാമെന്നു കരുതി അങ്ങോട്ടു യാത്രതിരിച്ചു. അവിടെ ചെന്നു ഹോട്ടൽ കണ്ടുപിടിച്ചു. നായിഡു വർഗ്ഗത്തിലുള്ള രണ്ടു സഹോദരന്മാരുടെ വകയായ ആ ഹോട്ടൽ കെട്ടിടത്തിന്റെ മൂന്നു നിലകളിലുമായി എട്ടു പത്തു പേർ താമസിയ്ക്കുന്നുണ്ടായിരുന്നു. മൂന്നാമത്തെ നിലയിലുള്ള ഒരു മുറിയിൽ എനിക്കും സ്ഥാനം കിട്ടി. എന്റെ സാമാനങ്ങൾ ആ മുറിയിൽ സൂക്ഷിച്ചിട്ടുടനെ കുളിച്ചുവന്നു ഭക്ഷണത്തിനു ആരംഭിച്ചു. എന്റെ സമീപത്തായി മറെറാരു മേശമേൽ ഭക്ഷണസാധനങ്ങൾ നിരത്തിവെച്ചു രണ്ടു പേർ ഉദരപൂരണം ചെയ്തുകൊണ്ടിരുന്നു. അവരെപ്പററി ഞാൻ യാതൊന്നും ശ്രദ്ധിയ്ക്കാതെ എന്റെ ജോലി തീർന്നു അകത്തു വന്നു വിശ്രമിച്ചു. അന്നുച്ചയ്ക്കും വൈകുന്നേരവും ഞാൻ ഭക്ഷണത്തിനു ചെന്നപ്പോൾ രാവിലത്തെപ്പോലെ ഈ അന്യന്മാർ ഇരുപേരേയും പഴേപടി അവിടെ കണ്ടു. ഇവരിൽ ഒരാൾ ദീർഘകായനും സുമുഖനും ആയിരുന്നു. എന്നാൽ മറെറയാൾ തിരെ

മെലിഞ്ഞു നീളം കുറഞ്ഞു കണ്ണുകുഴിഞ്ഞു വളരെ കാലമായി രോഗബാധിതനായി കിടന്നിരുന്ന ഒരാളെപ്പോലെ തോന്നപ്പെട്ടു. പക്ഷെ അയാൾ വിലപിടിച്ച വസ്ത്രങ്ങളും രത്നഖചിതങ്ങളായ അംഗുലീയങ്ങളും ധരിച്ച് സുവർണ്ണഘടികാരവും ചങ്ങലയും മററും ഉള്ളവനായിരുന്നു. അടുത്ത ദിവസം രാവിലെ ഞാൻ കുളികഴിഞ്ഞ് അല്പം ഓട്ടുമീൽ കഴിപ്പാനായി ഭക്ഷണമുറിയിൽ എത്തി. അവിടെ തലേദിവസം ഞാൻ ഉപയോഗിച്ചിരുന്ന മേശയ്ക്കു ഒഴിവില്ലായിരുന്നതു കണ്ടു ഞാൻ അല്പം പരുങ്ങാതെ ഇരുന്നില്ല. എൻെറ ഈ വിഷമസ്ഥിതി കണ്ടു അനുകമ്പ തോന്നിയിട്ടെന്നവണ്ണം അവിടെ ഭക്ഷണം കഴിച്ചുകൊണ്ടിരുന്നവരുടെ കൂട്ടത്തിൽ ഉണ്ടായിരുന്ന ആ ദീർഘകായൻ എന്നെ വിളിച്ചു അയാളും സ്നേഹിതനും ഭക്ഷണം കഴിഞ്ഞിരിക്കകൊണ്ടു ആ മേശ ഉപയോഗപ്പെടുത്താൻ വിരോധം ഇല്ലെന്നു മര്യാദയോടുകൂടി എന്നോടു പറഞ്ഞു. ഒരു മന്ദഹാസംകൊണ്ടു ഞാൻ ആ മനുഷ്യന് നന്ദി പറഞ്ഞിട്ടു ആ ഒഴിവു വന്ന മേശയുടെ സമീപത്തുള്ള ഒരു കസേരയിൽ ഇരുന്നു. ഹോട്ടലിലെ പരിചാരകൻ കൊണ്ടുവന്ന ഓട്ടുമീൽ ഞാൻ കുടിച്ചുകൊണ്ടിരിക്കുമ്പോൾ ആ ദീർഘകായൻ ഇങ്ങിനെ സംഭാഷണം ആരംഭിച്ചു. 'രണ്ടു ദിവസമായി നാം തമ്മിൽ കാണുന്നുവെല്ലോ. ഇനി നമുക്കു പരസ്പരം പരിചയമാകരുതെ? നിങ്ങളുടെ പേരെന്താണ്.

ഞാൻ— 'എൻെറ പേർ തോമ്മാസ് എന്നാണ്.'

ദീർഘകായൻ—'എന്നാൽ മിസ്റ്റർ തോമ്മസ്സ് (അദ്ദേഹത്തിൻെറ സ്നേഹിതനായ ആ ചടച്ച മനുഷ്യനെ ചൂണ്ടികാണിച്ചിട്ട്) ഞാൻ നിങ്ങൾക്കു മിസ്റ്റർ ചൌദ്രിയെ— മിസ്റ്റർ എ. കെ. ചൌദ്രി ആഫ് ബാറില്ലിയെ— പരിചയപ്പെടുത്തുന്നു. നിങ്ങൾ അദ്ദേഹത്തെ കേട്ടിരിക്കുണം. മിസ്റ്റർ ചൌദ്രി! ഞാൻ നിങ്ങൾക്കു മിസ്റ്റർ തോമ്മാസിനേയും പരിചയപ്പെടുത്തുന്നു. കൂടുതൽ വിവരം ഒന്നും എനിക്കു അറിഞ്ഞുകൂട.

മിസ്റ്റർ ചൌദ്രിയും ഞാനും സ്വാഗതം പറഞ്ഞു. അയാൾ കൈനീട്ടി. അതിനെ ഞാൻ എൻെറ കൈകൊണ്ട് പിടിച്ചപ്പോൾ അതു നനഞ്ഞതുപോലെ ഒരുത്യന്തം തണുത്തിരുന്നു. വേഗത്തിൽ ഞാൻ കൈവിട്ടുകളഞ്ഞു. ബാറില്ലിയിൽ ചൂതുകളികൊണ്ട് വളരെ ധനം ആർജ്ജിച്ചിരുന്ന ഒരു ചൌദ്രിയെപ്പററി ഞാൻ വർത്തമാനപത്രങ്ങളിൽ വായിച്ചിട്ടുണ്ട്. അയാളുടെ പുത്രനായിരിക്കുമൊ ഈ മനുഷ്യൻ എന്നു ഞാൻ സംശയിച്ചു. ഏതായാലും ഈയാളുടെ ആകൃതിവിശേഷം ആൎക്കും സങ്കോചം ഉണ്ടാക്കാതെ ഇരിക്കുന്നതല്ലെന്നു ഞാൻ തീർച്ചയാക്കി.

'ഞാനാരാണെന്നു ഇതേവരെ പറയാത്ത തെററിനെ ക്ഷമിക്കണമെന്നപേക്ഷ. ഇതാ എൻെറ കാർഡ്. നിങ്ങളോടു പരിചയപ്പെട്ടതിൽ എനിക്കു വളരെ ചാരിതാർത്ഥ്യം ഉണ്ട്!' എന്നിങ്ങനെ ദീർഘകായൻ എന്നോടു പറഞ്ഞുകൊണ്ട് വളരെ കമനീയമായി അച്ചടിച്ചിട്ടുള്ള ഒരു കാർഡ് എൻെറ കൈവശം തന്നു.

വി. ഗോവിന്ദഗുപ്ത,

മഹാത്മാ,

48 ബിഡൻ സ്ക്വയർ,

കല്ക്കട്ടാ

ആഫീസ് സമയം 10—12 മണിവരെ

എന്നിങ്ങനെയായിരുന്നു കാർഡിലെ

വാചകങ്ങൾ. മഹാത്മാ, തിയോസഫി മുതലായവയെക്കുറിച്ച് ഞാൻ കേട്ടിട്ടുണ്ട്. മിസ്സസ്സ് ബെസൻറിൻെറ പ്രസംഗങ്ങൾ ഞാൻ കരിസ്സൽ വെസ്റ്റേൺസ്റ്റാർ പത്രത്തിലേയ്ക്കു റിപ്പോർട്ടു ചെയ്തിട്ടുമുണ്ട്. എന്നാൽ ഇതെല്ലാം പാഢുക്കളെ വലയ്ക്കാനുള്ള ഉപായങ്ങൾ എന്നു തള്ളി അവയെപ്പററി ഞാൻ യാതൊരു അന്വേഷണവും ഇതുവരെ ചെയ്തിട്ടില്ലായിരുന്നു. ഏതായാലും ഈ പുതിയ സ്നേഹിതന്മാരോടു കുറേക്കൂടി സംസാരിപ്പാനുണ്ടായ കൌതുകം നിമിത്തം മഹാത്മാ എന്നാലെന്താണ് എന്നു ഞാൻ ചോദിച്ചു.

ഉടനെ ആ ദീർഘകായനായ ഗുപ്താ ഇങ്ങനെ പ്രസംഗിച്ചുതുടങ്ങി. "ഈ തിയോസഫിക്കാരായ മണ്ടന്മാർ പറയുന്നതു നിങ്ങൾ കേട്ടിട്ടില്ല മഹാത്മാവാകുന്നതിനു വേണ്ടി വളരെ കായക്ലേശം ചെയ്തു ആയുസ്സിൻെറ ഒരു പ്രധാന അംശം വിനിയോഗിച്ചു കഴിഞ്ഞാലും അങ്ങിനെ സമ്പാദിച്ച ആ അറിവു പിന്നീടു ഉപയോഗിച്ചുകൂടെന്നാണ് അവരുടെ വാദം. എനിയ്ക്കു അശേഷം സമ്മതം ഇല്ല. ഞാൻ മഹാത്മാവാകുന്നതിന് ആഗ്രഹിച്ച് ഏഴു കൊല്ലം ടിബററിൽ ചെന്നു രാപ്പകൽ മുഷിഞ്ഞു പഠിച്ചു. എൻെറ ഡിഗ്രി കിട്ടിയപ്പോൾ തുടങ്ങി ആ അറിവ് ഉപയോഗിച്ചു പണം സമ്പാദിപ്പാനും ഞാൻ ആരംഭിച്ചു."

"അപ്പോൾ— നിങ്ങൾ ടിബററിൽ പോയിട്ടുണ്ട്. ഇല്ലേ"? എന്നു ഞാൻ വീണ്ടും ചോദിച്ചു. ഗുപ്താ—"ഞാൻ ടിബററിൽ പോയിട്ടുണ്ടെന്നു മാത്രമല്ല അവിടെ താമസിച്ച് ഏഴു കൊല്ലക്കാലം അവിടത്തെ മഹാ സർവ്വകലാശാലയിൽ അഭ്യസിയ്ക്കയും ചെയ്തിട്ടുണ്ട്. ക്ഷുദ്രത്തിൽ ഞാൻ 1-ാം ക്ലാസ്സിൽ വിജയം നേടി. നക്ഷത്രവിദ്യ മുതലായതുകളെ ഞാൻ രണ്ടു സംവത്സരം അഭ്യസിച്ചു. അതിലുള്ള എൻെറ പാടവം കണ്ടു സന്തോഷിച്ചു അവർ എനിയ്ക്കു പണ്ഡിതസ്ഥാനം നൽകാൻ ഉദ്യമിച്ചു എങ്കിലും ഞാൻ അതിനു വഴിപ്പെട്ടില്ല. കല്ക്കട്ടായിൽ ഞാൻ തിരിച്ചെത്തി. എൻെറ പുതിയ വിദ്യകൾ പ്രയോഗിപ്പാൻ ആരംഭിച്ചു. അങ്ങിനെയിരിയ്ക്കുമ്പോഴാണ് ചൌദ്രിക്കു എൻെറ സഹായം വേണമെന്നു ആവശ്യപ്പെട്ടത്. ഉടൻതന്നെ എൻെറ ആഫീസ്സ് പൂട്ടിയിട്ടു അദ്ദേഹവും ഒരുമിച്ചു യാത്ര ചെയ്തു ഇവിടെ എത്തിച്ചേർന്നിരിയ്ക്കയാണ്."

'നിങ്ങൾ ക്ഷുദ്രം പഠിയ്ക്കുന്നുവൊ!' എന്നു ഞാൻ മിസ്റ്റർ ചൌദ്രിയോടു ചോദിച്ചു. 'ഞാൻ അതിൽ ഒരു ഭാഗം മാത്രം ഇപ്പോൾ പഠിയ്ക്കുന്നു. എൻെറ തൊഴിലിൽ അതു ഉപയോഗപ്പെടുത്താമെന്നു ഞാൻ വിചാരിയ്ക്കുന്നു' എന്നായിരുന്നു ആയാളുടെ ഉത്തരം.

മിസ്റ്റർ ഗുപ്താ വീണ്ടും സംഭാഷണം തുടന്നു. അയാളുടെ സൂക്ഷ്മശരീരം സ്ഥൂലശരീരത്തിൽനിന്നും ഭേദിപ്പിയ്ക്കുവാനാണ് പഠിയ്ക്കുന്നത്.

ഞാൻ—'സൂക്ഷ്മശരീരം എന്നാലെന്താണെന്നു എനിയ്ക്കു മനസ്സിലായില്ല'.

ഗുപ്താ— 'അതെളുപ്പത്തിൽ മനസ്സിലാക്കിത്തരാം. നിങ്ങൾക്കു പുറമെ കാണാവുന്നതായ ഒരു ശരീരം ഇല്ലേ? അതാണ് സ്ഥൂലശരീരം. അതിനുള്ളിൽ ആകൃതിയ്ക്കു യാതൊരു വ്യത്യാസവും കൂടാതെ മറെറാരു ശരീരം ഉണ്ട്. അതിനെയാണ് ഞങ്ങൾ സൂക്ഷ്മശരീരം എന്നു പറയുന്നത്. പക്ഷെ അതു പ്രാപഞ്ചിക ശക്തികൾക്കധീനമല്ലെന്നൊരു വ്യത്യാസം മാത്രമെ ഉള്ളൂ. നിങ്ങൾ ഒരു സോ

ഹായിൽ കിടന്നിട്ടു നിങ്ങളുടെ സ്ഥൂല ശരീരത്തെ നിശ്ചേഷ്ടമായി അവിടെതന്നെ വെച്ചുകൊണ്ട് സൂക്ഷ്മശരീരത്തെ എത്ര അകലത്തെങ്കിലും അയയ്ക്കാം. അവിടെ ചെന്ന കാണേണ്ടതെല്ലാം കണ്ടുകൊണ്ട് ഒരു നിമിഷത്തിനുള്ളിൽ തിരിച്ചുവന്ന സ്ഥൂലശരീരത്തിൽ പ്രവേശിച്ചുകൊള്ളുകയും ചെയ്യാം. ടിബററിലെ പണ്ഡിതന്മാർ ആഴ്ചയിൽ ഒരിയ്ക്കൽ അവരുടെ സൂക്ഷ്മശരീരത്തെ ലണ്ടനിൽ അയച്ച് അവിടെ ഒരു ക്ലാസ്സേപ്പെടുത്തി പഠിപ്പിച്ചുവരുന്നു. മഹാത്മാവാകുന്നതിനു ടിബററിൽ പോയി പഠിയ്ക്കുകയാണുത്തമം.'

ഞാൻ—'മിസ്റ്റർ ചൌദ്രിയ്ക്ക് അദ്ദേഹത്തിൻെറ സൂക്ഷ്മശരീരത്തെ സ്ഥൂലശരീരത്തിൽനിന്നും വേർപെടുത്തി ദൂരദിക്കുകളിൽ അയയ്ക്കുവാൻ സാധിയ്ക്കുമോ?'

ഗുപ്ത—'ഉവ്വ്. ആ ശക്തി മുഴുവനായി ഉണ്ടായിട്ടില്ല. ഞാൻകൂടി ഉണ്ടെങ്കിൽ അധികം അകലമില്ലാത്ത ഇടങ്ങളിൽ പോയി വേഗം തിരിച്ചുവരുവാൻ കഴിയും.'

ഞാൻ—'എൻെറ സൂക്ഷ്മശരീരം എനിയ്ക്ക് ആഗ്രഹം ഉള്ളിടത്തെല്ലാം കൊണ്ടുപോകുവാൻ നിങ്ങൾക്കു കഴിയുമോ?'

ഗുപ്ത—'ഓഹോ! ലോകത്ത് ഇതിനെക്കാൾ എളുപ്പമായി മറെറാന്നില്ലാ. നാളെ രണ്ടുമണിക്കു നിങ്ങൾ എൻെറ ആപ്പീസ്സിൽ വരുമെങ്കിൽ അര നിമിഷംകൊണ്ടു നിങ്ങളുടെ സൂക്ഷ്മശരീരത്തെ നിങ്ങൾക്കു ഇഷ്ടമുള്ള സ്ഥലത്ത് അയച്ചുതരാം.'

ഞാൻ—'വലിയ ഉപകാരം. എനിയ്ക്കാപത്തൊന്നും ഉണ്ടാകയില്ലല്ലൊ'.

ഗുപ്ത—'ഒരാപത്തും ഇല്ലാ. ചിലവുമൊന്നമില്ലാ.'

ഞാൻ—'നാളെ രണ്ടരമണിക്കു ഞാൻ നിങ്ങളുടെ ആപ്പീസ്സിൽ വരാം. എന്നെ ബോധംകെടുത്തുമൊ. എനിയ്ക്കു വേദനയെന്നും ഉണ്ടാകരുത്.'

ഗുപ്ത—'ഏയ്. ഒരു വേദനയും ഉണ്ടാകയില്ലാ. നിങ്ങളെ ഞാൻ കസേരയിൽ ഇരുത്തി ഹിപ്നാട്ടൈസ് ചെയ്യും. വായുവിൽ വിദ്യുച്ഛക്തി അധികം ഇല്ലെങ്കിൽ ഒരാപത്തും കൂടാതെ എവിടേയും പോകാം.'

ഞാൻ—'വിദ്യുച്ഛക്തികൊണ്ടെന്തു ദോഷമാണുണ്ടാകാവുന്നത്!

ഗുപ്ത—'അതു മറെറാന്നുമല്ല. വിദ്യുച്ഛക്തി രണ്ടു തരമുണ്ടെന്ന നിങ്ങൾ പഠിച്ചിരിയ്ക്കുമല്ലൊ. അവയിൽ വായുവിലുള്ളതു സാധാരണ വിദ്യുച്ഛക്തിയും (PositiveElectricity) സൂക്ഷ്മശരീരത്തിലുള്ളതു വിപരീതശക്തിയും (Negative Electricity) ആകുന്നു. അതുകൊണ്ടു നിങ്ങൾ സൂക്ഷ്മശരീരത്തിൽകൂടി യാത്ര ചെയ്യുമ്പോൾ ഒരിടിവാളുണ്ടാകുന്നപക്ഷം പരസ്പരവിരുദ്ധങ്ങളായ ഈ ശക്തികൾ രണ്ടുംകൂടി യോജിയ്ക്കുന്നതിന് ഇടയാകയും അതു നിമിത്തം ദേഹം നശിച്ചുപോകയും ചെയ്യും. എന്നാൽ ഇടിവാളുണ്ടായേക്കാമെന്നു സംശയം ജനിയ്ക്കുമ്പോൾ ഉടനെ നിങ്ങൾക്ക് ഓടി തിരിച്ചുവന്ന് നിങ്ങളുടെ സ്ഥൂലശരീരത്തിൽ പ്രവേശിച്ചിരുന്നു കൊള്ളാവുന്നതും ആണ്.'

ഇതെല്ലാം കേട്ട് ആശ്ചര്യപരതന്ത്രനായി തീന്ന ഞാൻ പാഠം തയാറാക്കാനുണ്ടായിരുന്നതുകൊണ്ട് എണീററ് എൻെറ

മുറിയിലേയ്ക്കു പോയി. ദിവസംതോറും ഡംബൽസെട്ടത്തും ദിനചര്യകളെ സൂക്ഷിച്ചും മററും ഞാനെന്റെ ശരീരം വളരെ നന്നാക്കിയിരുന്നു. അങ്ങിനെ ചെറുപ്പംകൊണ്ടു കൊഴുത്തിരുന്ന എന്റെ ശരീരത്തെ ചൌദ്രി പലപ്പോഴും അത്യാഗ്രഹത്തോടുകൂടി ഉററുനോക്കുന്നതു ഞാൻ കണ്ടിരുന്നു. എന്നാൽ ഇത്ര കൃശനും രോഗിയുമായ ആയാളെ കണ്ട് എനിയ്ക്കു് അത്യധികം ദൈന്യമാണ് തോന്നിയിരുന്നത്. 'മഹാത്മാ'വായ മിസ്റ്റർ ഗുപ്ത്കൂടി എന്നോടൊന്നിച്ച് എന്റെ മുറിയുടെ വാതുക്കൽവരെ അനുയാത്രയായിവന്നു. അടുത്തദിവസം ഞാൻ ആപ്പീസ്സിൽ ചെല്ലാമെന്ന് ഒന്നുകൂടി പറഞ്ഞിട്ട് ഞങ്ങൾ തമ്മിൽ പിരിഞ്ഞു. എനിയ്ക്കു ഭാഷയിലും ഇൻഡ്യാചരിത്രത്തിലും ഓരൊ പാഠം മെട്രിക്കലേഷൻ ക്ലാസ്സിൽ പഠിപ്പിച്ചു കാണിച്ചു കൊടുക്കേണ്ടതുണ്ടായിരുന്നു. അതിലേയ്ക്കായി പാഠങ്ങൾ തിരഞ്ഞെടുത്ത് എന്റെ മാന്യസുഹൃത്തായ മിസ്റ്റർ ചെറിയാൻ ഉപദേശിച്ചിരുന്നതുപോലെ; എന്റെ മുറി അടച്ചിട്ടശേഷം മുമ്പിൽ ഒരു ക്ലാസ്സുള്ളതായി ചിന്തിച്ചു പഠിപ്പിച്ചു പരിചയിച്ചുകൊണ്ടിരുന്നു. ഇടയ്ക്കിടെ മഹാത്മാവിന്റെ സ്മരണയും ഉണ്ടാകാതെ ഇരുന്നില്ല. അദ്ദേഹം പറഞ്ഞതു പച്ചവെടിയാണെന്നു എനിയ്ക്കറിയാം. എങ്കിലും ചെറുപ്പത്തിന്റെ തള്ളൽ കൊണ്ടായിരുന്നു ഞാനന്ന് ഇതൊന്നു പരീക്ഷിക്കാമെന്നു നിശ്ചയിച്ചത്. പ്രായം അല്പം കൂടുതലുണ്ടായിരുന്നു എങ്കിൽ ഇതിനു ഞാൻ അശേഷം തുടങ്ങുകയില്ലായിരുന്നു. ഏതായാലും പിറേറദിവസം രണ്ടു മണിക്കു ഞാൻ അയാളുടെ ആപ്പീസ്സിൽ എത്തി. അവിടെ ആപ്പീസ്സൊന്നും ഞാൻ കണ്ടില്ല. എങ്കിലും ഒരു ഭൃത്യൻ വന്നു 'ഗുപ്താ എന്നവാൾ അങ്കെ ഇരിയ്ക്കിറത്' എന്നു പറഞ്ഞു. ഞാൻ മാളികയിൽ കയറിച്ചെന്നു വാതില്ക്കൽ മുട്ടിയപ്പോൾ മഹാത്മാ തന്നെ വന്നു വാതിൽ തുറന്നു.

'നിങ്ങളെ കണ്ടതു വളരെ സന്തോഷം. ഞാൻ ഈ സ്ഥലം വിടാൻ നിശ്ചയിച്ചിരിക്കുന്നതുകൊണ്ടാണ് വേലക്കാരും മററും ഇല്ലാത്തത്. അതെല്ലാം ക്ഷമിയ്ക്കണെ. അതാ, ആ കസേരയിൽ ഇരിയ്ക്കണം' എന്നു പറഞ്ഞു. ഞാൻ ഉടനെ ഒരു കസേരയിൽ ഇരുന്നു. അവിടെ മറെറാന്നിൽ ചൌദ്രി ഇരിയ്ക്കുന്നതു കണ്ടു. അയാൾ ഒരു ദന്തവൈദ്യന്റെ ശസ്ത്രക്രിയാശാലയിൽ ഇരിയ്ക്കുന്നതുപോലെ സാമാന്യം വേദനയോടുകൂടി ഇരിയ്ക്കുന്നു എന്ന് എനിയ്ക്കു തോന്നി. ഇതാ നമ്മുടെ സ്നേഹിതൻ മിസ്റ്റർ തോമ്മസ്. അദ്ദേഹം നിങ്ങളും ഒരുമിച്ചു സൂക്ഷ്മശരീരത്തിൽ (Astral body) ഒരു യാത്ര ചെയ്യാനിച്ഛിച്ചാണ് വന്നിരിക്കുന്നത് എന്നു ഗുപ്താ ചൌദ്രിയെ നോക്കി പറഞ്ഞു. മിസ്റ്റർ ചൌദ്രി ഉടനെ കയ്യെടുത്ത് എനിയ്ക്കു സലാം തന്നു. ഗുപ്താ വീണ്ടും പറഞ്ഞുതുടങ്ങി. 'മിസ്റ്റർ തോമ്മസ് നിങ്ങൾ കുറെ നേരത്തെയ്ക്കു നിങ്ങളുടെ സൂക്ഷ്മശരീരത്തെ സ്ഥൂലദേഹത്തിൽ നിന്നകററേണ്ടിയിരിയ്ക്കുന്നു. അതു നിങ്ങൾക്കുവേണ്ടി ഞാൻ സാധിച്ചുകൊള്ളാം വേദനയൊ ആപത്തൊ യാതൊന്നും ഉണ്ടാകയില്ലെന്നു ഞാൻ ഉറപ്പു പറയുന്നു. നിങ്ങൾ ആഗ്രഹിയ്ക്കുമ്പോൾ ഉടനെ തിരിച്ചുവന്നു പ്രകൃതദേഹത്തിൽ പ്രവേശിച്ചുകൊള്ളുകയും ചെയ്യാം. ഭയപ്പെടാൻ സംഗതി ഒന്നും ഇല്ല. അഥവാ ഭയം വല്ലതും ഉണ്ടെങ്കിൽ ഇപ്പോൾ വേണ്ടെന്നു വയ്ക്കണം.'

ഞാൻ—'എനിക്കു ഭയമൊന്നും ഇല്ലാ. സൂക്ഷ്മശരീരം എന്നിങ്ങനെ ഒന്ന് ഉണ്ടെന്നും മറ്റും എനിക്ക് അശേഷം വിശ്വാസം ഇല്ലെന്നേയുള്ളു. പിന്നെ നിങ്ങൾ പറയുന്നതിൽ എത്രത്തോളം വാസ്തവം ഉണ്ടെന്നറിവാൻ വേണ്ടി മാത്രം ഞാൻ ഇങ്ങനെ നിശ്ചയിച്ചതാണ്.'

ഗുപ്താ—'കൊള്ളാം. വളരെ നല്ലത്. നിങ്ങൾ മിസ്റ്റർ ചൌദ്രിയുടെ സമീപം ആ കസേരയിൽ ഇരിക്കണം ദൃഷ്ടികൾ എന്റെ കണ്ണുകളിൽ തന്നെ നിശ്ചഞ്ചലമായി പതിപ്പിച്ചുകൊള്ളുകയും വേണം. മിസ്റ്റർ ചൌദ്രി! നിങ്ങൾ മിസ്റ്റർ തോമ്മസും ഒരുമിച്ചു പോകേണ്ടിയിരിക്കുന്നു. എന്നെ സൂക്ഷിച്ചു നോക്കിക്കൊള്ളുക.'

മിസ്റ്റർ ചൌദ്രിയും ഞാനും ഈ പറഞ്ഞതുപോലെയെല്ലാം ചെയ്തു. മുമ്പൊരിക്കൽ തിരുവനന്തപുരത്തു പ്രോഫസർ എറക് എന്നൊരു പാഴ്സിവന്നു ഹിപ്പ്നാട്ടിസം മുതലായ വിദ്യകൾ കാണിച്ചപ്പോൾ അയാളുടെ സഹായത്തിന്നായി എന്നെക്കൂടി ജൂബിലിഹാളിൽ കൊണ്ടുപോകപതിവായിരുന്നു. അക്കാലത്ത് അയാൾ വളരെ പ്രയത്നിച്ചിട്ടും എന്നെ ഹിപ്പ്നാട്ടൈസ് ചെയ്യാൻ സാധിച്ചിട്ടില്ലായിരുന്നതുകൊണ്ട് എനിക്കിപ്പോൾ ഭയമൊന്നും ഉണ്ടായില്ലാ. എങ്കിലും എനിക്കിപ്പോൾ പെട്ടെന്ന് ഉറക്കം വരുന്നതുപോലെ തോന്നി. മിസ്റ്റർ ചൌദ്രിയുടെ ചുറ്റും പുകപോലെ ആദ്യം കാണുകയും ക്രമേണ അതു അയാളുടെ പ്രകൃതദേഹംപോലെ ചുരുങ്ങി അതിൽ തന്നെ ലയിക്കുകയും ചെയ്തതായി കാണപ്പെട്ടു ഇത്രയും കഴിഞ്ഞപ്പോൾ ഞാൻ പെട്ടെന്ന് ഉണർന്ന ബോധം കെട്ടു. ഞാൻ നടക്കുന്നതായി എനിക്കു തോന്നി. അതാ! എത്രവേഗം! ഇത്ര ക്ഷണത്തിൽ ഒരു സൂക്ഷ്മശരീരം പുറത്തുവരുമെന്നു ഞാൻ വിചാരിച്ചില്ലാ'— എന്നിങ്ങനെ മഹാത്മാവു പറയുന്നതു ഞാൻ കേട്ടു.

വളരെ ഘനക്കുറവായിരിക്കുന്നു.' എന്നു ഞാൻ പറഞ്ഞു. 'ആ വിചാരം വേഗം മാറിപ്പോകും. നടക്കുമ്പോൾ പാദങ്ങളെ സാവധാനത്തിൽ മാറ്റിവെക്കണം. പറന്നു പോകുന്നതുപോലെ വഴിയിൽക്കൂടി നടന്നാൽ ഇതെന്തൊന്നെന്നറിവാൻവേണ്ടി ജനങ്ങൾ ലഹളകൂട്ടും. മിസ്റ്റർ ചൌദ്രി! നിങ്ങൾ രണ്ടുപേരും തയാറായെങ്കിൽ നമുക്ക് ഒന്നു നടക്കാൻ പോകാം' എന്നു ഗുപ്താ പ്രസംഗിച്ചു. 'നമ്മുടെ പ്രകൃതശരീരം ഇവിടെതന്നെ വച്ചേയ്ക്കാമോ?' എന്നു ഞാൻ ചോദിച്ചു. 'ഒരു തരക്കേടും ഇല്ലാ. ഞാൻ മുറി പൂട്ടിക്കൊള്ളാം' എന്നു ഗുപ്താ ഉത്തരം പറഞ്ഞു. 'അഭ്യാസികൾ ഇങ്ങിനെ പോകാനുണ്ടാകുമ്പോൾ കാരോരുത്തർക്കും അവരവരുടെ ശരീരം കണ്ടറിവാൻവേണ്ടി കാരൊ അടയാളം വയ്ക്കുക പതിവുണ്ട്. എന്നാൽ ഇപ്പോൾ രണ്ടുപേർ മാത്രം ഉള്ളതുകൊണ്ട് അതാവശ്യം ഇല്ലല്ലൊ' എന്നു ഗുപ്താ ഉപന്യസിച്ചശേഷം ഞങ്ങളുടെ സംഭാഷണം നിറുത്തി. എല്ലാവരുംകൂടി താഴത്തെ നിലയിൽ ഇറങ്ങി ഞങ്ങൾ നടന്നു തുടങ്ങി. പാദങ്ങൾ നിലത്തു സ്പർശിക്കുന്നില്ലാ. എന്റെ പ്രകൃതശരീരവുമായി ആകൃതിയിൽ യാതൊരു വ്യത്യാസവും ഇല്ലാതിരിക്കയും ഘനം വളരെ കുറഞ്ഞിരിക്കയും ചെയ്കതുകൊണ്ട് ആകാശത്തേക്ക് ഒന്നു പൊന്തുകളഞ്ഞാലൊ എന്നു കൌതുകം തോന്നി. എന്റെ സ്വന്തവസ്തുക്കൾ, വാച്ചു, ഫൌണ്ടൻപേനാ മുതലായവയെല്ലാം കൂടെയുണ്ട്. 'ആ വിളക്കുമരം കാണുന്നൊ'

എന്നു മഹാത്മാ ഇതിനിടെ എന്നോടു ചോദിച്ചു. 'ഇപ്പോൾ ഇവിടെ വേറെ ആരും ഇല്ലാ. ആ വിളക്കുമരം അവിടെ ഇല്ലാതിരുന്നാൽ എങ്ങിനെ പോകുമൊ അതുപോലെ അതിനുള്ളിൽ കൂടി കടന്നു പോകണം." എന്നു് അദ്ദേഹം എന്നോടു പറഞ്ഞു. ഞാൻ അപ്രകാരം ചെയ്തു. "നിങ്ങളുടെ ആസ്റ്ററൽബാഡി യാതൊരു വസ്തുക്കളുംകൊണ്ടു ഉണ്ടാക്കപ്പെട്ടിട്ടുള്ളതല്ലെന്നു് ഇപ്പോൾ നിങ്ങൾക്കു മനസ്സിലായോ" എന്നു് എന്നോടു വീണ്ടും ചോദിച്ചു. നാം എവിടേയ്ക്കാണു് പോകേണ്ടതു്? ഇതു നിങ്ങളുടെ ആദ്യത്തെ പ്രയോഗമാകകൊണ്ടു് അധികം ദൂരെ പോകുന്നതു യുക്തമല്ലാ. നമുക്കു മൂർമക്ക്വാറവരെ പോയി തിരിച്ചുവരാം" എന്നു മിസ്റ്റർ ഗുപ്താ പറഞ്ഞുംകൊണ്ടു ഞങ്ങൾ പാലംകടന്നു മൂർമാക്വാറിന്റെ പടിയ്ക്കൽ എത്തി. അപ്പോൾ ഒരു വലിയ ശബ്ദംകേട്ടു. 'അതു് ഇടിയാണെന്നു തോന്നുന്നു. ഞാൻ യന്ത്രം നോക്കട്ടെ' എന്നുപറഞ്ഞു മിസ്റ്റർ ഗുപ്താ തന്റെ കൈവശം ഉണ്ടായിരുന്ന ഒരു ചെറിയ യന്ത്രം എടുത്തു നോക്കി. വായുമണ്ഡലം മുഴുവൻ വിദ്യുച്ഛക്തികൊണ്ടു് നിറഞ്ഞിരിയ്ക്കുന്നു. നമുക്കു വേഗം തിരിച്ചുപോകണം. അല്ലെങ്കിൽ ആപത്തുണ്ടാകും. മിസ്റ്റർ ചൌദ്രി! നിങ്ങൾ മുമ്പെപോയി വാതിൽ തുറക്കണം. ഞാനും മിസ്റ്റർതോമസ്സും പിന്നാലെവരാം എന്നുഗുപ്താ പറഞ്ഞതുകേട്ടു ചൌദ്രിവേഗം പോയി. ഞങ്ങൾ അവിടെ ചെന്നപ്പോൾ ചൌദ്രിയുടെ സ്ഥൂലശരീരം അയാൾ ഇട്ടേച്ചുപോയ കസേരയിൽ തന്നെ കിടക്കുന്നു. ചൌദ്രി എന്റെ ശരീരത്തിൽ പ്രവേശിച്ചിരിയ്ക്കുന്നു. ഞാനിതുകണ്ടു വല്ലാതെ അമ്പരന്നുപോയി. അയാൾ ഒരു വിജയം നേടിയതുപോലെ സന്തോഷത്തോടുകൂടെ അടുത്തു വന്നു.

'മിസ്റ്റർ ചൌദ്രിയുടെ ശരീരത്തിൽ ഈ നിമിഷം പ്രവേശിച്ചുകൊള്ളണം. അല്ലെങ്കിൽ ഇടിവാൾകൊണ്ടു് ആപത്തുണ്ടായാൽ ഞാൻ ഉത്തരവാദി ആകയില്ലാ. ജീവൻ വേണമെങ്കിൽ പറയുന്നതു കേൾക്കു' എന്നിങ്ങിനെ ഗുപ്താഭയപ്പെട്ടുത്തിക്കൊണ്ടു വിളിച്ചു പറഞ്ഞു. 'ആ വൃത്തികെട്ടതു എനിയ്ക്കുവേണ്ട. എന്റെ ശരീരം എനിയ്ക്കുടനെ ഒഴിച്ചുതരണം അല്ലെങ്കിൽ ——' എന്നിങ്ങിനെ ഞാൻ പറഞ്ഞു് അശക്തിയിലായപ്പോൾ 'അല്ലെങ്കിൽ— എന്താം. താനെന്തു ചെയ്യും. ചൌദ്രി തെറ്റായി നിങ്ങളുടെ ശരീരത്തിൽ പ്രവേശിച്ചു. നിങ്ങൾക്കു് ആസ്റ്ററിൽ ദേഹത്തിൽ ഇരുപ്പാൻ പാടില്ലാ. അതുകൊണ്ടു ചൌദ്രിയുടെ ശരീരത്തിൽ പ്രവേശിച്ചു ഇടി തീരുന്നതുവരെ ഇരിയ്ക്കണം. അതുകഴിഞ്ഞു നമുക്കു നിവൃത്തിയുണ്ടാക്കാം.' എന്നു മിസ്റ്റർ ഗുപ്താ തടുത്തുകൊണ്ടു പറഞ്ഞു. ഗത്യന്തരം ഇല്ലാതെ ഞാൻ വിഷണ്ണനായി. ചൌദ്രിയുടെ ആ ഇടുങ്ങിയ വൃത്തികെട്ട ശരീരത്തിൽ മനസ്സുകേടോടുകൂടി ഞാൻ എന്റെ പുഷ്ടമായ മാംസപേശികളും വിരിഞ്ഞ നെഞ്ചും എല്ലാം ഞെക്കിപ്പതുക്കി പ്രവേശിച്ചു. ചൌദ്രിയെ ഒട്ടധികം ശകാരിച്ചു. എന്തുഫലം. അയാൾ ഒന്നും മിണ്ടാതെ ഗുപ്തയുടെ സമീപത്തു ചെന്നുനിന്നു. അവർ എന്നോടു ഇപ്രകാരം പറഞ്ഞുതുടങ്ങി. 'മിസ്റ്റർ തോമസ്സ്! ഞങ്ങളുടെ കാര്യം സാധിച്ചു. മിസ്റ്റർ ചൌദ്രിയ്ക്കു് ഒരു നല്ല ശരീരം വേണമെന്നുണ്ടായിരുന്ന ഞങ്ങളുടെ ഉദ്ദേശം ഫലപ്രാപ്തമായി. വഴക്കുണ്ടാക്കാതെ ഇരിയ്ക്കാമെങ്കിൽ നിങ്ങൾക്കു ധാരാളം പണം തരാം. അഥവാ വല്ല വഴക്കും ഉണ്ടാക്കിയാൽ നിങ്ങളുടെ ഈ കഥ ആരുതന്നെ വിശ്വസിയ്ക്കും. പക്ഷെ ഭ്രാന്താശുപത്രിയിൽ സ്ഥലം

പിടിയ്ക്കേണ്ടതായി വന്നേയ്ക്കുകൂടി ചെയ്യും. എന്നിട്ടും മിസ്റ്റർ ചൌദ്രിയ്ക്കും ഉടനെ ഒരു സ്ഥലത്തേയ്ക്കു പോകേണ്ടതായുണ്ട് ഞങ്ങൾ ഇതാ പോകുന്നു.'

ഞാൻ എന്തു ചെയ്യും. അവരെ പ്രഹരിച്ചാലോ എന്ന് ആദ്യം വിചാരിച്ചു. എന്റെ ഇപ്പോഴത്തെ ചെറിയ ശരീരത്തിനു യാതൊരു ബലവും ഇല്ല. ഞാൻ ആകപ്പാടെ കുഴങ്ങി. കഷ്ടം. ദൈവമേ! എന്റെ അവസ്ഥ ഇങ്ങിനെ ആയല്ലോ. ഞാൻ എന്തു ചെയ്യട്ടെ. പോലിസ്സുകാർക്കറിവു കൊടുത്താലൊ. അവർ ഈ കഥ വിശ്വസിയ്ക്കുമോ. ഏതായാലും ഒന്നാലോചിയ്ക്കാം എന്നു കരുതി ഞാനിറങ്ങി ഫ്ളെവർ ബെസ്സാർ തപാലാഫീസിന്റെ വരാന്തയിൽ ചെന്നിരുപ്പായി. എന്റെ കാലുംകയ്യും എല്ലാം ഇത്ര ചെറുതായി പോയതുകണ്ടു ഞാൻ വളരെ ദുഃഖിച്ചു. ഇതിനിടെ യാദൃച്ഛികമായി എന്റെ ഒരു കൈ ഉടുപ്പിന്റെ കീശയിൽ ഇട്ടപ്പോൾ. അതിൽ ഒരു ഭാരമുള്ള മടിശ്ശീല കിടക്കുന്നതു കണ്ടു മൂവായിരം ഉറുപ്പികയ്ക്കു പവനും നോട്ടുകളും അതിൽ ഉണ്ടായിരുന്നു. മറേറ കീശ പരിശോധിച്ചപ്പോൾ അതിൽ മദ്രാസ് ബാങ്കിന്റെ ഒരു ചെറിയ ബുക്കും ലക്ഷം ഉറുപ്പികയ്ക്കു് ഡ്രാഫ്ട്സും അതിലും കണ്ടെത്തി. ആശ്വാസമായി. ചൌദ്രിയുടെ പണമെല്ലാം എന്റെ കൈവശമായിപ്പോയതുകൊണ്ടു അയാൾ തിരിച്ചുവരുമെന്നു ഞാൻ തിച്ചയാക്കി. അയാൾ തിരിച്ചുവരുമ്പോൾ എന്റെ ശരീരം തരാൻ ആവശ്യപ്പെടാം. അതിനനുകൂലിയ്ക്കാത്തപക്ഷം പണമൊന്നും കൊടുക്കാതെ അതെല്ലാം എന്റെസ്വാധീനത്തിലാക്കി ആയാളുടെ നാട്ടിൽ ചെന്നു വസ്തുവകകളും കൈവശപ്പെടുത്തി സുഖമായി പാക്കാം. എന്നെല്ലാം ചിന്തിച്ചുകൊണ്ടു ഒരു വണ്ടി പിടിച്ചു അതിൽ കയറി ബാങ്കിലേയ്ക്കുപോയി. അവിടെ ചെന്നു കാഷിയറെ കണ്ടു് 'ഈ ഡ്രാഫ്ട് മാറണം. ഒരു ലക്ഷവും റൊക്കം വേണംതാനും. വാതം പിടിപെട്ടു വലത്തുകൈ അവശതയിലിരിയ്ക്കുകൊണ്ടു് ഇടത്തുകൈ ഉപയോഗിച്ചു് എഴുതുന്നതിൽ വിരോധം ഇല്ലല്ലോ' എന്നു ഞാൻ ചോദിച്ചതിനു 'മിസ്റ്റർ ചൌദ്രിയുടെ ഏതു കൈകൊണ്ടുള്ള ഒപ്പും ഇവിടെ സമ്മതം തന്നെ' എന്നു വിശ്വാസത്തോടെ ആ ഉദ്യോഗസ്ഥൻ മറുവടി പറഞ്ഞു. അപ്രകാരം ഞാൻ ചെയ്തുകഴിഞ്ഞു. കാഷിയർ പണം എണ്ണിത്തന്നുകൊണ്ടിരിയ്ക്കുമ്പോൾ ചൌദ്രിയും ഗുപ്തയും അവിടെവന്നു. ചൌദ്രി എന്റെ ശരീരത്തിൽ പ്രവേശിച്ചപ്പോൾ ആ യാൾ കരുതലില്ലാതെയിരുന്നതുകൊണ്ടു വന്നുപോയ പിശക് ആയാൾക്കു മനസ്സിലായി. ഞാൻ പണം വാങ്ങിച്ചേയ്ക്കുമെന്നു ഭയപ്പെട്ടു് അതിനട വരാതെയിരുപ്പാൻ വേണ്ട ശട്ടം കെട്ടുകൾ ചെയ്യാനായിട്ടാണ് അവർ വന്നത്.

'ആ മനുഷ്യനു പണം കൊടുക്കരുത്. അവൻ മഹാ കള്ളനാണ്' എന്നു ചൌദ്രി വിളിച്ചുകൂകി. ഞാൻ അതു കേട്ടതായിപ്പോലും നടിച്ചില്ല. അയാൾ ഒരു ഭ്രാന്തനാണെന്നു നിശ്ചയിച്ചു 'വേഗം ഈ ബാങ്കിൽനിന്നു പുറത്തുപോകാത്തപക്ഷം തന്നെ പോലിസ്സിൽ ഏല്പിക്കും' എന്ന് ആ ഉദ്യോഗസ്ഥൻ ശാസിച്ചതുകേട്ടു മനോകുണ്ഠിതത്തോടുകൂടി അവർ ഇറങ്ങിപ്പോയി. ഞാൻ പണവും വാങ്ങി തെരുവിലേയ്ക്കു കടന്നു ചെന്നപ്പോൾ രണ്ടുപേരും അവിടെ എന്നെ കാത്തുനില്ക്കുന്നു ചൌദ്രി അടുത്തുവന്നു 'എടാ! താൻ ഒരു വലിയ കള്ളൻതന്നെ' എന്ന് എന്നോടു പറഞ്ഞു. 'താനോ! കൊതിയനും കള്ളനുമല്ലേ? എന്റെ കൊ

ഴുത്തു തടിച്ച ശരീരം കവന്നെടുക്കാൻ ലജ്ജയില്ലാതെ പോയതാണത്ഭുതം. വല്ലവരും പ്രയത്നിച്ചാൽ അതിന്റെ ഫലം അനുഭവിപ്പാൻ ഒരുങ്ങിനടക്കുന്ന ഇത്തരം വങ്കന്മാരെ പുരുഷന്മാരെന്നു പറയുന്നവരെപോലും നാട്ടിൽനിന്നു ആട്ടിയോടിക്കണം. തന്റെ കൃശവും വിരൂപവും ആയ ഈ ദേഹം എന്നെ 'കെട്ടി ഏല്പിച്ച' സ്ഥിതിക്കു എനിക്കു കിട്ടിയ പണവും ഞാൻതന്നെ എടുക്കും' എന്നു ഹാസ്യമായി ഞാൻ പറഞ്ഞു.

'മിസ്റ്റർ ചൌദ്രി! ഞാൻ പറയുന്നതു കേൾക്കണം. അയാളോടു വഴക്കടിക്കണമെന്നില്ല. മിസ്റ്റർ തോമ്മസ് ഒരു യോഗ്യനാണ്. നാം ലഹളകൂട്ടാതെ കാര്യം പറഞ്ഞാൽ അദ്ദേഹം സമ്മതിക്കും. എന്തായാലും വഴക്കുകൊണ്ടു വലിയ ഗുണമൊന്നും ഉണ്ടാകയില്ലാ.' എന്നിങ്ങനെ മഹാത്മാവായ ഗുപ്താ വളരെ ആലോചനയോടുകൂടി പറയുന്നതുകേട്ടു ഞാൻ ചിരിച്ചുപോയി.

'കാര്യം പറയുന്നതായാലതു കേൾപ്പാൻ ഞാനും തയ്യാറാണ്. അല്ലാതെ ഭത്സിക്കയും ഭയപ്പെടുത്തുകയും ഒന്നും എന്നോടു എടുക്കേണ്ട. അതൊക്കെയുണ്ടായിരിക്കട്ടെ. ഞാൻ കാര്യംകുളത്തുകാരനാണെന്നു ഓർമ്മവേണം. എനിക്കു ധാരാളം പണം കിട്ടിയേ തീരു. എന്നോടു ചെയ്ത ഈ ചതിവിന് എനിക്കു തക്കതായ ലാഭം ഉണ്ടാകാതെ ഞാൻ സമ്മതിക്കുന്നതല്ല' എന്നു ഞാൻ വാദം തുടർന്നു.

'അതുതന്നെ! അതാണ് ഞാനും പറയുന്നത്. മിസ്റ്റർ തോമ്മസ് ബുദ്ധിമാനാണ്' എന്നു ഗുപ്താ പറഞ്ഞു.

'ഞാൻ മൌണ്ട്റോഡിലേക്കു പോകയാണ്. ധർമ്മസ്വാമിയുടെ ഹോട്ടലിൽ ഭക്ഷണവും കഴിഞ്ഞ് അവിടെ ഇരിക്കാം. ഒരു മണിക്കൂറിനകം അവിടെ വന്നാൽ നിങ്ങൾക്ക് എന്നെ കാണാം. മിസ്റ്റർ ചൌദ്രി! നിങ്ങൾ മനസ്സുകൊണ്ട് ഒന്നും ആയാസപ്പെടരുത്. നിങ്ങൾ ധരിച്ചിരിക്കുന്ന എന്റെ ദേഹം ഹൃദ്രോഗമുള്ളതാണ്. ഓർമ്മയിരിക്കട്ടെ. മനസ്സിന് അല്പം വല്ല ക്ഷോഭവും ഉണ്ടായാൽ വന്നുകൂടാവുന്ന ആപത്തു ചില്ലറയൊന്നുമല്ലാ' എന്നു പറഞ്ഞുംകൊണ്ടു ഞാൻ എണീറ്റു മൌണ്ട്റോഡിലേക്കു പോയി. അവിടെ ചെന്നു ഹോട്ടലിൽ കയറി അഞ്ചുരൂപാക്കു ഒരു ഡിന്നർ ശട്ടംകെട്ടി. ചൌദ്രിക്കു അജീർണ്ണരോഗം ഉണ്ടെന്നു ഞാൻ അറിഞ്ഞിരുന്നു. അതുകൊണ്ടു മൂക്കുപിടിച്ചു തിന്നാൽ ഉണ്ടാകുന്ന സുഖക്കേടോടുകൂടി അയാൾക്കു ശരീരം കൊടുത്തേക്കാമെല്ലോ എന്നാണ് ഞാൻ ആലോചിച്ചത്. ഞാൻ ഭക്ഷണം കഴിച്ചുകൊണ്ടിരിക്കുമ്പോൾ ചൌദ്രിയും ഗുപ്തയും വന്നുകയറി. അടുത്തിരുന്ന് ഒരു ഗ്ലാസ് വീഞ്ഞു കുടിക്കുവാൻ ഞാൻ അവരെ ക്ഷണിച്ചു. മിസ്റ്റർ ഗുപ്താ ഉടനെ അതു സമ്മതിച്ചു. എന്നാൽ ചൌദ്രിയാകട്ടെ കുറെ അകലെ ഇരുന്നുകൊണ്ടു കോപത്തോടുകൂടി എന്നെ നോക്കി. കുറെ വീഞ്ഞുകുടിപ്പാനായി ഞാൻ ഗ്ലാസ് കയ്യിൽ എടുത്തപ്പോൾ 'അയ്യോ! വീഞ്ഞു കുടിക്കരുതേ. അതെന്റെ വയറ്റിനു കഠിനമായ വിഷപാനമാണ്' എന്നു ചൌദ്രി നിലവിളിച്ചു. 'തന്റെ വയറിനുള്ള ഗുണദോഷങ്ങൾ ഞാനാണോ ആലോചിക്കേണ്ടത്. എനിക്കു ബോധിച്ചതെല്ലാം ഞാൻ കഴിക്കും' എന്നായിരുന്നു എന്റെ സമാധാനം.

ഉടനെ ചൌദ്രി സാവധാനമായി പറഞ്ഞു. 'എനിക്കു എന്റെ ശരീരം തിരിച്ചുകിട്ടണം ഞാൻ അതിനാണ് വന്നിരിക്കു

ന്നത്. എന്തു കരാറിന്മേൽ നമുക്കതു സാധിക്കാമെന്നു പറയുകയേ വേണ്ടൂ. ഞാൻ ഒരുലക്ഷം ഉറുപ്പികയുടെ നോട്ട് ഇന്നു ബാങ്കിൽനിന്നും വാങ്ങീട്ടുള്ളത് എന്റെ കീശയിൽ കിടപ്പുണ്ട്. അതെനിയ്ക്കു തരണം. ഇന്നത്തെ ഡിന്നറിന്റെ ചിലവും നിങ്ങൾ വഹിയ്ക്കണം.'

ചൌദ്രി—"കരിയ്ക്കലും പാടില്ലാ. നിങ്ങൾ പറയുന്നത് എന്തക്രമമാണെന്നു ആലോചിയ്ക്കുക"

ഞാൻ—"നിങ്ങൾ എന്തെങ്കിലും പുലമ്പിക്കൊള്ളണം". ഞാൻ പറവാനുള്ളതു പറഞ്ഞുകഴിഞ്ഞു. നിങ്ങളുടെ ഇഷ്ടംപോലെ അതിനെ സമ്മതിയ്ക്കുകയൊ നിഷേധിയ്ക്കുകയൊ ആവാം. ഞാൻ ധരിച്ചിരിയ്ക്കുന്ന നിങ്ങളുടെ ദേഹം വിരൂപമായതാണെങ്കിലും ഇനി എനിയ്ക്കു എൽട്ടിക്കും മററുംപോകാതെ ബുദ്ധിമുട്ടതിന്നു അമ്പതുലക്ഷം ഉറുപ്പികയുടെ മുതലാളനായി സുഖിച്ചിരിയ്ക്കാമല്ലൊ എന്നൊരു സന്തോഷം എനിക്കുണ്ട്. "ഞാൻ അമ്പതിനായിരം ഉറുപ്പികയുടെ നോട്ടു തന്നുകളയാം. അതിൽ കൂടുതൽ തരുന്ന കാര്യം പ്രയാസംതന്നെ". എന്നിങ്ങിനെ സമ്മതിച്ചശേഷം പരിഭ്രമത്തോടുകൂടി "അയ്യോ! ആ വീഞ്ഞു കുടിയ്ക്കാറിരിയ്ക്കുന്നു. അതു എന്റെ ശരീരത്തിനു ഹാനികരമാകുന്നു. എന്താണ് നിങ്ങൾ തിന്നുന്നത്. ഉണങ്ങിയ പന്നിയിറച്ചിയൊ. അയ്യയ്യൊ! ഇന്നു എനിക്കു ദഹനക്ഷയം ഉണ്ടാകും" എന്നു ചൌദ്രി നിലവിളിച്ചു. ഒട്ടും കുലുങ്ങാതെ ഞാൻ വീണ്ടും പറഞ്ഞു — "ഒരു ലക്ഷം എന്നു ഞാൻ ആദ്യംതന്നെ പറഞ്ഞിട്ടുണ്ടല്ലൊ പത്തുമിനിട്ടുകൂടി ഞാൻ ഇവിടെ ഇരിയ്ക്കാം. അതിനിടയ്ക്കു കാര്യം നടക്കാത്തപക്ഷം ഞാൻ എന്റെ പാട്ടിനുപോകും."

ഞാൻ കുറെ ബദാംകൊട്ട എടുത്തു തിന്നുതുടങ്ങിയതിനെ ചൌദ്രികണ്ട് അജീർണ്ണംപിടിപെട്ടവരെപ്പോലെ അയാൾ ഞെരങ്ങിത്തുടങ്ങി. ഇതെല്ലാംകണ്ടുംകേട്ടുംനിന്ന മഹാത്മാ അക്ഷമനായി സംഭാഷണം ആരംഭിച്ചു. "മിസ്റ്റർ ചൌദ്രി! നിങ്ങളുടെ പണം തിരിച്ചുകിട്ടാത്തപക്ഷം നിങ്ങളെ ക്ഷുദ്രം പഠിപ്പിച്ചതിന്നുള്ളപ്രതിഫലം എനിക്കു എങ്ങിനെതരും. അതുകൊണ്ട് ആ മനുഷ്യൻ പറയുന്നത് കേൾക്കണം. അത്ര കൂടുതൽ ഒന്നും അയാൾ ചോദിക്കുന്നില്ല.

ചൌദ്രിക്കു അടക്കാൻവയ്യാത്ത കോപം ജ്വലിച്ചു പലതും പിറുപിറുത്തുതുടങ്ങി. പത്തുമിനിട്ട് കഴിയും മുമ്പുതന്നെ എന്റെ നിവേദനങ്ങൾക്കു വഴിപ്പെട്ടു. ഒരു ഗ്ലാസ് ചാമ്പെയിൻ കൂടിക്കുടിച്ചശേഷം ഞാൻ ശരീരം മാറുന്നതിനു തെയാറായിരിയ്ക്കുന്നു എന്നു മഹാത്മാവോടു പറഞ്ഞു. അയാൾ എന്നെയും ചൌദ്രിയേയും ഹിപ്നോട്ടൈസ് ചെയ്തു. വേഗംതന്നെ എനിക്കു എന്റെ സ്വന്തശരീരവും കിട്ടി. ഉടനെ ഞാൻ അവരോടു ഇങ്ങിനെ പറഞ്ഞു.

"നമ്മുടെ ജോലിയെല്ലാം തീർന്നിരിയ്ക്കകൊണ്ട് നിങ്ങൾ വേഗം ഇവിടെനിന്നും പൊയ്ക്കോളണം. നിങ്ങളെപ്പോലെ ഇത്ര വലിയ വഞ്ചകന്മാരെ ഞാൻവേറെ കണ്ടിട്ടില്ല. ഇനിമേറെ വല്ലവരുടേയും ശരീരം മോഷ്ടിക്കുവാൻ ആലോചന ചെയ്യുമ്പോൾ ഈ സംഗതികൂടി ഓർമ്മയിൽ വെക്കുമെല്ലൊ." സംഭാഷണം തുടരുവാൻ ഭാവിച്ചപ്പോഴെക്കു എന്റെ പോക്കററിൽ ഉണ്ടായിരുന്ന ഒരുലക്ഷം ഉറുപ്പികയുടെ നോട്ടുകളും ചൌദ്രിയുടെ പോക്കററിലായതിനെപ്പററി എനിക്കു സ്മരണയുണ്ടായി. കോപവും വ്യ

സനവും വല്ലാതെ വർദ്ധിച്ചു. ഞാൻ ചൌദ്രിയുടെ കണ്ഠത്തിൽ പിടികൂടി. നോട്ടുകൾ തിരിച്ചുതരുവാൻ ആവശ്യപ്പെട്ടു. തദവസരത്തിൽ മഹാത്മാവു എന്റെ തലക്കൊരുക്കൻ കിറുതന്നതും ബോധംകെട്ടു ഞാൻ നിലത്തുവീണതും ഒന്നിച്ചു കഴിഞ്ഞു. എനിക്കു സുഃബോധം ഉണ്ടായപ്പോൾ ഞാൻ ആ അകത്തുതന്നെ ഒരു സോഫായിൽ കിടക്കുകയായിരുന്നു. അവിടെ നിന്നിരുന്ന ഒരു വേലക്കാരൻ എന്നോടു ഇങ്ങിനെ പറഞ്ഞു. "ഏമാൻ എണീററുപോകണം, ഞങ്ങൾക്കീമുറി അടക്കാൻ സമയമായി."

ഞാൻ—"എന്റെ—ആ—രണ്ടു—സ്നേഹിതന്മാർ—എവിടെ"

ഭൃത്യൻ—അവർ എപ്പോഴെ പോയ്ക്കഴിഞ്ഞു. ഏമാൻ കുറെ ഉറങ്ങുകയായിരുന്നു. ഉപദ്രവിക്കരുതെന്നു അവർ പറഞ്ഞു.

എന്റെ തലയുടെ വേദന എനിക്കേ അറിഞ്ഞുകൂടു. ഞാൻ എണീററു ഒരു വണ്ടിയിൽ കയറി എന്റെ താമസസ്ഥലത്തേക്കു പോയി. അവിടെ ചെന്നു ഉറങ്ങുകയും ചെയ്തു. അടുത്ത പ്രഭാതത്തിൽ ഞാൻ ഉണർന്നു എണീററു ചെന്നു കുളിച്ചു ഓട്ടുമിലും കഴിച്ചു മഹാത്മാവിന്റെ ആഫീസിൽപോയി. "അവർ രണ്ടാളും ഇന്നലെ എവിടെയോ പൊയ്ക്കളഞ്ഞു" എന്നു ഭൃത്യൻ പറഞ്ഞു. അതിൽ പിന്നീടു ഇതേവരെ ആ മഹാത്മാവിനെപ്പററി ഞാൻ യാതൊന്നും കേൾക്കുകപോലും ചെയ്തിട്ടില്ല.

ഞാൻ കുറെ അധികം വിഞ്ഞുകുടിച്ചതുകൊണ്ടു സോഫായിൽ കിടന്നു ഉറങ്ങിയപ്പോൾ കണ്ട സ്വപ്നമാണിതെല്ലാമെന്നു വായനക്കാർ വിചാരിക്കുമായിരിക്കും. ഞാനും പക്ഷെ അതു സമ്മതിക്കുമായിരുന്നു. എന്നാൽ, ചൌദ്രിയുടെ വക ഒരു കാർഡു കേയിസും, ഞാൻ മുമ്പ് കണ്ടിട്ടില്ലാത്ത ഒരു പൈപ്പും വി. ഗോവിന്ദഗുപ്ത മേൽവിലാസംനോക്കി ചൌദ്രിക്കെന്നു പുറത്തെഴുതീട്ടുള്ള രണ്ടുമൂന്നെഴുത്തുകളും എന്റെ കുപ്പായക്കീശയിൽ വന്ന വഴിയേതാണെന്നു തുമ്പുണ്ടാക്കണം. ഇവ സ്വപ്നത്തിൽ എന്റെ കൈവശം വരാമൊ? വസ്തുക്കളെ ഒരിടത്തുനിന്നും സ്വപ്നത്താൽ ആകർഷിക്കപ്പെട്ടു മറെറാരിടത്തേക്കു മാററാമെങ്കിൽ അതു മഹാത്മാവിന്റെ പ്രവൃത്തികളെക്കാൾ അത്ഭുതകരംതന്നെ.

വി. ഐ. തോമാസ് ബി എ' എൽ.ടി.

---

# ഒരു കത്തു.

---

പ്രേമാനുകൂലരസമോടൊരു പാടുനാളായ്
നാമാകെവാണിടുമൊരിക്കുടുംബമേഹം
ശ്രീമാൻഭവാനപരനായ്പുനയപ്പെടുത്തി
സ്സാമാന്യമെന്റ പരിണയത്തെയുറച്ചുവെന്നോ?

മുന്നംമുതൽക്കഹഹ!നമ്മുടെപൂർവ്വികന്മാർ
തന്നംഘ്രിയാൽ പരമപാവനമായഗേഹം
ഇന്നന്യപാദതലപാംസുലമാക്കിവെയ്ക്കാ-
നെന്നന്തരംഗമയി!താത!സഹിക്കുമെന്നോ.

ആരക്തമായിവിലസു!പ്രിയതാത!നാളേ
നേരംപുലർന്നുപുരഹൂതദിഗംഗനാന്തം
ക്രൂരതപമാന്നകണ്ണിവോലയികാണുമങ്ങു-
ന്നേരത്തുമേശവശരീരകരിരമാരാൽ.

കഷ്ടാഭവാനധവരാനിടയില്ലനമ്മൾ
ക്കിഷ്ടംപെടുംഭവനവുംപണയപ്പെട്ടേണ്ടു
ദുഷ്ടപ്രനംകവചമംഗമരുക്കിലൊട്ടും
നഷ്ടാവകത്തിടുകയില്ലതുമാറുഗാത്രം.

എന്നിൽഭവാനമിതമാംപ്രണയപ്രസാദ
മുന്നിച്ചിരുന്നകഥ,നറിയാഞ്ഞയില്ല
മന്നിങ്കലെന്നിലധികംസുഖമാനരെന്ദ്ര-
തന്നിഷ്ടപുത്രികൾക്കിനാവിച്ചുമാന്നിരിക്കാം.

എന്നാരവുംപ്രണയവല്ലിപടന്നപന്തൽ
തന്നേഭവാന്റെപാശുദ്ധതപൂണ്ടചിത്തം
എന്നേനിനച്ചയി!ഭവാൻനിജജീവിതത്തെ
ത്തന്നേയുമേബലികഴിക്കുമൊഴിക്കയില്ല.

കൂടികഴിഞ്ഞജനകാദികളെപ്പറ്റത്തെ-
ക്കോടിച്ചുമോടിയൊടുഞാനിഹവാഴ്കയെന്നോ
തേടിത്തിരഞ്ഞമിയവിടെഴുതിക്കൊടുത്തു
മേടിച്ചകാമുകനുകാമിനിയാകയോഞാൻ.

താളിൻകണക്കുവെയിൽകൊണ്ടുതളന്നുകൊണ്ടെൻ
വേളിക്കുവേണ്ടിവിഷമിച്ചുവലഞ്ഞുപാരം
കേളിങ്ങുവാടിയമുഖേനഭവാൻമിനിഞ്ഞാ-
ന്നാളിങ്കൽവന്നവരവച്ഛ!സഹിച്ചുകൂടാ.

ഉല്ലാസമുള്ളതുവെടിഞ്ഞുഭവാ"നാതോടെ
യെല്ലാംനശിച്ചുഗൃഹ"മെന്നുപറഞ്ഞവാക്യം
ചൊല്ലാവതോവിഷവിനിർമ്മിതമമ്പുപോലെ
വല്ലാതെമൽകരളുഹന്ത! തുളച്ചിടുന്നു.

സോമപ്രഭക്കുമൊരുമങ്ങലണച്ചതല്ലോ
പ്രേമപ്രസന്നമവിടുത്തെമുഖാരവിന്ദം
ഈമട്ടുനിർഭരനിരാശതയന്ധകാര
സ്തോമംകണക്കുയരുവാനിടഞാനറിഞ്ഞു.

നൂനംഭവാൻപണിയെടുത്തുവിതന്ദ്രമന്ത്രാ
ധീനത്തിലീഗൃഹചരത്തെവരുത്തിടാഞ്ഞാൻ
ഞാനല്ലയോജനക!ദുർഭഗപുത്രിയങ്ങേ-
ക്കാനൽശ്രമംസഫലമായിവരാവതാണോ.

പാരംമനസ്സിലൊരുകറുയരുന്നിതുച്ച-
നേരത്തുവീയുലകിരുൾക്കിടമായിരുന്നോ
ആരമ്യമാംസ്മിതരസംചൊരിയുന്നവാക്കിൻ
സാരസ്യമഞ്ഞയെവെടിഞ്ഞിതഹോകഠോരം,
ബാലസ്വഭാവതവെടിഞ്ഞിതുഞാൻ,വി- (വാഹ

കാലംകഴിഞ്ഞുപഴിവാക്കുജനംപറഞ്ഞു
മാലനപാഠംമനസിവാച്ചുപമാനലജ്ജാ
ജാലത്തിനാലയി!കുനിഞ്ഞുഭവൻമുഖാബ്ജം

എന്നുള്ളമജ്ജനക!ഹന്ത!വിലക്കുവാങ്ങി-
ത്താനുള്ളകാമുകനിലാശ്രുരമിക്കുമെന്നോ
ചിന്നക്രതാർത്ഥതഭവാനിതുകൊണ്ടുവന്നു-
വെന്നുള്ളിലിന്നുസുമതേ!കരുതുന്നതുണ്ടോ.

കൊണ്ടാടിയിപ്പരിണയത്തിനുകീഴടങ്ങി-
ക്കൊണ്ടാലതെൻജനകനുപ്രിയമായിരി- (ക്കും
പണ്ടായിനേടിയഗൃഹത്തിനെഞാൻനിമി- (ത്തം
രണ്ടാമതാമൊരുവനേകുവതത്തലല്ലോ.

ചിന്താഭരംമനസിഹന്ത വളർത്തുകൊണ്ടോ
സന്താപമാർന്നുമുഖമങ്ങിനെകണ്ടുകൊണ്ടോ
എന്താത!ഭ്രൂമിയിചിരിപ്പതിലേറെനല്ല-
തെന്താകിലുംനരകലോകനിവാസമല്ലോ.

താതന്റെതാപശമനത്തിനുമഗൃഹത്തിൽ
സ്വാതന്ത്ര്യമന്യനുവരാതെകഴിക്കുവാനും
ആതങ്കമേതുമിയലാതിനിഞാനുറച്ചു
ഭ്രാതനെവിട്ടുപരമാത്മപദംഭജിപ്പാൻ.

ഹാ!നിസ്തുലപ്രളയമെന്നതുപോലെവെ'ബ-
ർദപാ'നിൽകഴിഞ്ഞവലുതാംജലപ്രവാ- (ഹാൽ,
വന്നിങ്കലേക്കുവഴിനോക്കിയക്കൂട്ടരെസ്സ-
മ്മാനിച്ചുഹന്ത!പലരുംതുണചെയ്തുവെല്ലോ.

പാരംസ്വദേശഹിതമോർത്തുവിദേശവസ്തു
വാരത്തിലുച്ചബ്ബണവിരക്തിവെളിപ്പെട്ട- (ത്തി



കേരള സാഹിത്യ അക്കാദമി

സാരജ്ഞർനമ്മുടെയുവാക്കൾതുടന്നിതിങ്ങി
നേരത്തുമെൻകരളിൽനിന്നൊഴിയുന്നതി-
(ല്ല.

ക്രൂരാഭിശാസനസഹിപ്പൊരുദക്ഷിണാഫ്രി-
ക്കാരാജ്യദുർഭഗരെനൽപരിരക്ഷചെയ്വാൻ
സ്വാരാനുകമ്പമൊഹഭിക്ഷയെടുത്തുകൂടി-
സ്വാരാജ്യഹാർദ്ദമധികംവിശദീകരിച്ചു.

ഈമട്ടുധർമ്മമിയലുന്നപരോപകാര-
സാമർത്ഥ്യവുംകരുണയുംകലരുംയുവാക്കൾ
കർമ്മംസ്വദേശജനദുഃഖനിവാരണത്തിൽ
പ്രേമത്തൊടെന്തഹഹ!മുന്നിൽവരാതിരി-
(പ്പാൻ.

കോട്ടംമനസ്സിലകളുംവിധമുള്ളജാതി-
ക്കൂട്ടംധനാശകലരുന്നവിവാഹശട്ടം
വാട്ടംവെടിഞ്ഞിവപൊരുത്തുയരുന്നകഷ്ടം
നോട്ടംജനത്തിനിതിലെന്തിനിയുംവരാ-
(യ്വാൻ.

സാനന്ദമിന്നലെനിശീഥിനിയിൽകിനാവി-
(ൽ

ഗാനംസുധാമധുരമെൻചെവിയാസ്വദിച്ചു
ജ്ഞാനവ്യയപ്രണയനിർഭരയാംകടാക്ഷ-
ശ്രീനൽകിടുന്നരിയദൃഗ്ഗ്യയെയങ്ങുകണ്ടു.

കൊണ്ടാടിനന്മധുരഹാസവിലാസഭംഗി
കൊണ്ടാട്ടമാമഹിതമായമഹാവിശേഷം
തണ്ടാർതൊഴുന്നനിജചാരുകരാങ്കുരത്തെ
ക്കൊണ്ടാദരത്തൊടഥമാടിവിളിച്ചിതെന്നെ.

ലോകപ്രശസ്തതരമിങ്ങിനെകാഴ്ചതാന-
സ്തോകവ്യഥംഹഹഹ!കണ്ടുനടുങ്ങിയേററാം
ഹാ!കഷ്ടമെന്നുടെപിതാവിനെവേർപിരി-
(ഞ്ഞാൽ

നാകത്തിലുംനരകദുഃഖമിനിസ്സുദിസ്സും.

ദീക്ഷിച്ചമജ്ജനനി!തൽജഠരത്തിലിട്ടു
സൂക്ഷിച്ചുവേദനസഹിച്ചിഹപത്തുമാസം
ദാക്ഷിണ്യബുദ്ധിയെഴമാമുഖപങ്കജത്തെ
വീക്ഷിച്ചിടാതൊരമിനിട്ടുസഹിസ്സുമോ ഞാ-
(ൻ.

ഉന്നമ്രമാകളിയൊടുസോദരസഞ്ചയത്തോ-
ടന്നക്കിടാവിനുടെമാതിരിഞാൻവളന്നു
ഖിന്നതമോടേവരചിട്ടുസുരാലയത്തിൽ
ചെന്നങ്ങുവാണിടുകയോവിധിയോഗമ-
(യ്യോ.

കാററുംതണുപ്പുമിയലാത്തവിധത്തിലെ-
(ന്നെ
പ്പോററുന്നതായകുലധർമ്മഗൃഹത്തിനേയോ
തീററുന്നതാപമൊഴിയുംപടിയിങ്ങുമോദ-
മേററുന്നപൂവനികയോവെടിയേണ്ടതിഞാ-
(ൻ.

തെല്ലിപ്രകാരമതിഘോരതമസ്സഹന്ത!
മല്ലിട്ടുമൽകരളിനോടുദയാവിഹീനം
സല്ലിപ്തശാന്തിയൊരുദിവ്യമഹസ്സുപിന്നീ-
ടല്ലിങ്കലെൻഹൃദയത്തിലുദിച്ചുചൊന്തി.

ഇന്നുള്ളതൊന്നുമിഹശാശ്വതമല്ലനൂന-
മെന്നുള്ളവാസ്തവമെനിക്കുമനസ്സിലായി
എന്നുംവിനാശമിയലാത്തമഹാപദത്തിൽ
ചെന്നുല്ലസിക്കുവതിനുള്ളിലുറച്ചുഞാനും.

ചാടട്ടെയോപുഴയിലൂക്കൊടുകത്തിയേല്പി-
ച്ചീടട്ടെയോവിഷരസംനുകരട്ടെയോഞാൻ
ഈടററജീവിതമിതെങ്ങിനെഞാൻനശിപ്പി-
ച്ചീടട്ടെനിത്യമനഘംപദമാർന്നിരിപ്പാൻ.

അല്ലാ!മഹാഗ്നിഭഗവാനുകളേബരത്തെ
യുല്ലാസപൂർവ്വമിനിയാശുയജിക്കനല്ലു
ചൊല്ലാളുമിദഹനനുഗ്രതയോടുപാരി-
ലെല്ലാംകടന്നഥപടർന്നുപിടിച്ചിടട്ടെ.

എന്നെക്കണക്കഴലെഴുംതരുണീജനങ്ങൾ-
തന്നെഞ്ചിലുള്ളപുരുതാപമഹാദവാഗ്നി

എന്നെന്നുമത്തരുണൻതൻഹൃദയാംബുജ-
(ത്തിൽ
ചെന്നെത്തിയായതുപരംവിദഹിച്ചിടട്ടെ.
അല്ലുംപകൽപ്രചുരമാംപ്രണയത്തൊ-
(ടല്ലൽ
തെല്ലുംവരാതെതുണചെയ്തോരുമൽപിതാ-
(വേ!
ചൊല്ലുള്ളശാശ്വതപദസ്ഥിതിനേടുവാൻ
(ഞാൻ
ചെല്ലുന്നഹോ! യജനവേളയടുത്തുനന്നേ.
ആരാവത്തുന്ത്യമിഹവൃക്ഷലതാദി, സർവ്വ
ഘോരാന്ധകാരനികരസ്തിമിതാനിശീഥം
പാരാകവേ സ്വപനമുദ്രിതമൊന്നുകൂടി-
ന്നാരാൽഭവാനൊടിവൾയാത്രപറഞ്ഞിടട്ടേ'
സരസപദമിദാനീമൊന്നുകൂടിബ്ഭവാനെ
ക്കരളലിയെവിളിസ്സാംതാത! ഹാ! താത
(ത!
ചിരമിനിയിവൾദേവീപാദപദ്മേഭവാൻ
(തൻ-
വരവിനെയനുവേലംകാത്തുകാത്തങ്ങിരി-
(ക്കാം.

സ്നേഹലതയെന്നബാലാ
സ്നേഹമെഴുംതാതനവമെഴുതിയഹോ
മോഹനഗാത്രിമഹാഗൌ
ദേഹംഹോമിച്ചഹന്ത! പങ്കാളിൽ.

മരുത്തൂർ കരുണാകരമേനോൻ.

---

# ദക്ഷയാഗം

ഭാഷാപ്രബന്ധം

(തുടർച്ച)

---

കല്യാത്മാവിപ്രകാരംത്രിപുരഹരനെനി-
ർഭത്സ്യദക്ഷൻതദാനീ
മുള്ളേറുംകോപശാലീകരതലഭൃവിശാ-
പാംബുകൈക്കൊണ്ടശങ്കാ
കല്യാണ്യാവാഴ്മമാണോപ്യഹഹപരിഷദാ
യജ്ഞഭാഗംനിനക്കി-
ങ്ങില്ലാതെപോകയെന്നമ്മുനിസദസിശപി
ച്ചുത്ഥിതോഗാൽസ്വഗേഹം.

ശ്രീനന്ദികേശ്വരനമക്ഷണമാശുദക്ഷേ
മാനീസസജ്ജകിലബസ്തമുഖത്വശാപം
രോഷേണശൈവപരിവാരജനേമഹാത്മാ
പാഷണ്ഡതാംപ്രതിശശാപഭൃഗുസ്തദാനീം.

ഇത്ഥംമെത്തുന്നശാപവ്യതികരസമയേ
സർവ്വസംഹാരമൂർക്കൊ-
ണ്ടുള്ളിക്കതംക്ഷോഭയുക്തംഭ്രുകുടികടുദൃശാ
വാരയൻഭൃത്യലോകം
സ്മൃത്വാദാക്ഷായണീംതാംപുരഹരനടുത്തു-
ണ്ണീമെഴുന്നള്ളിനാൻപോ-
ലദ്രിഗാത്രസാമാജികനിവഹമനാ-
മന്ത്ര്യകൈലാസശൈലേ.

വിശ്വസൃക്പതികളുംസമാപ്യവിധിനാസ
ഹസ്രപരിവത്സരം
മെത്തിനോരുവരസത്രമെത്രയുമുദഗ്ര-
ചിത്രമഹിമാജ്വലാഃ
അത്യുദാരയമുനാനിലിമ്പസരിതോരിതം
പെരിയസംഗമേ
കല്പിതാവഭൃതമജ്ജനാസ്സ്വരിതമഭ്യ
ഗുന്നിജനിജാലയാൻ.

ശങ്കരോപിഭഗവാനവേത്യരജതാചലം
പ്രണയിനീംസതീ-

മംഗനാതിലകമാദരേണ മുറുക
പ്പുണന്നു സുഖസാഗരെ
മുങ്ങിനോരളവിലസ്യദക്ഷ ദുരിത
ക്രമങ്ങളൊരുനേരവും
തങ്ങിയില്ലുമനകമ്പിലുമ്പർകുല
തമ്പിരാന്റെ കരുണാംബുധേഃ.

വിദ്വേഷമാന്നു ഹരനോടനിശം ത്രിലോകനാ-
ളിത്ഥം കഴിഞ്ഞളവു ലോകഗുരുപ്പിധാതാ
വിശ്വപ്രജാപതികളിൽ പ്രഥിതാധിപത്യം
ദക്ഷന്നു ചെയ്തു വിധിയെപ്പരമാഭിഷേകം.

ആത്തമോദയമേഷ ഖണ്ഡ പരശു
ദ്വേഷീ വിധായാസ്ഥയാ
വാരാന്നീട്ടി നവാജപേയമഖവും
ദക്ഷോമുനി ഗ്രാമണീഃ
ധീരാത്മാ വിബുധഷി വിപ്രനിവഹാ
നാഹൂയ്യ പാരം തെളി
ഞ്ഞാരേഭെയജനാ ബൃഹസ്പതിസവം
നാമപ്രകാമോത്തമം.

ലോകസ്വാമികൾ ചെന്നു തില്ലഗിരിശ
ദ്വേഷാലി തസ്വാന്തമ
ന്നാകെക്കണ്ടകകാമ്പിൽ വിശ്വമഹിതേ
തസ്മിൻ മഖാഡംബരേ-
വൈകുണ്ഠാംബുജസംഭവൌ തദിതരെ
സർവ്വേപി ചെന്നീടിനാർ
നാകാവാസികൾ നാരദാദിമുനിഭി-
സ്സാകം പ്രകാമോൽസുകാഃ.

തസ്മിൻ കാലേ കദാചിൽ കലിതമണിഗ
കാഞ്ചെനാകേളിഹർമ്മ്യേ (ണെ
സ്വച്ഛന്ദം ഭർത്തൃ രകു പരിചിനൊടു സതീ
ദേവിതാനാവസന്തീ
ഗച്ഛന്തീനാം വിമാനൈസ്സ ഹദിവിചരവാ
മഭ്രവാന്തമിലുള്ളോ
രിച്ഛാലാപേ വിദിത്വാ മഹിതപിതൃമഖം
കൌതുകാർദ്രാബഭാഷേ.

നാഥാ കാണേണമെ സംപ്രതി പിതൃയജനം
കാണ്മതിന്നമ്പർ നല്ലാർ
മിതെ സംഭ്രേയ്യ പോകുന്നിതു കനകവിമാ
നേഷു ചേന്നാത്മകാന്തൈഃ
മോദാർദ്രം തത്ര സംഭ്രം പ്രിയതമ ഭവതാ
ചേന്നു മുഖ്യാദ്ധ്വരത്തിൻ
പ്രാധാന്യപ്രൌഢി കാണ്മാൻ മനസി മമ
കൌതുകം ചെല്ലുവല്ലേൻ. (വിഭോ

ഭംഗ്യാ ചെന്നാത്മകാന്തൈർമ്മമ ഭഗിനികളും
പോന്നവന്നീടുമല്ലോ
മംഗല്യൈരത്ര സത്രെന വരചകനകാ
കല്പശില്പാഭിരാമാഃ
ചെന്നാലൊന്നിച്ചു കാണാമവരെയുമുടനെ
മാതൃലോകഞ്ച തസ്മിൻ
ഇംഗദാഭോഗേനയജ്ഞധ്വജമപി മുനിഭി
സ്സമ്യഗുന്നാമ്യമാനം.

ജാതാഭോഗം വിഭോ നിന്തിരുവടിയൊടു ചേ
ന്നധ്വരെ തത്ര ഗത്വാ
നാഥാ താദൃശ്യ സ്വസ്രുഭ്യോ മഹിതസദസി മൽ
പ്രാഭവം കാട്ടുവാനും
എതാസ്സ്നേഹാതിഭാരസ്ഫുതകുചകലശി
രാസ്വദയാ പൂർണ്ണമതിന്നും
മിതെമിതെതഴയ്ക്കുന്നിതു മനസി കൃപാ
വാരിധേ കൌതുകം മേ.

അദ്ധ്വരിം ചെയ്യുതില്ലെങ്കിലു മഴകൊടു ചെ
ല്ലേണമല്ലോ ഗൃഹത്തുണാം
ഗേഹേ ചെല്ലാമിതെല്ലാവരുമിതിനൊ
ല്ലില്ല കല്യാണ ഭൂമേ! (രുകി
ലോകനാം നാഥകേൾ സംപ്രതി തിരുമന
സ്നേഹമുണ്ടെങ്കിലേമാ (സ്സി
മാകാംക്ഷാമദ്യ പൂരിപ്പതിനൊരു കരുണാ
ജൃംഭതാം തമ്പിരാനെ!

വാഴ്ത്തുന്നകൌതുകവശാദിതികാമിനീന്താം
ദാക്ഷായിണീംപ്രതിജഗാദപിനാകധന്വാ
യോഗ്യംതുലോമിതുതവാഗ്രഹമെങ്കിലുംകേ-
ളോക്താവിധൌസുമുഖിസങ്കടമുണ്ടനേകം.

വിദ്വേഷാന്തവതാതനുണ്ടുദയിതേ
നമ്മെക്കുറിച്ചേററവും
സത്രേവിശ്വസൃജാംതടിയവചനം
മുഗ്ദ്ധേധരിച്ചീലയോ
മദ്ധ്യേതത്രഗതാംമമപ്രിയതമാം
മാനിയ്ക്കയില്ലെന്നുമേ
പുത്രിംതവാമപിസത്യമിന്ദുവദനേ
ദക്ഷോദ്ദരാത്മാഗ്രണീഃ.

നന്നായ്നാണംകെട്ടക്കംപുനരവനധികാ
ദ്വേഷമുന്നാമേദ്ദുരാത്മാ
നീണ്ണിതംജീവനാഥേസഭയിലൊരുസുവ-
ക്കേടുമെത്തിടുമല്ലോ
എന്നുംനല്ലൊന്നിതല്ലനിനവിതുപരുഷം
തസ്യദുർവ്വാക്കൊരാന്നേ
മുന്നംഞാനെത്രഭണ്ണിച്ചവിലസദസിസ-
വ്വംക്ഷമിച്ചിങ്ങുപോന്നു.

വിദ്വേഷമാനസുഹൃദോനിയതംശരീരാ-
നത്യന്തശത്രുജനമെന്നതറിഞ്ഞുകൊൾക നീ
സത്യാന്തദീയകടുവാക്പരിഭൂതിയേക്കാൾ
മുഗ്ദ്ധേപൊറുപ്പതൊരുശല്യനിഖാതമല്ലോ.

ബാലേനമ്മോടുദക്ഷൻപലതരമപകാ-
രങ്ങൾചെയ്കിലിടിനാലും
ചേലന്തിടുംഗുരുതപാദവിലമപിസ-
ഹിയ്ക്കുന്നതേവനുക്കൂട.
കേളെന്നാലാവൊളുംതൽപരിസാഭുവിചെ
ല്ലേണ്ടുവേണ്ടിച്ചചൊന്നാൽ
നീലാക്ഷീമാലികേനല്ലതുകിഴവിവരാ-
വല്ലഭേതീർത്തുചൊല്ലാം.

ശ്രുത്വാഗിരംതാമഥരോഷമുൾക്കൊ-
ണ്ടുത്ഥായദേവീനിജഭർത്തുരങ്കാൽ
അത്യാകുലാബാഷ്പജലാവിലാക്ഷീ
വക്ത്രാംബുജംതാഴ്ത്തിരുരോദദീനാ.

ചിത്തേരവേദമവലോക്യനിജപ്രിയായാ-
സ്തൂണ്ണിംബഭൂവവിമനാഭഗവാൻപിനാകി
സാദ്ധ്വീചതാംകരിതുരമ്പൊടുമൌനമുദ്രാം
നീത്വാഭിവന്ദ്യഭവനാൽപ്രയയൌരവാനി.

(തുടരും)

---

# വായുസങ്കീർണ്ണമായ പാനീയങ്ങൾ

(അവയുടെ ഉത്ഭവവും വളർച്ചയും)

---

ലമണേഡ്, സോഡ, മുതലായ പാനീയങ്ങൾ നാം ഇക്കാലത്തു ധാരാളം കാണുകയും ഉപയോഗിക്കുകയും ചെയ്യുന്നുണ്ടല്ലോ. ദഹനക്ഷയത്തിന്നു സോഡാപാനിയം ഉപയോഗിയ്ക്കുവാൻ വൈദ്യന്മാർ അഭിപ്രായപ്പെടുന്നുണ്ട്. വേനൽക്കാലത്ത് ഉഷ്ണശമനത്തിന്നായി തണുപ്പുള്ളതും വായുസങ്കീർണ്ണവുമായ പാനിയങ്ങൾ നാം ആവശ്യപ്പെടുന്നു. പോരെങ്കിൽ സുഖസ്ഥാനത്തിന്നായി നാം വേനൽക്കാലത്ത് പല പ്രസിദ്ധപ്പെട്ട സ്ഥലങ്ങളിലും പോയി കളിച്ചു താമസിയ്ക്കുന്നുമുണ്ട്. ഇപ്രകാരം വായുസങ്കീർണ്ണമായ പാനീയങ്ങൾക്കു പലപ്രകാരത്തിലും പ്രസിദ്ധിയും പ്രചാരവും സിദ്ധിച്ചിരി

ക്കുന്ന ഇക്കാലത്ത്, അവയുടെ ഒരു ചുരുങ്ങിയ ചരിത്രത്തെ ഇവിടെ പ്രസ്താവിക്കുന്നതു അനുചിതമായിരിക്കയില്ലെന്നു വിശ്വസിക്കുന്നു.

ലോകത്തിലുള്ള എല്ലാ സ്വാഭാവിക ഉറവുകളിലെയും (Springs) വെള്ളത്തിൽ അംഗാരാമ്ലം (Carbonic acid gas) മുതലായ പലവിധ വായുക്കളും പലമാതിരിയുള്ള ഉപ്പുകളും ധാരാളം കൂടിക്കലൎന്നിട്ടുണ്ടെന്നുള്ള വാസ്തവസംഗതി ഏറെക്കുറെ എവൎക്കും ബോദ്ധ്യപ്പെട്ടിട്ടുള്ളതാണല്ലോ. ഭൂഗൎഭത്തിലുള്ള അതിതീക്ഷ്ണമായ ചൂടുകൊണ്ടും, ഭൂമിയുടെ ഉള്ളിലുള്ള പല പതനങ്ങളിൽ കൂടിയും പൊങ്ങിവരുന്ന ഉറവുകൾ ഓരോ പതനങ്ങളിലും അന്തൎഭവിച്ചിരിക്കുന്ന വൈദ്യുതശക്തിയാൽ ചൂടുപിടിക്കുന്നതു കൊണ്ടുമാകുന്നു ഇപ്രകാരം ഉപ്പുരസം ധാരാളമായി കൂടിക്കലരുവാൻ ഇടയാകുന്നത്. നാം കാണുന്നതും ഉപയോഗിക്കുന്നതുമായ പലവിധ ലോഹങ്ങളും ഭൂമിയുടെ അന്തൎഭാഗത്തിൽ അവകളുടെ അപൂൎണ്ണസ്ഥിതിയിലിരിക്കുന്നതിനെയാകുന്നു ഇവിടെ ഉപ്പായിട്ടു പ്രസ്താവിച്ചിരിക്കുന്നതെന്നു വായനക്കാർ പ്രത്യേകം ഓൎമ്മവെക്കേണ്ടതാകുന്നു. ഇപ്രകാരം പലവിധ ലോഹങ്ങളുടെയും സങ്കീൎണ്ണത്താൽ ഈവക ഉറവുകൾക്കു വൈദ്യസംബന്ധമായി ഒരു പ്രാധാന്യം സിദ്ധിച്ചിട്ടുണ്ട്. അതുകാരണത്താലാണ്, ചില പ്രത്യേകസ്ഥലങ്ങളിലുള്ള ഉറവുകളിലെ വെള്ളം ഉപയോഗിക്കണമെന്നു വൈദ്യന്മാർ ചികിത്സയിലിരിക്കുന്ന ദീനക്കാരോട് അഭിപ്രായപ്പെടുന്നത്. ഇപ്രകാരമുള്ള സ്ഥലങ്ങൾ, ഫ്രാൻസ്, ജൎമ്മനി, ഇററലി, സ്പെയിൻ മുതലായ രാജ്യങ്ങളിലുണ്ട്. ഇന്ത്യാരാജ്യത്തിൽ താമ്രപൎണ്ണിനദി, കോൎട്ടാലം വെള്ളച്ചാട്ടം മുതലായ സ്ഥലങ്ങൾക്കും നമ്മുടെ കൊച്ചിരാജ്യത്തിലുള്ള ആലുവാപ്പുഴ, ചാലക്കുടിപ്പുഴ, മുതലായ നദികൾക്കും, ഈ കാരണത്താലാണ് പ്രസിദ്ധി കിട്ടിയിരിക്കുന്നതു. എന്നാൽ, ദാരിദ്ര്യത്താലും, ദീനത്തിൻെറ ആധിക്യംകൊണ്ടും മററും അകലസ്ഥലങ്ങളിൽ പോയി കുളിച്ചു താമസിക്കണമെന്നുള്ള വൈദ്യക്കാരൻെറ അഭിപ്രായം സ്വീകരിപ്പാനും നിറവേററുവാനും എല്ലാ ദീനക്കാൎക്കും സാധിച്ചുവെന്നു വരികയില്ല. ആ സ്ഥിതിക്കു ഈ വക സ്വാഭാവികമായ ഉറവുവെള്ളങ്ങളുടെ ഗുണങ്ങൾക്കു യാതൊരു ഭംഗവും വരാത്തവിധത്തിൽ മനുഷ്യപ്രയത്നത്താൽ അതുകളോടു സാമ്യമായ വെള്ളങ്ങളുണ്ടാക്കുവാൻ സാധിക്കുമെങ്കിൽ, അന്യരാജ്യത്തു പോയി താമസിക്കുന്നതിൽനിന്നുണ്ടാകാവുന്ന ബുദ്ധിമുട്ടുകളിൽനിന്നു ദീനക്കാരെ ഒഴിവാക്കി അവരെ അവരവരുടെ വീടുകളിൽതന്നെ കിടത്തി ചികിത്സിക്കുവാൻ സാധിക്കുമെല്ലോ. ഈ ആലോചനയാണ് വായുസങ്കീൎണ്ണമായ പാനീയങ്ങളുണ്ടാക്കുവാനുള്ള ഉദ്യമത്തിലേക്കു ശാസ്ത്രജ്ഞന്മാരെ പ്രേരിപ്പിച്ചത്.

അംഗാരാമ്ലവായു കണ്ടുപിടിച്ച് അതിൻെറ പ്രകൃതിയെപ്പററി സൂക്ഷ്മമായി ഗ്രഹിച്ചതുകൊണ്ടാണ് പ്രസ്തുതപാനീയങ്ങൾ നിൎമ്മിക്കുവാൻ സാധിച്ചതു. എന്തുകൊണ്ടെന്നാൽ, അംഗാരാമ്ലവായുവിൻെറ സങ്കീൎണ്ണത്താലാണ് ചില പ്രത്യേക ഉറവുവെള്ളങ്ങൾക്കു ഗുണം സിദ്ധിച്ചിട്ടുള്ളതെന്ന് പതിനാറാം നൂററാണ്ടിൽ തന്നെ കണ്ടുപിടിച്ചിരിക്കുന്നു. നാം ലന്തച്ചുണ്ണാമ്പ് എന്നു പറയുന്ന ചോക്കിലും കാടുകളിലും അംഗാരാമ്ലവായു ധാരാളമുണ്ടെന്നു 'പരാസൽസസ്സ്' എന്ന മഹാനും അദ്ദേഹത്തിൻെറ

ശിഷ്യനായ 'വാൻഹെൽമൊണ്ട്' എന്നാളും കൂടി പതിനാറാംനൂററാണ്ടിൻെറ ആദ്യത്തിൽ കണ്ടുപിടിയ്ക്കുകയുണ്ടായി. അതിനുശേഷം, കൽക്കരി കത്തിയ്ക്കുക, അഗ്നിപർവ്വതങ്ങളുടെ പൊട്ടൽ, ശ്വാസോച്ഛ്വാസം ചെയ്യുക, വൃക്ഷങ്ങളും ചെടികളും വളർത്തുക, മുതലായവയിൽനിന്നും ഈ വായു പുറപ്പെടുന്നുണ്ടെന്നു മനസ്സിലാക്കി, മാർബിൾകല്ലിലും ചോക്കിലും ഈ വായു ഉണ്ടെന്നു 1756-ൽ 'പ്രൊഫസർ ബ്ളാക്ക്' എന്ന വിദ്വാൻ കണ്ടുപിടിയ്ക്കുകയും, ചോക്കിൽനിന്നു ചൂടുകൊണ്ട് ഈ വായുവിനെ പുറപ്പെടുവിയ്ക്കുകയും ചെയ്തു. പക്ഷേ 'ബ്ര്യൂഷി' എന്ന വിദ്വാൻ ദ്രാവകംകൊണ്ടു ചോക്കിനെ പല ഭാഗങ്ങളായി തിരിച്ചു വളരെ എളുപ്പത്തിൽ ഈ വായു ഉണ്ടാക്കി. അംഗാരാമ്ലവായു വെള്ളത്തിൽ കൂടിച്ചേരുന്നതാണെന്നും അതിൻെറ ശക്തി ലോഹങ്ങളെക്കൂടി വെള്ളത്തിൽ അലിച്ചു ചേർക്കുവാൻ മതിയായിട്ടുള്ളതാണെന്നും, ഈ വായുവിൻെറ വെള്ളത്തിലുള്ള കൂടിച്ചേർച്ച ചലനംകൊണ്ടു അധികരിയ്ക്കുന്നതാണെന്നും; 'ഡോക്ടർ പ്രീസ്റ്റിലി' എന്നൊരാൾ പത്തു കൊല്ലത്തിനുശേഷം ഉദാഹരണസഹിതം അനുഭവപ്പെടുത്തുകയുണ്ടായി.

ഇതെല്ലാം കണ്ടുപിടിയ്ക്കുന്നതിനു മുമ്പുതന്നെ, ചില പ്രസിദ്ധപ്പെട്ട ഉറവുകളിലെ വെള്ളത്തിനു സാമ്യമായ വെള്ളം ഉണ്ടാക്കുവാൻ ചിലർ ശ്രമിച്ചുതുടങ്ങി. എന്നാൽ ആ ശ്രമങ്ങളെല്ലാം നിഷ്ഫലമായി പരിണമിച്ചതേയുള്ളൂ. ഈ ശ്രമങ്ങളിലെല്ലാം ഒരു സാധനം മാത്രമേ ചേരാതെ വന്നുള്ളൂ. അതെന്താണെന്നു മനസ്സിലായാൽ മാത്രമേ ശ്രമം ഫലവത്താകയുമുള്ളൂ. 'ജന്നി' 'ഹോവാർഡ്' എന്നു രണ്ടു ബ്രിട്ടീഷ് അപ്പോത്തിക്കിരിമാർ, അവർ കണ്ടുപിടിച്ച ഒരുതരം ഉറവുവെള്ളത്തെ പ്രസിദ്ധപ്പെടുത്തുന്നതിനു 1685-ൽ ഗവമ്മേണ്ട് അനുമതി വാങ്ങുകയുണ്ടായി- പ്രഞ്ചുകാരനായ 'ടിർസെക്ക്' എന്ന രസതന്ത്രജ്ഞൻ, ഏത് ഉറവുവെള്ളത്തിൻെറ സാമ്യത്തിലുമുള്ള വെള്ളവും താൻ ഉണ്ടാക്കി വിൽക്കുന്നുണ്ടെന്നു 1692-ൽ പ്രസിദ്ധപ്പെടുത്തി. പക്ഷേ, ഈവക വെള്ളങ്ങളെല്ലാം വായു കൂടിച്ചേർന്നതല്ലായിരുന്നു. 1695-ൽ സോഡാപാനിയം ഉണ്ടാക്കിത്തുടങ്ങി. എന്നാൽ അംഗാരാമ്ലവായു ചേർക്കുന്ന സമ്പ്രദായം അക്കാലത്തു കണ്ടുപിടിച്ചിട്ടില്ലായിരുന്നതുകൊണ്ട്, അതിലുപയോഗിച്ചിരുന്ന ദ്രാവകപ്പൊടികളെല്ലാം, അലിഞ്ഞുചേരാതെ അടിയിൽ ഊറലായി കിടക്കുകയാണ് ചെയ്തിരുന്നത്.

അതിൽപിന്നെ, ഡോക്ടർ പ്രീസ്റ്റ്ലിയുടെ അഭിപ്രായമനുസരിച്ച്, അംഗാരാമ്ലവായു പ്രത്യേകമായുണ്ടാക്കി, വായു ചേർക്കേണ്ടതായ വെള്ളത്തിലേക്ക് അതിനെ ഒരു കുഴൽവഴിയായി കൊണ്ടുപോയി, ചലനം കൊണ്ടു വെള്ളവും വായുവും തമ്മിൽകൂട്ടിച്ചേർക്കുവാൻ ശ്രമിച്ചു. ഇവയിൽ ചില ശ്രമങ്ങൾ ഏതാണ്ടൊക്കെ ഫലിച്ചുവെങ്കിലും യന്ത്രദൌർല്ലഭ്യത്താൽ ഉദ്ദേശപൂർത്തി മുഴുവനായില്ല. 1786-ൽ "കാറാഡോറി" എന്നൊരാൾ നിർമ്മിച്ച യന്ത്രത്താലാണ് വെള്ളവും വായുവും കൂടി തൃപ്തികരമാംവണ്ണം കൂട്ടിച്ചേർക്കുവാൻ സാധിച്ചതു. ഈ യന്ത്രത്തിൻെറ സമ്പ്രദായം ചുരുക്കത്തിൽ ഇവിടെ ചേർത്തുകൊള്ളുന്നു. ഒന്നാമതായി വായു നിർമ്മിക്കുന്നതിനുള്ള പാത്രമാണുള്ളത്. അതിൽകൂടി ഒരു കുഴൽ പുറപ്പെട്ട് അടുത്തുള്ള ഒരു വലിയ പാത്രത്തിൽചെന്ന് അവസാനി

ക്കുന്നു. ഈ പാത്രത്തിലാണ് വായുശേഖരിക്കാനുള്ള വെള്ളം വെച്ചിരിക്കുന്നതു. ഈ പാത്രത്തിൽ നമ്മൾ തയിരുകലക്കുന്ന കടകോൽ മാതിരി ഒരു സാധനം പിടിപ്പിച്ചിട്ടുണ്ട്. ഇത് എല്ലായ്പ്പോഴും തിരിഞ്ഞുകൊണ്ടിരിക്കുകയും ചെയ്യും. വെള്ളം വെച്ചിട്ടുള്ള പാത്രത്തിൻെറ അടിയിൽകൂടിയാണ് വായു കടക്കവാനുള്ള കുഴൽപോകുന്നതു. ഇപ്രകാരം വായു വെള്ളത്തിൽപ്രവേശിക്കുമ്പോഴത്തേക്കും വെള്ളം ചലിച്ചുകൊണ്ടിരിക്കുന്നതിനാൽ ഏതാനും ഭാഗം വായു അതിൽ കൂടിച്ചേരും. വായു വെള്ളത്തിലേക്ക് ബലമായി തള്ളിപ്രവേശിപ്പിക്കുന്നതിന്നു വീക്കുകയും ചുരുങ്ങുകയും ചെയ്യുന്ന ഒരു റബ്ബർ സഞ്ചി ഇതിൻെറ ഇടയ്ക്കു വെച്ചിട്ടുണ്ടു. ഈ റബ്ബർസഞ്ചിയുടെ സ്വാഭാവികമായ ചുരുങ്ങൽ കാരണം വായു ബലമായി വെള്ളത്തിൽ പ്രവേശിക്കുന്നു.

ഇതിന്നുശേഷം ഓരോരുത്തരുടെ വകയായി ഓരോ യന്ത്രങ്ങൾ പൊട്ടിപ്പുറപ്പെട്ടുതുടങ്ങി. പക്ഷെ ഇവകളൊന്നും പാനീയങ്ങൾ അധികമായി ഉണ്ടാക്കുന്നതിൽ ഉപയോഗപ്പെട്ടില്ല. 1750-മുതൽ തുടങ്ങിയ യന്ത്രനിർമ്മാണങ്ങൾ അവസാനത്തിൽ തൃപ്തികരമാംവണ്ണം പരിണമിച്ചു. വായുനിർമ്മാണത്തിന്നു ഈയംകൊണ്ടുള്ള പാത്രം ഡോക്ടർപ്രീസ്റ്റ്ലി ഉപയോഗിച്ചു തുടങ്ങുകയും "ലവോസിയർ" എന്നൊരാൾ വെള്ളത്തിലേക്ക് വായു ചാമ്പിക്കയററുന്നതിന്നുള്ള യന്ത്രംകണ്ടുപിടിക്കയും ചെയ്തു. അംഗാരാമ്ലവായു കലന്നിരിക്കുന്ന ചോക്ക്മുതലായ സാധനങ്ങളിൽനിന്നു വായുവെ വേർപെടുത്തുമ്പോൾ അതിലുണ്ടാകാവുന്ന അഴുക്കുകളെ കഴികിക്കളഞ്ഞു ശുദ്ധിചെയ്യുന്നതിന്നായി "മാക്" എന്ന രസതന്ത്രജ്ഞൻ വായു ശുദ്ധിചെയ്യുന്ന സമ്പ്രദായവും അതിന്നുള്ളയന്ത്രവും കണ്ടുപിടിച്ചു. പിന്നീടു, ആവിയന്ത്ര നിർമ്മാതാവായ "ജെയിസ് വാട്ട്" എന്ന വിദ്വാൻ നിർമ്മിച്ച യന്ത്രവും മുമ്പുണ്ടായിരുന്ന പല ചില്ലറയന്ത്രങ്ങളും കൂടിച്ചേർത്താണ് "നിക്കൽപാൾ" എന്ന മഹാൻ 1797-ൽ പ്രസിദ്ധപ്പെട്ട "ജിനീവ്" യന്ത്രം ഉണ്ടാക്കിയതു. വായുസങ്കീർണ്ണമായ പാനീയങ്ങളുടെ പൂർണ്ണശക്തി ആദ്യമായുണ്ടായ ഈ യന്ത്രത്താൽ സിദ്ധിച്ചതുകൊണ്ടാണ് ഇതിന്ന് പ്രസിദ്ധിയും പ്രാധാന്യവും കിട്ടിയതും, ഈ തരത്തിൽ ലോകത്തിലുള്ള മററെല്ലാ യന്ത്രങ്ങളുടെയും പിതൃസ്ഥാനം വഹിപ്പാനിടയായതും. ഇവിടെ കാണിച്ചിരിക്കുന്ന ഈ യന്ത്രത്തിൻെറ പടത്തിൽനിന്ന് ഇതിൻെറ ഏകദേശം സ്വഭാവം മനസ്സിലാക്കാവുന്നതാണ്. ഈയന്ത്രനിർമ്മാണം ഈ വിഷയത്തിൽ വൈദ്യന്മാർക്കുണ്ടായിരുന്ന ശുഷ്കാന്തിയെ ഉണർത്തുകയും, സ്വാഭാവികമായ ഉറവുവെള്ളങ്ങൾക്കു സമമായ ശക്തിയോടുകൂടി നിർമ്മിക്കുന്ന വെള്ളങ്ങൾകൊണ്ടു തങ്ങൾക്കും തങ്ങളുടെ ദീനക്കാർക്കും സിദ്ധിക്കാവുന്ന അപരിമിതമായ ഗുണനാനുഭവങ്ങളെപ്പററി അവർ അഭിനന്ദിക്കുകയും ചെയ്തു. ഈ ഘട്ടത്തിൽ, വൈദ്യസംഘത്തിൽനിന്നും ഇതിന്നു രക്ഷാധികാരികൾ ധാരാളമുണ്ടാവുകയും, തന്മൂലം ഈ വ്യവസായത്തിന്ന് ഒരു പുതിയജീവൻ വീഴുകയും ചെയ്തു. 1802-ൽ മുമ്പുപ്രസ്താപിച്ച "നിക്കൽപാൾ", "ഫാർഫിൽഡ്" എന്നൊരാളുമായി പങ്കുചേന്നു, ലണ്ടൻ പട്ടണത്തിൽ ബക്കിങ്ങാംതെരുവിൽ ഒരു സ്ഥലം ഏപ്പാടുചെയ്ത്, അവിടെ ഉറവുവെള്ളങ്ങളും കുളിസ്ഥലങ്ങളും ദീനക്കാർക്ക് താമസിക്കുവാൻ വേണ്ടുന്ന സകലസൌകയ്യങ്ങളും ഏപ്പാടിൽ വരുത്തുകയും ചെയ്തു. ഇവിടെ

എല്ലാത്തരം വെള്ളങ്ങളും ഉണ്ടാക്കി വന്നിരുന്നു എങ്കിലും പ്രധാനപ്പെട്ടവ "സേൽട്ട്സർ" വെള്ളവും (ജർമ്മനിയിൽ "നേഡർ സെൽട്ട്സർ" എന്ന സ്ഥലത്തുകിട്ടുന്ന വെള്ളം) സോഡാപാനിയവും ആയിരുന്നു

ഇപ്രകാരം, ലോഹസമ്മിശ്രവും വായുസങ്കീർണ്ണവുമായ വെള്ളങ്ങളുടെ ആവശ്യം ക്രമേണ അധികരിച്ചുവന്നുതുടങ്ങിയതോടുകൂടി യന്ത്രനിർമ്മാണങ്ങളും കൂടുതലായിത്തുടങ്ങി. യോഗ്യന്മാരായ പല എഞ്ചിനിയർമാരും അവരുടെ പ്രബലമായ ശ്രദ്ധയെ യന്ത്രനിർമ്മാണത്തിലേക്ക് വിനിയോഗിച്ചുതുടങ്ങി. 1810-ൽ "പ്ലാഞ്ചി" എന്നൊരു മഹാനാണ് ആദ്യമായി യന്ത്രപരിഷ്കാരം ചെയ്തതു. ഈ പരിഷ്കൃത യന്ത്രത്താൽ മണിക്കൂറിൽ ഇരുനൂറുകുപ്പികൾ വീതം നിറച്ചുവന്നിരുന്നു. അതിനുശേഷം മണിക്കൂറിൽ മുന്നൂറുകുപ്പികൾവീതം നിറക്കാവുന്നവിധം പരിഷ്കാരംവരുത്തി. എങ്കിലും, വായുകൂടിച്ചേരുന്നതു എല്ലാംകുപ്പികളിലും ഒരുപോലെയായിരുന്നില്ല. ഈ ഒരു ദൂഷ്യത്തെ ഇല്ലായ്മ ചെയ്യുന്നതിന്ന് വളരെ പ്രയത്നം ചെയ്തുവെങ്കിലും ഈ യന്ത്രം ഉപയോഗിക്കുന്നകാലംവരെ ഈ ദൂഷ്യംകൂടാതെ തരമില്ലെന്നാണ് ഒടുവിൽ ബോദ്ധ്യപ്പെട്ടതു. 1819 ൽ പ്രസിദ്ധ എഞ്ചിനിയരായ "ബ്രമ്മ" ഒരു യന്ത്രം നിർമ്മിക്കയും അതുമുതൽ ഈ വ്യവസായം ഒരു പ്രധാന നിലയിൽ എത്തുകയും ചെയ്തു. ഈ യന്ത്രത്താൽ വായുവും വെള്ളവും കൂടി ഒന്നായി തള്ളപ്പെടുകയാണ് ചെയ്യുന്നതു. അതുകാരണം കുപ്പി നിറക്കേണ്ടുന്ന കുഴൽ ഒരിക്കലും ഒഴിയാതിരുന്നു. പക്ഷെ, ഈ കാര്യത്തിൽ, നിറക്കേണ്ടുന്ന കാരോ കുപ്പിയിലും ദ്രാവകപ്പൊടി കലർത്തിയവെള്ളം പ്രത്യേകമായി നിറക്കേണ്ടിവന്നു. പിന്നീടു വായു ചേർന്നവെള്ളം യന്ത്രം മുഖേന നിറക്കുകയാണ് ചെയ്തുവന്നിരുന്നതു. സോഡാപാനീയത്തിന്ന് സോഡിയം ബൈകാർബൊണേറ്റും (Sodium Bicarbonate) ടാർടാറിക്ക് ദ്രാവകവും (Tartaric acid) ആണ് ചേർത്തുവരുന്നതു. ലമണേഡിന്ന് സോഡിയം ബൈക്കാർബൊണേറ്റും ടാർടാറിക്ക് ദ്രാവകവും പഞ്ചസാരയും ചെറുനാരങ്ങാസത്തുമാണ് ചേർക്കേണ്ടതു.

വായുസങ്കീർണ്ണമായ പാനീയങ്ങളുണ്ടാക്കുന്നതിൽ ആദ്യമായി വേഗതയും, പിന്നീടു വേഗതയിലും കുപ്പിനിറക്കുന്നതിലും പരിഷ്കാരവും വർദ്ധിച്ചുവന്നു. ഒരിക്കൽ കെട്ടേച്ച് അടപ്പുകളായിരുന്നു ഉപയോഗിച്ചിരുന്നതു. അതുതന്നെയും കയ്യുകൊണ്ടാണ് അടപ്പ് ഇട്ടുവന്നിരുന്നതു. പന്നിട യന്ത്രം മുഖേന അടപ്പ് ഇട്ടുതുടങ്ങി. ഒടുവിൽ അടപ്പ് ഇടുന്നകാര്യത്തിൽ വേഗതയും സൌകര്യവും കണ്ടുപിടിക്കണമെന്നുള്ള ഉദ്ദേശത്തോടുകൂടി പരിശ്രമിച്ചതിന്റെ ഫലമായിട്ടാണ് ഇപ്പോഴത്തെ സ്ഫടിക ഉണ്ടകൾ ഉണ്ടായതു. കുപ്പിയുടെ മുഖത്തുള്ള ഇന്ത്യാറബ്ബർ വളയത്തിന്മേൽ സ്ഫടിക ഉണ്ട തിങ്ങിച്ചെന്നു ചേരുന്നകാരണം വായു ലേശംപോലും പുറത്തുപോകുന്നില്ല. കുപ്പിയുടെ അകത്തുള്ളവായുവിന്റെ ശക്തികൊണ്ടു ഈ ഉണ്ട കുപ്പിയുടെ മുഖത്തുവന്നു അടഞ്ഞിരിക്കയും ചെയ്യും. അതിന്നുശേഷം പ്രവൃത്തിയിൽ കുറെക്കൂടി ശുചിവരുത്തുന്നതിന്നായിട്ട് സ്ക്രൂസ്റ്റാപ്പർ എന്നൊരു സമ്പ്രദായം കണ്ടുപിടിച്ചു. കുപ്പിയുടെ കഴുത്തിലുള്ള ഒരു സ്ക്രൂ അമർത്തിയാൽ വായു പുറത്തേക്ക് പോകുകയും സ്ഫടിക ഉണ്ട കീഴോട്ടു വീഴുകയും ചെയ്യും. ഈ സമ്പ്രദായംകൊണ്ട് അധികം സൌകര്യം സിദ്ധിച്ചുവെന്നു മാത്രമല്ല, ഉണ്ട കീഴോട്ടു ബലമായി തള്ളപ്പെടുമ്പോൾ സംഭവിക്കുന്ന പല ആപത്തുകളേയും തടയുന്നതിന്നും കാരണമായിത്തീരുകയും ചെയ്തു. ഈ സമ്പ്രദായം ഇവിടങ്ങളിൽ അധികമായി കണുന്നില്ല. മദിരാശിമുതലായ വലിയ പട്ടണങ്ങളിലാണ് ഇത് സാധാരണയായി കാണപ്പെടുന്നതു. എന്നുമാത്രമല്ല വളരെ വിലപിടിച്ചതും പ്രാധാന്യമേറിയതുമായ വെള്ളങ്ങൾ നിറച്ചുവരുന്ന കുപ്പികൾക്കു മാത്രമെ

ഈ സമ്പ്രദായം എപ്പോഴത്തുന്നമുള്ളു. ഇപ്പോൾ ഓരോ പാനീയങ്ങൾ നിറക്കുന്നതിന്നും ഓരോതരം യന്ത്രമാണുപയോഗിച്ചുവരുന്നതു.

1826 മുതൽ ലമണേഡ് ഒരു പ്രധാന പാനീയമായിത്തീർന്നപ്പോൾ 'ബ്രൈട്ടൺ' എന്ന പട്ടണത്തിലെ ഒരു കച്ചവടക്കാരൻ പലവിധ പഴങ്ങളിൽനിന്നും ഓരോതരം മധുരപാനീയങ്ങളുണ്ടാക്കുവാൻ തുടങ്ങി. ഇന്ത്യാരാജ്യത്തിൽ പലഭാഗങ്ങളിലും വീടുകളിൽ ലമണേഡ് ഉണ്ടാക്കി ഉപയോഗിച്ചിരുന്നു. ഒരു പാത്രത്തിൽ വെള്ളമെടുത്തു കുറെ ചെറുനാരങ്ങനീരും പഞ്ചസാരയും ചേർത്ത് ഉപയോഗിച്ചുവന്നിരുന്നതു സാധാരണയായിരുന്നു. വേനൽകാലത്ത് ഇപ്പോഴും ഈ തരത്തിൽ പലരും ഉപയോഗിച്ചുവരുന്നുണ്ട്. കുറച്ചുകാലങ്ങളായിട്ട്; ബിർ, വീഞ്ഞ് മുതലായവകളിലും വായു കലർത്തിത്തുടങ്ങീട്ടുണ്ട്.

ഈ വിധത്തിലുള്ള പാനീയങ്ങൾ ഉണ്ടാക്കി കച്ചവടം ചെയ്യുന്നവരുടെ വർദ്ധനയുടെ ആധിക്യം കുപ്പികളിന്മേൽ കാണുന്ന കുറിപ്പുകളിൽനിന്ന് ആർക്കും അറിയാവുന്നതാണ്. പലകച്ചവടക്കാരും അപ്പപ്പോഴായി പൊട്ടിപ്പുറപ്പെട്ടിട്ടുണ്ടെങ്കിലും, സാമാനത്തിന്റെ ഗുണത്തിലും വിലയിലും വ്യത്യാസംകൂടാതെ പണ്ടത്തെ സ്ഥിതിയിൽതന്നെ നിലനിർത്തിക്കൊണ്ടുപോരുവാൻ സാധിച്ചിട്ടുള്ളതു സ്വെപ്പർസർകമ്പിനിക്കാർക്ക് മാത്രമാണ്. ആദ്യകാലത്തെ മത്സരക്കച്ചവടങ്ങളിൽ ഉപയോഗിച്ചിരുന്ന കുപ്പികൾ ഒഴക്കൻജാതിയിലുള്ളവയായിരുന്നു. ഓരോ കുപ്പികളിലും ഉടമസ്ഥന്റെ പേർ എഴുതി പതിച്ചിരുന്നു. കുപ്പികൾക്ക് വിലചുമത്തിയിരുന്ന കാലംവരെ ഈ സമ്പ്രദായം ശ്രേയസ്കരമായിരുന്നു. മത്സരം വർദ്ധിച്ചതോടുകൂടി ചില കച്ചവടക്കാർ പ്രചാരത്തിന്നുവേണ്ടി കുപ്പികൾക്ക് വിലചുമത്താതിരുന്നപ്പോൾ, ഓരോകുപ്പികൾ വാങ്ങുന്നതിലും അവരവരുടെ കച്ചവടമുദ്ര കൂട്ടിച്ചേർത്തു വാക്കേണ്ടതായ ആവശ്യം നേരിട്ടു. മത്സരം വർദ്ധിക്കുമ്പോൾ അന്യോന്യം തോല്പിക്കുവാനുള്ള വഴിനോക്കുന്നതു സാധാരണയാണല്ലോ. അവരവരുടെ കുപ്പികൾ തിരിച്ചറിയുന്നതിന്നും ഈ സമ്പ്രദായം ഉപയോഗപ്പെട്ടുവന്നു. ഇപ്രകാരം ക്രമേണ പരിഷ്കരിച്ച് ഇപ്പോൾ ഈ തരം വെള്ളങ്ങൾ എവിടെയും ഏതുഗുണത്തിലും സമ്പ്രദായത്തിലും കിട്ടി വരുന്നുണ്ട്.

ഈ ഉപന്യാസം ഞാൻ ഉദ്ദേശിച്ചിരുന്നപോലെ തൃപ്തികരമായില്ലെങ്കിലും, സ്വാഭാവിക ഉറവുവെള്ളങ്ങളെ അനുകരിച്ച് വൈദ്യസംബന്ധമായ ഫലങ്ങളോടുകൂടിയ വെള്ളങ്ങൾ ഉണ്ടാക്കുവാനുള്ള പരിശ്രമമാണ് വായുസങ്കീർണ്ണമായ പാനീയങ്ങളുടെ ഉത്ഭവസ്ഥാനമെന്ന് മനസ്സിലാകത്തക്കവിധം വിശദമായ ഒരു ചരിത്രം ഇവിടെ പ്രസ്താവിച്ചിട്ടുണ്ടെന്നാണ് ഞാൻ വിശ്വസിക്കുന്നതു. കച്ചവടനിലയിൽ ഇപ്പോൾ ഈ വ്യവസായം മഹാന്മാരുടെ ശ്രദ്ധയെ ആകർഷിച്ചിട്ടുള്ളതുപോലെതന്നെ, ലഹരപാനീയങ്ങൾ ഉപയോഗിക്കുന്നതിൽ മിക്കജനങ്ങൾക്കുമുള്ള ആസക്തിയെ ഒരു കാലത്തു ഇത് തീരെ ഇല്ലായ്മചെയ്യുമെന്നും ബലമായി വിശ്വസിക്കാവുന്നതാണ്. ഈ വക പാനീയങ്ങൾ ധാരാളമായി ഉപയോഗിക്കുന്നതുകൊണ്ട് ചില രോഗങ്ങൾ ഉണ്ടാകുവാനെളുപ്പമുണ്ടെന്ന് ചില ഡോക്ടർമാർ അഭിപ്രായപ്പെടുന്നുണ്ടെങ്കിലും, ഇതുകൾ സകലരോഗങ്ങളെയും ഉന്മൂലനം ചെയ്യുന്നതാണെന്നും ചിലർ അഭിപ്രായപ്പെടുന്നുണ്ട്. 'ഒരു തൊഴിലിലിരിക്കുന്ന രണ്ടുപേർ ഒരിക്കലും യോജിക്കയില്ല.' എന്നുള്ള പ്രമാണത്തെ അടിസ്ഥാനപ്പെടുത്തി സമാധാനിക്കുകയാണ് ഉത്തമമെന്നാണ് എനിക്കുതോന്നുന്നതു. സുഖമില്ലെന്ന് തോന്നുന്നവർ ഉപയോഗിക്കണ്ടാ. എങ്ങിനെയായാലും, ലഹരിപദാർത്ഥങ്ങളെപ്പോലെ ദോഷംചെയ്യുന്നതല്ലെന്ന് ഏതുവൈദ്യനും അഭിപ്രായപ്പെടാതിരിക്കയില്ല, നിശ്ചയംതന്നെ.

ഇ. ആർ. മേനോൻ.

# प्रविवत्सोरामन्त्रणम्.

———— :o: ————

जननी जठरे यदा तु मामवहत् पापिनमात्तदौहृदा
ततआदि गतं सुदूरतः सुखमस्या मनसस्तनोरपि ॥ १ ॥

अतिवत्सलयानया पुरा सुविनीतो गतदुष्टशीलकः ।
तरुणत्वमवापमीदृशं जनयित्र्याः सुमनोरथैः सह ॥ २ ॥

"प्रथमो मम सूनुरादराज्जरठां मां परिरक्षिता दृढम्" ।
अतिदाहयतीति वासरान् सततं बद्धमनोरथैव सा ॥ ३ ॥

अनया मयि बध्यते चिरान्महदाशाकुसुमं सुतेऽग्रजे ।
अहमप्यतितत्परोऽभवं सफलीकर्तुमिदं स्वकर्मभिः ॥ ४ ॥

अधुना विफलीकरोति तत् प्रहरन् मर्मणि दारुणो विधिः ।
यदयं मम जीवितद्रुमो घुणजग्धो बत! नङ्क्ष्यति द्रुतम् ॥ ५ ॥

अयि, मातरसौ तवात्मजो विधिना हन्त! कृतोऽतिदुष्कृती ।
अनुभूतवतीहि यत्कृते भवती दुःखगणं विना फलम् ॥ ६ ॥

अयमञ्जलिरिष्टपुत्रके, सुकृतघ्नस्य तवात्मजन्मनः ।
सुतवत्सलतोचितां न ते वितरीतुं प्रभुरस्मि निष्कृतिम् ॥ ७ ॥

अयि मातृसहोदराश्चिरादतिपापेन मया स्थ वञ्चिताः ।
विफलीक्रियते मनोरथः समया यो भवताम् ॥ ८ ॥

जननीं भवतोऽपि वत्सलान् स्वकृतैर्दुश्चरितैर्भयंकरैः ।
अपरानपि हन्त! बान्धवान् शुचमत्यन्तमलम्भयं पुरा ॥ ९ ॥

कृपयानुगृहीत उच्चकैः शिशुभावे कृतमन्तुरप्यहम् ।
"भवितोपरि साधुरेष" इत्ययि, युष्माभिरहो! तितिक्षुभिः ॥ १० ॥

अधुना विधिना दुरात्मना क्रियते तन्निखिलं हि निष्फलम् ।
अपराधशतं मया कृतं कृपया क्षाम्यत बध्यतेऽञ्जलिः ॥ ११ ॥

जननीं सहजं च मातुला निदधे भारतया भवत्स्वहम् ।
करुणाकणिकोदियादिमौ परिपातुं भवतां हृदन्तरे ॥ १२ ॥

यस्योत्सङ्गे कलितविविधक्रीडनं वृद्धिमापं
येनाध्याप्ये शिशुजनमनोदुर्ग्रहाण्यक्षराणि।
यो वा दुष्टं व्यनयदपि मां वत्सलो बालभावे
पादाम्भोजे नतिततिरियं तस्य मे मातुलस्य ॥ १३ ॥

अयमग्रज, वञ्चकप्रभुर्भवतः स्वीकृतबह्वनुग्रहः
सहजस्तव दुर्विधेर्गतो वशमेतत् कथयत्यरुन्तुदम् ॥ १४

निजाचिन्तितसूचिकां पुरा भवते प्राहिणवं हि पत्रिकाम् ।
कुरुतेऽद्य तथैव तां विधिः क्रियतां बुद्धिरनुग्रहाय मे ॥ १५ ॥

जननी मम शोच्यतां गता परिरक्ष्या भवतापि सादरम् ।
अनुजोऽपि शिशुर्यथापुरं क्रियतां पात्रमनुग्रहस्य ते ॥ १६ ॥

अयि, सोदर, वत्सलोऽप्यहं त्वयि, मातर्यतिभक्तिमानपि ।
जननीसहितं विहाय याम्यवशस्त्वां हतदैवपीडितः ॥ १७ ॥

कुरु सज्जनतादृते रतिं पथि, भक्तिं भज मातरि स्थिराम् ।
उपभुङ्क्ष्व सुखान्यगर्वितः स्मर मां चापि कदापि विश्रमे ॥ १८ ॥

परदैवतमावयोर्हि या धनमावां मनुते च या सदा ।
जननीं परिपालयस्व तां मम भारोऽपि निधीयते त्वयि ॥ १९ ॥

ददतां तव मङ्गलां मतिं करणीयेषु रतिं शुभं यशः ।
दृढतामथ कल्यतां तनोरखिलं भव्यमभङ्गमीश्वरः ॥ २० ॥

द्रवति हृदयमेतत् स्यन्दते बाष्पधारा
भुवनमिदमशेषं दृश्यते शून्यमेव ।
तमसि परवशोऽयं मज्जतीवान्तरात्मा
मम निजजनवर्गं सञ्जिहासोरिदानीम् ॥ २१ ॥

आर्. सुधाकरनायकः ।

ണ്. അവർ മല്ലൻ, മലവാഴി, പാ

മതം.

ക്കുട്ടി, എന്ന ഭൂതങ്ങളുടെ ആസ്തികത്വത്തിങ്കൽ വിശ്വസിക്കുന്നു. ഈ ഭൂതങ്ങൾ അവരുടെ ക്ഷേമത്തെ കാത്തും ദുഷ്ടമൃഗങ്ങളുടെ ആക്രമത്തിൽനിന്നും അവരെ രക്ഷിച്ചുംകൊണ്ട് കാടുകളിലും മലകളിലും വസിക്കുന്നുണ്ടെന്നും, അവയ്ക്കു ബലി കൊടുപ്പാൻ ഉപേക്ഷയോ നിരുത്സാഹമോ കാണിക്കുന്നതായാൽ സ്വപ്നത്തിൽ അടിക്കുകയോ മുക്കിത്താഴ്ത്തുകയോ ചെയ്യുന്നവിധം കാട്ടി ശിക്ഷിക്കുമെന്നും അവർ വിശ്വസിച്ചുവരുന്നു. എല്ലാ സമാപത്തികളും കഷ്ടപ്പാടുകളും അവയുടെ അനിഷ്ടത്താൽ സംഭവിക്കുന്നതാണെന്നുതന്നെയല്ല മഴ പെയ്യുന്നതിന്നും ഇടിവെട്ടുന്നതിന്നുംകൂടി അവ ഹേതുഭൂതാക്കളാണെന്നുംകൂടി വിശ്വസിച്ചുവരുന്നുണ്ട്. നായാട്ടിൽ മൃഗങ്ങളെ കിട്ടുവാൻ അവരെ സഹായിക്കുന്നതും ദുഷ്ടമൃഗങ്ങളുടെ ആക്രമണത്തിൽനിന്നും അവരെ രക്ഷിക്കുന്നതും പാക്കുട്ടിയാണത്രെ. എന്നാൽ ഏതെങ്കിലും ആശിക്കപ്പെട്ട മൃഗത്തെ കിട്ടാതിരുന്നാൽ കൃതഘ്നതക്കും വിശ്വാസവഞ്ചനക്കും അതിനെ ഭത്സിപ്പാൻകൂടി അവർ മടിക്കുന്നതല്ല. ഈ ദൈവങ്ങളുടെ രൂപങ്ങളെ സങ്കല്പിച്ച് വൃക്ഷച്ചുവട്ടിൽ കെട്ടിയുണ്ടാക്കുന്ന താകളിൽ അവർ കല്ലുകൾ പ്രതിഷ്ഠിച്ചിരിക്കും. അതുകളുടെ മുകളിൽ കോഴിയോ ആടോ അറുത്ത് ചോര കഴിക്കുകയും ചെയ്യും. ഇതുകൂടാതെ അവരുടെ പുരോഹിതൻ കൊല്ലത്തിൽ ഒരിക്കൽ, കയ്യിൽ സമ്പാദ്യമുള്ള സമയം, ചോറ് കള്ള് തവിട് ഇതുകളെക്കൊണ്ടു പൂജയും കഴിക്കും. പൂജ മററുള്ളവർ കാണ്മാൻ പാടില്ല. അവരെല്ലാവരും ദൂരെ പോയിനില്ക്കണം. പൂജ കഴിഞ്ഞ് അവൻ കൈകൊട്ടിയാൽ എല്ലാവരും അടുത്തുചെന്ന് 'ഓ മല്ലാ, മലവാഴി! ഓ പാക്കുട്ടി! ഓ അച്ഛാ! ഓ അമ്മേ! ഞങ്ങൾ തമ്പ്രാക്കളുടെ (മേൽജാതിക്കാരുടെ) അടുക്കൽനിന്നും പിച്ചതെണ്ടി സമ്പാദിച്ച ഈ സാധനങ്ങളെല്ലാം നിങ്ങൾക്കു തന്നിരിക്കുന്നു. അത് സ്വീകരിച്ച് ഞങ്ങളുടെ വനവാസത്തിങ്കൽ ഞങ്ങളേയും ഞങ്ങളുടെ കുട്ടികളേയും ദുഷ്ടമൃഗങ്ങളുടെ ശല്യത്തിൽനിന്നും രക്ഷിക്കേണമേ!' എന്നും മററും പ്രാർത്ഥിച്ച് നിവേദ്യസാധനങ്ങൾ ഭക്ഷിച്ചതിന്നുശേഷം എല്ലാവരും വീടുകളിലേക്കു മടങ്ങിപ്പോകയാകുന്നു അവരുടെ പ്രാർത്ഥനാരീതി. മേൽജാതിക്കാരിൽനിന്നും അകന്നു കാട്ടുപ്രദേശങ്ങളിൽ നിവസിച്ചുവരികയാൽ ഈ സാധുജനങ്ങൾക്ക് ഹിന്തുമതത്തിന്റെ ശ്രേഷ്ഠഭാവങ്ങളെപ്പററി അറിവാനോ മനസ്സിലാക്കുവാനോ സംഗതിയുണ്ടാവുന്നില്ല. ഉണ്ടെങ്കിൽതന്നെ അത് വളരെ ദുർല്ലഭമായിട്ടേയുള്ളു.

ശവസംസ്കാരരീതി.

നായാടികൾക്ക് ചുടലകളുണ്ട്. അവർ ശവം കുഴിച്ചിടുകയോ ദഹിപ്പിക്കുകയോ ചെയ്യുന്നു. ഒരാൾ ചത്താൽ പുല 10 ദിവസമാണ്. 11-ാംദിവസം കുറച്ചു അരിയും കുറെ പുല്ലും ഒരു ചിരട്ടയിൽ വെള്ളവും ഒരു മുഴവൻവാഴയിലയും ഒരു കത്തുന്ന തിരിയും ശേഖരിച്ച്, സംബന്ധികളെല്ലാം കൂടി അടുത്തുള്ള പുഴയിലോ മററു വല്ല ജലാശയങ്ങളിലോ പോയി കുളിച്ച്, മരിച്ചവനെ സങ്കല്പിക്കുവാൻ ഒരു മൺകൂടോ അല്ലെങ്കിൽ രൂപമോ സൃഷ്ടിച്ച്, ഇലയും മററു സാധനങ്ങളും അതിന്റെ മുമ്പിൽവെച്ച് മൂത്ത മകൻ ഇലയുടെ മുമ്പിൽ കിഴക്കോട്ടുതിരിഞ്ഞുനിന്ന്, 12 പ്രാവശ്യം നീരൊഴിച്ച് ക്രിയ നടത്തുകയും മററുള്ളവർ ഭക്തിപുരസ്സരം തൊഴുതു നമസ്കരിക്കയും ചെയ്തിട്ട്, അരി കാക്കക്കു തിന്നാൻ ഇട്ടേച്ചു എല്ലാവരും വീട്ടിലേക്കു മടങ്ങിപ്പോകും. അവിടെ ചെല്ലുമ്പോൾ എണങ്ങൻ ഓരോരുത്തരുടേയും മേൽ ചാണകവെള്ളം തളിച്ച് ശുദ്ധമാക്കും. തദനന്തരം അവിടെ കൂടിയവർക്കെല്ലാം മൃഷ്ടാന്നഭക്ഷണം കൊടുക്കും. മൂത്തവൻ ഒരു സംവത്സരം തല വളർത്തി ദീക്ഷ ആചരിക്കും. ഇക്കാലത്ത് അവൻ മാംസം കഴിക്കയില്ല. കൊല്ലാവസാനത്തിൽ ചാത്തം ഊട്ടിക്കഴിഞ്ഞാൽ ദീക്ഷ വീടും. കുടുംബക്ഷേമാദികൾ ചത്തവരുടെ അനുഗ്ര

ഹത്തെ അവലംബിച്ചിരിക്കുന്നതാണെന്ന് അവർ പൂർണ്ണമായി വിശ്വസിച്ചുവരികയാൽ, പിന്നീട് കർക്കടകസംക്രാന്തിക്കോ അല്ലെങ്കിൽ മറ്റേതെങ്കിലും ശുഭകരമായ ദിവസമോ അവർക്ക് മഹാ ശുഷ്കാന്തിയോടുകൂടി പൂജ കഴിക്കുക പതിവാണ്.

തൊഴിൽ

നായാടികൾ മിക്കവരും വേലചെയ്യാൻ വിമുഖന്മാരാണ്. തേൻ, മെഴു, മട്ടിപ്പശ, ഇഞ്ച ഇതുകൾ ശേഖരിച്ച്, സ്വല്പമായ വിലയ്ക്കു വിറ്റ് അതുകൊണ്ടാണ് അവർ നിത്യവൃത്തിയ്ക്കുവേണ്ട ഉപ്പ്, മുളക്, ഉണക്കമത്സ്യം, പുകയില, കള്ള് ഇതുകൾ വാങ്ങി കാലം കഴിച്ചുവരുന്നത്. അവർ മലനാർചെടികൊണ്ടും കയ്യൂൾ വൃക്ഷത്തിന്റെ തൊലികൊണ്ടും ഒരുവക കയറുണ്ടാക്കുന്നുണ്ട്. ചകിരികൊണ്ടു കവണിയുണ്ടാക്കി അതുകൊണ്ടു പക്ഷികളെ എറിഞ്ഞു പിടിയ്ക്കുന്നതുമുണ്ട്. ഓണം, വിഷു അടിയന്തരങ്ങൾക്കു അവർ സമീപത്തുള്ള നമ്പൂരി ഇല്ലങ്ങളിൽ നന്നാലും നായരുവീടുകളിൽ ഈരണ്ടും കയറുവീതം കൊണ്ടുപോയി കാഴ്ചവെയ്ക്കുമ്പോൾ അവർക്കു നെല്ലും കുറച്ചു കാശും ഒരു തുണിയും കൊടുക്കും. ഉഴുക, വിതയ്ക്കുക, പുല്ലുപറിയ്ക്കുക, നടുക, കൊയ്യുക, കാട്ടുമൃഗങ്ങളെ കാവലിരിയ്ക്കുക ഇത്യാദി കാട്ടിലെ കൃഷിവേലകൾക്കു ചിലപ്പോൾ അവർ ഉദ്യോഗിയ്ക്കപ്പെട്ടുവരുന്നതും അതിന്നു സ്വല്പം നെല്ലു കൂലി കിട്ടിവരുന്നതുമാണ്.

ഏതെങ്കിലും തറയിൽ വലുതായ സദ്യയുണ്ടാവുമ്പോൾ അവർ അവരുടെ കീറത്തുണികൾ വഴിയിൽ കൊണ്ടുപോയി വിരിച്ച് അകലെ മാറിനിന്ന് അതിലെ കടന്നുപോകുന്നവരിൽനിന്നും ഭിക്ഷയ്ക്കു നിലവിളിയ്ക്കും. പഴയകാലത്തെ ചില പ്രമാണികളുടെ ബുദ്ധിപൂർവ്വമായ ഏർപ്പാടിനാൽ ഓരോ നായാടിയ്ക്കും ഓരോ ദേശം നിയമിച്ചിരിയ്ക്കുന്നതും, അവിടെ അവന്നു ചില വിശേഷാധികാരങ്ങളുള്ളതും, മറ്റു ദേശങ്ങളിലുള്ള സ്വജാതീയർക്ക് അവന്റെ അവകാശത്തിന്മേൽ പ്രവേശിയ്ക്കുവാൻ പാടില്ലാത്തതുമാകുന്നു. ഭേദപ്പെട്ട വീടുകളിൽ പുറന്നാൾ ശ്രാദ്ധം മുതലായ അടിയന്തരങ്ങളുണ്ടാവുമ്പോൾ നായാടിയ്ക്ക് ഒരു ഭാഗം കൂട്ടാനും ചോറുമുണ്ടാവും. വേലയൊന്നുമില്ലാത്തപ്പോൾ നായാടികൾ പുറത്തേക്കിറങ്ങി ആ തറയിലുള്ള ഓരോ വീടിന്റെയും അല്പം അകലെ ചെന്നുനിന്നു ഭിക്ഷയ്ക്കു നിലവിളി കൂട്ടുവാൻ തുടങ്ങും. അപ്പോൾ വീട്ടുകാർ, അവിടെ വല്ലവർക്കും ദേവതയിളക്കമോ ദൃഷ്ടിബാധയോ ഉണ്ടായിരുന്നാൽ, അതിന്റെ നിവാരണാർത്ഥം ഒരു പാത്രത്തിൽ ഒരുപിടി അരിയും കുറച്ച് ഉപ്പും, മുളകും പുളിയും എണ്ണയും കടുകും നാളികേരവും രണ്ടുമൂന്നു കാശും ഇട്ട് ബാധയുള്ളാളുടെ തലയ്ക്കു നേരെ കാട്ടി ഉഴിഞ്ഞുകൊണ്ടുപോയി പിരാവുവാൻ പറഞ്ഞുകൊടുക്കും. നായാടികളുടെ പിരാക്കിനാൽ ഭാവിയ്ക്കപ്പെടുന്നതിന്നു വിപരീതമായ ഫലം സിദ്ധിയ്ക്കുന്നതാണെന്നു വിശ്വസിച്ചു വരുന്നതുകൊണ്ട് ഒരു നായാടിയോടു പിരാവുവാൻ പറഞ്ഞാൽ ഭിക്ഷ കൊടുത്തവന്നു കഷ്ടവും നാശവും ഉണ്ടാവണമെന്നു പറഞ്ഞാണ് അവൻ നിലവിളിയ്ക്കുക. ഇതിലേയ്ക്കായി അവർ ഉപയോഗിയ്ക്കുന്ന പദങ്ങൾ 'അററുപോ', 1 'മുടിഞ്ഞുപോ', 2 'അടിമോണ്ടുപോ'3. എന്നിതുകളാണ്. ഒരുവൻ അത്യാസന്നദീനത്താൽ മരിക്കാറായി കിടക്കുമ്പോൾ ഒരു കറുത്ത കരിമ്പടത്തിന്റെ നാലുമൂലയ്ക്കലും കുറെ എള്ളും കടുകും മഞ്ഞളും നാളികേരവും ഇട്ടു കെട്ടി രോഗിയെ കാട്ടി മൂന്നു പ്രാവശ്യം ഉഴിഞ്ഞ് അതും ഒരു കുടയും ഒരു വടിയും ഒരു വെള്ളരിയ്ക്കയുംകൂടി നായാടിയ്ക്കു കൊടുക്കുകയും പതിവുണ്ട്. കഷ്ടപ്പാടുകൾ നീങ്ങുവാൻ കാലപ്രീതിയ്ക്കായി ചെയ്യുന്ന കാലദാനമെന്നാണ് ഇതിന്നു പേർ. ഇതിന്റെ ഉദ്ദേശം രോഗം നായാടിയ്ക്കു ഉഴിഞ്ഞു കൊടുത്തു. അവൻ സ്വീക

1. 2. നശിച്ചുപോകട്ടെ.
3, അടിലയായിപോകട്ടെ.

രിയ്ക്കുന്നുവെന്നാണ്. അവൻ ഇതും വാങ്ങി കുടിലിലേയ്ക്കു മടങ്ങീട്ടു ഏതെങ്കിലും ശനിയാഴ്ച മല്ലൻെറയും മലവാഴിയുടെയും പറക്കുട്ടിയുടെയും മുമ്പിൽ കൊണ്ടുവെച്ചു രോഗം അവനു ബാധിയ്ക്കാതിരുപ്പാൻവേണ്ടി പ്രാൎത്ഥിയ്ക്കും.

മാനുഷ്യകത്തിൻെറ ഈ ദുൎഗ്ഗതരൂപങ്ങൾ പകൽസമയം വേനൽക്കാലത്തു വെയിലത്തും, വൎഷക്കാലത്തു മഴയിലും, ഭിക്ഷയ്ക്കു മുറവിളികൂട്ടി അലഞ്ഞുനടന്നും രാത്രിസമയം അവരുടെ മുതലാളന്മാരുടെ വിളവു കാത്തുമാണ് കാലക്ഷേപം ചെയ്തുവരുന്നത്. ഇവർ മലയാളത്തിൽ പാൎക്കുന്നേടത്തോളം മററുള്ളവൎക്ക് ഉപകരിയ്ക്കപ്പെടുന്നതല്ലെന്നും, ഇവരെക്കൊണ്ട് ഈ രാജ്യത്തു യാതൊന്നും ചെയ്യാൻ സാദ്ധ്യമാകുന്നതല്ലെന്നും, അതിനാൽ എല്ലാററിനേയും മററൊരിടത്തേയ്ക്കു കടത്തി അഹോവൃത്തി കഴിയ്ക്കുവാൻ വേല ചെയ്യുന്നതിന്നു നിൎബ്ബന്ധിയ്ക്കപ്പെടണമെന്നുമാണ് ബുക്കാനൻ Buchanan എന്ന സായ്പ് പ്രസ്താവിച്ചിരിയ്ക്കുന്നത്. ഇവർ ഒരുകാലത്തു നല്ല നായാട്ടുകാരും എയ്ത്തുകാരുമായിരുന്നു. നായന്മാരുടെ മൃഗയാപൎയ്യടനങ്ങളിൽ സഹായിച്ചും വന്നിരുന്നു. എന്നാലിപ്പോൾ നായ്ക്കളുടെ സഹായേന പെയ്യാൻ തവള, ആമ, മാൻ മുതലായ ജന്തുക്കളെ വേട്ടയാടിപ്പിടിച്ചു തല്ലിക്കൊല്ലുകയാണ് അവരുടെ മുഖ്യമായ നായാട്ട്. അവരുടെ ആയുധങ്ങൾ കവണ്, കത്തി, മഴു, വാൾ ഇതുകളാണ്. ജന്മിക കാടുകളിൽ പാൎക്കുന്നവൎക്ക് അവരിൽനിന്നും സ്വല്പമായ ഒരു കൂലി മാത്രമേ കിട്ടിവരുന്നുള്ളു. എന്നാൽ സൎക്കാർവക കാടുകളിലുള്ളവൎക്കു കുറേക്കൂടെ ഭേദമായവിധം കൂലി കിട്ടിവരുന്നുണ്ട്.

ഭക്ഷണം.

നായാടികളുടെ മുഖ്യ ആഹാരം കഞ്ഞിയും ചോറുമാണ്. കാലത്തെ അത്തും കഴിച്ച് അവർ വേലയ്ക്കോ ഭിക്ഷയ്ക്കോ പുറപ്പെടും. ഉച്ചയ്ക്ക് എന്തെങ്കിലും കിട്ടുവാൻ കഴിഞ്ഞാൽ അന്ന് അത്താഴമുണ്ട്, അല്ലാഞ്ഞാൽ രാത്രി മുഴവൻ പട്ടിണിതന്നെ. കാലത്തു വെച്ചതിൽ വല്ലതും ബാക്കിയുണ്ടായാൽ അതു പകലെ കുട്ടികൾക്കു കൊടുക്കും. ആഹാരത്തിന്നു ചിലപ്പോൾ കാഞ്ഞിരത്തിൻെറ വേരു ചെറുതാക്കി നുറുക്കി ഉപ്പുംകൂടി വേവിച്ചു കറിയുടെ സമ്പ്രദായത്തിലുണ്ടാക്കിയ എന്തെങ്കിലും ഒന്നുണ്ടാവും. ചേന, കൂക്ക്, കൊള്ളിക്കിഴങ്ങു മുതലായ കിഴങ്ങുകളും മാങ്ങ, ചക്ക, കുമ്പളങ്ങ മുതലായ സസ്യങ്ങളും അവർ ഉപയോഗിച്ചുവരുന്നുണ്ട്. അവൎക്കു കുരങ്ങൻ, ആട്, മലയണ്ണാൻ, മാൻ, എലി, പ്രാവ്, കാട്, കോഴി, നെല്ലിക്കോഴി, ആമ, ചീങ്കണ്ണി ഈ വക ജന്തുക്കളുടെ മാംസം ഭക്ഷിപ്പാൻ വിരോധമില്ല. എന്നാൽ പട്ടി, കരഞണ്ട്, കാടുള്ള മത്സ്യം, പശു, സ്വേദജങ്ങൾ, പാമ്പ്, പല്ലി, കുറുക്കൻ ഇതുകളെ ഒരിയ്ക്കലും ഭക്ഷിയ്ക്കുന്നതല്ല.

സാമുദായികനില.

നായാടികൾ നാട്ടിലെ ചണ്ഡാളന്മാരാണെന്നു മനു പ്രസ്താവിച്ചിട്ടുണ്ടല്ലോ. അതിനാൽ മററു ജാതിക്കാരുടെയോ അവരുടെ വാസസ്ഥലത്തിൻെറയോ സമീപം അവൎക്കു സഞ്ചരിപ്പാൻ പാടില്ല. അവർ വളരെ ബുദ്ധിമുട്ടിയാണ് വഴികൾ കടന്നുപോകുന്നത്. ബ്രാഹ്മണരെ അശുദ്ധമാക്കാതിരിയ്ക്കണമെങ്കിൽ അവർ 300 അടി അകന്നുനില്ക്കണം. അതിലടുത്താൽ ബ്രാഹ്മണർ ശുദ്ധം മാറും. പിന്നെ ശുദ്ധമാവണമെങ്കിൽ കുളിച്ചു പൂണുനൂൽ മാറി പഞ്ചഗവ്യം സേവിയ്ക്കണം. അതിനാൽ എപ്പോഴെങ്കിലും ഒരു നായാടിയ്ക്കു പുറത്തിറങ്ങി സഞ്ചരിയ്ക്കേണ്ടതായിവന്നാൽ മററുള്ളവർ അറിയാതെ അടുത്തു ശുദ്ധംമാറാതിരിയ്ക്കേണ്ടതിന്ന് അവൻ ഉറക്കെ ശബ്ദമുണ്ടാക്കിയോ നിലവിളിച്ചോ നടക്കണം. നായാടികൾ എല്ലാവരിലും താണജാതിയാണ്. എങ്കിലും പുലയന്മാരും പറയന്മാരും തൊട്ടത് അവർ ഭക്ഷിയ്ക്കയില്ല. ചിലർ ക്രിസ്തീയമാൎഗ്ഗം സ്വീകരിച്ചു ക്രിസ്തീയപ്രാൎത്ഥനകളും പാട്ടുകളും, ചൊല്ലുന്നതിൽ വലിയ ഉന്മേഷം കാട്ടിവരുന്നുണ്ട്. മററു ചിലർ മുഹമ്മദുമാൎഗ്ഗത്തി

ൽ ചേന്ന അവരോടു ഭിക്ഷ വാങ്ങിയും കഴിഞ്ഞുവരുന്നുണ്ട്. ഇവരെ തൊപ്പിയിട്ട നായാടികളെന്നു വിളിച്ചുവരുന്നു.

ചിലേടങ്ങളിൽ നായാടികൾ ഉച്ചിക്കുടമ വെച്ചിട്ടുള്ളതായും ചിലേടങ്ങളിൽ തലമുഴവൻ മൊട്ടയടിച്ചിട്ടുള്ളതായും കാണുന്നുണ്ട്. അവർ

ശരീരാകൃതി.

അരയിൽ വൃത്തികെട്ട ഒരു തുണി മുട്ടിനുമീതെവരെ എറക്കി ചുററിയിരിയ്ക്കും. രണ്ടാമത് ഒരു തുണി അപൂർവ്വമായിട്ടേ ഉണ്ടായിരിയ്ക്കുള്ളു. അവർ കാതുകളിൽ പിച്ചളക്കടുക്കനും, രോഗനിവാരണത്തിന്നോ ഭൂതബാധകളിൽനിന്നു രക്ഷപ്പെടുവാനോ കയ്യിന്റെ മുട്ടുകളിൽ എന്ത്രവും ധരിയ്ക്കും. സ്ത്രീകൾ കറുത്തവരും മെലിഞ്ഞവരും വളച്ചയില്ലാത്തവരുമാണ്. അവരും ഒരു വൃത്തികെട്ട കച്ച രണ്ടാക്കി മടക്കി അരയിൽ ചുററുന്നതുകൂടാതെ രണ്ടാമത് ഒരു വസ്ത്രം ധരിയ്ക്കാറില്ല. തോടയുടെ സ്ഥാനം പിടിയ്ക്കുന്ന ഒരു അടച്ച് ഇടത്തക്കവണ്ണം കാതുകൾ കുത്തിവളത്തിയിരിയ്ക്കും. കഴുത്തിൽ പളുങ്കുകൊണ്ടും ഓരോ ജന്തുക്കളുടെ ഓടുകൊണ്ടുമുള്ള അനവധി വരിയുള്ള മാലയും ഇരിയ്ക്കും. ഇതുകൾ ഭത്താവിന്റെ മരണശേഷം നീക്കംചെയ്യുന്നതല്ല. കന്യകമാർ പ്രത്യേകമായി യാതൊരു ആരഭൂണവും ധരിയ്ക്കുന്നില്ല. മുക്തമായ കേശത്തോടും, ക്ഷീണിച്ച നോട്ടത്തോടും, കാട്ടിലെ ചില ജന്തുക്കളിൽ കാണുംവിധം ഭീതതഭാവത്തോടും ഈ ജാതിക്കാരുടെ ആണുങ്ങളും പലപ്പോഴും ദൂരത്തായി നില്ക്കുന്ന കാണാം. അവരുടെ ആകപ്പാടെയുള്ള സ്ഥിതി മഹാകഷ്ടമായ ഒന്നുതന്നെ അതിനെ നന്നാക്കുവാൻ അവർ ശ്രമിയ്ക്കുന്നതുമില്ല. ആകക്കൂടി നോക്കിയാൽ നായാടികൾ സത്യവാന്മാരും കളവില്ലാത്തവരും ആകുന്നു.

## III. ഉള്ളാടന്മാർ.

കൊച്ചിരാജ്യത്തെ മലയാളി ഹിന്തുക്കളിലും ആനിമിസ്ററ് ജാതിക്കാരിലും വെച്ച് ഉള്ളതിൽ കുറിഞ്ഞവരാണ് ഉള്ളാടന്മാർ. 'ഉള്ളാടൻ' എന്ന പദം 'ഉൾ ഓടുന്ന' എന്നതിൽനിന്നുണ്ടായിട്ടുള്ളതാകയാൽ അതു മേൽ ജാതിക്കാരെ കാണുമ്പോൾ കാട്ടിലേയ്ക്ക് ഓടിപ്പോകുന്നവർ എന്നു കാണിയ്ക്കുന്നു. ഉൾനാട്ടിൽ പാക്കുന്നവനെന്നും ആ പദം സൂചിപ്പിയ്ക്കുന്നുണ്ട്. ഇവരെ കാട്ടുജാതികളുടെ കൂട്ടത്തിൽ പെടുത്തിയിരിയ്ക്കുന്നെങ്കിലും നാട്ടിലെ ചണ്ഡാളന്മാർ എന്നാണ് വിളിച്ചുവരുന്നത്. ഇവർ തെക്കൻ ഇന്ത്യയിലെ ആദ്യനിവാസികളിൽ പെട്ടവരും നിഗ്രിട്ടോക്കാരുടെയും ദ്രാവിഡന്മാരുടെയും വ്യാമിശ്രവുമാണെന്നു ഡാക്ടർ എ. എച്ച്. കീൻ (Dr. A. H. Keane) പറഞ്ഞിരിയ്ക്കുന്നു. 1901-ലെ കാനേഷുമാരി കണക്കുപ്രകാരം 211 ആണുങ്ങളും 228 പെണ്ണുങ്ങളുംകൂടി കൊച്ചിയിൽ ആകെ 439 ഉള്ളാടന്മാർ മാത്രമെയുള്ളു. ഇവരുടെ ഭാഷ മലയാളമാണ്. എല്ലാവരും അനക്ഷരകുക്ഷികളുമാണ്. ഇരിങ്ങാലക്കുട, പള്ളിപ്പുറം, എടക്കൊച്ചി, കുമ്പളം, എഴുപുന്ന, നീണ്ടകര, മാനാച്ചേരി, ചെല്ലാനം ഈ പ്രദേശങ്ങളിലാണ് ഇവരെ അധികമായി കണ്ടുവരുന്നത്. ഇവർ സഞ്ചാരശീലന്മാരല്ല. അധികവും സ്വദേശത്തു സ്ഥിരമായിത്തന്നെ പാക്കും. ഇവരിൽ ഉള്ളാടൻ, ചെരപ്പൻ, തളിപ്പൻ, നായാടി എന്നിങ്ങിനെ നാലു ഉപവർഗ്ഗങ്ങളുമുണ്ട്. നാലു കൂട്ടരും തമ്മിൽ തൊട്ടൂണോ കല്യാണമോ പതിവില്ലാത്തതും, സാധാരണ ജനസമുദായത്തിൽ ഉള്ളാടന്മാരെയും നായാടികളെയും രണ്ടു പ്രത്യേകം ഗോത്രക്കാരായി കരുതിവരുന്നതുമാകുന്നു. തളിപ്പൻ ക്ഷുരകവേലക്കാരനും ശവസംസ്കാരകർമ്മങ്ങളിൽ പുരോഹിതനുമാണ്.

ഉള്ളാടന്മാരുടെ കുടികൾ സ്ഥിതിചെയ്യപ്പെട്ടിരിയ്ക്കുന്നതു പാടങ്ങൾക്കടുത്തുള്ള കാടുകളിലൊ, മേൽജാതിക്കാരുടെ വാസസ്ഥലങ്ങളിൽനിന്നും വളരെ അകലെ തെങ്ങിൻതോപ്പുകളിലോ ആണ്. അവരുടെ സമീപം സുറിയാനിക്രിസ്ത്യാനികൾ മാത്രമെ പാൎത്തുവരുന്നുള്ളു. മുളങ്കാലുകളിന്മേൽ മേൽപുര കയ

വാസസ്ഥലം

# മംഗളോദയം

## ഫറ്വൻ

| പുസ്തകം 6 | എടവമാസം | ലക്കം 7 |
|---|---|---|


### മം ഗ ളം.

കുട്ടിക്കേളിയിലാമഹേന്ദ്രവിജയംസാധിച്ചുസുഷ്ഠ്വാദരം
കിട്ടിക്കേവലശാസ്ത്രവാരിധിയെയുംലംഘിച്ചലങ്കാരിയായ്
നാട്ടിൽക്കേളിപെരുത്ത‘രാമചരിതം’താൻസുന്ദരപ്രൌഢമായ്
ക്കാട്ടിക്കേൾവിപുലൻപാവനജനീശ്രീമാൻഹനൂമാൻതുണ.

—***—

# ഉൽക്കകൾ.

ആകാശത്തിൽ നിന്നും ചിലപ്പോൾ ഭൂമിയിൽ വീഴന്ന കല്ലുകൾക്കും അങ്ങനെ വീഴാത്ത എയിത്തുനക്ഷത്രങ്ങൾക്കും ഉൽക്കകൾ എന്ന പേരുണ്ട്. ഇവയിൽ ആദ്യം പറഞ്ഞ അർത്ഥമുള്ള വസ്തുക്കളെക്കുറിച്ചാണ് ഇവിടെ വ്യവഹരിക്കുവാൻ പോകുന്നത്.

എയിത്തുനക്ഷത്രങ്ങൾ ഭൂമിയിൽ വന്നു വീഴന്നില്ലെങ്കിലും അവ എന്താണെന്നും എങ്ങനെ, എത്ര ദൂരത്തിൽ, ഓടിക്കൊണ്ടിരിക്കുന്നുവെന്നും മറ്റുമുള്ള വിവരങ്ങൾ ശാസ്ത്രജ്ഞന്മാർ നിർണ്ണയിച്ചിട്ടുണ്ട്. അത്യന്തം ദൂരസ്ഥങ്ങളാണെങ്കിലും അവ ഒരേ ക്രമത്തിൽ ചലനം ചെയ്യുന്നതുകൊണ്ടാണ് ഇതു സാധിച്ചിട്ടുള്ളത്. എന്നാൽ ആകാശത്തിൽനിന്നും ഭൂമിയിൽ പലയിടങ്ങളിലും കാലങ്ങളിലും വീഴുന്ന കല്ലുകളുടെ കാര്യത്തിൽ അങ്ങനെയൊരു നിയതത്വമില്ല. അതുകൊണ്ട് അവ എവിടെനിന്നു, എന്തു കാരണത്താൽ, വരുന്നുവെന്നുള്ള ചോദ്യങ്ങൾക്കുത്തരമായി ചില ഊഹങ്ങൾ, അല്ലെങ്കിൽ സങ്കല്പങ്ങൾ ചെയ്യുന്നതിനേ മനുഷ്യർക്കു കഴിഞ്ഞിട്ടുള്ളു.

ഉൽക്കകൾ വരുന്നത് ആകാശത്തിൽ സഞ്ചരിക്കുന്ന മൂർത്തികളിലെ അഗ്നിപർവ്വത

ങ്ങളിൽ നിന്നായിരിയ്ക്കണമെന്നാണ് സാമാന്യമായ രുചം. ഈ അഭിപ്രായം ആദ്യം പുറപ്പെടുവിച്ചത് ഓസ്റ്റ്രിയാദേശീയനായ ഷെർമാക്ക് എന്ന ധാതുവിദ്യാജ്ഞനാകുന്നു. അതു ശാസ്ത്രീയമായ പരിക്ഷണത്തിനു വിഷയമായിട്ടുണ്ട്. ഒരു ഗ്രഹത്തിലെ ഒരു ആഗ്നേയഗിരിയിൽ നിന്നും പൊട്ടിത്തെറിയ്ക്കുന്ന ഒരു വസ്തു കുറെ ഉയരത്തിൽ പോയതിന്റെ ശേഷം ആ ഗ്രഹത്തിലേയ്ക്കുതന്നെ വീഴുവാനെ തരമുള്ളു. ഭൂമിയിൽ നമ്മുടെ അനുഭവം അപ്രകാരമാണ്. കൊട്ടോഫാക്സി എന്ന അഗ്നിപർവ്വതത്തിൽനിന്നും പുറപ്പെടുന്ന കല്ലുകൾ അത്യന്തം ഉയരത്തിൽ പോയിട്ടുള്ളതായി അറിവുണ്ടെങ്കിലും അവ വീണ്ടും ഭൂമിയിലേയ്ക്കു തന്നെ വീഴുകയേ ചെയ്തിട്ടുള്ളു. ആകർഷണമെന്ന സാർവ്വത്രികനിയമത്തെ അനുസരിച്ചാണ് അപ്രകാരം ചെയ്യുന്നത്. എങ്കിലും ഗോളാകാരമായ ഗ്രഹത്തിന്റെ വ്യാസാർദ്ധ (മദ്ധ്യരേഖയുടെ പാതി) ത്തോളം പൊക്കത്തിൽ ഒരു കല്ലു തെറിയ്ക്കുന്നപക്ഷം ആകർഷണത്തിനു ഗ്രഹത്തിന്റെ ഉപരിഭാഗത്തുവെച്ചുണ്ടായിരുന്നതിന്റെ കാൽഭാഗം ശക്തി മാത്രമെ ആ കല്ലിന്മേൽ പ്രയോഗിയ്ക്കുവാൻ കഴിയുകയുള്ളു. പൊക്കം കൂടുന്തോറും കല്ലിനെ കീഴോട്ടു വലിയ്ക്കുന്നതിനുള്ള ഗ്രഹത്തിന്റെ ശക്തി കുറഞ്ഞുവരും. പൊക്കം വ്യാസാർദ്ധത്തിന്റെ പതിന്മടങ്ങായാൽ കല്ലിനെ തിരികെ വലിയ്ക്കുവാനുള്ള ശക്തി ആരംഭത്തിലുണ്ടായിരുന്നതിന്റെ ഒരു ശതാംശമായിപ്പോകും. കല്ലിന്റെ വേഗം ഇതിലും വളരെ കൂടുന്നപക്ഷം ഗ്രഹത്തിനു അതിനെ പിൻവലിയ്ക്കുവാൻ അസാദ്ധ്യമായിത്തീരും. കല്ലു പിന്നെ അതിലെയ്ക്കു തിരിച്ചു വരുന്നതല്ല.

എന്നാൽ ഒരിയ്ക്കലും തിരികെ വരാതിരിയ്ക്കത്തക്കവണ്ണം അത്ര വേഗത്തിലും ഉയരത്തിലും ഒരു കല്ലിനെ ആകാശത്തിലേയ്ക്കു തള്ളിവിടുവാൻ കഴിയുന്ന ശക്തിയുള്ള ഒരു അഗ്നിപർവ്വതം ഇപ്പോൾ നമ്മുടെ ഭൂമിയിലുള്ളതായി അറിവില്ല. അത്ര ശക്തിമത്തുക്കളായ അഗ്നിപർവ്വതങ്ങൾ മറേറതെങ്കിലും ദിവ്യമൂർത്തികളിലുണ്ടോ എന്നാണ് പിന്നെ ആലോചിക്കേണ്ടത്.

ചന്ദ്രനിലൊഴികെ മറേറതു ദിവ്യമൂർത്തികളിലും അഗ്നിപർവ്വതങ്ങളുള്ളതായി നാം കാണുന്നില്ല. എന്നുതന്നെയല്ല ശേഷമുള്ളവയുടെ ദൂരാധിക്യം നിമിത്തം അവയെ അത്ര സൂക്ഷ്മത്തോടുകൂടെ പരിശോധിയ്ക്കുവാനും സാധിയ്ക്കുന്നില്ല. ചന്ദ്രനിലേക്ക ഭൂമിയിൽനിന്നു ഏകദേശം രണ്ടരലക്ഷം മൈലുകളേ ദൂരമുള്ളു. അതിൽ അനേകം ആഗ്നേയഗിരികൾ ഉണ്ടായിരുന്നതിന്റെ ലക്ഷണങ്ങൾ കാണുന്നുണ്ട്. അതിന്റെ വലിപ്പം ഭൂമിയുടേതിന്റെ എൺപതിലൊരംശമാകുന്നു. ഭൂമിയിൽനിന്നും ഒരു വസ്തുവിനെ പുറത്തേയ്ക്കു തള്ളിവിടുവാൻ വേണ്ടുന്നതിന്റെ ആറിലൊരംശം ശക്തിയെ അത്ര വലിപ്പമുള്ള ഒരു വസ്തുവിനെ ചന്ദ്രനിൽ നിന്നും പ്രക്ഷേപിയ്ക്കുവാൻ വേണ്ടിവരു. ഈ അവസ്ഥകൾകൊണ്ടു ചന്ദ്രനിലുള്ള ഒരു അഗ്നിപർവ്വതത്തിൽനിന്നും അതിമഹത്തായ ബലത്തോടുകൂടെ തള്ളപ്പെട്ടന്ന ഒരു കല്ലു ഭൂമിയിൽ വന്നു വീണു എന്നുവരാം. ചില ശാസ്ത്രജ്ഞന്മാർ ഉൽക്കകളുടെ ഉത്ഭവസ്ഥാനം ചന്ദ്രനായിരിയ്ക്കാമെന്നു മേൽപറഞ്ഞ ന്യായങ്ങളാൽ അഭിപ്രായപ്പെടുന്നുണ്ട്. എന്നാൽ അതിനു വിരോധമായി പല സംഗതികളും പറയുവാനുണ്ട്. ദൂരദർശിനിയന്ത്രംകൊണ്ടു നിർണ്ണയി

ക്കപ്പെട്ടേടത്തോളം ചന്ദ്രനിൽ പണ്ടു അഗ്നിപർവ്വതങ്ങളുണ്ടായിരുന്നതിന്റെ ലക്ഷണങ്ങളുണ്ടെങ്കിലും ഇക്കാലങ്ങളിൽ ആ വക ജ്വാലാമുഖങ്ങളിൽനിന്നും യാതൊരു ഉൽക്ഷേപവുമില്ലാതെ അവ നിദ്രിതങ്ങളായി കിടക്കുന്നതേയുള്ളൂ. ഉൽക്കകൾ എല്ലാ കാലങ്ങളിലും ഭൂമിയിൽ പലേടത്തും വീഴുന്നുണ്ടുതാനും. ചന്ദ്രനിൽനിന്നും ഒരു കല്ലു ഭൂമിയിൽ വീഴുവാൻ ഏതാനും ദിവസങ്ങളിലധികം വേണ്ടിവരുന്നതല്ല. എന്നു തന്നെയല്ല കെപ്ലർ എന്ന ജ്യോതിശ്ശാസ്ത്രജ്ഞൻ സ്ഥാപിച്ചിട്ടുള്ള നിയമങ്ങളെ അനുസരിക്കുന്നതായാൽ ചന്ദ്രനിൽനിന്നും വരുന്ന ഒരു കല്ലു ഭൂമിയുടെ ആകർഷണത്തിൽ പെട്ടാൽ അതിൽഭൂമി കേന്ദ്രമായി ഭവിച്ചു ഭൂമിക്കു ചുററും ഭ്രമണം ചെയ്യാനെ പാടുള്ളൂ. അതീതയുഗങ്ങളിൽ ചന്ദ്രനിലെ ജ്വാലാമുഖങ്ങളിൽനിന്നും തെറിച്ച ഒരു കല്ലു നഭോമണ്ഡലത്തിൽ വളരെക്കാലം സഞ്ചരിച്ചതിന്റെ ശേഷം, അതിന്റെ ഗതിയെ ഭരിച്ചുപോന്ന ദിവ്യമൂർത്തികളുടെ കക്ഷകൾക്കു നാനാഹേതുക്കളാൽ ഭേദംവന്നു, ഭൂമിയിൽ വന്നടിച്ചുവെന്നുവരാം. ഈ സംഗതികളാലൊഴികെ ഒരു വിധത്തിലും ചന്ദ്രനിൽനിന്നും ഒരു കല്ലു ഭൂമിയിൽ വന്നുവിഴുന്നതല്ല.

ഇനി ഉൽക്കകളുടെ ജനനം വല്ല ഗ്രഹങ്ങളിൽനിന്നുമാകാമോ എന്നാലോചിക്കാം. ഒന്നാമതുതന്നെ ഗ്രഹങ്ങളിൽ അഗ്നിപർവ്വതങ്ങൾ വല്ല കാലത്തും ഉണ്ടായിരുന്നുവോ എന്നും ഇപ്പോൾ ഉണ്ടോ എന്നും നിർണ്ണയിപ്പാൻ അസാദ്ധ്യമായി വരുമാറ് അവ അതിദൂരത്തിലാണ് നില്ക്കുന്നത്. എങ്കിലും ആ ദിവ്യമൂർത്തികളിലെല്ലാററിലും ഉഷ്ണമുണ്ടെന്നുള്ള അറിവ് അവയിൽ അഗ്നിപർവ്വതത്തിന്റേതുപോലെ വല്ല പ്രവൃത്തിയും നടന്നുകൊണ്ടിരിക്കാമെന്നുള്ള ഊഹത്തിലേക്കു നമ്മെ നയിക്കുന്നു. വ്യാഴം, ശനി, എന്നീ അതിവിപുലങ്ങളായ ഗ്രഹങ്ങളെ നാം ആലോചിക്കേണമെന്നില്ല. വ്യാഴത്തിന്റെ മദ്ധ്യരേഖ, അല്ലെങ്കിൽ വ്യാസം, 85,000 മൈൽകളാകുന്നു. (ഭൂമിയുടേതു 7918)സൂർയ്യനിൽനിന്നും അതിന്റെ ദൂരം 475,692,000 മൈൽകളാകുന്നു. (ഭൂമിയുടേതു 93,000,000) അതിനു സൂർയ്യനെ ഒരിക്കൽ ചുററുവാൻ നമ്മുടെ 11 ആണ്ടുകളും $10\frac{1}{2}$ മാസങ്ങളും വേണം. ഇതുപോലെ ശനിയെ സംബന്ധിച്ചുള്ള തുകകൾ യഥാക്രമം70000മൈലുകൾ,872000000 മൈലുകൾ, $29\frac{1}{2}$ ആണ്ടുകൾ, എന്നിവയാകുന്നു. ദിവ്യമൂർത്തികളുടെ വലിപ്പമനുസരിച്ച് ആകർഷണശക്തിയും വർദ്ധിക്കുന്നതാകയാൽ ആ ശക്തിയെക്കവിഞ്ഞ് ഇത്ര ദൂരത്തിൽ ഒരു കല്ലിനെത്തള്ളി ഭൂമിയിലേക്കെത്തിക്കുക എന്നതു വളരെ അസംഭവമാകുന്നു. എന്നുമാത്രമല്ല ഈ ഗ്രഹങ്ങളുടെ മേൽഭാഗങ്ങൾ അഗ്നിപർവ്വതങ്ങളുടെ ലക്ഷണലേശം വാസ്തവത്തിൽനിന്നു കാണിക്കുന്നില്ല. സൂർയ്യനു ചുററും ഓടിക്കൊണ്ടിരിക്കുന്ന അനേകം ചെറിയ ഗ്രഹങ്ങളുണ്ട്. അവയുടെ ചെറുപ്പമനുസരിച്ചു ആകർഷണശക്തിയും കുറവായിരിക്കും. ഇരുപതു മൈലുകൾ മാത്രം വ്യാസമുള്ള ഒരു ഗ്രഹത്തിന്മേൽ വെച്ചു ഊക്കോടുകൂടി ഒരു തുകൽപ്പന്തടിച്ചു വിട്ടാൽ ആ ഗ്രഹത്തിന്റെ ആകർഷണശക്തിയുടെ അല്പത നിമിത്തം ആ പന്തു ഒരിക്കലും അതിലേക്കു തിരിച്ചുവരുന്നതല്ല. ഈ കണക്കിനു ചെറിയ ഗ്രഹങ്ങളിലുള്ള ആഗ്നേയഗിരികൾക്കു ഭൂമിയിലേക്കെത്തത്തക്കവണ്ണം കല്ലുകളെ തെറിപ്പിക്കുവാ

ൻ കഴിഞ്ഞുവെന്നു വരാം. എന്നാൽ ഇതും ജ്യോതിശ്ശാസ്ത്രസംബന്ധങ്ങളായ ഗണന ങ്ങൾകൊണ്ട് അത്യന്തം അസംഭവമാണെ ന്നു തീർച്ചപ്പെട്ടിരിയ്ക്കുന്നു. ആ ഗണനങ്ങ ളെ ഇവിടെ വിവരിച്ചുപറവാൻ പ്രയാ സമുണ്ട്. ദൃഷ്ടാന്തമായിട്ട് ആവക ചെറി യ ഗ്രഹങ്ങളുടെ കാര്യം പറയുന്നതായാ ൽ അവയിൽ ഒന്നാകുന്ന സീരീസ് എന്ന ഗ്ര ഹത്തിൽനിന്നു 50000 തവണ കല്ലുകൾ തെറിയ്ക്കുന്നപക്ഷം ഒരിക്കൽ മാത്രമേ ഒന്നു ഭൂമിയിൽ വന്നുകൊള്ളുവാൻ പാടുള്ളൂ. അ തിഭയങ്കരബലമുള്ള അഗ്നിപർവ്വതങ്ങൾ അതിലുണ്ടായിരിയ്ക്കുകയും വേണം.

മേൽവിവരിച്ച ന്യായങ്ങളാൽ ഗ്രഹങ്ങ ളുടെ വലിപ്പചെറുപ്പം നോക്കാതെതന്നെ, അവയിൽനിന്നാകുന്നു ഉൽക്കകൾ വാസ്തവ ത്തിൽ വരുന്നതെങ്കിൽ ആ ഗ്രഹങ്ങളിൽ അത്യുഗ്രശക്തിയുള്ള അഗ്നിപർവ്വതങ്ങളു ണ്ടായിരിയ്ക്കണമെന്നു തെളിയുന്നു. എന്നാ ൽ വല്ല ഗ്രഹത്തിന്നും ഈ ലക്ഷണമുണ്ടോ എന്നു നമുക്കാലോചിയ്ക്കാം.

അപ്രകാരമുള്ള ഒരു ശക്തി ഭൂമിയിലു ള്ള അഗ്നിപർവ്വതങ്ങൾക്കിപ്പോളില്ലെന്നു സ മ്മതിക്കാതെ കഴിയുകയില്ല. എങ്കിലും ഭൌ മികാഗ്നേയഗിരികൾ എല്ലാ കാലങ്ങളിലും ഇപ്പോഴത്തെപ്പോലെ ബലഹീനങ്ങളായി രുന്നുവോ? ഭൂതത്വവിഷയകമായ പ്രാചീ നകാലത്തിൽ ആവക പർവ്വതങ്ങൾക്കു ഇ പ്പോൾ കാണുന്നതിലും വളരെ അധികം ശക്തിയുണ്ടായിരുന്നിരിയ്ക്കണമെന്നു വിശ്വ സിയ്ക്കുവാൻ ന്യായമില്ലെന്നില്ല. അങ്ങിനെ യുള്ള ആദിമയുഗത്തിൽ തക്ക ബലത്തോടു കൂടി കല്ലുകൾ ഭൂമിയിൽനിന്നും തെറിച്ചു പൊന്തി ഭൂമിയുടെ ആകർഷണശക്തിയെ കവിഞ്ഞുപോയി എന്നിരിയ്ക്കട്ടെ. അപ്ര കാരമായിരുന്നാൽ സൂര്യന്റെ ആകർഷണം അവയെപ്പിടിയ്ക്കയും അതിന്റെശേഷം അ വ സൂര്യനു ചുറ്റും തിരിഞ്ഞുകൊണ്ടിരിയ്ക്കു ന്നതിനു നിർബന്ധിക്കപ്പെടുകയും ചെയ്യും. എങ്കിലും അവയിൽ ഓരോന്നു സൂര്യനു ചു റ്റും അണ്ഡാകാരത്തിൽ ഒരിയ്ക്കൽ ഓടി യെത്തുന്നതിനിടയിൽ ധരാകക്ഷയാകുന്ന പഥത്തെ ഒരിയ്ക്കൽ മുറിച്ചു കടക്കാതെ നി വൃത്തിയില്ല. അങ്ങനെ നോക്കിയാൽ, സീ റീസ് എന്ന ഒരു ചെറിയ ഗ്രഹത്തിൽനി ന്നും 50000 കല്ലുകൾ തെറിച്ചാൽ അവ യിൽ ഒന്നുമാത്രം ഭൂമാർഗ്ഗത്തെത്തട്ടുന്നതാ യിരിയ്ക്കെ, നമ്മുടെ ഈ ഗ്രഹത്തിൽനിന്നും വിട്ടുപോയ സകല കല്ലുകളും പ്രത്യേകം ആ വഴിയിൽ ഒരു പരിവർത്തനത്തിനിടയി ൽ വന്നുപെടാതെ കഴിയുകയില്ലെന്നു വരും.

ഈ മതം യഥാർത്ഥമാകുന്നപക്ഷം ഭാനുവിനെ അണ്ഡാകൃതിയായി മാർഗ്ഗത്തി ൽ ചുററിയോടുന്ന അനേകം ഉൽക്കകൾ നഭോമണ്ഡലത്തിലുണ്ടായിരിക്കണം. ധരണി കക്ഷയെ അവ എല്ലാം ഓരോ പരിവർത്ത നത്തിൽ അവശ്യം കടന്നുപോകണമെന്നു ള്ള ലക്ഷണം എല്ലാററിനും സാധാരണവു മാണ്. ചിലപ്പോൾ ഒരു ഉൽക്കാ ഇപ്രകാ രം കടക്കുന്ന ആ സമയംതന്നെ ഭൂമിയും ആ സ്ഥാനത്തു വന്നുകൂടി എന്നു വരുന്ന താണ്. ഈ വിധം സംഭവിച്ചാൽ ആ ഉ ൽക്കയുടെ ഗതി തീർന്നു ഭൂമിയിൽനിന്നും പ ക്ഷെ അനേകയുഗങ്ങൾക്കു മുമ്പിൽ വേർ പെട്ടുപോയ ആ വസ്തു അതിന്റെ ചിരകാ ലത്തെ സഞ്ചാരം അവസാനിപ്പിച്ചു നിജ ജന്മഭൂവിൽ ചെന്നു ലയിയ്ക്കുന്നു.

ഒടുവിൽ പറഞ്ഞ സിദ്ധാന്തമാണ് ഉ ൽക്കകളുടെ ഉത്ഭവത്തെയും സ്വഭാവത്തെ

യും കുറിച്ച ഏററവും സംഭാവ്യമെന്നു ജ്യോതിഃശാസ്ത്രജ്ഞന്മാർ വെച്ചിരിക്കുന്നു ഭൂമിയിലെ അഗ്നിപർവ്വതങ്ങളിൽനിന്നും നിർഗ്ഗമിക്കുന്ന സാധനങ്ങളിൽ ഇരുമ്പും നിക്കൽ എന്ന ലോഹവും കാണാറുണ്ട. ഉല്ക്കകളുടെ അംശങ്ങളിൽ അധികപക്ഷവും ചിലപ്പോൾ മുഴുവനും, ഇരുമ്പും നിക്കലുംതന്നെയെന്നു നിർണ്ണയിക്കപ്പെട്ടിട്ടുണ്ട്. ഈ വാസ്തവം മേൽപറഞ്ഞ മതത്തെ വളരെ സഹായിക്കുന്നു.

ഉല്ക്കകൾ ഭൂമിയുടെ നാനാഭാഗങ്ങളിലും ഇടക്കിടക്കു വീഴുന്നുണ്ട്. ബ്രിട്ടിഷു മലബാറിൽ അടുത്തകാലത്തു വീണ ഒരു ഉല്ക്കയുടെ ഒരു ശകലം ഈ എഴുത്തുകാരന്റെ പക്കലുള്ളതിൽ ഇരിമ്പിനെപ്പോലെ മിന്നുന്ന അയിരുകൾ കാണപ്പെടുന്നുണ്ട്. നിക്കൽ എന്ന ലോഹം അതിലുണ്ടോ എന്നുള്ളതു ഭൂതവിഭാഗംകൊണ്ടേ നിർണ്ണയിച്ചുകൂടു.

ഈ ഉപന്യാസത്തിലും, എരിയുന്ന നക്ഷത്രങ്ങളെക്കുറിച്ച ഇതിനു മുമ്പിലെഴുതിയ ഉപന്യാസത്തിലും പരദേശീയ ജ്യോതിർവിത്തുകൾ വ്യവഹരിച്ചിട്ടുള്ളതിനെ മലയാളത്തിൽ സംക്ഷേപിച്ചു പറഞ്ഞുവെന്നേയുള്ളു. ആകാശത്തിൽനിന്നും ചിലപ്പോൾ ഭൂമിയിൽ വീഴുന്ന ഉല്ക്കകളെക്കുറിച്ചുള്ള വ്യവഹാരത്തിന്റെ പരിണാമങ്ങളെ താഴെ കാണുംപ്രകാരം സമാഹരിക്കാം.

1. ആകാശത്തിലുള്ള ഏതെങ്കിലും മൂർത്തികളിലെ അഗ്നിപർവ്വതങ്ങളിൽനിന്നും ഉല്ക്കകൾ വരേണമെങ്കിൽ അതിശക്തിയുള്ള സ്ഫോടനങ്ങൾ അവയിൽ ഉണ്ടായിരിക്കണം. എന്നാൽ ചന്ദ്രനൊഴികെ അഗ്നിപർവ്വതങ്ങളെ നമുക്കു കണ്ടുകൂടാ. അതിനാൽ ഈ ഊഹത്തിനു മതിയായ ആധാരമില്ല.

2. ഉല്ക്കകൾ ചന്ദ്രനിൽനിന്നു വരുന്നുവെന്നുള്ള മതവും അസംഭവ്യമാകുന്നു. അതിലെ ജ്വാലാമുഖങ്ങൾ ഇപ്പോൾ തീരെ നിർവ്വൃതങ്ങളായിക്കിടക്കുന്നു.

3. വ്യാഴം, ശനി മുതലായ വലിയ ഗ്രഹങ്ങൾ തങ്ങളിൽ അഗ്നിപർവ്വതങ്ങളുള്ളപ്രകാരം യാതൊരു ലക്ഷണവും കാണിക്കുന്നില്ല. അവയുടെ വലിപ്പം നോക്കിയാൽ അവക്കുള്ള ആകർഷണശക്തിയെ അതിക്രമിച്ചു ഒരു ഉല്ക്കക്കു ഭൂമിയിൽ വന്നെത്തുവാൻ അസാദ്ധ്യമാകുന്നു.

4. ചെറിയ ഗ്രഹങ്ങളിൽനിന്നും പുറപ്പെടാവുന്ന കല്ലുകൾക്കു സുമാർ അമ്പതിനായിരത്തിനൊന്നുവീതം മാത്രമേ ഭൂമിയിൽ വന്നു മുട്ടുവാൻ തരമുള്ളു.

5. ഭൂമിയുടെ പൂർവ്വയുഗങ്ങളിൽ അതിലെ അഗ്നിപർവ്വതങ്ങളിൽനിന്നും തെറിച്ചിട്ടുണ്ടാകാവുന്ന കല്ലുകൾ ആ ഗ്രഹത്തിന്റെ ആകർഷണത്തെ കവിഞ്ഞു ഭാനുവിനെ ചുററിയോടുന്ന പക്ഷം ഓരോ പരിവർത്തനത്തിനിടയിൽ ധാത്രികക്ഷയെ മുറിച്ചു അവശ്യം കടക്കയും ചിലപ്പോൾ ആ സന്ധിയിൽ ഭൂമിയെത്തന്നെ വന്നു മുട്ടുകയും ചെയ്യാവുന്നതാകയാൽ ഈ സിദ്ധാന്തമാണ് ശേഷമുള്ളവയെക്കാൾ അധികം സംഭാവ്യമായിട്ടുള്ളത്. സി. അന്തപ്പായി ബി.എ.

F. N. കുറച്ചു ദിവസം മുമ്പു മലബാർ ജില്ലയിൽ കുററിപ്പുറം എന്ന ദിക്കിലും അടുത്ത പ്രദേശങ്ങളിലും ആകാശത്തിൽനിന്ന് ഒരുതരം കല്ലുകൾ വീണതായി വർത്തമാനപത്രങ്ങളിൽ കണ്ടിരുന്നു. ഇതിൽ കുററിപ്പുറത്തു വീണ കല്ല് ഏകദേശം ഒരു തുലാത്തിൽ അധികം തൂക്കമുണ്ടായിരുന്നുവത്രേ. ഈ കല്ലിന്റെ ഒരു കഷ്ണം ഞങ്ങൾ ഇതിനിടെ കാണുകയുണ്ടായി. പ്രകൃതം ഏതാണ്ടു കൽച്ചട്ടിയുടെ മാതിരിയാണ്. ഈ കല്ലു കത്തിക്കൊണ്ടിരുന്നുവെന്നു തോന്നത്തക്കവണ്ണം നിറഭേദവും കാണാനുണ്ട്. ഭൂമിയിൽ പതിക്കുന്നതുവരെ ഈ കല്ലു തനിയെ കത്തിക്കൊണ്ടിരുന്നുവെന്നാണ് അറിയുന്നതു. [മ. പ.]

# മേലിലും മരണമാലിലും ശിവേ.

---

പെററനാൾമുതലിതേവരെക്കുമി-
ങ്ങാകുറാമണയാതനാരതം;
ഉററരാഗമൊടുകാത്തൊരംബിക-
ക്കുററമററിതനമിച്ചിടുന്നുഞാൻ.

2. സങ്കടക്കടലലക്കിടയ്ക്കുടി-
ച്ചങ്കമിട്ടുവലയുന്നവാസരം;
നിങ്കടാക്ഷകൃതകപ്പലൊന്നു താ-
നെൻകരത്തിനവലംബമംബികേ!

3. ദീനമൊന്നുപിടിപെട്ടുഞാൻപരാ-
ധീനനായ്ചരമുരുണ്ടിടുമ്പൊഴും
നൂനമുൾസുഖമെഴുന്നു,താവക-
ധ്യാനമാമമൃതപാനമൊന്നിനാൽ.

4. കയ്യിലില്ലപണമെൻെറദേവിയെ-
ന്നിയ്യിവൻമനസിനിന്നെയോർക്കിൽ;
തിയ്യിൽനിന്നുപൊരിയെന്നപോലതെ (ൻ-
കയ്യിലെത്തുമൊരുമാത്രകൊണ്ടഹോ!

5. വല്ലനേരമൊരുചാപല്യമോർത്തുഞാൻ
തെല്ലലഞ്ഞു,തലകാഞ്ഞു,നിൻപദം
നല്ലവണ്ണമഗജേ!നിനക്കില-
ന്നല്ലയോകവിതക്കൂത്തടിപ്പതും.

6. ആരുമില്ലൊരുസഹായമെന്നുക-
ണ്ണീരുവാററിമരുവുമ്പൊഴീശ്വരി!
ചാരുവാംതവപദാബ്ജമോർക്കിലെ-
പ്പേരുമന്നുമമബന്ധുവല്ലയോ?

7. ശ്രദ്ധവെച്ചുദൃഢമായ്പഠിച്ചതും
ശുദ്ധമേമറവിയാൻപോവുകിൽ
ബദ്ധഭക്തിയൊടുനിന്നെയോർക്കിലി-
ങ്ങുദ്ധരിക്കുമതുമപ്പുറത്തതും.

8. ത്വല്പദാർച്ചനയിൽനിന്നുജാതമീ-
യല്പമാംമമയശസ്സുനിത്യവും
നില്പതിന്നചലപുത്രി!നിൻകൃപാ-
കല്പകത്തണലണച്ചുകാക്കണം.

9. ന്യായമായൊരഭിലാഷമാർക്കുമി-
ന്നായവണ്ണമരുളിടുമെൻപരേ!
നീയനന്യഗുണപൂർണ്ണ,നിൻെറവൻ-
മായയാണിഹകളിപ്പതൊക്കെയും.

10 തോലിയോർത്തുമരുവുമ്പൊഴക്കുപാ-
വേലികൊണ്ടുവളയിട്ടുകാത്തുനീ;
ചേലിയന്നതുവിധംതുണയ്ക്കുമേ
മേലിലുംമരണമാലിലുംശിവേ!

കോയത്തു കൊച്ചുണ്ണിമേനോൻ.

# ആയുർവ്വേദം.

ലോകഗതിയനുസരിച്ച്, പരിഷ്കാരഭ്രമളിയിൽ തലകീഴമറിഞ്ഞു, പ്രാചീനങ്ങളായ സകലതിനെയും നിരർത്ഥകമെന്ന നിലയിൽ നിരാകരിച്ച്, ഇല്ലത്തുനിന്നും പുറപ്പെട്ട് അമ്മാത്തെത്താത്ത വിധം ത്രിശങ്കുസ്വർഗ്ഗത്തിലിരിക്കുന്ന കേരളീയരുടെ മാഹാത്മ്യമേറിയ കുടുംബസ്വത്തായ ആയുർവ്വേദശാസ്ത്രത്തെ പുനരുദ്ധാരണം ചെയ്യുന്നതിന്നായി മാന്യന്മാരായ പല മഹാന്മാരും ശ്രമിച്ചുവരുന്ന ഈ സന്ദർഭത്തിൽ, അവരുടെ പരിശ്രമങ്ങളിൽ അനുകൂലിച്ചു കഴിയുംവണ്ണം സഹായം ചെയ്യുവാൻ കേരളീയരെ പ്രേരിപ്പിക്കുന്നതിന്നുവേണ്ടി ആയുർവ്വേദശാസ്ത്രത്തിന്റെ മാഹാത്മ്യത്തേയും ആവശ്യത്തേയും ഫലത്തേയും പററി രണ്ടു വാക്കു ഇവിടെ പറയുന്നത് അനുചിതമായിരിക്കയില്ലെന്നു വിശ്വസിക്കുന്നു.

കേരളത്തിലെന്നപോലെ ഇന്ത്യയുടെ പല ഭാഗങ്ങളിലും ആയുർവ്വേദസംബന്ധമായി ചില ഏർപ്പാടുകളും ചെയ്തുവരുന്നുണ്ടെന്നു കേൾക്കുന്നതിൽ ചാരിതാർത്ഥ്യം തോന്നുന്നുണ്ട്. പതിനെട്ടാം നൂററാണ്ടിന്റെ അവസാനം മുതൽ പാശ്ചാത്യന്മാരുടെ ഇടയിൽ സംസ്കൃതഭാഷാഭ്യസനത്തിന്നുള്ള അഭിരുചിയുണ്ടായതോടുകൂടി ഹിന്തുക്കളുടെ സകലവിധമായ ശാസ്ത്രങ്ങൾക്കും പാശ്ചാത്യലോകത്തിൽ ഒരു മാന്യതയും പ്രചാരവും സിദ്ധിച്ചു. അതിൽ പിന്നിട്ടു, ബങ്കാളത്തിലെ ഏഷ്യാട്ടിക്ക് സമുദായസ്ഥാപനത്തോടുകൂടി, പൌരാണിക ഇന്ത്യാസാമ്രാജ്യത്തിന്റെ മാഹാത്മ്യത്തെ വെളിവാക്കുന്നതിന്നുള്ള ശ്രമത്തിൽ പലരും ഉത്സാഹിക്കുകയും, ക്രമേണ ഈ ശ്രമത്തിന്ന് ആളുകൾ കൂടിക്കൂടി വരികയും ചെയ്തുതുടങ്ങി. നിയമം, വ്യവസായം, രാജ്യഭരണതന്ത്രം, തച്ചുശാസ്ത്രം, കൊത്തുപണി, ചിത്രമെഴുത്തു, രസതന്ത്രം, നാവികശാസ്ത്രം, ശാരീരം, വൈദ്യം, ജ്യോതിഷം മുതലായി ഹിന്തുക്കളുടെ ഓരോ ശാസ്ത്രവിഭാഗങ്ങളും പാശ്ചാത്യവിദ്യാർത്ഥികളുടെ അന്വേഷണത്തിനും ആലോചനക്കും വിഷയമായിത്തീർന്നു. ഹിന്തുക്കളുടെ പുരാണേതിഹാസാദികളും ഇവരുടെ ദൃഷ്ടിയിൽ പെടാതിരുന്നില്ല. സർ ഐസാക്ക് ന്യൂട്ടൺ എന്ന സുപ്രസിദ്ധനായ ശാസ്ത്രജ്ഞന്റെ കാലംവരെ, ഏതു വിഷയത്തിലും സകല രാജ്യക്കാരുടെയും മുന്നണിയിലാണ് ഹിന്തുക്കൾ നിന്നിരുന്നതെന്നു പാശ്ചാത്യന്മാരുടെ ഇടയിൽ കൂടി ഇപ്പോൾ ദൃഷ്ടാന്തസഹിതം ബോദ്ധ്യപ്പെട്ടിരിക്കുന്നു. ആവിയന്ത്രത്തിന്റെ പുറപ്പാടു മുതൽക്കു മാത്രമെ മററുള്ളവർ ഹിന്തുക്കളെ കടന്നുപോയിട്ടുള്ളുവെന്നാണ് തെളിഞ്ഞിരിക്കുന്നത്. ത്യാജ്യങ്ങളായ പരിഷ്കാരങ്ങളെ സ്വീകരിക്കുവാനായിക്കൊണ്ടുമാത്രം നമ്മൾ പാശ്ചാത്യന്മാരെ മാതൃകയായി വിചാരിച്ചുപോരുന്നതും നമ്മുടെ ശാസ്ത്രങ്ങളെക്കുറിച്ചും പൂർവ്വികന്മാരെക്കുറിച്ചും പാശ്ചാത്യന്മാർക്കു നിസ്സീമമായ സ്നേഹബഹുമാനാദികളുള്ള സ്ഥിതിക്കും, പിൻവാഴ്ചക്കാരായ നാം, 'പാമ്പായാലും പഴയതു നല്ലതു' എന്ന പ്രമാണത്തെ വിസ്മരിച്ചു പൌരാണികങ്ങളായവകളെ തുച്ഛമാക്കിയിരിക്കുന്നതു, നമ്മുടെ ബുദ്ധിശക്തി കവിഞ്ഞുപോയതുകൊണ്ടായിരിക്കാം. പാശ്ചാത്യന്മാരുടെ

ബുദ്ധിയ്ക്കു് അഗ്നിമാന്ദ്യം സംഭവിച്ചിട്ടുള്ളതുകൊണ്ടാണ് അവക്ക് ഹിന്ദുശാസ്ത്രങ്ങളിൽ അഭിരുചി തോന്നുന്നതെന്നും ചിലർ പറയാതിരിയ്ക്കുന്നില്ല. അങ്ങനെ പറയുന്നതിന്നും കാരണം മേൽപറഞ്ഞതുതന്നെയായിരിയ്ക്കാം. ഏതായാലും, കാരണങ്ങളാലോചിയ്ക്കുവാനുള്ള സ്വാതന്ത്ര്യം വായനക്കാരുടെ മനോധൎമ്മത്തിന്നു വിട്ടുകൊടുത്തുകൊണ്ടു പ്രകൃതത്തിലേയ്ക്കു പ്രവേശിയ്ക്കട്ടെ.

'ആയുൎവ്വേദം' എന്ന വാക്കിന്റെ അൎത്ഥം ഇപ്പോൾ മനസ്സിലാക്കിവരുന്നതു് 'ആയുസ്സിനെ സംബന്ധിച്ച വേദം' എന്നാണെങ്കിലും നമ്മുടെ പൂൎവ്വികന്മാർ ഇതിന്നു കുറെക്കൂടി വിസ്താരമായ അൎത്ഥമാണ് കല്പിച്ചിരുന്നത. ആയുൎവ്വേദം എന്നതു വൃക്ഷലതാദികളുടെയും പക്ഷിമൃഗാദികളുടെയും മനുഷ്യരുടെയും ജീവനെ സംബന്ധിയ്ക്കുന്ന ഒരു ശാസ്ത്രമാകുന്നു. 'വൃക്ഷായുൎവ്വേദം', 'ഹസ്ത്യായുൎവ്വേദം' അല്ലെങ്കിൽ 'പാലകാപ്യം', 'അശ്വായുൎവ്വേദം' അല്ലെങ്കിൽ 'ശാലിഹോത്രം' 'അഷ്ടാംഗഹൃദയം' എന്നിവകൾ പരപ്പായിക്കിടക്കുന്ന ആയുൎവ്വേദശാസ്ത്രത്തിന്റെ ഓരോ ഭാഗങ്ങളാകുന്നു. ചെടികളുടെയും ജന്തുക്കളുടെയും മനുഷ്യരുടെയും ജീവനെ സംബന്ധിയ്ക്കുന്ന സകലവിധമായ ശാസ്ത്രങ്ങളും ഇതിൽ അടങ്ങിയിരിയ്ക്കുന്നു. ദേശകാലാവസ്ഥകൾ, സൂൎയ്യചന്ദ്രനക്ഷത്രാദിഗ്രഹങ്ങളുടെ സ്ഥിതിഭേദങ്ങൾ, ശാരീരം, ലോഹശാസ്ത്രം, പ്രകൃതിവ്യത്യാസങ്ങളുടെ സൂക്ഷ്മജ്ഞാനം, മുതലായി സാക്ഷാത്തായും അല്ലാതെയും ജീവനെ സംബന്ധിക്കുന്ന സകല ശാസ്ത്രങ്ങളും ആയുൎവ്വേദശാസ്ത്രത്തിന്റെ ഓരോ വിഭാഗങ്ങളാകുന്നു. നമ്മുടെ പൂൎവ്വികന്മാരുടെ നിയമമനുസരിച്ച് ആയുൎവ്വേദശാസ്ത്രത്തിൽ പാണ്ഡിത്യം സമ്പാദിച്ച് ഒരു ചികിത്സകനാവണമെങ്കിൽ, മേൽപറഞ്ഞ സകല വിഭാഗങ്ങളിലുമുള്ള ജ്ഞാനം പരിപൂൎണ്ണമായിരിക്കണം. അക്കാലത്തെ ഒരു ആയുൎവ്വേദവൈദ്യനുള്ള ജ്ഞാനത്തിന്റെ കഥ വിചാരിച്ചാൽ, ഇക്കാലത്തു ജൎമ്മനി, അമേരിക്ക, ഇംഗ്ലാണ്ട് മുതലായ രാജ്യങ്ങളിലെ വൈദ്യസൎവ്വകലാശാലകളിൽനിന്നു സിദ്ധിക്കാവുന്ന ഏററവും ഉയൎന്ന ബിരുദകൾ സമ്പാദിച്ചിട്ടുള്ള ഒരു ഡോക്ടരുടെ വൈദ്യസംബന്ധമായും ശരീരസംബന്ധമായും മററുമുള്ള ജ്ഞാനം എത്രയോ നിസ്സാരമാണ്! എന്നുമാത്രമല്ല, ബാഹ്യകാരണങ്ങളാൽ ശരീരത്തിന്നുണ്ടാകുന്ന രോഗങ്ങളെ ഭേദപ്പെടുത്തി വന്നിരുന്നതുകൂടാതെ, മനസ്സിന്റെ ക്ഷോഭവ്യത്യാസത്താലുണ്ടാകുന്ന രോഗങ്ങൾക്കുകൂടി നമ്മുടെപൂൎവ്വികന്മാർപ്രതിവിധി കണ്ടുപിടിച്ചു, ജനങ്ങളുടെ പ്രാണരക്ഷ ചെയ്തുവന്നിരുന്നു. മാനസികശാസ്ത്രവും ഇതിൽപ്പെട്ട ഒരു വിഭാഗമാണെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ. ആയുൎവ്വേദം വളരെ പരപ്പായ ഒരു ശാസ്ത്രമാകുന്നു. പല ശാസ്ത്രവിഭാഗങ്ങളേയും കൂട്ടിക്കലൎത്തി ഇക്കാലത്തു നടപ്പിൽ വരുത്തീട്ടുള്ള പാശ്ചാത്യവൈദ്യശാസ്ത്രത്തോടു ആയുൎവ്വേദത്തെ സദൃശപ്പെടുത്തുന്നതുകൊണ്ട് അതിന്റെ വിവരണത്തിന്ന് പകുതി ജീവൻ കിട്ടുന്നതല്ല. ഹിന്ദുക്കളെ സംബന്ധിച്ചുള്ള സകല കാൎയ്യങ്ങളിലുമെന്നപോലെ ഇതിലും ഐഹികപാരത്രികങ്ങളായ സകലതും അടങ്ങിയിരിയ്ക്കുന്നു. സകലത്തിലും അന്തൎഭവിച്ചിരിയ്ക്കുന്ന ഒന്നിനെയും ഒന്നിൽ അടങ്ങിയിരിയ്ക്കുന്ന സകലത്തിനെയുമാണല്ലോ നാം ആരാധിച്ചുവരുന്നതു. 'അശേഷാധാരമപ്യേകം

ശേഷാധാരമന്യേ വക്' എന്ന തത്വമാണ് നമ്മെ സംബന്ധിയ്ക്കുന്ന സകലത്തിന്റെയും അടിസ്ഥാനം. ഈ അടിസ്ഥാനത്തെ ആശ്രയിച്ചാണ് നമ്മുടെ സാഹിത്യവും നിലനില്ക്കുന്നതു. നമ്മുടെ വേദങ്ങൾ, സംഹിതകൾ, പുരാണങ്ങൾ, തന്ത്രങ്ങൾ മുതലായവയെല്ലാം ഓരോ വിഷയവിവരണങ്ങളെ പ്രതിപാദിയ്ക്കുന്ന ശാസ്ത്രങ്ങളാകുന്നു. അതുപോലെതന്നെ ജീവലോകത്തെപ്പററിയുള്ള സകലവിധമായ അറിവുകളും അടങ്ങിയിരിയ്ക്കുന്ന ഒരു ശാസ്ത്രമാകുന്നു ആയുൎവ്വേദം.

ആയുൎവ്വേദത്തിൽ പ്രസ്താവിച്ചിരിയ്ക്കുന്ന പല വിഷയങ്ങൾക്കും പ്രത്യേകമായ ഓരോ ശാസ്ത്രം നമുക്കില്ലാതെയുമില്ല. മേൽ പ്രസ്താവിച്ച പ്രമാണത്തെ അടിസ്ഥാനപ്പെടുത്തി, നമ്മുടെ സാഹിത്യലോകത്തിൽ, ഒന്നിനെ പലതിലും പലതിനേയും ഒന്നിലും അടക്കീട്ടുണ്ട്. നമ്മുടെ പൂൎവ്വധനമായ കലാവിദ്യകളെ ആരാഞ്ഞ് അവയുടെ ഒരു സൂക്ഷ്മജ്ഞാനം ഉണ്ടാകത്തക്കവിധം സംസ്കൃതത്തിൽ പാണ്ഡിത്യം സമ്പാദിയ്ക്കുവാനുള്ള അഭിരുചി കേരളീയരുടെ ഇടയിൽ ആൎക്കും ഉണ്ടാകാത്തതു ഒരു വ്യസനകരമായ അവസ്ഥതന്നെയാണ്. പല നാട്ടുരാജ്യങ്ങളിൽ നിന്നും പുരാതനസംസ്കൃതഗ്രന്ഥങ്ങളുടെ കയ്യെഴുത്തുപകൎപ്പുകൾ പലതും കണ്ടുകിട്ടീട്ടുണ്ട്. ഓരോ രാജ്യത്തു നിന്നും ഈവക കണ്ടുകിട്ടീട്ടുള്ള കയ്യെഴുത്തുപകൎപ്പുകളുടെ ലിസ്റ്റും പ്രസിദ്ധപ്പെടുത്തിട്ടുണ്ട്. ഇപ്രകാരം പ്രസിദ്ധപ്പെടുത്തീട്ടുള്ള ലിസ്റ്റുകളിൽ കൂടി ഒന്നു കണ്ണോടിച്ചുപോയാൽ, ഹിന്തുക്കൾക്കുണ്ടായിരുന്ന സൎവ്വതോമുഖമായ ശാസ്ത്രവിഭാഗങ്ങളുടെ ഏതാണ്ടൊരു കണക്ക് ഏവൎക്കും മനസ്സിലാകുന്നതാണ്. ക്ഷേത്രഗണിതം, ബീജഗണിതം, രസതന്ത്രം, ലോഹശാസ്ത്രം, അളവുശാസ്ത്രം, ജന്തുശാസ്ത്രം, വൃക്ഷശാസ്ത്രം, ശാരീരം മുതലായ പലവിധശാസ്ത്രങ്ങളും, നമ്മുടെ പുരാണങ്ങളിലും തന്ത്രങ്ങൾ, സംഹിതകൾ, പഞ്ചതന്ത്രം, മഹാഭാരതം, കഥാസരിൽസാഗരം മുതലായ ഗ്രന്ഥങ്ങളിലും ഏറെക്കുറെ അടങ്ങീട്ടുണ്ടെന്നു ഈ വക ഗ്രന്ഥങ്ങളിൽ ഏതെങ്കിലും വായിച്ചിട്ടുള്ളവർ സമ്മതിയ്ക്കാതെ നിവൃത്തിയില്ല. ഓരോ ശാസ്ത്രങ്ങളിലും പ്രത്യേകപാണ്ഡിത്യം സിദ്ധിച്ചിട്ടുള്ളവർ അതാതുശാസ്ത്രങ്ങളെക്കുറിച്ചു പ്രത്യേകഗ്രന്ഥങ്ങൾ എഴുതീട്ടുണ്ടെന്നു പ്രസ്തുത കയ്യെഴുത്തുപകൎപ്പുകളുടെ ലിസ്റ്റിൽ നിന്നും വിശദമാകുന്നുണ്ട്. 'പ്രൊഫസർ ആഫ്രെ' എന്ന മഹാൻ പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന ഒരു പുസ്തകപ്പട്ടികയിൽ, കയ്യെഴുത്തുപകൎപ്പിലുള്ള ഇരുപതിനായിരം സംസ്കൃതഗ്രന്ഥങ്ങളുടെ പേരുകളും അവയിൽ ഓരോന്നിലും പ്രതിപാദിച്ചിരിയ്ക്കുന്ന വിഷയങ്ങളുടെ ഓരോ സംക്ഷിപ്തവിവരണവും കൊടുത്തിട്ടുണ്ട്. ഇപ്രകാരമുള്ള അന്വേഷണങ്ങളുടെ ഫലമായിട്ടാണ് പാശ്ചാത്യന്മാരുടെ ഇടയിൽ ഹിന്തുക്കളെക്കുറിച്ചു ബഹുമതിയുണ്ടായിരിക്കുന്നതു. ഈവക ഗ്രന്ഥങ്ങൾ പ്രചാരത്തിലാവുകയും, അവയിലുള്ള വിഷയരസങ്ങളെ ആസ്വദിക്കുവാൻ തക്ക ത്രാണിയുണ്ടാവുകയും ചെയ്യുന്ന കാലത്തു മാത്രമേ കേരളീയൎക്ക് അവരെക്കുറിച്ചുതന്നെ ഇപ്പോഴുള്ള പുച്ഛം ഇല്ലാതാവുകയും, ഇപ്പോഴത്തെ അനാശാസ്യമായ പല ഭ്രമങ്ങളും നിശ്ശേഷം നശിക്കുകയും ചെയ്യുകയുള്ളു.

ഹിന്തുക്കളുടെ ഇതരശാസ്ത്രങ്ങളെപ്പോലെതന്നെ ആയുവേദശാസ്ത്രവും, ഹിന്തുസ്ഥാനത്തിൽ ഓരോ കാലത്തുമുണ്ടായിട്ടുള്ള പണ്ഡിതന്മാരുടെ ഐകമത്യത്തോടുകൂടിയ പ്രയത്നത്തിന്റെ ഫലമാണ്. ആയുവേദശാസ്ത്രത്തിന്റെ ചരിത്രം നോക്കിയാ

ൽ അതിന്റെ പോഷണത്തിനും വളച്ച്ക്കും വേണ്ടി ഇന്ത്യാരാജ്യത്തിന്റെ നാനാഭാഗങ്ങളിലുമുണ്ടായിട്ടുള്ള പണ്ഡിതന്മാരെല്ലാവരും പ്രയത്നം ചെയ്തിട്ടുണ്ടെന്നു കാണാവുന്നതാണ്. പഞ്ചാബിൽനിന്നു ചരകൻ, സുശ്രുതൻ, പശ്ചിമ ഇന്ത്യയിൽ വാഗ്ഭടൻ, ഗൌഡരാജ്യത്തിൽ ചക്രപാണി, മഹാരാഷ്ട്രത്തിൽ നരഹരപണ്ഡിതർ, വിജയനഗരത്തിൽ മാധവൻ, കനൗജ് രാജ്യത്തിൽ മദനപാലൻ, രാജപുത്താനയിൽ ശാർങ്ങധരൻ, മുതലായ വിശ്വവിശ്രുതന്മാർ ആയുർവ്വേദക്കളരിയിൽ പയററിട്ടുള്ള അസംഖ്യം പേരിൽ ചിലരാകുന്നു. എന്നാൽ ഇവർ ഇവരുടെ പൂർവ്വികന്മാർ എഴുതിവിട്ടതിനെ 'ചർവ്വിതചർവ്വണം' ചെയ്കയാണോ ചെയ്തിട്ടുള്ളത്? അതല്ലതാനും. വ്യാകരണനിർമ്മാണകാര്യത്തിൽ പതഞ്ജലി, കാത്യായനൻ മുതലായവരേക്കാൾ ഒട്ടും കുറഞ്ഞ പുള്ളിയല്ലായിരുന്നു 'പാണിനി' എന്ന് ഒരു പാശ്ചാത്യമഹാൻ പറഞ്ഞിട്ടുള്ളത് ഈ കാര്യത്തിലും പാറുന്നതായിരിക്കും.

വിധിവൈഭവത്താലും പ്രാപ്തന്മാരായ പിൻവാഴ്ചക്കാരുടെ ദൌർല്ലഭ്യംകൊണ്ടും ആയുർവ്വേദശാസ്ത്രത്തിന്റെ ഗതി പലപ്പോഴും പല പ്രകാരത്തിലും തടയപ്പെട്ടിട്ടുണ്ടെങ്കിലും, ഇതിന്റെ പൂർവ്വചരിത്രം അതായതു കാലദേശാവസ്ഥകളനുസരിച്ചു ജീവിതം നയിച്ചും പ്രകൃതവ്യത്യാസങ്ങളെ തങ്ങൾക്കനുകൂലമാകുംവിധം തിരിച്ചു വിനിയോഗിച്ചും പന്തിരുന്ന നമ്മുടെ പൂർവ്വികന്മാർ മനഃപൂർവ്വമായി ചെയ്തിരുന്ന പ്രയത്നത്തിന്റെ വിവരണം, നമുക്ക് ആലോചനാമൃതവും ഉത്സാഹപ്രദവുമായിത്തീരുന്നതാണെന്ന്, സംശയമില്ല. പുരാതനശാസ്ത്രഗ്രന്ഥങ്ങളെ ഭൂതകാലമായ ഇരുട്ടറയിൽനിന്നു വർത്തമാനകാലപ്രകാശത്തിൽ കൊണ്ടുവരുവാൻ പാശ്ചാത്യന്മാർ ചെയ്തിരിക്കുന്ന ഏർപ്പാടുകളുടെ ദൃഷ്ടി ആയുർവ്വേദവിഷയത്തിൽകൂടി പതിയുന്നതായാൽ, വൈദ്യവിഷയത്തിൽ നമ്മുടെ പൂർവ്വികന്മാർ ചെയ്തിട്ടുള്ള അമാനുഷപ്രയത്നങ്ങൾ ലോകോപകാരപ്രദമാകുംവിധം പുറത്തു പുറപ്പെടുകയും, അവക്ക് ഇപ്പോൾ പാശ്ചാത്യരുടെയിടയിൽ സിദ്ധിച്ചിട്ടുള്ള ബഹുമതി ശതഗുണീഭവിയ്ക്കയും ചെയ്യും. 'ഒക്സ്ഫോർഡി'ലുള്ള 'പാണിനിആപ്പീസ്സി'ൽനിന്നു സാഹിത്യവിഷയമായും ശാസ്ത്രസംബന്ധമായുമുള്ള പുരാതനഗ്രന്ഥങ്ങളെ തിരഞ്ഞെടുക്കുന്നതിന്, കഴിഞ്ഞ ഇരുപതു കൊല്ലങ്ങളായിട്ട് അതിനിഷ്കർഷയോടെ വേല നടത്തിവരുന്നുണ്ട്. ഇവിടെനിന്നും 'നാട്ടുവൈദ്യസംബന്ധമായ ചെടികൾ' എന്ന പേരോടുകൂടി ഒരു വലിയ പുസ്തകം പ്രസിദ്ധപ്പെടുത്തീട്ടുണ്ട്. ആയിരത്തി മുന്നൂറില്‍ധികം ചെടികളുടെ ചിത്രങ്ങളോടുകൂടിയ ഈ പുസ്തകം ആയുർവ്വേദത്തെ അടിസ്ഥാനപ്പെടുത്തി ഉണ്ടാക്കീട്ടുള്ളതാണെന്നു മാത്രമല്ല, ഇതു അനവധി വിദ്വാന്മാരുടെ രണ്ടു മൂന്നു കൊല്ലത്തെ പ്രയത്നത്തിന്റെ ഫലവുമാണ്. പ്രസിദ്ധവിദ്വാനും ദേശസഞ്ചാരിയുമായ റായിബഹദൂർ ശാരദചന്ദ്രദാസ് സി. ഐ. ഇ. അവർകൾ വൈദ്യന്മാരെ പരിശീലിപ്പിക്കുന്ന കാര്യത്തിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു.

"ഹിന്തുവൈദ്യശാസ്ത്രത്തിന്റെ പ്രാധാന്യത്തെപ്പററി രാജ്യം മുഴുവൻ അറിഞ്ഞുവരുന്നുണ്ട്. എന്നാൽ സംസ്കൃതസർവ്വകലാശാലകളിലെങ്ങും അതു വേണ്ടവിധം പഠിപ്പിക്കുന്നില്ല. ആയുർവ്വേദശാസ്ത്രം പഠിപ്പിക്കുന്നതിനുള്ള ഒരു പ്രത്യേക ഏർപ്പാട് എല്ലാ സംസ്കൃതസർവ്വകലാശാലകളിലും ഉണ്ടായിരിക്കണമെന്നാണ് എന്റെ അഭിപ്രായം. പുരാതനശാസ്ത്രജ്ഞന്മാർക്ക്, അറിവുകൊണ്ടും പരിചയംകൊണ്ടും എല്ലാ സസ്യങ്ങളുടേ

യും ഗുണങ്ങളും ഉപയോഗങ്ങളും അറിയാമായിരുന്നുവെന്നുമാത്രമല്ല, സസ്യങ്ങളെ അവർ വേർതിരിച്ചറിയുകയും ചെയ്തിരുന്നു. നാട്ടുവൈദ്യസംബന്ധമായ സസ്യങ്ങളിൽ മിക്കതും ഇപ്പോൾ പാശ്ചാത്യരാജ്യങ്ങളിൽ നട്ടുവളർത്തിവരുന്നുണ്ട്. ഇവയെ ഒന്നിടനാന്നു തിരിച്ചറിയുവാനാണ് പ്രയാസം. എങ്കിലും, സംസ്കൃതവൈദ്യങ്ങളിൽ പറഞ്ഞിട്ടുള്ള എല്ലാ സസ്യങ്ങളെയും തിരിച്ചറിയുവാൻ സാധിക്കുന്നതായ നാട്ടുവൈദ്യന്മാർ ഇപ്പോഴും ഇല്ലാതില്ല. വൈദ്യസംബന്ധമായി ഇന്ത്യയിലുള്ള എല്ലാ സസ്യങ്ങളുടെയും ചിത്രവും സംസ്കൃതപ്പേരുകളും കൊടുത്തിട്ടുള്ള ഒരു പുസ്തകമാണ് ഇപ്പോൾ അത്യാവശ്യമായിരിക്കുന്നത്. ഇതുകൊണ്ടു മരുന്നുകൾ തിരിച്ചറിവാൻ വളരെ എളുപ്പം കിട്ടും."

"അലഹബാദിൽവെച്ചു ഇയ്യിടെ നടത്തിയ ഒരു പ്രദർശനത്തിൽ, ഇന്ത്യയിലുള്ള വൈദ്യസംബന്ധമായ എല്ലാ സസ്യങ്ങളുടെയും ചിത്രം— ചായം ഇട്ടതും ഇടാത്തതും ഹാജരാക്കീട്ടുണ്ടായിരുന്നു. ഇങ്ങിനെയുള്ള ചിത്രങ്ങൾ ഒന്നായി ചേർത്തു അവയുടെ പേരുകളോടുകൂടി പുസ്തകരൂപേണ പ്രസിദ്ധപ്പെടുത്തേണ്ടതാണ്. ഇന്ത്യൻ മെഡിക്കൽ സർവ്വീസ്സിൽനിന്നും പെൻഷ്യൻവാങ്ങി വരുന്ന ലഫ്ടിനന്റു കർണൽ കെ. ആർ. കീർത്തികരൻ, മേജർ ബി. ഡി. വാസു, എന്നീ രണ്ടു മഹാന്മാർകൂടി മേൽ പ്രസ്താവിച്ച സമ്പ്രദായത്തിൽ ഒരു പുസ്തകം ഉണ്ടാക്കി വരുന്നുണ്ട്. ഇതിലേയ്ക്കായി ഇന്ത്യൻ ഗവൎമ്മേണ്ടു കഴിയുന്നത്ര ധനസഹായം ചെയ്യേണ്ടതാണെന്നാണ് എന്റെ അഭിപ്രായം."

സംസ്കൃതഭാഷാപാനോൽസുകന്മാരായ പാശ്ചാത്യന്മാർ ബഹുമാനപുരസ്സരം സമ്മതിച്ചിരിക്കുന്ന ഹിന്ദുശാസ്ത്രവ്യവസായാദി ഗ്രന്ഥങ്ങളുടെ ഉത്ഭവം പുരാതന ഇന്ത്യക്കാരിൽ നിന്നല്ലെന്നു തെളിയിക്കുവാൻ ചിലർ സാഹസപ്രയത്നം ചെയ്തുവരുന്നുണ്ട്. രാമായണം കഥയും അതിന്റെ രചനാരീതിയും വാല്മീകിയുടേതല്ലെന്നു. 'ഹോമർ' എന്ന പാശ്ചാത്യവിദ്വാന്റെ ഒരു ഗ്രന്ഥത്തെ സമഷ്ടിയായി ആരോ കവച്ചു ചെയ്തിട്ടുള്ളതാണെന്നും തെളിയിക്കുവാൻ ഒരു വിദ്വാൻ ശ്രമിക്കുന്നു. ഹിന്ദുക്കൾക്കു തച്ചുശാസ്ത്രത്തെപ്പറ്റി യാതൊരു ജ്ഞാനവുമുണ്ടായിരുന്നില്ലെന്നും, ഗ്രീക്കുകാരുടെ ഗ്രന്ഥങ്ങളെ കൊള്ള ചെയ്തതിൽനിന്നാണ് പ്രസ്തുതശാസ്ത്രജ്ഞാനം ഹിന്ദുക്കൾക്കുണ്ടായതെന്നും വേറൊരു മാന്യൻ വാദിക്കുന്നു. ഹിന്ദുക്കളുടെ ഭക്തിമാർഗ്ഗം അവരുടെ സ്വന്തമല്ലെന്നാണ് ഒരു പ്രസിദ്ധവാഗ്മിയും ഇപ്പോൾ പെൻഷ്യൻപറ്റി വരുന്നതും ഐ. സി. എസ്സ്. വിജയം നേടിയതുമായ ഒരു മഹാൻ പ്രസ്താവിക്കുന്നതു- 'നെസ്റ്റോറിയൻസ്' എന്ന ഒരു കൂട്ടം ക്രിസ്ത്യാനികൾ 'പലസ്തീനിയ'യിൽനിന്നു ഇന്ത്യയിലേക്കു ഇറക്കുമതി ചെയ്തതിനെ അനുകരിച്ചു പരിശീലിച്ചുവന്നിരിക്കുന്നതാണത്രെ ഹിന്ദുക്കളുടെ ഭക്തിമാർഗ്ഗം. ഈ വകക്കെല്ലാം ഇതരന്മാരെ മൂലസ്ഥാനമാക്കി കല്പിച്ചു വാദിച്ചുപോരുന്നുണ്ടെങ്കിലും ആയുർവ്വേദത്തിനുമാത്രം ഇപ്രകാരമൊരു അടിസ്ഥാനം കല്പിക്കുവാൻ ഇതുവരെ ആർക്കും സാധിച്ചിട്ടില്ല. ആയുർവ്വേദം പാശ്ചാത്യവിദ്വാന്മാരുടെ ശ്രദ്ധയെ അധികമായാകർഷിക്കാഞ്ഞതുകൊണ്ടായിരിക്കും, ഹിന്ദുക്കളുടെ മററു ശാസ്ത്രങ്ങൾക്കു കല്പിച്ചിരിക്കുന്ന അപ്പീൽവിധി ഇതിനും ബാധിക്കാതിരിക്കുന്നതു.

വാദപ്രതിവാദത്തിനുവേണ്ടി ഇവർ പറയുന്നതെല്ലാം വാസ്തവമാണെന്നു വിചാരിക്കുക. ഹിന്ദുക്കളുടെ സകല ശാസ്ത്രവും അന്യന്മാരോടു കടം വാങ്ങീട്ടുള്ളതാ

ണെന്നു വിചാരിക്കുന്ന പക്ഷവും, കടം വാങ്ങിയ്ക്കുന്നതിന്നു തന്നെയും സ്വയമായ ഒരു സ്വാതന്ത്ര്യശക്തി ആവശ്യമല്ലേ? ധനമുള്ളവൎക്കല്ലാതെ പാപ്പർശീട്ടെഴുതിട്ടുള്ളവൎക്കു വല്ലവരും കടം കൊടുക്കുമോ? ഒരിയ്ക്കലുമില്ല. എന്നതുപോലെതന്നെ, ശാസ്ത്രീയമായും മററുമുള്ള ജ്ഞാനത്തിന്റെ ഏതാണ്ടൊരംശമെങ്കിലും ഇല്ലാതെ ഹിന്തുക്കൾ അന്യന്മാരോടു ജ്ഞാനം കടം വാങ്ങുമോ? കുരുടനു വിളക്കുകൊണ്ടു പ്രയോഗമെന്ത്? മൂഢന്മാൎക്കു ഗ്രന്ഥങ്ങൾകൊണ്ടു ഫലമെന്ത്? ആ സ്ഥിതിയ്ക്കു ഹിന്തുക്കൾ തീരെ അജ്ഞന്മാരായിരുന്നില്ലെന്നു സമ്മതിയ്ക്കേണ്ടിവരും. അല്ലാതെ, അന്യന്മാരുടെ ശാസ്ത്രങ്ങളെ തങ്ങളുടെ സ്വന്തമെന്ന നിലയിലാക്കി ലോകസമ്മതം വരുത്തി പ്രചാരത്തിൽ കൊണ്ടുവരുവാൻ അവൎക്കെങ്ങിനെ സാധിയ്ക്കും? ഈ കാരണം മേൽപറഞ്ഞ മാന്യന്മാരുടെ വാദത്തിന്റെ പ്രബലതയെ പകുതി കുറയ്ക്കുന്നു. ഈ കാൎയ്യത്തിൽ ഇനി ഒന്നുകൂടി ആലോചിയ്ക്കുവാനുണ്ട്. ഹിന്തുക്കൾക്കു കടം കൊടുത്തിരുന്നവയിൽനിന്നു തന്നെയാണ് മററുള്ളവരും കടം വാങ്ങീട്ടുള്ളതെന്നു അവർ സമ്മതിയ്ക്കുന്നുണ്ട്. എന്നാൽ അവരുടെ ധനം ക്രമേണ പരിഷ്കാരവൎദ്ധനയെ പ്രാപിച്ചുവന്നിരിയ്ക്കെ, ഹിന്തുക്കളുടേതു മാത്രം എന്തുകൊണ്ടാണ് ഇന്നും പൂൎവ്വസ്ഥിതിയിൽതന്നെ ഇരിയ്ക്കുന്നത്? അന്യന്മാരുടേതു സ്വന്തമാണെന്നു ലോകരെ ബോദ്ധ്യപ്പെടുത്തുവാൻ സാധിച്ച ഒരു കൂട്ടൎക്ക് അതുകളെ പരിഷ്കരിയ്ക്കുവാനുള്ള ബുദ്ധിശക്തിയില്ലെന്നു വിചാരിയ്ക്കുവാൻ ന്യായമായ കാരണം യാതൊന്നും കാണുന്നില്ല. എന്നാൽ ഹിന്തുക്കളുടെ മററു ശാസ്ത്രങ്ങളിലെന്നപോലെ ആയുൎവ്വേദത്തിലും യാതൊരു പരിഷ്കാരവും ഇതുവരെ കാണാത്തത് എന്തുകൊണ്ടാണ്? ഹിന്തുശാസ്ത്രങ്ങൾ പരിഷ്കരിയ്ക്കേണ്ടുന്ന ആവശ്യമില്ലാത്തതുകൊണ്ടുതന്നെ. ഒരുവകൾ ഉത്ഭവത്തിൽതന്നെ പൂൎണ്ണങ്ങളായിട്ടാണ് പുറപ്പാട്. പിന്നെ പരിഷ്കരിയ്ക്കുന്നതെന്തിന്? മററുള്ളവർ പരിഷ്കരിച്ചു മൂൎദ്ധന്യദശയിൽ കൊണ്ടുവന്നിരിയ്ക്കുന്ന ശാസ്ത്രങ്ങളിൽ അടങ്ങിയിരിയ്ക്കുന്നതിലും കൂടുതൽ വിവരങ്ങൾ ഏതു വിഷയത്തെക്കുറിച്ചും ഹിന്തുശാസ്ത്രങ്ങളിൽ അടങ്ങിയിരിയ്ക്കുന്നു. ഈ കാരണങ്ങളാൽ മുൻവാദം അടിസ്ഥാനരഹിതമായി തീൎന്നിരിയ്ക്കുന്നുവെന്നാണ് എനിയ്ക്കു തോന്നുന്നത്. ഇതിൽനിന്നു, കടം വാങ്ങിച്ചിരിയ്ക്കുന്ന കൂട്ടർ ഏതാണെന്നും ആരോടാണ് കടം വാങ്ങിച്ചിട്ടുള്ളതെന്നും വായനക്കാർ തന്നെ തീൎച്ചയാക്കിക്കൊള്ളട്ടെ. പിൻവാഴ്ചക്കാരുടെ ഉത്സാഹക്കുറവുകൊണ്ടും ശ്രദ്ധ പോരായ്കയാലും, ഹിന്തുശാസ്ത്രങ്ങൾക്കു പണ്ടുണ്ടായിരുന്ന പ്രചാരം ഇപ്പോൾ ഇല്ലെന്നല്ലാതെ, അതുകളുടെ മാന്യതയ്ക്കും പൂൎണ്ണതയ്ക്കും ഇന്നും കുറവു വന്നിട്ടില്ലെന്നുള്ളതിന്ന് ഇപ്പോഴത്തെ പാശ്ചാത്യലോകം മതിയായ ദൃഷ്ടാന്തമാകുന്നതാണ്. 1879-ലെ കൽക്കട്ടാറിവ്യൂ' ഇങ്ങനെ പറയുന്നു:—

'ആയുൎവ്വേദശാസ്ത്രത്തെ പുനരുദ്ധാരണം ചെയ്യുവാനുള്ള ഉപകാരപ്രദമായ ശ്രമം വിദ്വാന്മാരായ ഹിന്തുക്കൾ ചെയ്യേണ്ടതാണ്. ആയുൎവ്വേദസംബന്ധമായ മരുന്നുകളുടെ ഉപയോഗം വളരെ ഫലിതമുള്ളതാണെന്നു യോഗ്യരായ പാശ്ചാത്യവൈദ്യന്മാർ സമ്മതിയ്ക്കുന്നുണ്ടെന്നു മാത്രമല്ല, അവരിൽ പലരും അതിലേയ്ക്കായി ശ്രമിയ്ക്കുന്നുമുണ്ട്. എങ്കിലും ഇതരരാജ്യക്കാരെന്ന നിലയിൽ അവരുടെ ശ്രമങ്ങളെല്ലാം അപൂൎണ്ണവും വിഫലവുമായി പരിണ

മിക്കുവാനെ തരമുള്ളു. അതുകൊണ്ട്, ഈ ഗൌരവമേറിയ ശ്രമത്തിൻെറ ചുമതല വഹിക്കേണ്ടത് അതിൻെറ ഉടമസ്ഥന്മാർ തന്നെയാണ്.'

ബങ്കാളത്തിൽ 'വൈദ്യന്മാർ' എന്ന് ഒരു ജാതിക്കാരുണ്ട്. ഹിന്തുക്കളുടെ ഇടയിൽ തൊഴിലനുസരിച്ച് ജാതി തിരിച്ചിട്ടുണ്ടെന്നുള്ള സംഗതി വായനക്കാർ വിസ്മരിക്കയില്ലല്ലൊ. ഈ വൈദ്യന്മാർ ആയുർവ്വേദത്തെ പുനർജ്ജീവിപ്പിക്കുന്ന കാര്യത്തിൽ വളരെ ശ്രമം ചെയ്യുന്നുണ്ട്. 'പണ്ഡിതമധുസൂദനഗുപ്ത' എന്നൊരു വിദ്വാനാണ്, ആദ്യമായി ആയുർവ്വേദശാസ്ത്രപ്രകാരം ഒരു ശവശരീരം കീറി പരിശോധിക്കുകയുണ്ടായത്. അദ്ദേഹത്തെ അനുകരിച്ച് ഇപ്പോൾ പലരും പുറപ്പെട്ടിട്ടുണ്ട്. കൽക്കത്താ വൈദ്യസർവ്വകലാശാലയിൽ പഠിച്ചു വിജയം സമ്പാദിച്ചവനായ 'കവിരാജ് ഗണനാഥസെൻ' എന്ന മഹാൻ ശസ്ത്രക്രിയയെപ്പറ്റി സംസ്കൃതത്തിൽ ഒരു പുസ്തകമെഴുതിവരുന്നത് ആയുർവ്വേദത്തിന്ന് ഒരു വലിയ സമ്പാദ്യമായിത്തീരുന്നതാണ്.

ഇനി നാട്ടുമരുന്നുകളെക്കുറിച്ചുകൂടി രണ്ടു വാക്കു പറഞ്ഞ്, ഇപ്പോൾ തന്നെ ദീർഘമായിരിക്കുന്ന ഈ ലേഖനത്തെ അവസാനിപ്പിക്കുവാൻ ശ്രമിക്കാം. ശരിയായ മരുന്നുകൾ ഉപയോഗിക്കുവാൻ സാധിക്കാതെ വന്നിട്ടുള്ളതുകൊണ്ടാണ് നാട്ടുവൈദ്യം ഇപ്പോൾ മൃതപ്രായമായിരിക്കുന്നത്. മരുന്നുകൾ തിരിച്ചറിയാതെ എങ്ങിനെയാണ് ശരിയായി ഉപയോഗിക്കുന്നത്? ആയുർവ്വേദ പുനരുദ്ധാരണത്തിൽ പ്രധാനമായി വേണ്ടതു, സംസ്കൃതഗ്രന്ഥങ്ങളിൽ പറഞ്ഞിട്ടുള്ള മരുന്നുകളെല്ലാം നട്ടുവളർത്തുകയാകുന്നു. ഇങ്ങിനെ നട്ടുവളർത്തുന്നതുതന്നെ ശാസ്ത്രവിധിപ്രകാരം വേണം താനും. അപ്രകാരം ചെയ്യുന്നതുകൊണ്ടുള്ള ഗുണങ്ങൾ പലതുമുണ്ട്. മരുന്നുകൾ പറിച്ചെടുത്ത ഉടൻ തന്നെ ഉപയോഗിക്കാം. ഭയംകൊണ്ടോ, ധനത്തിലുള്ള ആഗ്രഹംകൊണ്ടോ മരുന്നുകൾ കൊണ്ടുവന്നുതരുന്ന 'മരുന്നുപറിക്കാരു'ടെയും കച്ചവടക്കാരുടെയും മനോധർമ്മത്തിന്നു ദീനക്കാരുടെ ജീവനെ ആശ്രയമാക്കിത്തീർക്കാതെ കഴിച്ചുകൂട്ടാം. ഇതിന്നും പുറമെ, ഒരു ദീനത്തിന്നു പല മരുന്നുകളും ഫലിതമുള്ളതായിട്ടുണ്ടെങ്കിലും, ഇവയിൽ ഒന്നുരണ്ടെങ്കിലും പ്രത്യേകഫലത്തെ കാണിക്കുന്നതായിരിക്കും. ആ മരുന്നുകൾ അങ്ങാടിയിൽ കിട്ടാതെ വരുന്ന സന്ദർഭങ്ങളിൽ കിട്ടിയതുകൊണ്ടു പണി നോക്കുകയാണ് പതിവ്. ഒരു തോട്ടമുണ്ടെങ്കിൽ മരുന്നുകൾ ഇഷ്ടംപോലെ തിരിഞ്ഞെടുക്കാമല്ലൊ. ഇങ്ങിനെയായാൽ മിക്ക സംഗതികളിലും വൈദ്യക്കാരന് അപവാദം കേൾക്കാതെ കഴിക്കുകയും ചെയ്യാം. വൈദ്യശാസ്ത്രത്തിൽ പറയുന്ന മരുന്നുകളിൽ എത്രയാണ് ഇപ്പോൾ കിട്ടാതെ വരുന്നത്? ഇങ്ങിനെ വരുന്നതു മരുന്നുകളില്ലാഞ്ഞിട്ടല്ല. അവകളെ തിരിച്ചറിവാൻ കഴിയാത്തതുകൊണ്ടാണ്. ഈ ദോഷത്തെ നിരാകരിക്കുന്നതിന്നായി അലഹബാദിൽ പാണിനി ആപ്പീസ്സുകാർ ചെയ്തുവരുന്ന പരിശ്രമത്തെക്കുറിച്ച് ഈ ലേഖനത്തിൽതന്നെ പ്രസ്താപിച്ചിട്ടുണ്ടല്ലൊ. മരുന്നുകളുടെ കാര്യത്തിലുള്ള ഈ ശോചനീയമായ അവസ്ഥ വൈദ്യവിഷയത്തിൽ പ്രയത്നിച്ചുവരുന്ന പല യോഗ്യരുടെയും ശ്രദ്ധയെ ആകർഷിച്ചിട്ടുണ്ട്. എന്നിട്ടും ഈ വിഷയത്തിൽ ഇനിയും വളരെ പ്രയത്നങ്ങൾ ചെയ്യുവാനുണ്ടു താനും. ഇന്ത്യയിലുള്ള പല സസ്യങ്ങളെയും മരുന്നുകളായി ഉപയോഗിക്കത്തക്കവി

ധത്തിലാക്കി അയയ്ക്കുന്നതിന്നായി യൂറോപ്പിലേയ്ക്കും മററും കയററുമതി ചെയ്യുന്നുണ്ട്. അതുകൾ ഇവിടെത്തന്നെ ഉണ്ടാക്കുവാനുള്ള ഏർപ്പാടുകൾ ചെയ്യേണ്ടതാണ്. സിംലാ, കാശ്മീരം മുതലായ രാജ്യങ്ങളിൽ ഇന്ത്യക്കാരുടെ ദൃഷ്ടിയിൽ പെടാതെ നിൽക്കുന്ന ഔഷധി മരുന്നുകൾ പാശ്ചാത്യന്മാരുടെ ദൃഷ്ടിയിൽ പെട്ടിരിയ്ക്കുന്നു. ഇതു നമ്മുടെ ഉത്സാഹശീലം മതിയാവാത്തതുകൊണ്ടല്ലേ?

വർണ്ണഭേദം കൂടാതെ മനുഷ്യവംശത്തെ ഒന്നായി ഉദ്ധരിയ്ക്കേണ്ടുന്ന കാര്യത്തിൽ ഇന്ത്യ ഇനിയും പലതും ചെയ്യേണ്ടതായിട്ടിരിയ്ക്കുന്നതേയുള്ളൂ. നമ്മുടെ മാഹാത്മ്യമേറിയ ഭൂതകാലം ഭാവിയിലെ ഉയർച്ചയ്ക്ക് ഒരു മുഖവുരയായി വിചാരിയ്ക്കാവുന്നതാണ്. പക്ഷെ, അതിലേയ്ക്ക് എത്തുന്നതിന്നു നാം തന്നെ പ്രയത്നം ചെയ്യണം. ആ പ്രയത്നത്തിന്നു കായികമായും മാനസികമായും പലപ്രകാരത്തിലും നാം കച്ചകെട്ടി പരിശീലിയ്ക്കേണ്ടതുണ്ട്. ഈ ഉദ്ദേശസാദ്ധ്യത്തിന്നു നമ്മെ പ്രധാനമായി സഹായിയ്ക്കുന്നതു വൈദ്യശാസ്ത്രമാകുന്നു. പാലാഴിമഥനത്തിൽനിന്നുള്ള ധന്വന്തരിമൂർത്തിയുടെ ആവിർഭാവം ഈ ശാസ്ത്രത്തിന്റെ പ്രാധാന്യതയെ വെളിവാക്കുന്നുണ്ട്. ആ സ്ഥിതിയ്ക്ക്, ഈ ശാസ്ത്രത്തെ അഭിവൃദ്ധിയിൽ കൊണ്ടുവന്നു ജനോപകാരപ്രദമാക്കിത്തീർക്കുവാനുള്ള മഹത്തായ ശ്രമത്തിൽ നാമെല്ലാവരും ഒന്നായി ചേർന്ന് ഉത്സാഹികളെ സഹായിച്ചു പ്രോത്സാഹിപ്പിക്കേണ്ടതു എത്രയും ആവശ്യമായിട്ടുള്ളതും നമ്മുടെ കടമയുമാണെന്നു വീണ്ടും വീണ്ടും കേരളീയരെ ഓർമ്മപ്പെടുത്തിക്കൊള്ളുന്നു.

ഇ. ആർ. മേനോൻ.

---

# ധീരനിശ്ചയം

1 പ്രാജ്യലക്ഷ്മിവിലസുന്നമഞ്ജുവാം
രാജ്യമീമഹിതമാം ഭൂതലം
ത്യാജ്യമല്ലപരമേവനുംസുധാ
ഭോജ്യവാസ്തുവെടിയുന്നതാരവാൻ.

2 പങ്കമററൊരുപവിത്രകാന്തിഭൂ
മങ്കതന്റെ നിടിലത്തിലുത്തമം
തങ്കഭാസ്സുടയപൊട്ടുപോലെയാം
തങ്കമററുസരസംവസിപ്പതായ്

3 താരിനുള്ളമകൾവിഷ്ണുതൻമനോ
ഹാരിമാറിടമഭീഷ്ടമെങ്കിലും
സ്വൈരിണിക്കുസമമായ്‌വെടിഞ്ഞുടൻ
ഭൂരിമുത്തൊടുസദാവസിപ്പതായ്

4 പുണ്യലോകമിടതിങ്ങിടുന്നസൽ
ഗണ്യയാമളകയുംനമിപ്പതായ്
വർണ്ണ്യരാംവിബുധനാഥരൊത്തസൌ
വർണ്ണശൈലമൊടുമേററതിപ്പതായ്

5 പോരുകേട്ടപലമന്ത്രിമാർഭരി
പ്പോരുമഞ്ജുമണിബന്ധപാദികൾ
ചേരുമഗ്ര്യമിറണാകുളാഖ്യമാം
ചാരുപട്ടണമലങ്കരിപ്പതായ്

6 പാരടച്ചുപുരുകീർത്തിചാർത്തിടും
പൂരമുത്സവമുദിക്കുമൂലമായ്
സ്വൈരമാർക്കുമതിതൃപ്തിഹേതുസൽ
സാരമാംശിവപുരംസ്ഫുരിപ്പതായ്

7 സന്താപരാശതിവിധിയ്ക്കുസന്താപരാ
സന്താപമായപുകവന്നിടിമണ്ടുവാൻ
കൃത്യമായിനെടുനീളുമവപരം
സ്തുത്യയാംസരണിസാധുഃചന്നതായ്

8 മംഗലാകൃതിയൊടിവിധംരമാ
രംഗമാംരുചിരമാടഭൂതലം
ഭംഗമെന്നിയെഭരിയ്ക്കുമീഭൂപ്
പുംഗവൻസുകൃതിതന്നനിർണ്ണയം.

9 ശാന്തധീരമതിരാമവമ്മഭൂ
കാന്തനാശ്രിതജനാവനോത്സുകൻ
സ്വാന്തമോദമൊടുകാത്തിടുന്നത
ശ്രാന്തനായ്മഹിതമാടഭൂതലം

10 കല്പരാഖിയെതൃദാനകീത്തിയും
കെല്പനക്കമൊരുബുദ്ധിവൃദ്ധിയും,
കല്പനാപടുതയുംസദാശിഭൂ
കല്പനിരുപനിലുണ്ടവന്ദ്യമായ്.

11 ന്യായശാസ്ത്രജ്ഞവരാഗ്രിമസചിവം
സ്വീയമുഖ്യധിഷണാസഹായനായ്
മായമെന്നിയെകടന്നിടുംമഹാ
നായമാന്യനതിധന്യനീനൃപൻ.

12 ശക്രവൈഭവവിശിഷ്ടനിർധൃതൻ
ചക്രവത്തിബഹുമാനപൂവ്വകം
സൽക്രമത്തിലുമതിവാഴ്ത്തിടും
സൽക്രിയയ്ക്കുമവിടുന്നുപാത്രമായ്

13 മാടമേദിനിചിരായവൻതപം
പാടവത്തൊടുചരിച്ചതിൻഫലം
കേടകന്നമരുമീനൃപേന്ദ്രതൻ
പ്രൌഢമൂത്തിവടിവാന്നുനിന്നിതോ

14 കൈടഭാരിയുടെരക്ഷണത്തിലും
കേടണയ്ക്കുമരുതൻറനീതിയാൽ
ആടലാക്രമണയാതെയീമഹാൻ
മാടഭൂവിൽവിലസുന്നുസാമ്പ്രതം.

15 അന്തരായമണയാതെയവനും
സന്തതംസുഖമണക്കമീനൃപൻ
ഹന്തരാജ്യമകലെത്യജിയ്ക്കുവാ
നെന്തഹോസുദൃഢമോത്തുറച്ചുപോൽ!

16 സ്വാധികാരമുടനേവെടിഞ്ഞുസൽ
സാധിതംശമമിയന്നുവാഴവാൻ
ആധിപൂട്ടുനൃവരൻനിനയ്ക്കയാൽ
ഹാധിഗാത്തിജനതക്കജാതമായ്

17 ഹേമകങ്കണമൊടൊത്തുമിന്നിടും
ശ്രീമഹസ്സുടയരത്നമെന്നപോൽ
പ്രേമവായ്പുടയമാടഭൂമിയൊ
ത്തിമഹിശമണിലാലസിപ്പതെ.

18 യക്ഷരാട്ടിനുടെപൂ[illegible]നൊപ്പമി
ന്നക്ഷയദ്രവിണമായമാന്യവും
തൽക്ഷണംവെടിയുമിശരാധവൻ
ത്ര്യക്ഷനല്ലൊരവതാരമായ്‌വരാം

19 വിത്തമെത്രയധികാതെദൈന്യമാം
വൃത്തമാട്ടുംവവുംഗ്രഹസ്ഥരം
തത്തദാത്മനിലയാധികാരമി
ന്നിത്തരത്തിൽവെടിയില്ലനിർണ്ണയം

20 മാടഭൂമിപതിവിത്തവായ്പിനാൽ
വാടകാദ്രിയെതൃരാജ്യമുത്തമം
പാടവത്തൊടുവെടിഞ്ഞിടുന്നഹോ!
പ്രൌഢധീരനിലസാദ്ധ്യമെന്തുവാൻ

21 നാടാകെക്കേഴ്വികേട്ടുള്ളൊരുനൃവര
ശിഖാരത്നമീമന്നിടത്തെ
കേടാണെന്നോത്തുപേക്ഷിപ്പതുബത
ജനതാഹൃത്തിനസ്വാസ്ഥ്യഹേതു
മാടാധിവ്യോപ്വിമാഴ്കുന്നതിനിടയുളവാ
യ്കിന്നിതെന്നാലുമിന്നാ
പ്രൌഢാത്മാവുംപ്രജാസന്തതിയുമവ
നിയുംനന്മയേല്ക്കട്ടെമേന്മേൽ

വന്തളത്തു കേരളവമ്മതമ്പുരാൻ

# സ്ത്രീണാഞ്ച ചരിത്രം.

വിവാഹം ചെയ്തു ഭാര്യാസമേതം സ്വഗൃഹത്തിൽ സ്ഥിതി ചെയ്തു് ആതിത്ഥ്യം മുതലായ ഓരോ പുണ്യകർമ്മങ്ങളനുഷ്ഠിച്ചുകൊണ്ടിരിക്കുന്നതാകുന്നു ഗൃഹസ്ഥാശ്രമമെന്നു പറയുന്നതു്. എന്നാൽ ലൌകികവിഷയത്തിൽ പ്രഥമഗണനീയമായ പ്രസ്തുത ആശ്രമത്തെ അവലംബിക്കുന്ന ആൾ ഗുണവതിയും അനുകൂലയും ആയ ധർമ്മദാരങ്ങളെ സ്വീകരിക്കേണ്ടതാകുന്നു. അപ്രകാരമല്ലാതെ ഗുണരഹിതയും പ്രതികൂലയും ആയ ഗൃഹിണിയെ പരിഗ്രഹിപ്പാൻ ഇടപെടുന്ന ഗൃഹസ്ഥന് തന്റെ ഉദ്ദേശങ്ങൾ നിറവേറുവാൻ സാധിക്കയില്ലെന്നുതന്നെയല്ല, പലപ്രകാരത്തിലുമുള്ള കഷ്ടനഷ്ടങ്ങൾക്കും മനസ്താപത്തിന്നും ഇടയാകുകയും ചെയ്യും. ഇതിന്നു ദൃഷ്ടാന്തമായി ഒരു കഥ പറയാം.

അനവധി കാലങ്ങൾക്കു മുമ്പ് അവന്തിരാജ്യത്തിൽ "ആത്മാനന്ദൻ" എന്നു പ്രസിദ്ധനായ ഒരു ബ്രാഹ്മണനുണ്ടായിരുന്നു. അദ്ദേഹം വലിയ ധനവാനല്ലായിരുന്നുവെങ്കിലും, ഒരുവിധം കാലക്ഷേപം കഴിച്ചുകൂട്ടുന്നതിന്നു വേണ്ടുന്ന ദ്രവ്യസമ്പാദ്യം ഉള്ളൊരാളായിരുന്നു. ഗൃഹസ്ഥാശ്രമികൾക്കു പ്രധാനമായ ധർമ്മം അതിഥിസല്ക്കാരമാകുന്നു എന്നുള്ള ശാസ്ത്രസിദ്ധാന്തം ആത്മാനന്ദൻ വഴിപോലെ ഗ്രഹിച്ചിരുന്നു. അതിനാൽ അദ്ദേഹത്തിന്റെ ഗൃഹത്തിൽ സമാഗതനാകുന്ന അതിഥി ആരായിരുന്നാലും അവനെ സാക്ഷാൽ ഈശ്വരൻ തന്നെ എന്നു സങ്കല്പിച്ചു അദ്ദേഹം വളരെ ഭയ, ഭക്തി, വിശ്വാസ, സ്നേഹ, ബഹുമാനപുരസ്സരം പൂജിക്കുക പതിവായിരുന്നു. ദിവസേന ഒരു അതിഥിക്കു ഭക്ഷണം കൊടുക്കാതെ താൻ ജലപാനവുംകൂടി ചെയ്കയില്ലെന്നുള്ള നിയമം ആ ഗൃഹസ്ഥൻ ഒരു ദൃഢവ്രതമായി അനുഷ്ഠിച്ചുകൊണ്ടിരുന്നു. എന്നാൽ ദുശ്ശീലം, ദുർബുദ്ധി, ദുരാചാരതല്പരത, ദുർവ്വിനയം മുതലായ ദുർഗ്ഗുണങ്ങൾക്കു ഏകസങ്കേതസ്ഥാനമായിരുന്ന ആ ഗൃഹനായികക്കു ഭർത്താവിന്റെ അപ്രകാരമുള്ള പ്രവൃത്തി ഒട്ടുംതന്നെ രസമായിരുന്നില്ല. പലപ്പോഴും തനിക്കു പട്ടിണി കിടക്കുവാൻ ഇടയാകുന്നതു നിജവരന്റെ അതിഥിസല്ക്കാരം നിമിത്തമാകയാൽ ആയതു വല്ല വിധത്തിലും മുടക്കം ചെയ്യേണമെന്നായിരുന്നു ആ കുടിലമതിയായ കുടുംബിനിയുടെ വിചാരം. തന്റെ ഉദ്ദേശം നിറവേറുന്നതിന്നു പല മാർഗ്ഗങ്ങളും ആലോചിച്ചുകൊണ്ടിരിക്കുന്ന ആ ബ്രാഹ്മണിക്കു് ഒരിക്കൽ ഒരു നല്ല അവസരം കിട്ടി.

ഒരു ദിവസം ആത്മാനന്ദനു തന്റെ നിത്യനിയമം നിറവേറുന്നതിന്നു അതിഥിയെ കിട്ടിയില്ല. ആതിഥ്യത്തിനു വേണ്ടുന്ന സകല സാമഗ്രികളും തെയ്യാറാക്കി മദ്ധ്യാഹ്നകാലമാകുന്നവരെ കാത്തിരുന്നു. ആരും വന്നുകണ്ടില്ല. ഒടുവിൽ നിരാശനായിട്ടു ഭാര്യയെ വിളിച്ചു ഇങ്ങിനെ പറഞ്ഞു "ഇവിടെ സമീപങ്ങളിൽ എവിടെയെങ്കിലും വല്ല വഴിപോക്കരും വന്നിരിക്കുന്നുണ്ടോ എന്നു ഞാൻ പോയി അന്വേഷിച്ചുവരാം. എന്നാൽ ഞാൻ മടങ്ങിവരുന്നതിന്നു മുമ്പായി ഇവിടെ ആരെങ്കിലും വന്നാൽ അവരെ വിട്ടയക്കരുത്. ആദരവോടുകൂടി സല്ക്കരിച്ചിരുത്തണം." ഇങ്ങിനെ ഭാര്യയെ ഏല്പിച്ചുംവെച്ചു ഗൃഹസ്ഥൻ അതിഥിയെ തേട

പുറപ്പെട്ടു. എന്നാൽ സ്വന്തം ഭാര്യയുടെ അന്തർഗ്ഗതം ആത്മാനന്ദൻ അറിഞ്ഞിരുന്നുവെങ്കിൽ ഒരിക്കലും ആ കൃത്യം അവളെ ഏല്പിക്കകയില്ലായിരുന്നു. പുറമെ കാണുന്ന പൂച്ചവിദ്യ കണ്ടുഭ്രമിച്ചു സത്യം സ്വപ്നമയം തന്നെ എന്നുറപ്പിച്ചു വാണിരുന്ന മുക്കപ്പെണ്ടം കടുവിൽ അളുവാറ നിരാശയെ ഉടമസ്ഥന് ഉണ്ടാക്കാതിരിക്കയില്ല; നിശ്ചയം തന്നെ.

ആ ഗൃഹസ്ഥൻ പുറത്തേയ്ക്കുപോയി കാൽ്ചനാഴിക കഴിഞ്ഞതിൻെറ ശേഷം ഒരു വൃദ്ധബ്രാഹ്മണൻ വിശന്നു വലഞ്ഞു വിയർത്തൊലിച്ചു പടിപ്പുര കടന്നുവരുന്നതു കണ്ടപ്പോൾ ഗൃഹസ്വാമിനിയ്ക്കു വളരെ കോപമുണ്ടായി ഇപ്രകാരം വിചാരിച്ചു. "കാര്യം വളരെ ദുർഘടമായി. ഇതാ വലിയ വട്ടക്കൊട്ടപോലെയുള്ള വയറും താങ്ങിക്കൊണ്ട് ഒരു മാരണദേവത ഇങ്ങോട്ടുതന്നെ വലിഞ്ഞു കേറിവരുന്നു. ഇതിനെ പൂജിച്ചുകഴിഞ്ഞാൽ ബാക്കി വല്ലതും ഉണ്ടാകുമോ? എനിയ്ക്ക് ഇന്നലത്തെപ്പോലെ ഇന്നും പട്ടിണി പാറുമെന്നതു നിശ്ചയംതന്നെ. അതിനാൽ ഭർത്താവു വരുന്നതിനു മുമ്പായി ഈ ദുർദ്ദേവതയെ ഇനിയൊരിക്കലും ഇവിടെ കേറിവരാത്തവിധം ഓടിച്ചുകളയുന്നതിന്നു എന്തൊരു തന്ത്രമാണ് പ്രവൃത്തിക്കേണ്ടത്. എന്നിങ്ങിനെ ആലോചിച്ചുകൊണ്ടിരിക്കുന്ന ആ ബ്രാഹ്മണിയ്ക്കു ഒരു ഉപായം തോന്നി. ഉടനെ പോയി ഒരു നല്ല ഉലക്ക എടുത്തു നനച്ചു കൊണ്ടുവന്നു. അതിഥിസല്ക്കാരത്തിന്ന് ഒരുക്കിവെച്ചിരിക്കുന്ന സാധനങ്ങളുടെ മദ്ധ്യേ ഒരു പീഠത്തിൽ പ്രതിഷ്ഠിച്ചു സമീപത്തിൽ ഒരു വിളക്കും കൊളുത്തിവെച്ചു. അപ്പോഴെയ്ക്കും അതിവൃദ്ധനായ അതിഥിബ്രാഹ്മണൻ കോലായിൽ വന്നു കയറി. അല്പം തുറന്നുകിടന്നിരുന്ന വാതൽപഴുതിൽക്കൂടി അകായിൽ ശട്ടംകെട്ടിയിരിക്കുന്ന മുസലംകണ്ടു വിസ്മിതനായി 'ഇവിടെ ആരും ഇല്ലയോ?' എന്നുച്ചത്തിൽ വിളിച്ചു ചോദിച്ചു. അപ്പോൾ ആ ഗൃഹനായിക വന്നു വാതൽ മറഞ്ഞുനിന്നു വിനയപൂർവ്വം ഇങ്ങിനെ പറഞ്ഞു. "ഹേ! മഹാബ്രാഹ്മണാ! ഭൈരവൻ പ്രസാദിക്കട്ടെ. ഭവാൻ ഇപ്പോൾ ഇവിടെ വന്നുചേർന്നത് ഞങ്ങളുടെ ഭാഗ്യപരിപാകം തന്നെ; സംശയമില്ല. ഭർത്താവ് ഇപ്പോൾ വരും. വന്നാൽ തത്ര ഭവാനെ വേണ്ടപോലെ പൂജിച്ചു സൽക്കരിക്കും. അതുകൊണ്ടു കാൽ്ചനാഴിക ആ ഇളന്തിണ്ണയിൽ ഇരുന്നു വിശ്രമിക്കുക" അതിഥി— വളരെ സന്തോഷം. എന്നു പറഞ്ഞു പിന്നത്തിൽ ഉലക്ക പ്രതിഷ്ഠിച്ചിരിക്കുന്നത് എന്തിനാകുന്നു എന്നു ചോദിച്ചു. ബ്രാഹ്മണി— ആയതു മുൻകൂട്ടി അറിവുതരുവാൻ പാടുള്ളതല്ല. ഭർത്താവ് ഇപ്പോൾ വരും വന്നാൽ ഉടനെ അതിൻെറ രഹസ്യം പ്രത്യക്ഷത്തിൽ അറിയാറാകും. ആ ബ്രാഹ്മണിയുടെ വചോഭാവങ്ങളെക്കൊണ്ട് എന്തോ അപകടമുണ്ടെന്നറിഞ്ഞു വൃദ്ധൻ വീണ്ടും പറഞ്ഞു. ഞാൻ പല പൂജകളും കണ്ടിട്ടും പ്രവൃത്തിച്ചിട്ടും ഉണ്ട്. എന്നാൽ മുസലപൂജ ഇതുവരെ കണ്ടിട്ടും കേട്ടിട്ടും ഇല്ല. അതുകൊണ്ട് ഇതിൻെറ തത്വമെന്തെന്നു ഭവതിതന്നെ പറഞ്ഞുകേട്ടാൽ കൊള്ളാമെന്നുണ്ട്. ബ്രാഹ്മണി— ഹേ! ബ്രാഹ്മണ! ഭവാനു ഇനി ഞങ്ങളുടെ കയ്യിൽനിന്നും വഴുതിപ്പോകുവാൻ സാധിക്കുകയില്ല അതുകൊണ്ടു സംശയംകൂടാതെ സത്യം പറഞ്ഞുകൊള്ളുന്നു. ഇവിടെ ദിവസേന ഓരോ അതിഥിയെ ഭൈരവനു ബലികൊടുക്കുക പതിവുണ്ട്. ഇന്നിതേവരെ അതിന്നാരെയും കിട്ടിയില്ല. അതിനാൽ ഭർത്താവ് ആളെ അന്വേഷിച്ചുപോയിരിക്കു

ന്നു ഇപ്പോൾ വരും. വന്നാൽ ഉടൻതന്നെ ഭവാനെ പാദപ്രക്ഷാളനാദിക്രിയകളെക്കൊണ്ടു യഥാവിധി പൂജിച്ചിരുത്തും. അനന്തരം ആ ഉലയ്ക്ക എടുത്തു നേരെ നെറുകയിൽ ഒരൊററ അടി അടിയ്ക്കും. അപ്പോൾ പൊട്ടിച്ചിതറുന്ന രക്തവും തലച്ചോറും ഭൈരവനു നിവേദിച്ചു ബലി സമപ്പിയ്ക്കും. വിശേഷിച്ചു ദൈവികവിഷയത്തിൽ ദേഹമുപേക്ഷിയ്ക്കുവാൻ സംഗതിവരുന്നതു ജന്മാന്തരസുകൃതപരിപാകമുള്ളവക്കല്ലാതെ കേവലം നിസ്സാരന്മാരായുള്ളവക്കു സാധിയ്ക്കുകയില്ലെന്നുള്ള തത്വസാരം ഭവാനും അറിഞ്ഞിരിയ്ക്കുമല്ലൊ. ഇപ്രകാരം കുടിലചിത്തയായ കുഡുംബിനിയുടെ കപടവാക്കുകളെ കേട്ടു ഭയവിഹ്വലനായ ആ വയോധികൻ തന്റെ അന്തകനെന്നു തീച്ചപ്പെടുത്തിയ ഗൃഹസ്ഥൻ വന്നുചേരുന്നതിന്നുമുമ്പായി വല്ലയിടത്തും പാഞ്ഞു പററി രക്ഷപ്പെടണമെന്നുള്ള അത്യാഗ്രഹത്തോടുകൂടെ ആ ക്ഷണത്തിൽ പുറത്തേക്കിറങ്ങി ഓടിത്തുടങ്ങി. അപ്പോൾ ബ്രാഹ്മണി ഒരു വേള ഭത്താവു പിൻതുടന്നാലും പിടികിട്ടാത്തവിധം ബ്രാഹ്മണൻ പൊയ്ക്കൊള്ളട്ടെ എന്നു കരുതി ഉച്ചത്തിൽ ഇങ്ങിനെ വിളിച്ചുപറഞ്ഞു. ഹേ! വൃദ്ധബ്രാഹ്മണ! എന്തിനു വൃഥാ ഓടി ബുദ്ധിമുട്ടുന്നു. എന്റെ ഭത്താവു ഭവാനെ പിൻതുടന്ന് എത്തിപ്പിടിച്ചു ഭൈരവനു ബലി കഴിയ്ക്കാതിരിയ്ക്കയില്ല നിശ്ചയം. ഇപ്രകാരം ആ ദുഷ്ടസ്ത്രീ വിളിച്ചുപറഞ്ഞതു കേട്ടു ഭീതനായ ആ വൃദ്ധൻ പ്രാണവേദനയോടുംകൂടെ പാഞ്ഞുപോകയും ചെയ്തു.

അതിഥി പോയി കുറച്ചു കഴിഞ്ഞതിന്റെ ശേഷം ആത്മാനന്ദൻ ഗൃഹത്തിലേയ്ക്കു മടങ്ങി എത്തി. അദ്ദേഹം സമീപങ്ങളിലെല്ലാം അന്വേഷിച്ചിട്ടും നിത്യകൃത്യനിവ്വഹണത്തിന് ആരേയും കണ്ടുകിട്ടായ്കയാൽ അതികണ്ഠിതത്തോടുകൂടി വന്ന സമയം ഗൃഹാങ്കണത്തിൽ ചില കാൎച്ചുവടുകൾ പതിഞ്ഞുകിടക്കുന്നതു കണ്ടു സന്തോഷസമേതം ഭായ്യയെ വിളിച്ച് ഇങ്ങിനെ ചോദിച്ചു.

ബ്രാഹ്മണൻ— ഇവിടെ അതിഥികളാരെങ്കിലും വന്നുവോ?

ബ്രാഹ്മണി— ഒരു വയോധികനായ ബ്രാഹ്മണൻ വന്നു.

ഗൃഹസ്ഥൻ—അദ്ദേഹം എവിടെ.

ബ്രാ—അദ്ദേഹം ഇടഞ്ഞുപൊയ്ക്കളഞ്ഞു.

ഗൃ—അതിന്നെന്തു കാരണം.

ബ്രാ—ഇവിടെയുള്ള ആ നല്ല ഉലക്ക അദ്ദേഹത്തിനു വേണമെന്നാവശ്യപ്പെട്ടു. വേറിട്ടൊന്നുമില്ലാത്തതിനാൽ അതു തരുവാൻ തരമില്ലെന്നു ഞാൻ മറുവടി പറഞ്ഞു. ആയതു കേട്ടു ദ്വേഷ്യപ്പെട്ട് അദ്ദേഹം പിണങ്ങിപ്പോകുകയും ചെയ്തു.

ഗൃ—ഹാ കഷ്ടം! കഷ്ടം! സദനത്തിൽ സംപ്രാപ്തനായ സവ്വശക്തനെ ഭവതി ഒരു ഉലക്കയ്ക്കു വേണ്ടി ഉപേക്ഷിച്ചുവല്ലൊ? കഠിനംതന്നെ. ആകട്ടെ അദ്ദേഹം എവിടയ്ക്കാണ് പോയത്. പോയിട്ട് എത്ര നേരമായി.

ബ്രാ—പടികടന്നു നേരെ പടിഞ്ഞാട്ടാണ് പാഞ്ഞുപോയത്. പോയിട്ടു ഇപ്പോൾ ഏകദേശം ഒരു കാൽ നാഴിക കഴിഞ്ഞു കാണും.

അതു കേട്ടു ആ ഗൃഹസ്ഥൻ ഇപ്രകാരം വിചാരിച്ചു. ആ അതിഥി ആവശ്യപ്പെട്ട ഉലക്ക ഉടൻതന്നെ കൊണ്ടുപോയി കൊടുത്ത് സാന്ത്വനവാക്കുകളെക്കൊണ്ടു സന്തുഷ്ടമാനസനാക്കി ഗൃഹത്തിലേക്കു കൂട്ടിക്കൊണ്ടുവന്നു നമ്മുടെ നിത്യനിയമം നിറവേററാം. എന്നു തീച്ചപ്പെടുത്തി ഉലക്കയും കയ്യിലെടുത്ത് അയാൾ അതിഥിയെ

പിൻതുടൎന്നു. കുറച്ചു ദൂരം ചെന്നപ്പോൾ പ്രാണഭയം നിമിത്തം പാഞ്ഞുപോകുന്ന ആ വൃദ്ധനെ കണ്ടു.

ഗൃ — ഹേ ബ്രാഹ്മണാ! അവിടെ നില്ക്കൂ അവിടെ നില്ക്കൂ. ഇതാ ഇതു് തത്രഭവാനേ തന്നെതന്നേൾക്കാം. നമ്മുടെനിത്യനിയമം മുടക്കിക്കളയരുതെ. എന്നിങ്ങിനെ ഉച്ചത്തിൽ വിളിച്ചുപറഞ്ഞു ഉലക്കയും ഉയൎത്തിപ്പിടിച്ചുംകൊണ്ടു പിന്നാലെ ഓടിത്തുടങ്ങി. ശബ്ദം കേട്ടു പിന്നോക്കം തിരിഞ്ഞുനോക്കിയ ആ വയോധികനു ദണ്ഡപാണിയായ സാക്ഷാൽ യമകിങ്കരൻ പ്രത്യക്ഷപ്പെട്ടതുപോലെ തോന്നി. അയ്യോ എന്നു അത്യുച്ചത്തിൽ നിലവിളിച്ചിട്ടും ശബ്ദം പുറത്തേയ്ക്കു പുറപ്പെട്ടില്ല. ഭയാധിക്യം നിമിത്തം ഹൃദയം വല്ലാതെ തുടിച്ചു. സന്ധികളെല്ലാം തളൎന്നു. വൃദ്ധൻ വളരെ വിവശനായി. ഹാ! ഹാ! ദൈവമേ! രക്ഷിയ്ക്കണെ രക്ഷിയ്ക്കണെ. എന്നു ഇടത്തൊണ്ട ഇടറിക്കൊണ്ടു് ഏററവും പണിപ്പെട്ടു പറഞ്ഞു. കടമുറിച്ച തടിയെന്നപോലെ ആ രാജവീഥിയിൽ പതിയ്ക്കുകയും ചെയ്തു.

ഗൃഹസ്ഥൻ അടുത്തെത്തിയപ്പോഴേയ്ക്കും ആ അദ്ധ്വഗൻ ജീവിതസംശയനായി കിടക്കുന്നു. അദ്ദേഹത്തിൻെറ ആൎത്തസ്വരശ്രവണത്താൽ അനേകം ആളുകൾ അവിടെ കൂടുകയും ആ സാധുവിനെ മുസലധാരിയായ ആ ഗൃഹസ്ഥൻ തച്ചുകൊന്നതുതന്നെയെന്നു തീൎച്ചപ്പെടുത്തി വിശിഷ്ടനായ ഗൃഹസ്ഥനെ പലപ്രകാരത്തിലും ദ്രോഹിപ്പാനൊരുങ്ങുകയുംചെയ്തു.

ആത്മാനന്ദൻ വളരെ സാഹസങ്ങൾ പറഞ്ഞിട്ടും ഒരു നിക്കക്കള്ളി കിട്ടിയില്ല. കടവിൽ ജനങ്ങളെല്ലാവരുംകൂടി ഗൃഹസ്ഥനേയും ആ വൃദ്ധൻെറ ശരീരവും രാജസന്നിധിയിൽ ഹാജരാക്കി വിവരം അറിയിച്ചു. രാജാവു പരിശോധിച്ചതിൽ ആ വൃദ്ധൻ മരിച്ചിട്ടില്ലെന്നു കാണുകയാൽ അദ്ദേഹത്തിൻെറ മോഹാലസ്യം തീൎക്കുവാൻവൈദ്യന്മാരെ ഏല്പിച്ചതിൻെറശേഷം മുസലധാരിയായ ആ ഗൃഹസ്ഥനോടു ഇപ്രകാരം കല്പിച്ചു ചോദിച്ചു. ആകൃതികൊണ്ടു ബ്രാഹ്മണനെന്നും പ്രകൃതികൊണ്ടു ഘോരരാക്ഷസനെന്നും തോന്നിയ്ക്കുന്ന ഭവാനാരാണ്. ഈ വൃദ്ധനെ പ്രഹരിച്ചു ഈ സ്ഥിതിയിൽ ആക്കിയതു് എന്തിനാണ്. ഗൃഹസ്ഥൻ ആ മഹാരാജാവിൻെറ വാക്കുകൾകേട്ടു ഭയഭരിതനായി നടന്ന സംഗതികളെല്ലാം സവിനയം പറഞ്ഞറിയിച്ചു. ആ അവസരത്തിൽ വൃദ്ധനായ അദ്ധ്വഗൻ മോഹാലസ്യം തീൎന്നു എഴുന്നേല്ക്കുകയും സമീപത്തിൽ ആത്മാനന്ദനെക്കണ്ടു "അയ്യോ അന്തകൻ അന്തകൻ" എന്നു പറഞ്ഞു എഴുന്നേററു ഓടുവാൻ ഒരുമ്പെടുകയും ചെയ്തു. രാജഭടന്മാർ പിടിച്ചുനിൎത്താതിരുന്നുവെങ്കിൽ അദ്ദേഹം മഷിയിട്ടു നോക്കിയാൽകൂടി കാണാത്തവിധം എവിടെയെങ്കിലും ഓടിപ്പാറിക്കളിയ്ക്കുമായിരുന്നു. പരിഭ്രമിയ്ക്കുന്ന ആ വൃദ്ധനോടു രാജാവു് വിവരങ്ങൾ ചോദിച്ചു. അപ്പോൾ താൻ ആത്മാനന്ദൻെറ ഗൃഹത്തിൽപോയതും അവിടെ കണ്ട വിശേഷങ്ങളും ഗൃഹനായിക പറഞ്ഞ വാക്കുകളും വിശദമായി പറഞ്ഞറിയിച്ചു. അതുകേട്ടു് ആത്മാനന്ദൻ വളരെ ഭയത്തോടും വ്യസനത്തോടുംകൂടി ഇങ്ങിനെ പറഞ്ഞു. 'എൻെറ ഗൃഹിണിയും ദുഷ്ടയും ആയ ആ ഗേഹബാധയുടെ കപടതന്ത്രത്താൽ ഈ വിശിഷ്ടനായ അതിഥിയും ഞാനും വഞ്ചിതന്മാരായി. ഇതിൻെറ വാസ്തവസ്ഥിതികൾ അറിഞ്ഞു നിരപരാധിയും സാധുവും ആയ എൻെറ നിയമത്തിനു ഭംഗംവരാത്തവിധം മഹാരാജാവു് രക്ഷിയ്ക്കേണമെന്നു്

അപേക്ഷിച്ചുകൊള്ളുന്നു.

അതുകേട്ട് മഹാരാജാവ് ആ വൃദ്ധനായ അതിഥിയെ സമാധാനപ്പെടുത്തി താനും ചില സേവകന്മാരും ഒരുമിച്ച് ആ അതിഥിയേയും കൂട്ടിക്കൊണ്ടു ആത്മാനന്ദന്റെ അപേക്ഷപ്രകാരം അദ്ദേഹത്തിന്റെ ഗൃഹത്തിലേയ്ക്കു തിരിച്ചു. അവിടെ ചെന്നു രാജാവ് അന്വേഷണം നടത്തിയതിൽ ആ കുടിലമതിയായ കുഡുംബിനിയുടെ കപടതന്ത്രം പ്രത്യക്ഷപ്പെട്ടു. മേലാലൊരിക്കലും ഇപ്രകാരമുള്ള സാഹസങ്ങൾ ചെയ്യരുതെന്നും ചെയ്താൽ കഠിനമായി ശിക്ഷിക്കുമെന്നും മറ്റും ബ്രാഹ്മണിയെ താക്കീതു ചെയ്കയും അതിഥിക്കു ഭക്ഷണംകൊടുപ്പിച്ചു ആത്മാനന്ദന്റെ നിത്യനിയമം നിറവേറുകയും ചെയ്തു. അനന്തരം രാജാവ് ആത്മാനന്ദന്റെ സല്പ്രവൃത്തികളെക്കുറിച്ച് സന്തുഷ്ടനായിട്ട ദിവസേന അദ്ദേഹത്തിന്റെ ഗൃഹത്തിൽ എത്ര അതിഥികൾ വന്നാലും അവൎക്കെല്ലാം മൃഷ്ടാന്നദാനം ചെയ്യുന്നതിന്നു വേണ്ടുന്നവസ്തുവകകൾ അദ്ദേഹത്തിന്നു കല്പിച്ചുകൊടുക്കുകയും ധൎമ്മം ജയിക്കുമെന്നുള്ളപ്രമാണം ഒരിക്കലും മറിച്ചുവരികയില്ലെന്നു പ്രശംസിക്കുകയും ചെയ്ത് വിശിഷ്ടനായ ആ മഹാരാജാവ് സപരിവാരം രാജധാനിയിലേയ്ക്കു എഴുന്നെള്ളുകയും ചെയ്തു തന്റെ ദുഷ്കൃത്യങ്ങളെക്കുറിച്ചു ആ ബ്രാഹ്മണിവളരെ മനസ്താപപ്പെടുകയും മേലാൽ ഒരിക്കലും ഇങ്ങിനെയുള്ള കൃത്യങ്ങൾ പ്രവൃത്തിക്കുകയോ വിചാരിക്കുയോ ചെയ്യുന്നതല്ലെന്നു തീൎച്ചപ്പെടുത്തുകയും ചെയ്തു.

അന്നുമുതൽ വിശുദ്ധഹൃദയയായ ആ ഗേഹിനിയുടെ അപേക്ഷപ്രകാരം ആത്മാനന്ദൻ ആ അതിഥിയെ കുറച്ചുദിവസം തന്റെ ഗൃഹത്തിൽ താമസിപ്പിച്ചു സല്ക്കരിച്ചയയ്ക്കുകയും ചെയ്തു.

കെ. കെ. യം.

---

# ആഗമനോത്സവം.

---

ഓരായിരത്തെഴുപതിൽപ്പരമങ്ങുരണ്ടും
ചേരുന്നകൊല്ലമതിലൂഴിഭരിച്ചുവാഴും
സൂരീന്ദ്രമൌലിമണിയായൊരുമാടഭൂപൻ
പാരാതെതൃശ്ശിവപുരത്തിലൊരിക്കലെത്തി.

കലാചാരംതെറ്റാതവനിമുഴവൻകാത്തുമ
(രുവും
വലാരാതിക്കൊക്കുംനൃപതികുലമുക്താമണി
(മുദാ
തുലാമാസംപത്താംദിനമതിലെഴുന്നള്ളുവ
(തിനായ്
കലാപൂൎണ്ണൻകാലേകരുതിതിരുവുള്ളത്തി
(ലൊരുനാൾ.

തിരുമനസ്സിലുറച്ചതുതൽക്ഷണം,
തരമറിഞ്ഞുധരിച്ചുജനങ്ങളും
തെരുവിലമ്പൊടുമോടിവരുത്തുവാൻ
തെരുതെരെപ്പലകോപ്പുകൾകൂട്ടിനാർ.

കുലവാഴകൾനാട്ടിനാളികേര-
ക്കുലയുംകോചിലകംവരെത്തൂക്കി
പലവൎണ്ണമിയന്നിടുംപതാകാ-
വലിയുംനിളെനിരത്തിവീഥിതോറും.

ചൊൽക്കൊള്ളുംമാടഭൂപൻവരമൊരുവഴി
പാട്ടുകൊണ്ടാർച്ചകെട്ടി- (യിൽ
പ്പൊക്കത്തിൽപന്തലിട്ടുംപുതിയചിലവി
റങ്ങൾമൂലംഭംഗിചേർത്തും (താ-
നോക്കുമ്പോൾകണ്ണുചിന്നുംമണിമയഗുളി
ജാലവുംതൂക്കിനന്നായ് (കാ-
വെൽക്കുംവെട്ടിപ്പതിച്ചുംവൃഷഗിരിനഗര-
ത്തിൻെറമട്ടൊന്നുമാററി. 5

കുരുത്തോലചീന്തിക്കരുത്തുള്ളനാരിൽ
കുരുത്തോരുമോദേനകോർത്തിട്ടതെല്ലാം
നിരത്തിൻെറമേലേവിലങ്ങത്തിലോരോ-
മരത്തിൻെറകൊമ്പത്തുറപ്പിച്ചുകെട്ടി. 6

പേഷ്കാരുംസ്വപ്രഭുത്വംജഡ്ജിയൊടുമജി-
സ്ട്രേറുപിന്നെദ്ദിവാനും
സൎക്കാർജോലിക്കുചേരുംവിരുതുടയമഹാ-
മാന്ന്യരമ്മാന്ന്യരെല്ലാം
ശ്രുഷ്ഠാന്തിപ്പെട്ടനേരത്തെരുതെരെരുചി
ക്കുടിതേരിൽക്കരേറി (ൽ
സ്സൽക്കാരംചെയ്യതിന്നായ്ധൃതിയൊടുമടി
ട്ടുത്രുവന്നെത്തിടുന്നു. (ഷി

ആലവട്ടമൊടുചാമരംകടകളഞ്ചി
താഭകലരുന്നപൊൻ-
ഫാലപട്ടമതണിഞ്ഞണഞ്ഞുപുനരഞ്ചു
മത്തവരവാരണം
വേലവിട്ടപലക്കൂട്ടരുംകളകളംമു
ഴക്കിവഴിനീളവേ
നാലുവട്ടവുമടുത്തുക്കൂടിതിരുമേനി
കണ്ടുതൊഴവാനുടാ. 8

പുട്ടീനാരമണിയും
പൊട്ടീപെട്ടെന്നുനല്ലകതിനകളും
ഞെട്ടീലോകരശേഷം
കൊട്ടീമേളമൃദംഗവാദ്യങ്ങൾ. 9

മാടോൎവ്വീചക്രശക്രൻമമതയൊടുമന
സ്സൊന്നലിഞ്ഞെൻെറപേരിൽ
കൂടുംപ്രത്യേകഭാവംവിരവൊടുവെളിവായ്
കാട്ടിയെന്നിപ്രകാരം
പാടേനാട്ടാൎക്കുതോന്നുംപടിപടുമതിമാൻ
സുപ്രസന്നാനനത്തിൽ
തേടുംഗാംഭീൎയ്യഗർഭസ്മിതമതുകരുണാ-
നീരിലിട്ടൊന്നുമുക്കീ. 10

പശ്ചാത്പൃഥ്വീവരെത്തുപട്ടണപരി-
ഷ്കാരങ്ങളെല്ലാംമുദാ
പൃഥ്വീശൻബത കണ്ടുകണ്ടരസമായ്
സൈരംഗമിക്കുംവിധൌ
പുത്തൻപേട്ടയിലെത്തിയോരുസമയ
ത്ത്യാദരാൽസത്വരം
പുത്തൻപൂമലരെത്തുപോ ചൊത്തുവിതറി
ക്കുറുള്ളകൂസ്ത്യാനികൾ. 11

കൊച്ചിരാജ്യവലയാധിപൻവലിയ-
തമ്പുരാൻസപരിവാരനാ
യ്ക്കൊച്ചിലേറിനിജരാജധാനിയതിലെത്തി
യോരുസമയത്തഹോ!
വാച്ചമോദമൊടുജൂബിലിപാനശാല
യിൽപ്പെട്ടമൊരായിരം (റി
കൊച്ചുനാരകിൾനിരന്നുനിന്നുപൊടിപാ
പാട്ടുപലമട്ടിലായ് 12

വിശ്രുതൻതമ്പുരാനേവം
വിശ്രമിച്ചമരുംവിധൌ
പ്രശ്രയംചേർന്നൊരഭ്രസ്സും
സശ്രദ്ധംവാങ്ങിസത്വരം. 13

നിങ്ങൾക്കുള്ളഗുണങ്ങളാസകലവും
ചെയ്തീടുവാനെപ്പൊഴും
ചങ്ങാതിക്കുസമാനമെൻപ്രജകളേ!
കോപ്പിട്ടിരിക്കുന്നുഞാൻ
ഭംഗിക്കോതുകയല്ലിതെൻെറമുറയാ-
ണെന്നുംപറഞ്ഞെഴിപൻ
തിങ്ങുംപ്രീതികലൎന്നുചെയ്യൊരുപചാ-
രത്തെപ്പുകഴ്ത്തീടിനാൻ. 14

ഏട്ടദിക്കുമൊരുപോലെഞെട്ടുമൊരുമട്ടി
ലെട്ടുമണിമുട്ടുമാ
തിട്ടമായസമയത്തുകൂട്ടവെടിഃകട്ട
പുഷ്ടരുചിപെട്ടിടും
മൊട്ടുപൃപകിരിയെന്നുതൊട്ടുപുകവിട്ടു
പൊട്ടിവിലസുംവെടി
ക്കെട്ടുകണ്ടുപരിതുഷ്ടിനട്ടുഹൃദിചിഷ്ട
പേശപരവരിഷ്ഠരും. 15

മാലോകർക്കുള്ളമാലൊക്കെയുമകലെയക
റ്റീടുമീമാടഭൂമീ (മൈ
പാലോത്തംസത്തിനെന്നുംപലപലപര
ശചര്യ്യസൌഭാഗഭാഗ്യം
ഈലോകംമൂണ്ടിമണ്ടുംവരെവളരെവയ
സ്സെന്നുപോരായശസ്സും
ചാലേചക്കൊട്ടെനിത്യംശിവപുരമരുളും
ശംബരാങ്കാങ്കരാങ്കൻ. 16

പരേതനായ തൈക്കാട്ട് നാരായണൻ മൂസ്സ്.

---

# ക്ഷാന്തി

ഇത് ആത്മോദ്ദേശ്യകൃത്യങ്ങളിൽ ഒന്നാണ്. 'ക്ഷാന്തിക്ഷമ' എന്നീ പദങ്ങൾ ശ്രവണമാത്രയിൽ വ്യത്യസ്തങ്ങളായി തോന്നുമെങ്കിലും ഇവയുടെ അൎത്ഥവും ഉല്പത്തിസ്ഥാനവുമൊന്നുതന്നെയാണ്. ഇവയുടെ ആവിർഭാവം 'ക്ഷമ' എന്ന മൂലാക്ഷരക്കൂട്ടത്തിൽനിന്നാകുന്നു. ആത്മോദ്ദേശ്യകൃത്യങ്ങളുടെ പഠിപ്പോ പരിചയമോ ഇല്ലാത്തവൎക്ക ദേഹത്തിന്റെയൊ ദേഹിയുടേയൊ ബാഹ്യാഭ്യന്തരപോഷണവിഷയത്തിൽ യാതൊറിവുമുണ്ടാകുന്നതല്ല. ശരീരാത്മക്കളെകൊണ്ടല്ലാതെ ഐഹികപാരത്രിക ഗുണങ്ങൾ സിദ്ധിയ്ക്കുന്നില്ല. ഈ ഗുണസാദ്ധ്യത്തിന്നു ക്ഷമ സഹായിയ്ക്കുന്നതുകൊണ്ടു ജീവിതസുഖകാംക്ഷികൾ ക്ഷമാശീലന്മാരായിരിക്കേണ്ടതാണ്. അതുകൊണ്ടു ക്ഷമാഗുണം ഇവിടെ കുറച്ചൊന്നു വൎണ്ണിക്കുന്നത് അനുചിതമായിരിക്കയില്ലെന്നു വിശ്വസിയ്ക്കുന്നു.

ക്രോധാഗമത്തിൽ സാഹസമായി ഓരോന്നു പ്രവൃത്തിപ്പാൻ പ്രേരിപ്പിക്കുന്ന കാൎയ്യത്തിൽ, അതു ദോഷപ്രദമാകയാൽ വൎജ്ജനീയമാണെന്നും മറ്റും മനുഷ്യരുടെ മനസ്സാക്ഷിയോടുപദേശിച്ച് ആ ഉദ്ദിഷ്ടോദ്യമപ്രാരംഭത്തിൽനിന്നു മാറുവാൻ യാതൊന്നാണ് നിൎബ്ബന്ധിക്കുന്നത്, അതിന്നാണ് ക്ഷമയെന്നു പ്രവചിക്കുന്നത്. മനുഷ്യരുടെ മനസ്സു പലവിധമായ വികാരധാന്യങ്ങളുടെ വിളനിലമാകുന്നു. നല്ല ധാന്യങ്ങൾ സമൃദ്ധിയായി വിളയുന്ന നിലം കൈവശം വെക്കേണ്ടതും ആ നിലക്കു ഭേദം വരാതിരിപ്പാൻ സൂക്ഷിക്കേണ്ടതുമാകുന്നു. ചിത്തവിത്തുകൾ (പ്രയോജനമില്ലാത്ത) ധാരാളമായുണ്ടാകുന്ന നിലം വില്ക്കുകയോ പണം ചിലവു ചെയ്തു നല്ല വിത്തു വിളയാൻ പാകത്തിലാക്കുകയോ ചെയ്യില്ലെങ്കിൽ വല്ല ഫലമുണ്ടോ? അതുപോലെ നല്ല കാൎയ്യങ്ങ

ളെ സംബന്ധിച്ചുള്ള വികാരങ്ങൾക്കിരിപ്പാൻ മനസ്സിൽ എടംകൊടുക്കുകയും ദുർവ്വികാരങ്ങളെ ഹൃദയത്തിൽ അടുപ്പിക്കാതിരിക്കുകയും വേണം. ഇക്കാര്യത്തിൽ ക്ഷമക്കല്ലാതെ മറ്റൊന്നിനും ശക്തിയില്ല. മനോവികാരങ്ങൾക്കു പ്രായേണ സുസ്ഥിരതയുള്ളതായി കാണുന്നില്ല. ഓരോ സമയങ്ങളിൽ ഓരോ കാര്യകാരണങ്ങളെക്കൊണ്ടു ഇവയുടെ പരിണാമാവസ്ഥയും മററും പല പ്രകാരേണ പ്രശോഭിക്കുന്നതാണ്. വാസ്തവം പറയുന്നതായാൽ നാടകരംഗത്തിൽ നടന്മാരെപ്പോലെ മനോവികാരവേഷക്കാർ ഹൃദയരംഗത്തിൽ പല മട്ടിൽ അഭിനയിക്കുന്നുണ്ട്.

മനുഷ്യർക്കു പഥ്യാപഥ്യങ്ങൾ അവരുടെ എല്ലാ വ്യാപാരങ്ങളിലുമുണ്ടാകാനിടയുള്ളതുകൊണ്ടു സന്തോഷസന്താപങ്ങളും സഹജങ്ങളാണല്ലോ. സന്താപസംഭവസംഭൂതമായ അഹിതസംഗതികളിൽ മനുഷ്യർ കോപിഷ്ഠന്മാരായി തീർന്നു കഠിനവാക്കുകൾ പറയുന്നതും ക്രൂരകർമ്മങ്ങൾ പ്രവൃത്തിക്കുന്നതും കേൾക്കുമ്പോഴും കാണുമ്പോഴും ആർക്കാണ് വെറുപ്പു തോന്നാത്തത്? കോപം എല്ലാവരിലും കണ്ടുവരുന്ന സ്ഥിതിക്ക് അതു കൂടപ്പിറപ്പാണോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. ക്രോധം മൂലം സാഹസങ്ങൾ പ്രവൃത്തിപ്പാൻ സംഗതിവരുന്നതുകൊണ്ടു കോപാഗമത്തിനുശേഷം തൽക്ഷണം മനസ്സിനെ മററൊന്നിൽ വ്യാപരിപ്പിക്കുവാൻ ക്ഷമ അത്യാവശ്യമാണ്. തദവസരത്തിൽ അത് അവശ്യം അനുഷ്ഠേയവുമാണ്. അനർത്ഥപ്രദങ്ങളായ മനോവികാരങ്ങളിൽനിന്നു മനസ്സിനെ വിരമിപ്പിക്കുവാനും, സൽചിന്തകൾക്ക് അധിവസിപ്പാൻ ചിത്തത്തിൽ ഇടംകൊടുപ്പാനുമുള്ള ശക്തിയും സ്വാതന്ത്ര്യവും മനസ്സാക്ഷിക്കു വർദ്ധിപ്പാൻ സഹായിക്കുന്നതിന്നു നാം അനവരതം ബുദ്ധിയെ പ്രേരിപ്പിക്കണം. ഇത് അചിരാൽ കഴിയുന്ന കാര്യമല്ല. ഉത്സാഹഭംഗരാകാതെ നിരന്തരം യത്നിച്ചാൽ മാത്രമേ അതു കാലക്രമേണ സാധിക്കയുള്ളൂ. അന്യായകർമ്മങ്ങളിൽ മനസ്സാക്ഷി പ്രവേശിക്കാതെ നിയന്ത്രണം ചെയ്യുന്നതിനും, ധർമ്മാചാരങ്ങളിൽ മനഃപ്രവേശമുണ്ടാക്കുന്നതിനും ക്ഷാന്തി തന്നെയാണ് കാരണമായിട്ടുള്ളത്. അനീതികളിൽ പ്രവേശിക്കുന്ന മനസ്സുള്ളവർ ക്രോധിയും, ധർമ്മമാർഗ്ഗങ്ങളിൽ മനഃപ്രവേശമുണ്ടാക്കുന്നവർ ക്ഷമാശീലനുമാകുന്നു.

കേരള സാഹിത്യ അക്കാദമി

അനിഷ്ടസംഭവങ്ങളിൽ അസന്തുഷ്ടിയും അസംതൃപ്തിയും, ഇഷ്ടകാര്യാഗമങ്ങളിൽ പ്രഹർഷവും മനസ്സൈസ്വരവുമുണ്ടാകുന്നതും നമുക്കു അനുഭവസിദ്ധമാണല്ലോ. അതൃപ്തിക്കോ അഹിതത്തിനോ കാരണഭൂതമായ വല്ല സംഗതികളുമുണ്ടാകുമ്പോൾ ഉടൻ മിക്ക ആളുകളും കോപാകുലന്മാരായി ഭ്രാന്തന്മാരെപ്പോലെ അടിസ്ഥാനമില്ലാതെയും അന്യായപദ്രവകരങ്ങളായുമുള്ള ഓരോ നീചകർമ്മങ്ങൾ അനുഷ്ഠിക്കുന്നതു നമ്മൾ കാണുന്നില്ലേ. ഒരു കാര്യം കേൾക്കുമ്പൊഴോ വല്ലതുമൊരു സംഭവം കാണുമ്പൊഴോ ആലോചന കൂടാതെ അവയെക്കുറിച്ച് ഒരഭിപ്രായം പറയരുത്. ആലോചനകൂടാതെ ഈ വിധം പ്രവൃത്തിപ്പാൻ തോന്നുന്നത് അക്ഷമന്മാർക്കാണ്. ഇവരെ സാഹസികളെന്നേ പറവാൻ പാടുള്ളൂ. ഇവർക്കു യാതൊന്നിന്റേയും ഗുണാഗുണവിവേചനത്തിന്നു വൈദഗ്ദ്ധ്യമുണ്ടാകുന്നതല്ല.

ക്ഷമയെ മനുഷ്യരുടെ ശക്തിയായി ഗണിക്കപ്പെടുന്നു. "ക്ഷമാബലമശക്താ

നാം ശക്താനാംഭൂഷണംക്ഷമാ" എന്നുണ്ടല്ലോ. അശക്തന്മാൎക്കു ക്ഷാന്തി ശക്തിയും, ബലവാന്മാൎക്കു് അതു ഭൂഷണവുമാണെന്നാണ് ഈ പദ്യാൎദ്ധതാല്പൎയ്യം. ശക്തൻ അക്ഷമനാകുന്നുവെങ്കിൽ അനൎത്ഥങ്ങൾ അവനെ പിന്തുടൎന്നുകൊണ്ടിരിക്കുമെന്നുള്ളതു സ്വരണിയമാണ്. ക്ഷമാശീലനല്ലാത്തവനു യാതൊന്നിലും പ്രവേശിച്ചു സൽകീൎത്തി സമ്പാദിപ്പാനോ, സൽസുഖസംപ്രാപ്തിലാഭത്തിന്നോ സംഗതിവരുന്നതല്ല. ഹരിശ്ചന്ദ്രൻ, ചന്ദ്രമതി എന്നീ സത്യസന്ധന്മാർ അളവില്ലാത്ത കഷ്ടനഷ്ടാരിഷ്ടങ്ങൾ അനുഭവിച്ചിട്ടും ക്ഷമാശീലമവലംബിച്ചിരുന്നതിനാൽ പിന്നീടു് അവരുടെ ശ്രേയസ്സും മററും വൎദ്ധിച്ചതല്ലാതെ കുറവുണ്ടായില്ല. ഇന്നും അവർ നമുക്കു സ്തുത്യൎഹന്മാരായിരിക്കുന്നില്ലേ. ഈ ലോകത്തിലുള്ള കശ്മലന്മാർ ഭൂമിദേവിയ്ക്കു് അസഹ്യങ്ങളായ അസംഖ്യം ദുഷ്കൎമ്മങ്ങളെ ചെയ്യുന്നില്ല. അവയെല്ലാം സഹിച്ചുംകൊണ്ടല്ലേ ആ ദേവി നമ്മളേയും മററും സസന്തോഷം വഹിച്ചുകൊണ്ടിരിക്കുന്നത്. ഇതുമൂലമായിട്ടാകുന്നു ഭൂമിക്കു 'ക്ഷമാ' എന്ന പൎയ്യായമുണ്ടായിട്ടുള്ളത്.

ക്ഷമക്കും ധൈൎയ്യത്തിന്നും പരസ്പരാശ്രയമുണ്ട്. ധൈൎയ്യത്താൽ ക്ഷാന്തിയും, ക്ഷാന്തിയാൽ ധൈൎയ്യവും വൎദ്ധിക്കുന്നതാണ്. പക്ഷേ ധൈൎയ്യംമൂലമുള്ള ക്ഷമാഭിവൃദ്ധി വേഗത്തിലും, ക്ഷമനിമിത്തമുള്ള ധൈൎയ്യവൎദ്ധന സാവധാനത്തിലുമാണുണ്ടാകുന്നത്. സൽഗ്ഗുണങ്ങളിൽ ധൈൎയ്യമാവശ്യവും ദുൎഗ്ഗുണങ്ങളിൽ അനാവശ്യവും അരുതാത്തതുമാണെന്നു ഓൎമ്മിക്കേണ്ടതാണ്.

പരഗ്ഗുണത്തിന്നായി ചില സന്ദൎഭങ്ങളിൽ ക്ഷമയെ വൎജ്ജിക്കേണ്ടിവരുന്നുണ്ട്. ഒരു വിദ്യാൎത്ഥി ദിവസേന പഠിക്കാതെ പാഠശാലയിലേക്കു വരികയോ സ്കൂളിൽ വെച്ചു വല്ല ദുസ്സാമൎത്ഥ്യങ്ങൾ കാണിക്കയോ ചെയ്താൽ ഉപാദ്ധ്യായന്മാർ ക്ഷമാശീലരായിരുന്നാലും ആ അവസരത്തിൽ അവരുടെ സ്വഭാവം ഒന്നു മാറുന്നില്ലേ. അത് അവിടെ ആവശ്യവുമല്ലേ. ഇതുപോലെ മററു ചില കാൎയ്യങ്ങളിലും അക്ഷമ ആവശ്യമാണ്. "ക്ഷമാശത്രൌ ച മിത്രേ ച, യതീനാമേവഭൂഷണം," ശത്രുവിങ്കലും മിത്രത്തിങ്കലും സന്യാസിമാൎക്കു മാത്രമേ ക്ഷമ ഭൂഷണമാകുന്നുള്ളൂ. ഇതിൽനിന്നു പ്രാപഞ്ചികൎക്കു ക്ഷമയും അക്ഷമയും ആവശ്യമുണ്ടെന്നുവരുന്നുണ്ട്. എന്നാൽ ഇക്കാൎയ്യത്തിൽ മുൻപ്രസ്താവിച്ചതനുസരിച്ചു കാൎയ്യകാരണങ്ങളുടെ ഗതി ആലോചിക്കേണ്ടതാണ്. "തേജഃക്ഷമാവാ നൈകാന്തഃ കാലജ്ഞസ്യമഹീപതേഃ നൈകമോജഃപ്രസാദോവാ രസഭാവവിദഃകവേഃ" എന്നാണ് മാഘകവി പ്രസ്താവിച്ചിട്ടുള്ളത്.

എങ്കിലും "സുഖദുഃഖങ്ങളിടതുടരെ കൂടെക്കൂടെ," എന്നുള്ളതിനാൽ മനുഷ്യരുടെ ജീവിതം സുഖദുഃഖാദ്യവസ്ഥകളുടെ അനുഭവസ്ഥാനമാകകൊണ്ട് അവസ്ഥാഭേദങ്ങളിൽ പലപ്പോഴും മനസ്സിന്നു പലേ വികാരങ്ങളുണ്ടാകുമെന്നും, ആ വക വികാരങ്ങൾ കൂടാതിരിപ്പാൻ ക്ഷാന്തി അത്യാവശ്യമാണെന്നും, അല്ലെങ്കിൽ ജീവനസ്സാരണഫലം മലിനപ്പെട്ടുമെന്നും മനുഷ്യർ സദാ ഓൎമ്മവെക്കേണ്ടതാകുന്നു.

തോരണത്തു പരമേശ്വരമേനോൻ.



# ദക്ഷയാഗം.

(തുടൎച്ച)

തദനു മഹേശ്വരി പിതൃമഖവീക്ഷണകൌതുകമോടു ബത ഭവിതവ്യതനിൎപ്രാഭവത്താൽ പുനരറിയാവല്ലിതു ചടുലവിശൃംഖലചാക്രമകേളിയിലുദിരതചലജലധരകാഞ്ചനപദകടകാഞ്ചിതചരണാംഗുലമണിജാലനാദരേണ വരം കെട്ടിടയിടെ മന്ദം ശ്രീഭുവനസുന്ദരി പരിതൊന്നില്ലും പരിജനമൊക്കക്ഷോഭകഷായിതബാഷ്പാകലയാ ത്വക്കൺകലയാ പാൎത്തുവൃഷധ്വജവല്ലഭതാനെ തുടൎന്നു നടന്ന ദശായാം. ഭൃംഗിമഹാബലനന്ദീശ്വരമുഖശങ്കരപാൎഷദമണ്ഡലമിളകിപ്പുരമേശ്വരിതൻപ്രാഭവചകിതം ഭഗവദനുജ്ഞാംകൂടാതെകണ്ടാകയുമുടനാദാക്ഷായണിയൊടുകൂടെനടന്നു കേചനചൂക്ഷോലുമെടുത്തുടനഖിലോത്സാഹനകലവിതുടങ്ങി. കേചനമുമ്പലകമ്പടികൂടി കേപികരേറിയെഴുന്നള്ളുവതിന്നൃഷഭവുമായ്ക്കൊണ്ടരികെ ചെന്നു. വെൺകൊറ്റക്കുടവച്ചത്തഴനിരമുത്തുക്കുടകളുമിത്തരമെല്ലാമുപരി പിടിച്ചുനടന്നുകേചന. ഞാന്ത്തെ നിന്നിരുപാടും മണിവെൺചാമരനിരവീശികേചന താലവൃന്ദജനശ്രേണികൾ വീശിച്ചാലെ ചേൎന്നുനടന്നു. കേചനമദ്ദളകാഹളദുന്ദുഭിഢക്കാശൃംഗമൃദംഗകതുടിപടഹാദ്യം വാദ്യകദംബം താക്കിക്കൊണ്ടിടകൂടികേചന വീണാപാണിയെവാഴ്ത്തി നിതാന്തം. വീണാപാണികളൊക്കയണഞ്ഞു ചിലമ്പൊഴൽവിളിയും വിളയാടീ. പൂവാളിയുമൊരുമലഹരിമാളവിനേൎവാളവുമായ്പാടീകേചന വന്ദനചെയ്തരവിന്ദമുഖീനാം. വന്ദികൾവന്നുപുകണ്ണുതുടങ്ങി പൊന്നിൻകിണ്ടികൾവെള്ളിക്കിണ്ടികൾ പൊൽക്കോളാമ്പികൾകാഞ്ചനകലശം പൊൽക്കണ്ണാടികൾപുത്തനളുക്കുകൾ രത്നവിളക്കുകളുപ്പിക്കയറും മല്ലികമാലകൾപൊൽപ്പൂത്തുകളും കളിയമ്മാനകൾമണിമയവിസറികൾ കനകചാമരികൾമരതകവല്ലകി കനകക്കുഴലുംപവിഴപ്പൈങ്കിളി ബാലചകോരംമത്തമയൂരം കേളിമരാളംമറ്റുമിവണ്ണം പലപലമധുരപദാൎത്ഥപ്രകരമെടുത്തുടനഖിലാഭരണവിഭൂഷിതമാരാം മംഗലനാരികളനുപദമസ്യാഃവടിവിൽനടന്നു ഹരഹരശിവനേത്രവഃനശ്വരിതാ നക്ഷണമുക്ഷവരെകരയേറീ പാവിവാരെസ്സഹചരമപ്രാഭവമാൎന്നെഴുന്നള്ളീ കനകവരാസനസമുപാസീന ത്രിദശമുനീശ്വരഭൃസുസംപൂൎണ്ണം ഭാസുരയൂപചഷാലവരാരണി കുംഭാസഹിതാം മഹിതസദസ്യസനാഥവിഭാഗാം ഭൂരിസമിദ്ധവിരാഹുതികൎമ്മസമിദ്ധവിഭാവസു പാവനധൂമസുഗന്ധപരീതാം ദാരുകുശായഃകാഞ്ചനചൎമ്മമൃദാദിനി സൃഷ്ടമനോഹരഭാണ്ഡാമധ്വരശാലാം പ്രാപവിശാലാം.

വാരാളുംവിശ്വനാഥപ്രണയിനിയജ്ഞനേ
 തത്ര ചാഃന്നാരുനേരം
ധീരാത്മാനസ്സദസ്യാസ്സമഹിതയജമാ-
 നേംഗിതംപാൎത്തലംഘ്യം
ആരുംതാമാദരിച്ചീലഖിലബഹുമതാം
 മാതരസ്സോദരാശ്ച (ര
സൈ്വരംതസ്യാസ്സപാസാരോച്യകൃഷതപരി
 ഭ്രേപചാരാനുദാരാൻ.

ജോദേനദത്താനപി മനേയുക്താ
നാദത്തഃ ദവീസ ജനോപചാരാൻ
സാത ത്രതാതാനഭിനന്ദഗ......ാ
...തങ്കിനീശങ്കരജീവ നാഥാ.

അഗ്രേ ഥാ നമര ഭ്രാഗമുടനേ
കണ്ടും സദസ്യത്ത്വിജാൻ
ധിക്കാരേണമതിന്നാദരമതും-
കൊണ്ടു ഭവപ്രേയസീ
ഇക്കാണായജഗൽഗുരൌ പരശിവേ
ചിത്രാവിനിന്ദാംകൃതാ
മുൾക്കൊണ്ടുംതലമുട ചുററിനഃഷാ
ജജ്ജ ലവിശേഷ രീ.

കല്പാന്തക്ഷുഭിതാംബുധിപ്രതിഭയാ
നഭ്യുത്ഥിതാൻപാഷദാ
നൽഭ്രാന്താൻപ്രകടീകൃതഭ്രുകുടിനാ
നേത്രണസംരന്ധരീ
അപ്പോളീശ രിതാൻപ്രകോപവിവശാ
ത്സോൽകമ്പബിംബാധരാ
സഭ്യാനാംപുരതോജഗാദചിതരം
നിഭത്സ്യദക്ഷേധസം.

പുഷ്പാഭോഗംപ്രപഞ്ചംമുഴവനഴകിൽനി-
ർമ്മിച്ചുപാലിച്ചൊട്ടക്കം
ചുട്ടാംത്മാസ്ഥാനമതസ പാമിനമഖിലമനോ-
വാക്യകർമ്മാർച്ചനീയം
ദുഷ്ടംദേ ഷംവിശേഷാൽത്രിജഗതിസമമെ-
ല്ലാരിലുംനിയൊഴിഞ്ഞി-
കഷ്ടംദേ ഷിപ്പതിന്നാരിഹകടിലമതേ
മററുദൈജ്ജന്യശാലി.

ചന്ദ്രാപീഡംവിനിന്ദ്യക്രതുവരമിതുക-
ല്പിച്ചവാറൊത്രശില്പം
തന്ത്രേജാല്മനി നൂഡതജളജനമൂ-
ർദ്ധാഭിഷിക്തോസിലോകേ
യഹൈനചെററല്ലയോകർമ്മ സുമഹിതതരം
മന്ത്രയന്ത്രാപ്പ്ണംകേ-
ളുന്നിച്ചീടുംദശായാം ഇപരമശിവ-
സ്യോജ്ഝിതാമൂത്തിരേകാ.

ബാലന്മാരെന്തറിഞ്ഞൂപരമശിവവിള-
ത്വംവിരിഞ്ചാച്യുതന്മാർ
പോവുംപോ ണ്ടറമാരാ ഞ്ഞവശതയൊടുക-
ണ്ടീലി ന്നിൻപ്രാതിമാനം
കേളിന്നിചെയ്കനിന്ദാകലവിനിഴലെടാ
നീലകണ്ഠങ്കലേതും
പ്രാലേയാംശുദയേകക്കരമഹഹകര-
സ്കന്നതിന്നാക്കമല്ലോ.
കെല്പേറുമീശ രമഹത്വനിബോധമുണ്ടോ
നിർഭാഗ്യനാംതവവരനിതുകാണിനേരം
കർപ്പൂരചൂർണ്ണവിഭവേശബരനുസന്തോ
രഭ്യാഞ്ചിതേലവണബുദ്ധിയെഴിഞ്ഞുവാരാ.
മഹിതമിഹശിവേതിദ്വ്യക്ഷരംനാമവാചാ
സകൃദഭിഹിതമാത്രംവിശ പാപംപുനീതേ
സകലഗുരുമമേയപ്രാഭവന്തംഭവനി-
ന്ദഹഹകടിലബുദ്ധിർദേഷ്യഹോദൈഷ്യ
(ശാലീ.

ഗുരോരപിസ്സടതരമീശ ദ്രഹ
ശ്ശിരോചിരാദപകരണംദചിധാക്രിയാൽ
നിരാസിനീമപിരസനാംപുരാരിപോഃ
പുരാതനേവിധിരിതിസൂക്തിമണ്ഡലേ.
ശോകവ്യാലീഢമെന്നാലുടലിതുഗിരിശ-
ദേഷിണോനിങ്കൽനിന്ന-
ഞീകേളല്പനമിഃനവിരവിനൊടുവിഹാ
സ്യാമിഹാസ്യംതവാഗ്രേ
മോഹംകൊണ്ടാഹിതസ്യസ്പയമുദരപുടേ
കത്സിതശന്യപാത്താ-
ലാകെഛർദ്ദിച്ചൊഴികെ നതുശിവശിവമു-
ഖ്യപ്രതീകാരമല്ലോ.
അലമലമതിനിന്ദ്യേനമുനാവർഷ്മണാമെ
മലിനമതിഗിരിശദ്രാഹിദേഹോൽഭവേന
ഉലകിലിനിവസിച്ചാലസ്യദർവൃത്തികൊണ്ടു-
ള്ളലഘുമലുഷമേല്ക്കുംചെററിനിക്കുംവിചാ
(രം.

ഹസ്തോദേവർഷിസ്തദാ രജതഗിരിവരം
  തമ്പിരാനോടശേഷം
സദ്യോ ദാക്ഷായണീനാശവുമുരപെരുമൂത്തപി
  ഗീർജ്ജനൈരാഹിതം പാർ
ത്തമൈത്തീട്ടുപാഷ്ടാനാം പരിഭവവുമുണ
  ർത്തീടിനാനുള്ളവണ്ണം.
വിശ്വാധീശൻ തദാനീമശനികടുതരം
  ദുസ്സഹം കേട്ടതന്തം
നിശ്ശേഷം നാരദോക്ത്യാ തലമുകൾ പിടിപെ
  ട്ടോരു കോപാന്ധചേതാ
ഉച്ചൈരത്യായതോഷ്ഠാധരവികടമുഖ
  സ്സ്വാംഗജടാം വിസൃജ്യ താളീ
സച്ഛായാമട്ടഹാസീ ഭുവി തടതി പഠി
  ച്ചങ്ങെറിഞ്ഞൂ കപാലി.

തദനു ഭഗവതോ മഹേശസ്യ മല്ലൂടന ല്ലോജ്ജ്വലദവഹ്നി പിംഗസ്സുരന്മൂർദ്ധജാ മേല്ക്കുമേലെ കടുംതീക്കനൽക്കട്ട ചിന്നിച്ചു ചിന്നിച്ചു പാരം മിഴിച്ചോരു നേത്രത്രയീഭീഷണാത്മാ നിറമ്പിള്ളിത്തെല്ലു കീറിക്കടിച്ചുഞ്ജസാ വെച്ചപോലെ വിളങ്ങുന്ന ദംഷ്ട്രാമഹസ്തോമസന്ദീപിതാശാമുഖോ ദീർഘപീനോരുബാഹാസഹസ്രേണ ചക്രാണി ചർമ്മങ്ങൾ കുന്തം മണിത്തട്ടു പാല്ക്കോലുമിത്യാദി നാനായുധശ്രേണികാമേറമാരോളയൻ വ്യോമ്ന്യ ചർമ്മാംബരേണാംഘ്രിപത്മത്തോളം താഴ്ത്തി നാനാഘട്ടത്തങ്ങതിന്മേൽ നിറന്നേവുമാശീവിഷശ്രേണി കൊണ്ടു ഞെളിതാനധകാഞ്ചീകലാപോരുധലജ്ഝജ്ഝലേന ചിലമ്പിന്നിനാദം പുലമ്പീട്ടുമാരൂഢതോദ്ധൂതപാദദ്വയോ ദീർഘപീനേക്ഷണ ദേഹേന നീലാഭ്രവർണ്ണേന ഭ്രൂയ സ്പൃശന്നംബരം പാദശാദിത്യസംഘങ്ങളേകീഭവിച്ചഗ്രതോ വന്നപോലെജ്ജ്വൽസംഹൃതികാര്യമുള്ളന്നൊരു കാലാരിതൻ പൈതൽപോലെ തദാ മുണ്ഡമാലീകപാലീ മഹാഭൈരവോ വീരഭദ്രസ്സമുത്ഥായ ബദ്ധാഞ്ജലിഃ ദേവദേവപ്രഭോ വെൽക വെൽകെന്നു ചൊല്ലിനിന്നു ദാസേന കർത്തവ്യമെന്നാലിതങ്ങുന്നുണർത്തുന്ന നേരത്തു തോരുകോപേന ദക്ഷം സയജ്ഞം സദസ്യർത്ത്വിജശ്ചാപി വെട്ടെന്നുദുഷ്ടാശയാ നിഗ്രഹിച്ചീട്ടുകെല്പ്പുള്ള മസ്സൽഭടാനാം മദംശോഭവാനഗ്രയായീഭവിക്കെന്നിവണ്ണം മഹേശാജ്ഞകൈക്കൊണ്ടു തന്മൗലിനാ കാണിനേരം പൊറുക്കേണമെന്തമ്പിരാനേ! തുടരും.

---

## കൊച്ചി സാഹിത്യസമാജം

# നോട്ടീസ്

ഒരു മലയാളനിഘണ്ടു ഉണ്ടാക്കേണ്ടുന്ന കാര്യത്തെപ്പററി ആലോചിച്ച് ബ്രിട്ടീഷ് ഗവമ്മേണ്ടിലേക്കും, കൊച്ചി ഭാഷാസംസ്കരണകമ്മററിക്കും എഴുതി അയക്കുന്നതിന്നും, 'ങ്ക'—'മ്പ'—മുതലായ മലയാള കൂട്ടക്ഷരങ്ങളുടെ കാര്യത്തിൽ ഒരു വ്യവസ്ഥ വരുത്തുന്നതിന്നും, സമാജപ്രതിനിധിയാക്കി എടുത്തിട്ടുള്ള 'മംഗളോദയം' മാസികയുടെ നടത്തിപ്പിനെ സംബന്ധിച്ച് ചില സംഗതികൾ ആലോചിച്ച് തീർച്ചയാക്കുന്നതിന്നും ആയി, കൊച്ചി സാഹിത്യസമാജം വക ഒരു യോഗം 1089 എടവം 32-ാംനു ഞായറാഴ്ച വൈകുന്നേരം 4 മണിക്ക് ശേഷം 'മംഗളോദയം' ആപ്പീസ്സിൽവെച്ച് കൂടുന്നതാകുന്നു.

അപ്പൻ തമ്പുരാൻ,
അദ്ധ്യക്ഷൻ.

റിയും നാലുഭാഗവും മെടഞ്ഞ ഓലകൊണ്ടു മാച്ചും, മുളകൊണ്ടും അതിന്റെ തന്നെ ഇലകൊണ്ടും വാതിൽവെച്ചുമാണ് ഉള്ളാടക്കുടികൾ നിൎമ്മിക്കപ്പെടുന്നത്. കുടിലിന്റെ തിണ്ണ എകരത്തുകയോ കല്ലിട്ടിടിച്ച് ഉറപ്പിക്കുകയോ പതിവില്ല. ചുററുമുള്ള മുററവും കുടിത്തറയും ഒരുപോലെയിരിക്കും. കുറെ മെടഞ്ഞ ഓലകളും അവർതന്നെ നെയ്തുണ്ടാക്കുന്ന ചില പരുക്കൻപായകളും മാത്രമാണ് ഇരിക്കുവാനും രാത്രി കിടക്കുവാനുമുള്ള സാധനങ്ങൾ. വെയ്പാനും ഉണ്ണാനും വെള്ളം എടുക്കുവാനും എല്ലാററിനുംകൂടി കുറെ ചട്ടികളും കലങ്ങളും മാത്രമേ പാത്രങ്ങളായിട്ടുള്ളു. ഒരു കുടി പരിശോധിച്ചുനോക്കിയപ്പോൾ മേൽപ്പറഞ്ഞ സാമാനങ്ങൾക്കു പുറമെ ഉപ്പും മുളകും വെച്ചു സൂക്ഷിക്കുന്നതിലേക്കു ചില പാളകളും കാണുകയുണ്ടായി. അവക്കു കലമറക്കു പ്രത്യേകം സ്ഥലമില്ല. ഉണ്ണുവാനോ ഉടുക്കുവാനോ വല്ലതുമുണ്ടായാൽ അതുകൾ ഒരു കൊട്ടയിലോ വട്ടിയിലൊ ആക്കി മേൽപ്പുരയിൽ കെട്ടിനാട്ടീട്ടുള്ള കുളത്തുകളിൽ തൂക്കിയിടുകയാണ്. അവർ പകൽസമയം മിക്കതും പുറത്തുകഴിച്ചുകൂട്ടി രാത്രി കിടക്കുവാൻ മാത്രമേ കുടിൽ ഉപയോഗപ്പെടുത്താറുള്ളു. കുടിലിന്റെ ഒരു മൂക്കിൽ ഒരു അടുപ്പുണ്ടായിരിക്കും. എന്നാൽ വേനൽക്കാലങ്ങളിൽ കുടിലിന്റെ പുറത്തു തന്നെയാണ് ഭക്ഷണം തയാറാക്കുക പതിവ്. അപൂൎവ്വം ചിലർ കല്യാണം ചെയ്തു ഉടനെ താമസിക്കുന്നതിലേക്കു വേറെ കുടിൽ കെട്ടിവരുന്ന സംഗതികളിലൊഴികെ, ഒരു കുടുംബത്തിലെ എല്ലാവരും ഒരു കുടിലിൽ തന്നെയാണ് രാത്രി കിടക്കുന്നത്.

കല്യാണസമ്പ്രദായം.

പ്രായം ചെന്നവർ തമ്മിൽ കല്യാണം ചെയ്യുന്നതാണ് ഉള്ളാടന്മാരുടെയിടയിലുള്ള കല്യാണരീതി. ഇത്ര വയസ്സിന്നുമുമ്പ് ഒരു സ്ത്രീ കല്യാണം ചെയ്യണമെന്നു നിശ്ചയമോ, കല്യാണം ഏതു കാലത്തെക്കെങ്കിലും നീട്ടിയാൽ അതിന്നു സാമുദായികമായി വല്ല ശിക്ഷയോ ഇല്ല. എറണാകുളത്തിന്നു ചുററും പാൎത്തുവരുന്ന ഉള്ളാടന്മാർ പ്രായേണ ഈഴവന്മാരെപ്പോലെ പെണ്ണിന് അഞ്ചു വയസ്സു കഴിയുമ്പോൾ ഒരു താലി കെട്ടിവരുന്നുണ്ട്. എന്നാൽ ഈ ക്രിയ ചെയ്വാൻ താമസിക്കുകയോ ചെയ്യാതിരിക്കുകയോ ചെയ്താൽ അതിന്നു തെററുമില്ല. സാധാരണയായി താലി കെട്ടുന്നതു പെണ്ണിന്റെ മച്ചുനനൊ അല്ലെങ്കിൽ ആ ഗോത്രത്തിൽ അടുപ്പമുള്ള ഏതെങ്കിലും ഒരു യുവാവോ ആയിരിക്കും. അവനെക്കൊണ്ടു അവൾക്ക് ഒരു മുറി കൊടുപ്പാൻ കഴിയുന്നതായാൽ അവന് അവളെ കല്യാണം ചെയ്വാൻ വിരോധവുമില്ല. ഇങ്ങിനെ ചെറുപ്പത്തിൽ താലി കെട്ടുന്ന സമ്പ്രദായമുള്ളേടങ്ങളിൽ കല്യാണസമയം താലി അഴിച്ചു കളയും. സാധാരണയായി ഉള്ളാടന്മാർ ബന്ധുക്കളിൽനിന്നു കല്യാണം ചെയ്തുവരാറില്ല. എന്നാൽ എറണാകുളം കുമ്പളം ഈ പ്രദേശങ്ങളിൽ ചിലപ്പോൾ അമ്മാമന്റെ മകളെ കെട്ടിവരാറുണ്ട്. കല്യാണത്തിന്നു കക്ഷികളുടെ മാതാപിതാക്കന്മാർ തമ്മിലോ കാൎയ്യസ്ഥന്മാർ മുഖാന്തരമോ ആണ് ഏൎപ്പാടു ചെയ്യുന്നത്. വിവാഹബന്ധത്തിൽനിന്നും ഒഴിവാവുന്നത് എളുപ്പമായ ഒരു കാൎയ്യവും അതു എപ്പൊഴെങ്കിലും നടത്താവുന്നതുമാണ്. ഭാൎയ്യ അവിശ്വസ്തയോ ദുൎന്നടവടിക്കാരിയോ ആയി കണ്ടാൽ ഭൎത്താവ് അവളെ അവളുടെ മാതാപിതാക്കന്മാരുടെ കുടിയിൽ കൊണ്ടുചെന്നാക്കിപ്പോരും. ഭാൎയ്യക്കു ഭൎത്താവിനെ വേണ്ടെന്നു തോന്നിയാൽ അവൾ മടങ്ങിപ്പോകയും ചെയ്യും.

ഇങ്ങിനെ കല്യാണബന്ധത്തിൽനിന്നും ഒഴിവാകുന്നവൎക്ക യാതൊരു ദൂഷണവുമില്ലാത്തതും പിന്നെയും കല്യാണത്തിന്ന് അവർ സ്വാതന്ത്ര്യമുള്ളവരുമാകുന്നു. വിധവക്ക് ഭർത്താവിന്റെ സഹോദരനെയൊഴിച്ചു വേറെ ആരെയെങ്കിലും കല്യാണം കഴിക്കാം. വിധവാകല്യാണകാൎയ്യത്തിൽ വലിയ ക്രിയകളൊന്നും ചെയ്യുവരുന്നതല്ല. അച്ഛന്റെ മരണശേഷം വളൎന്നു തന്നത്താൻ കഴിയാറാവുന്നതുവരെ കുട്ടികൾ അമ്മയൊന്നിച്ചു തന്നെ താമസിക്കും. ഒരു ഉള്ളാടന്ന് ഒന്നിലധികം ഭാൎയ്യമാരുണ്ടാവാം. എന്നാൽ ഒരു ഉള്ളാടത്തിക്ക് ഒന്നിലധികം ഭൎത്താക്കന്മാർ പാടില്ല. ഒരുവന്ന് ഒന്നിലധികം ഭാൎയ്യമാരുണ്ടാവുമ്പോൾ അധികമായും അവർ ഒന്നിച്ചുതന്നെയാണ് പാൎക്കുക. എന്നാൽ മത്സരവും തെററിധാരണയും കൂടാതിരുപ്പാൻ ചിലപ്പോൾ അവരെ പ്രത്യേക കുടിലുകളിൽ പാൎപ്പിച്ചുവരുന്നതുമുണ്ട്. കല്യാണത്തിന്നു മുമ്പു സംയോഗം പാടില്ലാത്തതും അതിന്നു വിപരീതമായി ചെയ്തുകണ്ടാൽ ഗൌരവമായി വിചാരിക്കുന്നതുമാകുന്നു. കല്യാണം കഴിയാത്ത ഒരു പെണ്ണ് ഗൎഭിണിയാകയും സംഗതി പരസ്യമാകയും ചെയ്താൽ എല്ലാവരും കൂടി കാമുകനെ വരുത്തി അവളെ കല്യാണം ചെയ്യാൻ അവനെ നിൎബ്ബന്ധിക്കും. അവൻ കൂട്ടാക്കാത്തപക്ഷം ഇരുവൎക്കും ഭ്രഷ്ട് കല്പിക്കുകയും ഒടുവിൽ അവർ ക്രിസ്തുമതത്തിൽ ചേരുവാൻ കാരണമാവുകയും ചെയ്യുന്നതാണ്.

ഒരു ചെക്കന്നു കല്യാണം കഴിക്കണമെന്നു തോന്നിയാൽ അവന്റെ അച്ഛനും അമ്മാമനും ബോദ്ധ്യമാവുന്ന പെണ്ണിന്റെ അച്ഛനമ്മമാരോട് അതിനെപ്പററി സംസാരിക്കും. അവർ സമ്മതിക്കുന്നപക്ഷം ഇരുകക്ഷികളുടെയും മാതാപിതാക്കന്മാരും ബന്ധുക്കളും വധുവിന്റെ കുടിയിൽവെച്ച് കല്യാണത്തിന്നുള്ള പൂൎവ്വസന്ധിക്രമം തീൎച്ചപ്പെടുത്തുകയും, വരന്റെ കക്ഷികൾ കല്യാണത്തിന്നു ചെല്ലുന്ന അതിഥികളുടെ എണ്ണം നിജപ്പെടുത്തുകയും, അര ഉറുപ്പിക മുതൽ അഞ്ചുറുപ്പികവരെ കൂടുന്ന വധൂപ്പണം അപ്പോൾതന്നെ കൊടുക്കുകയും, നല്ലപോലെ സല്ക്കരിച്ചയക്കപ്പെടുകയും ചെയ്യും. പിന്നെ അടുത്തൊരു ദിവസം വധുവിന്റെ മാതാപിതാക്കന്മാരും അമ്മാമനും വരന്റെ കുടിയിലേക്കു ചെല്ലുന്നതും അവിടെ അവൎക്കും ഒരു സദ്യ പതിവുള്ളതുമാണ്. കല്യാണദിവസം വരൻ ബന്ധുമിത്രങ്ങളോടുകൂടി വധുവിന്റെ കുടിയിലേക്കു ചെന്ന് അവിടെ കഴിക്കുന്ന സദ്യയിൽ ഊണു കഴിച്ച ശേഷം അവന്റെ സഹോദരി വധുവിനെ മാലയിടുകയും അവൻ അവളുടെ കഴുത്തിൽ താലി (ഒരു ചരടിന്മേൽ കോൎത്ത പിച്ചളമോതിരം) കൊടുക്കുകയും ചെയ്യും. പിറേറദിവസം കാലത്തു തന്നെ അവൻ അവളെ തന്റെ കുടിയിലേക്കു കൂട്ടിക്കൊണ്ടുപോകുന്നതാണ്. ഒരുമിച്ചുപോകുന്ന ബന്ധുക്കൾക്ക് അവിടെയും സദ്യ കഴിക്കുകയും, ഒരാഴ്ചവട്ടം പാൎത്തതിന്നു ശേഷം ദമ്പതിമാർ വധുവിന്റെ കുടിയിലേക്കു മടങ്ങി അവിടെ രണ്ടുമൂന്നു ദിവസം താമസിച്ചിട്ടു തിരിച്ചുപോകുകയും ചെയ്യും. അപ്പൊഴെ കല്യാണത്തിന്റെ എല്ലാ ചടങ്ങുകളും പൂൎത്തിയാകയുള്ളു.

തിരുവിതാംകൂറിലെ ഉള്ളാടന്മാരുടെ വിവാഹസമ്പ്രദായം വേറെ ഒരു തരത്തിലാണ്- അതിന്റെ ക്രിയാദികൾ നിസ്സാരവും, കൊച്ചിയിലെ ഉള്ളാടന്മാർ ചെയ്യുവരുന്നില്ലെങ്കിലും, ചിലേടങ്ങളിൽ പല താണ ജാതിക്കാരും ചിലപ്പോൾ ആചരിച്ചു

വരുന്നതുമാകുന്നു. അവരിതിലേക്ക് ഇല കൊണ്ടും മററും ചെറുതായ ഒരു വട്ടക്കുടിൽ കെട്ടിയുണ്ടാക്കി അതിന്നുള്ളിൽ പെണ്ണിനെ കൊണ്ടുചെന്നിരുത്തും. അപ്പോൾ കല്യാണം ചെയ്യാനാവശ്യമുള്ള എല്ലാ ചെറുപ്പക്കാരും ഓരോ മുളവടിയുമായി കുടിലിന്നു ചുററും വന്നുനില്ക്കും. പെണ്ണിൻെറ അച്ഛനോ അല്ലെങ്കിൽ ഏററവുമടുത്ത പുരുഷബന്ധുവോ ഒരു ചെണ്ടയും കൊട്ടിക്കൊണ്ട് അല്പം ദൂരത്തു ഇരിക്കും. ചിലപ്പോൾ മററു ചില വാദ്യങ്ങളുമുണ്ടാവും. വാദ്യം തുടങ്ങുന്നതോടുകൂടി ചില പാട്ടുകളും അതനുസരിച്ചു കുടിലിന്നു ചുററും കൂടിയിട്ടുള്ള പ്രത്യർത്ഥികൾ ആട്ടവും ആരംഭിയ്ക്കും. ഇത് ഏകദേശം ഒരു മണിക്കൂറുനേരം പിടിയ്ക്കും. അപ്പോൾ പ്രത്യർത്ഥികളെല്ലാവരും കയ്യിലുള്ള വടിയുടെ തല കുടിലിൻെറ ഉള്ളിലേക്കു തുളച്ചുകയററും. അവിടെ ഒളിക്കപ്പെട്ടിരിക്കുന്നവൾ ആരുടെ വടി പിടിക്കുവാൻ സംഗതിയാവുന്നുവോ അവനാണ് അവളെ കല്യാണം ചെയ്യാനുള്ള ഭാഗ്യം. ഇതുകഴിഞ്ഞു വരനെ തിട്ടപ്പെടുത്തിയാൽ ഒരു സദ്യയുണ്ട്. അതോടുകൂടി ക്രിയകളെല്ലാം അവസാനിക്കുകയും ചെയ്യും. കല്യാണത്തിന്നുശേഷം ദമ്പതിമാർ, വലിയ ചിലവുകൂടാതെ കെട്ടിയുണ്ടാക്കുന്ന ഒരു പ്രത്യേകകുടിയിൽ പാർക്കുവാൻ തുടങ്ങുന്നതാണ്.

കല്യാണത്തിന്നു മുമ്പും പിമ്പും സ്ത്രീകളുടെ പാതിവ്രത്യകാര്യത്തിൽ ഉള്ളാടന്മാർക്കു ബഹു നിഷ്കർഷയാകുന്നു. അവരുടെയിടയിൽ അനുരാഗമെന്ന കാര്യമേ ഇല്ല. പെണ്ണുങ്ങൾ പെലിച്ചികളെപ്പോലെ വേല ചെയ്യാൻ പുറത്തുപോകാറില്ല. ഭാര്യക്കും കുട്ടികൾക്കും വേണ്ടതു ഭർത്താവു പ്രയത്നിച്ചുണ്ടാക്കണം. ഭാര്യക്കു അതു പാകംചെയ്തു കുട്ടികളെ പോററിവളർത്തേണ്ട ചുമതലയേ ഉള്ളു. എറണാകുളത്തിന്നടുത്തുള്ള ചില ഉള്ളാടപ്പെണ്ണുങ്ങളോടു ചോദിച്ചതിൽ, തങ്ങൾ കാട്ടിൽ പ്രമാണികളുടെ വംശീയന്മാരാകകൊണ്ട് പണിക്കുപോയി തന്നത്താൻ കുറച്ചിൽ വരുത്തുന്നതല്ലെന്നു പറഞ്ഞിരിക്കുന്നു.

**ഗർഭവും പ്രസവവും.** ദാരിദ്ര്യം നിമിത്തം ഗർഭിണികൾക്കു പ്രത്യേകശുശ്രൂഷകളൊന്നും ചെയ്തുവരുന്നില്ല. വല്ല അപകടമോ കഷ്ടതയോ സംഭവിച്ചാൽ അതു ദൈവങ്ങളുടെ കോപംകൊണ്ടാണ്. പ്രസവത്തിന്നു അല്പം മുമ്പായി 'പുളികുടി' എന്ന ക്രിയ നടത്തിവരാറുണ്ട്. പുളി കൊടുക്കുന്നതു പെണ്ണിൻെറ അമ്മാമനാണ്. അന്നു എല്ലാ ബന്ധുമിത്രങ്ങൾക്കും ഒരു സദ്യയുണ്ട്. പ്രസവത്തിന്ന് ഒരു പ്രത്യേക കുടിൽ കെട്ടിയുണ്ടാക്കി ഏതെങ്കിലും പ്രായം ചെന്ന സ്ത്രീ (സാധാരണ അമ്മതന്നെ) പ്രസവം കാക്കും. പ്രസവം കഴിഞ്ഞ ഉടനെ തള്ളയെയും പിള്ളയെയും ചുടുവെള്ളത്തിൽ കുളിപ്പിക്കും. തള്ളക്കു ഈഴവന്മാരുപയോഗിക്കുന്ന തരം ഒരു വക പേററുമരുന്നു മൂന്നാഴ്ചവട്ടം കാലത്തും വൈകുന്നേരവും കൊടുത്തുവരാറുണ്ട്. രണ്ടാഴ്ചകാലം അവളുടെ ഭക്ഷണം ചോറും സസ്യക്കറിയുമായിരിക്കും. പുലകാലം 11 ദിവസം മുതൽ 16 ദിവസംവരെ ഓരോ പ്രദേശത്തു ഭേദപ്പെട്ടിരിക്കുന്നതാണ്. അതു കഴിഞ്ഞാൽ അവൾക്കു പ്രധാനകുടിലിൻെറ എറയത്തുവരെ പ്രവേശിക്കാം. അവിടുന്നു രണ്ടാഴ്ചകൂടി കഴിഞ്ഞു കുളിച്ചാൽ മാത്രമേ മററുള്ളവരൊന്നിച്ചു കൂടിക്കഴിവാൻ പാടുള്ളു. കുട്ടികളെ ആറേഴമാസക്കാലം തള്ളമാർ മുലകൊടുത്തും അതിന്നുശേഷം ചോറോ കഞ്ഞിയോ കൊടുത്തുമാണ് വളർത്തുന്നത്. പേരിടൽ

സാധാരണയായി 28-ാംദിവസമാകുന്നു. എന്നാൽ ചിലപ്പോൾ 6-ാംമാസത്തേക്കു നീട്ടിവെക്കാറുമുണ്ട്. അപ്പോൾ നാമകരണവും പുംസ്തന്യത്യാഗവും ഒന്നിച്ചു കഴിക്കും. പെൺകുട്ടികൾ മുഖ്യമായുള്ള ഒരു ക്രിയ കാതുകുത്തലാണ്. അന്നും ഒരു സദ്യദിവസം തന്നെ. ഇതു അഞ്ചാംവയസ്സിലോ ആറാംവയസ്സിലോ ആയിരിക്കും. സാധാരണയായി അമ്മായിയോ അല്ലെങ്കിൽ ഏതെങ്കിലും പ്രായംചെന്ന ഒരു സ്ത്രീയോ ആണ് കാതുകുത്തുന്നത്.

അവകാശവും ഗോത്രസംസ്ഥാപനവും.

അവകാശക്രമത്തെപ്പററി കാര്യമായി വിചാരിപ്പാൻ സംഗതിയില്ലാത്തവിധം ഉള്ളാടന്മാർ അത്ര ദരിദ്രന്മാരാകുന്നു. ഒരുവൻ മരിക്കുമ്പോൾ അവന്നു വല്ല സ്വത്തുക്കളുമുണ്ടാവാൻ സംഗതിയായിരുന്നാൽ അതു ചിലപ്പോൾ സഹോദരീപുത്രനും ചിലപ്പോൾ സ്വപുത്രനുമാണ് ചേരുന്നത്. എല്ലാ ബന്ധുതയും പെൺവഴിക്കാകി വരുന്നതും ഒരു കുട്ടിക്ക് അതിന്റെ അമ്മയുടെ കുടുംബനാമധേയം നൽകിവരുന്നതുമാണ്. അവരുടെ യോഗങ്ങൾ പഴമക്കാർ കൂടിച്ചേർന്നിട്ടുള്ളതാകുന്നു. അതിൽ 'മൂപ്പൻ' എന്നു ഒരു തലവനും അവന്നു 'പൊനമ്പൻ' എന്നു ഒരു അസിസ്റ്റാണ്ടുമുണ്ട്. മൂപ്പൻ എല്ലാ കല്യാണം ശേഷക്രിയ മുതലായ കർമ്മങ്ങൾക്കും ഉണ്ടായിരിക്കേണ്ടതും എല്ലാ വഴക്കുകളും തീർച്ചപ്പെടുത്തേണ്ടതുമാകുന്നു. സാധാരണയായി വ്യഭിചാരകാര്യങ്ങളെപ്പററി ആലോചിക്കുന്നതിന്നു മാത്രമെ യോഗം കൂടുക പതിവുള്ളൂ. യോഗത്തിൽ വ്യഭിചാരകാര്യത്തിൽ പെട്ടവരെ ഹാജരാക്കി മൂപ്പൻ വിസ്തരിക്കയും, കക്ഷികൾ കുററം സമ്മതിക്കുന്നപക്ഷം അവരെ മഹാരാജാവു തിരുമനസ്സിലെ മുമ്പാകെ ഹാജരാക്കി വിവരം ഉണർത്തിക്കയും, അവിടുന്നു കുററക്കാരിൽ ആണിന്നു പിഴകല്പിക്കയൊ അടിശിക്ഷ കൊടുക്കയൊ ചെയ്കയും, പെണ്ണിനെ കുറച്ചു വെള്ളമൊ തേങ്ങാപ്പാലൊ കൊടുത്തു പാപത്തിൽനിന്നും മോചിപ്പിക്കയും ചെയ്യും. പിഴ കല്പിക്കുന്ന സന്ദർഭങ്ങളിൽ ആ സംഖ്യകൊണ്ടു കള്ളുവാങ്ങി അവിടെ കൂടുന്ന ഉള്ളാടന്മാർതന്നെ കുടിപ്പാൻ വീതിച്ചു കൊടുക്കുന്നതാണ്. മൂപ്പന് അവന്റെ ബുദ്ധിമുട്ടിന്ന് ഇതുകൂടാതെ രണ്ടുമൂന്നു പുത്തനും കിട്ടിവരുന്നുണ്ട്.

മതം.

ഉള്ളാടന്മാരും ആനിമിസ്ററുകൾ അല്ലെങ്കിൽ ഭൂതാരാധനക്കാർ തന്നെ. എല്ലാ രോഗങ്ങളും കഷ്ടപ്പാടുകളും ഭൂതങ്ങളുടെ ദ്വേഷബുദ്ധിയാൽ ഉളവാകുന്നതാണെന്നും, അതിനാൽ അവരെ പ്രീതിപ്പെടുത്തേണ്ടതാണെന്നും അവർ വിശ്വസിച്ചുവരുന്നു. കാപ്പിരി, തീക്കുട്ടി, ചാത്തൻ ഈ വക ഭൂതങ്ങളെയാണ് അവർ ആരാധിക്കുന്നത്. അതുകളെ 'കൊട്ടിൽ' എന്നു വിളിക്കപ്പെടുന്ന ഒരു വക മേഞ്ഞ കുടിലുകൾക്കകത്ത് അവർ പ്രതിഷ്ഠിക്കുന്ന ചില കല്ലുകളെക്കൊണ്ടു സങ്കല്പിച്ചിരിക്കുന്നു. കന്നിമാസത്തിൽ വെള്ളിയാഴ്ചദിവസം ഇവക്ക് അരിപ്പൊടി, ആടു, കോഴി, കള്ള്, അരി, നാളികേരം, പഴം ഇത്യാദിസാധനങ്ങളെക്കൊണ്ടു പൂജകഴിക്കുന്നുണ്ട്. അപ്പോൾ ഒരു വെളിച്ചപ്പാടു തുള്ളി കല്പിക്കയും സ്ത്രീകളിൽ ദേവതബാധയുണ്ടെങ്കിൽ ഒഴിക്കയും ചെയ്യും. വെളിച്ചപ്പാടിന്റെ കലി എറങ്ങിയാൽ പൂജാസാധനങ്ങളിൽ പകുതി അവനെടുത്തു ബാക്കിയുള്ളത് അവിടെ കൂടുന്നവക്കു വിഭജിച്ചുകൊടുക്കും. ഇതുകൾക്കും

# മംഗളോദയം

൧൦൮൯

പുസ്തകം 6 | മിഥുനമാസം | ലക്കം 8


## മംഗളം

---

കളിപ്പൊങ്കുടക്കൊങ്കയാഗ്ര്യേ പോരടിക്കും
കളിപ്പന്തടിക്കുംമലപ്പൈതലേ!നി
ഇളപ്പംഭവിക്കാത്ത സാരസ്യസാര-
ത്തിളപ്പെന്നുമീമാസികക്കേകിയാലും.

എം. പരമേശ്വരൻ എളയത്.

---

# കാവ്യനിരൂപണം.*

പ്രാചീനഭാരതീയർ പ്രായേണ എല്ലാ വിഷയങ്ങളിലും ഏതാണ്ടൊ വൈശിഷ്ട്യമുണ്ടായിരുന്നു എന്നുള്ളതിന്നു സംശയമില്ല. മററു രാജ്യങ്ങളിൽ പരിഷ്കാരത്തിന്റെ ഉല്പത്തി നഗരങ്ങളിൽനിന്നാണ്; ഭാരതഖണ്ഡത്തിൽ, നേരേ മറിച്ച്, കാട്ടിൽനിന്നാണ്. മററെല്ലാ ദിക്കുകാരും ധനമാണ് യോഗ്യതക്കു കാരണമായി കരുതുന്നത്. ഇവിടെയോ, പണവും പണ്ടവുമെന്നല്ലാ വസ്ത്രംകൂടിയില്ലാത്ത ഭിക്ഷുക്കളെയാണ് പരമയോഗ്യന്മാരായി പരിഗണിച്ചുവരുന്നത്. മററെല്ലാ നാട്ടുകാരും ധർമ്മനിരൂപണത്തിൽ ശാസ്ത്രത്തെ ആശ്രയിച്ചും ആഹാരവിഹാരങ്ങളിൽ സ്വാതന്ത്ര്യ

---

* ബാബു രവീന്ദ്രനാഥടാഗോർ എഴുതിയ ഒരുപന്യാസത്തിന്റെ തർജ്ജമ

മെട്ടക്കകയുമാണ് പതിവ്; ഭാരതീയരാക ട്ടെ ധമ്മനിരൂപണത്തിൽ സ്വാതന്ത്ര്യം അ വലംബിയ്ക്കയും ആഹാരവിഹാരങ്ങളിൽശാ സ്ത്രവിധിയെ അനുഗമിയ്ക്കയുമാണ് ചെയ്യു ന്നത്.

ഭാരതീയരുടെ പ്രകൃതി ഇതരരാജ്യക്കാ രുടേതിൽനിന്നു വിലക്ഷണമായ ഒന്നാ ണെന്നു അനേകം സംഗതികളെക്കൊണ്ടു തെളിയുന്നുണ്ട്. പ്രായേണ സകല രാജ്യ ക്കാരുടേയും ഇടയിൽ ഇതിഹാസകഥകൾ കേൾക്കുന്നതിന്നുള്ള വാസന സീമാതീതമാ കുന്നു. എന്നാൽ, പ്രാചീനഭാരതീയക്ക് ആ ഭ്രമം വളരെ കുറവായിരുന്നു. പരിഷ്കൃ തരാജ്യങ്ങളിലൊക്കയും ഇതിഹാസം, ആ ഖ്യാനം മുതലായ കഥാവിശേഷങ്ങൾ വള രെ ഔത്സുക്യത്തോടെ ശേഖരിച്ചു വരുന്നു. പക്ഷേ, നമ്മുടെ സാഹിത്യത്തിൽ അതി ന്നുള്ള സ്ഥലം വളരെ പരിമിതമാകുന്നു. നമ്മുടെ സാഹിത്യത്തിലും ചില ചില ഘ ട്ടങ്ങളിൽ ഇതിഹാസം മുതലായവയുടെ സ മ്പക്കം തീരെ ഇല്ലെന്നു പറഞ്ഞുകൂട. എ ങ്കിലും, അതിലല്ലാ സാഹിത്യകാരന്മാക്ക് അഭിനിവേശമുള്ളതെന്നേ ഉള്ളു. വണ്ണനാ തിശയം, തത്ത്വവിചാരം, അവാന്തരപ്ര സംഗം, മുതലായവ എടയ്ക്കിടയ്ക്ക സാഹി ത്യത്തിലെ കഥാഭാഗങ്ങളെ അലങ്കോല പ്പെടുത്തിയാൽകൂടി നമുക്ക ധൈയ്യഭ്രംശം വരുന്നില്ല; നമ്മുടെ ധൈയ്യം പ്രശാന്തമാ യ സമുദ്രമെന്നപോലെ, അതിന്റെ അതി ത്തിയെ അതിക്രമിയ്ക്കുന്നില്ല

ശ്രീമത്ഭഗവൽഗീത വളരെ മാഹാ ത്മ്യമേറിയ ഒന്നാണെന്നു ആരാണ് സമ്മ തിയ്ക്കാത്തത്. എന്നാൽ, കുരുക്ഷേത്രത്തിലെ തുമുലയുദ്ധസമയത്ത്, ദുരൂഹമായ ആ ഗീ താശാസ്ത്രം മുഴവൻ ശ്രദ്ധയോടുകൂടി കേട്ടു ധരിയ്ക്കുവാൻ ഭാരതഖണ്ഡത്തിലുള്ളവക്ക ല്ലാതെ ആക്കെങ്കിലും ശക്തിയുണ്ടോ? രാമാ യണത്തിൽ കിഷ്കിന്ധാകാണ്ഡവും സുന്ദര കാണ്ഡവും മററുള്ളവയേക്കാൾ സൌന്ദയ്യ മേറിയവതന്നെ; എന്നാൽ, സീതാഹരണ ത്തിന്നുമേല് ഹിമാലയനിരകൊണ്ടെന്ന പോലെ രണ്ടു കാണ്ഡങ്ങളെക്കൊണ്ടു ആ ന്തഹിതമായ കഥാഭാഗത്തെ സഹിപ്പാനു ള്ള ശക്തി ഭാരതീയക്കേ ഉള്ളു. അവർ നി ൎവ്വേദമെന്നിയേ ചിന്തിച്ചും, എടയ്ക്കിടയ്ക്ക ചില ചോദ്യങ്ങൾ ചോദിച്ചും, അങ്ങുമി ങ്ങും നോക്കിയും ഇരുന്നുംകൊണ്ട്, സുദീ ഘങ്ങളായ ഏഴ് കാണ്ഡങ്ങളിലും പതി നെട്ടു പവ്വങ്ങളിലും സാവധാനത്തിൽ സഞ്ചരിയ്ക്കുന്നു; അതുകൊണ്ടവക്ക് ഒരു ക്ഷീ ണതയും നേരിടുന്നില്ല.

കഥാശ്രവണത്തിലുള്ള ആഗ്രഹത്തി ന്റെ വ്യത്യാസംകൊണ്ട്, കഥകളുടെ സ്വ ഭാവവും മാറിമാറി വരുന്നു. രാമായണത്തി ൽ വ്യസനത്താലും ആനന്ദത്താലും പരി പൂണ്ണമായ ആറു കാണ്ഡങ്ങളിലെ ആ ക ഥതന്നെ, ഒടുവിൽ ഒരേ ഒററ കാണ്ഡം കൊണ്ടു ഛിന്നഭിന്നമായിപ്പോയിട്ടുള്ള സു ഗമമായ ഒരു വ്യാപാരമാണോ? യുദ്ധകാ ണ്ഡം കഴിയുന്നവരെ മനസ്സിരുത്തി നോ ക്കിയാൽ നാമറിയുന്നതെന്താകുന്നു? സീ താദേവിയുടെ പരമശത്രുവും അധാമ്മിക നും ദുഷ്ടനുമായ രാവണനെക്കൊന്നു രാമ ൻ സീതയെ രക്ഷിച്ചു എന്നുമാത്രമാണ്. ഈ ഘട്ടത്തിലെത്തിയപ്പോൾ നമ്മുടെ വ്യ സനമെല്ലാം തീന്നു നാം പരമാനന്ദമനുഭ വിയ്ക്കുവാൻ തെയ്യാറായിക്കഴിഞ്ഞു. പക്ഷെ, അടുത്ത നിമിഷത്തിൽത്തന്നെ കവിയുടെ മനോഭാവം മാറി, അദ്ദേഹം നമുക്ക കാട്ടി ത്തന്നതെന്താകുന്നു? പാപിയായ രാവണ

നല്ലാ, ധമ്മനിഷ്ഠനായ രാമൻതന്നെയാണ് സീതാദേവിയുടെ പരമശത്രു എന്നല്ലയോ? ഹാ! അതിഘോരമായ അരണ്യത്തിൽക്കൂടി സീതയ്ക്കു, ചക്രവത്തി മഹാരാജാവായ തന്റെ പ്രിയഭത്താവിന്റെ മണിമാളികയിലേപ്പോലെയുള്ള ക്ലേശത്തിന്നിടയായില്ല! കടൽനടുക്കവെച്ച് കഠിനമായ കൊടുംകാററിൽപ്പെട്ട്, വിപുലങ്ങളായ തിരമാലകളോടു വളരെ നേരം പോരാടി, ഒരുവിധം കരയ്ക്കെത്തിയ ആ സ്വണ്ണമയമായ കപ്പൽ, നിമിഷത്തിനുള്ളിൽ കരയിലെ സോപാനശിലകളിൽ തട്ടിത്തകൎന്നുപോകയല്ലേ ചെയ്തത്! കഥയെക്കുറിച്ചുകുറച്ചെങ്കിലും സ്നേഹമുള്ള ഒരാൾക്കു, ആകസ്മികമായ ഈ വ്യസനം സഹിപ്പാൻ കഴിയുമോ? വൈരാഗ്യശീലരായ നൊമ്മൾ മൂലകഥയിൽ പ്രാസംഗികമായും അല്ലാതേയും അനുഭവിച്ച അനേകം വിഘ്നങ്ങളെ, ക്ഷമയോടെ പൊറുത്തിരുന്നതുകൊണ്ടാണ്, കഥയുടെ ഈ വ്യസനപയ്യവസാനത്തിൽ നമുക്കു ധൈയ്യക്കുറവുണ്ടാകാത്തത്:

ഇങ്ങിനെതന്നെയാണ് മഹാഭാരതത്തിലും കഥയുടെ സ്ഥിതി. കുരുക്ഷേത്രത്തിൽവെച്ചു കോലാഹലമായി നടത്തിയ കുരുപാണ്ഡവയുദ്ധത്തിന്നു സ്വൎഗ്ഗാരോഹണപവ്വത്തോടുകൂടി സ്വൎഗ്ഗപ്രാപ്തി സിദ്ധിച്ചു! കഥാപ്രിയന്മാൎക്കു കഥയുടെ അവസാനം കാണ്മാൻ ഉൽക്കണ്ഠയുണ്ടാവുന്ന ഘട്ടത്തിലല്ലാ കഥയുടെ പയ്യവസാനം. പുഴമണലിലെ ക്രീഡാഗൃഹംപോലെ അസമയത്തുവെച്ചു തകൎന്നിട്ടാണ് കഥ അവസാനിച്ചത്. മഹാഭാരതത്തിലെ കഥാഭാഗത്തെ പരിശീലിയ്ക്കുവാൻ പുറപ്പെടുന്നവൎക്കു അൎജ്ജുനന്റെ ശൌയ്യത്തെക്കുറിച്ച് അമിതമായ ബഹുമാനം തോന്നുന്നു. അവരുടെ ഉള്ളിൽ മഹാഭാരതത്തിലെ ശ്ലോകങ്ങളെക്കൊണ്ട്, വ്യാസർ അൎജ്ജുനന്റെ അത്യുന്നതമായ വിജയസ്തംഭത്തെ നിൎമ്മിയ്ക്കുയാണോ ചെയ്യുന്നത് എന്നുതന്നെ സംശയം തോന്നിപ്പോകുന്നു. പക്ഷെ, കുരുക്ഷേത്രത്തിലെ യുദ്ധത്തിന്നുശേഷം, ഒരിയ്ക്കൽ പ്രാകൃതസ്ഥിതിയിലുള്ള ചില കള്ളന്മാർ അൎജ്ജുനന്റെ മുമ്പിൽവെച്ചുതന്നെ ശ്രീകൃഷ്ണന്റെ പരിജനങ്ങളെ അപഹരിയ്ക്കുവാൻ ശക്തരായിത്തീൎന്നു. അവർ കരുണാസ്വരത്തിൽ തന്നെ വിളിച്ചു കരയുമ്പോൾ വില്ലാളിയായ ആ അൎജ്ജുനന് തന്റെ ഗാണ്ഡീവംപൊങ്ങിയ്ക്കുവാൻകൂടി സാധിച്ചതുമില്ല. അത്രശൂരനായ അൎജ്ജുനനെ ഇത്ര ചുരുങ്ങിയ നിലയിലാക്കുവാൻ വ്യാസൎക്കു കുറച്ചക്ഷരങ്ങൾ മാത്രമേ വേണ്ടിവന്നുള്ളു. ഗ്രന്ഥത്തിന്റെ മുമ്പുള്ള ഭാഗങ്ങളെ വായിയ്ക്കുന്നവരുടെ മനസ്സിൽ ഗ്രന്ഥകത്താവ് മഹാവീരനായ അൎജ്ജുനന്നു ഇങ്ങിനെയൊരു പരിണാമം വരുത്തുമെന്ന് ഒരുവിധത്തിലും സംശയമുണ്ടാവുന്നില്ല.

ഇങ്ങിനെ ഒട്ടുവളരെ കാലം കഴിഞ്ഞതിന്നുശേഷം, മദ്ധ്യകാലത്തിലാണ് കാളിദാസർ മുതലായ മഹാകവികളുടെ കാവ്യങ്ങൾ ഉണ്ടായത്. ഈ കാവ്യങ്ങളുണ്ടാവുന്നതിന്നുമുമ്പ് ഭാരതീയർ, മനസ്സിനെ വിനോദിപ്പിയ്ക്കുന്നതിന്ന് ഏതേതുപായങ്ങളാണ് ചെയ്തിരുന്നതെന്നു നമുക്കു നിശ്ചയമില്ല. കാളിദാസരുടെ തേജോമയമായ ആ മണിദീപമാണ് ഒന്നാമതു നമുക്കു പ്രത്യക്ഷീഭവിച്ചത്. ഇന്നും നമ്മുടെ ഗൃഹത്തിൽ ചൈത്രകമായ ആ ദീപംതന്നെ പ്രകാശിച്ചുകൊണ്ടിരിയ്ക്കുന്നു. പണ്ട്, ഉജ്ജയിനിനഗരിയിൽ നമ്മുടെ പിതാമഹന്മാരുടെ മാളികമുകളിൽ കത്തിയിരുന്ന ആ ദീപം ഇന്നും യാതൊരു മങ്ങലും കൂടാതെ വിളങ്ങി

ക്കൊണ്ടിരിക്കുന്നു. കാവ്യനിർമ്മാണത്തിന്റെ പ്രയോജനം ആനന്ദദാനമാണെന്നുള്ള സംഗതി ഒന്നാമതു കാണിച്ചതുന്നതു കാളിദാസരാണ്. ഇനി ആ ദൃഷ്ടാന്തമായി മേഘസന്ദേശത്തെ എടുക്കുക. പ്രകൃതിയുടെ ഇത്ര പരിപൂർണ്ണമായ ഉദാഹരണം സംസ്കൃതത്തിലെ മറെറാരു കാവ്യത്തിലും ഇല്ലെന്നാണെനിക്കു തോന്നുന്നത്............

കാളിദാസരുടെ കുമാരസംഭവവും രഘുവംശവും പുരാണകഥയെ അടിസ്ഥാനപ്പെടുത്തിയ കാവ്യങ്ങൾ തന്നെ. പക്ഷെ, അവയും ഉണ്ടാക്കീട്ടുള്ളതു മനോചിനോദത്തിനായിട്ടു മാത്രമാണ്. അല്ലാതെ അതുകൾ വായിക്കുന്നവർക്കു സ്വർഗ്ഗപ്രാപ്തിയുണ്ടാവുമെന്നുള്ള പ്രലോഭനം ഇല്ല. ഈ സംഗതിയിൽ ചിലക്ക് അഭിപ്രായഭേദമുണ്ടായിരിക്കാമെങ്കിലും, ഋതുസംഹാരത്തെ സംബന്ധിച്ചു രണ്ടു പക്ഷമുണ്ടാവാനിടയില്ല. അതിന്നും മോക്ഷസിദ്ധിയ്ക്കും തമ്മിൽ ഒരു സംബന്ധവുമുണ്ടെന്നു ആരും ഉപദേശിക്കയില്ല.

കുമാരസംഭവം തന്നെ പൌരാണികമാണെങ്കിലും, അതിൽ പുരാണകഥയെ അത്ര പ്രധാനമായി ഗണിച്ചിട്ടില്ല. അതിലെ കഥയ്ക്കുള്ള പൌരാണികബന്ധം വളരെ സൂക്ഷ്മവും ശിഥിലവും, കഥതന്നെ അസമാപ്തവുമാകുന്നു. ദേവന്മാർ, ദൈത്യന്മാരുടെ കയ്യിൽനിന്നു രക്ഷിക്കപ്പെട്ടുവോ ഇല്ലയോ എന്നന്വേഷിക്കുന്നതിൽ കവിക്കു തെല്ലുപോലും ഔത്സുക്യമുണ്ടായിട്ടില്ല. ആ സംഗതിയിൽ കവിയെ പ്രേരിപ്പിയ്ക്കുവാൻ കൂടി ഒരാളും ഉണ്ടായതായി കാണുന്നില്ല. അതു പോകട്ടെ; അതിന്നു ശേഷവും, വിക്രമാദിത്യന്റെ വാഴ്ചക്കാലത്തു ശകന്മാർ—ഹൂണന്മാർ മുതലായ മ്ലേച്ഛന്മാരെക്കൊണ്ടു ഭാരതഖണ്ഡത്തിന്നു വലിയ കഷ്ടനഷ്ടങ്ങൾ ഉണ്ടായിട്ടുണ്ട്. അന്നത്തെ കോലാഹലത്തിൽ നായകൻ വിക്രമാക്കരാജാവായിരുന്നു. ഈ സന്ദഭം പിടിച്ചിട്ടെങ്കിലും കാളിദാസക്കു ദേവാസുരന്മാർ തമ്മിലൊരു യുദ്ധവും സ്വർഗ്ഗത്തിന്റെ ജീർണ്ണോദ്ധാരണവും കല്പിച്ച് ഒരു കഥയെഴുതാമായിരുന്നു. അങ്ങിനെ ചെയ്തിരുന്നെങ്കിൽ, അതു അന്നത്തെ ജനങ്ങൾക്കു പ്രത്യേകിച്ചും ഉൽക്കണ്ഠയുള്ള ഒരു വിഷയമാകുമായിരുന്നു. പക്ഷെ, അങ്ങിനെയൊരു ഔൽസുക്യം ആക്കും ഉണ്ടായില്ല. എല്ലാ സഹൃദയന്മാക്കും ദേവന്മാരുടെ ആപത്തിൽ ഉദാസീനതയാണുണ്ടായത്. കാമദഹനം, രതിവിലാപം, ഉമാതപസ്സ മുതലായ ഒരു ഘട്ടത്തിലും, കവിയെ ദേവകാര്യത്തിന്നു പ്രേരിപ്പിയ്ക്കുവാൻ ആക്കും ഉത്സാഹമുണ്ടായില്ല. ആഖ്യാനഭാഗത്തെ വിട്ടു വർണ്ണനാവിഷയത്തിലാണ് എല്ലാ ജനങ്ങളും കവിയെ പ്രേരിപ്പിച്ചത് എന്നു തോന്നുന്നു. ഇതുപോലെ തന്നെ, രഘുവംശത്തിലും കഥാഭാഗം, വർണ്ണനയെ അപേക്ഷിച്ച് അപ്രധാനമാകുന്നു.

കാളിദാസകാലത്തെ രാജാക്കന്മാർ കഥാശ്രവണ തൽപരന്മാരായിരുന്നെങ്കിൽ കാളിദാസരുടെ തൂലികയിൽനിന്ന് അക്കാലത്തെ ചില ചിത്രങ്ങൾ നമുക്കു കിട്ടുമായിരുന്നു. അവന്തിയിൽവെച്ചു, വഷാരംഭത്തിൽ ഉദയന രാജാവിന്റെ കഥ പറയുവാൻ സമത്ഥന്മാരായ ഗ്രാമവൃദ്ധന്മാർ, അഭ്യാഗതന്മാരായ അതിഥികളെ രസിപ്പിയ്ക്കുവാനായി പറഞ്ഞിരുന്ന കഥകൾ ഇപ്പോളെവിടെ? ആ ഗ്രാമവൃദ്ധന്മാർ വാസ്തവത്തിൽ ഗ്രാമ്യഭാഷയിൽ തന്നെയായിരിയ്ക്കണം കഥ പറഞ്ഞിരുന്നത്. അവർ

ആ ഭാഷയിൽ കെട്ടിയുണ്ടാക്കിയ കാവ്യങ്ങൾ വളരെ ആനന്ദകരവുമായിരുന്നിരിയ്ക്കാം. പക്ഷേ, ആ കഥകളുടെ എടവാടുകൊണ്ട് അവക്ക് സാൎവ്വപ്രാപ്തി ഉണ്ടായില്ല. അവക്ക് കവിതാശക്തി കുറവായിരുന്നുവെന്നോ, അതുകൊണ്ടാണവരുടെ കാവ്യത്തിന്നു പ്രസിദ്ധി കിട്ടാഞ്ഞതെന്നോ പറവാൻ ഞാൻ തെയ്യാറില്ല. അവരിലും പല മഹാകവികൾ ഉണ്ടായിരുന്നിരിയ്ക്കാം. ഗ്രാമഭാഷകൾ ഓരോരൊ ദിക്കുകളിലേയ്ക്കു പ്രത്യേകം ഉപകരിയ്ക്കുന്നവയും ആഭിജാത്യമുള്ളവരാൽ പുറന്തള്ളി നിറുത്തപ്പെട്ടവയും ആയതുകൊണ്ട് അവയ്ക്കു പലപ്പോഴും പല മാററങ്ങളും വരാനിടയുണ്ട്. അവയ്ക്കു സ്ഥിരമായ പ്രതിഷ്ഠ ഒരു കാലത്തും കിട്ടുകയുണ്ടായിട്ടില്ല. സാംഗിത്യനഗരങ്ങൾ, തന്നിബന്ധങ്ങളായ അനേകം കാലാന്തരത്തിൽ ഭൂമിയുടെ ഉള്ളിൽ പെട്ടുപോയിട്ടുണ്ടായിരിയ്ക്കണം!

സംസ്കൃതഭാഷ ഒരു കാലത്തും വ്യവഹാരഭാഷയായിരുന്നില്ല. അതുകൊണ്ട്, ആ ഭാഷയിൽ എല്ലാ ഹൃദയഭാവങ്ങളേയും സമ്പൂൎണ്ണമായി വരുത്തുവാൻ പ്രയാസമായിരുന്നു. ഇംഗ്ലീഷുകാരുടെ അലങ്കാരത്തിൽ പ്രസിദ്ധമായ 'ലൈരിക്സ്' (Lyrics=ഗാനകവിത) മൃതഭാഷകളിൽ ഉണ്ടാവാൻ വഴിയില്ല. കാളിദാസരുടെ വിക്രമോൎവ്വശീയത്തിൽ കാണുന്ന ഗാഥകളിൽ, സംഗീതയോഗ്യമായ ലാഘവമൊ സരളതയോ മാധുൎയ്യമൊ ഇല്ല. ബങ്കാളിയായ ജയദേവൻ സംസ്കൃതഭാഷയിൽ എഴുതിട്ടുള്ള ഗാഥകളും, ബങ്കാളത്തെ വൈഷ്ണവകവികളുടെ ബങ്കാളിഗാഥകളോടു കിട നില്ക്കുന്നില്ല.

മൃതഭാഷകളിലും ദേശാന്തരഭാഷകളിലും കഥാഗ്രന്ഥങ്ങൾ ഉണ്ടാവുന്നതു ചുരുക്കമാണ്. കാരണം കഥകൾക്കുള്ള ഭാഷകളിൽ ഒരു മാതിരി ലഘുതയും ദ്രുതഗതിയും അത്യാവശ്യമാവുക തന്നെ. ഒരു ഭാഷയ്ക്ക് മനോഭാവത്തെ വഹിപ്പാൻ വയ്യായ്കയാൽ ഭാവത്തെപ്പോലെ ഭാഷയേയും മനസ്സു തന്നെ വഹിക്കേണ്ടതായി വരുന്നതുകൊണ്ടു ആ ഭാഷയിൽ ഗാഥകളൊ കഥകളൊ ഉണ്ടാവുന്നതു ദുൎഘടമാണ്.

കാളിദാസരുടെ കാവ്യം, പ്രവാഹരീതിയിൽ, നിയമേന എല്ലാടവും പ്രവഹിക്കുന്നില്ല. അതിലെ ഓരൊ ശ്ലോകവും, സ്വതേ അതാതിൽതന്നെ സമ്പൂൎണ്ണമാകുന്നു. വായനക്കാരുടെ ബുദ്ധി ഓരൊ ശ്ലോകത്തിലും വിരമിച്ച്, അതിലെ സംഗതികൾ അറിഞ്ഞതിനുശേഷമെ അടുത്ത ശ്ലോകത്തിൽ പ്രവേശിയ്ക്കുന്നുള്ളു. ഓരോ ശ്ലോകവും മുത്തുമണിപോലെ ദീപ്തവും, മുഴുവൻ കാവ്യം മുക്താഹാരംപോലെ മനോഹരവും ആകുന്നു.

സംസ്കൃതഭാഷയിൽ ശബ്ദങ്ങൾക്ക് അന്യാദൃശമായ വൈചിത്ര്യവും, ധ്വനിക്ക് അസാധാരണമായ ഗാംഭീൎയ്യവും, വാക്യങ്ങൾക്ക് അനന്യസാധാരണമായ ആകൎഷണശക്തിയും, സ്വരത്തിന്ന് ആഹ്ലാദകരമായ സ്നിഗ്ദ്ധതയും ഉണ്ട്. സംസ്കൃതവാഗ്ദേവതയ്ക്ക്; വാക്സാമൎത്ഥ്യംകൊണ്ടു തന്നെ വിദ്വാന്മാരെ ഭ്രമിപ്പിച്ചുകളയാമെന്നുള്ള ധൈൎയ്യം കവികളിൽ ജനിപ്പിയ്ക്കത്തക്ക ഒരു ദിവ്യമായ മാധുൎയ്യവും ഉണ്ട്. അതുകൊണ്ടു വാക്യത്തിന്നു സംക്ഷേപവും വിഷയത്തിന്നു ദ്രുതഗതിയും ആവശ്യമായി വരുന്ന ദിക്കിൽകൂടി ഭാഷയ്ക്കു ധാടികൂടാതെ കഴിപ്പാൻ നിവൃത്തിയില്ലെന്നു വരും. അങ്ങിനെയുള്ള ഘട്ടങ്ങളിൽ, വാക്യം വിഷയത്തെ വെളിവാക്കാതെയും വിഷയത്തെക്കാൾ വാക്യത്തിന്നു കനംകൂടിയും വരും.

മയിൽപ്പീലികൊണ്ടുണ്ടാക്കിയ ആലവട്ടം വീശിയാൽ കാററുകിട്ടുവാൻ പ്രയാസമാണെങ്കിലും, അതിന്നു വ്യജനവ്യാജേന രാജസഭയിൽ പ്രവേശം ലഭിക്കയും സഭയ്ക്കു് അതുകൊണ്ടു ശോഭാധിക്യമുണ്ടാകയും ചെയ്യുന്നു. അതുപോലെ തന്നെ സംസ്കൃതകാവ്യങ്ങളിലും ഘടനാരീതി ദുർഘടമാണെങ്കിലും, അതിലുള്ള വാഗ്വൈചിത്ര്യം, ഉപമാകൌശലം, വർണ്ണനാനൈപുണ്യം എന്നിവയാൽ രാജസഭയ്ക്കു് സംസ്കൃതകാവ്യങ്ങളെക്കൊണ്ടു് അപരിമിതമായ ചമൽക്കാരമുണ്ടാകുന്നു.

കെ. വി. എം.



# കേരളവും ദേശനാമങ്ങളും*

(കെ. പി. പത്മനാഭമേനോൻ ബി. എ. ബി. എൽ.)

വടക്ക ഗോകർണ്ണം, തെക്ക കന്യാകുമാരി, കിഴക്ക പശ്ചിമഘട്ടം, (അഥവാ സഹ്യൻപർവ്വതനിര) പടിഞ്ഞാറു സമുദ്രം, ഈ നാലതിർക്കകത്തു വീതികുറഞ്ഞു നീളത്തിൽ സ്ഥിതിചെയ്തുവരുന്ന ഭൂമിക്കു പരശുരാമക്ഷേത്രം, ഭാർഗ്ഗവക്ഷേത്രം, കർമ്മഭൂമി, കേരളം, മലബാർ, മലയാളം എന്നിങ്ങിനെ പേർ പറഞ്ഞുവരുന്നു.

ഇവയിൽ ആദ്യത്തെ രണ്ടു പേരുകൾ പരശുരാമബ്രഹ്മർഷിയാൽ ഈ ഭൂമി സമുദ്രത്തിൽനിന്നു വീണ്ടെടുക്കപ്പെട്ടു എന്നുള്ള ഐതിഹ്യത്തെ സൂചിപ്പിക്കുന്നു. ഈ ഐതിഹ്യം ജനങ്ങളുടെ മനസ്സിൽ വേരൂന്നി അടി ഉറച്ചുകിടക്കുന്ന സ്ഥിതിക്കു് അതിനെ അത്ര എളുപ്പത്തിൽ എളക്കിമറിക്കുവാൻ സാധിക്കുന്നതല്ല. മഹാവിഷ്ണുവിന്റെ അവതാരമായ ശ്രീപരശുരാമൻ പശ്ചിമഘട്ടത്തിന്റെ അടിവാരത്തു നിന്നു സമുദ്രത്തോടു വാങ്ങിനില്ക്കുവാൻ കല്പിച്ചു. ഒരു വിധം ധിക്കാരമെന്നു വിചാരിക്കാവുന്ന ഈ ആജ്ഞയെ സമുദ്രരാജൻ ആദരിക്കുന്നില്ലെന്നു കണ്ടപ്പോൾ മഹർഷി ക്രുദ്ധനായി 'ഒരു ക്ഷണനേരംകൊണ്ടു് എന്റെ അസ്ത്രപ്രയോഗത്താൽ ഈ സമുദ്രത്തിൽ ഒരു തുള്ളി ജലംപോലുമില്ലാതെ വററിച്ചുകളയും' എന്നു ഘോഷിച്ചു.

ഈ ശാസനയുടെ ഫലമായി സമുദ്രരാജൻ ആവശ്യപ്പെട്ടേടത്തോളം ദൂരത്തേക്കു മാറിനില്ക്കുകയും അതിനിടക്കുള്ള ഭൂമി ക്രുദ്ധനായ മഹർഷിക്കു കൊടുക്കുകയും ചെയ്തു. ഇങ്ങിനെയാണ് ഭൃഗുവംശജാതനായ പരശുരാമനാൽ 'പരശുരാമക്ഷേത്രം' അല്ലെങ്കിൽ 'ഭാർഗ്ഗവക്ഷേത്രം' എന്ന ഭൂമി സമുദ്രത്തിൽനിന്നു വീണ്ടെടുക്കപ്പെട്ടതു്.

ഈ അത്ഭുതകൃത്യത്തെ നടത്തിയ സമ്പ്രദായത്തെപ്പററി കഥയുടെ പലേ പാഠഭേദങ്ങളിൽ പലേ പ്രകാരത്തിലും പറഞ്ഞു കാണുന്നു. മുവ്വേഴുവട്ടം 'മുടിക്ഷത്രിയരെ' മുടിച്ചതിന്റെ ശേഷം തന്റെ കഠിനപ്രവൃത്തിയെപ്പററി പരിതാപപ്പെട്ട വീരഹത്യാ

*ഈ ഉപന്യാസം 1902 സപ്തമ്പർ മാസത്തെ Indian Antiquaryൽ പ്രസിദ്ധപ്പെടുത്തീട്ടുണ്ടായിരുന്ന ഇംഗ്ലീഷിന്റെ Discursive Notes on Malabar and its place- names തർജമയാണ്'

പാപനിവൃത്തിക്കായി തന്നാൽ പിടിച്ചടക്കപ്പെട്ട ഭൂമി മുഴുവനും ബ്രാഹ്മണർക്കായി ദാനം ചെയ്തു എന്നും ആ മഹാബ്രാഹ്മണർ ഉടൻതന്നെ പരശുരാമമഹർഷിയോടു തങ്ങളുടെ ഭൂമി വിട്ടു പുറത്തുപോയ്ക്കൊള്ളണമെന്ന് ആവശ്യപ്പെട്ടു എന്നും ഈ ദുർഘടാവസ്ഥയിൽ മഹർഷി തന്റെ ദേവതയെ പ്രകാശിപ്പിച്ച് 'ഗോകർണ്ണം പുക്കു കമ്പലയിലിരുന്നു' സഹ്യപർവ്വതത്തിന്റെ അടിവാരത്തിൽ ഗോകർണ്ണം മുതൽ താൻ തെക്കോട്ട് എറിയുന്ന തന്റെ ആയുധമായ വെണ്മഴു ചെന്നു വീഴുന്നേടംവരെ സമുദ്രം പിൻവാങ്ങിനില്ക്കുവാനായി സമുദ്രരാജാവിനോടാജ്ഞാപിച്ചു എന്നും വരുണൻ അപ്രകാരം ചെയ്തു എന്നും ഒരു പാഠം പറയുന്നു. (1)

ഈ ഐതിഹ്യത്തെ തീരെ നിസ്സാരമെന്നു പുച്ഛിച്ചു തള്ളിക്കളഞ്ഞുകൂടാ. അതിൽ വാസ്തവമായ ഒരു സാരം അടങ്ങികിടക്കുന്നുണ്ട്. ഉള്ളിൽ അമർന്നുകിടക്കുന്ന രത്നത്തിന്റെ ശോഭയെ മങ്ങിയ്ക്കുവാൻ തക്കവിധം ഒരു ചളിപുരണ്ടുകിടക്കുന്നുണ്ടെന്നുള്ളതിന്നു സംശയമില്ല. വാസ്തവത്തിൽ അനേകം നൂററാണ്ടുകൾക്കു മുമ്പ് ഈ കരയിൽ ഭൂമിയുടെ അന്തർഭാഗത്ത് സമുദ്രത്തിൽ ജ്വലിച്ചുകൊണ്ടിരിക്കുന്ന ബഡവാനലന്റെ ശക്തിയാൽ ഭൂമിയുടെ ആകൃതിക്കും പ്രകൃതിക്കും വന്നുകൂടിയ യഥാർത്ഥസ്ഥിതിഭേദങ്ങളെ കവികൾ കവിതാചാതുര്യത്തിന്നുവേണ്ടി അർത്ഥവാദമായി കഥാരൂപത്തിൽ ഇങ്ങിനെ പ്രതിപാദിച്ചിട്ടുള്ളതാണെന്നാണ് വിചാരിക്കുന്നത്. മലയാളക്കരയിലെ താഴ്ന്ന പ്രദേശങ്ങൾ ഭൂമിയുടെ അന്തർഭാഗത്തുള്ള ശക്തിയാൽ കടൽനിരപ്പിന്റെ ചുവട്ടിൽനിന്ന് ഉയരിക്കപ്പെട്ടതാണെന്നു വെളിവാണ്. അടുത്ത കാലത്തുകൂടി പ്രകൃതിയുടെ ശക്തികൊണ്ട് ഉദ്ധാരണം ചെയ്യപ്പെട്ട പല വിസ്തീർണ്ണപ്രദേശങ്ങളും കാണുന്നുണ്ട്. കൊച്ചിനഗരത്തിന്റെ വടക്കുഭാഗത്തു സ്ഥിതി ചെയ്യുന്ന ഉദ്ദേശം 13 നാഴിക നീളവും ഒരു നാഴിക വീതിയുമുള്ള വയ്പ്പ് എന്ന തുരുത്ത് അധികകാലത്തിന്നുമുമ്പല്ല കടൽവെച്ചുണ്ടായിട്ടുള്ളത്. ഇട്ടിക്കിൽ ഈ ദ്വീപിന്നെ് നൂതനമായി വച്ചുണ്ടായത് എന്ന അർത്ഥത്തിൽ 'പുതുവയ്പ്പ്' എന്ന പേർ വിളിച്ചുവരുന്നു. ആ ദിക്കുകാർ വയ്പ്പ് തുരുത്തുണ്ടായതായ ക്രി- അ- 1341-ാമാണ്ടു മുതൽ ഒരു പുതിയ കാലത്തെ ഗണിച്ചുപോരുന്നുണ്ട്. അതിനു മുമ്പ് കൊച്ചിനഗരത്തിന്റെ ആ ഭാഗത്തുകൂടി ഒരു ചെറിയ പുഴ ഒഴുകിയിരുന്നതിന്റെ കടലിലേക്കുള്ള വായ തുലോം വീതി കുറഞ്ഞതായിരുന്നതിനാൽ വർഷകാലത്ത് പശ്ചിമഘട്ടങ്ങളിൽനിന്ന് ഊക്കോടെ ഒഴുകിവരുന്ന ജലപ്രവാഹത്തിന്നു കടലിലേക്കു ഒഴിയുവാനുള്ള മാർഗ്ഗം പ്രസിദ്ധപ്പെട്ട കൊടുങ്ങല്ലൂർ അഴിമുഖത്തുകൂടിയായിരുന്നു. എന്നാൽ ക്രി- അ- 1341-ാമാണ്ടിൽ അസാധാരണമായ ഒരു ജലപ്രവാഹം ഉണ്ടാകയാൽ പശ്ചിമഘട്ടങ്ങളിൽനിന്നു തിക്കിത്തിരക്കി തിങ്ങിവിങ്ങി ഒഴുകിവ

1. സ്കാന്ദപുരാണം സഹ്യാദ്രിഖണ്ഡം ഉത്തരാർദ്ധം 1-ം, 6-ം, 7-ം അദ്ധ്യായങ്ങൾ. ബ്രഹ്മാണ്ഡപുരാണം, കേരളമാഹാത്മ്യം, 7 വരെ അദ്ധ്യായങ്ങൾ. കേരളോല്പത്തി (മംഗലാപുരത്തു അടിച്ചത്-) 1-ാം ഭാഗം.

ഒരു പഴയ കേരളോല്പത്തിയിൽ ഇങ്ങിനെ പറഞ്ഞു കാണുന്നു:—

"സമുദ്രം ഒരു കാലത്തു ക്രമേണ മുന്നോട്ടുള്ള ഊക്കുവിട്ടു പടിഞ്ഞാറോട്ടു മാറിയപ്പോൾ സമുദ്രരാജനായ വരുണൻ താനെ താൻ പൊറാതു (സമുദ്രം നീങ്ങിയപ്പോൾ അവിടെ കാണപ്പെട്ടത്)"

പ്രാചീനമലയാളം 1-ാം പുസ്തകം 78-ാം ഭാഗം.

രുന്ന ജലസമൂഹത്തിന്റെ ഊക്കേറിയ ഗതിയെ താങ്ങുവാൻ ശക്തിയില്ലാതെ കൊച്ചിക്കു നേരെയുള്ള കര പൊട്ടിത്തുറന്നു ജലം സമുദ്രത്തിലേക്ക് ഒഴിയുകയാൽ അതുവരെ കുടസ്സായി കിടന്നിരുന്ന നദീമുഖം വിസ്തീർണ്ണപ്പെട്ട കൊച്ചി ഇൻഡ്യയിലുള്ള പ്രധാനതുറമുഖങ്ങളിൽ സുഖപ്രദമായ ഒന്നായിത്തീൎന്നു. ഈ സംഭവത്തിന്റെ സ്വഭാവം കടൽക്കരക്കടുത്തുള്ള താഴ്ന്ന പ്രദേശത്തു കടൽമണലും കക്കയും കൂടി കലൎന്നുള്ള ചളിയും പലപ്രകാരത്തിലുള്ള മണ്ണും വിരളപ്പെടുത്തുന്നുണ്ട്. ബ്രിട്ടീഷ്കൊച്ചിയിൽ കുറച്ചു മുമ്പു കാരണജലം എടുക്കുവാനായി ഒരു കിണർ താഴ്ത്തിയ സമയം അടിയിൽനിന്നു കിട്ടിയ മണ്ണിന്റെ പ്രകൃതം നോക്കിയാൽ കൊച്ചിപട്ടണം ഇരിക്കുന്ന ഭാഗം ഭൂമി; അധികകാലത്തിന്നുമുമ്പ് കടലിന്റെ അടിയിൽ താണു കിടന്നിരുന്നു എന്നുള്ളതു വെളിവാകുന്നതാണ്.

മുമ്പു സമുദ്രം പശ്ചിമഘട്ടത്തിന്റെ താഴ്വരയോളം എത്തിയിരുന്നതായി നാട്ടുകാർ അക്കാലത്തു വിശ്വസിച്ചുവന്നു, എന്ന് ഫാദർ ബർത്തൊലമ്യൊ (Fra Barolomes) എന്ന പാദ്രി പറയുന്നു. ഇതു പ്രകൃത ഐതിഹ്യത്തെ ഉദ്ദേശിച്ചു പറയുന്നതായിരിക്കാം. ഈ ഐതിഹ്യത്തിന്നു യാതൊരടിസ്ഥാനവുമില്ലെന്നാണ് അദ്ദേഹത്തിന്റെ അഭിപ്രായം. എന്നാൽ ഈ രാജ്യത്തു കാണുന്ന ചില സമനിരപ്പുള്ള പ്രദേശങ്ങൾ കടൽത്തിരകളുടേയും മഴവെള്ളപ്രവാഹത്തിന്റെയും തിരക്കിൽനിന്നുണ്ടായതാണെന്ന് അദ്ദേഹം സമ്മതിക്കുന്നതുമുണ്ട്. അദ്ദേഹം ഇങ്ങിനെ പറയുന്നു. "ഇവിടെ ജലപ്രവാഹങ്ങൾ വരുത്തിക്കൂട്ടുന്ന നാശം അവൎണ്ണനീയമാണ്. പിതാമഹന്മാർ അധിവസിച്ചുവന്നിരുന്ന സ്ഥലം ഇന്നതാണെന്നു സൂക്ഷ്മത്തോടെ ചൂണ്ടിക്കാണിക്കുവാൻ പൌത്രന്മാരാൽ ലേശംപോലും സാധിക്കുന്നതല്ല. എന്തുകൊണ്ടെന്നാൽ ആ പ്രദേശത്തിന്റെ സ്വഭാവം ആസകലാൽ മാറിപ്പോയിരിക്കുന്നു." (2). ക്രിസ്ത്വാബ്ദത്തിന്റെ ആദ്യത്തിൽ ചങ്ങനാശേരി മുതൽ പള്ളിപ്പുറംവരെ ഉദ്ദേശം 40 നാഴികയോളം വഴിയുള്ള കായലുകളുടെ കിഴക്കെക്കരവരെ സമുദ്രം വ്യാപിച്ചിരുന്നു എന്നും സമുദ്രതിരം ആ കരയോടു ചേൎന്നിരുന്നു എന്നും വിചാരിക്കുവാൻ ബലമായ സംഗതികളുണ്ട്. കായലുകളുടെ പടിഞ്ഞാറെക്കരെ ഇപ്പോൾ കാണുന്നതും ആലപ്പുഴ കൊച്ചി എന്നീ ഐശ്വൎയ്യസമൃദ്ധിയുള്ള തുറമുഖങ്ങൾ സ്ഥിതിചെയ്തുവരുന്നതുമായ വീതി കുറഞ്ഞു നിളത്തിൽ കിടക്കുന്ന കരപ്പുറമെന്ന ഭൂമി അക്കാലത്ത് ഉണ്ടായിരുന്നൊ എന്നുള്ളതുതന്നെ വളരെ സംശയമാണ്. സമുദ്രക്കരയുടെ ഇപ്പോഴത്തെ കിടപ്പുകൊണ്ട് ആ പ്രദേശത്തു കൊടുങ്ങല്ലൂക്കും കൊല്ലത്തിന്നും മദ്ധ്യേ സ്ഥിതി ചെയ്തിരുന്നതായി ടാളോമി (Ptolemy) പറയുന്ന പട്ടണങ്ങളുടെ ഇപ്പോഴത്തെ സ്ഥാനം അറിവാൻ തരമില്ല. എന്നാൽ അവയിൽ പുതുപ്പേത്തൂര് (Podoperoura) സെമ്നെ, (Semne) കൊത്തോര (Korthora) എന്ന സ്ഥലങ്ങൾ ഇപ്പോഴത്തെ ഉദയമ്പേരൂര്, (പോൎട്ടുഗീസ്സുകാരുടെ ഡയാമ്പർ) ചെമ്പു; കോതോര് എന്ന പ്രദേശങ്ങളായിരിക്കണം. (3)

തിരുവിതാംകൂറിൽ ആലപ്പുഴെ സമുദ്രക്കരയിലുള്ള 'മൺതിട്ടി'നെ (Mud Bank) പ്പറ്റി ആ രാജ്യത്തു കമേഴ്സ്യൽ എജന്റ്

---

2. *A voyage to the East Indies*, p. 128
3. *The Madras Reviw*, vol. I. p. 324.

(കച്ചവടവകുപ്പിലെ പ്രധാനി) ആയിരുന്ന മിസ്റ്റർ റോഡ്സാഹ്ബ് (Mr: Rhode) എഴുതിട്ടുള്ള ഒരു റിപ്പോർട്ടിൽ അദ്ദേഹം ഇപ്രകാരം പറയുന്നു. "രേഖാമൂലകങ്ങൾ ഇല്ലാത്തതിനാൽ ഏതൊരു കാലത്തു സംഭവിച്ചു എന്നു പറവാൻ എന്നാൽ സാധിക്കുന്നില്ല; എന്നാൽ ഇത്രത്തോളം തീർച്ചയായി പറയാം. വടക്കു കോഴിക്കോടു മുതൽ കൊല്ലത്തുനിന്നു കുറച്ചു തെക്കുവരെ ഒരു കാലത്തു സമുദ്രക്കര കടൽനിരപ്പിൽനിന്നു പൊങ്ങിയിരുന്നു. പിന്നെ കുറെ ഏറെ കാലം കഴിഞ്ഞിട്ട് അവിടം മുഴുവൻ കടൽ കയറി മുങ്ങിപ്പോയി. പിന്നെ ഭൂമിയുടെ അടിയിലുള്ള അഗ്നിയുടെ ശക്തിയാൽ പൊങ്ങിവന്നു എങ്കിലും ഏതാനും ഭാഗം വീണ്ടും കടൽ കയറി മുങ്ങിപ്പോയി. വക്കലെ തുറവു പണി നടക്കുന്ന കാലത്ത് തുരവിനുള്ളിൽ മരങ്ങളും ആഴമുള്ള ജലത്തിന്റെ അടിയിൽ വസിച്ചുവരുന്നതായി അറിയുന്ന മത്സ്യങ്ങളുടെ കാടുകളും കണ്ടുകിട്ടിയതുകൊണ്ടാണ് ഞാൻ ഇങ്ങിനെ പറയുന്നത്. മുപ്പതു കൊല്ലങ്ങൾക്കു മുമ്പുവരെ ഒരു കോട്ടയുടെ നഷ്ടശിഷ്ടങ്ങൾ പുറക്കാട്ടുകടലിന്റെ അടിയിൽ കാണ്മാനുണ്ടായിരുന്നു. കോഴിക്കോട്ടും വലുതായി ഭാരിച്ച എടുപ്പുകളുടെ നഷ്ടശിഷ്ടങ്ങൾ കടലിന്റെ അടിയിൽ കാണാവുന്നതാണ്."(4)

ഡാക്ടർ ഡെ. (Dr. Day) ഇങ്ങിനെ പറയുന്നു. "പശ്ചിമസമുദ്രക്കരയിൽ കടലിന്റെ ആക്രമണം ഒരു പതിവായി തീർന്നിരിക്കുന്നു എന്നുള്ളത് ഒരു അതിശയസംഗതിയാണ്. പുരാതനകാലംമുതൽക്കെ സുപ്രസിദ്ധമായ ഐതിഹ്യവും ഭൂഗർഭശാസ്ത്രപ്രകാരം ആ പ്രദേശത്തെ പരിശോധിക്കുമ്പോൾ കാണുന്ന ഭൂപ്രകൃതങ്ങളും പണ്ടു സമുദ്രം പശ്ചിമഘട്ടങ്ങളുടെ അടിവരെ വ്യാപിച്ചിരുന്നു എന്നു പ്രത്യക്ഷപ്പെടുത്തുന്നു. മലയാളരാജ്യം യഥാർത്ഥമായി സമുദ്രത്തിൽനിന്ന് ഉദ്ധരിപ്പിയ്ക്കപ്പെട്ടതാണ്." ക്രി അ: 1525-ാമാണ്ടിൽ ഹെർമാൻ ലോപ്പസ്. ഡി. കാസ്റ്റൻഹേഡ (Herman Lopez de Casten Heda) എന്നാൾ എഴുതിവെച്ചിട്ടുള്ള ഒരു കയ്യെഴുത്തുവിവരണത്തിൽ 2300 കൊല്ലങ്ങൾക്ക് അല്പം മുമ്പുവരെ സമുദ്രം പശ്ചിമഘട്ടത്തിന്റെ അടിയോളം എത്തിയിരുന്നതായി എഴുതികാണുന്നു എന്നുകൂടി ഡാക്ടർ ഡെ. പറയുന്നുണ്ട്. (5)

സമുദ്രം മുമ്പു കായലുകളുടെ കിഴക്കെക്കരവരെ വ്യാപിച്ചിരുന്നു എന്നുള്ളത് ആ പ്രദേശത്തുള്ള ചില ദേശനാമങ്ങളുടെ അർത്ഥംകൊണ്ടു പ്രത്യക്ഷപ്പെടുന്നതാണ്. കൊച്ചിയിൽനിന്നും ഉദ്ദേശം 8 നാഴിക വടക്കു കായലിന്റെ കിഴക്കെ കരയിൽ 'കടക്കര' എന്ന ഒരു പ്രദേശമുണ്ട്. ഇത് കടൽ+കര=കടക്കര എന്നാണെന്നു പറയേണ്ടതില്ലല്ലൊ. അവിടെ നിന്നും അല്പം തെക്കുമാറി അടുത്താണ് 'എഴിക്കര' ഇത് 'ആഴിക്കര' എന്നായിരിക്കണമെന്നു സംശയമില്ല. ഉ

4 Para 231 of the *Report on the Administration of Travancore* for 1881, 82. (W. Logan).

5 Vol. XXII. *Madras. Journal of Literature and science*. N. S. 6. P P. 260. and 264—1861; *Narakkal or Cochin MudBank*, by Francis Day, Civil Surgeon,Cochin; the *Mud Bank at Narakkal near Cochin its composition as exhibited by the Microscope*, qy Lieutenant of Mitchell.

ച്ചാരണഭേദംകൊണ്ട് എഴിക്കരയായി തീൎന്നതാണ്. 'ആഴിക്കര' എന്നാൽ 'കടൽക്കര' ആണല്ലൊ. അവിടന്നു അല്പം തെക്കുമാറിയാൽ 'കടമക്കുടി'യായി ഇതു കടൽ+മുക്കോ+കുടി അല്ലെങ്കിൽ കടൽ+മക്കൾ+കുടി=കടമക്കുടി. മുക്കുവരുടെ അല്ലെങ്കിൽ മത്സ്യപ്പിടുത്തക്കാരുടെ വസതി എന്നൎത്ഥം. [ചെറുമരെ ചെറുമക്കൾ എന്നു വിളിച്ചുവരുന്നതുപോലെ മുക്കുവരെ കടൽമക്കൾ എന്നു വിളിച്ചുവന്നിരിക്കാം] * ക്രിസ്തുവിന്നു മുമ്പ് 4-ാം നൂററാണ്ടിൽ മെഗാസ്തനിസിൻെറ (Megasthenes) കാലത്ത് സമുദ്രതീരം കായലിൻെറ കിഴക്കെക്കരയായിരുന്നു എന്നുള്ളതു നിശ്ചയമാണ്. അവിടെ 'ട്രോപ്പിനാ' എന്ന ഒരു സ്ഥലമുണ്ടെന്നു അദ്ദേഹം പറയുന്നത് കൊച്ചിയിൽനിന്ന് അല്പം കിഴക്ക് ഉൾപ്രദേശത്തു കായൽവക്കത്ത് സ്ഥിതിചെയ്യുന്നതും പെരിമ്പടപ്പു രാജധാനിയിരിക്കുന്നതുമായ 'തൃപ്പൂണിത്തുറ' എന്ന സ്ഥലമാണെന്നു മിസ്റ്റർ രമേശചന്ദ്രദത്തൻ അഭിപ്രായപ്പെടുന്നു. (6)

('വയ്പ്'-'വയ്ക്കം'-'വെച്ചൂർ'-'വയ്ക്കര' എന്ന ദേശനാമങ്ങളുടെ പദാൎത്ഥത്തെ ചിന്തിക്കുക. കായലിൻെറ പടിഞ്ഞാറെക്കരയിലുള്ള ദേശനാമങ്ങളും സമുദ്രത്തിൻെറ പുരാതനകിടപ്പിനെ വിശദപ്പെടുത്തുന്നുണ്ട്. 'ചേററുവായ മണപ്പുറം'. 'വയ്പ്'-പള്ളു(ത്തു)രുത്തി'-'കരപ്പുറം' എന്നിങ്ങിനെയുള്ള പേരുകൾ നോക്കുക.)

(തുടരും)

* [] ഈ അടയാളത്തിനുള്ളിൽ കാണുന്നതു ഇംഗ്ലിഷിൽ ഉള്ളതല്ല വിശേഷാൽ ചേൎത്തിട്ടുള്ളതാണ്.

6) Dutt's *Ancient India*, Vol. II, P.30

# സാഹിത്യശകലങ്ങൾ.

## I

### അവിഘ്നമസ്തു.

ആരെന്തൊക്കെ പറഞ്ഞാലും സരസ്വതീപ്രസാദം ഒരു സാരമായിട്ടുള്ള ഒന്നാണ്. ചില യോഗ്യന്മാർ നാലു വേദവും ആറു ശാസ്ത്രവും പതിനെട്ടു പുരാണവും കുത്തിപ്പിഴിഞ്ഞു സാരമെടുത്തു ധാരമുറിയാതെ വൎഷിച്ചുകൊണ്ട് പ്രസംഗിക്കയോ എഴുതുകയോ ചെയ്യുന്നുണ്ട്. അതു കേൾക്കുകയോ വായിക്കുകയോ ചെയ്യുന്നവൎക്ക് ഒടുവിൽ ഒരനുഭവരസം മതിയായില്ലെന്നു പലപ്പോഴും തോന്നാറുണ്ട്. നേരേമറിച്ച്, ഒരു പഠിപ്പും ബുദ്ധിയും ആലോചനയുമില്ലാത്ത ചിലർ "വായിൽ തോന്നിയതു കോതയ്ക്കു പാട്ട്" എന്ന മട്ടിൽ തട്ടിവിടുന്നത് എത്ര കേട്ടാലും എത്ര തവണ വായിച്ചാലും മതിയായില്ലെന്നു തോന്നുന്നു. ഇക്കൂട്ടരുടെ പ്രയോഗങ്ങളെടുത്തുനോക്കിയാൽ വയ്യാകരണൻ അക്ഷരംപ്രതി പിഴയുണ്ടെന്നും, താൎക്കികൻ വാചകംതോറും അസംബന്ധമുണ്ടെന്നും ആലങ്കാരികൻ യാതൊരു ചമൽകാരവുമില്ലെന്നും പറഞ്ഞേക്കാം. പക്ഷേ വായനക്കാരുടെ മനസ്സ് അഗാധമായ അനുഭവരസത്തിൽ മുങ്ങുന്നതല്ലാതെ പൊങ്ങുന്നതല്ല. ഇതിനു 'സരസ്വതീപ്രസാദ'മെന്നല്ലാതെ മറെറന്തുപേരാണ്

പറയേണ്ടതെന്ന് എനിക്കറിഞ്ഞുകൂടാ.

ചിങ്ങമാസത്തിലെ നേന്ത്രക്കായും ചേനയും പിഞ്ചെളവനും പച്ച മത്തനും പഴക്കപ്പയറും കരുവെയ്ക്കാത്ത വെണ്ടയ്ക്കയും വില്ലൻവഴുതിനങ്ങയും പച്ചമുളകും അപ്പോൾതന്നെ തോട്ടത്തിൽനിന്നു പറിച്ചു കൊണ്ടുവന്നു എരിശ്ശേരി, എരുളി, കാളൻ, അവീൽ, സാംമ്പാറ്, മിഴക്കുപിരട്ടി ഇവയൊക്കെ വെച്ചുണ്ടാക്കീട്ട് ഒന്നും വായിൽ വെയ്ക്കാൻ കൊള്ളരുതാതെ ആക്കിത്തീക്കുന്ന വെയ്പുകാരെത്രയുണ്ട്? വാടിയ ഉണ്ണിപ്പിണ്ടിയും പഴുത്ത ചേമ്പിൻതാളും "തോട്ടം അറുവാൻകാലത്ത് പിച്ചർകുലച്ച" മാണിക്കായും മുള്ളൻചീരയും തകരയും തപ്പിപ്പറിച്ച് അരിഞ്ഞ് ഉപ്പിട്ടുപുഴുങ്ങി തേങ്ങയും വെളിച്ചെണ്ണയും തൊട്ടുതെറിപ്പിച്ചു കപ്പിച്ചു മാറിയാലും അതു കൊണ്ടുവന്നു വിളമ്പിയാൽ കൂട്ടുന്നവക്ക് പോരാ പോരാ എന്നു തോന്നത്തക്കവണ്ണം സ്വാദു പുറപ്പെടുവിയ്ക്കുന്ന അടുക്കളക്കാരെത്രയുണ്ട്? ഇവർ തമ്മിലുള്ള ഈ ഭേദത്തിന്നു കൈപ്പുണ്യമെന്നുള്ള പേര് നല്ല ഭാഷയായില്ലെന്നുണ്ടോ?

വിജയത്തിൽ ദശമുഖൻ കെട്ടാൻ രാമപ്പണിക്കർ തന്നെ കേമൻ. വെള്ളക്കാട്ടിൽ കുഞ്ഞൻമേനോൻെറ ബാലി കണ്ടിട്ടുള്ളവക്കറിയാം അതിൻെറ വിശേഷം. കീചകൻ കാണണമെങ്കിൽ ഇനി വിചാരിപ്പുകാററ് രണ്ടാമതൊന്നു ജനിക്കണം. കാലകേയവധത്തിലജ്ജുനന്ന് ശങ്കരമേനോനൊരു മെച്ചം വേറെയുണ്ട്. അതൊക്കെ ശരിതന്നെ. ക്രിമീരവധത്തിൽ ധമ്മപുത്രരുടെ കാര്യത്തിൽ ഇട്ടിരാരിച്ചമേനോൻ തന്നെ മേലെ. അങ്ങിനെയല്ലാ നോക്കേണ്ടത്. ഇവക്കൊക്കെ ഓരോരുത്തക്ക് ഓരോന്നിലേ വിശേഷമുള്ളു. ഒരു വേഷക്കാരനായാൽ എല്ലാ വേഷവും കെട്ടാറായിരിക്കണം. അങ്ങിനെ നോക്കിയാൽ കേശവക്കുറുപ്പിനോട ഇവരാരും നോക്കേണ്ട. നളചരിതത്തിൽ വേർപാടു കഴിഞ്ഞു നളൻ തുടച്ചുടനെതന്നെ കാട്ടാളൻ കെട്ടി വന്നിട്ട് ആട്ടം കഴിഞ്ഞു വേഷം അഴിച്ചിട്ടെ! ആളെ അറിഞ്ഞിട്ടുള്ളു. മരിക്കുന്നതിൻെറ മുമ്പിലത്തെ കൊല്ലം ഒരു മണ്ണാത്തിയും ഒരു ലളിതയും കണ്ടതിന്നും മറന്നിട്ടില്ല. അമ്പത്താറു വയസ്സ കഴിഞ്ഞ ഒരാൾക്കിത്ര രക്തപ്രസാദം മുഖത്തുണ്ടാകുമോ? ശൌയ്യഗുണം അഭിനയിപ്പാനിങ്ങിനെയൊരു വേഷക്കാരനുണ്ടായിട്ടില്ല. ഒരു ദിവസം നട്ടാപ്പകലുച്ചനേരത്ത് കൂടല്ലൂർ കുഞ്ഞിക്കാവുനമ്പൂരിപ്പാട്ടിലേയും വെണ്മണി മഹൻനമ്പൂരിപ്പാട്ടിലേയും ശാഠ്യം നിമിത്തം ഉടുത്ത മുണ്ടു തളച്ചുകുത്തി രണ്ടാംമുണ്ടുകൊണ്ട് അരയും മുറുക്കി താനൊത്താനൊരു കൈലാസോദ്ധരണം ചൊല്ലിയാടിയപ്പോൾ, തക്ശാസ്ത്രഗ്രന്ഥമല്ലാതെ മററൊന്നും കണ്ടിട്ടില്ലാത്ത പച്ചപ്പരദേശിയായ ശംകോപാചാര്യര് മേല്പോട്ടെറിഞ്ഞ കൈലാസവും നോക്കിക്കൊണ്ടു മിഴിച്ചിരുന്നുപോയത് കണ്ടു ചിരിച്ച ആളുകളിന്നുമുണ്ട്. ഇങ്ങിനെ ഏതു വേഷവും കെട്ടി തന്മയത്വം വരുത്തി കാഴ്ചക്കാരെ രസിപ്പിക്കുന്നതിന്നു "രംഗശ്രീ"യെന്നതിനെക്കാൾ നന്നായിട്ടൊരു പേരു കൊടുക്കാൻ നോക്കിയാൽ "വേഷപ്പകച്ച്"യെന്നേ തോന്നൂ.

'തലയുംമുലയുംവിശേഷ,മണ്ണുംവലയും കണ്ണിണ,പല്ലുമുല്ലമൊട്ടു, നറുചെമ്പകമമ്പരന്നുചായുംനിറ, മന്നം നടകണ്ടനന്നമാകും' എന്നൊക്കെ വണ്ണിയ്ക്കത്തക്ക അംഗഭംഗി

യോടുകൂടി 'തങ്കകോപ്പിലിറങ്ങിമുങ്ങിവരുന്ന്' തറവാടംഗിമാരിൽ പലതും കാണുന്നവക്ക് ആകപ്പാടെ കണ്ണിൽ പിടിച്ചില്ലെന്നു തോന്നുന്നതു ദുർല്ലഭമല്ലല്ലൊ. എന്നാൽ കാലത്തേ കുളിച്ചു തലമുടി പകുത്ത് പിന്നോക്കം കെട്ടിയിട്ടു ഭഗവൽപ്രസാദവും ചൂടി 'ഈറമ്മുണ്ടുവിടുത്തി ഇളംകുളർ കുചവും മൂടി' ഒരു വെള്ളച്ചരടും താലിയും ധരിച്ചു ഗോപുരമിറങ്ങിപ്പോകുന്ന ചില നാടൻ പെങ്കിടാങ്ങളെ കണ്ടാൽ കാണികൾക്ക് അതാണ് കണ്ണിൻെറ പുണ്യോദയമെന്നു തോന്നാറുണ്ടെന്നു ഞാൻ പറയണോ? ഈ അകൃത്രിമമായ കാന്തിപ്രവാഹത്തിന്ന്, അല്ലെങ്കിൽ സൌന്ദര്യവിലാസത്തിന്ന്, അഥവാ നിരോട്ടത്തിന്നു, 'ലാവണ്യം' എന്നു പറയുന്നതിന്നു പകരം 'അഴക്' എന്നു പറഞ്ഞാൽ 'ആയി!!'—എന്നാകുമോ?

ആരൂഢവും വാരവും വാമടയും ഒക്കെ നല്ല കണക്ക്; ഇഷ്ടദീശല്വും ഗുണവിസ്താരവും മറവും ശരിയാക്കീട്ടുണ്ട്; ഒറപ്പും വെടിപ്പും നല്ലവണ്ണം കരുതീട്ടുണ്ടു; തേക്കും വീട്ടിയും പിലാവുമല്ലാതെ ഒരു ചീളുപോലും വെച്ചിട്ടില്ല; വീരാശാരിപ്പണിക്കരും മക്കളും പണിപ്പുരയിൽ പാഞ്ഞാണ് പണിതതു; കടുക്കയും തേററാമ്പരലും കഷായം വെച്ച വെള്ളമല്ലാതെ കുമ്മായത്തിൽ പച്ചവെള്ളം ഒരു തുള്ളി തൊടീച്ചിട്ടില്ല— തിരുവള്ളക്കാവിലെ കല്ലല്ലാതെ ഒരു കഷണമില്ല. പണി മുഴവൻ കഴിഞ്ഞിട്ടു കാണിപ്പയ്യൂരു നമ്പൂരിപ്പാട്ടിന്ന് എഴുന്നെള്ളി സകലവും അളന്നുനോക്കീട്ട് ഒരു തോരയ്ക്കു വ്യത്യാസം ഒരു ദിക്കിലും കണ്ടിട്ടില്ല. എന്നു ഇട്ടിക്കോരമേനോൻ പറയും. എന്നാൽ കാണുന്നോരൊക്കെ— 'പുരപ്പണി കേമമായി. ഇനി നാലു പുരുഷാന്തരത്തേയ്ക്കു ഹാനിയില്ല. കല്ലും മരവും ഇരിമ്പും എതാനും വലിച്ചുകേററിട്ടുണ്ടോ? പണമുണ്ടായാലെന്താ പ്രയാസം? പക്ഷെ കാര്യമെല്ലാം ശരിതന്നെ. ആ കിഴേടത്തു പങ്ങശ്ശപ്പണിക്കരുടെ പുരയോളം ഭാഗിയായില്ല. അതു ശരിയാണ്; ആ പുര തൂൺകല്ലും മണ്ണുമാണ്; മേൽപുര മിക്കതും തെങ്ങും മുളയും തന്നെ; എങ്കിലും ആകപ്പാടെ ഉള്ളും പുറവും തളവും മുറിയും കോലായവും എല്ലാംകൂടി അതിന്നൊരു യോജിപ്പും ഭംഗിയും വേറെ തന്നെയാണ്. ഈ അഭിപ്രായം എനിയ്ക്കും തോന്നി. ഇങ്ങിനെ പണിത്തരങ്ങൾക്കൊക്കെ ഒരു 'ക്ലുറടക്കം' വന്നാലേ അതിന്നൊരു ജീവൻ വീഴുള്ളു'— എന്നും പറയും. ഇതു ഇട്ടിക്കോരമേനോനെക്കാൾ പങ്ങശ്ശപ്പണിക്കരുടെ പേരിൽ ജനങ്ങൾക്കുള്ള ക്കുറടക്കമാണെന്നാരെങ്കിലും അസ്ഥാനിച്ചേക്കുമോ?

ഇനി 'കണ്ണരസം' 'കൈവക്കത്ത്'. 'മുഖഭാഗ്യം' തൊണ്ടശ്രീ' 'ജന്മാന്തരം' മുതലായ നാടോടിപ്പേരുകൾ അനേകമുണ്ട് അവയ്ക്കൊക്കെ ഇതുപോലെ ഓരൊ വിവരണം കൊടുക്കുന്നത് ആവശ്യമെങ്കിലും അസാദ്ധ്യമെന്നു വിചാരിച്ച് ഇവിടെ നിർത്തുന്നു.

ഇത്രയും എഴുതിയപ്പോഴേയ്ക്ക് എൻെറ ബുദ്ധിയൊന്നു മാറി. ഞാനൊരു ഭാഷാപണ്ഡിതനാണെന്നെനിയ്ക്കു തോന്നിയതോടുകൂടി മലയാളഭാഷാനിഘണ്ഡുവുണ്ടാക്കുന്ന കാര്യത്തിൽ ഒരഭിപ്രായം പറയാതെ കലാശിപ്പിച്ചാൽ നമ്മുടെ പണ്ഡിതസ്ഥാനത്തിന്നു പോരല്ലൊ, എന്നായി

പിന്നെത്തെ വിചാരം. അതിലും നല്ലൊ രഭിപ്രായം തോന്നാതിരുന്നില്ല. അതു പറയാം.

ഇന്നേവരെ മലയാളഭാഷയിലുണ്ടായിട്ടുള്ള സകല പുസ്തകങ്ങളും ശേഖരിച്ച് അവയിൽ പ്രയോഗിച്ചിട്ടുള്ള സകല പദങ്ങളും സംഗ്രഹിച്ചു തരം തിരിച്ച് അവയ്ക്കൊക്കെ ശരിയായ അൎത്ഥം കൊടുക്കുക. നാടോടിഭാഷയിൽനിന്നു സമ്പാദിക്കാവുന്ന ശബ്ദങ്ങളൊക്കെ സമുച്ചയിച്ച് അവയ്ക്കും തത്തദ്ദേശപ്രസിദ്ധമായ അൎത്ഥങ്ങൾ രേഖപ്പെടുത്തുക. പിന്നെ അതെല്ലാംകൂടി ഒന്നാക്കി അച്ചടിയ്ക്കുക. എന്നാൽ നല്ല നിഘണ്ടുവായി—പോരെങ്കിൽ പന്തിരാണ്ടു കൂടുമ്പോൾ ഇതിനെ ഓരോന്നു പൊളിച്ചെഴുതുകയും കൂടി ചെയ്യേണ്ടതാണ്. എന്നാൽ ധാരാളമായി. അതല്ലാതെ ഇപ്പോൾ തന്നെ സൎവ്വസമ്പൂൎണ്ണലക്ഷണമാക്കിത്തീൎക്കേണമെന്നു വിചാരിയ്ക്കുന്നവരുണ്ടെങ്കിൽ അവരെല്ലാവരുംകൂടി ഒരു ഹരജി കൊടുത്തു പ്രപഞ്ചവ്യാപാരത്തെ ഇവിടെ നിറുത്തിവെപ്പിച്ചു ശിവനും വിഷ്ണുവും പ്രസിഡെണ്ടുമാരും ബ്രഹ്മാവു ചീഫ് സിക്രട്ടെരിയും, സരസ്വതിയും ഗണപതിയും അഡിഷ്യനൽ സിക്രട്ടെരിമാരും കല്പകവൃക്ഷം, കാമധേനു, ചിന്താമണി മുതലായവർ ധനസഹായകന്മാരും, വൈശ്രവണൻ ഖജാൻജിയും ആയിട്ടൊരു കമ്മിററി ഏൎപ്പെടുത്തി. കാൎയ്യത്തിൽ പ്രവേശിക്കട്ടെ. ശുഭം. ഞാനാണെന്നാരോടും പറയാൻ പോണ്ട.

---

## ആധുനികമലയാളഭാഷ*

### II

മലയാളഭാഷയുടെ അഭിവൃദ്ധിയെ തടയുന്നതിൽ പ്രധാനമായിട്ടുള്ളത്, അഭിവൃദ്ധിവരുത്തുവാൻ അവകാശപ്പെട്ടവരുടെ സ്വാതന്ത്ര്യപരത, അല്ലെങ്കിൽ ഉദാസീനത ഈരണ്ടിലൊന്നൊ, രണ്ടുംകൂടിയൊ തന്നെയാണ് * * * നാം ഭാഷ പഠിക്കേണ്ടതിന്നുപകരം, ഭാഷ നിൎമ്മിക്കാൻ തുടങ്ങിയാൽ അതു നല്ല ഭാഷയായി വരികയില്ല * * *

വാളെടുത്തവരെല്ലാം വെളിച്ചപ്പാടെന്ന ന്യായമനുസരിച്ചു, ഗ്രന്ഥകൎത്താക്കന്മാരെപ്പററിയാണ് പറവാനുള്ളത്. ഇവർ വഴിയ്ക്കു ഭാഷയ്ക്കു വന്നുചേൎന്നിട്ടുള്ള ന്യൂനതകൾ ഇന്നിന്നതെല്ലാമാണെന്നൊ ഇന്നിന്ന തരത്തിൽ പെട്ടതാണെന്നൊ പറയത്തക്കതല്ല. സംസ്കൃതപദങ്ങളിൽ ഭാഷയ്ക്കു യോജിയ്ക്കുന്നതും യോജിയ്ക്കാത്തതും ഏതെല്ലാമെന്നൊന്നും നോക്കാതെ ഒരു ഇംഗ്ലീഷു സംസ്കൃതനിഘണ്ടുവിന്റെ സഹായത്തോടുകൂടി ഇംഗ്ലീഷിൽ വാക്യം വിചാരിച്ചു സംസ്കൃതത്തിൽമലയാളീകരിച്ചാൽ ഏതെല്ലാം ദോഷങ്ങൾ വരാമൊ അതെല്ലാം ഭാഷയ്ക്കു കിട്ടീട്ടുണ്ടെന്ന ചുരുക്കത്തിൽ പറയാം. * *

### സാഹിത്യസമാജം.

ഭാഷകൊണ്ടു കൈകാൎയ്യം ചെയ്യാൻ മലയാളികൾക്കെല്ലാം ഒരുപോലെ അവകാശമുള്ളതുകൊണ്ട് അതിന്റെ കേടുതീൎത്തു നന്നാക്കുന്നതിന്നുള്ള ചുമതലയും ഓരോരുവൎക്കെല്ലാം പ്രത്യേകം തന്നെയുണ്ടെങ്കിലും ഒത്തൊരുമിച്ചു പലരുംകൂടി പണിയെടുത്താലല്ലാതെ, ഒന്നോ രണ്ടോ ആൾ മാത്രം ശ്രമിച്ചതുകൊണ്ടു കാൎയ്യം സാധിപ്പാൻ കഴിയുന്നതല്ല. മലയാളത്തിലെ ജനങ്ങളെല്ലാംകൂടി ഈ ജോലിയ്ക്കു തുനിഞ്ഞിറങ്ങുകയെന്നുള്ളതു സംഭവിയ്ക്കാവുന്നതുമല്ല. അതിനിലയ്ക്കു് ഒരു പ്രത്യേകസംഘം വഴിയായി

* മിസ്റ്റർ കൃഷ്ണവാരിയർ ഇതിനിടെ പ്രസിദ്ധപ്പെടുത്തിയ ഭാഷാവിലാസത്തിൽനിന്നു.

ട്ടേ പ്രസ്തുതകാൎയ്യം വേണ്ടതുപോലെ നിറവേറുവാൻ നിവൃത്തി കാണുന്നുള്ളു. എന്നുമാത്രമല്ല ആ വഴിയ്ക്കു ശ്രമിയ്ക്കുന്നതാണ് ഉത്തമമെന്നുള്ളതിന്നു ചില ദൃഷ്ടാന്തങ്ങളും ഇപ്പോൾ നമുക്കു സിദ്ധിച്ചിട്ടുണ്ട്. വിദേശഭാഷകളുടെ കയ്യേറ്റം നിമിത്തം തമിൾ തിലങ്കു മുതലായ സഹോദരഭാഷകളും മലയാളം പോലെയൊ അതിലധികമൊ ദുഷിച്ചുകൊണ്ടാണ് ഇപ്പോൾ ഇരിയ്ക്കുന്നത്. ആ വക ദോഷങ്ങളെ പരിഹരിയ്ക്കുന്നതിന്നും ഭാഷാപോഷണത്തിന്നുമായി ഓരോ സംഘം ഏൎപ്പെടുത്തി ആ വഴിയ്ക്കാണ് തമിൾഭാഷക്കാരും തിലങ്കുഭാഷക്കാരും ഇപ്പോൾ ശ്രമിച്ചുവരുന്നതു. * * * * ഭാഷാസംസ്കരണത്തിന്നായി ഏൎപ്പെടുത്തുന്ന ഈ മാതിരി സംഘത്തിൽ അഭിജ്ഞന്മാരെപ്പോലെ തന്നെ ഉത്സാഹഗുണം തികഞ്ഞിട്ടുള്ള ചിലരും പ്രധാനാംഗങ്ങളായുണ്ടായിരിയ്ക്കണം. എന്നാൽ മാത്രമെ ആ സംഘം നിലനിന്നു വേണ്ടകാൎയ്യം വേണ്ടതുപോലെ നടത്തുവാൻ മതിയാകയുള്ളു.

* * * * *

ആകപ്പാടെ ആലോചിച്ചുനോക്കിയതിൽ കൊച്ചി 1-ാംകൂർ രാമവൎമ്മ അപ്പൻതമ്പുരാൻ തിരുമനസ്സിലെ അദ്ധ്യക്ഷതയിൻകീഴിൽ ഈയിടെ ഏൎപ്പെടുത്തിട്ടുള്ള 'സാഹിത്യസമാജം' വഴിയ്ക്കുതന്നെ പ്രസ്തുതകാൎയ്യം നിൎവ്വഹിയ്ക്കുന്നതു എല്ലാ വിധത്തിലും നന്നായിരിയ്ക്കുമെന്നാണ് തോന്നുന്നത്. മലയാളികൾക്കെല്ലാം പൊതുവായി ഉപയോഗപ്പെടുന്ന ഈ ഭാഷാരാജ്യകാൎയ്യം നിൎവ്വഹിയ്ക്കുന്നതിന്നു മദ്ധ്യമലയാളമായ കൊച്ചി തന്നെ തലസ്ഥാനമാക്കുന്നതാണല്ലൊ യുക്തം. മററു ഭാഷകളുടെ സംസൎഗ്ഗംകൊണ്ടുള്ള ദൂഷ്യം കുറയുന്നതു നിമിത്തം ഭാഷാശുദ്ധി പരിരക്ഷിയ്ക്കുന്നതിന്നുള്ള സൌകൎയ്യവും മദ്ധ്യമലയാളികൾക്കാണല്ലൊ അധികം ഉണ്ടാവുന്നത്. തെക്കും വടക്കുമുള്ള മലയാളികളോടുകൂടി ആലോചിച്ചു ഭാഷയെപ്പററിയേടത്തോളം തള്ളേണ്ടതും കൊള്ളേണ്ടതും നോക്കി മദ്ധ്യസ്ഥനിലയിൽ മദ്ധ്യമലയാളികൾ തീൎച്ചപ്പെടുത്തുന്നതു മററുള്ളവർ കൈക്കൊള്ളുന്നതായിരിയ്ക്കുമല്ലൊ നല്ലതും.

മലയാളഭാഷയിലുള്ള പ്രസംഗം.

ഭാഷക്കു വന്നുകൂടിട്ടുള്ള ദോഷങ്ങൾ ഇങ്ങിനെയൊരു സംഘംവഴിയ്ക്കു പരിഹരിയ്ക്കാവുന്നതാണെങ്കിലും ഒരു സംഗതിയിൽ മലയാളികളെല്ലാം പ്രത്യേകംതന്നെ മനസ്സുവെയ്ക്കേണ്ടതുണ്ട്. സാധാരണയായി മലയാളഭാഷയിൽ പ്രസംഗിയ്ക്കുന്നതും ചിലപ്പോൾ സംസാരിയ്ക്കുന്നതുതന്നെയും വലിയ കുറവാണെന്നു പല മാന്യന്മാരും ധരിച്ചിട്ടുള്ളതുപോലെ തോന്നുന്നു. 'ഇംഗ്ലീഷിലാണെങ്കിൽ പ്രസംഗിയ്ക്കാം. മലയാളത്തിൽതന്നെ വേണമെങ്കിൽ എനിയ്ക്കു കഴികയില്ല.' എന്നും മററും തുറന്നു പറവാൻപോലും ചിലർ മടിയ്ക്കുന്നില്ല. ഇങ്ങിനെയൊരു ധാരണനിമിത്തം നമ്മുടെ ഭാഷയ്ക്കു സിദ്ധിയ്ക്കാവുന്ന അനേകഗുണങ്ങൾ തിരെ ഇല്ലാതായിത്തീരുന്നു. ഭാഷയുടെ അഭിവൃദ്ധിമാൎഗ്ഗങ്ങളിൽ ഏററവും പ്രധാനമായിട്ടുള്ളതാണ് സഭകളിലും മററുമുള്ള പ്രസംഗങ്ങളെന്നു പറയേണ്ടതില്ലല്ലോ. തമിൾരാജ്യത്തലും മററും പലവിധത്തിലുള്ള യോഗ്യതകളും തികഞ്ഞ മഹാന്മാർ സ്വദേശഭാഷയിൽ പ്രസംഗിയ്ക്കുന്നതു തങ്ങളുടെ കൎത്തവ്യകൎമ്മവും അഭിമാനഹേതുവുമായിട്ടാണ് ഇക്കാലത്തു 'കരുതിവരുന്നതു ഏതായാലും

സ്വഭാഷയിൽ സ്നേഹമുള്ള മലയാളികൾ മേലിലെങ്കിലും ആവക തെററിദ്ധാരണ വേണ്ടെന്നുവെച്ചു ശ്രമിയ്ക്കുന്നതായാൽ നമ്മുടെ ഭാഷയെപ്പററിയേടത്തോളവും ഉൽകൃഷ്ടമായ ഒരു നിലതന്നെ നമുക്കു സിദ്ധിയ്ക്കുന്നതാണെന്നു മാത്രം പറഞ്ഞുകൊള്ളുന്നു.

എ. ആർ. രാജരാജവൎമ്മ കോയിത്തമ്പുരാൻ
എം. എ.

—— o*o ——

## ആധുനിക ഭാഷാകവിത.

III

——

ഗതാനുഗതികത്വമാണ് ഭാഷാകവിത്വത്തിന് ഇപ്പോഴുള്ള ഒരു വലിയ ദോഷം. ചെറിയ കഥകൾ എടുത്തു ഖണ്ഡകാവ്യമായി എഴുതുന്ന സമ്പ്രദായം കൊള്ളാമായിരുന്നു. ആ മാതിരി കവിത ഇപ്പോൾ വേണ്ടതിലധികമായി എന്നാണ് എനിയ്ക്കു തോന്നുന്നത്. 'അതിസൎവ്വത്രവൎജ്ജയേൽ" എന്നാണ് അഭിയുക്തവചനം...... പുരാണകഥകളെത്തന്നെ തിരിച്ചും മറിച്ചും, മറിച്ചും തിരിച്ചും ഇട്ടടിച്ചുകൊണ്ടിരിക്കുന്നതുകൊണ്ടു എന്തു പ്രയോജനമാണ്? കല്പനാശക്തി ആദ്യമായി പ്രവൎത്തിയ്ക്കേണ്ടത് ഇതിവൃത്തവിഷയത്തിലാണ്.

ഉള്ളൂർ എസ്സ്. പരമേശ്വര അയ്യർ
എം. എ. ബി. എൽ.

——

# സന്തകു എന്ന മഹാന്റെ

ജീവചരിത്രവും, ഉപദേശങ്ങളും, മതവിശ്വാസവും.

——

സന്തകു, നിനോമിയ ജപ്പാൻ രാജ്യക്കാരനാണ് അയാളുടെ ജന്മഭൂമി കായമമുറ എന്ന ഒരു ഗ്രാമമാണ്. അയാളുടെ ജനനം ക്രിസ്താബ്ദം 1787-ാമാണ്ടിലാണ്. ക്രിസ്താബ്ദം 1857-ൽ അയാൾ ഇമൈച്ചി എന്ന ദിക്കിൽ വെച്ചു മരിയ്ക്കുകയും ചെയ്തു. അയാൾ ഒരു നല്ല കുഡുംബത്തിൽ ജനിച്ചവനാണെങ്കിലും അയാളുടെ അച്ഛന്റെ ധൎമ്മിഷ്ഠതയും ഔദാൎയ്യവും നിമിത്തം കുടുംബസ്വത്തെല്ലാം ക്രമത്തിൽ നശിച്ചു കുടുംബക്കാർതന്നെ കഷ്ടത്തിലകപ്പെട്ടു. സന്തകുവിന്നു പതിന്നാലുവയസ്സായപ്പോൾ അച്ഛന്നു കഠിനമായ ഒരു രോഗം ഉണ്ടാവുകയും ആ രോഗത്തിൽ അയാളുടെ അച്ഛൻ മരിയ്ക്കുകയും ചെയ്തു. അച്ഛന്റെ ചികിത്സക്കും മററും വേണ്ടി വിട്ടുസാമാനങ്ങളെല്ലാം വില്ക്കേണ്ടിവന്നു. തന്റെ അമ്മയേയും രണ്ടു അനുജന്മാരേയും രക്ഷിയ്ക്കേണ്ട ഭാരം സന്തകുവിനായിത്തീൎന്നു. അയാൾ ദിവസേന അതിരാവിലെ എഴുനീററു ദൂരത്തുള്ള മല

യിൽ പോയി വിറകു ശേഖരിച്ചുകൊണ്ടുവന്ന് അതു വിററു കിട്ടുന്ന പണംകൊണ്ടും വൈകുന്നേരത്തു വയ്ക്കോൽ പിരിച്ചു കയറാക്കി അതുകൊണ്ടു ചെരുപ്പുകൾ ഉണ്ടാക്കി അതു വിററുകിട്ടുന്ന പണംകൊണ്ടും കുടുംബച്ചിലവുകൾ നടത്തിവന്നു. അയാൾക്കു പതിനാറു വയസ്സായപ്പോൾ അമ്മയും ദീനത്തിലകപ്പെടുകയും പത്തു ദിവസത്തിനുള്ളിൽ ദീനം വൈഷമ്യമിച്ചു അമ്മ കാലഗതിയെ പ്രാപിക്കുകയും ചെയ്തു. അമ്മയുടെ മരണത്തിൽ സന്തകുവിന്നു അളവററ വ്യസനം ഉണ്ടായി. മേലിൽ എങ്ങിനെയാണ് കഴിച്ചുകൂട്ടേണ്ടതു എന്നറിവാൻ കഴിയാതെ അയാൾതന്റെ രണ്ടു സോദരന്മാരെ ആലിംഗനം ചെയ്തു വിലപിച്ചു. അവരുടെ ബന്ധുക്കൾ കുട്ടികളെ തന്നെ വിട്ടാൽ അവക്കു പട്ടിണി പിണയുമെന്നു ആലോചിച്ചു അവരെ സംരക്ഷിക്കേണമെന്നു തീച്ചപ്പെടുത്തി. മാമ്പി എന്നു പേരായ ഒരു അടുത്ത ബന്ധു സന്തകുവിനെ തന്റെ വീട്ടിൽ കൊണ്ടുപോയി താമസിപ്പിച്ചു. കവാക്യബോ എന്നു പേരായ മററൊരു ബന്ധു സന്തകുവിന്റെ അനുജന്മാരെ തന്റെ വീട്ടിലും കൊണ്ടുപോയി താമസിപ്പിച്ചു.

ഇപ്രകാരം അനാഥനായ സന്തകു പതിനാറുവയസ്സു മുതലും തന്റെ ബന്ധുവായ മാമ്പി ഒന്നിച്ചു താമസം തുടങ്ങി. മാമ്പി സാക്ഷാൽ നക്ഷത്രയ്യന്റെ അവതാരമോ എന്നു ശങ്കിക്കത്തക്കവണ്ണം അത്ര മഹാ നിർദ്ദയനും പിശുക്കനും ആയിരുന്നതിനാൽ സന്തകുവിന്നു വളരെ ബുദ്ധിമുട്ടുകൾ അനുഭവിക്കേണ്ടിവന്നു. ഒരുദിവസം പകൽ മുഴുവനും തന്റെ രക്ഷിതാവിന്നു വേണ്ടി വേല ചെയ്തതിന്റെശേഷം രാത്രി കിടന്നുറങ്ങുന്നതിന്നു പകരം സന്തകു ഒരു പുസ്തകമെടുത്തു വായിക്കുവാൻ തുടങ്ങി. മാമ്പി ഇതുകണ്ടു ക്രുദ്ധിച്ചു സന്തകുവിനെ കഠിനമായി ശകാരിച്ചു. "നീ എന്താണ് ചെയ്യുന്നത്? നിന്നെ പോററി രക്ഷിക്കാൻ വേണ്ടിവരുന്ന ചിലവിന്നുപുറമെ നിന്റെ വായനക്കുവേണ്ടി നീ എനിക്കു എണ്ണച്ചിലവുകൂടി ഉണ്ടാക്കുന്നു. നീ നന്ദിയില്ലാത്തവനാണ്. വീടും സ്വത്തും ഒന്നുമില്ലാതെ അന്യന്മാരുടെ ദയമാത്രം ആധാരമായിട്ടുള്ള നിനക്കു പഠിപ്പുകൊണ്ട് എന്തു പ്രയോജനമാണുള്ളത്? ഈ മാതിരി വഷളത്തം ഇനി മേലിൽ കാട്ടരുത്."

സന്തകു കരഞ്ഞുംകൊണ്ടു തന്റെ കുററം സമ്മതിച്ച് അമ്മാമനോടു മാപ്പുചോദിച്ചു. അയാൾ മേല്പെട്ടുനോക്കിക്കൊണ്ടു തന്റെ കഷ്ടാവസ്ഥയെപ്പററി ഇങ്ങിനെ വിലപിച്ചു. "ഞാൻ ഏററവും ഭാഗ്യഹീനനാണ്. എന്റെ അച്ഛനമ്മമാർ രണ്ടുപേരും മരിച്ചുപോയി. എന്റെ സ്വന്തപ്രയത്നംകൊണ്ട് ഉപജീവനം കഴിക്കത്തക്ക പ്രായം എനിക്കായിട്ടില്ല. "പരാന്നം പ്രാണസങ്കട"മാണെങ്കിലും അന്യന്മാരെ ആശ്രയിച്ചുതന്നെ കുറേകാലംകൂടി കഴിക്കേണ്ടതായും വന്നിരിക്കുന്നു. എന്നാൽ ഞാൻ എഴുതാനും വായിക്കാനും പഠിക്കാഞ്ഞാൽ എന്റെ ജീവാവസാനംവരെ ഞാൻ മൂഢനായിത്തന്നെ ഇരിക്കേണ്ടിവരുമെല്ലൊ. അങ്ങിനെയായാൽ എന്റെ കുഡുംബസ്വത്തു വീണ്ടെടുക്കാൻ എനിക്കു ആശക്കുകൂടി വഴിയില്ലാതാവുമെല്ലൊ. അമ്മാമൻ ദേഷ്യപ്പെടാതിരിക്കാൻവേണ്ടി ഞാൻ എന്റെ സ്വന്തം ചിലവിന്മേൽതന്നെ പഠിക്കണം." ഇപ്രകാരം നിശ്ചയിച്ച് അയാ

ൾ പുഴവക്കിൽ ആരും കൃഷി ചെയ്യാതെ ഇട്ടിരുന്ന ഒരു തരിശു സ്ഥലം വെട്ടി നേരാക്കി അതിൽ കൃഷി തുടങ്ങി. അതിൽ നല്ല വിളവുണ്ടായി. സന്തോഷത്തോടുകൂടി അയാൾ അതു പട്ടണത്തിൽ കൊണ്ടുപോയി വിററു കുറെ എണ്ണ വാങ്ങി രാത്രിയിൽ വീണ്ടും പഠിയ്ക്കാൻ തുടങ്ങി. മാമിയ്ക്കു് ഇതു് ഒട്ടും രസമായില്ല. "നിൻെറ സ്വന്താം പണം കൊടുത്തു വാങ്ങിയ എണ്ണ കത്തിച്ചു കഴിയ്ക്കുന്നതുകൊണ്ടു് എനിയ്ക്കു നഷ്ടമൊന്നുമില്ലെന്നുള്ളതു് ശരിതന്നെ. എന്നാൽ പഠിപ്പുകൊണ്ടു എന്തു പ്രയോജനമാണു്, നിനക്കുണ്ടാവാൻപോകുന്നതു്? നിരൎത്ഥകമായ പ്രവൃത്തികൾ ചെയ്യുന്നതിന്നു പകരം നീ രാത്രിയിൽ കയറുണ്ടാക്കി നിൻെറ ചിലവിന്നുള്ള വക ഉണ്ടാക്കിത്തരണം" അന്നു രാത്രി മുതല്ക്കു സന്തകു വയ്ക്കോൽകൊണ്ടു കയറുണ്ടാക്കി പായ ഉണ്ടാക്കിത്തുടങ്ങി. എന്നാൽ ആ വീട്ടുകാർ നല്ലവണ്ണം ഉറങ്ങി എന്നു കണ്ടാൽ അയാൾ അൎദ്ധരാത്രിയിൽ ഗൂഢമായി വിളക്കുകൊളുത്തി വെളിച്ചം ആരും കാണാതിരിപ്പാൻവേണ്ടി തൻെറ കുപ്പായംകൊണ്ടു മറച്ചു നേരം വെളുക്കുന്നതുവരെ എഴുത്തും വായനയും ശീലിച്ചുപോന്നു പകൽസമയത്തു സന്തകു മലയ്ക്കുപോയി വിറകു ശേഖരിയ്ക്കുകയോ അല്ലെങ്കിൽ വയലുകളിൽ പോയി പണി എടുക്കുകയോ ചെയ്തുവന്നു. എല്ലായ്പോഴും തൻെറ ശക്തിയ്ക്കു ഒത്തതിലധികം പ്രവൃത്തി അയാൾ എടുത്തിരുന്നു. പണി എടുത്തു കിട്ടിയപണം അയാൾ ഗ്രാമാധികാരി വക്കൽ സൂക്ഷിയ്ക്കാൻ കൊടുത്തു സമ്പാദ്യം താൻ ഉദ്ദേശിച്ച സംഖ്യയായപ്പോൾ അയാൾ അതു വാങ്ങി ആ ഊരിലെ അനാഥകൾക്കും ദരിദ്രന്മാൎക്കും പങ്കിട്ടുകൊടുക്കും ആ പണം അയാൾ തൻെറ സ്വന്താവശ്യങ്ങൾക്കു ഒരിയ്ക്കലും ഉപയോഗിച്ചില്ല. ദുഃഖഭൂയിഷ്ഠമായ തൻെറ ജീവിതത്തിൽ ഈ ധൎമ്മംകൊണ്ടുള്ള ഒരു സുഖം മാത്രമേ അവന്നുണ്ടായിരുന്നുള്ളു.

ഒരു കൊല്ലം ആ ഗ്രാമത്തിന്നരികത്തുള്ള പുഴയിലെ പ്രവാഹംകൊണ്ടു കൃഷിയ്ക്കുപയോഗിച്ചിരുന്ന ഏരിയുടെ വരമ്പു പൊട്ടുകയും ഏരി മുഴവനും കല്ലും മണ്ണും വന്നു നിറയുകയും ചെയ്തു. ഈ അവസരത്തെ സന്തകു നല്ലവണ്ണം ഉപയോഗപ്പെടുത്തി. അയാൾ അദ്ധ്വാനിച്ചു പ്രയത്നിച്ചു് തരിശായി കിടന്നിരുന്ന ഏരിയെ കൃഷി ചെയ്യത്തക്കതാക്കിത്തീൎത്തു. മററുള്ള കൃഷിക്കാർ അവരുടെ നടിയലിന്നു ഉപയോഗിയ്ക്കാതെ കളഞ്ഞിരുന്ന ഞാറുകൾ ശേഖരിച്ചു് ഏരിയിൽ നട്ടു. അവസരം കിട്ടുമ്പോഴൊക്കെയും അയാൾ ഏരിയിൽ ചെന്നു പണി എടുത്തു. ഒടുക്കം ഏരിയിലെ വിളവു കൊയ്തപ്പോൾ അയാൾക്കു പത്തു പറ നെല്ലോളം കിട്ടി. 'കുറേശ്ശ കുറേശ്ശയായിക്കിട്ടുന്നതു കളയാതെ സൂക്ഷിയ്ക്കുന്നതാണു് പണം സമ്പാദിക്കാനുള്ള വഴി പലതുള്ളി പെരുവെള്ളം എന്നുള്ള ചൊല്ലു വാസ്തവമാണു്. ഒരു കാലത്തു് എൻെറ പൂൎവ്വന്മാരുടെ സ്വത്തു വീണ്ടെടുത്തു് അവരുടെ പ്രീതി സമ്പാദിയ്ക്കാൻ എനിയ്ക്കു കഴിവുണ്ടാകുമെന്നു് ഇപ്പോൾ തീൎച്ചയായി' എന്നു് അയാൾ സന്തോഷത്തോടും ആശയോടും കൂടി തന്നെത്താൻപറഞ്ഞു.

പത്തുപറ നെല്ലു കയ്യിലായപ്പോൾ അയാൾ പൂൎവ്വാധികമായ ഉത്സാഹത്തോടുകൂടി പണി എടുക്കാൻ തുടങ്ങി വിളവു വ

ർധിപ്പിയ്ക്കാൻ അയാൾ ഓരോ പുതിയ ഉപായങ്ങൾ കണ്ടുപിടിച്ചു. കൊല്ലംതോറും അവന്റെ വിളവു കൂടിക്കൂടി വന്നു. തന്റെ അമ്മാമൻ മനസ്സില്ലാതെ ചെയ്തിരുന്ന സഹായം കൂടാതെതന്നെ അവന്ന് ഉപജീവനം കഴിയ്ക്കാൻ മാർഗ്ഗമുണ്ടായി. ഇത്ര വളരെക്കാലം തന്നെ സംരക്ഷിച്ചതിന്നു അമ്മാമനോടു നന്ദിപറഞ്ഞു തന്റെ പൂർവ്വ സ്വത്ത വീണ്ടെടുപ്പാനായി സ്വന്തം ഗ്രാമത്തിലേയ്ക്കു പോവാൻ അനുവാദം കിട്ടേണമെന്ന് അയാൾ അമ്മാമനോട് അപേക്ഷിച്ചു. അമ്മാമൻ ആ അപേക്ഷ സന്തോഷപൂർവ്വം കയ്ക്കൊണ്ടു. വളരെക്കാലം ആരും താമസിയ്ക്കാതെ ഉപേക്ഷയിലിട്ടിരുന്ന ആ പഴയ വീട്ടിൽ പല്ലുകൾ മൂളയ്ക്കുകയും വള്ളികൾ ധാരാളം പടരുകയും ചെയ്തിരുന്നു. ആ വീടു നന്നാക്കാൻ അയാൾ അതിപ്രയത്നം ചെയ്യാൻതുടങ്ങി. അയാൾ കുറെ കാലം ഏകനായി അവിടെ താമസിച്ചു രാപ്പകൽ ഒരുപോലെ അദ്ധ്വാനിച്ചു. ക്രമേണ അയാൾ കുറെ പണം സമ്പാദിച്ചു. അനേകവിധമായ കഷ്ടപ്പാടുകൾ അനുഭവിച്ചതിന്റെ ശേഷം തന്റെ പൂർവ്വസ്വത്തുക്കൾ മുഴുവനും വീണ്ടെടുക്കാൻ അയാൾക്കു സാധിച്ചു. പിതൃപൈതാമഹമായ വീട്ടിലെ അടുക്കളയിൽനിന്നു പുറപ്പെടുന്ന പുക പുതുതാക്കപ്പെട്ട വീട്ടിന്റെ മീതെ പൊങ്ങുന്നത് അവൻ നോക്കിക്കൊണ്ടു നിന്നപ്പോൾ അതു തന്റെ കാരണവന്മാരുടെ വന്ദ്യപിതൃക്കളുടെ നേരെ തനിയ്ക്കുള്ള കൃതജ്ഞതയേയും ആദരാതിശയത്തേയും അറിയിയ്ക്കാനായി അവരുടെ അടുക്കലേയ്ക്കു പൊങ്ങിപ്പോകുന്ന ഏററവും പരിശുദ്ധമായ ധൂപമാണെന്നു അവന്നു തോന്നി.

ജാപ്പാൻ രാജ്യക്കാർ തങ്ങളുടെ പൂർവ്വന്മാരെക്കുറിച്ച് അസാമാന്യമായ ഭക്തിയുണ്ട്. അവരുടെ ഏടയിൽ പിതൃപൂജ ഇന്നും നിലനിന്നു വരുന്നുണ്ട്. കുടുംബസ്വത്തുക്കൾ അന്യാധീനപ്പെടുത്തുന്നത് ഏററവും നികൃഷ്ടമായ ഒരു പ്രവൃത്തിയാണെന്നു അവർ വിചാരിച്ചുവരുന്നു. തനിയ്ക്കു ദീനമായപ്പോൾ ചികിത്സിച്ച വൈദ്യനു പ്രതിഫലം കൊടുക്കാൻവേണ്ടി സന്തകവിന്റെ കുടുംബസ്വത്തുക്കൾ വില്ക്കേണ്ടിവന്നപ്പോൾ തന്റെ പൂർവ്വന്മാരുടെ പിതൃകോപം ഉണ്ടായെങ്കിലോ എന്നു അവന്നു ഭയമുണ്ടായി. പിന്നെ നിർവ്വാഹമില്ലാതെയാണ് അവൻ പൂർവ്വസ്വത്തു വിററത്. നായന്മാരായ നമ്മുടെ ഇടയിലും കാരണവന്മാരെക്കുടിവെച്ചു വാവു മുതലായ പുണ്യദിവസങ്ങളിൽ പൂജ കഴിയ്ക്കുന്ന പതിവുണ്ട്. എന്നാൽ പാശ്ചാത്യവിദ്യാഭ്യാസപ്രചാരത്താലും മററു കാരണങ്ങളാലും നമുക്കു കാരണവന്മാരുടെ നേരെയുള്ള ഭക്തി വളരെ കുറഞ്ഞുപോയിരിയ്ക്കുന്നു. ജാപ്പാൻരാജ്യക്കാർ പരിഷ്കാരകോടിയിൽ എത്തിയവരാണെങ്കിലും പൂർവ്വന്മാരെക്കുറിച്ചുള്ള അവരുടെ ഭക്തിയ്ക്കു ലേശം ഹാനി വന്നിട്ടില്ല. മലയാളത്താചട്ടിലെ കാരണവന്മാർ ഭാര്യാമക്കൾക്കു മററും പണമുണ്ടാക്കാൻവേണ്ടി കുടുംബസ്വത്തുക്കൾ അന്യാധീനപ്പെടുത്താൻലേശം മടി കാണുന്നില്ല. ഇങ്ങിനെ ചെയ്യുമ്പോൾ അനന്തിരവന്മാർ കാരണവരുടെ നേരെ മുഷ്ക്കു തുടങ്ങുന്നു. ഗൃഹച്ഛിദ്രം നിമിത്തം അനേകം താവാടുകൾ ക്ഷയിച്ചു പോകുന്നു. ഇതിന്നെല്ലാം കാരണം നമുക്കു പൂർവ്വന്മാരുടെ നേരെ ആന്തരമായ ഭക്തി ഇല്ലാത്തതുകൊണ്ടാണ്. നമുക്ക് ഈ ജന്മത്തിൽ ബുദ്ധിമുട്ടുകൂടാതെ അഹോവൃത്തി

കഴിപ്പാൻ സ്വത്തുണ്ടായതു പൂർവ്വന്മാരുടെ പ്രയത്നംകൊണ്ടും അവക്കു നമ്മുടെ മേരിലുള്ള സ്നേഹവാത്സല്യംകൊണ്ടുമാണെന്നു നാം എപ്പോഴും ഓൎമ്മ വെയ്ക്കേണ്ടതാണ്. അവർ ബുദ്ധിമുട്ടി സമ്പാദിച്ച സ്വത്തുക്കൾ അവർതന്നെ ധ്വംസനം ചെയ്തിരുന്നുവെങ്കിൽ നമ്മുടെ സ്ഥിതി എന്തായിരിയ്ക്കും? പൂർവ്വന്മാർ നമുക്കു ചെയ്ത ഗുണങ്ങളെ മറക്കാതിരിയ്ക്കാൻവേണ്ടിയാണ് നമ്മുടെ ഇടയിൽ കാരണവന്മാൎക്കുള്ള പൂജ അടിയന്തരം ഏൎപ്പെടുത്തീട്ടുള്ളത്. അതിന്റെ ഉദ്ദേശം നമ്മുടെ കൃതജ്ഞതാപ്രദൎശനമാണ് 'പ്രത്യുപകാരം മറക്കുന്നപൂരുഷൻ ചത്തതിനൊക്കമേജീവിച്ചിരിയ്ക്കിലും' കാരണവന്മാൎക്കുള്ള പൂജ കേവലം അന്ധവിശ്വാസമാണെന്നു കരുതി ആ ഏൎപ്പാടിനെ നാം തള്ളിക്കളയരുത്. കുടുംബത്തിന്റെ നിലനില്പിന്നും അഭിവൃദ്ധിയ്ക്കും അത് ഒരു ആണിവേരാണ്. ഈ തത്വം വിസ്മരിയ്ക്കാതെ കാരണവന്മാരും അനന്തരവന്മാരും തമ്മിൽ ഏകോപിച്ചു പ്രയത്നിയ്ക്കുന്നതായാൽ മലയാള കുടുംബങ്ങൾ ക്ഷയിയ്ക്കാതെ കുറെ കാലം കൂടി നിന്നുപോരാൻ വഴിയുണ്ട്. തന്റെ പ്രവൃത്തികൊണ്ടു സന്തകു ഈ തത്വത്തെ നല്ലവണ്ണം വെളിപ്പെടുത്തീട്ടുണ്ട്.

തന്റെ പൂർവ്വസ്വത്തുക്കൾ വീണ്ടെടുത്തശേഷം വിവാഹം ചെയ്യേണമെന്നു അയാളുടെ ബന്ധുക്കൾ നിർബ്ബന്ധിച്ചുതുടങ്ങി. കുറെ കാലം അയാൾ വിവാഹം ചെയ്യാൻ കൂട്ടാക്കിയില്ല. ഒടുവിൽ അയൽഗ്രാമത്തിലുള്ള ഒരു കൃഷിക്കാരന്റെ മകളെ അയാൾ വിവാഹം ചെയ്തു. ഇവൾ പ്രകൃതിഗുണങ്ങൾകൊണ്ടു സന്തകുവിന്നു അനുരൂപയായ ഭാൎയ്യ ആയിരുന്നു. സൽഗുണസമ്പന്നനായ സന്തകുവിന്റെ പേരു നാട്ടിലെല്ലാം പരന്നുതുടങ്ങി. ഈ കാലത്തു ഒഡാവര എന്ന പ്രദേശത്തിന്റെ പ്രഭുവിന്റെ പ്രധാന ഉദ്യോഗസ്ഥൻ 'ഹാറൊറി ജുറോബി എന്ന ഒരുവനായിരുന്നു. അയാൾ ഒരു പുരാതന ശ്രേഷ്ഠകുഡുംബത്തിൽ ജനിച്ചവനാണ്. ഇദ്ദേഹത്തിന്നു സുമാറു മുപ്പതിനായിരപ്പറ നെല്ല് ആദായം വരുന്ന സ്വത്തുക്കൾ ഉണ്ടായിരുന്നു എങ്കിലും ഇദ്ദേഹത്തിന്റെ നോട്ടക്കുറവുകൊണ്ടും മറ്റും അധികകടം ഉണ്ടാവുകയും കടപ്പലിശ ശരിയ്ക്കു കൊടുക്കാൻകൂടി അദ്ദേഹത്തിന്നു ഞെരുക്കമാവുകയും ചെയ്തു. സന്തകുവിന്റെ യോഗ്യതകളെപ്പറ്റി ഒരു സ്നേഹിതൻ ഹാറൊറിയോടു പറയുകയും സന്തകുവിചാരിച്ചാൽ ഹാറൊറിയുടെ സ്ഥിതി നന്നാക്കാൻ കഴിയുന്നതാണെന്നു മനസ്സിലാക്കുകയും ചെയ്തു. ഈ വിവരം കേട്ടു സന്തോഷിച്ചു ഹാറൊറി ഒരാളെ അയച്ചു തന്റെ കാൎയ്യങ്ങൾ നല്ല സ്ഥിതിയിൽ വരുത്തിയാൽ കൊള്ളാമെന്നു സന്തകുവിനോടു അപേക്ഷിച്ചു. സന്തകു ആദ്യം ഹാറൊറിയുടെ അപേക്ഷ കയ്ക്കൊണ്ടില്ല. എങ്കിലും അദ്ദേഹം പിന്നെയും പിന്നെയും നിർബ്ബന്ധിച്ചപ്പോൾ സന്തകു സമ്മതിച്ചു. കുടുംബച്ചിലവുകൾ വളരെ കുറയ്ക്കേണമെന്നും താൻ പറയുന്ന പ്രകാരം കേട്ടു നട നടന്നാൽ അഞ്ചുകൊല്ലം കൊണ്ടു കടം മുഴുവനും വീട്ടിക്കൊടുക്കാമെന്നും സന്തകുപറഞ്ഞു. ഹാറൊറി അപ്രകാരം ചെയ്യാമെന്നു സമ്മതിച്ചു. സന്തകു ഹാറൊറി ഒന്നിച്ചു താമസിച്ചു കാൎയ്യം നോക്കിത്തുടങ്ങി. കുടുംബത്തിലെ അനാവിശ്യച്ചിലവുകൾ നിൎത്തൽ ചെയ്തു. വരവു ചിലവിന്നു ശരിയായ കണക്കുണ്ടാക്കി. ഹാറൊറി പുറത്തുപോകുമ്പോൾ സന്തകു ഭൃത്യന്റെ നി

ലയിൽ അദ്ദേഹത്തിന്റെ ഒന്നിച്ച പോകം വീട്ടിനുള്ളിലിരിയ്ക്കുമ്പോൾ അയാൾ ഭൃത്യന്മാൎക്ക വേണ്ട ഒത്താശകൾ ചെയ്തു കൊടുക്കം എല്ലാ രാത്രിയിലും ഗൃഹഭരണം രാജ്യഭരണം മുതലായ വിഷയങ്ങളെപ്പററി അയാൾ ഹാറൌറിയ്ക്കു ഉപദേശം ചെയ്യും ഇങ്ങിനെ സന്തകവിന്റെ ഭരണത്തിൻകീഴിൽ ക്രമേണ കടം ചുരുങ്ങി വന്നു. അയാൾ ഏററുപറഞ്ഞപ്രകാരം അഞ്ചു കൊല്ലംകൊണ്ടു കടം മുഴുവനും കൊടുത്തു തീൎത്തു എന്നുമാത്രമല്ല മുന്നൂറു സ്വൎണ്ണനാണ്യങ്ങൾ ശേഷിപ്പിയ്ക്കുകയും ചെയ്തു. അതുനിമിത്തം ആ കുടുംബത്തിലുള്ള എല്ലാവൎക്കം ഉണ്ടായ സന്തോഷം പറഞ്ഞറിയിയ്ക്കാൻ ഞെരുക്കമാണ്. സന്തക ആ പണം ഹാററൌറിയുടേയും അദ്ദേഹത്തിന്റെ ഭാൎയ്യയുടേയും വക്കൽ കൊടുത്തു ഇപ്രകാരം പറഞ്ഞു. 'ഇതിൽനിന്നു നൂറു സ്വൎണ്ണനാണ്യങ്ങൾ നിങ്ങളുടെ പ്രഭുവിനു വല്ല തിടുക്ക ആവശ്യവും വരുമ്പോൾ അദ്ദേഹത്തിന്നു കൊടുപ്പാനായി സൂക്ഷിച്ചുവെയ്ക്കുക. വേറെ ഒരു നൂറു സ്വൎണ്ണനാണ്യങ്ങൾ നിങ്ങളുടെ കുടുംബത്തിന്റെ പുനരുദ്ധാരണത്തിന്നു വേണ്ടി അത്യുത്സാഹത്തോടുകൂടി യത്നിച്ചു വളരെ കഷ്ടപ്പാടുകൾ അനുഭവിച്ചപോന്ന നിങ്ങളുടെ ഭാൎയ്യയ്ക്കു കൊടുക്കുക. അവർ അതിനെ ആപൽക്കാലങ്ങളിൽ ഉപയോഗിപ്പാനായി സൂക്ഷിച്ചുവെയ്ക്കുമെന്നു ഞാൻ വിശ്വസിയ്ക്കുന്നു. ബാക്കിയുള്ള നൂറു സ്വൎണ്ണനാണ്യങ്ങൾ നിങ്ങളുടെ ഇഷ്ടംപോലെ ഉപയോഗിയ്ക്കാം'

സന്തകവിന്റെ ഔദാൎയ്യം കണ്ട് ആശ്ചൎയ്യഭരിതനായ ഹാറൌറി പറഞ്ഞു. 'കടത്തിൽ മുങ്ങി നശിയ്ക്കാറായിക്കിടന്നിരുന്ന എന്റെ കുടുംബം നിങ്ങളുടെ പ്രയത്നംകൊണ്ടു മാത്രമാണ് രക്ഷയെ പ്രാപിച്ചത്. നിങ്ങൾക്കു തക്കതായ ഒരു പ്രതിഫലം ചെയ്യാൻ എന്നാൽ അസാദ്ധ്യമാണ്. ഈ മുന്നൂറു സ്വൎണ്ണനാണ്യങ്ങൾ നിങ്ങളുടെ സ്വന്തം പ്രയത്നംകൊണ്ടുണ്ടായതാകകൊണ്ട് അവ എന്റേതല്ല. നന്ദി കാണിപ്പാനായി അതു മുഴുവനും നിങ്ങൾക്കു തന്നാൽ കൊള്ളാമെന്നാണ് എന്റെ ആഗ്രഹമെങ്കിലും മേലിൽ വല്ല ആപത്തുകളും വരുമ്പോൾ ഉപയോഗിക്കാനായി 200 സ്വൎണ്ണനാണ്യങ്ങൾ സൂക്ഷിക്കേണമെന്നു നിങ്ങൾ പറഞ്ഞിരിയ്ക്കകൊണ്ട് ഞങ്ങൾ അപ്രകാരം ചെയ്യാം. എന്നാൽ ബാക്കിയുള്ള 100 നാണ്യങ്ങൾ നിങ്ങളുടെ കുടുംബച്ചിലവിലെയ്ക്കു ഒരു സഹായധനമായി നിങ്ങൾ സ്വീകരിയ്ക്കേണമെന്നു ഞങ്ങൾ നിങ്ങളോടു അപേക്ഷിയ്ക്കുന്നു. നിങ്ങൾ സ്വന്തം വീട്ടിൽ താമസിച്ചു പ്രയത്നം ചെയ്തിരുന്നുവെങ്കിൽ ഈ കാലത്തിനുള്ളിൽ നിങ്ങൾ ഒരു വലിയ ധനികനാവുമായിരുന്നു. അതിന്നു പകരം എന്റെ കുടുംബസ്ഥിതി നന്നാക്കാൻവേണ്ടി ലേശം മടികൂടാതെ നിങ്ങൾ അഞ്ചു കൊല്ലത്തേയ്ക്കു നിങ്ങളുടെ സ്വന്തം ജോലികളെല്ലാം നിൎത്തിവെച്ചു. ഈ ചുരുങ്ങിയ സംഖ്യ നിങ്ങളുടെ പ്രവൃത്തിയ്ക്കു തക്കതായ ഒരു പ്രതിഫലമാവുന്നതല്ല.'

സന്തക വളരെ സന്തോഷത്തോടുകൂടി മറുവടി പറഞ്ഞു. "ആ പണം ഞാൻ എടുക്കണമെന്നാണ് നിങ്ങളുടെ ആഗ്രഹമെങ്കിൽ ഞാൻ സംശയം കൂടാതെയും നന്ദിയോടുകൂടിയും അതിനെ സ്വീകരിക്കുന്നു. നിങ്ങൾക്ക് ഇതുവരെയുണ്ടായിരുന്ന ബുദ്ധിമുട്ടുകൾ തീൎന്നു എങ്കിലും മേലിൽ നടക്കേണ്ടും ക്രമത്തിന്ന് ഒരു ഏൎപ്പാടു ചെയ്യാതിരുന്നാൽ നിങ്ങൾ ഇനിയും ബുദ്ധിമുട്ടി

ലകപ്പെട്ടെങ്കിലോ എന്നു വിചാരിച്ചു ഞാൻ നിങ്ങൾക്കുവേണ്ടി ഒരു ചട്ടവട്ടം തെയ്യാറാക്കീട്ടുണ്ട്. ഇനി മേലിൽ ഒരു കൊല്ലത്തെ ചിലവു 25000 പറ നെല്ലിൽ കവിയാൻ പാടില്ല. ബാക്കിയുള്ള 5000 പറ നെല്ലു് നിങ്ങളുടെ പ്രഭുവിൻെറ ആവശ്യത്തിന്നോ നിങ്ങൾക്കു വല്ല തിടുക്കവും വരുമ്പോഴോ ഉപയോഗിക്കാനായി സൂക്ഷിച്ചുവെയ്ക്കണം. ഇങ്ങിനെ ചെയ്താൽ നിങ്ങളുടെ കുഡുംബം ഉള്ള കാലത്തോളം നിങ്ങൾക്ക് പ്രഭുവിനെ സേവിയ്ക്കാൻ കഴിയും എന്നു മാത്രമല്ല ഈയിടയിലുണ്ടായ കഷ്ടാനുഭവങ്ങൾ നിങ്ങൾക്കു വീണ്ടും ഉണ്ടാവാതെ കഴിയുന്നതുമാണ്. അതുകൊണ്ട് ഈ ചട്ടവട്ടത്തെ അനുസരിക്കേണമെന്ന് ഞാൻ നിങ്ങളോടപേക്ഷിയ്ക്കുന്നു."

ഇങ്ങിനെ പറഞ്ഞ് അയാൾ അവിടെ നിന്നു പോയി ഭൃത്യന്മാരെ എല്ലാവരേയും വിളിച്ചുവരുത്തി അവരോട് താഴെ പറയും പ്രകാരം പറഞ്ഞു. "കഴിഞ്ഞ അഞ്ചുകൊല്ലം മുഴുവനും നമുക്ക് എല്ലാവക്കും അവശ്യം അനുഭവിയ്ക്കേണ്ടിവന്ന കഷ്ടപ്പാടുകളെ യാതൊരു ആവലാതിയും കൂടാതെ നിങ്ങൾ അനുഭവിയ്ക്കുകയും എനിയ്ക്കുവേണ്ട ഒത്താശകൾ ചെയ്തുതരികയും ചെയ്തു. നിങ്ങളുടെ സ്വാമിഭക്തിയെക്കുറിച്ച് എത്രതന്നെ പ്രശംസിച്ചാലും മതിയാവുന്നതല്ല. ഇപ്പോൾ നിങ്ങളുടെ എജമാനൻെറ സ്ഥിതി നന്നായി. എൻെറ ഈ നിസ്സാരമായ ഉദ്യമത്തെ അഭിനന്ദിച്ചുകൊണ്ട് നിങ്ങളുടെ എജമാനൻ എനിയ്ക്കു തന്ന നൂറ് പൊന്നുറുപ്പിക എൻെറ പക്കൽ ബാക്കിയുണ്ട്. അദ്ദേഹം ദയയോടുകൂടി തന്ന സമ്മാനത്തെ വാങ്ങാതിരിയ്ക്കാൻ എനിയ്ക്കു മനസ്സുവന്നില്ല. കഴിഞ്ഞ അഞ്ചുകൊല്ലം ഞാൻ ചെയ്ത പ്രവൃത്തികൾ എൻെറ സ്വന്താവശ്യത്തിന്നു വേണ്ടിയല്ല. പിന്നെ എന്തിനാണ് ഞാൻ എൻെറ പ്രവൃത്തിയ്ക്കു പ്രതിഫലം വാങ്ങുന്നത്? നിങ്ങളുടെ ദൃഢമായ സ്വാമിഭക്തിയ്ക്കും ബുദ്ധിമുട്ടുകൾക്കും പ്രതിഫലമായി ഈ പണം ഞാൻ നിങ്ങൾക്കു വീതിച്ചുതരാം. യഥാൎത്ഥത്തിൽ ഇതു ഞാനല്ലാ നിങ്ങൾക്കു തരുന്നത്. ഇതു നിങ്ങളുടെ എജമാനൻ നിങ്ങൾക്കു തരുന്ന സമ്മാനമാണ്. അതുകൊണ്ടു നിങ്ങൾ സന്തോഷത്തോടുകൂടി ഈ സമ്മാനം സ്വീകരിയ്ക്കുമെന്നു ഞാൻ വിചാരിയ്ക്കുന്നു." ഇങ്ങിനെ പറഞ്ഞ് നൂറു പൊന്നുറുപ്പിക ഭൃത്യന്മാൎക്ക് അയാൾ പകുത്തുകൊടുത്തപ്പോൾ അവൎക്കുണ്ടായ ആശ്ചൎയ്യവും സന്തോഷവും ഒരുപോലെ ആയിരുന്നു. തങ്ങളുടെ എജമാനൻെറ ദയ അവരുടെ മനസ്സിൽ പതിയുകയും സന്തകുവിൻെറ സ്വാൎത്ഥരഹിതമായ ഔദാൎയ്യം കണ്ട് അവരുടെ മനസ്സ് അലിയുകയും ചെയ്തു. പിന്നെ സന്തകു ഫാറൈറോറിയോടു യാത്ര പറഞ്ഞ് ഒരു പൈപോലും സമ്മാനമായി വാങ്ങാതെ തൻെറ വീട്ടിലേക്കു മടങ്ങിപ്പോയി. പ്രതിഫലേച്ഛ കൂടാതെ അന്യന്മാൎക്ക് ഉപകാരം ചെയ്യുന്നതാണ് മഹത്തുക്കളുടെ ലക്ഷണം. പരസങ്കടനിവൃത്തിയ്ക്കായിക്കൊണ്ടുതന്നെയാണ് ഇങ്ങിനെയുള്ള മഹത്തുക്കൾ ജനിയ്ക്കുന്നത്. "പരാൎത്ഥഫലജന്മാനോ, നസ്യുൎമ്മാൎഗ്ഗദ്രുമാഇവ താപച്ഛിദോമഹാന്തശ്ചേൽ ജീൎണ്ണാരണ്യം ജഗൽഭവേൽ." (വഴിപോക്കൎക്കു തണലിന്നായി നിരത്തിൻെറ ഇരുവശത്തും വെച്ചുപിടിപ്പിച്ചിരിയ്ക്കുന്ന വൃക്ഷങ്ങൾ വെയിലിൻെറ ചൂടിനെ ഇല്ലാതാക്കുന്നതുപോലെ പരോപകാരം ചെയ്യാൻവേണ്ടി ജനിച്ചിട്ടുള്ള മഹത്തുക്കൾ അന്യന്മാരുടെ സങ്കടത്തെ ഇല്ലാതാക്കുന്നു. അവർ അങ്ങിനെ

ചെയ്തില്ലെങ്കിൽ ഈ ലോകം ഒരു ശൂന്യവനമായി തീരും.)

അക്കാലത്ത് ക്യൂബൊ എന്ന പേരായ ഒഡാവരയിലെ പ്രഭു ഷോഗൻെറ പ്രധാനമന്ത്രിയായിരുന്നു. ഷോഗൻ എന്നതു ജാപ്പാനിലെ സൈന്യാധിപൻെറ സ്ഥാനപ്പേരാകുന്നു. ക്രി. അ. 1603 മുതൽ 1868-ാമാണ്ടുവരെ 'തക്കഗാവ' വംശക്കാരാണ് ഈ സ്ഥാനം വഹിച്ചുപോന്നിരുന്നത്. ആ കാലം മുഴുവനും ജാപ്പാൻരാജ്യം യഥാൎത്ഥത്തിൽ ഭരിച്ചിരുന്നത് ഇവർ തന്നെയായിരുന്നു. മഹാശയനും അതിസമൎത്ഥനുമായ ക്യൂബോ പ്രഭു ജനങ്ങളുടെ ഏടയിൽ നടപ്പുണ്ടായിരുന്ന ദോഷകരമായ നടവടികളെ പരിഷ്കരിച്ച് അവൎക്ക സമാധാനവും ക്ഷേമവും വരുത്തി തൻെറ രാജ്യത്തിന്ന് ഉന്നതി വരുത്തുവാൻ സദാ യത്നിച്ചുപോന്ന സന്തകവിൻെറ യോഗ്യതകളെപ്പററി കേട്ടപ്പോൾ അദ്ദേഹത്തിന്ന് അയാളുടെ നേരെ വളരെ നല്ല അഭിപ്രായം ഉണ്ടായി. അയാളെ തൻെറ കീഴിൽ ഒരു പ്രധാന ഉദ്യോഗസ്ഥനായി നിശ്ചയിച്ചു അയാളുടെ ബുദ്ധിസാമൎത്ഥ്യത്തെ ജനങ്ങളുടെ ക്ഷേമോദയത്തിന്നു വേണ്ടി ഉപയോഗപ്പെടുത്തേണമെന്ന് അദ്ദേഹത്തിന്ന് ആഗ്രഹമുണ്ടായി. ഈ സംഗതിയെപ്പററി അദ്ദേഹം കീഴ്‌ദ്യോഗസ്ഥന്മാരായി ആലോചിച്ചു.

അക്കാലത്തു ജാപ്പാനിൽ ജാതിമത്സരം കലശലായിരുന്നു. യഥാൎത്ഥയോഗ്യതയേക്കാൾ ജാതിമഹത്വത്തിന്നാണ് ജനങ്ങൾ അധികം വിലവെച്ചിരുന്നത്. മേല്യദ്യോഗസ്ഥന്മാർ കീഴ്‌ദ്യോഗസ്ഥന്മാരെ തങ്ങളുടെ ഭൃത്യന്മാരെപ്പോലെ വിചാരിച്ചുവന്നിരുന്നു. രാജസേവനായ ഒരുവൻ എത്ര വിഡ്ഢിയായാലും വേണ്ടില്ല അവൻ ബഹുജനങ്ങളുടെ ബഹുമതിക്കു പാത്രമായിരുന്നു. തദനന്തരം ഉദ്യോഗത്തിലുള്ള ഒരുവന്ന് എത്രതന്നെ ശേഷിയും നന്മയും ഉണ്ടായിരുന്നാലും ജനങ്ങൾക്ക് അവനെ ബഹുമാനമുണ്ടായിരുന്നില്ല. ശ്രേഷ്ഠകുലത്തിൽ ജനിച്ചവരുടെയും വലിയ സ്ഥാനമാനങ്ങൾ ഉള്ളവരുടേയും മീതെ ഒരു കൃഷിക്കാരനെ മേല്യദ്യോഗസ്ഥനായി നിശ്ചയിച്ച് സ്വജാതിക്കാരുടെ ഭരണം മുഴുവനും അയാളെ ഏല്പിക്കുന്നത് അവിവേകമായിത്തീരുമെന്ന ക്യൂബോ പ്രഭുവിൻെറ കീഴ്‌ദ്യോഗസ്ഥന്മാർ ബലമായി അഭിപ്രായപ്പെട്ടു. ഇങ്ങിനെ ചെയ്യുന്നത് നാട്ടുനടപ്പിന്നു തിരെ വിരോധമായിട്ടുള്ളതാണ്. സന്തക എത്ര വിവേകമുള്ളവനായിരുന്നാലും മററുള്ള ഉദ്യോഗസ്ഥന്മാർ അയാളുടെ കീഴിലൊതുങ്ങി നടക്കാതിരുന്നാൽ ഇതിൽനിന്ന് ആപത്തല്ലാതെ മറെറാന്നും ഉണ്ടാവുന്നതല്ല. കാലത്തെ അനുസരിച്ചുള്ള തൻെറ വൎഗ്ഗക്കാരുടെ അഭിപ്രായത്തെ അനുസരിക്കേണ്ടിവന്നതിൽ പ്രഭുവിന്നു വളരെ വ്യസനമുണ്ടായിരുന്നു. തൻെറ ഉദ്ദേശം സാധിക്കാനായി അദ്ദേഹം ഓരോ ഉപായങ്ങൾ ചിന്തിച്ചുതുടങ്ങി. "ഇപ്പോഴത്തെ കാലസ്ഥിതികൊണ്ടു ജനങ്ങൾ ഒരുവൻെറ യോഗ്യതയെ പരിഗണിക്കുന്നത് അവൻെറ സ്ഥിതി നോക്കീട്ടാണ്. യഥാൎത്ഥയോഗ്യതയെ നോക്കീട്ടല്ല. എങ്കിലും പരീക്ഷിച്ചറിഞ്ഞ യോഗ്യതയെ തീരെ വകവെയ്ക്കാതിരിപ്പാൻ ജനങ്ങൾക്കു കഴിയുന്നതല്ല. ജനങ്ങളുടെ ബഹുമതിയെ ബലമായി ആകൎഷിക്കത്തക്ക ശക്തി അതിന്നുണ്ട്. എൻെറ കീഴ്‌ദ്യോഗസ്ഥന്മാൎക്ക് ആൎക്കും ചെയ്വാൻ കഴിയാത്ത ഒരു പ്രവൃത്തി ഞാൻ നിനോമിയയെ ഏല്പിച്ചാൽ അയാൾ അതു തീൎച്ചയായും നിൎവ്വഹിക്കും. ആ വിധത്തിൽ അയാൾ ഇ

വരുടെ മത്സരത്തെ ഇല്ലായ്മ ചെയ്യും. അതിന്നു ശേഷം ഞാൻ ജാറിക്കാരുടെ ഭരണത്തെ അയാളെ ഏല്പിച്ചാൽ ആക്ഷേപത്തിന്നു വഴിയില്ലാതാവും. അയാളെ എന്റെ കീഴിൽ ഉദ്യോഗസ്ഥനാക്കുന്നതിന്നു ഇത് ഒരു വളഞ്ഞ വഴിയാണെന്നു തോന്നാമെങ്കിലും എന്റെ ഉദ്ദേശം ഫലിക്കാതിരിക്കയില്ല." എന്ന് ക്ലൃബോ പ്രഭു തന്നെത്താൻ വിചാരിച്ചു.

ക്ലൃബോ പ്രഭുവിന്റെ സാംബന്ധിയും ഷോഗന്റെ കീഴിൽ ഒരു നാടുവാഴിയുമായി ഉത്സൂ എന്ന പേരായ ഒരാൾ ഉണ്ടായിരുന്നു. ഷിമോസുകിസ സ്ഥാനത്തിൽ അയാളുടെ വകയായി മൂന്നു ഗ്രാമങ്ങളും ഉണ്ടായിരുന്നു. ഇവയിൽനിന്ന് അയാൾക്കു സുമാറ് ലക്ഷം പറ നെല്ല് ആദായം കിട്ടിയിരുന്നു. ഈ ഗ്രാമങ്ങളിലെ ഭൂമികൾ ലേശം ഫലവത്തില്ലാത്തതും ഗ്രാമജനങ്ങൾ മടിയന്മാരും താന്തോന്നികളും ആയിരുന്നു സ്വല്പലാഭത്തിന്നുവേണ്ടി അവർ തമ്മിൽ എപ്പോഴും കലഹങ്ങൾ ഉണ്ടായിക്കൊണ്ടിരുന്നു. ഗ്രാമങ്ങളിലെ ജനസംഖ്യയും ക്രമത്തിൽ ചുരുങ്ങിവന്നു.

(തുടരും)

കെ. കുഞ്ഞുണ്ണിനായർ ബി. എ. ബി. എൽ.

കേരളസാഹിത്യ അക്കാദമി

# ആയിസ്സക്കുട്ടി ഉമ്മയുടെ ആയുസ്സ്.

"അരക്ഷിതം തിഷ്ഠതി ദൈവരക്ഷിതം."

എന്ന ആപ്തവാക്യത്തെ ചെറുപ്പംമുതൽക്കേ വിശ്വസിച്ചുപോന്ന കുഞ്ഞിണിഅമ്മക്ക്, ഒരു ശ്രുതിപ്പെട്ട മന്ത്രവാദിയായ ചെമ്പറ എഴുത്തച്ഛൻ എഴുതികൊടുത്തതും "സർവ്വാപദ്രവനാശനമായി ഭൂതപ്രേതപിശാചജംഭകഭയധ്വംസിയായ' ഒരു തകിട് തന്റെ ദേഹത്തിൽ ആഭരണമായി അണിയുന്നുണ്ടല്ലോ എന്ന ബോധം, വിശേഷവിധിയായി യാതൊരു ആശ്വാസവും ഉണ്ടാക്കിയില്ല. ഒരു പാടത്തിന്റെ നടുവിൽ, മണത്തിട്ടമേൽ കാവപ്പുരയിൽ, അർദ്ധരാത്രി സമയം, ഒരു ജീവിയും സഹായത്തിന്നില്ലാതെ കിടന്നു പ്രസവിക്കേണ്ടിവരുമെന്നു സ്വപ്നത്തിൽപോലും അറിഞ്ഞിരുന്നുവെങ്കിൽ ടിപ്പുസുൽത്താനല്ല അവനിൽ മികച്ച പടയാളിയും സൈന്യങ്ങളും വന്നാൽകൂടി, നന്നമ്പ്രതറവാട്ടിൽനിന്നു പടിയിറങ്ങി ഓടി രക്ഷ പ്രാപിക്കുവാൻ കുഞ്ഞിണി അമ്മക്കു ധൈര്യം വരുന്നതല്ലായിരുന്നു.

'അസിഃതാരഗഭോഗഭീമമാരാ
ദസിഃമകോനകരേണേനത്തയന്തി
ഇതരേണഗവാമിഷഞ്ചവിസ്രം
പ്രദിശന്തീ.............

എന്നു പറഞ്ഞപോലെ ടിപ്പുസുൽത്താനും സേനയും വാൾ ഒരു കയ്യിലും, മൂരിമാംസം മറ്റൊരു കയ്യിലുമായി സംഹാരരുദ്രനും ഭൂതഗണങ്ങളു മെന്ന മട്ടിൽ മംഗലാപുരത്തുനിന്നു തെക്കോട്ടു പുറപ്പെട്ടു കോഴിക്കോട്ട് എത്താറായിരിക്കുന്നു. കോലത്തിരി, കോട്ടയം, കുറുമ്പ്രനാട്, കടത്തനാട് മുതലായ

രാജാക്കന്മാരും, അവരുടെ ഉററബന്ധുക്കളും ഇടപ്രഭുക്കന്മാരും കുടുംബങ്ങളും, ആശ്രിതന്മാരും ഒക്കെ രാജ്യഭാരം വേണ്ടെന്നു വെച്ചു പൊവ്വക്കാരൻ കേയിയുടെയും, ഈസ്റ്റിന്ത്യാ കമ്പനിക്കാരുടെയും സഹായത്തോടുകൂടി കപ്പലുകളിലും പത്തേമാരികളിലുമായി പൊന്നുതമ്പുരാന്റെ രാജ്യത്തു പോയി ശരണം പ്രാപിച്ചുതുടങ്ങിയിരിക്കുന്നു. കൂട്ടത്തിൽ ഒരു കപ്പൽ പരപ്പനാട്ടു രാജാക്കന്മാരേയും അവരുടെ ഉററമിത്രങ്ങളേയും കയററി തിരുവിതാംകൂറിൽ കൊണ്ടിറക്കുവാനായ ബേപ്പൂരഴിമുഖത്ത് എത്തിയിരിക്കുന്നു.

പരപ്പനാട്ടു രാജാക്കന്മാരുടെ കീഴിൽ ഒരു പ്രധാനിയായ ഇടപ്രഭു നന്നമ്പ്ര കുറുപ്പാണ്. ഈ സംഭവകാലത്തു 1784-ൽ പരപ്പനാട്ടു മൂപ്പിന്നു വിരവൎമ്മനെന്ന ഒരു തമ്പുരാനായിരുന്നു ഇദ്ദേഹത്തിന്റെ പ്രധാനമന്ത്രി നന്നമ്പ്രക്കുറുപ്പുമായിരുന്നു.

കോഴിക്കോടും, ഏറനാടും, പൊന്നാനിയിലും ഉള്ള മുഹമ്മദീയർ സാമൂതിരിപ്പാട്ടിലേക്കു കീഴടങ്ങി ഒതുങ്ങിക്കൂടിയവരായിരുന്നുവെങ്കിലും, ടിപ്പുസുൽത്താന്റെ മതഭ്രാന്തോടുകൂടിയ ഈ ആക്രമണത്തിൽ, ഈ മുഹമ്മദീയരൊക്കെ മൈസൂർ സൈന്യങ്ങളുടെ ഒററുകാരായിരുന്നു. ടിപ്പുസുൽത്താന്റെ ഈ ആക്രമണത്തിൽ പ്രധാനമായി രണ്ടുദ്ദേശമാണ് സാധിക്കാനുണ്ടായിരുന്നത്. (1) കേരളീയരെ മുഴുവനും മുഹമ്മദുമതം വിശ്വസിപ്പിക്കുക. (2) കൊള്ളചെയ്തും തട്ടിപ്പറിച്ചും കൂട്ടാൻ കഴിവുള്ളേടത്തോളം ധനം സമ്പാദിക്കുക, ഈ രണ്ടു കാൎയ്യമല്ലാതെ രാജ്യം കീഴടക്കി സാൎവ്വഭൌമനായിരുന്നു വാഴേണമെന്ന മോഹമേ സുൽത്താനുണ്ടായിരുന്നില്ല.

വൃദ്ധബാലാദിയാംമൎത്ത്യവൃന്ദത്തിനെ
മൂൎത്തിപിടിച്ചങ്ങടിച്ചുപിളൎക്കയും
പാൎത്ഥലംനീളവേപാഞ്ഞുനടക്കയും
താൎത്തന്മൊഴികളെത്തേടിപ്പിടിക്കയും
തീൎത്ഥസ്ഥലങ്ങളിൽമൂത്രംപൊഴിക്കയും
പാൎത്ഥിവന്മാരുടെപത്തനംകത്തിത്ത-
കൎത്തുതിമത്തുടൻതീവെച്ചൊരിക്കയും
സത്രങ്ങളിൽചെന്നുസത്രംവിരോധിച്ചു
ശാസ്ത്രജ്ഞനത്തെയുംശാസ്ത്രികളായുള്ള
ധാത്രീസുരേശരന്മാരെയുംനിഗ്രഹി-
ച്ചാൎത്തുവിളിച്ചുകളിച്ചുപുളച്ചുകൊ-
ണ്ടാൎത്തകോലാഹലംസഞ്ചരിച്ചീടുന്നു.

സുൽത്താന്റെ നയം മേൽപ്രകാരം കൊള്ളയിടലും പിടിച്ചുപറിയുമാണെന്നു വന്നപ്പോൾ മംഗലാപുരത്തുനിന്നു തുടങ്ങി കോഴിക്കോട്ടു എത്തുമ്പോഴെക്കും സൈന്യത്തിന്റെ സംഖ്യ ഒന്നിരട്ടിച്ചു. സ്വാമിദ്രോഹികളും രാജദ്രോഹികളുമായ മലയാളികളിൽ ചിലർ തന്നെ സുൽത്താന്റെ ഒററുകാരും, സഹായികളുമായിത്തീൎന്നു. ഇങ്ങിനെയുള്ള അവസരത്തിൽ സ്വരാജ്യം വിട്ട് അന്യരാജ്യങ്ങളിലേക്കു ജനങ്ങൾ ശരണം പ്രാപിച്ചതിൽ ആശ്ചൎയ്യപ്പെടുവാനില്ല. നന്നമ്പ്ര രാമക്കുറുപ്പും കുടുംബങ്ങളും നിറുകൈതകോട്ടയിൽ വന്നു താമസിക്കേണമെന്നും കപ്പൽ ബേപ്പൂർ തുറയിൽ എത്തിയാൽ അപ്പോൾ എല്ലാവരുംകൂടി നിറുകൈതകോട്ടയിൽനിന്നു ബേപ്പൂർ തുറയിലേക്കു പോകാമെന്നുമായിരുന്നു വിരവൎമ്മതമ്പുരാന്റെ നിശ്ചയം.

രാമക്കുറുപ്പിന്റെ തറവാട്ടിൽ ഐശ്വൎയ്യവും സമ്പത്തും യഥേഷ്ടമുണ്ടെങ്കിലും സന്തതി കുറവാണ്. കമ്മണിഅമ്മ പ്രസവിച്ചുണ്ടായിട്ടുവേണം സന്തതി വൎദ്ധിക്കുവാൻ. മററുള്ള രണ്ടു സ്ത്രീകൾക്കു പ്രസവിക്കേണ്ടതായ കാലം തെററിയിരിക്കുന്നു. കുറുപ്പിന്റെ മരുമക്കളായ രണ്ടു പേർ വീ

രവർമ്മ തമ്പുരാന്റെ പടമുഖത്തു വാൾക്കാരുമാണ്. മുതലുള്ളതെല്ലാം കഴിച്ചിട്ടും, നിക്ഷേപിയ്ക്കാൻ സാധിയ്ക്കാത്തതൊക്കെ വിശ്വസ്ഥന്മാരായ ചില മുഹമ്മദീയരെ ഏല്പിച്ചും എടുപ്പാൻ കഴിയുന്നതൊക്കെ കയ്യിലെടുത്തും കുറുപ്പും കുടുംബങ്ങളും ഉച്ചയോടുകൂടി നിറുങ്കൈതകോട്ടയിലെത്തി. അവിടെ അപ്പോഴെയ്ക്കും തമ്പുരാനും അവിടുത്തെ അനന്തിരവന്മാരും കോവിലകത്തുള്ളവരും അകമ്പടിക്കാരും ഒക്കെ എത്തിക്കഴിഞ്ഞിരിയ്ക്കുന്നു.

നിറുങ്കൈതക്കോട്ടയ്ക്ക് കേരളത്തിലെ മററു കോട്ടകളേക്കാൾ ഒരു വിശേഷം പ്രകൃതിതന്നെ കൊടുത്തിട്ടുണ്ട്. ഒരു ഉയന്ന കുന്ന്, അതിന്റെ മുകളിലും താഴ്വരയിലും ക്ഷേത്രം. ഈ കുന്നിനെ ചുററി മൂന്നു ഭാഗവും വളരെ ആഴമുള്ള പുഴ. കുന്നിന്മേൽനിന്നു നോക്കിയാൽ രണ്ടുനാലു നാഴിക സമചതുരം രാജ്യം മുഴുവൻ കാണാം. ശത്രുക്കളിൽനിന്നു രക്ഷ പ്രാപിയ്ക്കുവാൻ ഇത്ര നല്ലതായ ഒരു സങ്കേതം കേരളത്തിൽ എവിടേയും ഇല്ല. ഈ കോട്ടയിലാണ് പരപ്പനാട്ടു തമ്പുരാനും, കുടുംബങ്ങളും, ആശ്രിതന്മാരും, അകമ്പടിക്കാരും ഇപ്പോൾ സങ്കേതം ഉറപ്പിച്ചിട്ടുള്ളത്. ദീപാരാധന പൂജകഴിഞ്ഞു തൊഴുത് എല്ലാവരും തോണികയറി കടൽവണ്ടിപ്പുഴയിൽകൂടി ബേപ്പൂർ പുഴയിൽ ചെന്നു ചേരാമെന്നാണ് തീച്ചയാക്കീട്ടുണ്ടായിരുന്നത്.

പൂർണ്ണ ഗർഭിണികൾക്കു ക്ഷേത്രത്തിൽ കയറുവാൻ പാടില്ലെന്നുള്ള നിശ്ചയം നിമിത്തം കുഞ്ഞിണിഅമ്മയെ കോട്ടയ്ക്കരികെ ഒരു ഭവനത്തിൽ നിർത്തിയിരിയ്ക്കയായിരുന്നു. സമയം അഞ്ചുമണിയായപ്പോഴെയ്ക്കും വടക്കുനിന്നും തെക്കുനിന്നും വെടിയുടെ ശബ്ദം കേട്ടുതുടങ്ങി. ടിപ്പുസുൽത്താന്റെ ഒരു വലിയ സൈന്യം നിറുങ്കൈതകോട്ട ആക്രമിപ്പാൻ വരുന്നുണ്ടെന്ന കാര്യം തീച്ചയായി. ഈ സൈന്യത്തെ ജയിച്ച് ഏതൊരുപ്രകാരേണയാണ് കപ്പലിലേയ്ക്ക് എത്തിച്ചേരേണ്ടത് എന്ന ആലോചന മാത്രമായിരുന്നു കോട്ടയിൽകൂടിയവക്ക് ഉണ്ടായിരുന്നത്. യോദ്ധാക്കളായ തമ്പുരാക്കന്മാരും മററുള്ളവരും ഒക്കെ ശത്രുക്കളെ എതൃത്തു സ്ത്രീകളേയും വൃദ്ധന്മാരേയും രക്ഷിയ്ക്കുവാനുള്ള ആലോചനയായി. നിർബന്ധിച്ച വീരവർമ്മ വലിയ തമ്പുരാനും തമ്പുരാട്ടിമാരുംകുറുപ്പും കുടുംബങ്ങളുംഉള്ളടത്തോളം തോണികളിൽ കയറി വേഗം ബേപ്പൂർ പുഴയിലേയ്ക്കു കടക്കേണ്ടതാണെന്നു തീച്ചയാക്കി. അതിന്നുള്ള ഒരുക്കങ്ങളും തുടങ്ങി. നേരം സന്ധ്യയായി തുടങ്ങി. മുഹമ്മദീയ സൈന്യങ്ങൾ പുഴയ്ക്കക്കരെ കോട്ടവന്നു വളഞ്ഞുകഴിഞ്ഞു. കാര്യം ഒക്കെ വലിയ പരുങ്ങലിലായി.

നാലു ചെറിയ തോണികൾ നിറയെ ആൾക്കാർ കയറി കടൽവണ്ടി പുഴമദ്ധ്യത്തിൽ ആയിരിയ്ക്കുന്നു. ശേഷം രണ്ടുതോണികളിൽ ആൾക്കാരെ കയററുവാനുള്ള ഉത്സാഹം തുടങ്ങിയിരിക്കുന്നു. അപ്പോഴെയ്ക്കും മറുകരയിൽനിന്നുമുഹമ്മദീയസൈന്യങ്ങൾ തോണിയിലുള്ളവരെ വെടിവെച്ചു തുടങ്ങി. തോണി തുഴയുന്നവരുടെ സാമർത്ഥ്യംകൊണ്ടൊ ഭഗവതിയുടെ കടാക്ഷംകൊണ്ടൊ എന്നറിഞ്ഞില്ല, ആദ്യത്തെ മൂന്നു തോണിയും വെടിപ്പാടു കടന്നു അപ്പുറം കടന്നിരിയ്ക്കുന്നു. ഈ മൂന്നു തോണിയും അതിജാഗ്രതയോടെ ബേപ്പൂരേയ്ക്കു തുഴഞ്ഞുപോയി. ശേഷം പുഴ നടുവിലുണ്ടായിരുന്ന തോണിയും ആൾക്കാരും വെള്ളത്തിൽ ആണ്ടുപോയി. ചിലർ നീന്തി മറുകരയിൽ രക്ഷ പ്രാപിച്ചു. ശേഷമുള്ളവർ മുങ്ങിച്ചത്തു.

ബേപ്പൂർ തുറയിൽ കപ്പൽ വന്നിട്ടുണ്ടെന്നും, നിറുങ്കൈതക്കോട്ടയിലുള്ളവരൊക്കെ കപ്പൽ കയറാനുള്ളവരാണെന്നും ഒററുകാർ മുഖേന അറിഞ്ഞാണ് മുഹമ്മദീയസൈന്യങ്ങൾ കോട്ടയ്ക്കു നേരെ വന്നത്. തോണിയിലുള്ളവർ എങ്ങട്ടേയ്ക്കാണ് പോകുന്നതെന്നു മുഹമ്മദീയൎക്കു മനസ്സിലാവാഞ്ഞതിനാൽ അവയെ തൽക്കാലം പിന്തുടൎന്നില്ല. കോട്ടയ്ക്കുള്ളിൽ സങ്കേതം പ്രാപിച്ചവരെ പിടികൂടി, അവരൊക്കെ കപ്പലിൽ കയററിക്കൊണ്ടുപോവാൻ ഒരുക്കിവെച്ച ദ്രവ്യം കയ്ക്കലാക്കുവാനുള്ള ആഗ്രഹമാണ് മുഹമ്മദീയസൈന്യങ്ങൾക്കു മുൻകടന്നുനിന്നിരുന്നത്. ആഴമുള്ള പുഴകടപ്പാൻ സൌകൎയ്യമില്ലായ്കയാൽ വിഷണ്ഡന്മാരായി മുഹമ്മദുസൈന്യവും കൂട്ടിലെ കിളികളെപ്പോലെ പരപ്പനാട്ടുകാരും നില്പായി. പരപ്പനാട്ടു നായന്മാരും തമ്പുരാക്കന്മാരും എല്ലാവരെയും കോട്ടയ്ക്കുള്ളിലാക്കി ജീവൻ പോകുന്നതുവരെ മുഹമ്മദീയസൈന്യങ്ങളോട് എതിൎപ്പാൻ തീൎച്ചയാക്കി. മുഹമ്മദീയർ ഏതുഭാഗത്തിൽക്കൂടിയാണ് പുഴ കടക്കുന്നതെന്നു തിട്ടമില്ലായ്കയാൽ അവിടെയും ഇവിടെയും കാവൽക്കാരെ നിൎത്തി. സമയം രാത്രി പന്ത്രണ്ടുമണിയായപ്പോഴെയ്ക്കും മുഹമ്മദീയസൈന്യങ്ങൾ പുഴകടന്നുകഴിഞ്ഞു. വളരെ മുഹമ്മദീയരെ നായന്മാർ കൊല്ലാതിരുന്നില്ല. എങ്കിലും കപ്പൽയാത്രയ്ക്കു പുറപ്പെടുന്നവർ ആയുധം കയ്യിലെടുക്കായ്കയാൽ മുഹമ്മദീയരുടെ തോക്കോടു നേരിടുവാൻ ഒരു നിവൃത്തിയും ഇല്ലാതെ വന്നു. മുഹമ്മദീയർ കോട്ടയിൽ കടന്നപ്പോഴുണ്ടായ ബഹളങ്ങളൊന്നും പറയേണ്ടതില്ല. നിലവിളിയും ആൎപ്പുവിളിയും അട്ടഹാസവും വെടിയുടെ ശബ്ദവും ഒക്കെക്കൂടി സുബോധമുള്ളവർ ഇരുകക്ഷികളുടെ കൂട്ടത്തിലും തീരെ ഉണ്ടായിരുന്നില്ലെന്നുതന്നെ പറയാം. നായന്മാരും തമ്പുരാക്കന്മാരും മുഹമ്മദീയരോടു ഘോരയുദ്ധം ചെയ്തു വീരസ്വൎഗ്ഗം പ്രാപിച്ചു. അശക്തന്മാരായവർ പലരും മരിച്ചു. ശേഷമുള്ളവരെ മുഹമ്മദീയർ തടവുകാരാക്കി കോഴിക്കോട്ടേയ്ക്കയച്ചു. ക്ഷേത്രവും, ഭണ്ഡാരവും അയൽപ്രദേശങ്ങളിലുള്ള ഭവനങ്ങളും മുഹമ്മദീയർ കൊള്ളയിട്ടു ജയഭേരിയോടുകൂടി കോഴിക്കോട്ടേയ്ക്കു മടങ്ങി. നിറുങ്കൈതക്കോട്ട മുഴുവനും രക്തത്തിൽ മുങ്ങി. പുലരുമ്പോൾ ആകപ്പാടെ കാണ്മാനുണ്ടായിരുന്നത് എത്രയോ ആയിരം ശവശരീരങ്ങളായിരുന്നു. നിറുങ്കൈതക്കോട്ടയിൽ അന്നുച്ചയ്ക്കുണ്ടായിരുന്നതിൽ വീരവൎമ്മ വലിയതമ്പുരാനും നാനമ്പ്രകൂപ്പും തമ്പുരാട്ടിമാരും അല്പം ചില ആശ്രിതന്മാരും ഒഴികെ ശേഷമുള്ളവരൊക്കെ പടയിൽപെട്ടു. കപ്പലിൽ എത്തിച്ചേൎന്നവർ മററുള്ളവരുടെ ദുൎദ്ദശയോൎത്തു നന്നെ വ്യസനിച്ചു മനസ്സില്ലാമനസ്സോടെ കപ്പൽമാൎഗ്ഗം തിരുവിതാംകൂറിലേക്കു പോകയും ചെയ്തു.

പൂൎണ്ണഗൎഭിണിയായ കുമ്മിണിഅമ്മയെ നിറുങ്കൈതക്കോട്ടക്കു സമീപം ഒരു വീട്ടിൽ ആക്കിയാണല്ലൊ നാം 'പട'വൎത്തമാനം പറഞ്ഞത്. ദീപാരാധനപൂജ കഴിഞ്ഞാൽ തന്നെ കൂട്ടുവാൻ ആളെത്തുമെന്ന ധാരണയിൽ ആറു മണിവരെ ക്ഷമിച്ചിരുന്ന കുമ്മിണിഅമ്മ വെടിയുടെ ശബ്ദം കേട്ടപ്പോൾ കലശലായി പരിഭ്രമിച്ചു. എന്തോ ചില അപകടങ്ങൾ സംഭവിപ്പാൻ പോകുന്നുണ്ടെന്നു തീൎച്ചയാക്കി. കുറെ കഴിഞ്ഞിട്ടും ആരും വരുന്നതു കണ്ടില്ല. അതിലിടയ്ക്കു പുഴയിലേയ്ക്കു നോക്കിയപ്പോൾ മറുകരയിൽ ഭയങ്കരരൂപികളും ആയുധപാണികളുമായ മുഹമ്മദീയരെ അണിയണി

യായി കണ്ടു. പുഴയിൽ ഒരു തോണി മറിഞ്ഞു ശവങ്ങൾ ഒലിച്ചുന്നതും കണ്ടു. ചിലരുടെ മരണക്കളിയും കണ്ടു. അതുകപ്പാടെ ഒരു ഭ്രാന്തത്തിയുടെ നിലയിലായി. ആരൊക്കെയാണ് മരിച്ചത്, എന്തൊക്കെയാണ് കോട്ടയിൽ നടന്നത്, എന്നറിവാൻ ഒരു മാർഗ്ഗവുമില്ല. എന്തെങ്കിലും കുരിരുട്ടാവുന്നതിന്നു മുമ്പു വീട്ടിൽ നിന്നു പുറത്തിറങ്ങുക തന്നെ എന്നു നിശ്ചയിച്ചു വടക്കോട്ടു നടന്നു. രണ്ടു ഫർല്ലോങ്ങു നടന്നപ്പോൾ വിശാലമായ ഒരു പാടം കണ്ടു. അങ്ങും ഇങ്ങും നോക്കിയാൽ ആരേയും കാണ്മാനില്ല.

> 'ടിപ്പുസൈന്യത്തിൻെറ' ദുഷ്ടകർമ്മം കൊണ്ടു
> ധാത്രീതലങ്ങളിൽ ധർമ്മവും കർമ്മവും
> നഷ്ടമായെന്നല്ല നല്ല പെണ്ണുങ്ങളും
> ശിഷ്ടജനങ്ങളും നെല്ലും ധനങ്ങളും
> തുഷ്ടിയും പുഷ്ടിയും അഷ്ടിയുമിഷ്ടിയും
> വൃഷ്ടിയും, കൃഷിയും ഭ്രഷ്ടമായ്‌വന്നിതു
> നഷ്ടിപിടിപെട്ടു നാനാജനങ്ങളും
> നാട്ടിലും വീട്ടിലും നിന്നു പുറപ്പെട്ടു
> കാട്ടിലും കോട്ടിലുമോരോതരം മല-
> നാട്ടിലും തൊട്ടിലും പുക്കൊളിച്ചീടിനാർ.

എന്നുപറഞ്ഞപോലെ അന്നത്തെ ദിവസം നിറുക്കൈതക്കോട്ടയിൽ ചെല്ലാത്ത പരപ്പനാട്ടുകാരൊക്കെ പടവരുന്ന വർത്തമാനം കേട്ടപ്പോഴെയ്ക്കും നാടും വീടും ഒക്കെ വേണ്ടെന്നു വെച്ചു കിഴക്കൻ മലകളിലേയ്ക്കു രക്ഷയ്ക്കായി ഓടി. കോട്ടയിലല്ലാതെ അയൽപ്രദേശങ്ങളിലൊന്നും ഒരു ജീവിയും ഉണ്ടായിരുന്നില്ല. പലേ ആലോചനകളോടും നടക്കുന്ന കമ്മിണിഅമ്മ എതു ഭാഗത്തേയ്ക്കാണ് പോകുന്നതെന്നു വിവരമില്ലാതെ ഏതാണ്ട് ഒരു നാഴികയോളം നടന്നുപോയി. ഇരുൾ കലശലായി തുടങ്ങി. കണ്ണു കാണാതെയായി. ക്ഷീണം കലശലായി തുടങ്ങി. പ്രസവവേദനയുടെ ആരംഭമുണ്ടോ എന്നു ശങ്കതോന്നിത്തുടങ്ങി. അല്പം ദൂരെ പാടത്തിന്നുമദ്ധ്യെ ഒരു മണൽത്തിട്ടിന്മേൽ ഒരു കാവൽപുര നിഴൽപോലെ കാണ്മാനുണ്ടോ എന്നു സംശയം തോന്നി. അവിടെയ്ക്കു നടന്നു. ഭാഗ്യവശാൽ കൃഷിക്കാർ നെല്ലു കാവലിന്നായി കെട്ടിയിട്ട ഒരു ചാള തന്നെയായിരുന്നു ആ കണ്ടത്. അവിടെ കയറി ചെന്നു. കയ്യിലുണ്ടായിരുന്ന മുണ്ട് അവിടെ വിരിച്ചുകിടന്നു. രണ്ടു മണിക്കൂർ കഴിഞ്ഞപ്പോൾ പ്രസവം കഴിഞ്ഞു. പിന്നെയൊന്നും കമ്മിണിഅമ്മയ്ക്കു ഓർമ്മയില്ല. നേരം പ്രഭാതമായപ്പോൾ ജീവനിശ്ശേഷമായി കിടക്കുന്ന കുട്ടിയേയും വിട്ടു കമ്മിണിഅമ്മ പരലോകപ്രാപ്തയാകയും ചെയ്തു. ഈ രാത്രിയിൽ തന്നെ ജീവരക്ഷയ്ക്കായി ഈ പാടത്തുകൂടി ഓടിപ്പോകുന്നവരെ പിന്തുടന്നു പിടിപ്പാൻ മുഹമ്മദീയർ നടന്നിരുന്നു. എന്നാൽ ഭാഗ്യശക്തിയാലൊ നിർഭാഗ്യശക്തിയാലൊ കാവൽപുരയിൽ മരിച്ചുകിടക്കുന്ന തള്ളയേയും ഒരു കൊച്ചുകുട്ടിയേയും ആരും കണ്ടില്ല.

നേരം പുലന്നു പത്തുമണിയായിരിക്കുന്നു. നിറുക്കൈതക്കോട്ടയിലും അടുത്ത പ്രദേശത്തും ഒരു ജീവിയെപോലും കാണ്മാനില്ല. വെടിയുടെ ശബ്ദം കേട്ട പക്ഷിമൃഗങ്ങളും കൂടെ അകലെ പോയിരിക്കുന്നു. കാവൽപ്പുരയിൽ കിടന്ന് ഒരു അഗതിയായ കുട്ടി കാലും കയ്യും കുടഞ്ഞു നിലവിളിക്കുന്നുണ്ട്. ഈ നിലവിളി ഈ വിജനപ്രദേശത്ത് ആരാണ് കേൾക്കുന്നത്!

നിറുക്കൈതക്കോട്ടയിൽ എന്തൊ ചില സംഭവങ്ങൾ നടന്നതായി പരപ്പനങ്ങാടിക്കാരൻ ചെമ്പൻ ആലിക്കുട്ടി നേരം പ്രഭാതമാകുമ്പോൾ തന്നെ അറിഞ്ഞിരിക്കുന്നു. 'ഈ ദുനിയാവിന്റെ ഒരത്ത് എന്തു

ല്ലാം ഇക്കമത്തപ്പാ പടച്ചോൻ' ഉണ്ടാക്കുന്നു. 'ഈ ഹറാമ്പറന്ന മക്കൾ ഫലാക്കാകുന്നു!' എന്നും പറഞ്ഞ്, ആലിക്കുട്ടി പടവത്തമാനം അറിവാൻ നിറുക്കെെതകോട്ടയിലേയ്ക്കു യാത്രയായി. അക്കാലത്തു 'ന്യൂസ്പേപ്പർ' ഒന്നും ഇല്ലാത്ത കാലമാണല്ലോ. അതുകൊണ്ടാണ് ആലിക്കുട്ടി പടവത്തമാനം നേരിട്ടുചെന്ന് അന്വേഷണം നടത്തിക്കളയാമെന്നു വെച്ചത്. ഏകദേശം പത്തുപന്നിയായപ്പോൾ പാടത്തിന്റെ നടുവിൽ കാവൽപുരയുടെ ഒരു തീണ്ടൽപ്പാടു ദൂരത്തെത്തിയ ആലിക്കുട്ടിയ്ക്കു, ഒരു കുട്ടിയുടെ നിലവിളി നല്ലവണ്ണം കേൾപ്പാനുണ്ടായിരുന്നു. ഇതൊന്നെന്തരെ 'ഇക്കമത്താ'ണെന്നു മനസ്സിലാവാതെ ആലിക്കുട്ടി വളരെ പരിഭ്രമിച്ചുവെങ്കിലും സ്ഥലത്തുചെന്നു നോക്കുകതന്നെ എന്നു നിശ്ചയിച്ചു. കാവൽപുരയിൽ എത്തിനോക്കിയപ്പോഴാണ് 'പടച്ചോന്റെ' കളിയൊക്കെ ആലിക്കുട്ടിക്കു മനസ്സിലായതു്. കാതിലും കഴുത്തിലും കയ്യിലും സ്വർണ്ണാഭരണങ്ങളണിഞ്ഞു രക്തമണിഞ്ഞ് ഒരു സ്ത്രീ മരിച്ചുകിടക്കുന്നു. ഈ ശവശരീരത്തിന്നരികെ ജീവശേഷത്തിൻ പ്രഭാവംകൊണ്ടു അഞ്ചാറു മണിക്കൂർ പ്രായം ചെന്ന ഒരു കുട്ടി കാലും കയ്യും കുടഞ്ഞു നിലവിളിയ്ക്കുന്നു. ആ കപ്പാടെ പ്രകൃത്യാ തന്നെ ദയ്യില്ലാത്ത ആലിക്കുട്ടി 'പടച്ചോന്റെ' പ്രഭാവത്താൽ ആർദ്രചിത്തനായി. അല്പനേരം സ്തംഭിച്ചുനിന്നു. പിന്നെ നാലുഭാഗവും തിരിഞ്ഞു നോക്കി. ഒരു ഭാഗം ദൂരെ കുന്നിന്മേലുള്ള നിറുക്കെെതക്കോട്ടക്ഷേത്രം കത്തി നശിച്ചതായി കണ്ടു. പാടത്തു കുറെ ദൂരെ തല പോയതും കാലുമുറിഞ്ഞതുമായ ചില ശവശരീരങ്ങൾ കാണ്മാനുണ്ടു്. താൻ എന്താണ് പ്രവൃത്തിയ്ക്കേണ്ടതെന്നറിയാതെ വിഷണ്ണനായി കുറെ നേരം കഴിച്ചു. ഒടുവിൽ ആ മണത്തിട്ടമേൽ വളൎന്നിരുന്ന ഒരു ചെറിയ തെങ്ങിന്മേൽ നിന്നു ഒരു കരിക്കു തള്ളിയിട്ടു താൻ കയ്യിൽ എപ്പോഴും കൊണ്ടുനടക്കാറുള്ള കത്തികൊണ്ട് അതിന്നുള്ളിൽ നിന്നു കുറെ വെള്ളം എടുത്തു കുട്ടിക്കു കുടിക്കാൻ കൊടുത്തു. കുട്ടിയുടെ കരച്ചൽ നിന്നു, ഉറങ്ങാൻ തുടങ്ങി. ഈ കുട്ടിയെ രക്ഷിക്കേണ്ടതായ ഭാരം തനിയ്ക്കാണെന്നു ആലിക്കുട്ടി തീൎച്ചപ്പെടുത്തി, കമ്മിണിഅമ്മയുടെ ആഭരണങ്ങളൊക്കെ കൈവശപ്പെടുത്തി. മണത്തിട്ടയിൽ കുഴികുഴിച്ചു കമ്മിണി അമ്മയെ സംസ്കരിച്ചു, കുട്ടിയേയും കൊണ്ട് സ്വദേശത്തേയ്ക്കു പോയി. ഒരു അഗതിയായ 'കാച്ചിറൊ' മുഹമ്മദ് മതത്തിൽ ചേൎത്തുവെന്ന കൃതാൎത്ഥതയോടെ ഈ കുട്ടിയെ തന്റെ കെട്ടിയവളായ ആമീനഉമ്മയെ ഏല്പിച്ചു. കുട്ടിക്കു ആയിസ്സക്കുട്ടിയെന്ന പേരും കൊടുത്തു.

കൊല്ലം പത്തുപന്ത്രണ്ടു കഴിഞ്ഞു. ടിപ്പുസുൽത്താനും ചത്തു. മലയാളജില്ല ഈസ്റ്റിന്ത്യാ കമ്പനിയ്ക്കധീനമായി. രാജ്യം വിട്ടുപോയവരൊക്കെ മടങ്ങി എത്തിത്തുടങ്ങി. പരപ്പനാട്ടു വീരവമ്മ വലിയതമ്പുരാനും രാമക്കുറുപ്പും മടങ്ങിയെത്തിട്ടു രണ്ടു നാലു കൊല്ലമായി. നിറുക്കെെതകോട്ടയെ വിചാരിയ്ക്കുമ്പോൾ തമ്പുരാനും രാമക്കുറുപ്പിനും കണ്ണിൽ വെള്ളം നിറയും. ശൂരന്മാരായ തന്റെ അനന്തിരവന്മാർ മരിച്ചതിൽ തമ്പുരാനും, തന്റെ കുലത്തെ നിലനിൎത്തേണ്ടവളായ കമ്മിണിയെ രക്ഷിപ്പാൻ തന്നാൽ സാധിച്ചില്ലല്ലോ എന്നു പശ്ചാത്താപം രാമക്കുറുപ്പിനും നന്നെയുണ്ടായിരുന്നു. കമ്മിണിഅമ്മ പടയിൽ വെട്ടു മരിക്കാതെ ശേഷിച്ചിട്ടുണ്ടെന്നു സ്വപ്ന

ത്തിൽപോലും വിശ്വസിപ്പാൻ രാമക്കുറുപ്പിന്ന് അവകാശമുണ്ടായിരുന്നില്ല.

ആലിക്കുട്ടി ആകപ്പാടെ ഒരു പ്രാരബ്ധക്കാരനായിരുന്നു. ആയിസ്സക്കുട്ടിക്ക് ഏതാണ്ടു പത്തു വയസ്സു പ്രായമായപ്പോൾ ആലിക്കുട്ടിയുടെ കെട്ടിയവൾ മരിച്ചു. ആയിസ്സക്കുട്ടിയെ വിട്ടുപിരിഞ്ഞു നില്പാൻ അശേഷം നിവൃത്തിയില്ലാത്ത വിധത്തിലായിരിയ്ക്കുന്നു ആലിക്കുട്ടിയുടെ സ്ഥിതി. കമ്മിണിഅമ്മയുടെ വക മിക്ക പണ്ടങ്ങളും വിററു മുതലാക്കികഴിഞ്ഞിരിയ്ക്കുന്നു. ആകപ്പാടെ ശേഷിപ്പുണ്ടായിരുന്നതു ചെമ്പു എഴുത്തുശ്ശൂർ സ്വർണ്ണത്തകിടിൽ എഴുതിക്കെട്ടിയ ഒരു പൊൻതകിടുമാത്രമാണ്. ആയതു 'ചെത്താൻ' ഉപദ്രവം കൂടാതെ കഴിപ്പാൻ ചെറുപ്പം മുതൽക്കെ ആയിസ്സക്കുട്ടി ധരിച്ചുവന്നിരുന്ന ഒരാഭരണമാണ്. ആയിസ്സക്കുട്ടിയ്ക്ക് അത്യാവശ്യം വീട്ടുപണികൾ ചെയ്യാൻ പ്രായമായിട്ടുണ്ടെന്നല്ലാതെ ഭക്ഷണത്തിനുള്ള വക തെണ്ടിത്തേടി ഉണ്ടാക്കുവാൻ പ്രായമായിട്ടില്ല. ആലിക്കുട്ടിക്കു പ്രായാധിക്യം ആയിരിയ്ക്കുന്നു. ഈ ഘട്ടത്തിൽ ഒരു ദിവസം ആയിസ്സക്കുട്ടിയുടെ തകിടു വില്ക്കുന്നുള്ള ആലോചനയായി. ഈ പണ്ടം വില്ക്കുന്നതിന്ന് ആലിക്കുട്ടിയ്ക്ക് അശേഷം മനസ്സുണ്ടായില്ല. ഏതെങ്കിലും പണയം വെച്ചു തൽക്കാലനിവൃത്തിക്കു വല്ല സംഖ്യയും ഉണ്ടാക്കി കഴിവുവരുമ്പോൾ പണയപ്പാടു വീട്ടി, പണ്ടം വീണ്ടെടുക്കാമെന്നുള്ള നിശ്ചയത്തിന്മേൽ തകിടും കയ്യിലാക്കി ആലിക്കുട്ടി പുറത്തേയ്ക്കിറങ്ങി. പരപ്പനാട്ടു രാജാക്കന്മാരുടെ ബേപ്പൂർ കോവിലകത്തേയ്ക്കു യാത്രയായി.

ബേപ്പൂര് കോവിലകത്തു ചെന്നപ്പോൾ ആലിക്കുട്ടിയ്ക്കു തമ്പുരാൻെറ പ്രധാന മന്ത്രി രാമക്കുറുപ്പിനെ കാണ്മാൻ അധികം പ്രയാസമുണ്ടായില്ല. ആലിക്കുട്ടി പരപ്പനാട്ട് സ്വത്രുപത്തിലേക്ക് എപ്പോഴും കീഴടങ്ങിയവനാണെന്നും പടക്കാലത്തൊന്നും സ്വാമിദ്രോഹമായി യാതൊന്നും പ്രവൃത്തിച്ചിട്ടില്ലെന്നും, നാടുവിട്ട് ഓടിപ്പോകുമ്പോൾ പലരും തന്നെ ഏല്പിച്ച സാധനങ്ങളൊക്കെ ഒരു പൈപോലും കുറക്കാതെ മടങ്ങിവന്നവൎക്കു മടക്കിക്കൊടുത്തിട്ടുണ്ടെന്നും മററും കുറുപ്പിനെ പറഞ്ഞു മനസ്സിലാക്കി. താൻ തല്ക്കാലം ഒരു പരാധീനക്കാരനാണെന്നും, തള്ളയില്ലാത്ത ഒരു കുട്ടിയെ രക്ഷിക്കേണ്ടതായ ഒരു ഭാരംകൂടിയുള്ളതുകൊണ്ടു കുറെ കുഴക്കിലാണെന്നും, തല്ക്കാലം എന്തെങ്കിലും ഒരു സംഖ്യ കടമായി കിട്ടിയാൽ കൊള്ളാമെന്നും അതിന്നു പണയമായി തൻെറ കയ്യിലുള്ള ഒരു പൊൻപണ്ടം വെക്കാമെന്നും മററും പറഞ്ഞു തകിടു കുറുപ്പിൻെറകയ്യിൽ കൊടുത്തു. സ്വർണ്ണത്തകിടുവാങ്ങി ഒന്നു പരിശോധിച്ചപ്പൊഴക്കും കുറുപ്പ് സ്തംഭിച്ചുനിന്നുപോയി. വളരെനേരം കുന്നുമിണ്ടാതെ നിന്നതിന്നുശേഷം ക്രോധതാമ്രാക്ഷനായി ആലിക്കുട്ടിയെ ഒന്നു നോക്കി. ഒടുവിൽ അവനോട് ഒന്നും മിണ്ടാതെ കുറുപ്പു അടുക്കെനിന്നിരുന്ന ഒരു നായരോട് ആലിക്കുട്ടിയെ വിട്ടയക്കരുതെന്നും പറഞ്ഞ് തമ്പുരാൻെറ അടുക്കലേക്കു പോയി.

തകിടിൻെറ മുകളിൽ കമ്മിണിഅമ്മയുടെ പേര് കൊത്തിയിരുന്നുവെന്നുമാത്രമല്ല, ഈ തകിട് ഉണ്ടാക്കുന്ന കാൎയ്യത്തിൽ രാമക്കുറുപ്പ് നേരിട്ടുതന്നെ മുമ്പു ശ്രമം ചെയ്തയാളായതുകൊണ്ട്, ഇതു കണ്ടപ്പോൾ തന്നെ തൻെറ മരുമകളെ കൊന്നു പണ്ടങ്ങൾ കയ്യശപ്പെടുത്തിയത് ആലിക്കുട്ടിയാണെന്ന ബോധം വേഗം വന്നു കഴിഞ്ഞു. ഈ വിവരം തമ്പുരാനെ ഉണൎത്തിപ്പാനാണ്

രാമക്കുറുപ്പ് വേഗം തിരുമുമ്പാകെ ചെന്നത്.

ഈ കഥയെ ഇനി അധികം ദീൎഘിപ്പിച്ചിട്ടു കാൎയ്യമില്ല. ആലിക്കുട്ടിയെ വിചാരണ ചെയ്തപ്പോൾ മുൻ സംഭവങ്ങളെല്ലാം കുറുപ്പിന്നു മനസ്സിലായി. ആലിക്കുട്ടിയോട് ആദ്യം തനിക്കുണ്ടായിരുന്ന കോപം മാറി കൃതജ്ഞതയാണ് കുറുപ്പിന്നുണ്ടായത്. എങ്കിലും തന്റെ വംശവൎദ്ധനക്ക് കാരണഭൂതയായ ഒരു പെൺകുട്ടി പത്തുപന്ത്രണ്ടു കൊല്ലകാലം ഒരു മുഹമ്മദീയന്റെ ബന്ധനത്തിൽ ഇരിക്കേണ്ടിവന്നതിൽ നടന്ന പശ്ചാത്താപവും ജനിച്ചു.

തമ്പുരാൻ വൈദീകന്മാരെ വരുത്തിയതും, ആയിസ്സക്കുട്ടിയെ വരുത്തി ചില ശുദ്ധികൎമ്മങ്ങൾ കക്കെ കഴിച്ചതും, കുറുപ്പിന്റെ തറവാട് "ചേലാവിൽ ചേന്ന്" നായന്മാരുടെ കൂട്ടത്തിൽ ഒന്നാക്കിയതും ആലിക്കുട്ടിക്ക് മരണംവരെ ചിലവിന്നു വക കൊടുത്തതും ഒക്കെ വേഗം കഴിഞ്ഞു. ഈ ആയിസ്സക്കുട്ടിയുടെ സന്താനങ്ങൾ ഇപ്പോഴും ഏറനാട്ടുതാലൂക്കിൽ ഉണ്ട്.

എം. ആർ. കെ. സി.

---

## വിദ്യാഭ്യാസസംബന്ധമായ

# ചില വിമൎശനങ്ങൾ

## I

വിദ്യാഭ്യാസസംബന്ധമായ ഒരു ക്ഷോഭം ഇൻഡ്യ ഒട്ടുക്കു ഉണ്ടായിക്കൊണ്ടിരിക്കുന്ന കാലമാണല്ലൊ ഇത്. ചക്രവൎത്തി തിരുമനസ്സുകൊണ്ട് ഈ വിഷയത്തെക്കുറിച്ചു നമുക്കു തന്നിട്ടുള്ള ഉപദേശം നമ്മുടെ ചെവിയിൽ ഇപ്പോഴും മുഴങ്ങിക്കൊണ്ടിരിക്കുന്നു. പ്രാഥമികവിദ്യാഭ്യാസവൎദ്ധനക്കായി മിസ്റ്റർ ഗോഖലെ (Imperial Legislative Council) വൈസ്രായിയുടെ നിയമനിൎമ്മാണസഭയിലും അതിനു പുറമെയും അശ്രാന്തപരിശ്രമങ്ങൾ ചെയ്തുകൊണ്ടിരിക്കുന്നു. ഇൻഡ്യാഗവൎമ്മേണ്ടും അതിനു കീഴിലുള്ള മററു ഗവൎമ്മെന്റുകളും വിദ്യാഭ്യാസവകുപ്പിലേക്കുള്ള ചിലവിന്ന അടിക്കടി വൎദ്ധിപ്പിച്ചു വേണ്ടവിധമായ പരിഷ്കാരങ്ങൾ ചെയ്യുന്നതിനു ശ്രമിച്ചുവരുന്നു. നാട്ടുരാജ്യങ്ങളുടെ കൂട്ടത്തിൽ ഒരു ഉപരിനിലയിൽ നില്ക്കുന്ന ബറോഡാ രാജ്യത്തിൽ നിൎബ്ബന്ധിതമായ പ്രാഥമികവിദ്യാഭ്യാസം ഏൎപ്പെടുത്തിയും മററു പ്രകാരത്തിലും വേണ്ട പരിഷ്കാരങ്ങൾ ചെയ്തുകൊണ്ടിരിക്കുന്നു. ഈ രാജ്യത്തെ പിൻതുടൎന്നു മൈസൂർ രാജ്യത്തിലും പരീക്ഷണാൎത്ഥമായിട്ടു നിൎബ്ബന്ധിതവിദ്യാഭ്യാസം ഏൎപ്പെടുത്തുന്നതിനു വേണ്ട ആലോചനകൾ ചെയ്തുവരുന്നു. നമ്മുടെ ഈ തിരുവിതാംകൂറിലും കഴിഞ്ഞ 4-5 കൊല്ലങ്ങൾക്കിടയിൽ വിദ്യാഭ്യാസവകുപ്പിൽ അനേകം ഭേദഗതികൾ വരുത്തി അതിനെ അഭിവൃദ്ധിയിൽ കൊണ്ടുവരുന്നതിനു വേണ്ട ശ്രമങ്ങൾ ചെയ്തിട്ടുണ്ട്. നമ്മുടെ മാതൃഭാഷാഭ്യസനത്തിൽ നാം വേണ്ടപോലെ ശ്രദ്ധിക്കുന്നില്ലെന്നുള്ള ഒരു കുറവിനെ തീൎക്കുന്നതിനു വേണ്ട മാൎഗ്ഗങ്ങൾ കണ്ടുപിടിക്കുവാൻ നമ്മുടെ ഗവൎമ്മെന്റു ഇതാ ഒരു ക

മ്മിററിയും ഏർപ്പെടുത്തിയിരിക്കുന്നു. ഇവിടെയും പ്രാഥമികവിദ്യാഭ്യാസം നിർബ്ബന്ധിതമാക്കേണമെന്നുള്ള ഉദ്ദേശത്തോടുകൂടി നമ്മുടെ നിയമനിർമ്മാണസഭയിൽ ഒരു ബിൽ കൊണ്ടുവരാൻ ഒരു സാമാജികനു അനുവാദം ലഭിച്ചിരിക്കുന്നു. മൈസൂറിൽ ഏർപ്പെടുത്താനമെന്നു നിശ്ചയിച്ചിരിക്കുന്നതുപോലെ ഒരു സർവ്വകലാശാല നമ്മുടെ ഈ പട്ടണത്തിലും ഏർപ്പെട്ടുകാണണമെന്നു പലരും ആഗ്രഹിക്കുകയും ചിലർ ആ ആഗ്രഹത്തെ വെളിപ്പെടുത്തുകയും ചെയ്തുവരുന്നു. ഇങ്ങിനെ നാനാപ്രകാരത്തിൽ വിദ്യാഭ്യാസം നമ്മുടെ ആലോചനയ്ക്കും പ്രവൃത്തിയ്ക്കും വിഷയമായി ഭവിച്ചിരിയ്ക്കുന്നു. ഈ സന്ദർഭത്തിൽ* വിദ്യാഭ്യാസസംബന്ധമായി ചില വിമർശനങ്ങൾ ചെയ്യുന്നതു അനാവശ്യമായി വരികയില്ലെന്നു വിശ്വസിയ്ക്കുന്നു.

വിദ്യാഭ്യാസംകൊണ്ടു പ്രധാനമായി രണ്ടു കാൎയ്യങ്ങളാണ് സാധിയ്ക്കാനുള്ളത്. (1) സദാചാരസമ്പാദനവും, സത്യമായും സമാധാനമായും പൌരജീവിതത്തെ നിർവ്വഹിയ്ക്കുന്നതിനുള്ള മാനസികവർദ്ധനവും (2) കാലക്ഷേപരീതി സംബന്ധിച്ച പഴയ മാർഗ്ഗങ്ങളുടെ പരിഷ്കരണവും പുതിയ മാർഗ്ഗങ്ങളുടെ സ്വീകരണവും. എല്ലാ കാലഘട്ടങ്ങളിലും പൌരുഷാവകാശങ്ങൾക്കും സാമുദായികാവകാശങ്ങൾക്കും തമ്മിൽ പ്രാധാന്യതയെ ഉദ്ദേശിച്ചു പ്രബലമായ പിണക്കം നേരിട്ടിട്ടുണ്ട്. കാരോന്നിന്റെ തല്ക്കാലവിജയം അനുസരിച്ചു വിദ്യാഭ്യാസത്തിന്റെ വിക്ഷേപരൂപവും പുരുഷാഭ്യുന്നതിയേയോ സമുദായാഭ്യുന്നതിയേയോ പരമോദ്ദേശ്യകമായി കരുതുകയും ചെയ്തിട്ടുണ്ട്. മനുഷ്യജീവിതം അതിന്റെ മനോമോഹനമായ നിലയെ പ്രാപിക്കണമെങ്കിൽ മേല്പറഞ്ഞ പരസ്പരവിരുദ്ധങ്ങളായ രണ്ടു സംഗതികളും ഉച്ചസ്ഥിതമായ ഒരു സംയോഗാവസ്ഥയെ അവലംബിച്ചു പരസ്പരാവലംബകമായി പ്രവൎത്തിയ്ക്കണം. ഇപ്രകാരമുള്ള ഒരു ജീവിതത്തിന്റെ പരമോദ്ദേശ്യം കേവലം സ്വാതന്ത്ര്യകാരകമായോ പരോപകാരകമായോ മാത്രം കാണപ്പെടാതെ രണ്ടിന്റെയും സവിശേഷമായ ഒരു സമ്മേളനമായി പരിണമിയ്ക്കുന്നതാണ്.

ഏതുതരത്തിലുള്ള വിദ്യാഭ്യാസമാണോ മുകളിൽ പറയപ്പെട്ട രണ്ടു സംഗതികളെയും സാധിയ്ക്കുന്നത് അതുതന്നെയാണ് ശരിയായിട്ടുള്ള വിദ്യാഭ്യാസം. ഏതൊരു ഗവർമെന്റാണോ ഈ തരത്തിലുള്ള വിദ്യാഭ്യാസം എല്ലാ ജനങ്ങൾക്കും ഒന്നുപോലെ, ജാതിമതവ്യത്യാസം കൂടാതെ നല്കുന്നതിനു ശ്രമിയ്ക്കുന്നത് അതുതന്നെയാണ് ഏറാവും സ്തുത്യർഹമായിട്ടുള്ളത്. ഗവർമെന്റു വിദ്യാഭ്യാസവിഷയത്തിൽ ജാതിമതവ്യത്യാസം പാടില്ലെന്നുള്ള തത്വം നാം ഈ ഇടക്കാലത്തു എങ്കിലും മനസ്സിലാക്കിത്തുടങ്ങിയത് ഏററവും ആശ്വാസജനകം തന്നെ. ഉദ്യോഗം ഭരിയ്ക്കുന്നതിനും വക്കീൽപണി മുതലായ ചില തൊഴിലുകളിൽ ഏർപ്പെടുന്നതിനും മാത്രം വിദ്യാഭ്യാസം മതിയാകുമെന്നു നാം വിചാരിച്ചുവന്നിരുന്ന കാലമുണ്ടായിരുന്നു. ഇപ്രകാരം വിചാരിയ്ക്കുന്ന ആളുകളിൽ ചിലർ നമ്മുടെ ഇടയിൽ ഇപ്പോഴും കണ്ടേയ്ക്കാമെങ്കിലും അവരുടെ എണ്ണം വളരെ കുറവായിരിയ്ക്കാനേ മാർഗ്ഗമുള്ളു. പുലയനു വിദ്യാഭ്യാസമുണ്ടായാൽ കൃഷിക്കാർ പട്ടങ്ങളിലാകുമെന്നും നിലങ്ങളൊക്കെ തരിശായി കിടന്നു നാടു ക്ഷയിച്ചുപോകുന്നതിനിടയാകുമെന്നും മററും വിചാരിക്കുന്ന അപൂർവ്വം ചിലർ നമ്മുടെ ഇടയിൽ

* വിദ്യാഭിവൃദ്ധിക്കായി ശ്രമിക്കുന്നതിന്നു വർഷംതോറും കൂടുന്ന ഒരു സഭയിൽ വെച്ചു വായിച്ചതു.

ഇപ്പോഴും ഉണ്ട്. പക്ഷേ ഇങ്ങിനെയുള്ള സംസ്കൃതമനസ്കന്മാരായ യാഥാസ്ഥിതികന്മാരുടെ അഭിപ്രായങ്ങളെ തീരെ ഗണിക്കാതെ നമ്മുടെ ഗവർമെന്റു താഴ്ന്നതരം ജാതിക്കാരുടെ വിദ്യാഭ്യാസനത്തിലും വേണ്ടവിധം ശ്രദ്ധിക്കുന്നുണ്ടെന്നുള്ളതു നമുക്കെല്ലാവർക്കും അറിയാവുന്നതാണല്ലൊ. ഒരു മനുഷ്യന്റെ കാലക്ഷേപകൌശലം മുതലായ ഗുണങ്ങൾ അയാളുടെ പാരമ്പര്യത്തേക്കാൾ അധികം അയാളുടെ സാമുദായികപരിസരത്തിനെ ആശ്രയിച്ചിരിക്കയാണെന്നാണ് പല ശാസ്ത്രജ്ഞന്മാരുടെയും അഭിപ്രായം. അപൂർവ്വമായി ചില സന്ദർഭങ്ങളിൽ ഉണ്ടാകുന്ന കുശാഗ്രബുദ്ധികളെ ഒഴിച്ചാൽ ഇതു ഏറെക്കുറെ വാസ്തവമാണെന്നു നമുക്കുതന്നെ അനുഭവത്തിൽ അറിയാമെന്നുള്ളതാണ്. ഇങ്ങനെയുള്ള കുശാഗ്രബുദ്ധികൾ ഉണ്ടാകുന്നതു എപ്പൊഴാണ് എങ്ങിനെയാണ് എന്നുള്ളതൊന്നും നമുക്കു മനസ്സിലാക്കാൻ കഴിഞ്ഞിട്ടില്ല. ഷേക്സ്പീയർ, ന്യൂട്ടൺ, നെപ്പോളിയൻ മുതലായ മഹാന്മാരുടെ അസാധാരണസാമർത്ഥ്യത്തിനുള്ള കാരണം എന്താണെന്നു എങ്ങിനെ മനസ്സിലാക്കുക. അതുപോലെയുള്ള മുൻഗാമികളൊ പിൻഗാമികളൊ കൂടാതെ അവർ തനിയെ സാധാരണ മനുഷ്യരുടെ നിലയിൽനിന്നും പൊങ്ങിയ ഒരു മണ്ഡലത്തിൽ ശോഭിച്ചുകൊണ്ടിരിക്കുന്നു. വിദ്യാഭ്യാസംകൊണ്ടു മാത്രം ഇങ്ങനെയുള്ള ആളുകളെ സൃഷ്ടിക്കുന്നതിനു സാധിക്കയില്ല. അവരെ ഒഴിച്ചാൽ ശേഷമുള്ള സാധാരണ മനുഷ്യർ ഉന്നതസ്ഥിതിയിൽ വരുന്നതിനു വിദ്യാഭ്യാസം ഒരു ഉത്തമമാർഗ്ഗമായിത്തീരുന്നതാണെന്നുള്ളതിനു സംശയമില്ല. സർ ആല്ഫ്രെഡ് റസ്സൽ വാൾഡ് ഇപ്രകാരം പറഞ്ഞിരിക്കുന്നു. 'ഒരു മനുഷ്യന്റെ ബുദ്ധിശക്തിയും വികാരസദാചാരഗതികൾക്കും അടിസ്ഥാനമായ സംഗതികൾ ജനനാൽതന്നെ അവനിൽ ചേർന്നിരിക്കുന്നു. എന്നാൽ വിവേകബുദ്ധിയുടേയും വിവേചനശക്തിയുടേയും നിയന്ത്രണം കൊണ്ട് അവയ്ക്കു വളരെ ഭേദഗതികൾ സംഭവിക്കും. ശരിയായ വിദ്യാഭ്യാസം, സമുദായസ്ഥിതി എന്നിവകൊണ്ടും അവ ഒട്ടേറെ പരിഷ്കരിക്കപ്പെടും. കാവ്യമെഴുത്തു, ചിത്രമെഴുത്തു, സംഗീതം എന്നീ വിഷയങ്ങളിൽ പരിജ്ഞാനം കുറവായോ ശൂന്യമായോ ഉള്ള ഒരു കുഡുംബത്തിൽ ആകസ്മികമായി മഹാനായ ഒരു കവിയോ, ചിത്രമെഴുത്തുകാരനോ, സംഗീതജ്ഞനോ ജാതനാകുന്നു. പ്രസിദ്ധപ്രകൃതിശാസ്ത്രജ്ഞനായ ഡാവിന്റെ ഏററവും സമർത്ഥനായ പുത്രൻ ഒരു ഗണിതശാസ്ത്രജ്ഞനായിരുന്നു. എന്നാൽ കുശാഗ്രബുദ്ധികളെ ഒഴിച്ചുള്ള എല്ലാവർക്കും വിദ്യാഭ്യാസംകൊണ്ടു ഒരേ സ്ഥിതിയിൽ വരുനാതിനു സാധിക്കുമെന്നു ഞാൻ പറയുന്നില്ല. എല്ലാ ആളുകളും പല്ലക്കിൽ കയറിയാൽ പല്ലക്കു ചുമക്കാൻ ആളു വേണമല്ലോ, പക്ഷെ പല്ലക്കു ചുമക്കുന്നവരും, പല്ലക്കിൽ കയറുന്നവരും ഒരുപോലെയുള്ള വിദ്യാഭ്യാസം ലഭിക്കുന്നതിനു സൌകര്യമുണ്ടായിരുന്നാൽ പല്ലക്കു ചുമക്കുവാൻ മാത്രമേ കൊള്ളുകയുള്ളു എന്നു നാം ഇപ്പോൾ ഗണിച്ചുപോരുന്നവരിൽ ചിലർ പല്ലക്കിൽ കയറാൻ യോഗ്യതയുള്ളവരായും, അതുപോലെ മറിച്ചും കണ്ടേക്കാം. ഒരു മനുഷ്യൻ സ്വയമേവ എത്രതന്നെ സമർത്ഥനായിരുന്നാലും അയാളുടെ സാമർത്ഥ്യത്തെ പ്രകടിപ്പിക്കുന്നതിനു സൌകര്യമുണ്ടാകുന്നെങ്കിൽ മാത്രമേ അയാൾ സമർത്ഥനാണെന്നു ലോകർക്കു ബോദ്ധ്യം വരികയുള്ളു. ഇങ്ങിനെയുള്ള സൌകര്യമുണ്ടാകുന്നതിനുള്ള ഒരു പ്ര

ധാനമാൎഗ്ഗമാണ് വിദ്യാഭ്യാസം. അതിലേയ്ക്കുള്ള സൌകൎയ്യം എല്ലാവൎക്കും ഒരുപോലെ ഉണ്ടാക്കി കൊടുക്കുന്നതാണ്. വിദ്യാഭ്യാസസംബന്ധമായി ഒരു ഗവൺമെൻറു ഒന്നാമതായി ചെയ്യേണ്ടത്. രണ്ടാമതായി വേണ്ടതു, ബാല്യത്തിൽ കാണപ്പെടുന്ന മാനസീകശക്തികളുടെ വൎദ്ധനയ്ക്കും പലമാതിരി തൊഴിലുകൾക്കും ചേരുന്നവിധവും ജനങ്ങളിൽ ഭൂരിപക്ഷത്തിനും അചിരേണ കാലക്ഷേപമാൎഗ്ഗമായി അനുഷ്ഠിയ്ക്കേണ്ടതായ തൊഴിലിനെ സംബന്ധിച്ച ഒരു പ്രാരംഭപാഠവും, പരിചയവും അവൎക്കു സിദ്ധിയ്ക്കത്തക്കവിധത്തിൽ വിദ്യാഭ്യാസരീതിയെ ഏൎപ്പെടുത്തി നടത്തിയ്ക്കുന്നതാകുന്നു.

വിദ്യാഭ്യാസംകൊണ്ടുള്ള പ്രധാന ഉദ്ദേശ്യം എന്താണെന്നു മനസ്സിലാക്കാതെ പ്രസംഗിയ്ക്കയും പ്രവൎത്തിയ്ക്കയും ചെയ്യുന്ന വിദ്യാഭ്യാസതല്പരന്മാർ നമ്മുടെ ഇടയിൽ ധാരാളം ഉള്ളതുകൊണ്ടു ഇതിനെപ്പററി ഒന്നുരണ്ടു വാക്കു പറയുന്നതു അനുചിതമായിരിയ്ക്കയില്ലെന്നു വിശ്വസിയ്ക്കുന്നു. പൊതുവെയുള്ള വിദ്യാഭ്യാസം സകല ആളുകൾക്കും ഗുണകരമായിട്ടുള്ളതെന്നു പ്രത്യേകം പറയേണ്ടതില്ലാ. കൂലിവേലക്കാരനും കൈത്തൊഴിൽകാരനും, കൃഷിക്കാരനും, എന്നുവേണ്ട, ഏതുതരം ജോലിക്കാരനും, പൊതുവിദ്യാഭ്യാസമുണ്ടായിരുന്നാൽ അവനവൻെറ തൊഴിൽ ബുദ്ധിപൂൎവ്വമായും ആലോചനാപൂൎവ്വമായും പ്രവൃത്തിയ്ക്കുന്നതിനു കഴിയുമെന്നുള്ളതാണെല്ലാ. വിദ്യാഭ്യാസം തീരെ ആവശ്യമില്ലെന്നു കരുതിപ്പോരുന്ന വേലക്കാൎക്കുകൂടിയും ഇതു സംബന്ധിയ്ക്കുന്നതാണ്. ഇതുകൂടാതെ പൊതുവിദ്യാഭ്യാസംകൊണ്ടു ഒരാളിനു മാനസികമായ പരിഷ്കാരവുമുണ്ടാകുന്നതാണ്. മാനസികപരിഷ്കാരംകൊണ്ടു ബുദ്ധിവികാസവും, ദീൎഘദൎശിത്വവും സമസൃഷ്ടങ്ങളുടെ നേൎക്കു അനുകമ്പയും സഹകരണവും, ഗവൺമെൻറിനോടു ആദരവും, വിശ്വാസവും വൎദ്ധിയ്ക്കുമെന്നുള്ളതിനും സംശയമില്ലാ. ഇപ്രകാരം തൊഴിൽ സംബന്ധമായും മാനസീകമായും ഉള്ള അഭിവൃദ്ധിയെ ഉദ്ദേശിച്ചാണ് കഴിയുന്നെടത്തോളം വിദ്യാഭ്യാസം രാജ്യത്തിലെ എല്ലാ പ്രജകൾക്കും നൽകുന്നതിനു ഓരോ ഗവൺമെൻറും ഉദ്യമിച്ചു വരുന്നത്. എന്നാൽ ഒരു സമുദായത്തിൻെറയും അതിലെ ഓരോ അംഗത്തിൻെറയും ആയവ്യയസമ്പാദ്യസ്ഥിതികൾ വേണ്ടപോലെ അഭിവൃദ്ധിയിൽ വരണമെങ്കിൽ പല പ്രകാരത്തിലുള്ള തൊഴിലുകളിൽ ഏൎപ്പെട്ടിരിയ്ക്കുന്ന ആളുകൾക്കു പൊതുവേയുള്ള വിദ്യാഭ്യാസത്തോടുകൂടി അവരവരുടെ തൊഴിലുകളിൽ പ്രത്യേകിച്ചുള്ള അഭ്യസനവും അത്യാവശ്യമാണ്. ഇഹലോകത്തിൽ ഇപ്പോൾ പ്രാധാന്യത്തെ അൎഹിയ്ക്കുന്നതു ധനമാണെല്ലോ. ഒരു മനുഷ്യൻെറയോ ഒരു സമുദായത്തിൻെറയോ ധനസ്ഥിതി മോശമായിരുന്നാൽ അതു മററു മനുഷ്യരുമായോ സമുദായങ്ങളുമായോ ഉള്ള ജീവിതമത്സരത്തിൽ ഒരു വലിയ ന്യൂനതയായി ഭവിയ്ക്കുന്നതു നാംകാണുന്നുണ്ടെല്ലോ. ഇൻഡ്യക്കാർ സാധാരണയായി ഇഹലോകത്തെക്കാൾ പരലോകത്തെപ്പററിയാണ് ചിന്തിയ്ക്കുന്നതെന്നുള്ള കുററം ഇപ്പോൾ നമ്മിൽ അനേകം പേരിൽ ആരോപിയ്ക്കപ്പെടാവുന്നതാണ്. പരലോകത്തെപ്പററിയുള്ള ആലോചനയോടുകൂടി ഇഹലോകത്തെപ്പററി കൂടി ആലോചിയ്ക്കാതിരിയ്ക്കുന്നതു ഒരു വലിയ തെററാണെന്നുള്ളതു നമുക്കും മററു രാജ്യക്കാൎക്കും തമ്മിലുള്ള വ്യത്യാസംകൊണ്ടു തെളിയുന്നു. അതിനാൽ നാം ഇനിയും ഇപ്പോഴത്തേതിൽ കൂടുതലായി അധോഗതിയെ പ്രാപിയ്ക്കാതിരിയ്ക്കണ

മെങ്കിൽ നമ്മുടെ ധനസ്ഥിതിയെ വദ്ധിപ്പിയ്ക്കുന്നതിനുള്ള മാൎഗ്ഗങ്ങളെക്കണ്ടു പിടിച്ച പ്രവൃത്തിയിൽ കൊണ്ടുവരുന്നതിനു ശ്രമിയ്ക്കേണ്ടതു അത്യാവശ്യമായിട്ടുള്ളതാകുന്നു. ധനസമ്പാദനമാൎഗ്ഗങ്ങളിൽ പ്രധാനമായിട്ടുള്ളവ കൃഷി, കൈത്തൊഴിൽ, കച്ചവടം, ഇവയാണെല്ലോ. ഈ വക കാൎയ്യങ്ങളിൽ വേണ്ടപോലെ അഭിവൃദ്ധിയുണ്ടാക്കുന്നതിനാണു നാം ഇപ്പോൾ ശ്രമിയ്ക്കേണ്ടത്. ഏതുവിധമായ തൊഴിലിൻെറയും ശരിയായ നടപ്പിനു അസ്ഥിവാരമായിരിയ്ക്കുന്നതുപൊതുവിദ്യാഭ്യാസമാണെന്നു പറഞ്ഞു കഴിഞ്ഞു. പൊതുവിദ്യാഭ്യാസത്തോടുകൂടി തന്നെ ഓരോതൊഴിൽ സംബന്ധിച്ചുള്ള പ്രത്യേകവിദ്യാഭ്യാസവുംപ്രചാരത്തിൽ കൊണ്ടുവരുന്നതുകൊണ്ടുമാത്രമേ നമ്മുടെ ധനസ്ഥിതിയിൽ നാം ആഗ്രഹിയ്ക്കുന്നേടത്തോളം അഭിവൃദ്ധിയുണ്ടാകയുള്ളു എന്നു നാം പ്രത്യേകം മനസ്സിലാക്കേണ്ടതാണ്.

പരിഷ്കാരദശയിലും ധനസ്ഥിതിയിലും പരമകാഷ്ഠയെ പ്രാപിച്ചിരിയ്ക്കുന്ന പാശ്ചാത്യരാജ്യങ്ങളിലെ ഇപ്പോഴത്തെ വിദ്യാഭ്യാസനയം മേല്പറഞ്ഞ ഉദ്ദേശ്യത്തെ ഉത്തരോത്തരം സാധിപ്പിയ്ക്കത്തക്കതായിട്ടാണ് കാണപ്പെടുന്നതു. ഏകദേശം പത്തൊൻപതാം നൂറ്റാണ്ടിൻെറ ആരംഭംവരെ ആ രാജ്യങ്ങളിലും സാഹിത്യവിദ്യാഭ്യാസത്തിനെയാണ് യഥാൎത്ഥവിദ്യാഭ്യാസമെന്നു അതാതു ഗവൎമ്മെൻറുകൾ ഗണിച്ചുവന്നിരുന്നത്. ഈ തെററിനെ അവർ കണ്ടുപിടിയ്ക്കയും ഇപ്പോൾ അതിനെ പരിഹരിയ്ക്കയും ചെയ്തിരിയ്ക്കുന്നു. നമ്മുടെ ഇപ്പോഴത്തെ സ്ഥിതി പാശ്ചാത്യരാജ്യങ്ങളുടെ പത്തൊൻപതാംനൂറ്റാണ്ടിലെ ആരംഭകാലത്തിലെ സ്ഥിതിയോടു സമമായിട്ടാണ് കാണുന്നത്. അക്കാലത്ത് അവരുടെ വിദ്യാഭ്യാസരീതിയിലുണ്ടായിരുന്ന തെററുകൾ നമ്മുടെ ഇടയിൽ മേലാൽ ഉണ്ടാകാതിരിയ്ക്കുന്നതിനു ശ്രമിയ്ക്കേണ്ട കാലം ഇതാണ്. നമ്മുടെ വിദ്യാഭ്യാസരീതി ഏതുവിധത്തിലായിരിയ്ക്കണമെന്നുള്ളതു പാശ്ചാത്യരാജ്യങ്ങളിലെ ഇപ്പോഴത്തെ വിദ്യാഭ്യാസരീതിയിൽനിന്നും മനസ്സിലാക്കാവുന്നതാകുന്നു.

ഇംഗ്ലാണ്ട്, ജൎമ്മനി, അമേരിയ്ക്ക, മുതലായ വലിയ രാജ്യങ്ങളിലെ വിദ്യാഭ്യാസരീതികൾ ഏറെക്കുറെ ഒരുപോലെയുള്ളവയായിട്ടാണ് കാണുന്നത്. ഈ കാൎയ്യത്തിൽ വേണ്ടപോലെയുള്ള പരിഷ്കാരങ്ങൾ വരുത്തി വിദ്യാഭ്യാസരീതിയെ പ്രായോഗികമാക്കി ചെയ്തതു ഒന്നാമതായി ജൎമ്മനിയാണ്. ജൎമ്മനിയെ തുടൎന്ന് അതേ രീതിയിലുള്ള ഒരു രീതി അമേരിയ്ക്കയിലും ഏൎപ്പെടുത്തി. ഈ രണ്ടു രാജ്യങ്ങളുടേയും മുമ്പോട്ടുള്ള ഗതിയെ കണ്ട് ഇംഗ്ലാണ്ടും വിദ്യാഭ്യാസവിഷയത്തിൽ കാലത്തിനനുസരിച്ചുള്ള പരിഷ്കാരങ്ങൾ ഈ ഇടക്കാലത്തു വരുത്തുകയും, ഇപ്പോഴും വരുത്തിക്കൊണ്ടിരിയ്ക്കയും ചെയ്യുന്നു. ഈ രാജ്യങ്ങളിലെ വിദ്യാഭ്യാസരീതിയിലെ പൊതുഗുണങ്ങളെന്താണെന്നു നോക്കാം. ഒരവിടങ്ങളിൽ വിദ്യാഭ്യാസത്തെ മൂന്നുതരമായി തിരിച്ചിട്ടുണ്ട്. 1. പ്രാഥമികം (Elementary). 2. പ്രാസ്ഥാനികം (Secondary). 3. ഉൽകൃഷ്ടം.

പാശ്ചാത്യരാജ്യങ്ങളിലെല്ലാം പ്രാഥമികവിദ്യാഭ്യാസം(Elementary Education) നിൎബ്ബന്ധിതമാക്കീട്ടുണ്ട്. ഇംഗ്ലാണ്ടിൽ 12 വയസ്സുവരേയും ജൎമ്മനിയിൽ 14 വയസ്സുവരേയും എല്ലാ കുട്ടികളും വിദ്യാഭ്യാസം ചെയ്യണമെന്നുള്ള നിൎബ്ബന്ധമുണ്ട്. ഇംഗ്ലാണ്ടിലും 14 വയസ്സുവരെ വിദ്യാഭ്യാസം

നിർബ്ബന്ധിതമാക്കുന്നതിന് ഒരു ചട്ടം ഇപ്പോൾ ഏർപ്പെടുത്തിയിരിക്കുന്നു. ഈ പ്രാഥമികവിദ്യാഭ്യാസം എല്ലാത്തരം ജോലിക്കാർക്കും ഉദ്ദേശിച്ചിട്ടുള്ളതാകകൊണ്ടു മാതൃഭാഷാഭ്യസനമാണ് ഇതിൽ പ്രധാനമായി കരുതിയിരിക്കുന്നത്. ഇതോടുകൂടി കുറെ കണക്കും, ചരിത്രവും, ഭൂമിശാസ്ത്രവും മററു പൊതുവിഷയങ്ങളും പഠിപ്പിക്കുന്നുണ്ട്. എന്നാൽ സാധാരണയായി പ്രാഥമിക വിദ്യാഭ്യാസം കഴിഞ്ഞതിന്റെ ശേഷം ഒട്ടധികം ആളുകളും വിദ്യാഭ്യാസം നിറുത്തി ഓരോ തൊഴിലുകളിൽ പ്രവേശിക്കാനിടയുള്ളതുകൊണ്ടു വളരെ സാധാരണയായിരിക്കുന്ന തൊഴിലുകളെ സംബന്ധിച്ചുള്ള ചില അറിവുകളും കഴിയുന്നിടത്തോളം പ്രായോഗികമായിട്ടു കുട്ടികൾക്കു പ്രാഥമികവിദ്യാലയങ്ങളിൽ നൽകിവരുന്നുണ്ട്. ഏതു രാജ്യത്തിലും പട്ടണങ്ങളൊഴികെ ശേഷമുള്ള സ്ഥലങ്ങളിലൊക്കെ പ്രധാനമായിട്ടുള്ള തൊഴിൽ കൃഷിയാണ്. അതിനാൽ പ്രാഥമികവിദ്യാലയങ്ങളിൽ ഒരു വിധമായ കൃഷിവിദ്യാഭ്യസനവുംകൂടി നടത്തിവരുന്നു. ഇതിൽ കുട്ടികൾക്കു കഴിയുന്നത്ര ഉത്സാഹവും അഭിരുചിയുമുണ്ടാകുന്നതിനായി പാഠാലയകൃഷിനിലങ്ങൾ (School gardens) ഏർപ്പെടുത്തി ആ വിഷയം നിവൃത്തിയുള്ളിടത്തോളം പ്രായോഗികപാഠങ്ങളോടുകൂടി പഠിപ്പിച്ചുവരുന്നു. പ്രാഥമികവിദ്യാഭ്യാസം കഴിച്ചു പള്ളിക്കൂടം വിട്ടുപോകുന്നതിൽ അധികംപേരും കൃഷിത്തൊഴിലിൽ ഏർപ്പെടുന്നതിനു എളുപ്പമുള്ളതുകൊണ്ടു അതു സംബന്ധമായ അറിവ് അവർക്കു കിട്ടുന്നതായിരുന്നാൽ അവരുടെ തൊഴിലിനെ കുറെക്കൂടി ഭംഗിയായി ചെയ്യാൻ കഴിയുന്നതാണല്ലോ. അതുപോലെ മരപ്പണി, കൊല്ലവേല മുതലായ കൈത്തൊഴിലിലേർപ്പെടണമെന്നുള്ളവർക്കു ആ വക തൊഴിലുകളിലും ഒരുവിധമായി അറിവു സിദ്ധിക്കുന്നതിനു പ്രാഥമികവിദ്യാലയങ്ങളിൽ ഏർപ്പാടുകൾ ചെയ്തിട്ടുണ്ട്.

ഇപ്രകാരം ഓരോ തൊഴിലുകളിൽ ചില്ലറ അറിവു സമ്പാദിച്ചുംകൊണ്ടു പ്രാഥമികവിദ്യാഭ്യാസം കഴിഞ്ഞുപോകുന്നവർക്ക് ഓരോരോ തൊഴിലിൽ ഏർപ്പെട്ടതിന്റെ ശേഷം പൊതുവായും തൊഴിൽസംബന്ധമായുമുള്ള അവരുടെ അറിവിനെ വർദ്ധിപ്പിക്കുന്നതിനു സൌകര്യമുണ്ടാക്കാനായി ജർമ്മനിയിൽ ആദ്യമായിട്ടും അതിന്റെ ശേഷം അമേരിക്കയിലും ഇംഗ്ലാണ്ടിലും Continuation Schools എന്ന നാമധേയത്തിൽ ഒരു തരം വിദ്യാലയങ്ങൾ ഏർപ്പെടുത്തിട്ടുണ്ട്. തൊഴിലുകളിൽ ഏർപ്പെട്ടിരിക്കുന്നവരുടെ സൌകര്യത്തിനനുസരിച്ചാണ് ഈ സ്ഥാപനങ്ങൾ നടത്തിപ്പോരുന്നത്. അവർക്കു ജോലിയില്ലാതെയുള്ള സമയങ്ങളിൽ, അതായതു വൈകുന്നേരത്തും, ഒഴിവുദിവസങ്ങളിലും, ആണ് ഈ വിദ്യാലയങ്ങളിൽ പഠിപ്പിക്കുന്നത്. അവയിലെ പാഠവിഷയങ്ങളിൽ പൊതുവിഷയങ്ങളേയും, കൃഷി, കൈത്തൊഴിൽ മുതലായവയേയുംപററി പ്രാഥമികവിദ്യാലയങ്ങളെ അപേക്ഷിച്ചു കൂടുതലായ തോതു ഏർപ്പെടുത്തിയിരിക്കുന്നു. ജർമ്മനിയിൽ പല സ്ഥലങ്ങളിലും കുട്ടികൾ 14 വയസ്സിന് പ്രാഥമിക വിദ്യാഭ്യാസം തീർത്തു കഴിഞ്ഞാൽ 3 വർഷക്കാലംകൂടി ഈ മാതിരിയുള്ള സ്ഥാപനങ്ങളിൽ പഠിക്കണമെന്നു നിർബ്ബന്ധമുണ്ട്. ഈ ചട്ടം ഇംഗ്ലാണ്ടിലും നടപ്പിൽ വരുത്താൻ ഇപ്പോൾ ആലോചിച്ചുവരുന്നു. പ്രാഥമിക പാഠശാലകളുടേയും മററു പാഠശാലകളുടേയും പ്രധാന ഉദ്ദേശ്യം ജനങ്ങൾക്കു പൊതുവായും തൊഴിൽസംബന്ധമായുമുള്ള വിദ്യാഭ്യാസം താ

ഴ്ന്ന രീതിയിലെങ്കിലും പരക്കെ നാംകണ്ടുമനസ്സിലാക്കുന്നതാണ്. വിദ്യാഭ്യാസംകൊണ്ടുള്ള അനുഭവവേദ്യമായ പ്രയോജനമാണ് ഇതിൽ മുമ്പിട്ടുനിൽക്കുന്നത്.

പ്രാഥമികവിദ്യാഭ്യാസം ജനസമൂഹത്തിൽ ഏററവും താഴ്ന്ന നിലയിലുള്ളവക്കായിട്ട് ഉദ്ദേശിച്ചിരിക്കുന്നു. അതായത് കൈപ്പണിക്കാർ, കൂലിവേലക്കാർ മുതലായവർ. പ്രാസ്ഥാനികവിദ്യാഭ്യാസം പലതരം തൊഴിലാളികൾ, താഴ്ന്നതരം ഗവർമെൻറുജീവനക്കാർ മുതലായവക്കാണ്. അതിലേക്കു പ്രത്യേകം പാഠാലയങ്ങൾ ഉണ്ടാക്കുകയും അതിൻെറ ഉദ്ദേശ്യമനുസരിച്ചു പാഠവിഷയങ്ങൾ ഏപ്പെടുത്തുകയും ചെയ്തിരിക്കുന്നു.

കുറെ കാലങ്ങൾക്കു മുമ്പെ പാശ്ചാത്യരാജ്യങ്ങളിലെ പ്രാസ്ഥാനിക വിദ്യാഭ്യാസ വിഷയങ്ങളിൽപ്രാധാന്യം, ലാററിൻ, ഗ്രീക്ക് മുതലായ ഭാഷകൾക്കായിരുന്നു. ബുദ്ധിവികാസത്തേയും, കൂർമ്മതയേയും വദ്ധിപ്പിക്കുന്നതിനു ഈ മാതിരി ഭാഷാപാഠനം വളരെ ഉതകുന്നതാണെങ്കിലും വ്യവസായാഭിവൃദ്ധിക്കും നാട്ടിലെ ധനസ്ഥിതിയെ നന്നാക്കുന്നതിനും അതു തിരെ ഉപയോഗമില്ലാത്തതായി കണ്ടെത്തുകൊണ്ടു ആ വക സംഗതികൾക്ക് അടിസ്ഥാനമായിരിക്കുന്ന ശാസ്ത്രാഭ്യസനത്തിന് ഇപ്പോൾ പ്രാധാന്യം കല്പിച്ചിരിക്കുന്നു. ഈ കാര്യത്തിലും വേണ്ട പരിഷ്കാരങ്ങൾ ആദ്യമായി ചെയ്തതു ജമ്മനിയാണ്. അവിടെ 19-ാംനൂററാണ്ടിൻെറ ആദ്യകാലത്തു പ്രാസ്ഥാനിക വിദ്യാഭ്യാസത്തിന് 'ജിംന്നാഷിയ' എന്നൊരുതരം സ്ഥാപനങ്ങൾ മാത്രമേ ഉണ്ടായിരുന്നുള്ളു അവയിൽ ലാററിൻഭാഷ സവ്വപ്രധാനവും ശാസ്ത്രാഭ്യസനം ശൂന്യവുമായിരുന്നു. കുറെ കഴിഞ്ഞപ്പോൾ 'ക്രിൽജന്നാഷിയ' എന്നു വേറൊരു തരം സ്ഥാപനങ്ങളുണ്ടാക്കി. അവയിൽ ലാററിൻഭാഷയ്ക്കും ശാസ്ത്രാഭ്യസനത്തിനും ഏകദേശം തുല്യപ്രാധാന്യമുണ്ടായിരുന്നു. പിന്നെ കുറെ കാലം കഴിഞ്ഞപ്പോൾ വേറൊരു സ്ഥാപനമുണ്ടാക്കി. ഇവയിൽ ലാററിൻ ഭാഷ ശൂന്യവും ശാസ്ത്രാഭ്യസനം സവ്വപ്രധാനവുമായിത്തീന്നു. ഈ മൂന്നു തരം സ്ഥാപനങ്ങളും ഇപ്പോൾ ജമ്മനിയിലുണ്ടെങ്കിലും അധികംപേരും ഈ ഒടുവിൽ പറഞ്ഞതിനെയാണ് പ്രോത്സാഹിപ്പിച്ചു വരുന്നത്. പ്രാസ്ഥാനിക പാഠശാലകളിൽ പൊതുവിഷയങ്ങളും ഫ്രഞ്ച്, ഇംഗ്ലീഷ് മുതലായ അന്യഭാഷകളും, രസതന്ത്രം, തത്വശാസ്ത്രം, ജീവിശാസ്ത്രം മുതലായ ശാസ്ത്രങ്ങളുമാണ് പഠിപ്പിക്കുന്നത്. സാങ്കേതികവിദ്യാഭ്യസനത്തിന് ഈ പള്ളിക്കൂടങ്ങളിൽ ഏപ്പാടൊന്നുമില്ലാ. അതിലേക്കു പ്രത്യേകസാങ്കേതികശാലകളുണ്ട്. പക്ഷേ സാങ്കേതികവിദ്യാഭ്യസനത്തിനു സഹായമായി തീരത്തക്കവിധത്തിലാണ് രസതന്ത്രം മുതലായ ശാസ്ത്രങ്ങളെ ഇവിടെ പഠിപ്പിക്കുന്നത്.

ജമ്മനിയിൽ പ്രാസ്ഥാനികവിദ്യാഭ്യാസത്തിനു പലപ്രകാരത്തിൽ പ്രാധാന്യം കല്പിച്ചിട്ടുണ്ട്. അതു മുഴുവനാക്കി School leaving പരീക്ഷ ജയിച്ചുവെങ്കിൽ മാത്രമെ ഗവമ്മേണ്ടു ഉദ്യോഗത്തിലും, ഉയന്നതരം സാങ്കേതികശാലകളിലും സവ്വകലാശാലകളിലും മററും പ്രവേശനം കിട്ടുകയുള്ളു. അതിനാൽ കൂലിവേലക്കാരായിട്ടൊ താഴ്ന്നതരം മററു ജോലിക്കാരായിട്ടൊ കഴിച്ചുകൂട്ടിയാൽ പോരാ എന്നു ഉദ്ദേശിക്കുന്ന എല്ലാ പേരും പ്രാസ്ഥാനിക വിദ്യാഭ്യാസം കഴിച്ചു സർട്ടിഫിക്കെററ് സമ്പാദിക്കേണ്ടത് അത്യാവശ്യമായിട്ടാണിരിക്കുന്നത്. എന്നുമല്ല, എല്ലാ ശേഷിയുള്ള പുരുഷന്മാരും രണ്ടു കൊല്ലം പട്ടാള

ത്തിൽ ചേരണമെന്നുള്ള നിർബ്ബന്ധനിബന്ധനയെ സ്കൂൾലീവിങ്ങ്സർട്ടിഫിക്കെററ് ഉള്ള ആളുകളുടെ കാൎയ്യത്തിൽ കുറെ അയച്ചിട്ടുണ്ട്. അതായത് അങ്ങിനെയുള്ളവർ ഒരു വൎഷക്കാലം വിദ്യാൎത്ഥി ആയി ചേൎന്നു സൈന്യസംബന്ധമായ കാൎയ്യങ്ങൾ പരിചയിച്ചാൽ മതിയാകുന്നതാണ്. രണ്ടു വൎഷക്കാലവും പട്ടാളത്തിൽ ചേൎന്നു സേവിയ്ക്കുന്നവരെല്ലാം വിദ്യാഭ്യാസം കുറവുള്ളവരാണെന്നുള്ള ഒരു ന്യൂനത ഇല്ലാതിരിക്കുന്നതിലേക്കായിട്ടും ചിലർ സ്കൂൾലീവിങ്ങ്സർട്ടിഫിക്കെററ് സമ്പാദിക്കുന്നുണ്ട്. ഏതുപ്രകാരത്തിലായിരുന്നാലും പ്രാസ്ഥാനിക വിദ്യാഭ്യാസം മററു രാജ്യങ്ങളിലെക്കാൾ ജൎമ്മനിയിൽ കൂടുതൽ പ്രചാരത്തിലും അഭിവൃദ്ധിയിലും എത്തീട്ടുണ്ട്. പ്രാഥമിക വിദ്യാഭ്യാസത്തിലെന്നപോലെ ഈ കാൎയ്യത്തിലും ഇംഗ്ലാണ്ടു ജൎമ്മനിയെ പിൻതുടരുന്നതിന് ഇപ്പോൾ ശ്രമിച്ചുവരുന്നു. പക്ഷെ ജൎമ്മനിയിലില്ലാത്തതായ ഒരു നല്ല ഏൎപ്പാടു ഇംഗ്ലാണ്ടിൽ ഇപ്പോഴുണ്ട്. അതായത് അവിടത്തെ ബോർഡിങ്ങ്സ്കൂൾ എന്ന സ്ഥാപനങ്ങളാണ്. ഇവ സ്വതന്ത്രസദാചാരനിഷ്ഠയ്ക്കു ഒരു ഉത്തമമായ മാൎഗ്ഗമായിട്ടാണ് കണ്ടുവരുന്നത്. കീൎത്തിപ്പെട്ട ഭരണാധികാരികൾ, രാജപ്രതിനിധികൾ, രാജ്യതന്ത്രജ്ഞന്മാർ, ഗ്രന്ഥകാരന്മാർ, മുതലായ ആളുകളൊക്കെ ഈ മാതിരി സ്ഥാപനങ്ങളിൽ പഠിച്ചു ശരിയായ മാനസിക പരിഷ്കാരം ഉണ്ടായിട്ടുള്ളവരായിരിയ്ക്കും. എന്നാൽ ഇവയെപ്പററി ഒരു ന്യൂനത പറയാനുള്ളതു ഇവയിൽ എല്ലാ ആളുകൾക്കും പ്രവേശിക്കാൻ സാധിയ്ക്കയില്ലെന്നുള്ളതാണ്. ഈ സ്ഥാപനങ്ങളിൽ പഠിക്കുന്നതിനു സാധാരണയിലധികം ചിലവുള്ളതുകൊണ്ടു വലിയ കുഡുംബത്തിലുള്ളവൎക്കും ധാരാളം പണമുള്ളവൎക്കും മാത്രമെ ഈ പള്ളിക്കൂടങ്ങളിൽ കുട്ടികളെ അയച്ചു പഠിപ്പിക്കാൻ സാധിയ്ക്കയുള്ളൂ. ഇതുകൊണ്ടു പണമുള്ളവരും വലിയ കുടുംബത്തിലുള്ളവരും അവരേക്കാൾ താഴ്ന്ന സ്ഥിതിയിലുള്ളവരുമായി സ്വാതന്ത്ര്യമായി പെരുമാറുന്നതിനു നിവൃത്തിയില്ലാതെ തീരുകയും അതു മൂലം ഇവർ തമ്മിലുള്ള അന്തരവും അസ്വാരസ്യവും ക്രമേണ വൎദ്ധിയ്ക്കുന്നതിനു ഇടയാകുകയും ചെയ്യുന്നുണ്ട്. ഈ മാതിരിയുള്ള ദോഷം ജൎമ്മനിയിൽ കാണന്നില്ല. അവിടെ വലിയവനും ചെറിയവനും, പണമുള്ളവനും പണമില്ലാത്തവനും ഒരേ പള്ളിക്കൂടത്തിൽ ചേൎന്നു പഠിച്ചു സമനിലയിൽ അന്യോന്യസഹവാസത്തോടുകൂടി പെരുമാറിക്കൊണ്ടിരിക്കുന്നു. അവിടത്തെ രാജകുഡുംബത്തിലെ അംഗങ്ങളെ കൂടി ഇപ്രകാരമുള്ള സാധാരണപള്ളിക്കൂടങ്ങളിലയച്ചു പഠിപ്പിയ്ക്കുന്നുണ്ട്. പൊതുവെ പറയുന്നതായിരുന്നാൽ ബോർഡിങ്ങ്സ്കൂൾ ഏൎപ്പാടുകൊണ്ടു ഒരു വിധത്തിൽ ഗുണവും വേറൊരുവിധത്തിൽ ദോഷവും കാണുന്നുണ്ട്. ഇതു ഏതുപ്രകാരമായിരുന്നാലും ആകപ്പാടെ നോക്കുന്നതായാൽ ജൎമ്മനിയിലെ പ്രാസ്ഥാനികവിദ്യാഭ്യാസം ഇംഗ്ലാണ്ടിലുള്ളതിനെക്കാൾ ശ്ലാഘനീയമാണെന്നു മഹാന്മാരായ ചില ഇംഗ്ലീഷുകാർ കൂടി സമ്മതിക്കുന്നുണ്ട്. (തുടരും)

(ഡോക്ടർ, എൻ. കുഞ്ഞൻപിള്ള എം. എ. ബി. എസ് സി. ഡി. എസ് സി.)

# ശാസ്ത്രീയവിഷയങ്ങൾ

## (1) ഉറക്കവും മരണവും

ഇച്ഛാശക്തി, ക്രിയാശക്തി, ജ്ഞാനശക്തി എന്ന വാക്കുകളെപ്പററി ഹിന്തുശാസ്ത്രവ്യവഹാരം എന്തായിരുന്നാലും ഈ ലേഖനത്തിൽ അതിന്നു കല്പിച്ചിട്ടുള്ള അൎത്ഥം, നമ്മളിൽ യാദൃച്ഛികമായും അല്ലാതെയും ഉണ്ടാകുന്നതായ ശക്തിവിശേഷങ്ങൾ (Voluntary and involuntary motions) എന്നു മാത്രമാണ്. ഇച്ഛാശക്തിയും ജ്ഞാനശക്തിയും തമ്മിൽ വലുതായ അന്തരമില്ലാത്തതുകൊണ്ടു ജ്ഞാനശക്തിയിൽ ഇച്ഛാശക്തി ലയിച്ചിട്ടുണ്ടെന്നു സങ്കല്പിച്ച് ഇച്ഛാശക്തിയേയും ക്രിയാശക്തിയേയും മാത്രം ഇപ്പോൾ ആലോചിച്ചാൽ മതി.

തലച്ചോറിനെ മുമ്പും പിമ്പും എന്നു രണ്ടായി ഭാഗിച്ച് അതിൻ മുമ്പിൽനിന്നു പുറപ്പെടുന്ന ശക്തിയൊക്കെ ക്രിയാശക്തിയും പിമ്പിൽനിന്നു പുറപ്പെടുന്നതൊക്കെ ഇച്ഛാശക്തിയുമായിട്ടാണ് പാശ്ചാത്യന്മാർ വിചാരിച്ചുവരുന്നത്. അതായത് ഉന്മേഷനിമേഷങ്ങൾ, ശ്വാസോച്ഛ്വാസങ്ങൾ ഹൃദയത്തിന്റെ തുടിപ്പ്, ദഹനം, തുടങ്ങിയുള്ള അനേക ജോലികൾ നമ്മുടെ ദേഹത്തിൽ നടക്കുന്നതു ക്രിയാശക്തിയുടെ ജോലികളാണ്. അറിയുക, കയ്യും കാലും ഇളക്കുക, നടക്കുക, സംസാരിക്കുക, തുടങ്ങിയുള്ളതൊക്കെ ഇച്ഛാശക്തിയുടെ പ്രവൃത്തിയാണ്. ഈ രണ്ടു ശക്തികൾക്കും നാം എപ്പോഴും അധീനന്മാരാണെങ്കിലും ഇവരുടെ ശക്തികൾ എപ്പോഴും തരം തിരിച്ചറിവാൻ നമ്മാൽ സാധിക്കയില്ലെങ്കിലും, ഇങ്ങിനെ രണ്ടു വകപ്പായി ശക്തിയുടെ വികാരം നമ്മളിൽ ഉണ്ടാകുന്നുണ്ടെന്ന കാൎയ്യം നിൎവ്വിവാദമാണ്.

ഈ ശക്തികളിൽ ഇച്ഛാശക്തിക്കു ദിനംപ്രതി കുറെ സ്വസ്ഥമെടുക്കാതെ നിവൃത്തിയില്ല. ഇച്ഛാശക്തി സ്വസ്ഥമെടുക്കുമ്പോഴാണ് നാം ഉറങ്ങുന്നുവെന്നു പറയുന്നത്. ക്രിയാശക്തി നാം ഉറങ്ങുമ്പോഴും വ്യാപരിച്ചുകൊണ്ടുതന്നെയിരിക്കുന്നു. നാം ഉറക്കം കഴിച്ചാൽ ഇച്ഛാശക്തിക്കു ബലക്ഷയം വരുന്നുവെന്നു മാത്രമല്ല, ആ ബലക്ഷയം ക്രിയാശക്തിയേയും ബാധിക്കുന്നു. അതാണ് ചില രോഗകാരണമായിത്തന്നെ തീരുന്നത്. പൌരാണികകാലങ്ങളിൽ അപരിഷ്കൃതന്മാരുടെ ഇടയിൽ നടപ്പുണ്ടായിരുന്ന ഒരു ശിക്ഷ, ദോഷിയെ ഉറങ്ങാൻ സമ്മതിക്കാതെ രോഗിയാക്കി കൊല്ലുകയാണ്. ഈ ശിക്ഷക്കധീനനാക്കിയവനെ ജെയിൽപാറാവുകാർ എപ്പൊഴും ഉണൎത്തിയിരുത്തും. അഞ്ചെട്ടു ദിവസം ഇങ്ങിനെ കഴിയുമ്പോൾ ഈ ദോഷിയുടെ ക്രിയാശക്തി ക്ഷയിച്ച് അവൻ മരിക്കുന്നു.

ക്രിയാശക്തിയുടെ ഉറക്കമാണ് മരണമെന്നു പറയുന്നത്. ഈ ദീൎഘനിദ്രയും സാധാരണ നിദ്രപോലെ ഉണരാത്തതല്ല. പക്ഷെ എത്രകാലം ക്രിയാശക്തി വ്യാപാരം ചെയ്തിട്ടുണ്ടോ അത്രകാലവും ഉറങ്ങിക്കിടക്കും. അതു മാത്രമേയുള്ളൂ. ആ ദീൎഘനിദ്ര അവസാനിക്കുന്നതുവരെ ഈ ദേഹത്തെ കേടുകൂടാതെ നിൎത്തുവാൻ സാധിക്കുമെങ്കിൽ വീണ്ടും ജീവൻ വന്നു ക്രിയാശ

ക്തിയും ഇച്ഛാശക്തിയും യോജിച്ച പ്രവൃത്തിയ്ക്കുമെന്നാണ് പാശ്ചാത്യന്മാർ പറയുന്നത്.

നമ്മുടെ യോഗാഭ്യാസികളും ഈ രണ്ടു ശക്തിയെയും നല്ലവണ്ണം അറിഞ്ഞ് അവയെ ജ്ഞാനശക്തികൊണ്ട് ഇഷ്ടംപോലെ വ്യാപരിപ്പിയ്ക്കുന്നു. അതായതു യോഗാഭ്യാസത്തിന്റെ മിടുക്കുകൊണ്ടു ക്രിയാശക്തിയ്ക്കു് ഇടയ്ക്കിടെ ഉറങ്ങുവാൻ അവസരം കൊടുത്തു ആയുസ്സിനെ ദീൎഘിപ്പിയ്ക്കുന്നു. ഇങ്ങിനെ ആയുസ്സിനെ ദീൎഘിപ്പിപ്പാൻ ശക്തിയുള്ളവർ മഹാത്മാക്കളെന്നു പറയുന്നവരായിരിയ്ക്കും.

ഈ തത്വം ഒട്ടുമുക്കാലും ഈ ബ്രഹ്മാണ്ഡത്തെ തന്നെ സംബന്ധിക്കുന്നതാണ്. സഗുണബ്രഹ്മാവസ്ഥയിൽ ലോകം എത്രകാലത്തോളം വ്യാപരിയ്ക്കുന്നുണ്ടോ അത്രകാലത്തോളം നിൎഗ്ഗുണബ്രഹ്മമായി ലോകം പ്രളയത്തിൽ മുങ്ങിക്കിടക്കുമെന്നു പറയുന്നുണ്ടല്ലൊ. ഈ ലോകത്തിൽ ഓരോരുത്തനും ബ്രഹ്മാണ്ഡത്തിന്റെ ഒരു വ്യഷ്ടി മാത്രമാണെന്നുള്ള മഹദ്വചനം ഇപ്പോൾ പാശ്ചാത്യന്മാർ ദൃഷ്ടാന്തസഹിതം തെളിയിച്ചുതുടങ്ങിയിരിക്കുന്നു.

—***—

## 2. എക്സ് റെയിസ്സ്.

പാശ്ചാത്യന്മാരുടെ ചികിത്സാക്രമത്തിൽ എക്സ് റെയിസ്സുകൊണ്ടുള്ള ദേഹപരിശോധനസമ്പ്രദായം വളരെ പ്രധാനമായി ഗണിച്ചുവരുന്നൊന്നാണ്. ഈ യന്ത്രത്തിന്റെ സഹായത്താൽ നമ്മുടെ ദേഹത്തിനുള്ളിൽ കിടക്കുന്നതൊക്കെയും വെളിവായി പുറമെ കാണ്മാൻ സാധിയ്ക്കും. മാംസംകൊണ്ടുള്ള മറവിനെ ഈ യന്ത്രം കളയുന്നുവെന്നൊ അല്ലെങ്കിൽ മാംസത്തെ കണ്ണാടിക്കു തുല്യമാക്കുന്നുവെന്നൊ വിചാരിയ്ക്കാം. വെടികൊണ്ട് ഒരാളുടെ ദേഹത്തിൽ കിടപ്പുള്ള വെടിയുണ്ട എവിടെയാണെന്നു കണ്ടുപിടിപ്പാനും ഇതുപോലെയുള്ള വേറെ ആവശ്യങ്ങൾക്കുമാണ് 'എക്സ്' റെയിസ്സ്" ഉപയോഗമായിത്തീരുന്നത്. വെടികൊണ്ട ദിക്കിൽ ഉണ്ട നില്ക്കില്ല. അതു ശരീരത്തിൽ എവിടെയെങ്കിലും കടന്നുകൂടുന്നു. ആയത് ഇന്ന സ്ഥലത്താണെന്നറിഞ്ഞാൽ അവിടെ കീറി വെടിയുണ്ട പുറത്തേയ്ക്കു് എടുക്കാവുന്നതാണല്ലൊ. ഈ 'എക്സ് റേയിസ്സ് ബിലാത്തിയിലെ ചില തപ്പാലാപ്പീസ്സുകാർ, വേറെ ഒരു ആവശ്യത്തിന് ഇപ്പോൾ ഉപയോഗിച്ചുതുടങ്ങിയിരിയ്ക്കുന്നു. തപ്പാലിൽ വരുന്ന പാർസൽ ലക്കോട്ടു മുതലായതിനുള്ളിൽ, തപ്പാലാപ്പീസ്സുകാരെ തോല്പിച്ചു തപ്പാൽക്കൂലി ആദായമെടുപ്പാൻ വാച്ച്, മോതിരം, ചങ്ങല മുതലായ സാധനങ്ങൾ വെച്ചയയ്ക്കുന്നത് എളുപ്പത്തിൽ പരിശോധിച്ചറിവാൻ ഈ "എക്സ്റൊയിസ്സ്" അവരെ സഹായിയ്ക്കുന്നു. പാർസലിന്റെ ഉള്ളിൽ ഇന്ന സാധനങ്ങളൊക്കെയുണ്ടെന്നു പാർസലിന്റെ പുറമെ ഈ യന്ത്രം വെച്ചുനോക്കിയാൽ കാണ്മാൻ ഒരു പ്രയാസവുമില്ലത്രെ.

സി. കെ. യം.

—***—

# ശൃംഗാരമണ്ഡനം ഭാണം

(പരേതനായ തയ്ക്കാട്ട് നാരായണൻ മൂസ്സ് അവർകൾ)

---

നാന്ദി.

ഉല്ലാസത്തോടുദിക്കും ഗിരിയിൽവിലസീടും
ശോണനാലേന്ദുശോഭാ
സല്ലീലക്കല്ലലെല്ലാം ഹരനവരപാട-
ശ്രേണിയാൽഭംഗിക്കുട്ടും
അല്ലെങ്കിൽപോരിനെത്തും മഹിഷതനുപി
ന്നാന്ത്രമാലാകലാപാ (ഉ-
മെല്ലെച്ചാർത്തുന്നഗൌരീകചഗിരിയുഗളം
മംഗളംചേക്കണംമേ.

അത്രതന്നെയുമല്ല —

ഗോവൃന്ദംമേച്ചുവൃന്ദാവനഭുവിഭുവനം
മൂന്നിനുംമൂലമാകും
ഗോവിന്ദൻപന്തടിച്ചുംപലവകകളിയാൽ
ക്ഷീണനായ്വാണിടുമ്പോൾ
ആവിർമ്മോദാലശോകച്ചെറുതളിരുകളാ-
ലാശ്ശുവീശിത്തലോടി-
ജ്ജീവിപ്പിക്കുന്നഗോപീജനനിരനിരയം
നീക്കണംനിത്യവുംമേ.

അതുമാത്രമല്ല —

ആരുംകാണാതകണ്ടങ്ങുറിയതിലമരും
പാൽകലത്തിൻറെമൂട്ടിൽ
സൈപരംകോലിട്ടുകുത്തിത്തുളയുടെശരിയാ-
യ്നിന്നുതാൻവായകാട്ടി
ചോരുംക്ഷീരംകുടിച്ചിട്ടുടനെയവിടെനി-
ന്നന്യഗോപീഗൃഹത്തിൽ
ചേരുംചേതോഹരാംഗൻചൊടിയൊടുവി
ത്തത്തണംചിത്തരംഗേ. (ലസി-

അതുകൊണ്ടും മതിയില്ല —

കഞ്ജാസ്യായോധനത്തിൻകളരികൾപതി
റായിരത്തെട്ടിലുംതാൻ (നാ-
സഞ്ജാതപ്രേമഭാരാൽസ്സരസമനുദിനം
കേളിയാടിക്രമത്തിൽ
മഞ്ജുപ്പൂമേനിവാട്ടുന്നതിനിടയിലൊളി-
ച്ചുനപഹംജരവൃത്യാ
രഞ്ജിപ്പുറുന്നരാധാധരമധുനുകരും
കണ്ണനെക്കൈതൊഴുന്നേൻ.

(നാന്ദിയുടെ അവസാനത്തിൽ സൂത്രധാരൻ പ്രവേശിക്കുന്നു)

സൂത്രധാരൻ — (തൊഴുതുംകൊണ്ട്)

സോമനേക്കാൾപ്രകാശിക്കും,
കാമിനീവദനത്തിനും
കാമാനുകൂലമധുനാ
കാമനുംകൈതൊഴുന്നുഞാൻ.

കാമദേവനെപ്പോലെ ആരുംതന്നെയില്ല, അമ്പ!

പരാശരമുനീന്ദ്രനുംപരമയോഗ്യനാമിന്ദ്രനും
മുരാന്തകനുമെന്നുപോരഥവിരിഞ്ചനുംച- (ന്ദ്രനും
പുരാ,വ്യഭിചരിക്കവാ,നിവനൊരനാംകാര- (ണം
പരാക്രമമിതിൽപ്പരാപാവതെന്തുപാക്കും- (വിധൌ.

എന്നാൽ ഇവരുടെ കഥ ഇരിക്കട്ടെ; ഇവർ കുറെ സ്ത്രീജിതന്മാരായിരിക്കാം. കത്തിയെരിയുന്ന മൂന്നാം തൃക്കണ്ണിൽ കാമദേവനെ ദഹിപ്പിച്ചിരിക്കുന്ന സാക്ഷാൽ ശ്രീപരമേശ്വരൻറെ കഥ വിചാരിച്ചാൽ അത്ഭുതംതന്നെ.

ധിക്കാരത്തോടെതിർത്താക്കസുമശരമദം
മിക്കതുംതീർത്തുമുന്നം
മുക്കണ്ണൻ മുക്കപൊത്തിക്കഠിനതരതപ-
സ്സോറനാൽചെയ്തമൂലം

മുക്കാംകാമാത്തിപൂണ്ട പ്രകൃതിയുടലുമ-
 ഗ്ഗ്ലേകിയെന്നല്ലൊട്ടക്കം
വക്കാണത്തിന്നുവേറിട്ടൊരു തരുണിജട-
 ക്കെട്ടിലുംവന്നുകൂടി.

ആശ്രിതവത്സല്യം എന്നുള്ള ഗുണം ഈ കാമദേവനെപ്പോലെ ആക്കും ഉണ്ടെന്നു തോന്നുന്നില്ല.

പന്തും,വൃക്കുല,പൊൻകുടം,കമലമൊ-
 ട്ടെന്നപ്പവൻപവ്വതം
ചന്തംചേന്നൊരു ചക്രവാകയുഗവും,
 കുംഭിന്ദ്രകുംഭങ്ങളും
താന്താങ്ങൾക്കുപറിച്ചപാടമുഴവൻ
 നോക്കുന്നുപോർകൊങ്കകൾ-
ക്കെന്തിപ്പോളൊരുതാഴ്ചയിപ്പുലർശരൻ
 നിൽപുണ്ടുനൽപ്പിൻബലം.

വളരെ വിസ്തരിച്ചിട്ടാവശ്യമില്ല.

(അടുത്തുനിന്നു തൊഴുതുംകൊണ്ട്)

പാരിൽകീത്തിപെരുത്തതൃശ്ശിവപുരം
 തന്നിൽപ്രസിദ്ധപ്പെട്ടം
പൂരത്തിന്നിഹവന്നുചേന്നപുരുഷാ-
 രത്തെപ്പുകഠത്തീടുവാൻ
പോരാ,ഞാനൊരുഭാണമിസ്സഭയിൽവെ-
 ച്ചാടാൻനിനച്ചായതി-
ന്നാരംഭിച്ചസദസ്യരിന്നുസദയം
 കൊണ്ടാടുവാൻവന്ദനം.

അതുകൊണ്ടു സാമാജികന്മാർ രസകരമായിരിയ്ക്കുന്ന ഭാണം ഏതാകുന്നു എന്നഭിപ്രായപ്പെടുവാനും ഈ കൃത്യം വേണ്ടവിധം നിവ്വഹിയ്ക്കുന്നതിന്ന് അനുഗ്രഹിപ്പാനും സവിനയം അപേക്ഷിയ്ക്കുന്നു.

(അണിയറയുടെ നേരെ നോക്കീട്ട്)
ആര്യേ! ഇവിടെ വന്നാലും.

(നടി പ്രവേശിയ്ക്കുന്നു.)

നടി—എന്തിനാകുന്നു എന്നെ വിളിച്ചത്?

സൂത്ര—ആര്യേ! പറയാം; കേൾക്കു.

കേടറ്റൊരിസ്സഭയിലിന്നൊരുഭാണമിപ്പോ-
ളാടുന്നതിന്നുതുനിയുന്നുപയോജനേത്ര!
പാടുള്ളയത്നമിഹചെയ്യുന്നേരെയായാൽ
നേടാംനമുക്കുബഹുധാബഹുമാനമേറം.

നടി—ആര്യ! എന്നാൽ ഏതു ഭാണമാണിവിടെ പ്രയോഗിക്കേണ്ടത്?

(രണ്ടുപേരും ആകാശത്തിൽ
ചെവിയോത്തിട്ട്)

ചൊല്ലൊണ്ടുംകേരളത്തിൽപുകഴിയപഴനെ
 ല്ലിപ്പുറത്തെന്നതെക്കാ-
ട്ടില്ലന്നൻനാട്ടുകാക്കുഭിമതനതുപോ-
 രച്ചവൈദ്യാഗ്രഗണ്യൻ
വല്ലിന്നൻനാട്യവിദ്യാചതുരതകലരു-
 ന്നോരുനാരായണൻമൂ-
സ്സൽപ്രീത്യാതീത്തപുത്തൻകവിതകൾപല
 ണ്ടായതിൽപ്പെട്ടതാട്ടേ. (തു-

(എന്നു രണ്ടുപേരും കേട്ടതായി നടിച്ച്)

നടി—ആര്യ! ഈ സഭാവാസികളുടെ വാക്കുകൊണ്ടു കവിയുടെ പേരുമാത്രം മനസ്സിലായതല്ലാതെ ഇന്ന ഭാണം വേണമെന്ന് ഇനിയും തീച്ചയായിട്ടില്ലല്ലൊ.

സൂത്ര—ആര്യേ! കായ്യമൊക്കെ മനസ്സിലായി. നമ്മുടെ ഉദ്ദേശവും ഫലിച്ചു. എന്തുകൊണ്ടെന്നാൽ,

(തുടരും)

# കൊച്ചിസാഹിത്യസമാജം

## ഒരു സാമാന്യയോഗം.

1089 എടവം 32-ാംനു ഞായറാഴ്ച വൈകുന്നേരം 4½ മണിക്കു തൃശ്ശിവപേരൂര് മംഗളോദയം കമ്പനി ആപ്പീസ്സിൽ വെച്ചു കൂടിയ കൊച്ചി സാഹിത്യസമാജം വക സാമാന്യയോഗത്തിലെ ആലോചനകളും തീൎപ്പുകളും.

സഭയിൽ ഹാജരുണ്ടായിരുന്ന സാമാജികന്മാർ.

കൊച്ചി 10-ാം മുറ രാമവൎമ്മ അപ്പൻതമ്പുരാൻ തിരുമനസ്സുകൊണ്ട്

| | | | |
|---|---|---|---|
| മ- രാ- രാ- | സി. അച്ച്യുതമേനോൻ | അവർകൾ | ബി. എ. |
| ,, | സി. അന്തപ്പായി | ,, | ബി. എ. |
| ,, | കെ. ഗോവിന്ദൻനമ്പ്യാര് | ,, | ബി. എ., ബി. എൽ. |
| ,, | വി. കെ. കുഞ്ഞൻമേനോൻ | ,, | |
| ,, | സി. കുഞ്ഞിരാമൻമേനോൻ | ,, | |
| ,, | കുററിപ്പുറത്തു കേശവൻനായര് | ,, | |

### തീൎപ്പുകൾ.

1. ങ്ക:— ഉച്ചാരണം മൂന്നു വിധത്തിൽ (1) ങ്ക, (2) ൻക, (3) ൺക. 'ങ്ക' എന്ന അക്ഷരം സാമാന്യമായിട്ട് ങ്ക എന്ന ശബ്ദത്തെ കുറിക്കുന്നു. ൻക, ൺക, എന്ന ഉച്ചാരണങ്ങളെ കുറിക്കുന്ന ദിക്കുകളിൽ 'ങ്ക' എന്ന് കൂട്ടക്ഷരമായിട്ടും ൻക, ൺക, എന്ന് വിടത്തിട്ടും എഴുതാവുന്നതാണ്. എന്നാൽ ൻക, എന്നതു പ്രത്യയത്തിൽ വരുമ്പോൾ 'ങ്ക' എന്നു തന്നെ എഴുതേണ്ടതാകുന്നു.

ഉം:— വെൺകുററക്കുട — വെങ്കുററക്കുട
ചുങ്കം — ചുങ്കം
അവൻകൽ — അവങ്കൽ

2. മ്പ:— ഉച്ചാരണം മൂന്നു വിധത്തിൽ (1) മ്പ, (2) ൻപ, (3) ൺപ. സാമാന്യമായി മ്പ എന്ന ശബ്ദത്തെ കുറിക്കുന്നു. ൻപ, ൺപ, എന്ന ഉച്ചാരണങ്ങളെ കുറിക്കുന്ന ദിക്കുകളിൽ മ്പ എന്നു കൂട്ടക്ഷരമായിട്ടും ൻപ, ൺപ, എന്നു വിടത്തിട്ടും എഴുതാവുന്നതാണ്.

ഉം:— അൻപ് — അമ്പ്
അമ്പ — അമ്പ
പൈൺപൈതൽ — പെമ്പൈതൽ

(ഞ്ച- എന്ന അക്ഷരത്തിന്നും മേൽനിയമം ബാധിക്കുന്നതാണ്. വൎഗ്ഗപഞ്ചമങ്ങൾക്കു മററുള്ള വൎഗ്ഗാക്ഷരങ്ങളോടുള്ള സംയോഗത്തിങ്കൽ സംശയത്തിന്നു അവകാശവും ഉള്ളതല്ല. മ- പ-)

2. സമാജത്തിന്റെ ഉദ്ദേശങ്ങളിൽ ഒന്ന് ഒരു നല്ല മലയാളനിഘണ്ടു ഉണ്ടാക്കേണമെന്നാകുന്നു. ബ്രിട്ടീഷ്, കൊച്ചി, തിരുവിതാംകൂർ ഈ ഗവൎമ്മെണ്ടുകൾ ഇങ്ങിനെ ഒരു നിഘണ്ടു ഉണ്ടാക്കേണ്ടതിന്നു ഏൎപ്പാടുകൾ ചെയ്തുവരുന്നതായി അറിയുന്നു. ഈ കാൎയ്യത്തിൽ ഈ സമാജത്തിന്റെ കൎത്താശകൂടി ഉണ്ടായിരിപ്പാൻ മേപ്പടി ഗവൎമ്മേണ്ടുകളോട് അപേക്ഷിക്കേണ്ടതാണെന്നും, ഇതു സംബന്ധമായി മേലാൽ വേണ്ടത് സമാജം പ്രസിഡേണ്ട് ചെയ്യേണ്ടതാണെന്നും തീൎച്ചയാക്കി.

3. മംഗളോദയം മാസിക സംബന്ധമായി സമാജത്തിന്നുള്ള ഭാരം നിവ്വഹിക്കേണ്ടതിന്നായി ഒരു ക്ലാക്കിന്നു 5 ക. വരെ പ്രതിഫലം സമാജഫണ്ടിൽനിന്നു കൊടുക്കുന്നതിന്നു വിരോധമില്ലെന്നും, ലേഖനങ്ങൾ സമ്പാദിക്കുന്നതിന്ന് ഈ ക്ലാക്ക് പുറമെ പോകേണ്ടിവന്നാൽ യഥാത്ഥവഴിച്ചിലവു കൊടുക്കാമെന്നും, ഈ നിശ്ചയം കഴിഞ്ഞ കുംഭം മുതൽ ബലത്തിൽ പെടുന്നതാണെന്നും തീച്ചയാക്കി.

രാമവമ്മ (ഒപ്പ്)
പ്രസിഡേണ്ട്.

———*———

പുതുതായി ചേന്ന സാമാജികന്മാർ.

123 മ. രാ. രാ. എം. ശേഷഗിരിപ്രഭു അവർകൾ എം. എ.
ചാലപ്പുറം കോഴിക്കോട്.

124 ,, വിളായിത്തറയിൽ കൃഷ്ണൻ വൈദ്യർ അവർകൾ
പുത്തൻതോട്—തൃപ്പൂണിത്തുറ.



1089 മിഥുനം 23-ാംനു- കൂടി പണം അടച്ച
സാമാജികന്മാരുടെ വിവരം.

| | | | | | | |
|---|---|---|---|---|---|---|
| | | | മുൻആകെ | 58 | 0 | 0 |
| 89 | മ. രാ. രാ. | കഞ്ഞൻ വാരിയര് | അവർകൾ | 1 | 0 | 0 |
| 5 | ,, | വി. കെ. കുഞ്ഞൻമേനോൻ | ,, | 3 | 0 | 0 |
| 110 | ,, | സി. വി. രവിവമ്മരാജാ | ,, | 1 | 0 | 0 |
| 48 | ,, | പി. കെ. നാരായണൻ നമ്പീശൻ | ,, | 1 | 0 | 0 |
| 81 | ,, | അഴകംകുമരത്തു കരുണാകരൻ നായർ | ,, | 2 | 0 | 0 |
| 18 | ,, | എ. ഗോപാലമേനോൻ തിരുവനന്തപുരം | ,, | 3 | 0 | 0 |
| 86 | ,, | കോയിക്കൽ രാമവമ്മൻ തിരുമുൽപ്പാട് | ,, | 3 | 0 | 0 |
| 121 | ,, | കെ. വി. ഗോവിന്ദൻനായർ | ,, | 1 | 0 | 0 |
| 75 | ,, | ആർ. ഈശ്വരപ്പിള്ള | ,, | 3 | 0 | 0 |
| 102 | ,, | പന്തളത്തു കേരളവമ്മതമ്പുരാൻ | ,, | 3 | 0 | 0 |
| 73 | ,, | കുണ്ടൂർ നാരായണമേനോൻ | ,, | 3 | 0 | 0 |
| 93 | ,, | കെ. സി. മാനവിക്രമൻ രാജാ | ,, | 3 | 0 | 0 |
| 84 | ,, | സി. കെ. കേരളവമ്മതമ്പാൻ | ,, | 2 | 0 | 0 |
| 64 | ,, | കാലടി രാമൻ നമ്പ്യാര് | ,, | 2 | 0 | 0 |
| 28 | ,, | കെ. പി. പത്മനാഭമേനോൻ | ,, | 3 | 0 | 0 |
| 83 | ,, | വി. നാരായണൻ നായര് | ,, | 3 | 0 | 0 |
| 122 | ,, | പി. ലക്ഷ്മണൻ നമ്പൂതിരി | ,, | 3 | 0 | 0 |
| 63 | ,, | ഇ. ഗോപാലമേനോൻ | ,, | 2 | 0 | 0 |
| 7 | ,, | സി. കുഞ്ഞിരാമമേനോൻ | ,, | 2 | 0 | 0 |
| 98 | ,, | കെ. പരമേശ്വരക്കുറുപ്പ് | ,, | 2 | 0 | 0 |
| | | | ആകെ | 104 | 0 | 0 |

തൃശ്ശിവപേരൂർ
23—1—89

} കെ. ഗോവിന്ദൻ നമ്പ്യാർ
സാഹിത്യസമാജം ഖജാൻജി.

———*———

## മദിരാശിഗവൎമ്മേണ്ടിന്റെ മറുവടി.

എടവം 32-ാംനു-ത്തെ സാമാന്യയോഗത്തിൽ വെച്ചു തീൎപ്പുചെയ്തപ്രകാരം സമാജം പ്രസിഡെണ്ടു മദിരാശിഗവൎമ്മേണ്ടിലേക്ക് അയച്ച എഴുത്തിന്നു, ഗവൎമ്മേണ്ട് ആക്ടിങ്ങ് സിക്രട്ടരി ബഹുമാനപ്പെട്ട, ഡബ്ളിയു ഫ്രാൻസിസ്സ് സായ്പവൎകൾ മുഖേന താഴെ കൊടുത്ത മറുവടി സമാജം പ്രസിഡേണ്ടിന്നു കിട്ടിയിരിക്കുന്നു.

ഉട്ടകമണ്ട് 1914 ജൂലായി 1-ാംനു-

'നിങ്ങൾ കഴിഞ്ഞ ജൂൺ 19-ാംനു- അയച്ച എഴുത്തു കയ്പറിയിരിക്കുന്നു. എഴുത്തിൽ പ്രസ്താവിച്ച കാൎയ്യം ഗവൎമ്മേണ്ടിന്റെ ശ്രദ്ധയിൽ പെടുന്നതാണ്.'

*

## സമാജം വക ഒരു പ്രത്യേക പരസ്യം.

സാഹിത്യസമാജനിശ്ചയങ്ങൾക്കനുസരിച്ച താഴെ പറയുന്ന കേരളീയസാഹിത്യകാരന്മാരുടെ ജീവചരിത്രം സമാജം മുഖേന അച്ചടിച്ചു പ്രസിദ്ധം ചെയ്വാൻ ആലോചിച്ചുവരുന്നുണ്ട്. സാമാജികന്മാരിൽ ആരെങ്കിലും, ഇവരിൽ ആരുടെയെങ്കിലും ജീവചരിത്രം എഴുതുവാൻ ഒരുക്കമുണ്ടെങ്കിൽ വിവരം സമാജം പ്രസിഡേണ്ടിനെ ഉടനെ അറിയിക്കേണ്ടതാണ്. ഈ വക പുസ്തകങ്ങൾ പരിശോധിച്ചു വേണ്ടപ്പെട്ട ഭേദഗതികൾ ചെയ്തു പ്രസിദ്ധം ചെയ്വാൻ സമാജം ഏല്ക്കുന്നതും ഈ വക പ്രസിദ്ധീകരണങ്ങളിൽ നിന്നുണ്ടാവുന്ന ആദായത്തിന്റെ പകുതിയിൽ കുറയാതെ ഒരു സംഖ്യ ഗ്രന്ഥകൎത്താവായ സാമാജികന്നു പ്രതിഫലമായി കൊടുക്കുന്നതുമാണ്. പുസ്തകം എഴുതേണ്ട രീതി ഇംഗ്ലീഷിൽ 'സാഹിത്യകാരന്മാർ' (men of letters) എന്ന ഗ്രന്ഥങ്ങളുടെ സമ്പ്രദായത്തിലാണ്. അധികവിവരം പ്രസിഡേണ്ടിനോട് എഴുതിചോദിച്ചാൽ കിട്ടുന്നതാണ്.

1. തുഞ്ചത്ത് രാമാനുജനെഴുത്തച്ഛൻ
2. കണ്ണശ്ശപണിക്കർ
3. ഉണ്ണായിവാരിയര
4. ചെറുശ്ശേരി നമ്പൂതിരി
5. കലക്കത്ത കുഞ്ചൻനമ്പ്യാർ
6. ഇരയിമ്മൻ തമ്പി
7. മേപ്പത്തൂര് നാരായണഭട്ടതിരി
8. കോട്ടയം കേരളവൎമ്മതമ്പുരാൻ
9. വെണ്മണി നമ്പൂതിരിപ്പാടന്മാർ
10. കൊടുങ്ങല്ലൂർ കുഞ്ഞികുട്ടൻതമ്പുരാൻ
11. നടുവത്തച്ഛൻനമ്പൂതിരി
12. ക. ചന്തുമേനോൻ



പുറമെ അവർ പൂർവ്വികന്മാരുടെ പ്രേതങ്ങളെയും ആരാധിയ്ക്കുന്നുണ്ട്. ഈ വക ഭൂതങ്ങളും പ്രേതങ്ങളും ഉറക്കത്തിൽ പ്രത്യക്ഷമായി അവർക്കാവശ്യമുള്ളതു ചോദിയ്ക്കുകയും, ചോദിച്ചതു കൊടുക്കാതിരുന്നാൽ ഓരോ കഷ്ടപ്പാടുകൾ ഉണ്ടാക്കിത്തീർക്കുകയും ചെയ്യുമത്രെ.

ഉള്ളാടന്മാർക്ക് ചുടലകളുണ്ട്. അവർ ശവം സാധാരണയായി അവിടെ കൊണ്ടുപോയി ദഹിപ്പിയ്ക്കുകയാണ്.

ശവസംസ്കാരം

എന്നാൽ ചിലർ കുടികൾക്ക് അല്പം ദൂരെയായി കുഴിച്ചിടുന്ന സമ്പ്രദായവുമുണ്ട്. അവർ 15 ദിവസം പുലആചരിയ്ക്കും. 16-ാം വക്കം കാലത്തു തളിപ്പൻ ചെന്നു കുടിലും അതിന്റെ ചുററുപാടുകളും അടിച്ചു വൃത്തിയാക്കി പുലകുളിച്ചുവരുന്നവരുടെ മേൽ ചാണകവെള്ളം തളിച്ചു ശുദ്ധമാക്കും. അന്നെദിവസം കൂട്ടരെയെല്ലാം ക്ഷണിച്ചുവരുത്തി ഭക്ഷണവും കൊടുക്കും. ഈ വക സദ്യകൾക്കു ക്ഷണിക്കപ്പെടുന്നവർ സദ്യച്ചിലവിലേയ്ക്കു വല്ലതും കുറച്ച് അരിയൊ, കൂട്ടാൻ വെപ്പാനുള്ള സാധനങ്ങളൊ, കള്ളൊ, പണമൊ കൊണ്ടുപോയി കൊടുക്കുക ഉള്ളാടന്മാരുടെയും പുലയന്മാരുടെയും മററു താണ ജാതികളുടെയും ഇടയിൽ ഒരു പതിവാണ്. ഈ വക സാധനങ്ങൾ ഇസ്ലിമിക്കതും ചില ധർമ്മശീലന്മാരായ മേൽജാതിക്കാരിൽനിന്നും കിട്ടുന്നതുമാണ്. കൊല്ലാവസാനത്തിലും ഈ വിധം തന്നെ ഒരു സദ്യ പതിവുണ്ട്. ഒരുവൻ മരിച്ചാൽ ബലിയ്ക്കു മുഖ്യൻ അവന്റെ മരുമകനാണ്. മുമ്പിൽ പറഞ്ഞപോലെ, അവൻ അവന്റെ സ്വത്തിന്ന് അവകാശിയാകുന്നതിനാൽ അവകാശം തെളിയിയ്ക്കുന്നതിലേയ്ക്ക് ഇത് ആവശ്യവുമാകുന്നു.

കടൽതീരത്തുള്ള ഉള്ളാടന്മാർക്ക് വഞ്ചിചെത്തുവാനും മരം മുറിയ്ക്കുവാനും അറിയാം. എന്നാൽ ഉൾപ്രദേ

തൊഴിൽ

ശങ്ങളിൽ പാർക്കുന്നവർക്ക് വഞ്ചിചെത്ത് അറിഞ്ഞുകൂട. അവർ കുററിക്കാടുകളിലൊ, വെരുവൃക്ഷങ്ങളിലൊ, ചിലപ്പോൾ ഭൂമിയിൽ തന്നെയൊ, ഉണ്ടാവുന്ന തേൻ മുതലായ വനോല്പന്നങ്ങൾ ശേഖരിച്ച് കൻട്രാക്ടന്മാർക്ക് വിററിട്ടാണ് അഷ്ഠോവൃത്തി കഴിച്ചുകൂട്ടുന്നത്. എന്നാൽ ഇതുകൾ വളരെ കുറച്ചുമാത്രമാകയാൽ സ്വല്പമായ പ്രതിഫലം മാത്രമെ കിട്ടുന്നുള്ളു. അതുകൊണ്ട് കൃഷിക്കാലത്ത് ഉഴുക, വിതയ്ക്കുക, നടുക, കൊയ്യുക, വേലികെട്ടുക, കൃഷിക്കാരുടെ കന്നു മേയ്ക്കുക മുതലായ എല്ലാ വിധ കൃഷിവേലകളും ചെയ്തുവരുന്നതും ആ വകയ്ക്ക് കുറെ നെല്ലു കൂലി കിട്ടിവരുന്നതുമാണ്. ഇങ്ങിനെയൊക്കെയുണ്ടെങ്കിലും കൊല്ലത്തിൽ മിക്ക മാസങ്ങളിലും അവർ പകുതിയും പട്ടിണിതന്നെ. അപ്പോൾ കിട്ടുവാൻ കഴിയുന്ന ഏതുതരം കാട്ടുകിഴങ്ങുകളും മാംസവും ഭക്ഷിയ്ക്കും. ഇതിലേയ്ക്കു അവർ പലപ്പൊഴും മടകളിൽ കോലിട്ടുകുത്തി എലിയെ പിടിയ്ക്കാൻ ഏപ്പെട്ടിരിയ്ക്കുന്നതുകാണാം. ചിലപ്പോൾ കുളങ്ങളിലും മററും ആമയെ തേടിനടക്കുന്നതും കാണാം. നാട്ടിൽപാർക്കുന്ന ഉള്ളാടന്മാരും ഉള്ളാടത്തികളും, വേലിയരുക്കോ മറേറാ എന്തെങ്കിലും അളകണ്ടാൽ അതിലിട്ടു കുത്തുന്നതിലേയ്ക്ക്, കൂർമ്പിച്ചു തയാറാക്കിയ വടിയും കൊണ്ടാണ് ഇസ്ലിമിക്കതും പുറത്തു സഞ്ചരിയ്ക്കുക. ഈ വക ജന്തുക്കൾക്കു പുറമെ അവർ ചീങ്കണ്ണിയേയും തിന്നുന്നതാണ്. അതിനെ പിടിക്കുന്നതിന്നു കുളങ്ങളുടെയൊ തോടുകളുടയൊ വക്കുകളിൽ അവർ ഇരയുടെ സ്ഥാനത്തു

കോഴിയുടെയൊ ആടിൻെറയൊ മറേറതെങ്കിലും ജന്തുക്കളുടെയൊ ശവം കൊണ്ടുപോയി വയ്ക്കും. ഏരയുടെ ഉള്ളിൽ ഉറപ്പുള്ള ഒരു കയറിന്മേൽ കെട്ടിയിടുന്ന ഒരു ഇരുമ്പുകൊക്കി വെച്ചിട്ടുണ്ടായിരിയ്ക്കും. കയറിൻെറ മറെറ തല ദൂരെ എവിടെയെങ്കിലും ബന്ധിച്ചിട്ടും ഉണ്ടായിരിയ്ക്കും. ഈ വിധം ശട്ടം ചെയ്തിട്ടു എല്ലാവരും ദൂരെ മാറി ഒളിയ്ക്കുകയും കുറെ കഴിഞ്ഞാൽ ചീങ്കണ്ണി വന്ന് അതു വിഴുങ്ങുകയും കൊക്കി അതിൻെറ തൊണ്ടയിൽ തറയ്ക്കുകയും തന്മൂലം ഓടിപ്പോകാൻ കഴിയാതെ അതു ബന്ധനസ്ഥനാകയും ചെയ്യുമ്പോൾ അവർ ഓടിച്ചെന്ന് അതിനെ അടിച്ചും വെട്ടിയും കൊല്ലും. അവർ മത്സ്യം പിടിയ്ക്കുന്നതു ചൂണ്ടലിട്ടും നഞ്ഞു കലക്കിയുമാണ്. മത്സ്യങ്ങൾ വെള്ളത്തിന്നു മീതെ പൊങ്ങിക്കാണുമ്പോൾ ഉളിചാട്ടിപ്പിടിപ്പാനും വേട്ടയാടിയ മൃഗത്തെ കണ്ടുപിടിപ്പാനും അവൎക്കു ബഹു സാമൎത്ഥ്യമാണ്. അതിനാൽ കല്യാണ അടിയന്തരാദികൾക്കും മററും മാംസം സംഭരിപ്പാൻ പുറപ്പെടുന്ന സുറിയാനിക്രിസ്ത്യാനികൾ ഇവരെ പലപ്പൊഴും നായാട്ടിന്നു കൂട്ടിക്കൊണ്ടുപോകാറുണ്ട്. എന്നാൽ കാടു തളിപ്പാൻ മാത്രമെ ഇവർ ഉദ്യോഗിയ്ക്കപ്പെടുന്നുള്ളു. അതിന്ന് ഓരോരുത്തൎക്കു ദിവസം മൂന്നണയ്ക്കു നെല്ലും അടിയന്തരക്കാലത്ത് ഊണും ഉണ്ട്. നായാട്ടിൽ ഒന്നും കിട്ടിയില്ലെങ്കിൽ അന്നു കൊടുക്കുന്ന മൂന്നണക്കൂലിയും ഒരു ദിവസത്തെ ഊണും മാത്രമെയുള്ളു. ഇതുകൂടാതെ അവർ തനിച്ചും നായാട്ടിന്നു പോകാറില്ലെന്നില്ല. അപ്പോളെല്ലാം ആയുധമായി ഒരു ദണ്ഡു മാത്രമെ കൈവശം ഉണ്ടാകയുള്ളു. മൃഗങ്ങളെ ഓടിച്ചുകളഞ്ഞെങ്കിലൊ എന്ന ഭയന്നു നായ്ക്കളെ അധികമായി കൊണ്ടുപോകാറില്ല. നായാട്ടിൽ കൊന്ന മൃഗത്തിൻെറ വലത്തെ മുതു ഗവൎമ്മേണ്ടിലേയ്ക്കുള്ളതാണ്. അതിനെ മലവക ഡിപ്പാൎട്ടുമേണ്ടുകാർ വശം ഏല്പിയ്ക്കുകയും അവർ ലേലം ചെയ്തു സംഖ്യ താലൂക്കുഖജനാവിൽ അടയ്ക്കുകയും ചെയ്യും. എടത്തെ മുതു കൊന്നവന്നുള്ളതാണ്. അവന്നു തലയും നാവും കൂടി കിട്ടും. തലവന്നും നല്ലതായ ഒരു ഭാഗം വെയ്ക്കണം. ബാക്കിയുള്ളതു മുഴവൻ സംഘത്തിലുള്ളവർ തമ്മിൽ വീതിച്ചെടുക്കും. വീതം വെയ്ക്കുന്നതിൽ വല്ല തൎക്കവുമുണ്ടായാൽ അതു തീൎക്കുവാൻ മൃഗത്തെ കൊന്നവനാണ്. അവൻെറ തീൎപ്പിന്നു അപ്പീലുമില്ല.

ഭക്ഷണം.

മുൻപറഞ്ഞപോലെ ഉള്ളാടന്മാർ വിവിധഭക്ഷണത്തിന്മേലാണ് കഴിഞ്ഞുവരുന്നത്. അവർ കാലത്തു പണിയ്ക്കു പോകുന്നതിന്നുമുമ്പായി തലേന്നാൾ രാത്രി വെച്ച കഞ്ഞി കുടിയ്ക്കും. ഉച്ചയ്ക്ക് അപ്പോൾ പാകംചെയ്യുന്ന കഞ്ഞി ഉപ്പും മുളകും കൂട്ടിയും കഴിയ്ക്കും. കഞ്ഞിയില്ലെങ്കിൽ അതിന്നുപകരം കാട്ടിൽനിന്നും കിട്ടുവാൻ കഴിയുന്ന കിഴങ്ങുകളാണ്. രാത്രിയിലേയ്ക്കു ചോറും പകൽ കിട്ടുവാൻ കഴിയുന്ന എലിയൊ ആമയൊ മത്സ്യമൊ ചീങ്കണ്ണിയൊ കൊണ്ടുള്ള ഒരു കറിയുമാണ്. മേൽപറഞ്ഞ മാംസങ്ങൾക്കു പുറമെ ആടു, മാൻ, കോഴി ഇതുകളുടെ മാംസവും അവർ ഭക്ഷിയ്ക്കും. എന്നാൽ പശു, കാട്ടുപോത്തു, പാമ്പു, കാക്ക ഇതുകളുടെ മാംസം ഭക്ഷിക്കയില്ല.

സാമുദായിക നില

സാമുദായിക നിലയെ സംബന്ധിച്ചെടത്തോളം ഉള്ളാടന്മാർ, നായാടികളെപ്പോലെ, നാട്ടിലെ ചണ്ഡാളന്മാരാകുന്നു. അവർ 64 അടിയ്ക്കകം അടുത്താൽ ബ്രാഹ്മണർ മുതൽ നായന്മാർ വരെയുള്ള മേൽ

ജാതിക്കാരെ തീണ്ടിയതായി വിചാരിച്ചുവരുന്നു. അതിനാൽ പബ്ളിക്കുറോഡുകളിൽ കൂടി സഞ്ചരിപ്പാനൊ, അങ്ങാടികളിൽ ചെല്ലുവാനൊ, മേൽജാതിക്കാർ പാൎത്തുവരുന്ന പട്ടണങ്ങളുടെ സമീപം അടുക്കുവാനൊ അവൎക്കു കഴിയുന്നില്ല. ഉള്ളാടൻ, നായാടി, പുലയൻ, പറയൻ ഈ ജാതിക്കാരിൽ തന്നെ ചിലർ തമ്മിൽ അടുക്കുകയൊ തൊടുകയൊ ചെയ്യുമ്പോൾ പരസ്പരം ശുദ്ധം മാറുന്നതാണ്. ഉള്ളാടന്മാർ പറയന്മാരുടെയും പുലയന്മാരുടെയും ഒഴിച്ചു ബാക്കി മേലെയുള്ള എല്ലാ ജാതിക്കാരുടെയും ചോറുണ്ണും. വെലിച്ചികളെപ്പോലെ വേലയ്ക്കു പോകുന്നത് അപമാനകരമാണെന്നാണ് ഉള്ളാടപ്പെണ്ണുങ്ങളുടെയും ധാരണ. അവൎക്കു വേണ്ടതൊക്കെയും ഭൎത്താക്കന്മാർ സംഭരിച്ചുകൊള്ളണമത്രെ.

ആകൃതി.

ഉള്ളാടന്മാർ പൊക്കംകുറഞ്ഞവരും കറുത്തവരുമാണ്. അവൎക്കു കറുത്ത കണ്ണുകളും, നീണ്ടു വീതികുറഞ്ഞ മുഖങ്ങളും, ചെപ്പുള്ള മൂക്കുകളും, മദ്ധ്യവലിപ്പമുള്ള ചുണ്ടുകളുമാണ്. അവരുടെ ചെറിയതും പരന്നതുമായ തല, മുഴുവനും കറുത്ത ചിടചിടിച്ച മുടികൊണ്ടു മൂടിയിരിക്കും. വേണ്ടുംവിധം വകഞ്ഞുവെയ്ക്കുയൊ എണ്ണ തൊട്ടു മിനുക്കുകയൊ ചെയ്യാതെ വളരുന്ന ഈ മുടി അവർ നിറുകയിൽ കെട്ടിവെയ്ക്കുന്നു. വസ്ത്രധാരണം ഒരു പശ്ചാത്തം തന്നെ. ആണുങ്ങൾ അരയിൽ ഒന്നിനും കൊള്ളാത്ത ഒരു ചെറിയ തുണിക്കഷണം ചുററും. പെണ്ണുങ്ങളും അരയിൽ ഒരു തുണിക്കഷണം ഒരു ചരടിന്മേൽകെട്ടിനാട്ടുന്നതേയുള്ളു. അവരുടെ കാതു കുത്തിവളൎത്തിയിരിക്കും. എന്നാൽ അതിൽ യാതൊന്നും, ഓലച്ചുരുൾപോലും, ഇടുവരാറില്ല. ചിലർ കഴുത്തിൽ പളുങ്കുമാല ധരിക്കുന്നുണ്ടെങ്കിലും ചിലർ ഒരു കറുത്ത ചരടു മാത്രമെ കെട്ടുന്നുള്ളു. ആകപ്പാടെ ഉള്ളാടന്മാർ അത്യന്തം ദയനീയമായവിധം ദരിദ്രവാസികളും അവരുടെ വൃത്തികെട്ട നടപടികൾ അവരെ കാണുക അരസകരമായി തോന്നിക്കുന്നതുമാകുന്നു.

---

## അദ്ധ്യായം ൪.

### പറയന്മാർ.

പറയന്മാർ ജാതികൊണ്ടു പുലയന്മാരിൽ താഴെയാണ്. അവർ കൊച്ചിരാജ്യത്തുള്ള കൃഷിചെയ്യുന്ന അടിമകളിൽ പുലയന്മാരിൽ താഴെയുള്ള ഒരു ജാതിയാകുന്നു. 1901-ലെ കാനേഷുമാരി കണക്കുപ്രകാരം പുരുഷന്മാർ 4646-ം സ്ത്രീകൾ 4195-ം കൂടി ഇവരുടെ ജനസംഖ്യ 8841 ആകുന്നു. കൊച്ചിരാജ്യത്ത് നൂറു ഹിന്തുവിന് ഏകദേശം 1·6 പറയൻ വീതമുണ്ട്. അവർ സംസാരിക്കുന്നതു മലയാളത്തിന്റെ ഒരു വകഭേദം തന്നെയാണ്. എഴുത്ത് അറിഞ്ഞുകൂട. വാക്കുകളെല്ലാം അപകടമായിട്ടാണ് ഉച്ചരിക്കുക. അതിനാൽ മേൽജാതിക്കാൎക്കു മനസ്സിലാവണമെങ്കിൽ വളരെ ബുദ്ധിമുട്ടണം.

ഉല്പത്തിയും ഐതിഹ്യവും.

പറയൻ എന്ന വാക്കു 'പറ' (ചെണ്ട) എന്ന വാക്കിൽനിന്നുണ്ടായതാണ്. അവൎക്കു ചെണ്ട കൊട്ടുന്നതിൽ വളരെ പ്രീതിയാണ്. അതിനാൽ ശൂദ്രതമിഴരുടെ ശ്മശാനത്തെക്കുള്ള ഘോഷയാത്രകൾക്കും കല്യാണങ്ങൾക്കും ഉത്സവങ്ങൾ

ക്കും സാധാരണയായി ഇവരെ ചെണ്ട കൊട്ടുവാൻ വിളിക്കാറുണ്ട്. അവർ ചെണ്ടകൊട്ടുജാതിയിൽപ്പെട്ടവരാണെന്നും ആ വാദ്യത്തിൽനിന്നാണ് പേർ സിദ്ധിച്ചതെന്നും പറഞ്ഞുവരുന്നുണ്ട്. ഇതു തീരെ ശരിയാണെന്ന് തോന്നുന്നില്ല. എന്തുകൊണ്ടെന്നാൽ ഒരു ആഗന്തുകമായ വേലയിൽനിന്നും ഇത്രവലിയ ഒരു ജനസംഘത്തിന് പേരുസിദ്ധിച്ചുവെന്നത് തീരെ അസംഭവ്യമാകുന്നു. തമിഴരാജ്യങ്ങളിൽ അനവധി കാലമായിട്ട് അവർ ഒന്നൊഴിയാതെ എല്ലാവരും കൃഷിക്കാരാണ് അവരിൽതന്നെ നെയ്ത്തുകാരും തോല്പണിക്കാരും പുല്പായ നെയ്ത്തുകാരുമുണ്ട്. പല്ലന്മാരും പല്ലികളും പറയന്മാരും മലപ്രദേശങ്ങളിലെ ആളുകളായിരുന്നുവെന്ന് ഡോക്ടർ ഗസ്റ്റേവ് ഓപ്പേർട്ട്(Dr. Gustav Oppert) പറഞ്ഞിരിക്കുന്നു. എന്നാൽ ചിലർ ഇതത്ര സമ്മതിക്കുന്നില്ല. കാരണം, അവർ യാതൊരു പ്രകാരത്തിലും മലയോട് സംബന്ധമുള്ളവരായി കാണപ്പെടുന്നില്ല. അവൎക്ക് കാട്ടുദൈവങ്ങളെ ആരാധിക്കുന്ന സമ്പ്രദായവുമില്ല. പോരെങ്കിൽ പഴയതമിഴ ഗ്രന്ഥങ്ങളിൽ നാം ഇപ്പോൾ വിളിച്ചുവരുന്ന പറയന്മാരെ 'പുലയർ' എന്ന് പറഞ്ഞുകാണുന്നതുമുണ്ട്. ക്രി. അ. 11-ാം നൂററാണ്ടിൽ കൂടി പറയന്മാർ 'പറയന്മാർ' എന്ന പേരിനാൽ അറിയപ്പെട്ടിരുന്നുവെന്ന് മിസ്റ്റർ ഫ്രാൻസിസ്സ് (Mr Francis) 1901 ലെ സെൻസസ്സ് റിപ്പോർട്ടിൽ കാണിച്ചിട്ടുമുണ്ട്.

പറയൻ എന്ന വാക്കിന് മറെറല്ലാ ജാതിയിൽനിന്നും ഭ്രഷ്ടൻ എന്നും അൎത്ഥമുണ്ട്. പറയർ ബ്രാഹ്മണരെക്കാൾ ഉയൎന്ന സ്ഥാനത്തിന് അവകാശികളാണെന്നു പറഞ്ഞുംകൊണ്ട് തന്നെത്താനെ 'ജ്യേഷ്ഠ ബ്രാഹ്മണർ' എന്നുംവിളിച്ചുവരുന്നുണ്ട്. അതിനുപകരം പറയന്മാരേയും മററുതാണജാതിക്കാരേയും ബ്രാഹ്മണസ്ത്രീകൾക്ക് കീഴ്ജാതിയിലുണ്ടായസന്തതികളാണെന്നൊവിശ്വാമിത്രനെപ്പോലെയുള്ളമഹൎഷികൾതങ്ങൾക്ക അഹിതംചെയ്തബന്ധുക്കളെശമററാരെങ്കിലുമാണെന്നൊ ബ്രാഹ്മണരുംപറഞ്ഞുവരുന്നു. വിശ്വാമിത്രൻ തന്റേയുംപ്രതിയോഗിയായ വസിഷ്ഠന്റേയുംമക്കളെശപിച്ചതിൽനിന്ന് ശബരന്മാർ, പുളിന്ദന്മാർ മുതലായ കാട്ടുജാതികളുണ്ടായ സംഗതി ഈ അവസരത്തിൽ സ്മരണീയമാണ്. മറെറാരു പുരാണ കഥ പ്രകാരം വസിഷ്ഠൻ ചക്കിലിജാതിയിൽചേൎന്ന ഒരു ചണ്ഡാളസ്ത്രീയുടെ ഭൎത്താവിനും ഉൎവ്വശിക്കുംകൂടിയുണ്ടായ സന്തതിയാണെന്നും ആ സ്ത്രീ അരുന്ധതി ചണ്ഡാളയായിട്ട് ജനിച്ചതാണെന്നും പറഞ്ഞു കാണുന്നുണ്ട്. അവൾക്ക് നൂറു പുത്രന്മാർ ജനിക്കയും അതിൽ തൊണ്ണൂററാറു പേരും അച്ഛനെ കീഴ്‌വണങ്ങായ്കകൊണ്ട് 'പഞ്ചമന്മാരായിപോട്ടെ' എന്നു ശപിക്കുകയും മററു നാലുപേരും ബ്രാഹ്മണരായിത്തീരുകയും ചെയ്തു. ഇവരാണ് പണ്ടത്തെ ദ്രാവിഡന്മാരുടെ പ്രതിനിധികളായിട്ട് ഗണിക്കപ്പെട്ടുപോരുന്നത്. അവർജ്യോതിശ്ശാസ്ത്രപ്രകാരമുള്ള അവാന്തരവിഭാഗങ്ങളിൽ മുഴുവനും ഉൾപ്പെടുന്നതല്ലത്രെ. പറയന്മാരും പുലയന്മാരും അവർ താമസിക്കുന്ന സ്ഥലങ്ങളിൽ താണതും നിന്ദ്യവുമായ നിലയിലാണ് ഇരിക്കുന്നത്. എങ്കിലുംപൂൎവ്വമഹിമയെ ഓൎത്ത് സന്തോഷിക്കുകയും നാട്ടിലെ ആദ്യത്തെ അവകാശികളായിട്ടു വിചാരിച്ചുവരികയും ചെയ്യുന്നുണ്ട്. ഒരു കാലത്ത് പറയന്മാർ യോഗ്യമായ നിലയിൽ പാൎത്തുവന്നിരുന്നുവെന്നും ബ്രാഹ്മണരിൽനിന്നും കിട്ടുവാൻ

# മംഗളോദയം.

## ഫാവ്യൻ

പുസ്തകം 6 | കർക്കിടകമാസം | ലക്കം 9

### മംഗളം.

ആഹാരംപോലുമില്ലാതിരവുപകൽപിഴയ്ക്കാതെ,യാതൊന്നുദിവ്യ-
ശ്രീഹാരംപോലെഭാഷാഭഗവതിയിലണയ്ക്കുന്നിതോരോമഹാന്മാർ
നീഹാരത്തിന്നുനേരാസ്കരളിതകളിതൊക്കെമശ്രേഷ്ഠമഞ്ജൂ-
വ്യാഹാരശ്രേണിനിങ്ങൾക്കനുപദമരുളീടേണമക്ഷീണസൌഖ്യം.

കെ. കെ. എൻ.

## *വൎണ്ണവിന്യാസം.

(അരയുകാരവും സംവൃതോകാരവും)

മലയാളസാഹിത്യസമാജങ്ങളുടെയൊക്കെ ശ്രദ്ധയ്ക്കു വിഷയമായിത്തീരേണ്ടുന്ന ചില കാൎയ്യങ്ങൾ ഈ സമാജത്തിൻെറയും ശ്രദ്ധയെ അപേക്ഷിക്കുന്നുണ്ടെന്നു് ഞാൻ വിചാരിക്കുന്നു. സാഹിത്യവിദ്യയിൽ പ്രവേശിക്കുന്നവരെ വല്ലാതെ ക്ലേശിപ്പിക്കുന്നവയാണെങ്കിലും, മലയാളഭാഷയുടെ പരിഷ്കാരപ്രതിഷ്ഠയ്ക്കു് അവശ്യം ഗണ്യങ്ങളായിരിക്കുന്ന മേല്പടി കാൎയ്യങ്ങൾ വ്യാകരണം, സാഹിത്യശാസ്ത്രം എന്നിതുകളെ സംബന്ധിച്ചവയാണെന്നു പറയുമ്പോൾ, വിദ്യാൎത്ഥികൾക്കല്ലാതെ, മററുള്ളവൎക്കു് ഇതിൽ ശ്രദ്ധ ആവശ്യകമല്ലെന്നു് ഭ്രമിച്ചുപോവരുതു്. ഭാഷയെ ശരിയായി ഉപയോഗിക്കേണ്ടതിന്നു് വൎണ്ണവിന്യാസം, പദവിന്യാസം, പദങ്ങളുടെ ഔചിത്യം, പദശുദ്ധി, വാചകശുദ്ധി, ശൈലീശുദ്ധി ഇത്യാദി പല സംഗതികളിൽ അബദ്ധസുബദ്ധങ്ങളെ

* പാലക്കാട്ടു് [illegible] മലയാളസമാജപ്രതിഷ്ഠായോഗത്തിൽ ചെയ്തതായ ഒരു പ്രസംഗമാകുന്നു.

തിരിച്ചറിക ആക്കം ആവശ്യം തന്നെയാണ്. സാഹിത്യത്തിൽ ഖ്യാതി നേടുവാൻ തക്കതായ ഒരു ഗ്രന്ഥം എഴുതുന്നതായാലും ശരി, ചങ്ങാതികൾ തമ്മിൽ സ്വകാര്യ്യവാർത്തകൾ എഴുതുന്നതായാലും ശരി, മേൽപറഞ്ഞ കാര്യ്യങ്ങൾക്ക് ഗൗരവഭേദം ഇല്ലതന്നെ. ഇവയിൽ ചില സംഗതികളെ ഇവിടെ സംക്ഷിപ്തമായി പറയാം.

ഒന്നാമത്, വർണ്ണവിന്യാസം: ഇക്കാര്യ്യത്തിൽ, മുഖ്യമായി രണ്ടു സംഗതികളെ സംബന്ധിച്ചാണ് മലയാളികൾ തമ്മിൽ വാദപ്രതിവാദം ചെയ്യുന്നത്. ഡാക്ടർ ഗുണ്ടർട്ടിനെ പിന്തുടൎന്ന്, 'അരയുകാരം' എന്നു ചിലരും, 'കേരളപാണിനീയ'ത്തിന്റെ കൎത്താവായ രാജശ്രീ എ. ആർ. രാജരാജവൎമ്മ കോയിത്തമ്പുരാൻ അവർകളെ പിന്തുടൎന്ന് 'സംവൃതോകാരം' എന്ന് മററു ചിലരും വ്യവഹരിച്ചുവരുന്ന 'ഉ്'കാരത്തിന്റെ ഉൾവലിവായ ഒരു വർണ്ണത്തെ കുറിപ്പാൻ പ്രത്യേകം അടയാളം വേണമോ വേണ്ടായോ എന്നാണ് വാദവിഷയങ്ങളിലൊന്ന്. പിന്നെ മററൊന്ന്, താലവ്യസ്വരത്തിനു പിമ്പ് വരുന്ന പ്രത്യയത്തിന്റെ ആദിയിൽ ഇരട്ടിച്ച കകാരം (ക്ക) ഇരുന്നാൽ സന്ധികാര്യ്യമായി യാഗമം ചെയ്തെഴുതേണമോ എന്നാണ്. ഇവയെ വഴിയേ ആലോചിക്കാം.

ഉകാരം രണ്ടുവിധമുണ്ടെന്നു സ്പഷ്ടം: പശു, തരു, രേണു- ഇത്യാദി പദങ്ങളുടെ അന്ത്യത്തിൽ കാണുന്ന ഉകാരം തുറന്നുച്ചരിക്കുന്നതും; അവന്, രണ്ട്, കാശ്, തേര് —ഇത്യാദി പദങ്ങളുടെ അന്ത്യത്തിൽ കാണുന്ന ഉകാരം ഉൾവലിവോടേ ഉച്ചരിക്കുന്നതും ആണല്ലൊ. ഒന്നാമത്തതിന് വിവൃതമെന്നോ, മററുകാരമെന്നോ പേർ പറയുന്നു. രണ്ടാമത്തതിന് സംവൃതമെന്ന് കേരളപാണിനീയവും, അരയുകാരമെന്ന് ഗുണ്ടർട്ട്പ്രഭൃതികളും പേർ വിളിച്ചിരിക്കുന്നു. അരയുകാരം എന്ന പേർ കേൾക്കുമ്പോൾ, ആ സ്വരത്തിന് മുററുകാരത്തിന്റെ പകുതി മാത്രയാണുള്ളതെന്ന ഭ്രമമുണ്ടായേക്കാം; എന്നാൽ, അതിനെ നീട്ടി ഉച്ചരിച്ചാലും മുററുകാരം ഉണ്ടാകയില്ലെന്ന് സ്പഷ്ടമാകുന്നു. വാസ്തവത്തിൽ, അതിന് പദ്യങ്ങളിലും സംഭാഷണത്തിലും മുററുകാരത്തെപ്പോലെതന്നെ പൂൎണ്ണമാത്രയുണ്ട്. അതിനാലാകുന്നു അരയുകാരം എന്ന പേരിനു പകരം, സംവൃതോകാരം എന്ന പേർ കേരളപാണിനീയത്തിൽ നടപ്പാക്കിയിരിക്കുന്നത്. പേരെന്തായാലും, ആ ഉച്ചാരണം മുററുകാരത്തിൽനിന്ന് ഭേദപ്പെട്ടതാണെന്ന് നാം സമ്മതിച്ചേ തീരൂ. ഈ ഭേദത്തെ, നാം സംഭാഷണത്തിൽ വ്യക്തമായി വെളിപ്പെടുത്തുന്നുണ്ടെങ്കിൽ, അത്രത്തോളംതന്നെ എഴുത്തിൽ കാണിക്കുന്നില്ലെന്നും സമ്മതിക്കാതെ കഴികയില്ല. ഇതിനുദാഹരണമായി, ഭവിക്കുന്ന എന്നൎത്ഥമായ 'ഉണ്ട്' എന്ന പദത്തെ എഴുതുന്നതെങ്ങനെയെന്നു നോക്കുക: പഴയ സമ്പ്രദായക്കാർ, അകാരാന്തമായി ഉണ്ട എന്നും; മററു ചിലർ, മുററുകാരാന്തമായി ഉണ്ടു എന്നും; വേറെ ചിലർ, അകാരത്തിൻമീതെ ചന്ദ്രക്കലയോടുകൂടി ഉണ്ട് എന്നും; കേരളപാണിനീയാനുയായികൾ, ഉകാരോപരി ചന്ദ്രക്കലയിട്ടു ഉണ്ടു് എന്നും ഭിന്നഭിന്നരീതികളിൽ എഴുതുന്നു. ഒന്നാമതു പറഞ്ഞ അകാരാന്തപ്രയോഗം കോഴിക്കോടു തുടങ്ങിയ വടക്കൻ ദേശങ്ങളിലെ അച്ചടിയിൽ ധാരാളം കാണാം: "......ഒരു കൃതാൎത്ഥതക്കു നമുക്കു ധാരാളം അവകാശമുണ്ട......" (മിതവാദി, 1914 ജൂൺ ലക്കം 2-ാം പുറം നോക്കുക.) രണ്ടാമതു പറഞ്ഞ മുററുകാരാന്തപ്രയോഗം, മംഗലാപുരം ബാസൽമിശ്യൻ അച്ചുക്കൂടത്തിൽ അച്ചടിപ്പിച്ചു നടപ്പാക്കിയിരിക്കുന്ന മലയാളപാഠപുസ്തകങ്ങളിൽ കാണാം: ......."ചെന്നായുടെ മൂക്കു നീണ്ടു കൂൎത്തതാകുന്നു......പല്ലുകൾക്കു വളരെ വലിപ്പവും മൂൎച്ചയും ഉണ്ടു......നഖങ്ങൾക്കു വളരെ മൂൎച്ചയുണ്ടു......നായ്ക്കോളം വലിപ്പവും ശക്തിയും ഉണ്ടു.........."

(ഈ. മാർസ്ഡന്റെ മലയാളമൂന്നാംപാഠപുസ്തകം 29-ാം പുറം നോക്കുക.) ഇനി, മൂന്നാമതു പറഞ്ഞ അകാരോപരി ചന്ദ്രക്കല, മലയാളദേശങ്ങളിലെങ്ങും കാണുന്നുണ്ട്: "...യോഗം വളരെ നല്ല കാര്യങ്ങൾ സാധിച്ചിട്ടുണ്ട്, സംശയമില്ല.....പ്രയത്നാഫലിച്ചുകൊണ്ടുവരുന്നുണ്ട്......നിങ്ങൾ പരിശീലിച്ചിട്ടുണ്ട്......നേതാക്കളുടെ വിവേകബുദ്ധിക്കാണ് നിങ്ങൾ നന്ദിയുള്ളവരായിരിക്കേണ്ടത്...... (മിതവാദി ടി ലക്കം 1-ാം പുറം),...."അങ്ങേക്ക ഭരിപ്പാൻ കഴിയാത്ത രാജ്യങ്ങളെ എന്നാൽ എന്തിനാണ് കൈവശമാക്കുന്നത്?....വാഴ്ചയിലുള്ള കറവിന്ന് അങ്ങയോടു ദൈവം....ചോദിക്കും........" (ഈ. മാർസ്ഡന്റെ ഇന്ത്യാചരിത്രസംക്ഷേപം—46-ാം പുറം നോക്കുക). "........കൊയ്ത്തുപോലെയാണ് വെട്ടിയിട്ടത്;........കിടന്നാളുകയാണ്;...." (ടി- 83-ാം പുറം)...."...,ദന്തം=പല്ല്. ദോഷരഹിതം=ദോഷമില്ലാത്തത്. പാശം=കെട്ട്. പശ്ചിമം=പടിഞ്ഞാറ്. മേടം=കുന്ന്. ശിഷ്ടം=ശേഷിപ്പ്. ശുഷ്കാന്തി=ചുറുചുറുക്ക്. ലഹരി മത്ത്......." (ഈ മാർസ്ഡന്റെ മലയാള നാലാംപാഠപുസ്തകം. 138—139 പുറങ്ങൾ) "...,നെല്ല് കൂടാതെ, എള്ള്, ചാമ,... ..."(ടി രണ്ടാംപാഠപുസ്തകം 19-ാംപുറം) "....ഉപയോഗിക്കുന്ന വസ്തു ഉപ്പ് തന്നെ. ഉപ്പ് ചേർന്നില്ലെങ്കിൽ,......." (ടി ടി. 25-ാംപുറം) "....ഈ ദുര്യോധനാദികളെ കൊന്നിട്ട് ഞങ്ങൾക്ക് എന്തൊരു പ്രീതിയാണുണ്ടാകുവാനുള്ളത്. ഇവർ യുദ്ധത്തിന്നൊരുങ്ങിവന്നവരാണ്. ആതതായികളെ കൊല്ലാമെന്നു പ്രമാണവുമുണ്ട്...." (തൃശ്ശൂർ ഭാരതവിലാസം അച്ചുകൂടത്തിലച്ചടിച്ച 'ശ്രീമൽ ഭഗവൽഗീതാ-ഭാഗ്യോദയം വ്യാഖ്യാനം-11-ാംപുറം നോക്കുക.) "....എല്ലാവിധത്തിലുള്ള പ്രാസങ്ങൾക്കും സമപ്രാധാന്യം കൊടുക്കണമെന്നാണ് കവിയുടെ നിശ്ചയം എന്നു തെളിയുന്നുണ്ട്...." (കൊല്ലം മനോമോഹനം പ്രെസ്സിൽ അച്ചടിച്ച 'കേശവീയം'—അവതാരിക- 8-ാംഭാഗം നോക്കുക.) നാലാമതു പറഞ്ഞ ഉകാരോപരി ചന്ദ്രക്കലയ്ക്ക് ദൃഷ്ടാന്തം ഏറിയക്കുറും തിരുവിതാംകൂറിലെ അച്ചടികളിൽ കാണാം: "....സൗകര്യത്തിനും സന്ദേഹനിവൃത്തിയ്ക്കും...വേണ്ടി ശാസ്ത്രഗ്രന്ഥങ്ങളിൽ ചില സങ്കേതങ്ങൾ ചെയ്യമാറുണ്ട്; അവതന്നെയാണ് പരിഭാഷകൾ എന്നു പറയപ്പെടുന്നതു്...." (തിരുവനന്തപുരം പ്രിണ്ടിങ് കമ്പനി പ്രെസ്സിൽ അച്ചടിച്ച കേരളപാണിനീയം ൧൪-ാം പുറം നോക്കുക.) ഈവക ഉദാഹരണങ്ങളെ വർദ്ധിപ്പിക്കുന്നില്ല. ചിഹ്നവിഷയത്തിൽ ഐകരൂപ്യമില്ലെന്നു തെളിയിപ്പാൻ മാത്രം ഈ ഭാഗങ്ങൾ ഉദ്ധരിച്ചുവെന്നേയുള്ളൂ. മലയാളദേശങ്ങളെ ഉത്തരാർദ്ധം, ദക്ഷിണാർദ്ധം എന്നു വേറുപിരിക്കുന്നതാണെങ്കിൽ, ഉത്തരാർദ്ധത്തിൽ സംവൃതോകാരത്തിന് മുറുകാരമോ അകാരമോ എത്ര ഏറെ ഉപയോഗിക്കുന്നുവോ, ദക്ഷിണാർദ്ധത്തിൽ ഉകാരോപരിയോ അകാരോപരിയോ ചന്ദ്രക്കല അത്രത്തോളം ഏറെ ഉപയോഗിക്കുന്നുണ്ടെന്നു പറയാം. ഉത്തരാർദ്ധത്തിൽ ചന്ദ്രക്കലയെ ദുർല്ലഭമായി മാത്രം പ്രയോഗിക്കുമ്പോലെ, ദക്ഷിണാർദ്ധത്തിൽ മുറുകാരവും അകാരവും ദുർല്ലഭമായിട്ടു പ്രയോഗിക്കാറുള്ളൂ. സമസ്തപദങ്ങളിലും സമസ്തപദമെന്ന രീതിയിൽ കൂട്ടിച്ചേർത്തു വായിക്കേണ്ടുന്ന വാചകങ്ങളിലും, സംവൃതോകാരം മുറുകാരമായി പ്രയോഗിക്കാറുണ്ടെന്ന വിശേഷഗതിയെ ഈ അവസരത്തിൽ വിമർശനം ചെയ്യാൻ ആവശ്യമില്ല. അതെന്തായാലും, സംവൃതോകാരത്തിന് ഇങ്ങിനെ ചിഹ്നവിഷയത്തിൽ ഐകരൂപ്യം ഇല്ലാതിരിക്കുന്നതു് ശോചനീയം തന്നെ.

ഏതൊരു ഭാഷയിലെയും അക്ഷരമാല പരിപൂർണ്ണമാകേണമെങ്കിൽ, ഒരു ലിപി എപ്പൊഴും ഒരേ ഉച്ചാരണത്തെ കുറിക്കണം; അതിന്മണ്ണം, ഒരു ഉച്ചാരണത്തിന് എപ്പൊഴും ഒരേ ലിപി തന്നെ ഉപയോഗിക്കയും വേണം. ഈ പ്രമാണത്തെ ചിന്തിച്ചാൽ, മേൽ കാണിച്ച ഭിന്നരൂപങ്ങൾക്കോ

ഷയുടെ പരിഷ്കാരത്തിന് യോജിക്കയില്ലെന്ന് നിശ്ചയം തന്നെ. ഉച്ചാരണം അനുസരിച്ച് ലിപി നിയമം ചെയ്യാനാണ് ഭാഷാപരിഷ്കാരേച്ഛുക്കൾ ഉത്സാഹിക്കേണ്ടതു്. അങ്ങിനെയൊരു പരിഷ്കാരനിയമം ആവശ്യമല്ലെന്നും; ഇംഗ്ലീഷ് മുതലായ ചില ഭാഷകളിൽ അക്ഷരപരിഷ്കാരം ചെയ്യാൻ പുറപ്പെട്ടിട്ടുള്ളവരുടെ പുതിയ സമ്പ്രദായങ്ങൾ പരിഹാസജനകമായിത്തീർന്നിട്ടേ ഉള്ളു എന്നും, ചിലർ വാദിക്കുന്നുണ്ട്. ഇംഗ്ലീഷ്, ഫ്രഞ്ച് മുതലായ പാശ്ചാത്യഭാഷകളിൽ ഒരു ലിപി ഒന്നിലധികം ഉച്ചാരണങ്ങളെ കുറിക്കയും, ഒരേ ഉച്ചാരണത്തിന് പല ലിപികളും ലിപിസമൂഹങ്ങളും ഉണ്ടായിരിക്കയും ചെയ്യുന്നതിനാൽ, ആ വിധം ഭിന്നരൂപത്വം മലയാളത്തിനും ആവാമെന്നാണ് അവരുടെ ന്യായം. എന്നാൽ ഒരു സംഗതി അവർ മറന്നുകളയുന്നു: തമിഴ് തുടങ്ങിയ ദ്രാവിഡഭാഷകൾ ഉച്ചാരണം അനുസരിച്ചു തന്നെ അക്ഷരനിയമം ചെയ്തിരിക്കുന്നവയാകുന്നു; ഇംഗ്ലീഷ് മുതലായവ ആ വിധത്തിലുള്ളവയല്ല. നമ്മൾ ത-ല-എന്ന അക്ഷരങ്ങളെ ഉച്ചരിച്ചാൽ അവയെ കുറിപ്പാൻ ത-ല-എന്ന ലിപികളെത്തന്നേ എഴുതുന്നു. എന്നാൽ, ഇംഗ്ലീഷിലെ 'സ്പെല്ലിങ്' ഈ രീതിയിലല്ലല്ലോ. 'ഹിക്കപ്പ്' എന്ന ഒരു വാക്കുച്ചരിച്ചാൽ, അതിനെ എഴുതിക്കാണിപ്പാൻ എച്ച്-ഐ-സി-സി-ഒ-യു-ജി-എച്ച് (HICCOUGH) എന്ന അക്ഷരങ്ങളെ ഉപയോഗിക്കേണ്ടിയിരിക്കും. ഈ അക്ഷരസമുദായത്തിലെ ഒടുവിലത്തെ രണ്ടെണ്ണം പ്രത്യേകമെടുക്കുക; അതിന്നു 'കഫ്' എന്നാണ് ഉച്ചാരണം. ഇനിയും, ഒടുവിലത്തെ നാലക്ഷരങ്ങൾ കൂടിയാൽ, ഊ, ഒ, അഫ്;—ഇത്യാദി പല മാതിരി ഉച്ചാരണങ്ങൾ ഉണ്ടാവുമെന്ന് മറ്റു ചില പദങ്ങളാൽ തെളിയുന്നു. ഇതിലുമധികം വിശേഷങ്ങൾ ഫ്രഞ്ചിൽ കാണാം. അവയൊന്നും വിസ്തരിക്കുവാൻ ആവശ്യമുണ്ടെന്നു ഞാൻ വിചാരിക്കുന്നില്ല. ഈ പാശ്ചാത്യഭാഷകളുടെ സമ്പ്രദായം ഇങ്ങിനെയിരിക്കുമ്പോൾ, വർണ്ണവിന്യാസകാര്യത്തിൽ ഇംഗ്ലീഷിന്റെ നിയമങ്ങളെ ശരണം പ്രാപിക്കാമെന്നു വിചാരിക്കുന്നവർ അബദ്ധങ്ങളിൽ ചാടുന്നു എന്ന് ഓർക്കാത്തതു് അത്ഭുതം തന്നെ.

ദ്രാവിഡഭാഷകളുടെ സ്വാനുഗതികഥനത്തിന്, ആര്യന്മാരും ദ്രാവിഡജനങ്ങളും തമ്മിലുണ്ടായ പ്രഥമസംഘട്ടനത്തിൽ പിന്നെയുള്ള ഭാഷാചരിത്രം, പല ലക്ഷ്യങ്ങളെ കാണിച്ചു തരുന്നുണ്ട്. ആര്യഭാഷയായ സംസ്കൃതത്തിന്റെ പ്രഭാവഫലമായി ദ്രാവിഡഭാഷകളിൽ പലേ സംസ്കൃതപദങ്ങൾ കടന്നു തുടങ്ങിയപ്പോൾ, ദ്രാവിഡർ ആ വക പുതിയ പദങ്ങളുടെ ഉച്ചാരണത്തെ തങ്ങളുടെ അക്ഷരമാലയ്ക്കു യോജിക്കത്തക്കവണ്ണം മാററിയതല്ലാതെ, ദ്രാവിഡാക്ഷരങ്ങൾക്ക് പുതിയ ഉച്ചാരണങ്ങളെ വച്ചുകെട്ടുവാൻ തുനിഞ്ഞിരുന്നില്ല. അങ്ങിനെയല്ലായിരുന്നാൽ, <u>ശ്രാദ്ധ</u>, <u>ശാസ്ത്ര</u>, <u>ശംഖം</u>, <u>ക്ഷാരം</u>, <u>ഹിതം</u>, <u>രാജ</u>—ഇത്യാദി സംസ്കൃതപ്രകൃതികൾക്ക് <u>ചാത്തം</u>, <u>ചാത്തൻ</u>, <u>ചങ്ക്</u>, <u>ചാരം</u>, <u>ഇതം</u>, <u>അരചൻ</u> എന്നീ പ്രകാരത്തിലുള്ള വികൃതികൾ ദ്രാവിഡത്തിൽ നടപ്പാവാൻ സംഗതി വരുമായിരുന്നില്ല. ഇതരഭാഷകളിൽ നിന്ന് കൈക്കൊള്ളുന്ന വാക്കുകളെ തത്സമമായിത്തന്നേ ഉച്ചരിക്കയും അതിന്നനുസരിച്ച് എഴുതിക്കാണിക്കയും ചെയ്യേണമെന്ന ആഗ്രഹം പ്രബലപ്പെടുന്നതോടുകൂടി അക്ഷരമാലയിലും പരിഷ്കാരം ചെയ്യേണ്ടിവരും. അപ്രകാരം ഓരോരോ പരിഷ്കാരങ്ങൾ നമ്മുടെ മലയാളത്തിലും ഓരോരോ കാലങ്ങളിൽ സ്വീകരിച്ചിട്ടുണ്ട്. ഇപ്പോൾ മലയാളത്തിൽ നടപ്പുള്ള അക്ഷരങ്ങളിൽ,

> 'പന്തിരണ്ടുയിരും, പിന്നെ
> പ്പതിനെട്ടായ മെയ്കളും,
> കൂടിമുപ്പതു താനല്ലോ
> കൊടും തമിഴെഴുത്തുകൾ'

എന്നാകുന്നു പ്രമാണം. എന്നാലിനി മററുള്ള അക്ഷരങ്ങളോ?

ഋ ങ ഝ ദ്വിഗല്ലവു, പിന്നെ
ഘനസഹാരം, വിസർഗ്ഗവും
വർഗ്ഗമദ്ധ്യത്രികോഷ്ഠാവും,
തത്ര സംസ്കൃതമാത്രമാം.'

എന്ന പ്രമാണത്താൽ, നാം സംസ്കൃതത്തിൽനിന്നു കടം മേടിച്ചവയാണെന്നും സിദ്ധം. ഇവിടെ അക്ഷരങ്ങൾ എന്നു പറഞ്ഞതു് ലിപികളെ ഉദ്ദേശിച്ചിട്ടല്ല; ഉച്ചാരണങ്ങളെ ഉദ്ദേശിച്ചാകുന്നു. സംസ്കൃതവർണ്ണങ്ങൾക്കു് (ഉച്ചാരണങ്ങൾക്കു്) ആവശ്യം പോലെയുള്ള ലിപികൾ നമ്മുടെ ഭാഷയിൽ നിർമ്മിച്ചതു് ഭാഷയുടെ പരിഷ്കാരത്തെ അനുസരിച്ചായിരുന്നു എന്നു്, മലയാളത്തിന്റെ പഴയ ചരിത്രം വെളിപ്പെടുത്തുന്നുണ്ടു്. ഈ വാസ്തവം നമ്മുടെ ഓർമ്മയിലിരിക്കട്ടെ.

ഉച്ചാരണം അനുസരിച്ചുള്ള ലിപിപരിഷ്കാരം, മലയാളികൾ പണ്ടു തന്നേ ചെയ്തു തുടങ്ങീട്ടുണ്ടെന്നു് നാം കണ്ടുവല്ലോ. സംവൃതോകാരാന്തത്തെ കുറിപ്പാൻ പ്രത്യേക മൊരടയാളം അനാവശ്യമാണെന്നു് ഭാഷാപരിഷ്കാരത്തെ കാംക്ഷിക്കുന്നവർ അഭിപ്രായപ്പെടുമ്പോൾ, അങ്ങിനെയൊന്നും ആവശ്യമില്ല, നമ്മുടെ പൂർവ്വന്മാർ ഉപയോഗിച്ചുവന്നിരിക്കുന്ന രീതിയേ നമ്മൾക്കാവശ്യമുള്ളു, പൂർവ്വന്മാരുടെ സമ്പ്രദായത്തെ ഭേദപ്പെടുത്തുന്നതു് യുക്തമല്ല, എന്നൊരോ എതിർവാദങ്ങൾ ചിലർ പുറപ്പെടുവിക്കാറുള്ളതു് അവർ അത്രമേൽ ആദരിക്കുന്ന പൂർവ്വന്മാരുടെ സമ്പ്രദായങ്ങളെപ്പററി വേണ്ടുംവണ്ണം വിചിന്തനം ചെയ്തിട്ടാണോ എന്നറിയുന്നില്ല. ഭാഷയുടെ അഭിവൃദ്ധി അനുസരിച്ചു് ആവശ്യം ചെയ്യേണ്ടുന്ന പരിഷ്കാരം നടപ്പാക്കാൻ പൂർവ്വന്മാർ തന്നേ നമ്മൾക്കു് ദൃഷ്ടാന്തഭൂതന്മാരായിത്തീർന്നിരിക്കുന്ന സ്ഥിതിക്കു്, മേൽപറഞ്ഞ ചിലരുടെ എതിർവാദം യുക്തിയുക്തമല്ലെന്നു സ്പഷ്ടമാവുന്നു.

ഉച്ചാരണഭേദത്തെ കുറിപ്പാൻ അടയാളമില്ലാതെ എഴുതിയാലെന്താണു് ദോഷം? ഇങ്ങിനെ ചിലർ ചോദിക്കുമായിരിക്കും. ഇതിനുള്ള ഒരു മറുവടി, ആ വക അടയാളമില്ലാതെ എഴുതിയിരിക്കുന്നതോ അച്ചടിച്ചിരിക്കുന്നതോ ആയുള്ള പുസ്തകങ്ങൾ വായിച്ചുപോരുന്ന ഈ നാട്ടിലെ വിദ്യാർത്ഥികളുടെ— പ്രത്യേകിച്ചും ബാലികാബാലകന്മാരുടെ— ഉച്ചാരണവികൃതി തന്നെ. ഉദാഹരണമായി, ഉണ്ടു്, ആണു്, എന്നു്— ഇത്യാദി സംവൃതോകാരാന്തങ്ങളായ പദങ്ങളെ, മംഗലാപുരം ബാസൽമിശ്യൻ അച്ചുകൂടത്തിൽനിന്നു പുറപ്പെടുവിച്ചിരിക്കുന്ന പുസ്തകങ്ങളിൽ മററുകാരാന്തമായി അച്ചടിച്ചിരിക്കയാൽ, വിദ്യാർത്ഥികൾ ഉണ്ടു, ആണു, എന്നു— എന്നിപ്രകാരം മററുകാരാന്തമായിത്തന്നേ പഠിക്കുന്നു; കോഴിക്കോടു് മുതലായ ചില ദേശങ്ങളിൽ അകാരാന്തമായി അച്ചടിക്കയാൽ, അവർ, ഉണ്ട, ആണ, എന്ന— ഇങ്ങിനെ അകാരാന്തമായിട്ടും പഠിക്കേണ്ടിവരുന്നു. "....പക്ഷികളുടെ ഇടയിലും പഴങ്ങളും ധാന്യങ്ങളും മാത്രം തിന്നുന്നവയും ഉണ്ടു, ഇറച്ചി തിന്നുന്നവയും ഉണ്ടു...." എന്ന വാക്യങ്ങളിൽ, (ഇ. മാർസ്ഡന്റെ മലയാള രണ്ടാം പാഠപുസ്തകം, 41-ാം പുറം) 'ഉണ്ടു' എന്ന പദത്തെ മററുകാരാന്തമായി അച്ചടിച്ചിരിക്കകൊണ്ടു്, വിദ്യാർത്ഥികൾ അതിന്നു് ഭക്ഷിച്ചു എന്ന അർത്ഥമാണു് ആദ്യം ഗ്രഹിക്കുക. വിശേഷിച്ചും തിന്നുക എന്ന ക്രിയാപദത്തിന്റെ സാമീപ്യത്താൽ, ഉണ്ടു എന്നതിനു് ഭക്ഷിച്ചു എന്ന അർത്ഥം തോന്നുവാൻ അധികം ന്യായവുമുണ്ടു്. പക്ഷെ, പക്ഷികൾ ഉണ്ണുകയില്ലെന്നും, കൊത്തി തിന്നുകയേ നടപ്പുള്ളു എന്നും, അതിനാൽ, ഉണ്ടു-വിനു് ഭക്ഷണാർത്ഥം യോജിക്കയില്ലെന്നും സമാധാനം പറയാം. എന്നാൽ, ചെറിയ കുട്ടികൾക്കു്, ഈ പദഭേദങ്ങൾ മനസ്സിലുറയ്ക്കുവാൻ കുറെക്കാലം അടുത്ത പരിചയം ഉണ്ടായാലേ സാധിക്കു എന്നു് നാം മറന്നുകൂടുന്നതല്ല. അവരുടെ വിവേചനശക്തി വികസിക്കുന്നതു് ഏതു കാലത്തായിരുന്നാലുംശരി, അ

വർ, അച്ചടിയിൽ കാണുംപോലെ മുററു
കാരാന്തമായോ അകാരാന്തമായോ വായി
ക്കയല്ലാതെ, സംവൃതോകാരാന്തമായി വാ
യിക്കാറില്ലെന്ന് അനുഭവത്താൽ എനിക്ക്
ബോദ്ധ്യപ്പെട്ടിട്ടുണ്ട്. എന്നല്ല, ഉച്ചാരണ
ത്തെ ശരിപ്പെടുത്തി പറഞ്ഞുകൊടുത്താൽ
കൂടിയും, പുസ്തകത്തിൽ അച്ചടിച്ചിരിക്കുന്ന
ത് മറേറവിധമാണെന്നും, വാദ്ധ്യാന്മാർ വാ
യിച്ചു കേൾപ്പിക്കുന്നതും ആവിധമാണെ
ന്നും അവർ സമാധാനം പറകയും ചെ
യ്യും. ഈ ഉച്ചാരണവികൃതി കർണ്ണശല്യമാ
യിരിക്കുന്നു, എന്നതോ പോകട്ടെ. ബാലി
കാബാലകന്മാർക്ക് ആദ്യമേ സുബദ്ധവും ശു
ദ്ധവും ആയ രീതി അഭ്യസിപ്പിക്കുന്നതിനു
പകരം, അബദ്ധവും അശുദ്ധവുമായ രീ
തി കാട്ടിക്കൊടുത്ത് അയഥാർത്ഥബോധം
ഉണ്ടാക്കിയശേഷം, ആ അബദ്ധത്തെ തി
രുത്തുവാൻ പുറപ്പെടുന്ന വിദ്യാഭ്യാസസ
മ്പ്രദായം, അവരുടെ ബുദ്ധിയുടെ ഗതിയെ
പിഴപ്പിക്കുമെന്നതു് മനശ്ശാസ്ത്രസിദ്ധാന്ത
മാകുന്നു. അകാരമോ മുററുകാരമോ എഴുതി
ക്കാണിച്ച് അതിനെ സംവൃതോകാരമായി
വായിക്കേണമെന്ന് ഉപദേശിക്കുന്നതു് രാ
ജ്യത്തിലെ ശിക്ഷാനിയമപ്രകാരമുള്ള ഒരു
കുററമായിത്തീരുകയില്ലായിരിക്കാം; എന്നാ
ൽ അതു് വഞ്ചനയുടെ ഒരു വകഭേദംത
ന്നെയാണ്. ആ വഞ്ചനയിൽ പെട്ടുപോ
വുന്ന വിദ്യാർത്ഥികൾ, വേറെ സന്ദർഭങ്ങളിൽ
മുററുകാരാന്തമായോ അകാരാന്തമായോ ഉ
ച്ചരിക്കേണ്ടിയ പദങ്ങളെ സംവൃതോകാരാ
ന്തമായി വായിക്കുമ്പോൾ, വഞ്ചന ഫലി
ച്ചു എന്നു തെളികയും ചെയ്യുന്നു. ഇത്ത
രം വക്രനയങ്ങൾ കുട്ടികളുടെ സ്വഭാവസം
സ്കാരത്തിന്— സുശീലരചനത്തിന്—
ദോഷകാരണമാവുന്നു എന്ന് നാം മറന്നു
കൂടുന്നതല്ല. ഈ ആക്ഷേപം നിസ്സാരമാ
ണെന്നും, കുട്ടികൾ സന്ദർഭം അനുസരിച്ച്
ഉച്ചാരണം ശരിപ്പെടുത്തി വായിച്ചുകൊ
ള്ളുമെന്നും, അങ്ങിനെയുള്ള ദുർഘടങ്ങൾ
സഹിച്ച് ശരിയായ പാഠം ഏതെന്ന് ഗ്ര
ഹിപ്പാൻ ശീലിക്കുന്നതു വഴിക്ക് സ്വഭാവ
ഗുണദാർഢ്യമാണുണ്ടാവുകയെന്നും എതി
ർകക്ഷ്യക്കാർ വാദിച്ചേക്കാം. (ഇംഗ്ലീഷ് ഭാ
ഷയിലെ അക്ഷരപരിഷ്കാരത്തെ സംബ
ന്ധിച്ച്, ഒടുവിൽ പറഞ്ഞവിധം ഒരു് എ
തിർവാദം, കുറെക്കൊല്ലംമുമ്പ്, ഒരു പ
ണ്ഡിതൻ പുറപ്പെടുവിച്ചിരുന്നതായി ഞാ
ൻ ഓർമ്മിക്കുന്നുണ്ട്.) ഈ കാര്യത്തിൽ ഒരു
സംഗതി പ്രത്യേകം ആലോചിപ്പാനുണ്ട്.
അർത്ഥമറിഞ്ഞു് പദത്തിൻെറ രൂപം നിർണ്ണ
യപ്പെടുത്തുക എന്ന മാനസികപ്രവൃത്തി,
ലോകപരിചയവും ശബ്ദാഗമനിശ്ചയവും
ഉള്ളവൎക്ക് എളുപ്പമായിരിക്കാം; എന്നാൽ,
ബാലികാബാലകന്മാർക്ക് ആ മാനസികക്രി
യ ദുഷ്കരം എന്നല്ല, അസാദ്ധ്യം എന്നുത
ന്നെ പറയാവുന്നതാണ്. നമ്മുടെ വിചാര
ങ്ങളുടെ— അർത്ഥങ്ങളുടെ— ദൃശ്യരൂപങ്ങളാ
ണല്ലോ നാം എഴുതുന്ന പദങ്ങൾ. ആ പ
ദങ്ങൾ മുഖേനയാകുന്നു, കുട്ടികളെന്നല്ല,
പഠിച്ചുവരും പഠിപ്പില്ലാത്തവരുമെല്ലാം,
അർത്ഥത്തിലെത്തേണ്ടതു്. അങ്ങിനെ ഒര
ർത്ഥത്തിലെത്തുവാനുള്ള മാർഗ്ഗം മറെറാന്നി
ലേക്കു നടത്തുകയോ ദിക്ഭ്രമത്തിന്ന് കാര
ണമാകയോ ചെയ്യുന്നതായാൽ, ഉണ്ണിക്കി
ടാങ്ങളെന്നുവേണ്ടാ, എത്ര കിടാങ്ങളും 'പി
ഴച്ചുകാൽ വയ്ക്കുക' സംഭവ്യംതന്നെ. ആ
കയാൽ, ഉദ്ദിഷ്ടത്തിലെത്തുവാൻ ശരിയാ
യ മാർഗ്ഗം അടയാളപ്പെടുത്തി വകതിരിച്ചു
കാണിച്ചുകൊടുക്കുകയാണ് വിദ്യാഭ്യാസ
ത്തിൽ അവശ്യം ചെയ്യേണ്ടതു്. ഈ ത
ത്വം, സംവൃതോകാരകാര്യത്തിൽ മാത്രമ
ല്ല; വർണ്ണവിന്യാസത്തെ സംബന്ധിച്ച എ
ല്ലാ കാര്യങ്ങളിലും, പദവിന്യാസം, പദശു
ദ്ധി, മുതലായ മററു കാര്യങ്ങളിലും ആദര
ണീയമാകുന്നു എന്നുകൂടി ഈ അവസര
ത്തിൽ പറഞ്ഞുകൊള്ളുന്നു.

അതിരിക്കട്ടെ. ഉച്ചാരണം അനുസ
രിച്ച് ചിഹ്നപരിഷ്കാരം ചെയ്യേണ്ടതാ
ണെന്ന് സിദ്ധമെങ്കിൽ, ആ പരിഷ്കാരം
സംവൃതോകാരത്തിനും ആവശ്യകം ആകു
ന്നു എന്നും സമ്മതിക്കേണ്ടിവരുന്നു. എ
ന്നാൽ, സ്വരങ്ങളെക്കുറിക്കുന്ന ചിഹ്നങ്ങളി

ൽ ഇങ്ങിനെയൊരു പരിഷ്കാരം വിഹിതമല്ലെന്ന് പറയുന്നവരുണ്ടാവാം. കുറേക്കാലം മുമ്പുവരെ, മലയാളത്തിൽ എ കാരത്തിന്റെ ഒ കാരത്തിന്റെ അവയുടെ ദീർഘങ്ങൾക്കും, എ- ഒ- എന്ന രണ്ടു ലിപികളും, ൊ, ൊ; എന്ന സങ്കേതങ്ങളും മാത്രമേ നടപ്പുണ്ടായിരുന്നുള്ളുവല്ലോ. അക്കാലങ്ങളിൽ, 'ചെമ്പു,' 'ചേമ്പു' ചെമ്പായിട്ടുതന്നെ നടന്നിരുന്നു; അതുപോലെ, 'കൊച്ചും', 'കോച്ചും' കൊച്ചായിരുന്നു. ഇപ്പോഴും പലർ പഴയ സമ്പ്രദായത്തിൽതന്നെ എഴുതിവരുന്നുണ്ട്. എ-കാര-ഒകാരങ്ങളുടെ ഹ്രസ്വദീർഘങ്ങളെ വകതിരിച്ചു കാണിപ്പാൻ ലിപിപരിഷ്കാരം ചെയ്തതുകൊണ്ട് മന്ത്രങ്ങൾക്ക്—ദേഹരക്ഷയ്ക്കായും മററും വിജയകവചങ്ങളിൽ എഴുതി അടയ്ക്കുന്ന മന്ത്രങ്ങൾക്ക്—ഫലം കുറഞ്ഞുപോവുന്നു എന്നും കൂടി ചിലർ ആക്ഷേപം പറഞ്ഞുവരുന്നുണ്ട്. ഈ പരിഷ്കാരം പൂർവ്വന്മാർ ചെയ്തതല്ല; ആധുനികന്മാരുടെ കൃതിതന്നെയാണ്. സംവൃതോകാരചിഹ്നം പൂർവ്വാചാരവിരുദ്ധമാണെന്നു വാദിക്കുന്ന ആധുനികന്മാർകൂടിയും, എകാര-ഒകാരങ്ങളുടെ വിഷയത്തിൽ ചെയ്തിട്ടുള്ള കെട്ടുപുള്ളിയേപ്പാട് മുതലായ പരിഷ്കാരമട്ടുകളെ ഉപയോഗിപ്പാൻ മടിക്കുന്നില്ല. എന്നാൽ പിന്നെ, എന്താണ് മുററുകാരത്തെയും അരയുകാര(സംവൃതോകാര)ത്തെയും വേർതിരിച്ചു കാണിപ്പാനുള്ള ആവശ്യത്തെ ഇവർ നിരാകരിച്ചിരിക്കുന്നത്? ഇതിനുള്ള മുഖ്യകാരണം ഉച്ചാരണത്തിങ്കലുള്ള ഭിന്നരീതിതം ആകുന്നു എന്നു പറയാം. തിരുവിതാംകൂർക്കാരും, കൊച്ചിക്കാരും, മലബാർക്കാരും, മേല്പറഞ്ഞ പദാന്ത്യസ്വരത്തെ ഒരേ രീതിയിലല്ലാ ഉച്ചരിക്കുന്നത്. തിരെതെക്കുള്ളവർ, കിഴഞ്ഞമട്ടിൽ, എകാരത്തിന്റെ ഉൾവലിവാക്കി ഉച്ചരിക്കുന്നു; അതിനിപ്പുറത്തുള്ളവർ ഉകാരത്തിന്റെ ഉൾവലിവായും, ചിലർ അകാരത്തിന്റെ സംവൃതമായും; വടക്കേ മലയാളികൾ ഇകാരത്തിന്റെ സംവൃതമായും ഉച്ചരിക്കയാണ് നടപ്പ്. ഈ ഭേദം നിമിത്തം അടയാളവിഷയത്തിലും യോജിക്കാതെ നില്ക്കുന്നു. എന്നാൽ, ഉച്ചാരണവിശേഷങ്ങൾ എങ്ങിനെയുമിരിക്കട്ടെ: ഏതുച്ചാരമാണ് ശബ്ദത്തിന്റെ രൂപപ്രകാരം ശരിയായിട്ടുള്ളത്? കെട്ട്, തേറ്, വാക്ക്-ഇത്യാദി പദങ്ങൾ സംവൃതസ്വരമായി അവസാനിക്കുന്നുണ്ടെങ്കിലും, ചില പ്രത്യയങ്ങളുടെ യോഗത്തിൽ—കെട്ടുകൾ, തേറുകൾ, വാക്കുകൾ, എന്നിങ്ങനെ മുററുകാരാന്തമായി മാറുന്നതുകൊണ്ട്, അവയിലെ അന്ത്യസ്വരം ഉകാരത്തിന്റെ വകഭേദമെന്നു തെളിയുന്നു. ആ സ്ഥിതിക്ക്, ഉകാരചിഹ്നത്തെവിശേഷിപ്പിച്ചു കാണിക്കയാണ് യുക്തമെന്നും സിദ്ധമാവുന്നു. അതിനാലാണ് 'കേരളപാണിനീയ' കർത്താവ് ഉകാരോപരി ചന്ദ്രക്കല എന്ന സമ്പ്രദായം സ്വീകരിച്ചിരിക്കുന്നത്. ഈ ചന്ദ്രക്കല, അല്ലെങ്കിൽ മീത്തൽ എന്താണ? പ്രത്യേകമൊരു വർണ്ണത്തിന്റെ അടയാളമാണോ? അങ്ങിനെയല്ലെന്നും, സ്വരത്തിന്റെ ഉൾവലിവിനെക്കുറിക്കുക മാത്രമേ അതുകൊണ്ടുദ്ദേശിച്ചിട്ടുള്ളു എന്നും ആകുന്നു ഉകാരോപരി ചന്ദ്രക്കലയുപയോഗിക്കുന്നവരുടെ സങ്കല്പം. ഉകാരത്തിന്റെ മീതെ കുറിക്കുമ്പോൾ, ഉകാരത്തിന്റെ ഉൾവലിവിനെ കാണിക്കും; അകാരത്തിന്റെ മീതെയാണെങ്കിൽ, അകാരത്തിന്റെ ഉൾവലിവിനെ സൂചിപ്പിക്കും, എന്നേ വിശേഷമുള്ളു. എന്നുമാത്രമല്ല, കേവലവ്യഞ്ജനങ്ങളെ കാണിക്കേണ്ടതിന്ന് നമ്മൾ അകാരംചേർന്ന വ്യഞ്ജനലിപികളുടെ മീതെ ചന്ദ്രക്കലയിടുന്ന സമ്പ്രദായം സാധാരണവുമാണല്ലൊ. എന്നാൽ, ചന്ദ്രക്കലയുടെ ഉദ്ദേശ്യം മേൽപറഞ്ഞതല്ല, സംവൃതോകാരത്തെ അടയാളപ്പെടുത്തുക മാത്രമാണ്, എന്ന അഭിപ്രായത്തോടു കൂടിയാകുന്നു മററുള്ളവർ അകാരോപരി മീത്തലിടുന്നത്. അവർ കേവലവ്യഞ്ജനത്തെ സ്വരവ്യതിരിക്തമാക്കിക്കാണിപ്പാനും, സം

വ്യതോകാരത്തെ സൂചിപ്പിപ്പാനും ഒരേ അടയാളമുപയോഗിക്കുന്നതിൽ യുക്തിഭംഗമുണ്ടെന്നു് അറിയാത്തപ്രകാരം പ്രവൎത്തിക്കുന്നു. അതെങ്ങിനെയുമിരിക്കട്ടെ. ചന്ദ്രക്കലയുടെ ഉദ്ദേശം കേവലം സ്വരസംവരണമായാലും ശരി, സംവൃതോകാരചിഹ്നമായാലും ശരി, ഈ സ്വരവിശേഷത്തെ വകതിരിച്ചു കാണിപ്പാനുള്ള ശ്രമം, മലയാളത്തിന്റെ പൂൎവസമ്പ്രദായം കൈവിടുവാൻ വൈമനസ്യമുള്ള മലബാറിലുംകടന്നിട്ടുണ്ടെന്നു സന്തോഷിക്കേണ്ടിയിരിക്കുന്നു. ഇതിലേക്കു്, കോഴിക്കോട്ടു് മുതലായ വടക്കൻ നഗരങ്ങളിലെ വൎത്തമാനപത്രങ്ങളിലും, പത്രഗ്രന്ഥങ്ങളിലും, പാഠപുസ്തകങ്ങളിലും മററും ലക്ഷ്യങ്ങൾ കാണുന്നുണ്ടു്. ചില ഉദാഹരണങ്ങൾ മുമ്പു പകൎത്തു കാണിച്ചിട്ടുണ്ടല്ലോ. അച്ചുകൂടക്കാരോ, പത്രപ്രവൎത്തകന്മാരോ ഗ്രന്ഥകൎത്താക്കന്മാരോ ഇങ്ങിനെ ഒരു പരിഷ്കാരം ആവശ്യകമെന്നു സമ്മതിച്ചിരിക്കുന്നതായി തെളിയുന്നുണ്ടെങ്കിലും, മിത്തൽ ഉപയോഗിച്ചും, ഉപയോഗിക്കാതെയും, നാനാരീതിയിൽ എഴുതുകയും അച്ചടിക്കയും ചെയ്യുന്നതുകൊണ്ടു് പ്രമാണസ്ഥിരതയില്ലാതാവുന്നു എന്നു് വ്യസനിക്കേണ്ടതായുമിരിക്കുന്നു. ഈ വിഷയത്തെ ഇതിലധികം വിസ്തരിക്കുന്നതുവിഹിതമല്ലെന്നു വിചാരിക്കുന്നതിനാൽ, ഇനി മററു വിഷയങ്ങളെപ്പററി വിചിന്തനം ചെയ്യാം.

(തുടരും)

കെ. രാമകൃഷ്ണപിള്ള.

കേരള സാഹിത്യ അക്കാദമി

# കേരളവും ദേശനാമങ്ങളും

(തുടൎച്ച)

(കെ. പി. പത്മനാഭമേനോൻ ബി. എ. ബി. എൽ.)

മലയാളരാജ്യത്തെപ്പററിയുള്ള പുരാതനവിവരണങ്ങളിൽ കൊച്ചിയെക്കുറിച്ചു യാതൊന്നും പറഞ്ഞുകാണുന്നില്ല. മദ്ധ്യകാലത്തെ ദിക്സഞ്ചാരികളിൽ നിക്കോളൊകാണ്ടി (Nicolo conti ക്രി.അ. 1440) യാണു് ആദ്യമായി ഇങ്ങിനെ 'കൊച്ചിം' (7) എന്ന പേരോടുകൂടി പറയുന്നതു്. ഇതു കൊച്ചി അഴി തുറന്നു് ഒരു ആറുകൊല്ലം കഴിഞ്ഞതിനുശേഷമാണു്. പോൎത്തുഗീസുകാർ ഇൻഡ്യയിൽ എത്തിയ കാലത്തിന്നടുത്താണു് കൊച്ചിതുറമുഖത്തിന്നു പ്രാധാന്യത സിദ്ധിച്ചതു്. അതിൽപിന്നെ കൊച്ചി മലയാളതുറമുഖങ്ങളിൽ എററവും മുഖ്യമായ ഒന്നായി. ബാർബോസയും (Barbosa) റാമുഷ്യോവിലെ സമ്മറിയോ ഡി. റെഗ്നി Sommario den Regni Ramusio) എന്നതിന്റെ ഗൂഢഗ്രന്ഥകൎത്താവും ഡി ബാരോസ്സും (D'barros) ഈ തുറമുഖത്തിന്റെ പേർ 'കൊച്ചിൻ' എന്നു പറയുന്നുണ്ടു്. എന്നാൽ ലിസ്ബൺ പട്ടണത്തിൽ അച്ചടിപ്പിച്ചിട്ടുള്ള ബാർബോസയുടെയും കാണ്ടിയുടെയും ഗ്രന്ഥങ്ങളിൽ 'കൊച്ചിൻ', 'കോസി'; 'കൊച്ചിം', എന്നിങ്ങിനെ പേർ പറഞ്ഞുകാണുന്നു. ഗട്ടു് ഷിർലെസ്സിൻജർ (Guts ·ch in of Spinger) എന്ന ഗ്രന്ഥകാരകനും ഈ പേരുകൾ തന്നെയാണു് പറയുന്നതു്. ജി. ബാൽബി (G. Balbi) 'കൊച്ചി എന്നു

7. Majar's *India in the 15th. century.*

ശരിയായി പറയുന്നുണ്ട്. (8) ക്രിസ്താബ്ദം 15-ാം നൂറ്റാണ്ടിൽ നിക്കോളൊകാണ്ടിയും 17-ാം നൂറ്റാണ്ടിൽ പയോളിനൊപാദ്രിയും (Fr. Piolino) ഈ നഗരത്തിന്നു 'കൊച്ചി' എന്നു പേരുണ്ടായതു് അതിന്നടുത്തു് ഒഴുകുന്ന ചെറിയ നദി കാരണമാണെന്നു പറയുന്നു. (കൊച്ചിക്കു സംസ്കൃതത്തിൽ പറയുന്ന പേർ ബാലാപുരി എന്നാണ്) പുരാതനദിക്ക് സഞ്ചാരികൾ കൊച്ചിയെപ്പററി മൌനമായിരിക്കുന്നതും ഇപ്പോൾ അറിഞ്ഞേടത്തോളം ഒന്നാമതായി ക്രി. അ. 1440-ൽ നിക്കോളൊകാണ്ടി ആ നഗരത്തെപ്പററി പറഞ്ഞുകാണുന്നതും സോക്രമ്പോൾ ടാൾമിയുടേയും 'പെരിപ്ലെസ്സിൻെറയും (The Pereplus) കാലത്തിന്നുശേഷമായിരിക്കാം ഈ പ്രദേശമുണ്ടായതു് എന്നുള്ള ഊഹത്തിന്ന് ആസ്പദമുണ്ടെന്നു വരുന്നു. അഴി തുറന്ന് ഒരു നൂറ്റൊല്ലത്തിന്നുശേഷമെ കൊച്ചിയെപ്പററി ഒന്നാമതായി പ്രസ്താവിച്ചുകാണുന്നുള്ളു എന്നതു് ഒരു സാരമായ സംഗതിയാണ്. ഇക്കാലത്തിന്നുള്ളിൽ ആ തുറമുഖത്തിന്നു പ്രാധാന്യമുണ്ടാകുവാൻ ധാരാളം സമയമുണ്ടായി.

തമിഴ്ചരിത്രസാഹിത്യങ്ങളിൽ പുരാതനകാലത്തു കന്യാകുമാരിക്കു തെക്കോട്ടു ഭൂമി നീണ്ടുകിടന്നിരുന്നതായി 1800 കൊല്ലങ്ങൾക്കു മുമ്പു തെക്കുള്ളവർക്കു ഓർമ്മയുണ്ടായിരുന്നു എന്നും കന്യാകുമാരിക്കു തെക്കു് 'കുമരിക്കോട്' എന്ന ഒരു പർവ്വതവും 'പരുളി' എന്നു പേരായ ഒരു നദി ഒഴുകിക്കൊണ്ടിരുന്നതായ ഒരു വിസ്തീർണ്ണപ്രദേശവും ഉണ്ടായിരുന്നു എന്നും പറഞ്ഞുകാണുന്നു. ഒരിക്കൽ സമുദ്രം അതിയായി കോപിച്ചതോടുകൂടി 'കുമരിക്കോട്' എന്ന മലയും 'പരുളി' നദി ഒഴുകിക്കൊണ്ടിരുന്ന പ്രദേശവും ഇല്ലാതെയായി.

ഇതിന്നടുത്ത പ്രദേശത്തു സമുദ്രത്തിൻെറ ആക്രമണത്താൽ ഭൂമി മുങ്ങിപ്പോയതായി പിന്നെയും കാണ്മാനുണ്ട്. സിലോൺ ദ്വീപിൻെറ തെക്കുപടിഞ്ഞാറെക്കരയിൽ ക്രിസ്താബ്ദത്തിന്നു ഇരുന്നൂറുകൊല്ലങ്ങൾക്കുമുമ്പ് ഇങ്ങിനെ ഒരു സംഭവം ഉണ്ടായി എന്ന് ആ ദ്വീപിനെപ്പററി ബൌദ്ധമതക്കാർ എഴുതിവെച്ചിട്ടുള്ള വിവരണങ്ങളിൽ കാണ്മാനുണ്ട്. (9) 11 നാഴിക നീളമുള്ള രാമേശ്വരമെന്ന ദ്വീപ് ഇൻഡ്യാഭൂഖണ്ഡത്തിൽനിന്നു രണ്ടുനാഴിക മാത്രമെ വിട്ടുകിടക്കുന്നുള്ളു. മൂന്നുനാലു ശതാബ്ദങ്ങൾക്കു മുമ്പ് ഇവ രണ്ടിനെയും കൂട്ടിമുട്ടിക്കുന്നതായി ഒരു കരിങ്കൽ ചിറ ഉണ്ടായിരുന്നു. 15-ാം നൂററാണ്ടിൽ സമുദ്രം ആക്രമിച്ച് ആ ചിറയെ കടച്ചുകളഞ്ഞു എന്നു പറയുന്നു. (10) ഇതു് ഏതുപ്രദേശം ശരിയായിരിക്കാമെന്നുള്ളതു് ഇൻഡ്യാക്കരയുടെ തെക്കെ അററത്തുള്ള (Point Raman) രാമൻ എന്ന മുനമ്പിൻെറ പെട്ടെന്നു കുത്തനെയുള്ള നില കാണിക്കുന്നുണ്ട്. അവിടെയുള്ള കല്ലുകളുടെ ഭൂപ്രകൃതശാസ്ത്രപ്രകാരമുള്ള സ്വഭാവത്തെ രാമേശ്വരംവരെ വിട്ടുവിട്ടുകിടക്കുന്ന വലിയ കരിങ്കല്ലുകളിലും കാണാവുന്നതാണ്. രാമേശ്വരം ക്ഷേത്രത്തിലെ റിക്കാർട്ടുകളും ഈ അഭിപ്രായത്തെ ബലപ്പെടുത്തുന്നുണ്ട്. 15-ാം നൂററാണ്ടിൻെറ ആദ്യം വരെയും രാമേശ്വരം ദ്വീപും ഇൻഡ്യാഭൂഖണ്ഡവും ഒരു വീതികുറഞ്ഞ ചിറമൂലം കൂട്ടിത്തൊട്ടു കിടന്നിരുന്നു എന്നും ചില പ്രത്യേക വിശേഷ ഉത്സവദിവസങ്ങളിൽ രാമേശ്വരത്തുനിന്നു സ്വാമിയെ ഇക്കരെ ഉണ്ടായിരുന്ന ഒരു ക്ഷേത്രത്തിലേക്കു് എഴുന്നള്ളിച്ചുകൊണ്ടുവരാറുണ്ടെന്നും ആ ക്ഷേത്ര റിക്കാർട്ടുകളാൽ നമുക്ക് അറിയാം.(11) ആഡംസ്സ്ബ്രിഡ്ജ് (Adam's Bridge) എന്ന മൺതിട്ട രാമേശ്വരത്തെ

8. Yuk's *Cathay and the way thither.* P. 455,

9. *The Madras Revoew*, P. 225 *etaseq.*

10 ഇതുണ്ടായി അഞ്ചു ശതാബ്ദങ്ങൾക്കു ശേഷം South Indian Railway കമ്പനിക്കാർ ഇവിടെ ഒരു തീവണ്ടിപാലം പണിചെയ്തു രണ്ടുകരകളേയും കൂട്ടി തൊടിയിച്ചിരിക്കുന്നു.

11. *The Gazetteer of Southern India*, P. 385.

യും സിലോണെയും തമ്മിൽ കൂട്ടിമുട്ടിയ്ക്കുന്നു. ശ്രീരാമസ്വാമിയുടെ വാനരസൈന്യങ്ങളാൽ സേതുബന്ധനം ചെയ്യപ്പെട്ടതായി പറയുന്നത് ഇവിടെ ആയിരിക്കാം.

ശ്രീപരശുരാമമഹർഷിയുടെ യാഥാർത്ഥ്യസ്ഥിതിയെ ചുററിമറയ്ക്കുന്ന ഐതിഹ്യപരിവേഷത്തെ നീക്കിനോക്കുന്നതായാൽ ദക്ഷിണ ഇൻഡ്യയിലേയ്ക്കു് ആദ്യമായി വന്നു കുടിയേറിയ ആര്യന്മാരുടെ നേതാവു് അദ്ദേഹമായിരുന്നു എന്നു കാണാം. കേരളഭൂമിയെ സമുദ്രത്തിൽനിന്നു വീണ്ടെടുക്കുന്നതിൽ പ്രയോഗിച്ചതായി പറയുന്ന അമാനുഷശക്തി അദ്ദേഹത്തിൻെറ ദിവ്യതയെ ആശ്രയിച്ചുനിൽക്കുന്നു. ഇങ്ങിനെ ഒരാൾ ഉണ്ടായിരുന്നുവൊ എന്നു തന്നെ ചില പണ്ഡിതന്മാർക്കു സംശയമുണ്ടു്. അദ്ദേഹം മഹാവിഷ്ണുവിൻെറ ഒരു അവതാരമെന്നാണു് വെച്ചിരിയ്ക്കുന്നതു്. അദ്ദേഹത്തിൻെറ കാലം എന്നായിരുന്നു എന്നു ഏകദേശംപോലും നിർണ്ണയിയ്ക്കുവാൻ തരമില്ല. അദ്ദേഹത്തിൻെറ പേർ വാശിയായ ശ്രീരാമനും അദ്ദേഹവും തമ്മിൽ കണ്ടെത്തിയപ്പോൾ അവർ തമ്മിൽ കലഹമുണ്ടായി എന്നും രാമായണത്തിൽ പറയുന്നതും പരശുരാമൻ ക്ഷത്രിയവംശത്തെ നിശ്ശേഷം ഹനിച്ചു എന്നു പറയുന്നതും മററും അവാസ്തവങ്ങളായ വെറും കെട്ടുകഥകളാണെന്നു മിസ്റ്റർ ടാൻബായിൽസ് വിലർ (Mr. Tabeys Wheeler) അഭിപ്രായപ്പെടുന്നു. (12)

എന്നാൽ രമേശദത്തൻെറ അഭിപ്രായം, പരശുരാമനെ സംബന്ധിച്ചുള്ള കഥയിൽ ചില ചരിത്ര വാസ്തവങ്ങൾ അന്തർഭവിച്ചു കിടക്കുന്നുണ്ടു് എന്നാണു്. അദ്ദേഹം ഇപ്രകാരം പറയുന്നു. 'പരശുരാമൻ ക്ഷത്രിയവംശത്തെ 21-പ്രാവശ്യം ഹനിച്ചു. ഒടുവിൽ രാമായണത്തിലെ വീര്യപുരുഷനായ ക്ഷത്രിയ രാമനാൽ പരാജിതനായി. പുരോഹിതന്മാരായ ബ്രാഹ്മണരും യോദ്ധാക്കളായ ക്ഷത്രിയരും തമ്മിൽ യഥാർത്ഥത്തിൽ ഉണ്ടായിരുന്ന സ്പർദ്ധയേയും കലഹത്തേയും ഈ കഥ ചൂണ്ടികാണിക്കുന്നു എന്ന വിചാരിക്കാം. ഈ മത്സരം കാവ്യത്രപേണ ഉപനിഷത്തുകളിൽ കാണുന്നുണ്ടു്.' എന്നാൽ പരശുരാമൻ വൈദിക കാലത്തിനുശേഷം ഉണ്ടായ ഒരു ദേഹമാകയാൽ അദ്ദേഹത്തിൻെറ കാലംവളരെ പുരാതനമെന്നു കല്പിച്ചുകൂടാ- 'മഹാഭാരതം അനുശാസനപർവം 52-ാം അദ്ധ്യായത്തിൽ ജമദഗ്നി എന്ന ബ്രാഹ്മണൻെറ പുത്രനായ പരശുരാമന്നു് ക്ഷത്രിയഗുണങ്ങൾ ഉണ്ടാകുവാൻ സംഗതി എന്താണെന്നു യുധിഷ്ഠിരൻ ചോദിക്കുന്നു. ഈ ഘട്ടത്തിൽ ജമദഗ്നിയുടെ പേരു പറയുന്നുണ്ടെങ്കിലും അദ്ദേഹത്തിൻെറ പുത്രനായ പ്രസിദ്ധപ്പെട്ട പരശുരാമൻെറ പേർ അതിലൊരിടത്തും പാഞ്ഞുകാണുന്നില്ല എന്നുള്ളതു് കുറെസാരമായ സംഗതിയാണു്. അതുകൊണ്ടു് അദ്ദേഹത്തിൻെറ പേർ നവീനമായി നിർമ്മിച്ചതായിരിക്കണം. പരശുരാമനും ക്ഷത്രിയരും തമ്മിൽ ഉണ്ടായി എന്നുപറയുന്ന യുദ്ധങ്ങൾ മഹാകാവ്യകാലത്തു (ക്രി-മു: 400-1000) ജാതിഭേദം ഉണ്ടായിക്കൊണ്ടിരിക്കുമ്പോൾ ധീരന്മാരായ പുരോഹിതന്മാരും ഗർവിഷ്ഠന്മാരായ രാജാക്കന്മാരും തമ്മിലുണ്ടായിട്ടുള്ള ശത്രുതയെ മൂലമാക്കിവെച്ചു പറയുന്നവ ആയിരിക്കണം.'(13)

ക്രിസ്ത്യാനികളുടെ കാലഗണന പ്രകാരം പ്രളയത്തിനുശേഷം ഒരായിരം കൊല്ലങ്ങൾക്കുള്ളിൽ ആയിരിക്കാം പരശുരാമൻെറ കാലം എന്നു റെവറണ്ടു് വില്യം ടെയിലർ (Rev. William Taylor) ഊഹിക്കുന്നു. തന്നാൽ മറെറാരിടത്തു് (14) പ്രതി

12. *History of India*, Vol. II. P. 67.

13. *Ancient India*, Vol. I. PP. 212-153
Hunter's *Indian Empire*, P. 104.

14. *Translation of Historical Manuscripts*, Vol. I. P. 153.

പാദിക്കപ്പെട്ടിട്ടുള്ള ഗണിതശാസ്ത്രതത്വങ്ങൾ ശരിയാണെങ്കിൽ പ്രളയത്തിന്നുശേഷം 500 കൊല്ലം കഴിഞ്ഞു ഒരായിരം കൊല്ലങ്ങൾക്കകത്തു ഉത്തരാൎദ്ധ ഗോളത്തിൽനിന്നു് ജലസമൂഹത്തിന്റെ ഒരു വലിയ പിൻവാങ്ങൽ ഉണ്ടായിരിക്കുവാൻ സംഗതിയുണ്ടു്. ചോഴമണ്ഡലക്കരയെക്കാൾ മലയാളക്കര അധികം താണിരുന്നില്ലെങ്കിൽ അക്കാലത്തു തന്നെ ഇവിടെനിന്നും ഒരു വലിയ പിൻവാങ്ങൽ ഉണ്ടാവേണ്ടതാണ്.(15)

കേരളത്തിന്റെ ചരിത്രത്തെ പ്രതിപാദിക്കുന്ന മലയാള ഭാഷയിലുള്ള കേരളോല്പത്തി പ്രകാരം കേരളത്തിന്നു 'കൎമ്മഭൂമി' എന്നുകൂടി പേരുണ്ടു്. അവിടെയുള്ളവൎക്കുമോക്ഷമാൎഗ്ഗം കൎമ്മം മാത്രമാണ്. മലയാളഭൂമി സ്വതേ പരിശുദ്ധഭൂമിയല്ല. അവിടെയുള്ളവർ സൽകൎമ്മങ്ങളെ കൊണ്ടു് മോക്ഷം നേടേണ്ടതാണ്. മലയാളത്തിൽ കിടന്നു മരിക്കുന്നവർ വരും ജന്മത്തിൽ കഴുതകളായി ജനിക്കുന്നു എന്നും ഈ അപകടത്തിൽനിന്നു് രക്ഷപ്പെടുവാനുള്ള ഏകമാൎഗ്ഗം സൽകൎമ്മങ്ങൾ ചെയ്യുകമാത്രമാണെന്നും പറയുന്നു. അതുകൊണ്ടു് ആ ഭൂമിയെ പരശുരാമൻ ബ്രാഹ്മണൎക്കു ദാനം കൊടുത്തപ്പോൾ കേരളനിവാസികളുടെ ആത്മരക്ഷക്കുവേണ്ടതായി തന്നാൽ ഏൎപ്പെടുത്തപ്പെട്ട കൎമ്മങ്ങളെ ശരിയായും സത്യമായും നടത്തിക്കൊള്ളണമെന്നു ശ്രീപരശുരാമമഹൎഷി കേരളബ്രാഹ്മണരോടു നിഷ്കൎഷയായി ആജ്ഞാപിച്ചു. ബ്രാഹ്മണർ അനുഷ്ഠിക്കേണ്ടതായി നിശ്ചയിച്ചിട്ടുള്ള സൽകൎമ്മങ്ങളുടെ ഗുണഫലംമററുള്ളവൎക്കുകൂടി സിദ്ധിക്കുന്നു. അതുകൊണ്ടു് കേരളത്തിലുള്ള മറ്റു വൎഗ്ഗക്കാരുടെ സൽഗതി ബ്രാഹ്മണൎക്കു വിധിക്കപ്പെട്ടിട്ടുള്ള കൎമ്മങ്ങളുടെ ശരിയായ അനുഷ്ഠാനത്തെ ആശ്രയിച്ചിരിക്കുന്നു. കേരളത്തിലെ ഭൂമി മുഴുവൻ ബ്രാഹ്മണൎക്കു ദാനം ചെയ്തതു ക്ഷേത്രങ്ങളുടെ രക്ഷക്കും വൈദികകൎമ്മങ്ങളെ ശരിയായി ചെയ്തുവരുന്നതിന്നുമാണെന്നു കേരളോല്പത്തി തികച്ചും പറയുന്നുണ്ടു്. ഇങ്ങിനെ വിശ്വാസനിലയിലുണ്ടായ ഭൂമിസ്വീകാരം ഒരു വിശിഷ്ടകൃത്യമാണ് (16) മൂലസ്ഥാപനയെ കൃത്യമായി അനുസരിച്ചു നടക്കാത്തപക്ഷം അതിന്റെ ഗുണാനുഭവികൾക്കു് മൂലനിശ്ചയത്തെ നിവേററണമെന്നു നിർബ്ബന്ധിക്കുവാൻ നിയമപ്രകാരം അവകാശമുണ്ടു്. ഭൂമിയിന്മേൽ മറെറാരുവന്റെ തേച്ചുകൂടാതെയുള്ള സ്വാതന്ത്ര്യജന്മാവകാശം തങ്ങൾക്കുണ്ടെന്നുള്ള മലയാളബ്രാഹ്മണജന്മികളുടെ വാദം ഒരു ക്ഷണനേരംപോലും നിലനില്ക്കത്തക്കതല്ല.

പരശുരാമക്ഷേത്രത്തിന്റെ വിസ്തീൎണ്ണതയേയും അതിൎത്തികളേയും പററി ഓരൊ പുരാണത്തിൽ ഓരോ വിധം പറഞ്ഞുകാണുന്നു.

'സ്കാന്ദപുരാണ'ത്തിൽ ഉൾപ്പെട്ട 'സഹ്യാദ്രി'ഖണ്ഡത്തിന്റെ ഉത്തരാൎദ്ധം 1-ാം അദ്ധ്യായത്തിൽ താഴെ പറയുന്നവിധം കാണുന്നു.

'വൈതരണ്യാദക്ഷിണേതു
സുബ്രഹ്മണ്യാതഥോത്തരേ
സഹ്യാൽസാഗരപൎയ്യന്തം
ശൂൎപ്പാകാരംവ്യവസ്ഥിതം
ശതയോജന*മായാന്തം
വിസ്താരന്ത്രിണിയോജനം'

ഈ ഭൂമി വൈതരണി (കലിംഗത്തിൽ) നദിക്കു തെക്കു് സുബ്രഹ്മണ്യത്തിന്നു വടക്കു് സഹ്യപൎവ്വതം മുതൽ കടൽവരെ ഒരു മുറത്തിന്റെ ആകൃതിയിൽ 100 യോജന നീളത്തിലും 3 യോജന വീതിയിലും കിടക്കുന്നു.

ടി 'സഹ്യാദ്രിഖണ്ഡ'ത്തിന്റെ ഉത്തരാൎദ്ധം 6-ാം അദ്ധ്യായത്തിൽ പരശുരാമൻ സമുദ്രനിഷ്കാസനം ചെയ്തുണ്ടാക്കിയ ഭൂമി

15. Do. Vol. II. P. 65.

16 കേരളോല്പത്തി PP. 12,13.

* ഒരു യോജനക്കു 10 നാഴിക വഴിയാണ്.

യിൽ സപ്തകൊങ്കണങ്ങളും അടങ്ങിയിരിക്കുന്നതായി പറയുന്നു. അതായിതു (1) കേരളം (2) തുളംഗം (3) സൌരാഷ്ട്രം (4) കൊങ്കണം (5) കരഹാടം (6) കർണ്ണാടം (7) ബർബരം ഈ ഭൂമിയുടെ ആകെ വിസ്തീർണ്ണം 100 യോജന നീളവും 5 യോജന വീതിയും ആകുന്നു.

ടി. 7-ാം അദ്ധ്യായത്തിൽ അതിന്റെ അതിർത്തിയെപ്പററി ഇപ്രകാരം പറഞ്ഞുകാണുന്നു.

'സഹ്യപർവ്വതമാരഭ്യയോജനത്രിതയാവധി-
കന്യാകുമാരീചൈകത്രനാസികാത്ര്യംബകഃ
(പരം.'

സഹ്യപർവ്വതം തുടങ്ങി 3 യോജന വീതിയിൽ കന്യാകുമാരി മുതൽ നാസികാത്ര്യംബകം വരെയാകുന്നു അതിന്റെ കിടപ്പ്. അത് ആറു യോജന നീളമുള്ളതും മുൻപറഞ്ഞ ഏഴ് ഭാഗങ്ങളോടുകൂടിയതും ആകുന്നു.

'കേരളമാഹാത്മ്യം' (ഭൂഗോളപുരാണാന്തർഗതം) 4-ാം അദ്ധ്യായത്തിൽ ശ്രീപരശുരാമൻ വരുണനോടു താമസിക്കുവാൻ സ്ഥലം ആവശ്യപ്പെട്ടപ്പോൾ അദ്ദേഹം 'പശ്ചിമസമുദ്രത്തിൽ പരശുവിനെ ഇടത്തുകൈകൊണ്ടെറിഞ്ഞാൽ അതു ചെന്നുവീഴുന്നേടത്തോളം ഭൂമിയെ പരിപാലിച്ചുകൊള്ളുകേവേണ്ടു' എന്നു പറഞ്ഞു എന്നും ആ ഭൂമിക്കു ദശയോജനവിസ്തീർണ്ണവും ശതയോജനദൈർഘ്യവും ഉണ്ട് എന്നും പറഞ്ഞുകാണുന്നു.

'മലയാദ്രിമാഹാത്മ്യം' എന്ന ഗ്രന്ഥത്തിൽ ഈ മലയാളഭൂമിയുടെ അതിർത്തിയെ കുറിച്ച് ഇങ്ങിനെ പറഞ്ഞിരിക്കുന്നു.

മലയക്രോഡഭൂമേസ്തുസീമാതേപനചിന്തി
(താ-
പയസചിന്ന്യുത്തരസ്യാന്തുദക്ഷിണേതുകുമാ
(രികാ
പൂർവ്വസീമാതുഗിരിരാണ്മലയഃപശ്ചിമേംബു
(ധിഃ

വടക്കു കാഞ്ഞിരോട്ടുപുഴയും തെക്കു കന്യാകുമാരിയും കിഴക്കു മലയപർവ്വതവും പടിഞ്ഞാറു സമുദ്രവും. (തുടരും)

---

## വിദ്യാഭ്യാസസംബന്ധമായ

# ചില വിമർശനങ്ങൾ.

(തുടർച്ച)

II

അതേരീതിയിൽതന്നെ ജർമ്മനിയിലെ ഉൽകൃഷ്ടവിദ്യാഭ്യാസവും ഉന്നതസ്ഥിതിയിൽ നിൽക്കുന്നു. ഉൽകൃഷ്ടവിദ്യാഭ്യാസം എന്നു പറയുന്നത് സാധാരണയായി സർവ്വകലാശാലാവിദ്യാഭ്യാസത്തെയാണ്. സർവ്വകലാശാലകളുടെ വാസ്തവമായ ഉദ്ദേശ്യം പ്രധാനമായിട്ടു രണ്ടാണ്. 1. ലൌകികവ്യാപാരങ്ങളിലുൾപ്പെട്ട ഉൽകൃഷ്ടകൃത്യങ്ങളുടെ നിർവ്വഹണത്തിന്ന് ഉതകുന്നതായ കർത്തൃനിർമ്മാണം. 2. ലൌകികവ്യാപാരവിഷയങ്ങളിൽ പ്രത്യേകം നൂതനമായ അറിവിനെ ഉളവാക്കുന്ന വിധമുള്ള പരിശോധനകളും പരീക്ഷണനിരീക്ഷണങ്ങളും നടത്തുന്നതിന്ന് കാരോരുത്തക്ക് ത്രാണിയെ ഉണ്ടാക്കിക്കൊടുക്കുക.

ഈ രണ്ടു ഉദ്ദേശങ്ങളെയും സാധിക്കുന്ന സ്ഥാപനത്തെ മാത്രമേ സർവ്വകലാശാലയായി ഗണിക്കാൻ തരമുള്ളു. ഇത്തരമുള്ള സർവ്വകലാശാലകൾ പാശ്ചാത്യരാജ്യങ്ങളിൽ, വിശേഷിച്ചും ജർമ്മനിയിൽ കാണുന്നു

ണ്ട്. ഇൻഡ്യൻസർവ്വകലാശാലകൾ പരിഷ്കൃതലോകത്തിൻെറ ജ്ഞാനാഭിവൃദ്ധിക്കുതകുന്ന ശാസ്ത്രീയപരിശോധനക്കായി വല്ല പ്രോത്സാഹനമോ വിദ്യാർത്ഥികൾക്കുവേണ്ട സൌകര്യമോ നൽകുന്നതായി കാണപ്പെടുന്നില്ല. ശാസ്ത്രീയപരിശോധന എന്നുവെച്ചാൽ എന്താണെന്നുകൂടി അറിയാൻപാടില്ലാതെയാണ് നമ്മുടെ യുവാക്കൾ സർവ്വകലാശാലാബിരുദധാരികളായി ധനസമ്പാദനമാർഗ്ഗത്തിനുള്ള ജീവിതരംഗത്തിൽ പ്രവേശിക്കുന്നത്. വക്കീൽപണി വൈദ്യം, മുതലായ ചില തൊഴിലുകളിൽ ഏർപ്പെട്ട് അവർ ധാരാളം വൈദഗ്ദ്ധ്യം സമ്പാദിക്കുകയും കീർത്തിയും ധനവും നേടുകയും ചെയ്യുന്നുണ്ടെന്നു നമുക്കറിയാം. എന്നാൽ ഇൻഡ്യായിൽ സർവ്വകലാശാലകൾ ഏർപ്പെടുത്തിട്ട് ഏകദേശം 50 കൊല്ലത്തിനുമേലായെങ്കിലും ഇത്രയും കാലത്തിനിടയിൽ ഒരു ബോസും ഒരു റായിയും ഒഴിച്ചാൽ ശാസ്ത്രസംബന്ധമായവിഷയങ്ങളിൽ Researches നടത്തി നൂതനമായ അറിവു കണ്ടുപിടിക്കാൻ ശ്രമിച്ചവരായും ശ്രമിക്കുന്നവരായും പറയത്തക്കവരാരുംതന്നെ ഇല്ലാത്തതു നമ്മുടെ സർവ്വകലാശാലാവിദ്യാഭ്യാസത്തിൻെറ ഒരു പ്രധാനന്യൂനതയെ വെളിപ്പെടുത്തുകയല്ലെ ചെയ്യുന്നത്. ഇൻഡ്യൻയുവാക്കൾക്കു കല്പനാശക്തി, സൂക്ഷ്മവിവേചനം മുതലായി ശാസ്ത്രപരിക്ഷണങ്ങൾക്കു ആവശ്യമുള്ള ഗുണങ്ങളില്ലെന്നും മററും നമ്മിൽ കുററം ആരോപിക്കപ്പെടാറുള്ളതു തീരെ അടിസ്ഥാനമില്ലാത്തതാണെന്നുള്ളതിനു തക്കതായ തെളിവു നമ്മുടെ നാട്ടുകാരനായ ഒരു മഹാൻ ഈ വിഷയത്തിൽ നേടിട്ടുള്ള ജയവും കീർത്തിയും മതിയാകുന്നതാണ്. ചെടികളിലുള്ള ഇന്ദ്രിയവ്യാപാരത്തിനെ സംബന്ധിച്ച് ഇദ്ദേഹം (മിസ്റ്റർ ബോസ്) കണ്ടുപിടിച്ചിട്ടുള്ള സംഗതികൾ പാശ്ചാത്യരാജ്യങ്ങളിലെ കീർത്തിപ്പെട്ട ശാസ്ത്രജ്ഞന്മാരെക്കൂടി അതിശയിപ്പിക്കുന്നുണ്ട്. സൌകര്യവും പ്രോത്സാഹനവും ഉണ്ടായിരുന്നാൽ [illegible]നേകം ബോസുകൾ ഇൻഡ്യയിലുണ്ടാകും എന്നുള്ളതിനു സംശയമില്ലാ.

പാശ്ചാത്യരാജ്യങ്ങളിലെ സർവ്വകലാശാലകളിൽ ഏതുപ്രകാരമാണ് ശാസ്ത്രീയപരിക്ഷണങ്ങളെ പ്രോത്സാഹിപ്പിക്കുന്നതെന്നു നമുക്കു നോക്കാം. ഈ വിഷയത്തിൽ ജർമ്മൻ സർവ്വകലാശാലകളാണ് പ്രഥമസ്ഥാനത്തെ അർഹിക്കുന്നത്. അതുകൊണ്ടു അവയെപ്പററിത്തന്നെ നമുക്കു ആലോചിക്കാം.

ജർമ്മനിയിൽ സെക്കണ്ടറി പരീക്ഷ ജയിച്ചിട്ടുള്ളവർക്കു മാത്രമേ സർവ്വകലാശാലകളിൽ പ്രവേശനം സിദ്ധിക്കയുള്ളൂ. അവിടത്തെ Secondery School വിദ്യാഭ്യാസം വളരെ ഉയർന്ന തരത്തിലുള്ളതാണെന്നു ഇതിനു മുൻപുതന്നെ ഞാൻ പ്രസ്താവിച്ചിട്ടുണ്ട്. ഇവയിൽക്കൂടി കടന്നുപോകുന്ന ഒരുവന്നു ഇംഗ്ലണ്ടു, ഇൻഡ്യ മുതലായ രാജ്യങ്ങളെ അപേക്ഷിച്ചു എത്രയും ഉപരിയായ രീതിയിലുള്ള ഒരു സാമാന്യവിദ്യാഭ്യാസം ലഭിക്കുന്നുണ്ട്. തന്നിമിത്തം ഒരു ജർമ്മൻവിദ്യാർത്ഥി തൻെറ സർവ്വകലാശാലാജീവിതത്തിൻെറ പ്രാരംഭഘട്ടം മുതൽക്കുതന്നെ ഓരോ കലാവിദ്യകളെ സംബന്ധിച്ച പ്രത്യേകപഠനം ആരംഭിക്കുന്നു. സർവ്വകലാശാലകൾ വിജ്ഞാനസമ്പാദനത്തിനുള്ള ആസ്ഥാനങ്ങളാണ്. അതിനു മുമ്പിൽ സാമാന്യവിദ്യാഭ്യാസം മാത്രമേ ഉണ്ടായിരിക്കയുള്ളൂ. എന്നാൽ ചില ബ്രിട്ടിഷ്സർവ്വകലാശാലകളിൽ, ഉദാഹരണമായിട്ടു എഡിൻബറോ സർവ്വകലാശാലയിൽ, സാമാന്യവിദ്യാഭ്യാസത്തിനുംകൂടി ചില സൌകര്യങ്ങളുണ്ട്. അവിടത്തെ പ്രസ്ഥാനികവിദ്യാഭ്യാസനിബന്ധനകൾ അത്രതന്നെ പരിപൂർത്തിയിൽ വന്നിട്ടില്ലാത്തതുകൊണ്ട് ഏതെങ്കിലും പ്രത്യേകതൊഴിലിൽ പ്രവേശിപ്പാൻ ഉദ്ദേശിക്കുന്ന ഒരു വിദ്യാർത്ഥിക്കു സർവ്വകലാശാലയിൽനിന്നുതന്നെ അതിലേയ്ക്കു ആവശ്യമുള്ള സാമാന്യവിദ്യാഭ്യാസം പൂർണ്ണമാക്കേണ്ടിവരുന്നു. ഇങ്ങനെയുള്ള സാമാന്യവിദ്യാഭ്യാസത്തിനെ ഉദ്ദേശിച്ചാണ് എഡിൻബറോ സർവ്വകലാശാലയിൽ എം. ഏ ഡിഗ്രി സ്ഥാപിച്ചി

രിക്കുന്നതു്. സാധാരണയായി മിക്ക വിദ്യാൎത്ഥികളും ഈ ഡിഗ്രി ആദ്യമായി സമ്പാദിക്കുകയും അതിനുശേഷം ഏതെങ്കിലും വിഷയത്തിൽ പ്രത്യേകപാഠം സാധിച്ചു അതിൽ ഒരു പ്രത്യേകഡിഗ്രിയും കൂടി സമ്പാദിക്കയും ചെയ്തുവരുന്നു. എഡിൻബറോവിലെ എം ഏ ഡിഗ്രിയെപ്പററി നമ്മുടെ ഇടയിൽ ചിലൎക്കു പുച്ഛംതോന്നിയേക്കാം. പക്ഷെ ഒരു സംഗതി നോക്കുന്നതായിരുന്നാൽ അതിനെ പഴിക്കേണ്ടതുണ്ടെങ്കിലും മറെറാരു സംഗതിയിൽ അതിനെ അതിലധികം ശ്ലാഘിക്കേണ്ടതുമുണ്ടു്. എം ഏ ഡിഗ്രി, ബി ഏ ഡിഗ്രി സിദ്ധിച്ചതിന്റെ ശേഷം സിദ്ധിക്കേണ്ടതാണെന്നാണു് നമ്മിൽ മിക്കപേരുടേയും ധാരണ. എഡിൻബറോവിൽ ബി. ഏ. ഡിഗ്രിയേ ഇല്ലാ. അവിടത്തെ സൎവ്വകലാശാലയിൽ നിന്നും ഒന്നാമതായി നല്കുന്ന ഡിഗ്രി എം ഏ എന്നതാണു്. പാശ്ചാത്യപരിഷ്കാരത്തിന്റെ കൌമാരദശയിൽ എല്ലാസൎവ്വകലാശാലകളിലും ബി. ഏ. യും, എം ഏ യും ഡിഗ്രികളുണ്ടായിരുന്നു. ക്രമേണ. ഇതിൽ അനേകം ഭേദഗതികൾ വന്നുകൂടി. ജൎമ്മനിയിൽ ബി. ഏ യും, എം. ഏ യും വേണ്ടെന്നുവെച്ചിട്ടു പി. എച്ച്. ഡി. എന്നൊരു ഡിഗ്രിയെ പുത്തനായി സൃഷ്ടിച്ചു. എഡിൻബറോവിൽ ബി. ഏ. വേണ്ടെന്നു വെച്ചു. ഓക്സ്ഫോൎഡിലും കേംബ്രിഡ്ജിലും ബി. ഏ. യും എം. ഏ യും കളയാതെ വച്ചുകൊണ്ടിരിക്കുന്നു. പുതുതായി ലണ്ടൻ സൎവ്വകലാശാല ഏൎപ്പെടുത്തിയപ്പോൾ അവിടെ ബി. ഏ. യും എം ഏ. യും ഏൎപ്പെടുത്തി. അതിനെ പിൻതുടൎന്നു നമ്മുടെ സൎവ്വകലാശാലകളിലും ഈ രണ്ടു ഡിഗ്രികളും സ്ഥാപിച്ചു. നമ്മുടെ സൎവ്വകലാശാലകളേയും അവിടത്തെ ഡിഗ്രികളേയും പററി മാത്രം നമുക്കു അറിവുള്ളതുകൊണ്ടു് ബി. ഏ. പാസ്സാകാതെ ചിലപ്പോൾ മെറ്റ്റിക്കുലേഷൻ കൂടി ജയിക്കാതെ എം: ഏ. ഡിഗ്രി എടുക്കാൻ സിദ്ധിക്കുന്നതെങ്ങിനെയെന്നു നമുക്കു അത്ഭുതപ്പെടാതിരിക്കാൻ മാൎഗ്ഗമില്ലാ. എന്തായാലും എഡിൻബറോ എം. ഏ യുള്ള ഒരു പ്രധാനഗുണം പല വിഷയങ്ങളിൽ ഒരു വിധമായ പൊതുജ്ഞാനമുണ്ടായതിനു മേലെ ആ ഡിഗ്രി ലഭിക്കയുള്ളുവെന്നുള്ളതാണ്. അതിലേയ്ക്കു ഒരു വിഷയത്തിലും തികവായിട്ടുള്ള അറിവാവശ്യപ്പെടുന്നില്ലാ. ഒരു ദോഷമായിട്ടു പറയാനുള്ളതു ഇതൊന്നു മാത്രമെയുള്ളു. പക്ഷെ ഉയൎന്നതരം വിദ്യാഭ്യാസം ആവശ്യപ്പെടുന്ന പരാരും എം. ഏ. ഡിഗ്രി മാത്രംകൊണ്ടു തൃപ്തിപ്പെടുകയില്ല, വേറെ ഏതെങ്കിലും ഒരു പരീക്ഷയുള്ളതിനെ ഒരു ആരംഭമായ പ്രാരംഭമായിട്ടു മാത്രമെ കരുതിവരുന്നുള്ളു. എം. ഏ. ഡിഗ്രി മാത്രം സമ്പാദിച്ചുകൊണ്ടു നടന്നാൽ ഉദ്യോഗം കിട്ടാൻ പ്രയാസവുമുണ്ടു്. എഡിൻബറോവിലെ സാധാരണ എം. ഏ യെ മദ്രാസ് സൎവ്വകലാശാലയിലെ സാധാരണ ബി. ഏ-യോടു സാദൃശ്യപ്പെടുത്താവുന്നതാണു്.

നമ്മുടെ സെക്കണ്ടറി പാഠശാലകളിലെ പഠനരീതി പൊതുവിദ്യാഭ്യാസത്തിനാവശ്യമുള്ള തോതിൽ എത്തീട്ടില്ല, ഈ ഇടക്കാലത്തെങ്ങും എത്തുമെന്നു വിചാരിക്കാൻ നിവൃത്തിയുമില്ല. അങ്ങിനെയിരിക്കെ ഇവിടത്തെ ബി- ഏ- പരീക്ഷയ്ക്കുള്ള പഠനം സെക്കണ്ടറി പാഠശാലകളിലേതിനെ തുടൎന്നു പൊതുവിദ്യാഭ്യാസത്തിനുതകുന്നതായിരിക്കണം. ഇപ്രകാരമാണു് എഡിൻബറോവിലെ എം- ഏ- Course നടത്തിവരുന്നതു് നമ്മുടെ ബി- ഏ- Course ഈ ഉപദ്ദേശത്തെ സാധിയ്ക്കുന്നില്ലെന്നു മാത്രമല്ലാ അതിനു നേരെ വിപരീതമായിട്ടാണു് ഇരിയ്ക്കുന്നതും Covege Course ന്റെ ആരംഭം മുതൽ നാം പ്രത്യേക വിദ്യാഭ്യാസവകുപ്പിലെയ്ക്കാണു് കടക്കുന്നതു്. സൎവ്വകലാശാലകൾ ഉത്ഭവിച്ച കാലത്തു എഫ്- ഏക്കും ബി-ഏ-ക്കും ഈ മാതിരി പ്രത്യേക വിദ്യാഭ്യാസം തീരെയില്ലായിരുന്നു. കുറെ കഴിഞ്ഞപ്പോൾ ബി ഏ-ക്കു അതിനെ ഉൾപ്പെടുത്തി. ഇപ്പോൾ എഫ്-ഏ

ക്കുംകൂടി വിജ്ഞാനസമ്പാദനം വേണമെന്നായി. ഇനി കുറെ കഴിയുമ്പോൾ Higgh School ൽ തന്നെ ഈ സമ്പ്രദായം തുടങ്ങുമായിരിക്കും. പ്രത്യേക വിദ്യാഭ്യാസവും വിജ്ഞാനസമ്പാദനവും ആവശ്യമാണു്. നല്ലതുമാണു്. പക്ഷെ ശരിയായ സാമാന്യവിദ്യാഭ്യാസം സമ്പാദിച്ചതിനുമേൽ പ്രത്യേക വിദ്യാഭ്യാസം ഉണ്ടായെങ്കിലെ അതുകൊണ്ടു ഉദ്ദേശിക്കുന്ന ഗുണം സിദ്ധിയ്ക്കയുള്ളു.

ജർമ്മനിയിൽ പ്രാഥമികവിദ്യാഭ്യാസം എത്രയും സ്തുത്യർഹമായ നിലയിൽ ഇരിയ്ക്കുന്നതു നിമിത്തം അവിടത്തെ സർവ്വകലാശാലകളിൽ ആരംഭം മുതൽക്കു പ്രത്യേക വിദ്യാഭ്യാസം ഉണ്ടാകുന്നതുകൊണ്ടു ഗുണമല്ലാതെ ദോഷമില്ല. ഇത്തരം വിദ്യാഭ്യാസം നിർബന്ധിതമായിരിക്കുന്നതുകൊണ്ടാണു് അവിടെ ശാസ്ത്രപരീക്ഷണങ്ങൾ ധാരാളം നടന്നുകൊണ്ടിരിയ്ക്കുന്നതു്. സർവ്വകലാശാലയിൽനിന്നും ഡിഗ്രി വേണമെന്നുദ്ദേശിയ്ക്കുന്നവരൊക്കെ എന്തെങ്കിലും ഒരു വിഷയത്തിൽ പ്രത്യേക പാഠം സാധിച്ചു അതിൽ ചില ഗണനീയമായ ശാസ്ത്രപരീക്ഷകൾ നടത്തി ഒരു സർവ്വസമ്മതമായ ഉപന്യാസം എഴുതാതെയിരിക്കാൻ നിവൃത്തിയില്ല. സർവ്വകലാശാലാബിരുദു് വിദ്വത്തയുടെ ഒരു ചിഹ്നമായിട്ടു കരുതുകയും വിദ്വാന്മാരെ പ്രത്യേകം ബഹുമാനിക്കയും ചെയ്യുക പതിവുള്ളതുകൊണ്ടു് നിവൃത്തിയുള്ളവരൊക്കെ ഡിഗ്രിക്കായി ശ്രമിക്കാതിരിക്കയില്ല. ജർമ്മനിയിൽ സാധാരണ ആളുകളെ വിളിയ്ക്കുന്നതു് ഹീയർ എന്ന സ്ഥാനം കൂടി ചേർത്താണു്. ഇതിനോടുകൂടി ഡാക്ടർസ്ഥാനം കൂടി ചേർത്തു Her Doctor എന്നു വിളിക്കാൻ ഇടയാവുന്നതു ഒരു വലിയ കാര്യമായിട്ടാണു് വച്ചിരിക്കുന്നതു്. ആണ്ടുതോറും അനേകായിരം ആളുകൾ സർവ്വകലാശാലകളിൽ ചേർന്നു ഡിഗ്രി കിട്ടണമെന്നുള്ള ഉദ്ദേശ്യത്തോടുകൂടി പല വിഷയങ്ങളിൽ ശാസ്ത്രപരീക്ഷണങ്ങൾ നടത്തുന്നുണ്ടു്. ഇങ്ങനെ പരിശ്രമിക്കുന്നവരിൽ ചിലർക്കൊക്കെ ഡിഗ്രി കിട്ടുകയും ചെയ്യും. ഡിഗ്രി എടുത്തുകൊണ്ടു പലരും പല പ്രകാരത്തിൽ പോകുന്നുണ്ടു്. എന്നാൽ ഡാക്ടർസ്ഥാനം ലഭിക്കാൻ ആളുകൾ എങ്ങിനെ കൊതിക്കുന്നുവോ അതിനെക്കാളും കൂടുതലായിട്ടാണു് ഡാക്ടർസ്ഥാനം സിദ്ധിച്ചിട്ടുള്ളവർ സർവ്വകലാശാലകളിലെ പ്രൊഫസർമാരാകാൻ ശ്രമിക്കുന്നതു്. പ്രൊഫസർമാർക്കു് മററു ഉദ്യോഗസ്ഥന്മാരെക്കാൾ മാസപ്പടി വളരെ കുറവാണെങ്കിലും പ്രൊഫസർ ആകാനുള്ള ആഗ്രഹം അവർക്കു ഒട്ടും ചില്ലറയല്ല. ആ പ്രൊഫസർമാർക്കു അത്രത്തോളം ബഹുമാനമുണ്ടു്. ഇതുകൊണ്ടുള്ള ഒരു പ്രത്യേകഗുണം നാട്ടിലെ ബുദ്ധിമത്തുക്കളിൽവെച്ചു അഗ്രഗണ്യന്മാരൊക്കെയും ഉപാധ്യായവൃത്തിയിൽ പ്രവേശിക്കുന്നു എന്നുള്ളതാകുന്നു. ഇതു അത്യന്തം ആശാസ്യമായ ഒരു സംഗതിയുമാണു് എന്തുകൊണ്ടെന്നാൽ നാട്ടിന്റെ അഭ്യുന്നതിയ്ക്കും ഓവിശ്രേയസ്സിനും കാരണഭൂതന്മാരാകേണ്ട യുവാക്കന്മാരുടെ നേതൃത്വം അവരിൽ ആണല്ലൊ ചേർന്നിരിക്കുന്നതു്. സർവ്വകലാശാലാപണ്ഡിതന്മാർ ആകാനുള്ള ആഗ്രഹം ഡാക്ടർ ഡിഗ്രി ലഭിക്കുന്നവർക്കെല്ലാപേർക്കുമുണ്ടെങ്കിലും അപൂർവ്വം ചിലർക്കേ അതു സാധിക്കയുള്ളൂ. ഡാക്ടർ ഡിഗ്രി എടുക്കുന്നവരിൽ ഒന്നാംതരം ഉപന്യാസം എഴുതീട്ടുള്ളവരെ സർവ്വകലാശാലകളിൽ വീണ്ടും അവരുടെ വിഷയങ്ങളിൽ ശാസ്ത്രപരീക്ഷകൾ നടത്തുന്നതിനു സമ്മതിക്കും. ഇങ്ങനെ കുറെക്കാലം പരിശ്രമിച്ചു വീണ്ടും ഒരു ഉപന്യാസം എഴുതി അതു നല്ലതാണെന്നു കാണുന്നപക്ഷം അയാളെ ഒരു ഡെമാൺസ്റേറററർ ആയി നിയമിക്കും. ഇതിനു പ്രത്യേകിച്ചു ശമ്പളമൊന്നുമില്ല. എങ്കിലും ദിവസം ഒന്നുരണ്ടുമണിക്കൂറു ജോലി ചെയ്യേണ്ടിയിരിക്കും. ശേഷം സമയമൊക്കെ അയാൾ തന്റെ ശാസ്ത്രീയപരിശ്രമങ്ങൾക്കായി വിനിയോഗിച്ചുകൊണ്ടിരിക്കും. ഇങ്ങനെ കുറെ കഴിഞ്ഞു വീണ്ടും ശരിയായ ഒരു ഉപന്യാസം എഴുതി പ്രസിദ്ധപ്പെടുത്തുന്ന

തായിരുന്നാൽ അയാളെ ഒരു Lecturer ആയിട്ടു നിയമിക്കും. ഇതിലേക്കു അയാൾക്കു സ്വല്പശമ്പളവും കാണും. ഒരു ദിവസത്തിൽ ഒരു മണിക്കൂറിലധികം പ്രസംഗം ഉണ്ടായിരിക്കയില്ല. ശേഷമുള്ള സമയമൊക്കെ വീണ്ടും അയാൾ പ്രസ്തുതപരിശ്രമങ്ങളിൽ തന്നെ ഏൎപ്പെട്ടിരിക്കും. ഇങ്ങിനെ കുറെ സംവത്സരം കഴിഞ്ഞു തൻെറ വിഷയത്തിൽ ധാരാളം പരീക്ഷകൾ നടത്തി വേണ്ടവിധം പരിശ്രമിച്ചു ഒരുവിധം കീൎത്തി സമ്പാദിക്കുന്നതായിരുന്നാൽ അയാളെ ഒരു Assistend Profsor ആക്കും. വീണ്ടും കൂടുതൽ കീൎത്തി സമ്പാദിച്ചു തൻെറ വിഷയത്തിൽ ആചാൎയ്യൻ അല്ലെങ്കിൽ പ്രമാണികൻ ആയി ഗണിക്കപ്പെടുന്നതായിരുന്നാൽ അയാൾക്കു ഒരു പരിപൂൎണ്ണപണ്ഡിതൻ ആകാൻ ഭാഗ്യം ലഭിക്കും. എത്ര വൎഷം ശാസ്ത്രപരിശോധനകൾ നടത്തി എത്രത്തോളം ബുദ്ധിമുട്ടിയിട്ടാണു അവിടെ ഒരാൾക്കു ഒരു Professor ആകാൻ കഴിയുന്നതു്. നമ്മുടെ രാജ്യത്തിൽ ഇതു എത്രയോ എളുപ്പത്തിൽ കഴിയുന്നു. അവിടെ അദ്ധ്യാപകൻ ആയിക്കഴിഞ്ഞാൽ തൻെറ അഭീഷ്ടം സാധിച്ചു ഇനി ഒന്നും വേണ്ട, സ്വസ്ഥമായി കുട്ടികളേയും പഠിപ്പിച്ചു കാലം കഴിച്ചുകൂട്ടാം എന്നു അവർ വിചാരിക്കുന്നുണ്ടു, അതില്ല. പ്രൊഫസർക്കു ആഴ്ചയിൽ 5-6 മണിക്കൂറു പഠിപ്പിക്കാനുള്ള ജോലി കാണും. ശേഷമുള്ള സമയമൊക്കെ അദ്ദേഹം തൻെറ പഴയ പരിശ്രമത്തിലാണു ഏൎപ്പെട്ടിരിക്കുന്നതു്.

(തുടരും)

(ഡോക്ടർ, എൻ. കുഞ്ഞൻപിള്ള എം. എ. ബി. എസ് സി. വി. എച്ച് സി.)

---

# സ്നത്തക്ക എന്ന മഹാൻെറ

ജീവചരിത്രവും, ഉപദേശങ്ങളും, മതവിശ്വാസവും.

(തുടൎച്ച)

ക്രി. അ. 1688-ാമാണ്ടിൽ 150 വീടുകൾ ഉണ്ടായിരുന്ന ഈ ഗ്രാമങ്ങളിൽ 1818 മുതൽ 1830 വരെയുള്ള കാലത്തു് 150 വീടുകൾ മാത്രമെ ഉണ്ടായിരുന്നുള്ളു. ജനങ്ങളെല്ലാം ദാരിദ്ര്യത്തിൽ മുങ്ങിയിരുന്നു. അവരുടെ ഉദാസീനതകൊണ്ടു വയലുകളിലെല്ലാം പുല്ലു നിറയുകയും വീടുകൾ കുറുക്കന്മാൎക്കും മററും വാസസ്ഥാനമായിത്തീരുകയും ചെയ്തു. ഈ കാരണങ്ങളാൽ ഉത്സുവിൻെറ ആദായം ലക്ഷം പറ നെല്ലായിരുന്നതു 25,000 പറ നെല്ലിലേക്കു ചുരുങ്ങിവന്നു. ഉത്സുവും കുടുംബക്കാരും വളരെ ബുദ്ധിമുട്ടിലകപ്പെട്ടവശരായി.

തൻെറ സംബന്ധിയുടെ കഷ്ടാവസ്ഥയെപ്പററി ക്ര്യേബോ പ്രഭുവിന്നു വളരെ സമാധാനക്കേടുണ്ടായി ജനങ്ങളെ പരിശ്രമശീലന്മാരാക്കിത്തീൎത്ത അവരുടെ തോന്നിവാസത്തെ കളയണമെന്നായിരുന്നു അദ്ദേഹത്തിൻെറ ആഗ്രഹം. അദ്ദേഹം ഒന്നുപോലെ ബലപ്രാബല്യവും തൻെറ ഉദ്യോഗസ്ഥന്മാരിൽ പ്രാപ്തിയുള്ളവരെ തിരഞ്ഞെടുത്തു് ഈ ഗ്രാമങ്ങളെ പൂൎവ്വസ്ഥിതിയിലാക്കാനു വേണ്ടി അനേകായിരം പണം അവർ പക്കൽ കൊടുത്തു് അവരെ ചുമതലപ്പെടുത്തി അയച്ചിരുന്നു എങ്കിലും അവരിൽ ചിലർ കള്ളസ്സ്വത്രക്കാരായ ഈ ഗ്രാമക്കാരുടെ വലയിലകപ്പെടുകയും മററു ചിലർ തങ്ങളുടെ അധികാരത്തെ ദുരുപയോഗിക്കുകയും ചെയ്കതിനാൽ അവരുടെ യത്നങ്ങളെല്ലാം നിഷ്ഫലമായതേയുള്ളു. അവരിൽ ചിലൎക്കു

തക്കതായ ശിക്ഷ കിട്ടുകയും മററുള്ളവർ പ്രഭുവിനെ ഭയപ്പെട്ടു ദേശാന്തരം പോവുകയും ചെയ്തു. ഒടുവിൽ പ്രഭുവിന്നു തന്റെ ഉദ്യോഗസ്ഥന്മാരിലാരേയും ഈ ദുഷ്കരമായ ജോലിയിൽ പ്രവേശിപ്പിക്കാൻ സാധിച്ചില്ല.

തന്റെ ശ്രമങ്ങളെല്ലാം പിന്നെയും പിന്നെയും നിഷ്ഫലമായതിനെപ്പററി പ്രഭുവിന്നു വളരെ വ്യസനമുണ്ടായി. ഈ ഗ്രാമങ്ങളെ പൂർവ്വസ്ഥിതിയിലാക്കാൻ സാമാന്യനായ ഒരുവനാൽ സാദ്ധ്യമല്ലെന്ന് അദ്ദേഹത്തിന്നു ബോദ്ധ്യംവന്നതുകൊണ്ട് അദ്ദേഹം സന്തകുവിന്റെ സഹായം ആവശ്യപ്പെടാൻ തീർച്ചയാക്കി. "അവന്റെ അസാധാരണബുദ്ധിവൈഭവംകൊണ്ട് അവൻ തീർച്ചയായും ഈ കാര്യം നേടും. എന്റെ ആൾക്കാക്ക് ഈ കാര്യത്തിൽ ശ്രമംചെയ്യാൻകൂടി ധൈര്യം കാണുന്നില്ല. ഈ ജോലിയിൽ പ്രവേശിച്ച ദുശ്ശീലന്മാരായ ആ ഗ്രാമക്കാരുടെ എടയിൽ സമാധാനവും ഐശ്വര്യവും ഉണ്ടാക്കാൻ സന്തകുവിന്നു സാധിച്ചാൽ അവന്റെ സർവ്വോൽകൃഷ്ടമായ ബുദ്ധിവൈഭവത്തെക്കുറിച്ചു വാദത്തിന്നുതന്നെ വഴിയില്ലാതാവുന്നതാണ്. പിന്നെ ഞാൻ ഒഡാവരരാജ്യഭരണം അവനെ ഏല്പിച്ചാൽ ആക്കും ന്യായമായ ആക്ഷേപത്തിന്നു വഴിയുണ്ടാവില്ല" എന്നു പ്രഭു മനസ്സിൽ വിചാരിച്ചു. പിന്നെ അദ്ദേഹം ആ മൂന്നു ഗ്രാമങ്ങളും പുനരുദ്ധാരണം ചെയ്യാൻ നിനോമിയെ അധികാരപ്പെടുത്തി ഒരു കല്പന കൊടുത്തു. എന്നാൽ ഇത്ര വലുതായ ഒരു കാര്യം നിർവ്വഹിക്കാൻ തനിയ്ക്കു ശക്തിയില്ലെന്നുപറഞ്ഞ് അയാൾ കല്പന മടക്കി. എങ്കിലും പ്രഭു വിടാതെ ആവശ്യപ്പെട്ടതിനാൽ ഒടുക്കം സന്തകു പ്രഭുവിന്റെ കല്പന അനുസരിക്കാൻ സമ്മതിച്ചു. ആ ഗ്രാമങ്ങളുടെ പുനരുദ്ധാരണത്തിന്നുവേണ്ടി പ്രഭു കുറെ പണം കൊടുക്കാൻ ശ്രമിച്ചപ്പോൾ സന്തകു പറഞ്ഞു: "പണംകൊണ്ട് ആ സ്ഥലം നന്നാക്കാൻ ശ്രമിക്കുന്നതായാൽ അതിന്ന് എത്രായിരം പണം വേണ്ടിവരുമെന്നു കണക്കാക്കാൻ ഞെരുക്കമാണ്. കീഴ്ക്കടെ ഈ ഊരുകൾ നന്നാക്കാൻ അങ്ങുന്ന് ആളെ ഏല്പിക്കുമ്പോഴൊക്കേയും അവന്റെ പക്കൽ അനവധി പണവും കൊടുത്തിരുന്നു. ഇതുതന്നെയാണ് അവരുടെ ശ്രമങ്ങൾ പിന്നേയും പിന്നേയും ഫലിക്കാതിരുന്നതിന്റെ കാരണം. ഇനിമേലിൽ ഭരണകർത്താവിന്റെ പക്കൽ ഒരു കാശുപോലും കൊടുത്തുപോകരുത്" യാതൊരു ധനസഹായവും കൂടാതെ തന്റെ ഉദ്ദേശം പൂർത്തിയാകുന്നത് എങ്ങിനെയാണെന്നു ഒക്യൂബോ പ്രഭു ചോദിച്ചപ്പോൾ സന്തകു മറുപടി പറഞ്ഞു. "അവിടുത്തെ ഉദ്യോഗസ്ഥന്മാർ പക്കൽ പണം കൊടുത്തേല്പിക്കുമ്പോൾ ആ പണം കിട്ടാനായി ജനങ്ങൾ ഉത്സാഹിച്ചുതുടങ്ങും. സ്ഥലത്തിലെ ഉദ്യോഗസ്ഥന്മാർ പണം അപഹരിക്കുന്നുണ്ടെന്ന് ഊരുകാർക്കു ശങ്ക തുടങ്ങും. ഉദ്യോഗസ്ഥന്മാർ ഊരുകാരുടെമേൽ കുററങ്ങൾ ആരോപിച്ചുതുടങ്ങും. ഈ രണ്ടുകൂട്ടരും തമ്മിലുള്ള അവിശ്വാസവും സ്പർദ്ധയും നിമിത്തം പുനരുദ്ധാരണത്തിന്നുള്ള യത്നമെല്ലാം നിഷ്ഫലമാവുകയും കാര്യസ്ഥിതി പണ്ടത്തേക്കാൾ മോശമാവുകയും ചെയ്യും. ഈ അനർത്ഥമെല്ലാം പണംകാരണമാണ് വന്നുകൂടുന്നത്."

ശരിതന്നെ. എന്നാൽ ധനസഹായം കൂടാതെ നിങ്ങൾക്ക് എന്തെങ്കിലും ചെയ്യാൻ കഴിയുമോ? എന്നു പ്രഭു ചോദിച്ചു.

"തരിശുനിലം കൃഷിചെയ്യത്തക്കതാക്കേണമെങ്കിൽ അതിങ്കലുള്ള ശക്തിയെത്തന്നെ നാം ഉപയോഗപ്പെടുത്തണം. അതുപോലെത്തന്നെ ദാരിദ്ര്യം ഇല്ലാതാക്കേണ്ടതിന്നു ദാരിദ്ര്യത്തിന്നുള്ള ശക്തിതന്നെ നാം ഉപയോഗിക്കണം. "ഉഷ്ണം ഉഷ്ണേനശന്തെതെ" എന്നല്ലെ പ്രമാണം. എന്നു സന്തകു മറുപടി പറഞ്ഞു.

"തരിശുനിലത്തിന്നുള്ള ശക്തിയെ നിങ്ങൾ എങ്ങിനെയാണ് ഉപയോഗപ്പെടുത്തുന്നത്" എന്നു പ്രഭു ചോദിച്ചു.

സന്തകു മറുവടി പറഞ്ഞതാവിത്:—

ഒരു പറ തരിശുനിലം കൃഷി ചെയ്താൽ രണ്ടു പറ നെല്ലുണ്ടാവുമെന്നു നമുക്കു വിചാരിക്കുക. അതിൽ പകുതി ഭക്ഷണത്തിന്ന് ഉപയോഗപ്പെടുത്താം. ബാക്കി നെല്ലു മുമ്പിലത്തേക്കാൾ അധികം തരിശുനിലം കൃഷി ചെയ്യാനായി ഉപയോഗിക്കാം. ഇങ്ങിനെ കൊല്ലന്തോറും ചെയ്തുവന്നാൽ എത്ര തരിശുസ്ഥലമെങ്കിലും കാലക്രമം കൊണ്ടു വെട്ടി നേരാക്കി കൃഷിക്കുപയോഗമുള്ളതാക്കിത്തീർക്കാൻ കഴിയും. നമ്മുടെ രാജ്യം സ്ഥാപിക്കപ്പെട്ട കാലം മുതല്ക്കു തന്നെ നമ്മുടെ പൂർവ്വന്മാർ നിലങ്ങൾ കൃഷി ചെയ്തുവന്നിരുന്നതു പണം കടം വാങ്ങീട്ടല്ല. ഒരു ധനസഹായവും കൂടാതെ നിലത്തിന്നുള്ള സ്വന്തം ശക്തി ഉപയോഗപ്പെടുത്തിയതുകൊണ്ടാണ് നമുക്ക് ഇപ്പോൾ കാണുന്ന അഭിവൃദ്ധിയുണ്ടായത്. അതുകൊണ്ടു നമ്മുടെ പൂർവ്വന്മാരുടെ നല്ല പഴയ രീതികളെ നാം ശരിയായി അനുസരിക്കുന്നതായാൽ അവിടത്തെ ബന്ധുവിന്റെ തരിശുനിലങ്ങളും മാറും നന്നാക്കുവാൻ വളരെ പ്രയാസമുണ്ടാവുമെന്ന് എനിക്കു തോന്നുന്നില്ല.

“ഉൽസുകന്ധുംബത്തിന്റെ ആദായം ഒരുലക്ഷം പറ നെല്ലായിട്ടാണ് കണക്കാക്കി വരുന്നത് എങ്കിലും അതു യഥാർത്ഥത്തിൽ 25,000 പറ നെല്ലു മാത്രമേ ഉള്ളൂ. അതുകൊണ്ടു പുനരുദ്ധാരണം പൂർത്തിയാവുന്നതുവരെ 25,000 പറ നെല്ലു മാത്രമേ ആദായമായി കണക്കാക്കാൻ പാടുള്ളൂ. ബുദ്ധിമുട്ടുള്ള കാലങ്ങളിൽ നാം കുറെ കഷ്ടപ്പാടുകൾ സഹിച്ച് ഉത്സാഹത്തോടുകൂടി പഴയ സമ്പ്രദായപ്രകാരം കൃഷി ചെയ്താൽ യാതൊരു ധനസഹായവും കൂടാതെ ഈ ഊരുകൾക്ക് സമാധാനവും സമൃദ്ധിയും ഉണ്ടാക്കിക്കൊടുപ്പാൻ നമുക്കു സാധിക്കുന്നതാണ്. അവിടുന്ന് ഈ ചുമതല എന്നെ ഏല്പിച്ചാൽ പത്തു കൊല്ലം കൊണ്ടു ഞാൻ ഈ കാര്യം സഫലമാക്കിക്കൊള്ളാം. എന്നാൽ ഒരു വൈഷമ്യം ഉണ്ട്. നിലങ്ങൾ വളരെ മോശസ്ഥിതിയിലായതുകൊണ്ട് അവ മുഴുവനും നല്ലവണ്ണം കൃഷി ചെയ്താൽ കൂടി അവയ്ക്കു കിട്ടുമെന്ന് ഉദ്ദേശിച്ച പാട്ടത്തിൽ പകുതിയിലധികം അവയിൽ നിന്ന് ഉടമസ്ഥനു കിട്ടുന്നതല്ല. ഉടമസ്ഥൻ മുമ്പു വെച്ചിട്ടുള്ള പാട്ടം മുഴുവനും ഒടുവിൽ ആവശ്യപ്പെടുന്നതായാൽ നമ്മുടെ പ്രയത്നമെല്ലാം വ്യർത്ഥമാവുകയും മുമ്പിൽ സംഭവിച്ചപോലെ തന്നെ ജനങ്ങൾ വീണ്ടും ദാരിദ്ര്യത്തിലകപ്പെടുകയും ചെയ്യും. അതുകൊണ്ട് ഉൽസുകന്ധുംബം അവക്ക് കിട്ടാനുള്ള മുഴുവൻ പാട്ടവും മേലിൽ ആവശ്യപ്പെടാൻ വിചാരിക്കുന്നുണ്ടെങ്കിൽ നാം ഇപ്പോൾ വൃഥാ സമയം കളഞ്ഞ് അദ്ധ്വാനിക്കുന്നതു ദോഷതരമാവും. ആ സ്ഥിതിക്ക് അവക്ക് ഇതേ പാട്ടം കിട്ടുന്നതായ വേറെ ഒരു വസ്തു അങ്ങുന്ന് കൊടുക്കുന്നതാണ് അധികം നല്ലത്.”

പ്രഭു പറഞ്ഞു: “നിങ്ങൾ പറയുന്നതു വളരെ ശരിയായിട്ടുള്ളതാണ്. അവക്ക് ഇതിലും വിലയേറിയ ഒരു വസ്തു കൊടുക്കാൻ പ്രയാസമുള്ളതല്ല. എങ്കിലും ഈ ഊരുകളിലെ നിലങ്ങൾ തരിശാക്കി ഇടുവാൻ എനിക്കു മനസ്സു വരുന്നില്ല. അതുകൊണ്ട് അവയെ നന്നാക്കിത്തീർക്കേണ്ട ഭാരം ഞാൻ നിങ്ങളെ ഏല്പിക്കുന്നു. ഈ കാര്യത്തിൽ നിങ്ങളുടെ ഇഷ്ടംപോലെ ചെയ്യുന്നത് എനിക്കു പൂർണ്ണസമ്മതമാണ്. നിങ്ങൾക്ക് ഏററവും നല്ലതെന്നു തോന്നുന്ന ഏർപ്പാടുകൾ ചെയ്തുകൊൾക. പോരാതെ വരുന്ന പകുതി പാട്ടത്തെ സംബന്ധിച്ച നിങ്ങൾക്ക് ഒട്ടും സമാധാനക്കേടു വേണ്ടാ. വസ്തുക്കളെല്ലാം നല്ല സ്ഥിതിയിലായതിന്റെ ശേഷം പോരാതെ വരുന്ന സംഖ്യ ഞാൻ ഉൽസുവിന്നു വകവെച്ചു കൊടുത്തുകൊള്ളാം. ഇനി നിങ്ങൾ ഈ ഊരുകളിലേക്കു പോയാലും നിങ്ങളുടെ ദേഹം നല്ലവണ്ണം നോക്കണം. നിങ്ങളുടെ രാജ്യത്തിന്റെ ക്ഷേമത്തിന്നു വേണ്ടി ഈ ഊരുകളിൽ സമാധാനവും സമൃദ്ധിയും ഉണ്ടാക്കിത്തീർക്കുക. അങ്ങിനെ ചെയ്യുന്നതുകൊണ്ടു നിങ്ങൾ എ

ന്റെ സമാധാനക്കേടും ഇല്ലായ്മ ചെയ്യുന്നതാണ്". സന്തകു ആ ചുമതലയെ കയ്യേല്ക്കൊണ്ടു.

## III

ഒഡാവാരയിലെ പ്രഭുവക്കൽനിന്നു ഈ ഉദ്യോഗം സ്വീകരിച്ച ശേഷം സന്തകു തന്നെത്താൻ വിചാരിച്ചു. "സാകരമാകിയിലുള്ള ഊരുകൾ മിക്കതും നശിച്ചമട്ടിലായിരിക്കുന്നു. ആ ദിക്കുകാർ ദുഷ്ടന്മാരും കപടന്മാരും ആയതുകൊണ്ടു വല്ലവരെ യോഗ്യന്മാർ കൂടി അവരെ പരിഷ്കരിച്ചു നന്നാക്കാൻ കഴിഞ്ഞിട്ടില്ല എങ്കിലും എന്റെ ജീവിതം മുഴുവനും ഈ ജോലിക്കായി ഉഴിഞ്ഞുവെച്ചു ഞാൻ നിർവ്യാജമായി അതിന്നു വേണ്ട യത്നം ചെയ്താൽ എന്റെ ഉദ്യമം സഫലമാവാതിരിപ്പാൻ കാരണമില്ല. എന്നാൽ വേറെ ഒരു സംഗതി കൂടി ആലോചിക്കാനുണ്ട്. ഞാൻ ഏററവും ദരിദ്രമായ ഒരു കുഡുംബത്തിൽ ജനിച്ചു. എന്റെ ബാല്യദശയിൽ തന്നെ ഞാൻ ഒരു അനാഥനായി വശായി എങ്കിലും പിന്നീട് അന്യാധീനപ്പെട്ടിരുന്ന കുഡുംബസ്വത്തു വീണ്ടെടുത്ത് എന്റെ പൂർവ്വന്മാരുടെ പിതൃപ്രീതി സമ്പാദിപ്പാൻ എനിക്കു സാധിച്ചു. അതിന്നു ശേഷം എന്റെ പ്രഭുവിന്ന് എങ്ങിനെയോ എന്നെപ്പററി കേൾക്കാനിടവന്നു. ഉൽസുകുഡുംബം വക ഭൂസ്വത്തുക്കൾ നന്നാക്കേണ്ട ഭാരം അദ്ദേഹം എന്നെ ഏല്പിച്ചു. ഇതു ഞാൻ ഒട്ടും വിചാരിക്കാത്തതാണ്. ഞാൻ ഇപ്പോൾ എന്റെ പ്രഭുവിന്റെ കല്പന അനുസരിക്കുന്നതായാൽ എന്റെ വീട്ടുകാര്യങ്ങളെല്ലാം വീഴ്ചയാവുകയും തന്നിമിത്തം എന്റെ പിതൃക്കൾ എന്റെ നേരെ അപ്രീതിയുണ്ടാവുകയും ചെയ്യും. നേരെ മറിച്ചു ഞാൻ എന്റെ പുത്രധർമ്മം നിർവ്വഹിക്കുന്നതായാൽ എന്റെ പ്രഭുവിന്റെ നേരെ ഞാൻ സ്വാമിഭക്തിയില്ലാത്തവനായിത്തീരും. ഈ രണ്ടു മുറകളും തമ്മിൽ കൂട്ടി യോജിപ്പിക്കാൻ എത്ര അസാദ്ധ്യമായിട്ടാണ് കാണപ്പെടുന്നത്. ഈശ്വരാ! ഈ ധർമ്മസങ്കടത്തിൽ ഞാൻ എങ്ങനെയാണ് പ്രവൃത്തിക്കേണ്ടത്?" അയാൾ കൈകൊണ്ടു മാറത്തടിച്ചു കുറെ നേരം ഗാഢാലോചനയിലിരുന്നു. പിന്നെ പെട്ടന്ന് ഇങ്ങിനെ ഉച്ചരിച്ചു. "ഞാൻ എന്തിനാണ് കുണ്ഠിതപ്പെടുന്നത്? സ്വാമിഭക്തിയും പിതൃഭക്തിയും യഥാർത്ഥത്തിൽ രണ്ടല്ല. ഒന്നുതന്നെയാണ്. പൂർണ്ണമായ പിതൃഭക്തിയിൽ സ്വാമിഭക്തിയും ഉത്തമമായ സ്വാമിഭക്തിയിൽ പിതൃഭക്തിയും അടങ്ങിട്ടുണ്ട്. ഞാൻ ഒരുകോടി പണം സമ്പാദിച്ച് എന്റെ കുഡുംബത്തിന്നു വളരെ പുഷ്ടി വരുത്തി യഥാവിധി പിതൃക്കളെ ആരാധന ചെയ്താലും ഞാൻ പ്രഭുവിന്റെ നേരെ ചെയ്യേണ്ടതായ മുറകൾ ചെയ്യാതിരുന്നാൽ ഞാൻ പുത്രാനുരൂപമായ ധർമ്മം നിർവ്വഹിച്ചതായി എന്റെ പിതൃക്കൾ ഗണിക്കുകയില്ല. എന്നാൽ അനേകം ജനങ്ങളുടെ കഷ്ടപ്പാടുകൾ ഇല്ലായ്മ ചെയ്തു ഞാൻ എന്റെ പ്രഭുവിന്റെ മനസ്സിന്നു സമാധാനം വരുത്തുന്നതായാൽ എന്റെ കുഡുംബം നശിപ്പാനിടവന്നാൽ കൂടി എന്റെ പൂർവ്വന്മാർക്കു തൃപ്തിയായും എന്റെ നേരെ നല്ല പ്രീതിയുണ്ടാവുന്നതാണ്."

ഇപ്രകാരം മനസ്സിന്നു സമാധാനം വന്നതിന്റെ ശേഷം അയാൾ തന്റെ പൂർവ്വന്മാരുടെ ശവകുടീരത്തിൽ പോയി നമസ്കരിച്ചു തന്റെ നിശ്ചയം അവരെ അറിയിച്ചു. പിന്നെ വീട്ടിൽ ചെന്ന് അയാൾ ഭാര്യയോടു പറഞ്ഞു "പ്രഭു എന്നെ ഏല്പിച്ച ജോലി വളരെ ഗൌരവമായിട്ടുള്ളതാണ്. അത് അത്ര എളുപ്പത്തിൽ സാധിക്കാൻ ആർക്കും കഴിയുന്നതല്ല. എന്റെ വീട്ടുജോലികളെല്ലാം തീരെ ഉപേക്ഷിച്ച് ഏകാഗ്രമനസ്സോടുകൂടി ഞാൻ ഈ ജോലിയിൽ പ്രവേശിക്കണം. എന്റെ ഒന്നിച്ച് അനേകവിധമായ കഷ്ടാരിഷ്ടങ്ങൾ അനുഭവിക്കാൻ നിനക്കു മനസ്സുള്ള പക്ഷം നീ ഷിമോസുകിയിലേക്ക് എന്റെ ഒന്നിച്ചു വരിക. അതിന്നു മനസ്സില്ലാത്ത പക്ഷം നീ എ

ന്നെ വിട്ടു പിരിഞ്ഞു നിന്റെ അച്ഛന്റെ വീട്ടിൽ പോയി താമസിച്ചാലും".

ഭാൎയ്യ ഉത്തരം പറഞ്ഞു. "നിങ്ങൾ എന്താണ് പറയുന്നത്? ഒരു സ്ത്രീക്കു വിവാഹം കഴിഞ്ഞാൽ പിന്നെ അവൾ ഒരിക്കലും പിതൃഗൃഹത്തിലേക്കു തിരിച്ചു പോകുന്നില്ല. എന്റെ അച്ഛനമ്മമാരെ പിരിഞ്ഞു പോരുമ്പോൾ തന്നെ എന്റെ ഭൎത്താവിന്റെ ജീവിതത്തിൽ പങ്കുകൊള്ളാൻ ഞാൻ മനസ്സുകൊണ്ട് ഉറച്ചിരിക്കുന്നു. ഭൎത്താവിന്റെ ഒപ്പം എന്തു കഷ്ടപ്പാടുകൾ അനുഭവിക്കാനും ഞാൻ ഒരുങ്ങിയിരിക്കുന്നു. നമ്മുടെ പ്രഭുവിന്റെ കല്പനയെ സംബന്ധിച്ചേടത്തോളം നിങ്ങൾ ഒരു മഹത്തായ കൃത്യം നിൎവ്വഹിപ്പാനാണ് പോകുന്നത്. അതിന്നു കഴിയുന്ന സഹായം ചെയ്വാൻ എനിക്കു യോഗം ഉണ്ടായാൽ ഞാൻ ഭാഗ്യവതി തന്നെയാണ്. എന്റെ ജീവിതവും ഞാൻ അതിലേക്കായിത്തന്നെ ഉഴിഞ്ഞുവെച്ചു എല്ലാ കഷ്ടപ്പാടുകളും സന്തോഷത്തോടുകൂടി സഹിച്ചുകൊള്ളാം. അതുകൊണ്ടു ഷിമോസുകിയിലേക്കു ഞാനും നിങ്ങളൊരുമിച്ചു വരുമെന്നു നിങ്ങൾ ഉറച്ചോളൂ."

ഭാൎയ്യയുടെ തീൎപ്പിനെപ്പററി സന്തകുവിന്ന് അതിയായ സന്തോഷമുണ്ടായി. പിന്നെ അയാൾ തന്റെ വീടും സാമാനങ്ങളും വയലുകളും വിററു പണമാക്കി ക്രി-അ- 1821-ാമാണ്ടിൽ തന്റെ ഭാൎയ്യയേയും മൂന്നു വയസ്സു പ്രായമായ ഏകപുത്രനേയും കൂട്ടിക്കൊണ്ടു മടങ്ങിവരാത്ത വിധത്തിൽ തന്റെ പിതൃപൈതാമഹമായ വീടുവിട്ടു പോവുകയും ചെയ്തു.

അവിടെ നിന്നു സാക്കരമാക്കിയിലേക്കു 150 നാഴിക ദൂരമുണ്ടായിരുന്നു. അവൎക്കു കുറെ ദിവസം വഴിയാത്ര ചെയ്യേണ്ടിവന്നു. യാത്രയുടെ അവസാനദിവസം അവർ 'മനയമറ' ഊരിൽ നിന്നു മൂന്നു നാഴിക ദൂരത്തുള്ള ഒരു ദിക്കിലെത്തിയപ്പോൾ ആ ഊരിന്റേയും മററും ഗ്രാമാധികാരികൾ അയാളെ എതിരേല്പാൻ വന്നു. അവർ അയാളെ താണുകുമ്പിട്ടു. അയാളെ കണ്ടതിൽ തങ്ങൾക്കുള്ള സന്തോഷഭാവം കാണിച്ചു വിനയത്തോടുകൂടി അവർ ബോധിപ്പിച്ചു. "ഡൈമിയോവിന്റെ പ്രഭു ഞങ്ങളുടെ ഊരുകളിൽ ക്ഷേമം വരുത്താനായി അങ്ങയെ കല്പിച്ചയച്ച വിവരം ഞങ്ങൾക്ക് അറിവു കിട്ടിയിരിക്കുന്നു. അച്ഛനമ്മമാർ വീടുവിട്ടു കുറച്ചു കാലം പുറമെ താമസിച്ചു തിരിച്ചുവരുമ്പോൾ അവരുടെ മക്കൾ എത്ര സന്തോഷത്തോടുകൂടി അവരെ എതിരേററു സല്ക്കരിക്കുമോ അത്ര സന്തോഷത്തോടുകൂടി ഞങ്ങൾ അങ്ങയെ ഉപചാരം ചെയ്യുന്നു. ഞങ്ങൾ വളരെ ദിവസമായി അങ്ങയുടെ വരവിനെ കാക്കുന്നു. അങ്ങയുടെ പ്രീതി സമ്പാദിക്കേണമെന്ന ആഗ്രഹം മാത്രമേ ഞങ്ങൾക്കുള്ളു. ഈ ദൂരയാത്രകൊണ്ട് അങ്ങേക്കു ക്ഷീണമുണ്ടായിരിക്കും. അങ്ങേക്കു വേണ്ടി ഞങ്ങൾ തയ്യാറാക്കിക്കൊണ്ടുവന്നിട്ടുള്ള മദ്യവും മററു ഭക്ഷണപദാൎത്ഥങ്ങളും സ്വീകരിക്കുവാൻ ഞങ്ങൾ അപേക്ഷിക്കുന്നു."

സന്തകു അവരുടെ സല്ക്കാരത്തെക്കുറിച്ചു സന്തോഷം ഭാവിച്ചു ഇങ്ങിനെ പറഞ്ഞു. "നിങ്ങൾ യഥാൎത്ഥത്തിൽ വളരെ ദയയുള്ളവരാണ്. എനിക്കു ക്ഷീണിയില്ലെങ്കിലും എന്റെ പ്രഭുവിന്റെ ആജ്ഞാലംഘനം ചെയ്വാൻ എനിക്കു ശക്തിയില്ലാത്തതുകൊണ്ടു ഞാൻ ഇവിടെ വന്നതാണ്. സാക്കരമാക്കിയിൽ കഴിയുന്നത്ര വേഗത്തിൽ എത്തിച്ചേരണമെന്നാണ് എന്റെ ആഗ്രഹം. അതുകൊണ്ടു നിങ്ങൾ ബുദ്ധിമുട്ടേണ്ടാ." പിന്നെ അയാൾ പട്ടണത്തിലേക്കു യാത്ര തുടരുകയും ചെയ്തു. ദൂരയാത്രകൊണ്ടുള്ള ക്ഷീണംതീൎക്കാനായി ഭക്ഷണദ്രവ്യങ്ങളോടുകൂടി വന്നു വളരെ ആദരവോടുകൂടി അയാളെ എതിരേററു ഗ്രാമാധികാരികളുടെ നേരെ ഇങ്ങിനെ അനാദരവു കാണിപ്പാൻ കാരണമെന്താണെന്നു അയാളോടു പിന്നീടു ചോദ്യം ചെയ്തപ്പോൾ സന്തകു താഴെ പറയുംപ്രകാരം ഉത്തരം പറയുകയുണ്ടായി.

"ആദ്യം തന്നെ മുഖസ്തുതി പറയാനായി പുറപ്പെടുന്ന ആളുകൾ ഉപായികളും സ്വാർത്ഥതല്പരന്മാരും ആകുന്നു. നേരസ്ഥന്മാരും നിഷ്കപടന്മാരും ആയവർ അവശ്യം വേണ്ടിവന്നാൽകൂടി ഒരു കാര്യത്തിൽ മുമ്പിട്ടു നില്ക്കാൻ അത്ര ശ്രദ്ധിക്കുന്നതല്ല. ഈ സൂത്രക്കാർ തങ്ങളുടെ മേലധികാരികളെ മുഖസ്തുതിചെയ്തു ചതിയ്ക്കുകയും തങ്ങളുടെ കീഴിലുള്ളവരെ ബുദ്ധിമുട്ടിച്ച് അവരുടെ വക്കലുള്ള പണം അപഹരിക്കുകയും ചെയ്യും. ഞാൻ വരുന്ന വിവരം അറിഞ്ഞു. അവരുടെ കള്ളത്തൊഴിലുകളെ ഞാൻ കണ്ടുപിടിച്ചെങ്കിലോ എന്നു ഭയപ്പെട്ടും അവർ എന്റെ നേരെ ഭയഭക്തി നടിക്കുന്നു. എന്നാൽ ആന്തരത്തിൽ തങ്ങളുടെ കള്ളത്തരങ്ങൾ ഗൂഢമായി ഫലിപ്പിപ്പാനുള്ള വഴികളാണ് അവർ ആലോചിക്കുന്നത്. ഇതുവരെ അയക്കപ്പെട്ട ഉദ്യോഗസ്ഥന്മാരെല്ലാവരും ഈ വകക്കാരുടെ പിരട്ടിലകപ്പെട്ടു വഞ്ചിതന്മാരായിപ്പോയി. ഇവരെ വിശ്വാസസ്ഥന്മാരെന്നു തെററിദ്ധരിച്ചു അവർ എല്ലാ കാര്യങ്ങളിലും ആദ്യംമുതല്ക്കുതന്നെ ഇവരോടു ആലോചിച്ചുതുടങ്ങി. അവരുടെ സകല പ്രയത്നങ്ങളും നിഷ്ഫലമായി വരാനുള്ള കാരണം ഇതുതന്നെയാണ്. ദുഷ്ടന്മാർക്കു അഭിവൃദ്ധിയും ശിഷ്ടന്മാർക്കു അതൃപ്തിയും ഉണ്ടായി. ഈ സ്ഥിതിയിൽ അവർ ഉദ്ദേശിച്ചുവന്ന കാര്യം പൂർത്തിയാക്കാൻ അവർക്കു എങ്ങിനെ സാധിക്കും? ഈ ഗ്രാമാധികാരികളുടെ ദുർവൃത്തം എനിയ്ക്കുമനസ്സിലായി. അവർ എന്റെ നേരെ കാണിച്ച ആദരവു കപടമായിട്ടുള്ളതാണ്. അവരുടെ കള്ളസൂത്രങ്ങളിൽ ഞാൻ അകപ്പെടുകയില്ല. അതൊന്നുംഎന്റെനേരെ ഫലിക്കുകയുമില്ല. നല്ല മര്യാദക്കാരും നിഷ്കപടന്മാരും ആയവരെ ഞാൻ തിരഞ്ഞുപിടിച്ചു അവർക്കും എന്റെ സഹായം അവശ്യം വേണ്ടിവരുന്നവർക്കും തൻകാര്യം നോക്കാൻ പ്രാപ്തിയില്ലാത്തവർക്കും എന്നാൽ കഴിയുന്ന ഒത്താശകൾ ഞാൻ ചെയ്തു കൊടുക്കും."

## IV

സാക്കരമാക്കിയിലെ കച്ചേരിസ്ഥലത്തിന്റെ മേൽപ്പുര കേടുവന്നും ചുമരുകൾ ഇടിഞ്ഞും തൂണുകൾ ദ്രവിച്ചും കിടന്നിരുന്നു. നിലത്തെല്ലാം പുല്ലു മുളച്ചിരുന്നു. അതിന്റെ ഉള്ളിൽ കാട്ടുപ്രാണികൾ കുടികൊണ്ടിരുന്നു. ഇതു ആ ഗ്രാമക്കാരുടെ പൊതുവിലുള്ള സ്ഥിതിയുടെ ഒരു സൂചകമായിരുന്നു. കൃഷിസ്ഥലങ്ങൾ മൂന്നിൽ രണ്ടുഭാഗവും കാടുപിടിച്ചുപാഴായിക്കിടന്നിരുന്നു. ജനങ്ങൾ കുടികൊണ്ടിരുന്ന വീടുകൾക്കു ഏററവും സമീപമുള്ള വയലുകളിൽ മാത്രമേ കൃഷി ചെയ്തിരുന്നുള്ളു. അവയിൽക്കൂടി ജനങ്ങളുടെ ശ്രദ്ധക്കുറവുകൊണ്ടു കള വന്നു മൂടി വിളവുതന്നെ മോശസ്ഥിതിയിലായിത്തീർന്നു.

സന്തകു ആദ്യത്തിൽതന്നെ കച്ചേരിസ്ഥലം വെടുപ്പുവരുത്തി അതിൽ താമസം തുടങ്ങി. പിന്നെ ആ ഊരുകളെ പുനരുദ്ധാരണം ചെയ്യാൻ വേണ്ടതക്ക ഒരു ചട്ടവട്ടം ഉണ്ടാക്കി. അയാൾ ദിവസേന അതിരാവിലെ എഴുന്നീററു വൈകുന്നേരംവരെ ഓരോ വീടുകളിൽ പോയി അതിൽ താമസിക്കുന്നവരുടെ സ്വഭാവങ്ങളേയും സ്ഥിതികളേയും നല്ലവണ്ണം ശ്രദ്ധവെച്ചു മനസ്സിലാക്കി. അയാൾ വയലുകളുടെ അതിർത്തിയെ പരിശോധിക്കുകയും തരിശുസ്ഥലങ്ങളുടെ അളവു എടുക്കുകയും നിലങ്ങളുടെ തരവും സ്വഭാവവും കൃഷിക്കുള്ള ജലസൌകര്യവും മനസ്സിൽ കുറിക്കുകയും ചെയ്തു. വേനൽകാലത്തിലെ അത്യുഗ്രമായ ചൂടും ശൈത്യകാലത്തിലെ അസഹ്യമായ തണുപ്പും മഴയും മഞ്ഞും ലേശം ഗണ്യമാക്കാതെ അയാൾ ആ ഊരുകളിലെ എല്ലാ സ്ഥലങ്ങളും നടന്നു പരിശോധന കഴിച്ചിരുന്നു. ഒടുക്കം അയാൾ അറിയാത്തതായ ഒരടി സ്ഥലംപോലും അവിടെ ഉണ്ടായിരുന്നില്ല.

അയാൾ പ്രയത്നക്കാരെ ശ്ലാഘിക്കുകയും അഗതികളെ സഹായിക്കുകയും മന്ദബുദ്ധികൾക്കും തെററിനടക്കുന്നവർക്കും അ

റിവുണ്ടാക്കിക്കൊടുക്കുകയും ചെയ്തു. വയലുകളിലേയ്ക്കു വെള്ളം തിരിയ്ക്കാനുള്ള ചാലുകൾ മുതലായവയെ പരിഷ്കരിച്ചും ഉത്തമരീതിയിൽ കൃഷി ചെയ്യേണ്ടമാതിരികളെ ജനങ്ങൾക്കു പഠിപ്പിച്ചും തരിശുസ്ഥലങ്ങളെ കൃഷി ചെയ്യാൻ താൻതന്നെ ജനങ്ങളെ സഹായിച്ചും മററനേകവിധത്തിലും ആ പ്രദേശത്തിൽ സമാധാനവും സമൃദ്ധിയും വരുത്താൻ അയാൾ സർവ്വാത്മനാ പ്രയത്നിച്ചു. ഏററവും ദരിദ്രനായ ഒരുവനെപ്പോലെ അഹോവൃത്തി കഴിച്ചു അയാൾ പലവിധ ബുദ്ധിമുട്ടുകളും അനുഭവിച്ചുവന്നു. ഏററവും വിലകുറഞ്ഞ പരുത്തിനൂൽകൊണ്ടു നെയ്ത വസ്ത്രങ്ങളാണ് അയാൾ ധരിച്ചിരുന്നത്. അവ കീറിപ്പൊളിഞ്ഞു തീരെ ധരിപ്പാൻ പാടില്ലാതാകുന്നതുവരെ അയാൾ അവയെ ധരിക്കും. വെറും ചോറും ഒരു കോപ്പ സൂപ്പും മാത്രമായിരുന്നു അയാളുടെ ഭക്ഷണം. പുറത്തിറങ്ങി സഞ്ചരിയ്ക്കേണ്ടിവരുമ്പോൾ വെള്ളച്ചോറും ഒരുമാതിരി ഉപ്പുമാവും കഴിക്കും. ഊരുകാരിലാരെങ്കിലും അയാൾക്കു ഭക്ഷണദ്രവ്യങ്ങൾ കൊടുത്താൽ അയാൾ താഴെ പറയുംപ്രകാരം പറഞ്ഞ് അവയെ വാങ്ങുകയില്ല. "നിങ്ങളുടെ വളരെക്കാലമായുള്ള മടികൊണ്ടും അശ്രദ്ധകൊണ്ടും നിങ്ങൾ നന്നെ ദരിദ്രസ്ഥിതിയിലായിരിക്കുന്നു. നിങ്ങളെല്ലാവരും നല്ല സ്ഥിതിയിലാവുന്നതുവരെ ഞാൻ നിങ്ങൾ കഴിക്കുന്നതിനേക്കാൾ നല്ലഭക്ഷണം കഴിക്കുകയോ നിങ്ങളുടെ ഉടുപ്പുകളേക്കാൾ നല്ല ഉടുപ്പുകൾ ധരിക്കുകയോ ചെയ്യുന്നതല്ല."

സന്തകു പകൽ മുഴുവനും വയലുകളിലോ ജനങ്ങളുടെ വീടുകളിലോ പ്രവൃത്തി എടുത്തു രാത്രി വളരെ അതിക്രമിച്ചതിന്റെ ശേഷം വീട്ടിലേയ്ക്കു മടങ്ങിച്ചെല്ലും. രണ്ടു മണിക്കൂറുമാത്രം കിടന്നുറങ്ങിയതിന്റെശേഷം പിന്നേയും എണീട്ടു പിറേറദിവസത്തേക്കുള്ള ജോലികൾ നോക്കിത്തുടങ്ങും. ബഹു കൃത്യമുള്ളവനായിരുന്നതുകൊണ്ടു തന്റെ ജോലികളെല്ലാം അയാൾ വേഗത്തിലും പ്രയാസംകൂടാതേയും നടത്തി. അതുകണ്ടു മടിയന്മാരായ ആ ഗ്രാമക്കാരെല്ലാം വളരെ ആശ്ചര്യപ്പെട്ടു. അയാൾ അത്യദ്ധ്വാനം ചെയ്തു ഗുണപ്പെടുത്തിയ കാര്യങ്ങളും അയാൾ സഹിച്ച കഷ്ടപ്പാടുകളും എണ്ണിപ്പറവാൻ അസാദ്ധ്യമാണ്. അയാൾ എത്രത്തോളം നിർവ്യാജമായി പണി എടുത്തിരുന്നു എന്നു ഈശ്വരനുമാത്രം അറിയാവുന്നതാണ്.

അല്പബുദ്ധികളായവർ മേലിൽ വരാൻപോകുന്ന സംഗതികളെ മുൻകൂട്ടിക്കാണുവാൻ കഴിയില്ലെന്നുള്ള തത്വം പണ്ടേയ്ക്കുപണ്ടേ യഥാർത്ഥമായിട്ടുള്ളതാണ്. അതുകൊണ്ട് അവർ താല്ക്കാലികമായ നഷ്ടങ്ങളെപ്പററി കലഹിക്കയും തങ്ങളുടെ സമീപസ്ഥന്മാരുടെ ഭാഗ്യത്തെക്കുറിച്ചു അസൂയപ്പെടുകയും ഗുണംചെയ്യുന്നവരെ ബുദ്ധിമുട്ടിക്കുകയും കെടുകാര്യങ്ങൾ ചെയ്തു ലാഭം ഉണ്ടാക്കാൻ ശ്രമിക്കുകയും ചെയ്യുന്നു. കുടിലന്മാരും ദുഷ്ടന്മാരുമായ ഈ ഗ്രാമക്കാർ സന്തകുവിന്റെ കല്പനകളെ അനുസരിക്കുന്നതായി പുറമെ കാട്ടിക്കൂട്ടി എങ്കിലും ഗൂഢമായി അയാളുടെ ചട്ടവട്ടങ്ങളെ തകരാറിലാക്കാൻ അവർ കഴിയുന്നത്ര യത്നംചെയ്തു. അയാൾ എന്തെങ്കിലും ഒരു കാര്യം ചെയ്വാൻ ഉത്സാഹിച്ചാൽ അവർ അതിന്നു എന്തെങ്കിലും പ്രതിബന്ധങ്ങൾ ഉണ്ടാക്കിത്തീർക്കും. അല്ലെങ്കിൽ അയാളുടെ പ്രവൃത്തികളെ നിരർത്ഥമാക്കിത്തീർക്കാൻ അവർ അറിവില്ലാത്ത ആളുകളെ പ്രോത്സാഹിപ്പിക്കും. തരിശുഭൂമികളെ കൃഷിചെയ്യാൻ അയാൾ ഉത്സാഹിച്ചാൽ തെളിഞ്ഞനിലങ്ങൾ തന്നെ തങ്ങൾക്കു വേണ്ടതിലധികം കൃഷിചെയ്യാനുണ്ടെന്നു പറഞ്ഞ് അതിനെ മുടക്കുവാൻ അവർ ശ്രമിക്കും. അയാൾ അന്യദിക്കുകളിൽനിന്നു കൃഷിക്കാരെ വരുത്തി അവരെ അവിടെ സ്ഥിരമായിത്താമസിപ്പിക്കുന്നതിന്നുവേണ്ടി അവർക്കു നിലവും അതു കൃഷിചെയ്യാൻ വേണ്ട പണിക്കോപ്പുകളും മററു സാധനങ്ങളും കൊടുത്താൽ സ്വാർത്ഥപരന്മാരായ ഈ ഗ്രാമക്കാർ അവരെ

ബുദ്ധിമുട്ടിക്കുകയും അവമാനിക്കുകയും ചെയ്തു് അവൎക്കു അവിടെ ഇരിക്കപ്പെറുതില്ലാതാക്കും. വയലുകളുടെ അതിൎത്തികളെ ശരിപ്പെടുത്താനായി അയാൾ ശ്രമിച്ചാൽ അവർ ആധാരങ്ങളും മററു റിക്കാർട്ടുകളും ഒളിച്ചുവെച്ചു അതെല്ലാം നശിച്ചുപോയി എന്നു പറഞ്ഞു വയലുകളുടെ അതിൎത്തികളെ ശരിപ്പെടുത്താൻ അസാദ്ധ്യമാക്കിത്തീൎത്തു.

പ്രബലന്മാർ സാധുക്കളെ ഉപദ്രവിക്കുകയും ധനവാന്മാർ തങ്ങൾക്കു കിട്ടാനുള്ള കടത്തിന്നുവേണ്ടി സാധുക്കളായ സമിപസ്ഥന്മാരുടെ നല്ല നിലങ്ങൾ കൈവശപ്പെടുത്തി അവരെ കഷ്ടത്തിലാക്കുകയും ചെയ്തു. ഈ കൂട്ടർ തന്നെ തരിശുസ്ഥലങ്ങളും പേരിൽ പതിയാത്ത സ്ഥലങ്ങളും ഗൂഢമായി കൃഷിചെയ്തു സൎക്കാരിലേയ്ക്കുള്ള നികുതി കൊടുക്കാതെ കഴിപ്പാൻവേണ്ടി ഗൂഢമായിത്തന്നെ വിളവെല്ലാം കൊയ്തെടുത്തു. അവർ സ്വന്തം വയലുകളിൽ വളം ചേൎക്കാതെ നിലങ്ങളുടെ ചീത്തത്തം കൊണ്ടാണ് വിളവുണ്ടാകാത്തത് എന്നും നികുതി ചുരുക്കിക്കിട്ടാഞ്ഞപക്ഷം തങ്ങൾ വളരെ കഷ്ടത്തിലാവുമെന്നും ആക്ഷേപം പുറപ്പെടുവിച്ചു. ജനങ്ങൾ നിയമലംഘനം ചെയ്യുന്നു എന്നു ഗ്രാമാദ്ധ്യക്ഷന്മാരും ഗ്രാമാധികാരികൾ അന്ന്യായമായി പ്രവൃത്തിക്കുന്നു എന്നു ജനങ്ങളും ആവലാതി പറഞ്ഞു. ചില കൌശലക്കാർ സാധുക്കളെക്കൊണ്ടു ഗ്രാമക്കോടതികളിൽ അനേകം ഹരജികൾ കൊടുപ്പിച്ചു. ഈ ഹരജികൾ വിചാരണചെയ്തിട്ടുതന്നെ സന്തകവിന്റെ സമയം മുഴുവനും പോകുമെന്നും അങ്ങിനെയായാൽ പുതിയ ചട്ടവട്ടങ്ങൾ ഏപ്പെടുത്താൻ അയാൾക്കു സൌകൎയ്യമോ ശക്തിയോ ഉണ്ടാവില്ലെന്നും വിചാരിച്ചാണ് അവർ ഇപ്രകാരം ചെയ്യിച്ചത്.

എന്നാൽ സന്തക പുലച്ചയ്ക്കു കോടതിയിൽ ചെന്നു ജനങ്ങളുടെ സങ്കടങ്ങൾ കേട്ട് അവരുടെ സങ്കടങ്ങൾക്കു നിവൃത്തിയുണ്ടാക്കികൊടുത്തു. ജനങ്ങൾക്കു വേണ്ട ഉപദേശങ്ങൾ അയാൾ രാത്രിയിൽ കൊടുത്തു. പകലെല്ലാം അയാൾ തന്റെ ജോലിയിലേപ്പെട്ടു. ജനങ്ങൾ തമ്മിലുള്ള കലഹത്തിന്റെ കാരണങ്ങൾ അയാൾ അന്വേഷിച്ചു മനസ്സിലാക്കി. ശിഷ്ടന്മാരെ അയാൾ ഉത്സാഹിപ്പിച്ചു. നന്മതിന്മകളെ വിവേചനം ചെയ്തു ദുഷ്ടന്മാൎക്കു മനസ്സിലാക്കിക്കൊടുത്തു നല്ലവഴിക്കു നടക്കേണമെന്നു അയാൾ അവരെ ശാസിച്ചതല്ലാതെ അവരെ ശിക്ഷിച്ചിട്ടില്ല. ഇപ്രകാരം ചെയ്തതിന്റെ ഫലമായി ഗ്രാമക്കോടതികളിൽ വരുന്ന സങ്കടഹരജികളുടെ എണ്ണം അല്പകാലത്തിന്നുള്ളിൽ നന്നെ കുറഞ്ഞുവശായി.

സന്തകവിന്ന് എത്രയോ അധികം കാൎയ്യങ്ങളിൽ മനസ്സിരുത്തി പ്രവൃത്തിപ്പാനുണ്ടായിരുന്നതുകൊണ്ട് അയാളുടെ ആരോഗ്യത്തിന്നു ഹാനിവന്നെങ്കിലൊ എന്നു ഭയപ്പെട്ടു കധാവരപ്രഭു അയാളുടെ സഹായത്തിന്നായി തന്റെ കീഴുദ്യോഗസ്ഥന്മാരിൽ ചിലരെ അയച്ചുകൊടുത്തു. ഉത്സുകുഡ്യംബെവും 'ഷ്വിയോക്കോയാമ' എന്നൊരുവനെ അയച്ചുകൊടുത്തു. ഈയാൾ സത്യസന്ധനും അറിവുള്ളവനും സന്തകവിന്റെ ചട്ടവട്ടങ്ങളിൽ നല്ല വിശ്വാസം ഉള്ളവനും ആയിരുന്നു. അതുകൊണ്ട് അവൻ തന്റെ ജോലികൾ സന്തോഷത്തോടുകൂടി നടത്തിവന്നു. എന്നാൽ അവൻ ഏറവും ആരോഗ്യം കുറഞ്ഞവനായിരുന്നതുകൊണ്ടും സാക്കരമാക്കിയിൽ താമസം തുടങ്ങീട്ട് അഞ്ചാറുകൊല്ലങ്ങൾ കഴിയുന്നതിന്നുമുമ്പായി മരിച്ചുപോയി.

(തുടരും)

കെ. കുഞ്ഞുണ്ണിനായർ ബി. ഏ. ബി. എൽ.

———ooo———

# സാഹിത്യശകലങ്ങൾ

## വെങ്കൊററക്കട.

മംഗളോദയത്തിന്റെ കഴിഞ്ഞ മിഥുനം ലക്കത്തിൽ ചേർത്തിരുന്ന സാഹിത്യസമാജത്തിലെ (ങ്ക, മ്പ എന്ന കൂട്ടക്ഷരങ്ങളെ സംബന്ധിച്ച) തീർപ്പിൽ ഉദാഹരണത്തിന്നായി സ്വീകരിച്ച പദസമുദായത്തിൽ 'വെങ്കററക്കട' എന്ന പദപ്രയോഗം സാധുവൊ? ഇതു 'വെങ്കൊററക്കട' എന്നല്ലെ വേണ്ടത്?

വെങ്കററക്കട—വെൺ-കററ-കട എന്നു ഇതിന്റെ അംഗവിഭാഗം ചെയ്യുമ്പോൾ 'കററ' എന്ന പദം കടക്കുവിശേഷണമായി നില്ക്കുന്നു. ഇതിന്നു കററക്കുഴൽ, കററക്കാർ, കററവൻ എന്നീ മൂന്നു വിധത്തിൽ പ്രയോഗം കാണുന്നുണ്ടു്. ഈ മൂന്നർത്ഥത്തിലും ഈ പദം കടയെ വിശേഷിക്കാവുന്നതല്ല.

വെങ്കൊററക്കട—ഇതിലെ 'കൊററ' എന്ന പദം 'കൊ' എന്ന രാജാർത്ഥവാചിയായ ധാതുവിന്റെ രൂപമാണ്. ഇതിന്റെ നാമരൂപമായി 'കൊററവൻ' എന്നു തമിഴിൽ സുലഭമായും മലയാളത്തിൽ ദുർല്ലഭമായും പ്രയോഗിച്ചുവരുന്നു.

ഇതിനാൽ 'വെൺ (വെളുത്ത) കൊററ (രാജകീയമായ) കട=വെങ്കൊററക്കട' എന്നതിന്നു സാധുത്വം സിദ്ധിക്കുന്നു. ഇതിൽ സാഹിത്യവിജ്ഞന്മാൎക്കു വല്ല അഭിപ്രായഭേദങ്ങളുമുണ്ടെങ്കിൽ അവയെ പ്രകാശിപ്പിപ്പാനപേക്ഷ.

എന്നു് വി. നാരായണൻനായർ.

---

## ഒരു സംശയം.

കുഞ്ചൻനമ്പ്യാരുടെ നളചരിതം തുള്ളലിൽ നിന്നെടുത്തു് ഇയ്യാണ്ടത്തെ മദ്രാസ് യൂനിവേഴ്സിററി മട്രിക്കുലേഷൻ പരീക്ഷയ്ക്കുള്ള മലയാള പാഠപുസ്തകത്തിൽ ചേർത്തിരിക്കുന്നതും, ഇയ്യിടെ കഴിഞ്ഞ കൊച്ചി മലയാളപണ്ഡിതപരീക്ഷയുടെ ചോദ്യക്കടലാസ്സിൽ കൊടുത്തിരുന്നതും മററുമായ താഴെ എഴുതുന്ന പദ്യങ്ങളുടെ ശരിയായ അർത്ഥം അറിയേണ്ടതു് അത്യാവശ്യമായി വന്നിരിക്കകൊണ്ടു് വിദ്വാന്മാരിൽ ആരെങ്കിലും ആ ഭാഗങ്ങളുടെ അർത്ഥം അടുത്ത മംഗളോദയത്തിൽ പ്രസിദ്ധപ്പെടുത്തിക്കണ്ടാൽ കൊള്ളാമെന്നപേക്ഷിക്കുന്നു.

1. സാഹിത്യസമാജം.
2. കൊച്ചി, തിരുവിതാംകൂർ, മദ്രാസ് യൂനിവേഴ്സിററി ഇവയിലെ മലയാളപാഠപുസ്തകക്കമ്മററി മെമ്പർമാരും, മലയാളപരീക്ഷകന്മാരും,
3. കോളേജുകളിലെയും ഹൈസ്കൂളുകളിലെയും മലയാളപണ്ഡിതന്മാർ, ഇവരോടു പ്രത്യേകിച്ചും അപേക്ഷിക്കുന്നു.

### പദ്യങ്ങൾ *

കരുണാമൃതരുചിവദനനുദാരൻ
തരുണാരുണഗുണങ്ങളുരുകരസാരൻ
തരുണാംബുജദളനയനൻസുരവര-
തരുണാസമധനവിതരണശീലൻ

കരുണാമലജലവരുണാവാസൻ
ഹരിണാന്തകബലഹരിണാവാസൻ
ഹരിണാങ്കാടകചരിണീശോഭിത-
ഭരണായാംഭുവിഹരിണാസദൃശൻ

ചരണാംബുജയുഗശരണാഗതജന-
ശരണായിതനവകരുണാധരണൻ

---

* ഇതിൽ അർത്ഥത്തിന്നു സന്ദേഹമില്ലാത്ത ഭാഗങ്ങളുംകൂടി ചേർത്തിരിക്കുന്നതു് പ്രകൃതാനുബന്ധത്തെ വിശദീകരിപ്പാൻ മാത്രമാകുന്നു. എന്നാൽ അവയിലും ചിലതിന്റെ സമാസയോജനയിലും മററും വല സന്ദേഹങ്ങളുമുണ്ടു്. അതുകൊണ്ടു് സമാന്യേന എല്ലാ ഭാഗങ്ങളിലും വിഗ്രഹിച്ചു് പദാർത്ഥം എഴുതുന്നതായാൽ വലിയ ഉപകാരം.

മരണംഭവഭയഹരണാദികരൻ
കരുണാകരഗുരുകരുണാശരണൻ
ധരണിപതികുലധരണിയാരുടെ
ധരണിധരിച്ചോരുധരണിപാലൻ
ധരണിവിലസിതതരുണീമനസാ
ഹരണികൃതതനുധരണിമദനൻ
അളകാപതിസമഘനതരവിഭവൻ
അളകാഞ്ചിതസ്പുടനെടിലകലാപൻ
നളകൂബരനെക്കാളതിസുഭഗൻ
നളനെന്നൊരുനൃപനുളവായ്വന്നു.
നളിനകലാരികൃപാലങ്കരണൻ
കളമധുരാകൃതിനിഷധനരേന്ദ്രൻ
കളകളരവധനദാംബരഭൂഷണ-
ചളിതകളേബരനതിസുകുമാരൻ

കൂനെഴുത്തു പരമേശ്വരമേനോൻ.

# ശാസ്ത്രീയവിഷയം

## ചിത്രമെഴുത്ത്.

അറുപത്തുനാലു കലാവിദ്യയിൽ ഒന്നായ ചിത്രമെഴുത്ത്, ഒരു ശാസ്ത്രമായി പഠിച്ചുവന്നവരിൽ ഒന്നാമതായി ചീനരാജ്യക്കാരെയാണ് ഗണിച്ചുപോരുന്നത്. പിന്നെ ഗ്രീക്കുകാർ മുതലായ പാശ്ചാത്യന്മാരാണത്രെ ഈ വിഷയത്തിൽ പാണ്ഡിത്യം സിദ്ധിച്ചിട്ടുള്ളവർ. വാസ്തവത്തിൽ പാശ്ചാത്യന്മാരുടെ ഈ അഭിപ്രായങ്ങൾക്ക യാതൊരു അടിസ്ഥാനവുമില്ലെന്നു തന്നെ പറയണം. ബാണാസുരൻെറ മകളായ ചിത്രലേഖ അനിരുദ്ധൻെറ ചിത്രം വരച്ച് ഉഷയെ തൃപ്തിപ്പെടുത്തിയ കഥകളൊക്കെ പുരാണമായി തള്ളുന്നതായാൽകൂടി, ഹിന്തുക്കൾ ചിത്രമെഴുത്ത് ഒരു ശാസ്ത്രമായി എത്രയോ മുമ്പുതന്നെ പഠിച്ചുപോന്നിരുന്നുവെന്നു കാണിപ്പാൻ അധികം പ്രയാസമൊന്നുമില്ല.

വാത്സ്യായനകാമശാസ്ത്രത്തിന്ന് ഒരുവ്യാഖ്യാനമെഴുതിയ യശോധരൻ, മൂന്നാമദ്ധ്യായത്തിൽ ചിത്രമെഴുത്തിൻെറ ആറു അംഗങ്ങളെ പറഞ്ഞുകാണുന്നുണ്ട്.

രൂപഭേദാ: പ്രമാണാനി,
ഭാവലാവണ്യയോജനം
സാദൃശ്യം,വർണ്ണികാഭംഗ-
മിതി ചിത്രംഷഡംഗകം.

രൂപഭേദം (ഓരോ രൂപങ്ങളുടെ ജ്ഞാനം) പ്രമാണം(അളവും ആകൃതിയും) ഭാവം, (ജീവസ്സ്) ലാവണ്യയോജനം (യോജിച്ച ഭംഗി) സാദൃശ്യം (യോജിപ്പ്) വർണ്ണികാഭംഗം (ഓരോ നിറങ്ങൾ എവിടെ കൊടുക്കേണമെന്ന ജ്ഞാനം)- ഇങ്ങിനെ ആറു അംഗങ്ങളായി ഹിന്തുക്കളുടെ ചിത്രമെഴുത്തിന്നുള്ളതെന്നാണ് യശോധരൻ പറയുന്നത്. വാത്സ്യായനൻെറ കാലം ക്രിസ്താബ്ദം 200-ാം ആണ്ടിന്നും, ക്രിസ്താബ്ദത്തിന്നു മുമ്പു 671 മാണ്ടിന്നും ഉള്ളിലാണെന്നാണ് വെച്ചിട്ടുള്ളത്. വാത്സ്യായനൻ തന്നെ തൻെറ കാമശാസ്ത്രം എഴുതിട്ടുള്ളത് സൂത്രാത്ഥം, ആഗമം മുതലായ ചില ഗ്രന്ഥങ്ങൾ പരിശോധിച്ചിട്ടാണെന്നും ആ വക ഗ്രന്ഥങ്ങളിൽ അടങ്ങിയതിന്നു പുറമെ വല്ലതും തൻെറ കാമശാസ്ത്രത്തിൽ ഉണ്ടെങ്കിൽ ആയത് ഇന്ത്യയിൽ അക്കാലത്തു ജീവിച്ചിരിപ്പുള്ള ചില പണ്ഡിതന്മാരിൽനിന്നു ഗ്രഹിച്ചതാണെന്നും പറയുന്നുണ്ട്. ചീനയിൽ ചിത്രമെഴുത്ത് ഒരു ശാസ്ത്രമായി പഠിപ്പിച്ചതു ഷീ, ഹൊ എന്നാളാണ്. ഇദ്ദേഹം ജീവിച്ചിരുന്ന കാലം ക്രിസ്താബ്ദം 5-ാം നൂറാണ്ടിലാണ്. ഇദ്ദേഹവും ചിത്രമെഴുത്തിന്നു ആറു അംഗങ്ങളുണ്ടെന്നാണ് എഴുതീട്ടുള്ളത്. ബുദ്ധമതസിദ്ധാന്തങ്ങൾ ഇന്ത്യയിൽനിന്നു കൊണ്ടുപോയ ചീനക്കാർക്ക് ചിത്രമെഴുത്ത് സംബന്ധമായ സിദ്ധാന്തങ്ങൾ ഇന്ത്യയിൽനിന്നു കിട്ടിയതല്ലെന്നു പറവാൻ ഒരു വഴിയും കാണുന്നില്ല. ചീനക്കാരെ ചിത്രമെഴുത്തു ഒരു ശാസ്ത്രമായി ആദ്യം പഠിച്ചവരെന്ന് മേൽസംഗതികളാൽ ഒരിക്കലും പറയാൻ പാടില്ല. ഈ ചിത്രമെഴുത്തിൻെറ കാര്യത്തിൽ പല ഗ്രന്ഥങ്ങളും ഇന്ത്യയിൽ കാണേണ്ടതാണ്. ഇതിനെപ്പററി ആരും അന്വേഷണം ചെയ്തതായി കാണുന്നില്ല.

# ശൃംഗാരമണ്ഡനം ഭാണം.

(തുടൎച്ച)

(പരേതനായ തക്കുട്ടു നാരായണൻമൂസ്സ് അവൎകൾ.)

---

സാഹിത്യവിഷയത്തിലും മറ്റും നിരന്തരപരിശ്രമത്താൽ അനന്യസാധാരണമായ പാണ്ഡിത്യംകൊണ്ട് അത്യുന്നതപദവിയെ പ്രാപിച്ചിരിക്കുന്ന വിദ്വജ്ജനങ്ങളാലും, വിശേഷിച്ച് കേരളത്തിൽ പ്രസിദ്ധപ്പെട്ടവരും സംഗീതസാഹിത്യാദിവിദ്യകളിലുള്ള നൈപുണ്യത്താൽ സിദ്ധിച്ചിരിക്കുന്ന നാഗരികതകൊണ്ട് അന്യദേശയുവതികളെ തൃണീകരിക്കുന്നവരും സൌന്ദൎയ്യം സഹജമാകകൊണ്ടു സകല ജനസാധാരണമാണെങ്കിലും, തങ്ങൾക്കു സ്വതസ്സിദ്ധമായ പ്രകാശം വേണ്ടതുപോലെ തേച്ചു പട്ടം ചെത്തിയാൽ പുറത്തേക്കു പ്രകാശിക്കുന്നതുപോലെ, വൃത്തികൊണ്ടും ചൊടികൊണ്ടും ജനനസിദ്ധമായ ലാവണ്യത്തെ പ്രകാശിപ്പിക്കാവുന്നതുകൊണ്ട് ആ വിഷയത്തിൽ വേണ്ടവിധം പ്രവൎത്തിക്കുന്നവരും, യുവാക്കളുടെ ഹൃദയമാകുന്ന ഇരിമ്പിനെ ആകൎഷിക്കുവാനുള്ള അയസ്കാന്തമോ എന്നു സംശയം ജനിപ്പിക്കുന്ന ശൃംഗാരസമ്പ്രദായങ്ങളായ മന്ദഹാസകടാക്ഷാദികളാൽ അലങ്കരിക്കപ്പെട്ടവരുമായ വാരവിലാസിനികളാലും നിറയപ്പെട്ടിരിക്കുന്ന ഈ രംഗഭൂമിയിൽവെച്ചു മൂസ്സതവൎകൾ ഉണ്ടാക്കീട്ടുള്ള "ശൃംഗാരമണ്ഡനം" എന്നു പേരായ ഭാണം അഭിനയിക്കുന്നതുപോലെയുള്ള യോഗ്യത മറെറാരു ഭാണത്തിനും സിദ്ധിക്കുന്നതല്ല. അതുകൊണ്ടു സാമാജികന്മാർ ഈ സത്തറിഞ്ഞ് അഭിപ്രായപ്പെട്ടതുകൊണ്ട് അത്യന്തം സന്തോഷിക്കുന്നു.

ആൎയ്യേ! ഭവതി ഈ വസന്തകാലത്തെക്കുറിച്ചു വിശേഷമായ ഒരു ഗാനം ചെയ്തു സാമാജികന്മാരെ സന്തോഷിപ്പിക്കു.

നടി—മാകന്ദവൃന്ദമകരന്ദരസം നുകൎന്നു
കൂകുന്നകോകിലകുലം മധുരസ്വരത്തിൽ
രാകേന്ദുബിംബമുഖിമാരുടെമാനമെല്ലാം
പോകുന്നഹന്തചിലസൂന്നവസന്തകാലം

സൂത്ര—ആൎയ്യേ! പാട്ടു വളരെ ഭംഗിയായി. എന്നു മാത്രമല്ല കാൎയ്യവും വാസ്തവമാകുന്നു.

മന്ദാക്ഷംധനകാംക്ഷമന്ദതമുതൽ-
ക്കോരോതടസ്ഥങ്ങളാൽ
കന്നൽക്കണ്ണികൾപാട്ടിലായിവരുവാൻ
പാരംപ്രയാസംപുരാ
ഇന്നീച്ചന്ദനമാമലച്ചെറുകളിർ-
ക്കാറേറല്ക്കയാലേററവും
കന്നിക്കന്നൊരുകന്ദബാണപരിതാ-
പത്താൽകുഴങ്ങുന്നിതാ.

എന്നുമാത്രമല്ല ഇതാ ഇപ്പോൾ,

അന്യോന്യപ്രണയപ്രകോപമതിനാൽ
വേറിട്ടുപാൎത്തീടിനോ-
രന്യൂനാശകലൻദംപതികളെ
തമ്മിൽ ഘടിപ്പിച്ചുടൻ
പിന്നെച്ചേൎത്തുവിടുന്നിതാ ചിലവധൂ-
രത്നങ്ങളെച്ചൎച്ചയായ്
തോന്നുംധന്യയുവാക്കളോടുവിടനെ-
പ്പോലെവസന്തംമുദാ.

(അണിയറയിൽ)

പത്രിവൎഗ്ഗം ചിലക്കുന്നു
മിത്രോദയമടുത്തുപോയ്
രാത്രിയൊട്ടുകലാശിച്ചു
യാത്രയ്ക്കുസുഖമായ്ക്കാം.

നടി—(കേട്ടതായി നടിച്ച്) ആൎയ്യ! ഇത് എവിടെനിന്നാണ് കേൾക്കുന്നത്? ആരായിരിക്കും.

സൂത്ര—(ആലോചിച്ചിട്ട്) ആൎയ്യേ! ഭവതിയുടെ സഹോദരനും എന്റെ സ്യാലനാകയാൽ പ്രിയമിത്രവുമായ 'നടനായകൻ' എന്നു പേരായ യുവാവ് വിടവേഷത്തെ അംഗീകരിച്ച് അണിയറയിൽ നിന്നു പ്രഭാതത്തെ വൎണ്ണിക്കുകയാകുന്നു. അതുകൊണ്ടു നമുക്കും അയാളെ സഹായിപ്പാൻ പോവുക. (എന്നു രണ്ടാളും പോയി.)

പ്രസ്താവന കഴിഞ്ഞു.

(അനന്തരം വിടൻ പ്രവേശിക്കുന്നു)

വിടൻ— (തന്നെത്താൻ നോക്കി പ്രകാശം)

ഞൊത്തിച്ചുറ്റിയകട്ടിമുണ്ടുപകുതി-
ക്കുപ്പായവുംതൊപ്പിയും
പുത്തൻപൊൻകസവിട്ടുമേൽവേഷ്ടിവിലയേ-
റീടുന്നൊരാഭീഃമോതിരം
കണ്ണുംചേലുള്ളകടുക്കനെന്നിവധരി-
ച്ചുന്മേഷമോടിന്നുഞാൻ
ലാത്താൻപോണൊരുമോടികണ്ടലർശരൻ
നാണിച്ചൊളിക്കുംധ്രുവം.

(നാലുപുറത്തും നോക്കി സന്തോഷത്തോടുകൂടി)

ഈ പ്രഭാതസമയം എത്ര മനോഹരമായിരിക്കുന്നു!

ലാക്കായ്ഭാസ്കരനിഷ്കൃതസ്കരതി-
ശ്ശേന്നായ്നിശാചേടിതൻ
വാക്കാൽപ്പത്മിനിയങ്ങൊരങ്ങളവിൽ
പ്രാചീസഹായത്തിനാൽ
ചോൽക്കൊള്ളുന്നനഭസ്ഥലീതരുണിയായ്
സോമന്നരമിക്കുമ്പൊഴി-
ച്ചുള്ളക്കരങ്ങളേറ്റഥജഡൻ
മണ്ടുന്നുവിട്ടംബരം.

അത്രയുമല്ല;

താംബൂലംതീരെമാഞ്ഞുംതലമുടിവടിവിൽ
ക്കെട്ടഴിഞ്ഞുംകുഴഞ്ഞും
പൂമൈതെല്ലൊന്നുലഞ്ഞുംപുടവയുടെമടി-
ക്കുത്തഴിഞ്ഞുംകിഴിഞ്ഞും
കാമാതങ്കംകവിഞ്ഞുംകണവരൊടുപിരി-
ഞ്ഞുള്ളകാഞ്ഞുംകരഞ്ഞും
തമ്മിൽക്കണ്ടുംവലിഞ്ഞുംതരുണികളധുനാ
പ്രാന്തതോറുംനിറഞ്ഞു.

എന്നാൽ ഈ പ്രഭാതത്തിൽതന്നെ ഈ തെരുവിലേക്ക് ഇറങ്ങുകതന്നെ. അതിനിടയിൽ 'നയനാനന്ദിനി' നഗരത്തിൽ നിന്നു വന്നിരിക്കുന്ന പ്രിയസുഹൃത്തായ 'സുശീലന്റെ' അഭിലാഷവും കൂടി സാധിപ്പിക്കുവാൻ യത്നം ചെയ്യാം. സുശീലന്റെ അവസ്ഥയെക്കുറിച്ച് അദ്ദേഹത്തിന്റെ സ്നേഹിതനായ 'മദനരസികൻ' ഇന്നലെ എന്നോട് ഇങ്ങിനെ പറഞ്ഞിരിക്കുന്നു. അല്ലയോ പ്രിയമിത്രമേ! നമ്മുടെ പരമബാന്ധവും വിടൽകുലശിരോമണിയും സുഭഗനുമായിരിക്കുന്ന 'സുശീലൻ' എന്നു പേരായ യുവാവ് ഇയ്യിടയിൽ ഇവിടെ നടന്നതായ 'പൂരം' എന്നു പറയുന്ന വിശേഷപ്പെട്ട കാഴ്ച കാണുന്നതിന്നായി വന്നിരുന്നുവല്ലൊ. ആ സമയം ഓരോരോ കാഴ്ചകളും കണ്ടു സഞ്ചരിക്കുന്നതിനിടയിൽ ശ്രീമൂലസ്ഥാനമെന്നുപറഞ്ഞുവരുന്ന പ്രധാനസ്ഥലത്തുള്ള

അശ്വത്ഥഃവേദിയിലഭംഗുരമോദമാന്-
ഞാശ്വാസമോടൊരുമണിക്കൂമരുംശയായാം
വിശ്വാസമോടവിടെഞാറംമെടുത്തുചെന്നേ(ൻ)
വിശ്വപ്രസിദ്ധതരനിർമ്മലരമ്യകീർത്തേ!

അതിൽപ്പിന്നെ ഞങ്ങൾ തമ്മിൽ പിരിയാതെകണ്ടുതന്നെ കുറെ നേരം മനോഹരങ്ങളായ കാഴ്ചകളും കണ്ട് അവിടത്തന്നെ ഇരുന്നു.

അതിനിടയിലനംഗൻദിഗ്ജയംചെയ്യുതി(ന്നാ-)
യതിജവമുടനെയ്യുംബാണജാലംകണക്കേ
മതിമുഖികളസംഖ്യംവന്നുചേർന്നോരുശേഷം
മതിയവരിൽമയങ്ങീമാനുഷന്മാർക്കശേഷം.

ഇങ്ങിനെ പരമാനന്ദമഗ്നന്മാരായിരിക്കുന്ന സമയത്താണ് 'ഇക്ഷുവാടിക'യിലെ 'രൂപവതി' എന്നു പേരായ സ്ത്രീരത്നവും സുശീലന്റെ സമീപത്തായി വന്നുചേർന്നത്. സർവ്വാംഗസുന്ദരിയായ ആ സുമുഖിയെ കണ്ട സമയംതന്നെ സുശീലന്റെ പ്രകൃതം ഒന്നു മാറി.

എന്തിപ്പോളിടിമിന്നലില്ലനിലനി-
ന്നീടുന്നുതങ്കദ്രവം
ചന്തത്തോടിഹധാരയായ്സുരസരേ
പാരാതെപാരുന്നതേ?
അന്തഃക്ഷോഭവശാലതല്പതലയിൽ
പിത്തംമുഴുത്തീവിധം
ഭ്രാന്ത്യാകണ്ണുകൾമഞ്ഞളിച്ചയിസഖേ!
തോന്നുന്നതോസാമ്പ്രതം?

എന്നും മറ്റും പറഞ്ഞുതുടങ്ങി. അപ്പോൾ തൽക്കാലം കുറെ ആശ്വാസവാക്കുകളെക്കൊണ്ടു ഞാൻതന്നെ ഒരുവിധം സമാധാനപ്പെടുത്തി. അതിൽപിന്നെ പൂരം കാണുവാൻ നടന്നു ബുദ്ധിമുട്ടേണ്ടിവന്നില്ല.

ആപാദചൂഡമഥരൂപവതിയുടെ ചേരും
രൂപാവലോകനവശേനസുശീലനപ്പോൾ
അപൂർവമെന്നകഥയൊക്കെമറന്നുനാഗ-
വ്യാപാരമൂലമകതാരിലൊരാധിയായി.

പിന്നെ പൂരം കഴിഞ്ഞു് ആറുമണി യോടുകൂടി എല്ലാവരും പിരിഞ്ഞുപോകുന്ന സമയമായപ്പോൾ.

മന്ദാക്ഷാഞ്ചിതമന്ദഹാസമധികം
  ത്തുകംപ്രസന്നാനനം
മന്ദംതാഴ്ത്തിമനോഹരാംഗിമദനാ-
  തങ്കംകലൎന്നററവും
കന്ദർപ്പൻകളിയാടിടുന്നചടുലാ-
  പാംഗങ്ങളാൽപിന്തിരി-
ഞ്ഞന്നപ്പെൺനടയാളമന്ദകൗതുകം
  നോക്കിഗ്ഗമിച്ചീടിനാൾ.

അതിൽപിന്നെ സുശീലൻെറ കഥ വളരെ ശോചനീയമായിരിക്കുന്നു.

ഞെട്ടുംകോകിലകൂജിതംചെവികളിൽ
  പെട്ടാൽ,നിശാനായകൻ
വാട്ടുംപൂമ്മുദുളാംഗമാസകലവും,
  മാലേയമന്ദാനിലൻ
തട്ടുമ്പോൾനെടുവീർപ്പുവിട്ടുകരയും
  പിന്നെച്ചിരിക്കുംവൃഥാ
കാട്ടുംദുസ്സഹതാപമോടിവവിയോ-
  ഗാതങ്കഭാരത്തിനാൽ.

അതുകൊണ്ടു ഭവാൻതന്നെ സുശീലൻെറ ഈ ദുസ്സഹവിരഹാവസ്ഥയെ പരിഹരിക്കുവാൻ തക്കതായ യത്നംചെയ്തു വേഗത്തിൽ ആശ്വാസപ്പെടുത്തിയാൽ കൊള്ളാമെന്നു് അദ്ദേഹത്തിൻെറ അപേക്ഷയുള്ളതുകൊണ്ടു് ഈ വിവരം മുഴുവനും ഭവാനോടു പറവാനായിട്ടു വന്നതാണെന്നു 'മദനരസികൻ' എന്നോടുപറഞ്ഞപ്പോൾ ഇന്നസ്തമിച്ചു് ഏഴുമണിയോടുകൂടി സുശീലനൊരുമിച്ചു വിവാഹപദാൎത്ഥങ്ങളുംകൊണ്ടു 'രൂപവതി'യുടെ ഗൃഹത്തിൽ വരുവാൻ മദനരസികനെ ഏല്പിക്കുകയും ചെയ്തു. ഞാൻ മുമ്പിൽതന്നെ നിങ്ങളുടെ വരവും കാത്തു രൂപവതിയുടെ മല്ലികാരാമത്തിൽ തെയ്യാറായിരിക്കാമെന്നു പറഞ്ഞു പിരിഞ്ഞിരിക്കുന്നു. അതുകൊണ്ടു് ഇക്ഷുവാടികയിൽപോയി രൂപവതിയുടെ അന്തൎഗ്ഗതവുംകൂടി അറിയണം.

(ചുററിനടന്നു ചെറിയമ്മയോടും സന്തോഷത്തോടുംകൂടി)

ഈ പ്രഭാതസമയത്തിൽ കൎണ്ണാനന്ദകരമായ കളകളം കേൾക്കുന്നതെവിടെനിന്നായിരിക്കും? ഃ മനസ്സിലായി 'ഗാനവിനോദിനി' എന്ന പേരോടുകൂടിയ വിലാസിനീരത്നത്തിൻെറ ഭവനംസമീപമായിരിക്കുന്നതുകൊണ്ടു് അവിടെനിന്നാണു് കേൾക്കുന്നതു്. പെൺപള്ളിക്കൂടങ്ങളിൽ പാട്ടഭ്യസിപ്പിക്കുന്ന ജോലിയുള്ളതുകൊണ്ടു് ഇപ്പോൾ കുട്ടികളെ അഭ്യസിപ്പിക്കുന്ന സമയമായിരിക്കും. എന്നാൽ ഇപ്പോൾ വളരെ നൎമ്മാലാപങ്ങൾക്കും മററും സൌകൎയ്യമുള്ള സമയമല്ലെങ്കിലും ഇവളെ കാണാതെപോയാൽ അതൊരു ശകുനപ്പിഴയായിത്തീരും. അതുകൊണ്ടു് അകത്തേക്കു കടക്കുകതന്നെ.

(അകത്തേക്കു കടന്നതായി നടിച്ചു്)

ഈ സംഗീതാഭ്യാസത്തിൻെറ സമ്പ്രദായം വിശേഷംതന്നെ.

സ്വൈരംതംബുരുമീട്ടിനൽക്കളരവം
  പൊങ്ങുന്നൊരിസ്ഥായിയിൽ
ശാരീരശ്രുതിചേൎത്തുമെത്തയിലിരു-
  ന്നത്യാദരാലിന്നിവൾ
ചാരത്തമ്പൊടിരുന്നുപാടവമൊടും
  പാടുന്നപെൺകുട്ടികൾ-
ക്കോരോതെററുവരുന്നനേരമധുനാ
  തെററന്നുതിക്കുന്നിതാ.

ഈ പചതരത്തിലുള്ള കുട്ടികളുടെ ഓരോരോവിധത്തിലുള്ള പാട്ടും കേൾക്കുവാൻ നല്ല രസമുണ്ടു്.

വൎണ്ണംപാടുന്നുസപ്തസ്വരമിഹചിലര-
  ഭ്യസിക്കുന്നുപിന്നെ-
കൎണ്ണാനന്ദംവളൎത്തുംകൃതികളുമിടയിൽ
  ജാവളീകീൎത്തനങ്ങൾ
പൂൎണ്ണാമോദേനപാടുന്നുപദമിഹപലതും
  പല്ലവീജാലമേവം
വൎണ്ണിപ്പാനാവതില്ലിന്നിവരുടെചാതുൎയ്യ-
  മോടിയുംഹന്ത! ചിത്രം.

(തുടരും)

——o——

കാരണമില്ലാത്ത ചില സ്വാതന്ത്ര്യങ്ങൾക്ക് അവകാശികളായിരുന്നുവെന്നും മനസ്സിലാക്കുവാൻ ദൃഷ്ടാന്തങ്ങളുണ്ട്. മേൽക്കോട്ടയിലും ബെയിലൂരു വൈഷ്ണവ അയ്യങ്കാരന്മാരുടെ ക്ഷേത്രത്തിലും ഹോളിയന്മാരെന്ന കർണ്ണാടകപറയന്മാർക്ക് കൊല്ലത്തിൽ മൂന്നുദിവസം കടക്കാൻ അവകാശമുണ്ടെന്നുതന്നെയല്ല തഞ്ചാവൂർ ജില്ലയിൽ ചേന്ന തിരുവാലൂരെ പ്രസിദ്ധപ്പെട്ട ശൈവോത്സവത്തിൽ പറയന്മാരുടെ തലവൻ ദേവനൊന്നിച്ച 'ചൌരി'യോടുകൂടി ആനപ്പുറത്തു കയറുന്നതുമാണ്. ഒരു മുഹമ്മദീയ ആക്രമണത്തിൽ വിഷ്ണുവിന്റെ അവതാരത്തെ സങ്കല്പിക്കുന്ന ബിംബം രക്ഷിക്കുകയാൽ ചിങ്കല്പേട്ട ജില്ലയിൽചേന്ന, പെരുമ്പുത്തൂർ എന്ന സ്ഥലത്തുള്ള പറയക്കും ഇപ്രകാരംതന്നെ ചില സ്വാതന്ത്ര്യങ്ങളുണ്ട്. മദ്രാസ്സിലുള്ള ജോർജ്ജുടൌണിലെ 'എഗത്താൾ' എന്ന കുലദേവതയുടെ കഴുത്തിൽ ആണ്ടുതോറും താലി ചാത്തി മണവാളസ്ഥാനം വഹിക്കുവാനുള്ള അവകാശം ഇന്നും ഒരു പറയൻ നടത്തിവരുന്നുണ്ട്. കാഞ്ചിപുരം, കുംഭകോണം, ശ്രീവില്ലിപുത്തൂർ എന്ന സ്ഥലങ്ങളിലെ രഥോത്സവങ്ങളിൽ ബ്രാഹ്മണരൊന്നിച്ച രഥം വലിപ്പാനും അവരെ അനുവദിച്ചിട്ടുണ്ട്. അവരുടെ സ്പർശനത്താൽ കയറോ രഥമോ അശുദ്ധപ്പെടുന്നതായി വിചാരിച്ചുവരുന്നില്ല. അവരുടെയിടയിൽ പ്രസിദ്ധന്മാരായ കവികളും ഭക്തന്മാരും ഉണ്ടായിട്ടുണ്ട്. അതിൽവെച്ച 'കുറൾ' എന്ന തമിഴപ്രബന്ധത്തിന്റെ കത്താവായ തിരുവല്ലുവ്വർ നയനാരും ഉടപ്പിറന്നവൾ ഔവ്വായി 'വൈഷ്ണവർ ആൾവ' എന്ന കവിതാവിദഗ്ദ്ധയുമാണ് ഇവരിൽ പ്രധാനികൾ. ശിവഭക്തനായ നന്ദനും പ്രസിദ്ധനാണല്ലോ. മറെറല്ലാവരെക്കാളും നല്ലപോലെ പറയന്മാക്ക് വില്ലേജ് അതിത്തികൾ അറിയാമെന്നു ചില തമിഴജില്ലകളിൽ ഇപ്പോഴും വിശ്വാസമുണ്ട്. അതിത്തിക്കല്ലുകൾകുററിക്കാടുകളാലോ ചെടികളാലോ മായപ്പെട്ടിരിക്കുയോ ഇല്ലാതിരിക്കു തന്നെയോ ചെയ്യുൽ ശരിയായ അതിത്തി കാണിപ്പാൻ അവർ അതിവിദഗ്ദ്ധന്മാരാണത്രെ. അതിനാൽ ചിലേടങ്ങളിൽ അതിത്തിത്തക്കമുണ്ടാവുമ്പൊൾ ഒരു പറയന്റെ തലയിൽ ഒരു കുടം വെള്ളംവെച്ച് അതിത്തിയിൽകൂടെ നടത്തിക്കുന്നത്. * ഇതിന്ന് ഈ തൃപ്തികരമായ സമാധാനം അവക്ക് മറെറല്ലാവരേക്കാളും അധികകാലത്തെ പരിചയം ഈ രാജ്യത്തുള്ളതുകൊണ്ടാണെന്നാണ് പറഞ്ഞിരിക്കുന്നത്.

Census of India Vol XIII madras page 245.

ഈ വക സംഗതികളിൽനിന്നും വളരെക്കാലംമുമ്പു മുതല്ലേ ഇവിടെ പാർത്തുവരുവാൻ തുടങ്ങിയിട്ടുള്ളവരാണെന്നും, ദ്രാവിഡന്മാരുടെ പ്രതിനിധികളാണെന്നും, ചില പരിഷ്കൃതജാതിക്കാരുടെ വിജയന്താൽ ഈ താണനില പ്രാപിപ്പാൻ സംഗതിയായെന്നും ഊഹിക്കാം.

കൊച്ചിയിലെ നാട്ടുപ്രദേശങ്ങളിൽ മിക്കയിടത്തും ഇപ്പോൾ പറയന്മാരെ കണ്ടുവരുന്നുണ്ട്. അവർ തമിഴ്ജില്ലകളിൽനിന്നും വളരെക്കാലംമുമ്പെ ഇവിടെ വന്നു പാർപ്പാക്കിയ പറയന്മാരുടെ താവഴിക്കാരായിരിക്കണം. അവരിൽ അനവധി ജനം കാട്ടിലും കുറെ ജനം നാട്ടിലും വന്നു പാർപ്പാക്കി. ഈ രണ്ടു കൂട്ടക്കാരും തമ്മിൽ ചില സമ്പ്രദായവ്യത്യാസങ്ങളുമുണ്ട്. മലയിൽ താമസിയ്ക്കുന്നവർ ഫലമൂലാദികൾ ഭക്ഷിച്ചും നാട്ടിലുള്ളവർ പശുമാംസം മുതലായതു ഭക്ഷിച്ചും ജീവിച്ചുപോരുന്നു. കാട്ടിലുള്ളവർ മരവിരിയും മൃഗങ്ങളുടെ തോലുമാണ് ഉടുപ്പിന്റെ സ്ഥാനത്തു ഉപയോഗിച്ചിരുന്നത്. ഇപ്പോൾ എല്ലാവരും സാധാരണ മുണ്ടുതന്നെ ഉടുത്തുതുടങ്ങിയിരിക്കുന്നു. ഇവരുടെ താമസം ചെറിയ കുടിലുകളിലാകുന്നു. തമിഴ്ജില്ലകളിലെന്നപോലെ തന്നെ കേരളത്തിലും ഇവരിൽ മഹാപുരുഷന്മാരുണ്ടായിട്ടുണ്ട്. അവർ രണ്ടുപേരുടെ ജീവചരിത്രം താഴെ കൊടുക്കുന്നതു രസകരമായിരിയ്ക്കും.

പണ്ടൊരിക്കൽ വ്യാകരണഭാഷ്യകാരനായ പതഞ്ജലിയുടെ ശിഷ്യനായി 'വ്യാഘ്രപാദൻ' എന്ന പേരായിട്ട് ഒരു സന്യാസി അവന്തി(മാൾവ)രാജ്യത്തിൽ വാണിരുന്നു, ഏതോകാരണവശാൽ 'ബ്രഹ്മരാക്ഷസനായിപ്പോട്ടെ' എന്നു ശപിക്കുകയും അപേക്ഷിച്ചപ്പോൾ വ്യാകരണശാസ്ത്രംമുഴുവനും ഒരു യുവാവിനെ പഠിപ്പിച്ചുകഴിഞ്ഞാൽ ശാപമോക്ഷം വരുമെന്നു കല്പിക്കുകയും ചെയ്തു. ഒരു ശിഷ്യനെ കിട്ടാതെ ബ്രഹ്മരാക്ഷസനായിട്ടു വളരെ കാലം ഒരു വൃക്ഷത്തിന്റെ ചുവട്ടിൽ, വരുന്നവരോടൊക്കെ 'പചേനിഷ്ഠായാംകിംരൂപം' എന്നു ചോദിക്കുകയും ഉത്തരം പറയാതിരുന്നാൽ ഉപദ്രവിയ്ക്കുകയും പതിവായിരുന്നു. ഒരിക്കൽ ചന്ദ്രഗുപ്തൻ എന്നുപേരായ ഒരു ബ്രാഹ്മണബാലൻ തക്കതായ ഗുരുവിങ്കൽനിന്നു വിദ്യാഭ്യാസം ചെയ്വാനാഗ്രഹിച്ചുകൊണ്ടു പ്രദേശംതോറും സഞ്ചരിയ്ക്കുന്നുണ്ടായിരുന്നു. യോഗ്യനായ ആരെയും കണ്ടുകിട്ടാൻ കഴിഞ്ഞില്ല. വളരെ വിഷാദത്തോടും നിരാശയോടുംകൂടി ഈ വൃക്ഷത്തിന്റെ ചുവട്ടിൽ ഭാഗ്യവശാൽ വന്നുനില്ക്കുവാൻ ഇടവന്നു. അപ്പോൾ അയാൾക്കു ആശ്വാസമുണ്ടാകത്തക്കവിധത്തിൽ രാക്ഷസൻ മുൻപറഞ്ഞ ചോദ്യംചോദിച്ചു. ബാലൻ ശരിയായ ഉത്തരം പറയുന്നതുകേട്ട് 'ആരാണ്, എങ്ങോട്ടാണ്' എന്ന് അദ്ദേഹത്തിനോടു ചോദിച്ചു. ബ്രാഹ്മണൻ വാസ്തവം അറിയിച്ചു. ഒടുവിൽ ആ ബ്രാഹ്മണബാലൻ ശിഷ്യനായി സ്വീകരിയ്ക്കപ്പെടുകയും ചെയ്തു. അദ്ദേഹം ഗുരു കൊടുത്ത ഔഷധത്തിന്റെ ശക്തികൊണ്ടു ഭക്ഷണവും ഉറക്കവുമുപേക്ഷിച്ച് വൃക്ഷത്തിന്റെ മുകളിലിരുന്നു ഇലവുപകൾ മേപോ

ലെ പഠിച്ച് അല്പദിവസംകൊണ്ടു വ്യാകരണശാസ്ത്രത്തിൽ വിദഗ്ദ്ധനായിത്തീൎന്നു. ഗുരു അദ്ദേഹത്തിനെ അനുഗ്രഹിച്ച 'വെള്ളത്തിൽകൂടി നടക്കരുത്' എന്ന നിബന്ധനയോടകൂടി അയച്ചു. തനിയ്ക്കുശാപമോക്ഷം ലഭിക്കയും ചെയ്തു. ഗുരുവിന്റെ ആജ്ഞയെ പരീക്ഷിപ്പാനായി ശിഷ്യൻ ശുപ്രാനദി കടക്കുവാൻ ഒരുങ്ങി. വല്ല ആപത്തും സംഭവിക്കുന്നതായാൽ തന്നെ രക്ഷിക്കണമെന്ന് അവിടെ കുളിച്ചിരുന്ന സ്ത്രീകളോട് അപേക്ഷിക്കയും ചെയ്തു. അയാൾ പുഴയിൽ മുങ്ങിപ്പോകുന്നത് കണ്ടിട്ട് ഒരു ശൂദ്രകന്യകചെന്നു അയാളെ രക്ഷിച്ചു. തന്റേടമുണ്ടായപ്പോൾ സന്തോഷിച്ച് എന്താണ് വരംവേണ്ടത് എന്നു ചോദിച്ചു. അവൾ അദ്ദേഹത്തിന്റെ ഭാൎയ്യയായിരിപ്പാൻ അനുവദിക്കണമെന്ന് അപേക്ഷിച്ചു. അതിന്നുവേണ്ടി ബ്രാഹ്മണക്ഷത്രിയ വൈശ്യജാതികളിൽനിന്ന് വിവാഹം ചെയ്തതിന്നു ശേഷം ഒടുവിൽ അവളെയും വേളികഴിച്ചു. ഈ നാലു ഭാൎയ്യമാരിൽ യഥാക്രമം വരരുചി (ജ്യൌതിശ്ശാസ്ത്രപണ്ഡിതൻ), വിക്രമാദിത്ത്യൻ, ഭദ്ര, ഭൎത്തൃഹരി ഇങ്ങിനെ നാലു പുത്രന്മാരുണ്ടായതിന്റെ ശേഷം ആ ബ്രാഹ്മണൻ ഗോവിന്ദസ്വാമി എന്ന നാമധേയത്തോടുകൂടി സന്ന്യാസാശ്രമം പ്രാപിച്ച് സ്വൎഗ്ഗാരോഹണംചെയ്തു. വരരുചി അവന്തിരാജ്യം കുറെക്കാലംവാണു. വിക്രമാദിത്യനു പ്രായം ചെന്നപ്പോൾ രാജ്യഭാരം അദ്ദേഹത്തിൽ സമൎപ്പിച്ചു. ഒരിക്കൽ ഒരു പേരാലിൻ ചുമട്ടിൽ ദേവവന്ദനംചെയ്തുകൊണ്ടിരിക്കുമ്പോൾ രണ്ടു ഗന്ധൎവ്വന്മാർ തമ്മിൽ ആ വൃക്ഷത്തിന്റെ മുകളിലിരുന്ന് സംഭാഷണം ചെയ്യുന്നതുകേട്ടു. അതിന്റെ സാരം രാജാവ് ഒരു പറയകന്യകയെ വിവാഹംചെയ്യുമെന്നായിരുന്നു. രാജാവ് വ്യസനിച്ച് ഗന്ധൎവ്വന്റെ ഉപദേശപ്രകാരം ആ കന്യകയെ ഒരു പെട്ടിയിലാക്കി തലയിലൊരാണിയും തറച്ച് നദിയിൽകഴക്കി. ഒരു ബ്രാഹ്മണൻ ആ പെട്ടി പിടിച്ച് വലിച്ചുകെറി തുറന്നുനോക്കിയപ്പോൾ ഒരു സുന്ദരിയായ കന്യകയായിരുന്നു. അവളെ തന്റെ മകളെപ്പോലെ രക്ഷിച്ചുപോന്നു. ഒരു ദിവസം ആ ബ്രാഹ്മണൻ അതിഥിയെ അന്വെഷിച്ചുനടക്കുമ്പോൾ വരരുചിയെ കാണുകയും ഭക്ഷണത്തിന്ന് ക്ഷണിക്കുകയും ചെയ്തു. പതിനെട്ട്കറിവെച്ച് ആറുബ്രാഹ്മണരെ ഭക്ഷണംകഴിപ്പിച്ച ശേഷമെ അദ്ദേഹം ഭക്ഷിക്കുള്ളൂ എന്ന നിശ്ചയത്തിന്മേൽ ആ ക്ഷണം സ്വീകരിക്കാമെന്ന് പറഞ്ഞു. അതിഥി പ്രാൎത്ഥിച്ചതുപോലെ സാധിക്കുവാൻ നിവൃത്തിയില്ലാത്തതിനാൽ ആ ഗൃഹസ്ഥൻ പരിഭ്രമിച്ചുവശായി. അപ്പോൾ ആ കന്യക അദ്ദേഹത്തെ സമാധാനപ്പെടുത്തി കുളിച്ചുവരുമ്പോൾ ആവശ്യപ്പെട്ടപ്രകാരം ശട്ടംകെട്ടിക്കൊള്ളാമെന്ന് പറഞ്ഞു. കന്യക ഒരു നെടിയിലവെച്ച പതിനെട്ടുകറിക്കുപകരം ഇഞ്ചിത്തയിരും വൈശ്യം കഴിച്ച് ബാക്കി ഹവിസ്സും അതിൽ വിളമ്പി. ഇത് ആറുബ്രാഹ്മണൎക്ക് ഭക്ഷണം കഴിച്ച് ശേഷത്തിന്നു തുല്യമാകുന്നു. ഇതു ക

ണ്ടപ്പോൾ അതിഥിക്ക് വളരെ സന്തോഷമായി, ഗൃഹസ്ഥനൊന്നിച്ച ഭക്ഷണംകഴിച്ചു. ഇതൊക്കെ ആ കന്യകയുടെ വിദ്യയാണെന്നറിഞ്ഞ് ഇവളെ തനിക്ക് ദാനം ചെയ്താൽ കൊള്ളാമെന്ന് അപേക്ഷിക്കുകയും, ഗൃഹസ്ഥൻ അപേക്ഷകനുസ്സരിക്കുകയും ചെയ്തു. വരരുചി ആ കന്യകയെ വിവാഹംചെയ്ത് സുഖമായിരുന്നു. ഒരു ദിവസം അവരുടെ പൂൎവ്വകഥയെപ്പററി സംസാരിച്ചു കൊണ്ടിരിക്കുമ്പോൾ ഭാൎയ്യയുടെ തലയിൽ ഒരാണി തറച്ചിരിക്കുന്നത് കാണുകയും അപ്പോൾ താൻ പെട്ടിയിലാക്കി ഒഴുക്കിയ പറയക്കന്യകയാണ് തന്റെ ഭാൎയ്യയായി തീൎന്നത് എന്നറികയുംചെയ്തു.

വിധിതടുക്കുവാൻ സാധിക്കയില്ലല്ലൊ' എന്ന് സമാധാനിച്ച് പുണ്യതീൎത്ഥങ്ങളിൽ സ്നാനംചെയ്തും പുണ്യക്ഷേത്രങ്ങളിൽ ദൎശനംകഴിച്ചും ശേഷിച്ച ജീവകാലത്തെ നയിക്കുവാൻ ഉറച്ചു. ഒടുവിൽ അദ്ദേഹം കേരളത്തിൽവരികയും അവിടെവെച്ച് തന്റെ ഭാൎയ്യ പന്ത്രണ്ടു പുത്രന്മാരെ പ്രസവിക്കയും ചെയ്തു. അതിൽ ഒരു കുട്ടിയെ ഒഴികെ ബാക്കി എല്ലാവരെയും. വഴിയിൽ ഉപേക്ഷിക്കുകയും ഉപേക്ഷിക്കപ്പെട്ടകുട്ടികളെ ഓരോ ജാതിക്കാർ എടുത്തുവളൎത്തുകയും ചെയ്തു. അവരെല്ലാവരും വളരെ ബുദ്ധിമാന്മാരായിരുന്നതുകൊണ്ടും പലവിധത്തിലുള്ള അത്ഭുതകൎമ്മങ്ങൾ ചെയ്തിരുന്നതുകൊണ്ടും വിഷ്ണുവിന്റെ അവതാരമായിട്ടാണ് ഗണിക്കപ്പെട്ടുപോന്നിരുന്നത്. ഇവരാണ് 'പറച്ചിപെററപന്തിരുമക്കൾ' ഇവരുടെ ചരിത്രം കേരളത്തിൽ എല്ലാവൎക്കും അറിവുള്ളതുമാണ്. പാക്കനാർ എന്ന മഹാപുരുഷൻ ഇവരിൽ ഒരുവനുമായിരുന്നു.

ഒരിക്കൽ കുറെ ബ്രാഹ്മണൎകൂടി കാശിക്കുപോകാൻ തീൎച്ചയാക്കിയപ്പോൾ പാക്കനാരെക്കണ്ടു. കാശിക്കു ഈ യാത്രയിൽ മോക്ഷപ്രാപ്തിയുണ്ടാകുന്നതല്ലെന്നു പറഞ്ഞ് അയാൾ അവരെ മടക്കുവാൻ നോക്കി. എന്നാൽ അവർ പോകാൻ തീൎച്ചപ്പെട്ടുത്തിട്ടുള്ളതായി കാണുകയാലും അവരുടെ യാത്ര നിഷ്ഫലമാണെന്നു കാണിച്ചുകൊടുപ്പാനുള്ള ആഗ്രഹത്താലും അയാൾ കടിലിന്നടുത്തുള്ള ഒരു ചെറിയ കുളത്തിൽനിന്നും ഒരു താമരപ്പൂവ് പറിച്ച് അവർപക്കൽകൊടുത്തിട്ട്, ഗംഗയിൽനിന്നും ഒരു കൈ പൊങ്ങിക്കാണുമെന്നും, അപ്പോൾ ഇത് ഗംഗാദേവിക്കായി പാക്കനാർ കൊടുത്തയച്ചിട്ടുള്ളതാണെന്നും പറഞ്ഞ് കൊടുക്കണമെന്നും പറഞ്ഞേല്പിച്ചു. അവർ പറഞ്ഞപോലെചെയ്ത് മടങ്ങിവന്നുവിവരം അറിയിച്ചു. അപ്പോൾ അവരെ കുളത്തിലേക്കു കൂട്ടിക്കൊണ്ടുപോയി. "അല്ലയോ ഗംഗെ, ഞാനയച്ച പൂവ് മടക്കിത്തരണെ" എന്നപേക്ഷിച്ചു. അതുതൽക്ഷണം ആയാളുടെ കയ്യിലേക്കു തിരിച്ചുവന്നു. ഇതിന്റെ സാരം ആ മഹാനദിയിൽ ഉള്ളതുപോലെതന്നെ പരിശുദ്ധമായ ഗംഗ ഇവിടെയുമുണ്ടെന്നും അതിനാൽഅതിലേക്കുവേണ്ടി അത്രത്തോളം പോവേണ്ടെന്നുമാണ്. ഇത്രതന്നെ രസാവഹമായ മറെറാരു കഥയും താഴെ ചേൎക്കുന്നു.

പാക്കനാർ കൊട്ട, മുറം, മുതലായവുണ്ടാക്കിവിററിട്ടാണ് ദിവസം കഴിച്ചിരുന്നത്. ഒരുദിവസം വില്ക്കാൻകഴിയായ്കയാൽ



കാടന്മാരും നായാട്ടും

# മംഗളോദയം

## ൧൦൮൦

പുസ്തകം 6 | ചിങ്ങമാസം | ലക്കം 10


### മംഗളം

കളിക്കടമിഴിക്കയക്കുന്നികൾ കെട്ടിയീശന്റെയുൾ<br>
ക്കളിസ്ഥലമതിന്നകത്തിതരരെത്തിനോക്കാവിധം<br>
ഒളിച്ചുവിളയാടിടുന്നമലമാമലപ്പുത്രിതൻ-<br>
ന്നൊളിപ്പെരുമപൂണ്ടിടുംപദമലക്കൂപ്പുന്നു ഞാൻ.

അമ്പലപ്പുഴ മഹാദേവശൎമ്മാ.

# അമരസിംഹകവി*

അമരസിംഹനെന്ന പേരായ കവി ഗീൎവ്വാണഭാഷാപണ്ഡിതന്മാക്കു വളരെക്കാലമായി പരിചയമുള്ള ഒരാളാണ്. അദ്ദേഹത്തിന്റെ നാമലിംഗാനുശാസനമെന്ന പേരായ അഭിധാനത്തെ ഉപകരിക്കാതെ സംസ്കൃതഭാഷാജ്ഞാനം ഒരാൾക്കുണ്ടായിട്ടുണ്ടെന്നു പറഞ്ഞാൽ ഞാൻ വിശ്വസിക്കയില്ല. വിദ്വാന്മാക്കും വിദ്യാഭ്യാസികൾക്കും നാമലിംഗാനുശാസനം വളരെ ഉപകാരം ചെയ്യുന്നുണ്ടെന്നു നിശ്ശങ്കം അഭിപ്രായപ്പെടുന്നു.

വിശ്വമേദിന്യാദികൾ തുടങ്ങി ഒട്ടധികം കോശഗ്രന്ഥങ്ങൾ പിന്നീടുണ്ടായിട്ടുണ്ട്. ഇവയൊക്കെ കേവലം നാമാനുശാസനമോ കേവലം ലിംഗാനുശാസനമോ ആയ കോശങ്ങളായിട്ടാണ് ഉപയോഗമുണ്ടാകുന്നത്. എന്നാൽ നാമലിംഗാനുശാസനം രണ്ടും അടങ്ങിയിരിക്കുക കാരണമായി അമരകോശം സൎവ്വോപകാരമുള്ളൊന്നാണ്. അതുകൊണ്ടാണ് ഈ കോശത്തിനു സൎവ്വശ്രേഷ്ഠത്വം സിദ്ധിച്ചത്. ഇപ്രകാരമുള്ള ഈ ഗ്രന്ഥരത്നത്തിന്റെ നിൎമ്മാതാവായ അമരസിംഹൻ ഏതു ജാതീയനാണ് എന്നും, ഏതൊരു രാജ്യത്തി

ലാണ് ഇദ്ദേഹം ജീവിച്ചതെന്നും നിർണ്ണയിക്കുന്നത് പ്രായേണ അശക്യമായിരിക്കുന്നു. എന്നിരുന്നാലും വിദ്വാന്മാരുടെ വിനോദത്തിന്നായി, എന്റെ ബുദ്ധിക്കനുസരിച്ച് കുറച്ചൊന്നു പറയാം.

ദേവസാമാന്യനാമാന്യുക്തിയാൽ ദേവവിശേഷനാമാരംഭത്തിൽ ബുദ്ധനെന്ന ലേഖനത്തിൽ "അമരസിംഹോഹി പാപീയാൻ സർവ്വഭാഷ്യമചൂചുരൽ" എന്നു പ്രാചീനന്മാർ ഭംഗോക്തിയിൽ പറഞ്ഞുകാണുന്നതുകൊണ്ട് ബൌദ്ധത്വം സുസ്പഷ്ടമാകുന്നുണ്ട്. കൂടാതെ 'വിക്രമ'സമകാലീനനാണെന്നു പ്രമാണപ്രകാരം ഉദാഹരിച്ചും കാണുമാറുണ്ട്.

"ധന്വന്തരിക്ഷപണകാമരസിംഹശങ്കു-
വേതാളഭട്ടഘടകർപ്പരകാളിദാസഃ
ഖ്യാതോവരാഹമിഹിരോനൃപതേസ്സഭായാം
രത്നാനിവൈവരരുചിർന്നവവിക്രമസ്യ'.

ഈ ശ്ലോകം ജ്യോതിർവ്വിദാഭരണഗ്രന്ഥത്തിൽ കണ്ടതാണ്. 'വിക്രമ'സമകാലീനനായ മഹാകവി കാളിദാസന്നു ബഹുകാലം കഴിഞ്ഞതിന്നുശേഷം ജീവിച്ചിരുന്ന കാളിദാസനെന്ന ദേവജ്ഞന്റെ കവനമാണ് മേല്പറഞ്ഞഗ്രന്ഥം. ഈദേവജ്ഞമഹാശയന്റെ കാലത്തുകൂടി വിക്രമസഭ്യന്മാരായി പ്രസിദ്ധന്മാരായ പ്രാചീനവിദ്വാന്മാരുടെ കൂട്ടത്തിൽ അമരസിംഹനുണ്ടായിരുന്നുവെന്നു സിദ്ധാന്തിച്ചിരിക്കുന്നു. അതുകൊണ്ടു ഈ തെളിവിന്നായി അധികം പ്രമാണങ്ങളെ ഞാൻ തേടിപ്പിടിക്കുന്നില്ല. കൂടാതെ "ഇന്ദ്രശ്ചന്ദ്രഃകാശകൃത്സ്നാപിശലീ ശാകടായനഃപാണിന്യമരജൈനേന്ദ്രാജയന്ത്യഷ്ടൌ ചശാബ്ദികാഃ" എന്ന ശ്ലോകമനുസരിച്ച് അമരസിംഹകവി, പാണിനീസമന്തഭദ്രന്മാരുടെ സമകാലീകനാണെന്നു പറയപ്പെടുന്നു. ഈ ശ്ലോകം പാണിനിയുടെ സമകാലികനായ ചന്ദ്രാചാര്യൻ ഉണ്ടാക്കിയതുമാണ്.

നേപാളരാജ്യത്തിൽ കാന്തിയെന്ന പേരോടെ ഒരു രാജധാനിയുണ്ട്. ജനങ്ങൾ അതിനെ കാഷ്ഠമണ്ഡപം (കട്മണ്ട്) എന്നു വിളിച്ചുവരുന്നു. ആ രാജധാനിക്കു കിഴക്കായിട്ടു വാങ്മതിയെന്നും മണിഭദ്ര എന്നും പേരായ രണ്ടു നദികളുടെ സംഗമസ്ഥാനം മുതൽ വൃദ്ധനീലകണ്ഠം (ബുധാനീലകണ്ഠം) വരെ അഞ്ചുയോജന സ്ഥലവ്യാപ്തിയുള്ള വിശാലം എന്നു പേരായ നഗരം വിക്രമാബ്ദം 12-ാംനൂററാണ്ടിനു മുമ്പ് ഉണ്ടായിരുന്നു. 13-ാംആണ്ടിൽ ഉണ്ടായ വലുതായ ഒരു അഗ്നിബാധയാൽ ഈ നഗരം നശിച്ചുപോയതായി പ്രാചീന വംശാവലികൊണ്ടു കാണുന്നു. ഇപ്പോഴും ആ പ്രദേശത്തു കൃഷിക്കായും മററും കിളക്കുമ്പോൾ ഒരു നഗരം അവിടെ ഉണ്ടായിരുന്നുവെന്നു കാണിപ്പാൻ തക്കവണ്ണം ഭവനങ്ങളുടെ ഭാഗങ്ങളും മററു പല ഉപകരണങ്ങളും കാണാറുണ്ട്. അമരസിംഹൻ ജനിച്ചത് ഈ നഗരത്തിലാണ്. അതുകൊണ്ടു 12-ാം ആണ്ടിന്നുമുമ്പാണ് അമരസിംഹൻ ജീവിച്ചിരുന്നതെന്നു വരുന്നു. ഇപ്പോഴും കാഷ്ഠമണ്ഡപത്തിന്നു അല്പം കിഴക്കായി ഇച്ഛാമതിയെന്നുപേരായ ഒരു ശാഖാനദിയുടെ കിഴക്കേതീരത്തു ശ്രീനീലസരസ്വതിയുടെഒരുകോവിലുണ്ട്. ഈ സരസ്വതിയെആരാധിച്ചാണ് അമരസിംഹൻ വിദ്വൽശിരോമണിയായിത്തീർന്നത്. ശ്രീനീലസരസ്വതീക്ഷേത്രത്തിന്റെ മുന്നിൽ കിടക്കുന്ന ഒരു ശിലയിൽ അമരസിംഹൻ ഉണ്ടാക്കീട്ടുള്ള ഒരു സ്തുതി എഴുതീട്ടുണ്ട്. എന്നാൽ കാലപ്പഴക്കം നിമിത്തം ആ ശ്ലോകങ്ങൾ നല്ലവണ്ണം വായിപ്പാൻ കഴിയുന്നതല്ലാ, എങ്കിലും ചില ഊ

ഹത്തിന്നു വഴിയുണ്ട്. അവിടുന്നു അധികം ദൂരത്തല്ലാതെ ബുദ്ധമതക്കാരുടെ ഒരു വിഹാരവും കാണ്മാനുണ്ട്. ആ വിഹാരത്തിലാണ് അമരസിംഹൻ തന്റെ ജീവിതകാലം കഴിച്ചുകൂട്ടിയതെന്നു കേട്ടുകേൾവിയുണ്ട്. വേദാന്തമതസ്ഥാപകനായ ശ്രീശങ്കരാചാര്യസ്വാമികൾ ഈശ്വരദൎശനാൎത്ഥം ഇവിടെ വന്നിരുന്നപ്പോൾ കോവിലിന്റെ വാതിൽ അടച്ചിരുന്നു. അതു കണ്ടിട്ടു ശങ്കരാചാര്യർ ഇങ്ങിനെ ഒരു ശ്ലോകം ചൊല്ലി.

ഐശ്വര്യമദമത്തോസി
മാമനാദൃത്യവൎത്തസേ
ഉപസ്ഥിതേഷു ബൌദ്ധേഷു
മദധീനാതവസ്ഥിതിഃ.

ഈ ശ്ലോകം ചൊല്ലിക്കഴിഞ്ഞപ്പോൾ പശുപതി തന്നത്താൻ പ്രത്യക്ഷനായി. അതിന്നുശേഷം ഈശ്വരദൎശനം കഴിച്ച് സ്വാമികൾ മടങ്ങി അമരസിംഹനെ കണ്ട് അദ്ദേഹവുമായി വാദം നടത്തി. അമരസിംഹൻ ഒരുതിരശ്ശീലക്കുള്ളിലും സ്വാമികൾ പുറത്തും നിന്നായിരുന്നു വാദം നടത്തിയത്. വാദം ഒരുവാരം നടന്നു. എന്നാൽ ജയമൊ പരാജയമൊ ആൎക്കും ഉണ്ടായില്ല. അപ്പോൾ സംശയംതോന്നി ആചാര്യസ്വാമികൾ തിരശ്ശീല നീക്കിനോക്കിയപ്പോൾ അമരസിംഹൻ ഒന്നും മിണ്ടാതെ നില്ക്കുന്നതായും ഒരു കുടത്തിൽ ആവാഹിച്ച് വെച്ച സരസ്വതി സംസാരിക്കുന്നതായും കണ്ടു. ഉടനെ സ്വാമികൾ:—

"കുടിലപാപി! നീ എന്നെ ഉപേക്ഷിച്ച് ഒരു ബൌദ്ധനെ സ്വീകരിച്ചിരിക്കുന്നുവോ?" എന്ന് ചോദിച്ചപ്പോൾ സരസ്വതി അവിടെനിന്നുമറഞ്ഞു. പിന്നെയുണ്ടായവാദത്തിൽ അമരസിംഹൻ തോല്ക്കുകയും അമരസിംഹൻ ലജ്ജകൊണ്ടു പട്ടിണികിടന്ന് മരിക്കുകയും ചെയ്തു. അതിന്നുശേഷം എല്ലാവൎക്കും ഉപകാരമുള്ള അമരഗ്രന്ഥമൊഴികെ അമരസിംഹകവിയുടെ മറ്റുള്ളഗ്രന്ഥങ്ങളെല്ലാം തീയ്യിട്ട് ചുട്ടു. ഈ ഒരു ഇതിഹാസം നേപാളരാജ്യത്തുള്ള എല്ലാബൌദ്ധസന്യാസികളും ഒരു വിധത്തിൽ പറയുന്നു. പക്ഷെ ശങ്കരാചാര്യസ്വാമിയുടെ ദിഗ്ജയം സംക്ഷേപമായി പറയുന്ന ശങ്കരവിജയം എന്ന കാവ്യത്തിൽ അവിടുന്ന് നേപാളത്തിൽ പോയതായി കാണുന്നില്ല; എങ്കിലും നേപാള നൃപാല വംശാവലീവൎണ്ണനയടങ്ങിയ പഴയ റിക്കാർട്ടുകളെക്കൊണ്ടും പശുപതിനാഥ ക്ഷേത്രത്തിലുള്ള പഴയ ശിലാരേഖകളെക്കൊണ്ടും താമ്രശാസനങ്ങളെക്കൊണ്ടും ആചാര്യസ്വാമികൾ നേപാളരാജ്യം സന്ദൎശിച്ചതായി തെളിയുന്നുണ്ട്. അതുകൊണ്ട് ശങ്കരാചാര്യരുടെ ജീവകാലമായ വിക്രമാബ്ദം 850-മാണ്ടിൽ തന്നെ അമരസിംഹൻ ജീവിച്ചിരുന്നതായി വിചാരിക്കാം.

സി.

—൦*൦—

* സംസ്കൃതഭാഷയിൽ എഴുതിയ ഒരു ഉപന്യാസത്തിന്റെ തൎജ്ജമ.

# കേരളവും ദേശനാമങ്ങളും

(കെ. പി. പത്മനാഭമേനോൻ ബി. എ. ബി. എൽ.)

———

(തുടർച്ച)

'കേരളോല്പത്തി'യിൽ മലയാളഭൂമി നൂററുപതു കാതം*മെന്നു പറഞ്ഞുകാണുന്നു. പരശുരാമക്ഷേത്രമെന്നു പറയുന്ന ഭൂമി ബ്രോച്ച് (Broach) അല്ലെങ്കിൽ 'ഭൃഗുകച്ഛം' എന്ന സ്ഥലം മുതൽ കന്യാകുമാരിവരെക്കും ഉണ്ടെന്നും ഒരു പക്ഷമുണ്ട്.]

കേരളത്തിന്റെ വിസ്തീർണ്ണതയെപ്പററി ചിന്തിക്കുമ്പോൾ അവിടം രണ്ടുപ്രാവശ്യം ഖണ്ഡങ്ങളായി വിഭജിച്ചുവെക്കുകയുണ്ടായി എന്നു 'കേരളോല്പത്തി'യിൽ പറയുന്നതിനെ ഓർമ്മവെക്കേണ്ടതാണ്. ഒരിയ്ക്കൽ ബ്രാഹ്മണരുടെ വാഴ്ചക്കാലത്ത് അവരാലും പിന്നെ അവരാൽ രാജ്യഭാരത്തിന്നു തിരഞ്ഞ് എടുക്കപ്പെട്ട എന്നു പറയുന്ന പെരുമാക്കന്മാരിൽ ഒരാളാലും ആണ് അങ്ങിനെ വിഭജിക്കപ്പെട്ടത്. ആദ്യത്തെ തിരിച്ചുവെയ്ക്കലിനെപ്പററി 'മലനാട്ടു അല്ലെങ്കിൽ മലയാളം എന്ന രാജ്യത്തെ നാലുഭാഗങ്ങളാക്കി തിരിച്ചു' എന്നു 'കേരളോല്പത്തി'യിൽ പറയുന്നു. അതായതു:—

1. തുളുരാജ്യം— പെരുമ്പുഴ മുതൽ ഗോകർണ്ണംവരെ. ഇതു മിക്കവാറും ഇപ്പോഴത്തെ തെക്കും വടക്കും കർണ്ണാടകജില്ലകൾ കൂടിയ പ്രദേശമാണ് എന്നു പറയാം.

2. കൂപരാജ്യം— പെരുമ്പുഴ മുതൽ പുതുപ്പട്ടണം വരെ. ഇതു കോട്ടപ്പുഴയുടെ തീരം ഉത്തരകോലത്തിരി രാജവംശമായ തെക്കൻകൂറുകാരുടെ രാജ്യമായിരുന്നു. ഇപ്പോഴത്തെ വടക്കെ മലയാളത്തിൽനിന്നു കുറുമ്പ്രനാട്ടുതാലൂക്കിൽ തെക്കെ പകുതി കഴിച്ചുള്ള ഭാഗം ഇതോടു യോജിക്കുന്നു.

3. കേരളരാജ്യം— പുതുപട്ടണം മുതൽ കണ്ണേററിവരെ. ഇതു ഉത്തരതിരുവിതാംകൂർ, കൊച്ചി, കുറുമ്പ്രനാട്ടു താലൂക്കിന്റെ തെക്കെ പകുതി ഉൾപ്പെടെയുള്ള ഇപ്പോഴത്തെ തെക്കെ മലയാളവും കൂടിയ പ്രദേശമാണ്.

4. മൂഷികരാജ്യം— കണ്ണേററിമുതൽ കന്യാകുമാരിവരെ. ഇതു ഇപ്പോഴത്തെ ദക്ഷിണതിരുവിതാംകൂറാണ്.

രണ്ടാമതു വിഭജിച്ചതു 'ആര്യപ്പെരുമാളാ'ണ്. അദ്ദേഹം രാജ്യം മുഴുവനും ചുററിനടന്നു നോക്കി അതിനെ നാലംശങ്ങളായി ഭാഗിച്ചു എന്നു പറയുന്നു.

1. തുളുരാജ്യം— ഗോകർണ്ണം മുതൽ പെരുമ്പുഴവരെ.

2. കേരളരാജ്യം—പെരുമ്പുഴ മുതൽ പുതുപ്പട്ടണം വരെ.

3. മൂഷികരാജ്യം—പുതുപ്പട്ടണം മുതൽ കണ്ണേററി വരെ.

4. കൂവളരാജ്യം— കണ്ണേററി മുതൽ കന്യാകുമാരിവരെ.

ഇങ്ങിനെ ഭാഗിച്ചതു ഭരണാവശ്യത്തിന്നു മാത്രമായിരുന്നു എങ്കിലും കന്യാകുമാരി മുതൽ ഗോകർണ്ണം വരെ വ്യാപിച്ചുകിടക്കുന്നു എന്നു മലയാളികൾ വിശ്വസിക്കുന്ന കേരളഭൂമിയുടെ നാലിൽ ഒരു അംശത്തിന്നു മാത്രമെ 'കേരളം' എന്നു പേരു കൊടുത്തു കാണുന്നുള്ളു എന്നതു കുറെ സാരമായ സംഗതിയാണ്.

ഈ ഭൂമിക്ക 'കേരളം' എന്നു പേരുണ്ടാകുവാനുള്ള കാരണത്തെപ്പററി പലരും പലവിധത്തിൽ അഭിപ്രായപ്പെടുന്നു. ജനങ്ങളുടെ ഇടയിൽ അധികം ബോദ്ധ്യമുള്ള

---

* ഒരു കാതം നാലുനാഴിക വഴിയാണ്.

[ ] ഈ അടയാളത്തിനുള്ളിൽ കാണുന്നതു ഇംഗ്ലീഷിൽ ഇല്ലാത്തതും വിശേഷാൽ ചേർത്തതും ആകുന്നു.

തായ രണ്ടുപക്ഷത്തെപ്പററി ഇവിടെ ചിന്തിക്കാം. മലയാളരാജ്യം വാണിരുന്ന പ്രസിദ്ധനും യോഗ്യനുമായ 'കേരളൻ' എന്ന പെരുമാളുടെ പേരിൽനിന്നു ഈ രാജ്യത്തിന്നു 'കേരളം' എന്ന നാമധേയം സിദ്ധിച്ചു എന്നു ചിലർ വിചാരിക്കുന്നു. എന്നാൽ കാലംകൊണ്ടു നോക്കുന്നതായാൽ ഈ അഭിപ്രായം അത്ര ശരിയായിരിക്കുന്നില്ലെന്നു ബോദ്ധ്യം വരുന്നതാണ്. എന്തുകൊണ്ടെന്നാൽ പെരുമാക്കന്മാരുടെ ആഗമനത്തിന്നു എത്രയോ മുമ്പുതന്നെ ഈ രാജ്യത്തിന്നു 'കേരളം' എന്നു പേരുണ്ടായിരുന്നു. 'കേരളോല്പത്തി'യിൽ പറയുംപ്രകാരം രാജ്യം ഭരിക്കുന്നതിന്നു രക്ഷാപുരുഷന്മാരെ നിശ്ചയിക്കുന്ന സമ്പ്രദായം ശരിയായി നടക്കുന്നില്ലെന്നു കണ്ടപ്പോൾ 64 ഗ്രാമക്കാരും തിരുനാവായയിൽ ഒത്തുകൂടി ഒരു രാജാവിനെ തിരഞ്ഞെടുക്കുവാൻ നിശ്ചയിക്കുകയും അതിന്നായി അവരിൽ നാലു ഗ്രാമക്കാരെ അധികാരപ്പെടുത്തുകയും ചെയ്തു. അവർ പശ്ചിമഘട്ടങ്ങളുടെ കിഴക്കെ ഭാഗത്തുള്ള 'കേയപുരം' എന്ന രാജ്യത്തു ചെന്ന് അവിടത്തെ രാജാവായ 'കേയപെരുമാൾ' അല്ലെങ്കിൽ 'ചേരമാൻ കേരളൻ' എന്നാളെ കേരളരാജാവായി തിരഞ്ഞെടുത്തു. അദ്ദേഹത്തെ 'ഭൂമാൻ ഭൂപോയം പ്രാപ്യഃ' എന്ന കലിദിവസത്തിന്നു ശരിയായ ക്രി. അ. 216-ാമാണ്ടു കേരളത്തിൽ കൊണ്ടുവന്ന് ഒന്നാമത്തെ പെരുമാളായി വാഴിച്ചു.(1) എന്നാൽ ചുരുങ്ങിയപക്ഷം ക്രിസ്തുവിന്നു മൂന്നു ശതാബ്ദങ്ങൾക്കു മുമ്പിൽതന്നെ, എന്നുവേണ്ട, ചരിത്രകാലങ്ങൾക്കു മുമ്പുതന്നെ എന്നു പറയാം, ഈ രാജ്യത്തെ 'കേരളം' എന്നു വിളിച്ചുവന്നു എന്ന് ഇതിന്നുമുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലൊ.

മറെറാരഭിപ്രായം 'നാളികേരം' എന്ന സംസ്കൃതപദത്തിന്റെ ഉത്തരാർദ്ധമായ 'കേരം' എന്ന പദത്തിൽനിന്നു 'കേരളം' എന്നുണ്ടായി എന്നും ഇവിടെ നാളികേരവൃക്ഷങ്ങൾ സമൃദ്ധിയായി ഉള്ളതുകൊണ്ട് ഈ രാജ്യത്തെ 'കേരളം' എന്നു പേർ പറവാൻ സംഗതിയായി എന്നും ആണ്. (2) പുരാതനകാലം മുതൽക്കെ മലയാളത്തിൽ നാളികേരവൃക്ഷങ്ങൾ സമൃദ്ധിയായി ഉണ്ടായിരുന്നുവെങ്കിലും ക്രി. അ. 1-ാം നൂററാണ്ടിൽ ഉണ്ടായ 'പെരിപ്ലസ്സ്' എന്ന ഗ്രന്ഥത്തിൽ പൂർവ്വപശ്ചിമദേശങ്ങൾ തമ്മിൽ നടത്തിപോന്ന വ്യാപാരത്തിൽ പെട്ട സാധനങ്ങളെ പറയുന്നേടത്തു നാളികേരത്തെ പററിയൊ അതിനെകൊണ്ടുണ്ടാകുന്ന മററു സാധനങ്ങളെ പററിയോ യാതൊന്നും പറഞ്ഞുകാണുന്നില്ല. നാളികേരത്തെ 'ഇന്ത്യായിലെ വലിയ ഫലം (The Great Nut of India) എന്നു വർണ്ണിച്ചുപറകയും പല പാശ്ചാത്യഗ്രന്ഥകർത്താക്കന്മാരും നാളികേരവൃക്ഷത്തെകൊണ്ടും അതിന്റെ ഓരൊ അംശങ്ങളെക്കൊണ്ടും ഒരു കപ്പൽ പണിതു അതിന്റെ പാമരപ്പായ മുതലായ അനുസാരികൾ ഉണ്ടാക്കി അതിലുള്ളവർക്കാവശ്യമായ അപ്പം, മദ്യം, ജലം, എണ്ണ, ചുരുക്ക, പഞ്ചസാര മുതലായ സാധനങ്ങൾ അതിൽ നിറയ്ക്കുവാൻ സാധിക്കുന്നതാണെന്നു പറയുന്നു. (3)

'പേരിപ്ലസ്സി'ന്റെ കാലത്തു മലയാളരാജ്യത്തു നാളികേരം സമൃദ്ധിയായി ഉണ്ടായിരുന്നുവെങ്കിൽ കുശാഗ്രബുദ്ധികളായ ഗ്രീക്ക് വ്യാപാരികളുടെ ദൃഷ്ടിയിൽ ആ വൃക്ഷവും അതിൽനിന്നുണ്ടാകുന്ന സാധനങ്ങളും എത്തുപെടാതിരിക്കുവാൻ മാർഗ്ഗമില്ല. 'ഫോട്ടിയൊ' (Photio) എന്ന ആൾ എഴതീട്ടുള്ള 'ടിസിയസ്സി'നാൽ രചിക്കപ്പെട്ട 'ഇൻഡിക്ക' (Indika of Klesias) എന്ന ഗ്രന്ഥത്തിന്റെ (ഉദ്ദേശം ക്രി. മു. 400) ചുരുക്കത്തിൽ താലവൃക്ഷങ്ങളേയും (Palm trees and their dates) അവയുടെ ഫല

---

(1.) Logan's Malabar, Vol. I. p. 223. കേരളോല്പത്തി.

(2.) Days Land of the Perumals.

(3.) Doctor day, Fro Bartolomes. മുതൽപേർ.

ങ്ങളേയും കുറിച്ചു പറയുന്നേടത്ത് ഈ ഫലങ്ങൾക്ക 'ബാബിലോണി'ലുള്ളവയേക്കാൾ മൂന്നിരട്ടി വലിപ്പമുണ്ടെന്നു വിവരിക്കുന്നു. മേൽ പറഞ്ഞ പുസ്തകത്തിന്റെ മനോഹരമായ ഉണ്ടാക്കപ്പെട്ട ചുരുക്കത്തിൽ ഈ വൃക്ഷത്തിന്റെ ഫലങ്ങൾ "എല്ലാ ഫലങ്ങളിലും വെച്ചു വലുതാണ്" എന്നു പറഞ്ഞുകാണുന്നു. ഇതു നാളികേരവൃക്ഷത്തേയും അവയുടെ ഫലങ്ങളേയും ഉദ്ദേശിച്ചു പറയുന്നതാണെന്നു വിചാരിക്കാം. 'കാസ്മാസ്സ് ഇൻഡിക്കൊപ്ലീസ്റ്റസ്സ്' (Kosmos Indikopleustes ക്രി. അ. 525-547) എന്ന ആൾ അദ്ദേഹത്തിന്റെ 'ടൊപ്പൊഗ്രാഫ്യ ക്രിസ്ത്യാന്യാ' (Topographia Christa nia) എന്ന ഗ്രന്ഥത്തിൽ 'ആർഗെലിയ' (Argellia) എന്ന പേരോടുകൂടി നാളികേരവൃക്ഷത്തിന്റെ വിശദമായും ശരിയായും ഉള്ള ഒരു വിവരണം കൊടുത്തിട്ടുണ്ട്. ആ വിവരണംകൊണ്ട് 'ആർഗേലിയ' (Argellia) എന്നതു സംസ്കൃതത്തിലെ 'നാളികേരം' അല്ലെങ്കിൽ നാരികേലം' എന്ന പദത്തിന്റെ ഒരു പ്രാകൃതഭേദം മാത്രമാണെന്നും അതു 'തേങ്ങയെ' ഉദ്ദേശിച്ച് ഉപയോഗിച്ചിട്ടുള്ളതാണെന്നും സംശയം കൂടാതെ പറയാം. (4) 'പെരിപ്ലസ' എന്ന ഗ്രന്ഥത്തിന്റെയും 'ടൊപ്പൊഗ്രാഫ്യാക്രിസ്ത്യാനാ' എന്ന ഗ്രന്ഥത്തിന്റെയും കാലങ്ങൾക്കിടയിലായിരിക്കാം ഈ വൃക്ഷം മലയാളത്തിൽ വന്നെത്തിയത് എന്നു വിചാരിക്കുന്നതിൽ വലരെ തെറ്റുണ്ടാകുമെന്നു തോന്നുന്നില്ല. 'സിലോൺ'=സിംഹളം=ഈഴം എന്ന ദിക്കിൽ നിന്നു 'തിയ്യർ' അല്ലെങ്കിൽ 'ദ്വീപർ' അല്ലെങ്കിൽ 'ഈഴവർ' എന്നവരാൽ നാളികേരവൃക്ഷത്തെ മലയാളത്തിൽ ആദ്യമായി കൊണ്ടുവരപ്പെട്ടു എന്നു മിസ്റ്റർ ലോഗൻസായ്പ വിചാരിക്കുന്നു. ഇവർ മലയാളത്തിൽ വന്നു കുടിപാർത്തപ്പോൾ 'തെൻ'+'കായ്'+'മരം'= 'തെക്കൻ കായ മരം' അല്ലെങ്കിൽ 'തേങ്ങാ'മരം എന്ന വൃക്ഷം അവർ കൂടെ കൊണ്ടുവന്നു എന്നാണ് അദ്ദേഹം പറയുന്നത്. (5) ക്രി-അ-9-ാം നൂറ്റാണ്ടിൽ സുറായിനി ക്രിസ്ത്യാനികൾക്ക നൽകപ്പെട്ടതാണെന്നു വിചാരിച്ചുവരുന്ന താമ്രശാസനത്തിൽ തിയ്യരെ ഒരു പ്രത്യേക സംഘമായി പറയുന്നു. [അവൎക്കു തെങ്ങുകയറ്റത്തിന്നു 'തളപ്പവകാശം' കൊടുത്തിട്ടുള്ളതായും ഈ ശാസനത്തിൽ പറയുന്നുണ്ട്.] ഈ സ്ഥിതിക്ക് ഈ ശാസനം ഉണ്ടായ കാലത്തു നാളികേരവൃക്ഷത്തെ ഈ ദിക്കിൽ ധാരാളമായി നട്ടുണ്ടാക്കി കൃഷിചെയ്തിരുന്നു എന്നു വിചാരിക്കാം. ഈ മുൻപറഞ്ഞ സംഗതികൾ സാരമായുള്ളവയാണെന്നു വരുന്ന പക്ഷം ക്രിസ്തുവിന്നു മൂന്നു ശതാബ്ദങ്ങൾക്ക മുമ്പുതന്നെ കേരളം എന്ന നാമം ധരിച്ചുവന്നിരുന്ന ഈ രാജ്യത്തിന്നു 'പെരിപ്ലസ്സിന്റെയും 'ടോപ്പൊഗ്രാഫിയ'യുടെയും കാലമായ ക്രി-അ- ഒന്നും ആറും നൂറ്റാണ്ടുകൾക്ക മദ്ധ്യേ ഇവിടെ വന്ന് എത്തിയതായി വിചാരിക്കുന്ന നാളികേരവൃക്ഷങ്ങളുടെ സമൃദ്ധികൊണ്ടാണ് 'കേരളം' എന്ന പേര് ഈ രാജ്യത്തിന്നുണ്ടായത് എന്നു വിശ്വസിക്കുവാൻ കുറെ പ്രയാസമായി തീരുന്നു.

'കേരളം'; യൽ (യാതൊന്ന്) 'കെ' (ജലെ) 'രളതി' (രാജതി) യാതൊന്നു വെള്ളത്തിൽ ശോഭിക്കുന്നുവോ അതു കേരളം.

---

4. Cathay and the way Thither, vol. 1. p. 176. Yale and Burnells' Hobson jobson. കൂടി നോക്കുക.

5. Logan's Malabar Manual Vol. 1 p. 143.

ഇങ്ങിനെയും ഒരു അഭിപ്രായം കാണുന്നുണ്ട്.(6)

ഇനി 'മലബാർ,' 'മലയാളം' എന്ന പേരുകളെ പറ്റി വിചാരിക്കാം. 'ആൽബിറൂണി.' (Al Biruni) ക്രി. അ. 970-1039) എന്ന അറബിക്കാരനാണ് ഈ രാജ്യത്തിന് ആദ്യമായി 'മലബാർ' എന്ന പേർ പറഞ്ഞുകാണുന്നത്. അയാൾക്കു മുമ്പു 'കോസ്മോസ്സ് ഇൻഡിക്കൊപ്ലീസ്റ്റസ്സ്' എന്ന ഈജിപ്ത്കാരനായ വ്യാപാരി കച്ചവടാവശ്യത്തിന്നായി ചെയ്ത കപ്പൽ യാത്രകളിൽ പടിഞ്ഞാറെ സമുദ്രതീരത്തു 'മാലി' എന്ന പേർ പറയുന്ന ഒരു തുറമുഖത്തു വരികയുണ്ടായി. അവിടെ കുരുമുളകു ധാരാളമായി വിളഞ്ഞിരുന്നു എന്നും മുളകുവ്യാപാരം സമൃദ്ധിയായി നടന്നിരുന്നു എന്നും അയാൾ പറയുന്നു. 'മലബാർ' എന്ന പദം 'മാലി' എന്നതിൽ നിന്നുണ്ടായതാണെന്നും 'മലബാർ' എന്നുവെച്ചാൽ 'കുരുമുളകു ഉണ്ടാകുന്ന രാജ്യം' എന്നാണെന്നും പ്രസിദ്ധചരിത്രകാരനായ 'ഡോക്റ്റർ റോബർട്ട്സൺ' (Dr. Robertson) അഭിപ്രായപ്പെടുന്നു. (7) എന്നാൽ 'കാർമലിത്താ പാതിരിയും മലയാളത്തിൽ, പ്രത്യേകിച്ചു തിരുവിതാംകൂറിൽ, അധികകാലം താമസിച്ചിരുന്ന ആളും ആയ 'പാവോലിനോ ഡാ സാൽബർത്തോലൊമിയൊ' പാതിരി (Fr. Paolina da Sa Bartolomeo) എന്ന പണ്ഡിതൻ ഈ രാജ്യത്തിന്റെ പേർ 'മലനാട്' എന്നായിരുന്നു എന്നും അതിനെ പല പ്രകാരത്തിൽ പ്രകൃതഭേദപ്പെടുത്തി ഒടുവിൽ "മലബാർ എന്നാക്കിത്തീർത്തതാണെന്നും പറയുന്നു. 'മലബാർ' (Malabar) എന്ന പദം അറബിഭാഷയിലെ 'മാലി' (Male) എന്നും 'ബാർ' (Barr) എന്നും ഉള്ള പദങ്ങൾ കൂടി ചേർന്നുണ്ടായതാണെന്ന 'ഫാദർ റാളിൻ' (Fr. Raulin) അഭിപ്രായപ്പെട്ടിട്ടുള്ളതിന്നു യാതൊരടിസ്ഥാനവും ഇല്ലെന്നും ആണ് ബർത്തോലൊമിയൊ പാതിരിയുടെ പക്ഷം. (8) 'സിസിലി' (Sicily) രാജാവായിരുന്ന രണ്ടാമത്തെ 'റോജർ' (Roger II) (ക്രി. അ. 1153-1154) ന്റെ രാജധാനിയിൽ ഭൂഗോളശാസ്ത്രക്കാരനായിരുന്ന 'ആൽ ഇദ്രിസി' (Al Idrisi) എന്ന മഹമ്മദീയനും 'അബൂൾഫിഡാ' (Abul Feda ക്രി. അ. 1273—1331) എന്ന മഹമ്മദീയനും ഈ രാജ്യത്തെ 'ആൽമാനിബാർ' (Al-manibar) എന്നും, 'ആൽകാസ്വീനി (AlKazwini) ക്രി. അ. 1263—1275) 'ഇബ്നു ബതൂത്ത' (Ibu Batuta) ക്രി. അ. 1342—1347) എന്നവർ 'ആൽമാലിബാർ' (Al-Malibar) എന്നും എഴുതികാണുന്നു. യൂറോപ്പുകാരായ ദിക്കുസഞ്ചാരികളും ഇതുപോലെ ഭേദഗതിയായി ഈ പേർ എഴുതിക്കാണുന്നുണ്ട്.

പുരാതന ഭൂഗോളശാസ്ത്രക്കാരും ദിക്കുസഞ്ചാരികളും ഈ പദത്തെ പ്രകൃത ഭേദപ്പെടുത്തി എഴുതി ചോന്നതിനെ ഒരു നോട്ടത്തിൽ തിരിച്ചറിവാനായി ആ ഭേദഗതികളെ താഴെ കാണിക്കുന്നു.

മഹമ്മദീയർ

ആൽബിറൂണി (Al Biruni) 970-1039. മിലിബാർ (Melibar)

ആൽ ഇദ്രീസി (Al Idrisi) 1153—മനിബാർ (Manibar)

റാഷിഡുദ്ദീൻ (Rashiduddin) 1247—1381 മാനിബാർ (Manibar)

ആൽകാസ്വനി. (Al Kazwini) 1263—1275 മാനിബാർ (Malibar)

അബൂൾഫീഡ് (Abulfeda) 1273—1331, മാനിബാർ (Manibar)

---

6 കേരളവിലാസം. പ്രാചീനമലയാളം 1-ാം പുസ്തകം.

7. Historical Disquisition concerning Ancient India.

8. A Voyage to the East Indies p. 102.

ഇബ്നൽബാററൂററ് (Ibu balutai) 1342—1347, മാലിബാർ (Malibar)

ബക്കയി (Bakui) (കാലംനിശ്ചയമില്ല) മാലിബാർ (Malibar)

'വാൻഹാമ്മർ' (Van Hammer) എന്നാളാൽ 'ബംഗാൾ ഏഷ്യാടിക്ക' സൊസൈററി'യുടെ 'ജർണൽ' (Bengal Asiatic Society's journal) എന്ന പത്ര ഗ്രന്ഥത്തിൽ തർജ്ജിമചെയ്തു പ്രസിദ്ധപ്പെടുത്തിട്ടുള്ളതും ഏതുകാലത്തിരുന്ന ആൾ എന്നു നിശ്ചയമില്ലാത്ത ഒരു തുക്കിക്കാരനാൽ എഴുതപ്പെട്ടതുമായ ഒരു വിവരണത്തിൽ 'മവ്വിബാർ' (Mouebar), 'മവ്വബാർ' (Muabar) എന്നിങ്ങിനെയും എഴുതി കാണുന്നുണ്ട്.

യൂറോപ്പുകാർ (ക്രിസ്ത്യാനികൾ)

---

മാർക്കോപോളോ (Marco polo) 1271 1294, മെലിബാർ (Melibar) ഫ്രയർ ഒഡൊറിക്ക് (Friair Odoric) 1286-1330, മിനിബാർ (Minibar) മാരിഗ്നോള്ളി (Marignolli) 1290-1355, മിനിബാർ (Minibar) ജോൺഓഫ് മോൺടികോർവിനൊ (John of MonteCorvino) 1291, മിനാബാർ (Minabar) ഫ്രയർ ജോർഡാനെസ്സ് (Frair Jordanus) 1320, മൊലിബാർ (Molibar) നിക്കോളൊ കോൺടി (Nicolo Conti) 1419, മെലിബേറിയ (Melibaria) ഫ്രമൌറൊ (Fra Mouro) 1440, മെലിബാർ (Melibar)

'ആൽമനിബാർ' (AlMani bar) എന്ന രാജ്യം 'ഹോണോവാർ' (Honowar) മുതൽ 'കുമാരി' (Kumahri) വരെ ഉണ്ട് എന്ന് 'അബൂൾഫിഡ' പറയുന്നു. എന്നാൽ 'റാഷിഡുഡ്ഡീൽ', 'സിന്ദാബൂർ' (Sindabnr) അല്ലെങ്കിൽ 'ഗോവ' (Goa) യെ കൂടി ഇതിൽ ഉൾപ്പെടുത്തുന്നു. 'ആൽബിറൂണി' ഈ രാജ്യം 'കാറോഹാ' Kuroha (ഇതിൻെറ ഇപ്പോഴത്തെ സ്ഥലം അറിവാൻ തരമില്ല.) മുതൽ 'കൌളം' (Kaulam) അല്ലെങ്കിൽ കൊല്ലം (Quilon) വരെ മുന്നൂറു 'പാറസാംഗസ്' (Parasangs) നീളം ഉണ്ടെന്നു പറയുന്നു. 'ആൽ ഇഡ്രിസി'യുടെ 'മാനിബാർ' 'ഹോണോർ' മുതൽ 'കൌളം' വരെയാണ്. 'ഇബ്നൻ ബാററൂററ' 'സിന്താബൂർ' (ഗോവ) മുതൽ 'കൌളം' അല്ലെങ്കിൽ കൊല്ലംവരെക്കു രണ്ടുമാസത്തെ വഴിയുണ്ടെന്നു പറയുന്നു. അവിടന്ന് കുറെ കാലം കഴിഞ്ഞതിനുശേഷം മലബാറിൻെറ അതൃത്തികൾ വടക്ക് 'ഏഴിമല' (Mt D'Ely) യുടേയും 'മംഗലാപുരത്തേൻേറയും' മദ്ധ്യംമുതൽ തെക്കു 'കൌളം' (കൊല്ലം) വരെ ആയിരുന്നു എന്നു സാധാരണ വിചാരിച്ചുവന്നു. മദ്ധ്യകാലത്ത്, 'മൂഷികം' എന്നു പേർപറഞ്ഞു വന്നിരുന്ന 'കൊല്ലം'മുതൽ 'കന്യാകുമാരി' വരെ യുള്ള ദേശം മലയാള രാജ്യത്തിൻെറ ഒരു ഭാഗമായി വിചാരിച്ചില്ലെന്നു കാണുന്നതാണ്.

(തുടരും)

---

വിദ്യാഭ്യാസസംബന്ധമായ

# ചില വിമർശനങ്ങൾ

(തുടൎച്ച)

---

## III

ഇപ്രകാരം സർവ്വകലാശാലയ്ക്കകത്തു കടക്കുന്ന സകല വിദ്യാർത്ഥികൾ, Pemonstratus, Lecturers, AssistantProfessors,Professors, ഇവരെല്ലാവരും ഓരോരോ വിഷയങ്ങളിൽ പരിശോധനകൾ നടത്തിക്കൊണ്ടിരിക്കുന്നു. ഇതേവിധം ജർമ്മനിയിലുള്ള 12സർവ്വകലാശാലകളിൽ ദിവസംപ്രതിയുംപുതുതായി അറിവു കണ്ടുപിടിക്കുന്നതിനു എത്രയോ ആയിരം ആളുകൾ വേല ചെയ്തുകൊണ്ടിരിക്കുന്നു. ഇത്രത്തോളം പ്രാബല്യത്തിലല്ലെങ്കിലും ഇംഗ്ലീഷ് സർവ്വകലാശാലകളിലും ഈ മാതിരി പരിശോധനകൾ ധാരാളമാളുകൾ നടത്തിവരുന്നുണ്ട്. ഇൻഡ്യായിൽ മാത്രം ഒരു ബോർഡും ഒരു റായിയും ഒഴിച്ചാൽ ഈ ജോലിയിൽ ഏർപ്പെട്ടിട്ടുള്ളവർ വേറെ ആരും ഇല്ല. ഇതാകുന്നു നമ്മുടെ സർവ്വകലാശാലകളിലും കാളേജുകളിലും നടപ്പിലിരിക്കുന്ന വിദ്യാഭ്യാസരീതിയുടെ ഒരു പ്രധാനന്യൂനത.

വിദ്യാർത്ഥികളിൽ സഹൃദയത്വവും വിശാലബുദ്ധിയും ഉളവാക്കി പരിഷ്കാരാഭിവൃദ്ധിയിൽ ഭാഗഭാക്കുകളാക്കുന്ന വിധമുള്ള സമഭാവനാബീജത്തെ അവരിൽ അങ്കുരിപ്പിക്കുന്ന സംഗതിയിൽ ഏതല്ലൂാലപച്ഛന്തം നമുക്കു നേരിട്ടുകൊണ്ടിരിക്കുന്ന അപജയമാണ് മററൊരു വലുതായ ന്യൂനത.

Oxford,Cambridge മുതലായ സർവ്വകലാശാലകളിൽ വാദ്ധ്യാന്മാരും വിദ്യാർത്ഥികളും ഒരുമിച്ചുതാമസിച്ചു സകലകാര്യങ്ങളിലും യോജിച്ചുപ്രവർത്തിക്കുന്നതുകൊണ്ട്, അന്യോന്യാനുകമ്പ, അന്യോന്യവിശ്വാസം, വിശാലമനസ്കത മുതലായ ഗുണങ്ങൾ അവരിൽ സ്വയമേവ ഉണ്ടാകുന്നുണ്ട്. പാശ്ചാത്യരാജ്യങ്ങളിലെ മററു സർവ്വകലാശാലകളിൽ ഉപാദ്ധ്യായന്മാരും വിദ്യാർത്ഥികളും ഒരുമിച്ചു താമസിക്കുന്ന സമ്പ്രദായം ഇല്ലെങ്കിലും മേല്പറഞ്ഞ ഗുണങ്ങൾ വിദ്യാർത്ഥികളിൽ ജനിപ്പിക്കുന്നതിലേക്കു അവിടങ്ങളിലും ധാരാളം സൌകര്യമുണ്ട്.

വിദ്യാർത്ഥികളിൽ സദാചാരനിഷ്ഠയെ ജനിപ്പിക്കുന്ന സംഗതികളിൽ ഏററവും പ്രധാനമായി കരുതേണ്ടതു ഉപാദ്ധ്യായന്മാരുടെ പൌരുഷവും നടവടിയും ആകപ്പാടെയുള്ള മാനനീയതയുമാകുന്നു.

പാശ്ചാത്യരാജ്യങ്ങളിൽ, വിശേഷിച്ചും ജർമ്മനിയിൽ പണ്ഡിതന്മാർക്കു വിദ്യാർത്ഥികളുടെമേൽ വലുതായ അധികാരവും സ്വേഛാശക്തിയും ഉണ്ട് ഇതു മുഴവനും സ്നേഹബഹുമാനങ്ങളേയും ഗുരുഭക്തിയേയും അടിസ്ഥാനപ്പെടുത്തിയിരിക്കുന്നു.

ജർമ്മനിയിൽ ഒരാൾക്കു ഒരു പണ്ഡിതർ ആകാൻ എത്രപടി കടക്കണം, എത്രകാലം ചെല്ലണം, എന്നുള്ളതിനെപ്പററി ഞാൻ മുമ്പു പ്രസ്താവിച്ചുവല്ലോ. ആ വിധ വൈതരണികളെല്ലാം കഴിഞ്ഞു (അവർ അപ്രകാരം വിചാരിക്കുന്നില്ല) Professor സ്ഥാനത്തിലേക്കു എത്തുമ്പോൾ ഒരാളുടെ ജീവിതകാലത്തിൽ ഏകദേശം മുക്കാൽഭാഗവും കഴിഞ്ഞിരിക്കും. തലയും നരച്ചു പല്ലും കൊഴിഞ്ഞ് 60-ാം വയസ്സിൽ കായാതെ പ്രായവുംചെന്ന ആളുകളാണ് സാധാരണമായി അവിടെ Professor ആയി കാണുന്നതു. അവരെക്കണ്ടാൽ നാട്ടുപുറങ്ങളിൽ ചിലപ്പോൾകാണുന്ന നമ

ച്ച താടിമീശക്കാരായ പാതിരിമാരെപ്പോലെയിരിക്കില്ല. ഇപ്രകാരം വെളിയിലുള്ള കാഴ്ചയിലും അതുപോലെതന്നെ ശാന്തസ്വഭാവം സൌമ്യത ഇവയിലും മററു മനോഗുണങ്ങളിലും അവൎക്ക് ഏറെക്കുറെ സാമ്യതയുണ്ട്. ഇതുകൂടാതെ ഓരോ Professor അവനവന്റെ വിഷയത്തിൽ വളരെ പാണ്ഡിത്യം സമ്പാദിച്ചു പ്രാമാണ്യംസിദ്ധിച്ചിട്ടുള്ളവനും ആയിരിക്കും. അവരുടെ പ്രായാധിക്യവും സൌമ്യത, ശാന്തത, ബുദ്ധിവികാസത മുതലായ ഗുണങ്ങളും അവരുടെ വിഷയങ്ങളിൽ അവൎക്കുള്ള അസാധാരണ പാണ്ഡിത്യവും മററും ആലോചിക്കുമ്പോൾ അവരെകാണുന്ന ഏവനും അവരുടെനേൎക്ക് ഭക്തിബഹുമാനസ്നേഹാദരങ്ങൾ തോന്നാതിരിക്കാൻ നിവൃത്തിയില്ല. അവരുടെ നടവടിയും ആചാരവും യാതൊരു കളങ്കവുമില്ലാത്തതായിരിക്കും. അവർ എല്ലാ വിദ്യാൎത്ഥികളേയും ജാതിമതവൎണ്ണഭേദമെന്യെ സമമായി വിചാരിക്കും. അവർ നിസ്സാരവും നീചവും ആയ നോട്ടങ്ങളിലും മത്സരങ്ങളിലും നിന്ന് എത്രയോ ഉപരിയായിരിക്കും. അവൎക്ക് ഓരോതരം ചാപല്യങ്ങളും ക്ഷിപ്രശമിതങ്ങളായ ക്ഷോഭഹേതുക്കളും പ്രകടനങ്ങളും കൂടാതെ വിദ്യാൎത്ഥികളുടെ ഇടയിൽ വ്യവസ്ഥിതിയെ പരിപാലിക്കാൻ കഴിയും.

അവർ 'ഉണ്ടിരുന്ന കൊമ്പൻ ഒരു വിളി' വിളിച്ചതുപോലെ മൂക്കിൽ വിരൽവെച്ചു തല പൊന്തിച്ചു വട്ടം തിരിഞ്ഞു 'അടിച്ചുക്കട്ടെചൂഴം' എന്ന മട്ടിൽ വിദ്യാൎത്ഥികളെ നട്ടന്തിരിക്കാൻ ഉദ്ദേശിക്കുന്നില്ല. എന്നു മാത്രമല്ല വിദ്യാൎത്ഥികളുടെ ഹാൎദ്ദമായ പ്രസരിപ്പിന്റെയും നിഷ്കപടതയുടേയും ഫലമായുണ്ടാകുന്ന നിൎദ്ദോഷങ്ങളായ സാരസ്യങ്ങളേയും വിനോദങ്ങളേയും അവർ എത്രമാത്രം അനുകമ്പയോടും ആൎദ്രതയോടും കൂടി സ്വീകരിക്കും. ഇതിന്നു ഒരുദാഹരണം പറയാം. എഡിൻബറോവിൽ ഒരു Profssor ഉണ്ടായിരുന്നു. സൎവകലാശാലയിൽ പഠിത്തം ആരംഭിക്കുന്ന ദിവസം സാധാരണ Professors lecture ചെയ്യുകപതിവില്ല. ഇദ്ദേഹം ആദ്യത്തെ ദിവസവും lecture ചെയ്യണമെന്നുള്ള ഉദ്ദേശത്തോടുകൂടി ക്ലാസിൽ കയറും. വിദ്യാൎത്ഥികൾ lecture നെ തടയുന്നതിന്നായി ബൂട്സുകൊണ്ടു നിലത്തു ചവിട്ടി ശബ്ദമുണ്ടാക്കും. Profssor-ക്കു ദേഷ്യം വരും. മുകളററത്തെ ബെഞ്ചിലിരിക്കുന്നവരാണ് ശബ്ദമുണ്ടാക്കുന്നതെന്നു പറഞ്ഞ് അവരെ വെളിയിൽ പോകുന്നതിനു ആജ്ഞാപിക്കും. അവർ സന്തോഷത്തോടുകൂടി വെളിയിൽ പോകും. എന്നിട്ടും ശബ്ദം നില്ക്കുകയില്ല. വെറുതെയിരുന്നവരെ വെളിയിലാക്കിയെല്ലോ എന്നു വ്യസനിച്ചുകൊണ്ടു അടുത്ത ബെഞ്ചിൽ ഇരിക്കുന്നവരാണ് ശബ്ദമുണ്ടാക്കുന്നവർ എന്നു തീൎച്ചപ്പെടുത്തി അവരെ വെളിയിലയക്കും. എന്നിട്ടും ശബ്ദം നിൽക്കുകയില്ലാ. എന്തിനു, കാൽമണിക്കൂറുകൊണ്ടു ക്ലാസ്സു മുഴുവനും വെളിയിലാകും; Lecture വേണ്ടെന്നു വെച്ചു പ്രൊഫസർ മടങ്ങും. പിറെറ ദിവസി മുറപോലെയുള്ള Lecture നടക്കും. ക്ലാസ്സിൽ ശബ്ദവുമില്ല. തലേദിവസി നടന്നതിനെപ്പററി പ്രൊഫസൎക്കും വിദ്യാൎത്ഥികൾക്കും ഒരു വിചാരംപോലുമില്ല. അദ്ദേഹം അവിടെ പ്രൊഫസർ ആയിരുന്ന കാലം 'മുഴുവൻ എല്ലാ വൎഷത്തിലും ആരംഭദിവസത്തെ Lecture ഇങ്ങിനെ പരിണമിക്കു പതിവായിരുന്നുവെന്നു പറഞ്ഞുകേട്ടിട്ടുണ്ട്. ഗൌരവമായിട്ടു വിചാരിക്കുന്നതായിരുന്നാൽ ഗുരുവിനെ നിന്ദിക്കുന്നതും വ്യവസ്ഥിതിക്കു വിരോധമായതുമായ ഒരു പ്രവൃത്തിയാണിത്. വിദ്യാൎത്ഥികളെ സൎവകലാശാലയിൽ നിന്നു നിൎദ്ദാക്ഷിണ്യമായി dismiss ചെയ്താൽ കൂടി മതിയാകാത്ത ഒരു കുററമാണിത്. പക്ഷെ പ്രൊഫസർ ആകട്ടെ വിദ്യാൎത്ഥികളാകട്ടെ ഇതു ഒരു നിൎദ്ദോഷമായ വിനോദമായിട്ടല്ലാതെ മറെറാരു പ്രകാരത്തിൽ ഗണിക്കുന്നില്ല. ഇങ്ങിനെ നേരംപോക്കുകൾ അനുവദിക്കപ്പെടാമെന്നുള്ള സന്ദൎഭങ്ങളിൽ അനുവദിക്കുന്നതുകൊണ്ട് ഇംഗ്ലീഷു സൎവ

കലാശാലകളിൽ വ്യവസ്ഥിതി പരിപാലിക്കുന്നില്ലെന്ന് ആരും പറയുകയില്ല. കുട്ടികൾക്ക discipline ഇല്ലാതെ വരുന്നുമില്ല. ലോകത്തിന്റെ നാനാഭാഗത്തും വ്യാപിച്ച അനേകം രാജ്യങ്ങളെ കീഴടക്കി ശ്രേയസ്കരമായ വിധത്തിൽ ഭരിച്ചുകൊണ്ടു പോകുന്ന ഇംഗ്ലീഷുകാർക്ക് discipline ഇല്ലെങ്കിൽ പിന്നെ ആർക്കാണുള്ളത്?

പാശ്ചാത്യരാജ്യങ്ങളിലെ സർവകലാശാലകളിൽ പ്രോഫസ്സേഴ്സ് വിദ്യാർത്ഥികളോടുകൂടി സ്വാതന്ത്ര്യമായി സഹവാസം ചെയ്യുകയും ചിലപ്പോൾ അവരുടെ നേരം പോക്കുകളിലും കൂടി പങ്കുകൊള്ളുകയും മറ്റും ചെയ്യുന്നതിനാൽ അവരുടെ ഗുണോൽക്കർഷവും അവരുടെ ദൃഷ്ടാന്തവും വിദ്യാർത്ഥികളുടെ മനസ്സിനെ ആകർഷിച്ച അനുകരണപദ്ധതിയിൽ ആക്കിത്തീർക്കുകയും അവരിൽ ശരിയായിട്ടുള്ള സദാചാരനിഷ്ഠയെ ഉളവാക്കുകയും ചെയ്യുന്നതിന് ഇടയാകുന്നു. ഇതുപോലെ ഗുണകരമായ ഒരു മാർഗ്ഗമാണ് അവിടങ്ങളിലെ വിദ്യാർത്ഥികൾ തങ്ങളിലുള്ള സഹവാസം സ്കൂൾ സത്രങ്ങൾ ഇല്ലാതുള്ള സർവകലാശാലകൾ College കൾ ഇവകളിൽ വിദ്യാർത്ഥികൾ തങ്ങളിൽ സഹവാസത്തിനുള്ള മാർഗ്ഗങ്ങൾ കളിനിലം, വാദപ്രതിവാദസമാജങ്ങൾ, സാമുദായികസംഘങ്ങൾ മുതലായവ തന്നെയാണ്. പക്ഷെ ഈ സ്ഥാപനങ്ങൾകൊണ്ട് അവിടങ്ങളിൽ ഉദ്ദേശിച്ചിരിക്കുന്ന ഫലം കിട്ടുന്നുണ്ട്. ഇവിടെ അതുണ്ടോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. ജർമ്മൻ സർവകലാശാലകളിൽ വിദ്യാർത്ഥികളുടെ വകയായി അനേകം സമാജങ്ങളുണ്ട്. ഇവയുടെ പ്രധാന ഉദ്ദേശം വാദപ്രതിവാദങ്ങൾ നടത്തണമെന്നും പ്രസംഗം ചെയ്യണമെന്നും മാത്രമല്ല. ഇതും അവയുടെ ഉദ്ദേശങ്ങളിൽ ചേർന്നതുതന്നെ. പക്ഷെ അവയുടെ പ്രധാന ഉദ്ദേശ്യം സമാജാംഗങ്ങളിൽ ഐകമത്യം, സഹോദരഭാവം, മുതലായ ഗുണങ്ങൾ ജനിപ്പിക്കണമെന്നാണ്. ഇതിനെ സാധിപ്പിക്കുന്നതിനായിസമാജംവക സാമുദായികസമ്മേളനം മുതലായതു നടത്തപ്പെടുന്നു. ഇംഗ്ലീഷു സർവകലാശാലകളിലും സമാജങ്ങൾ മൂലം സാമുദായികസമ്മേളനവും മറ്റും നടത്തി വിദ്യാർത്ഥികളുടെ ഇടയിൽ സൌഹാർദ്ദം ഉണ്ടാക്കുന്നുണ്ട്. അവിടെയുള്ള സമാജങ്ങൾ സാമുദായിക സംഗതിക്കുള്ള പ്രാധാന്യം സാഹിത്യസംഗതിക്കും നൽകുന്നുണ്ട്. അവിടെയുള്ള വിദ്യാർത്ഥികളിലധികം പേരും രാജ്യഭരണവിഷയത്തേയാണ് പ്രധാനമായി പിടിച്ചിരിക്കുന്നത്. ഒരു കാലത്തു പാർല്ലിമെൻറു മെമ്പറും മന്ത്രിസഭാംഗവും മറ്റുമാകണമെന്നാണ് അവരുടെ ഉദ്ദേശം. ഈ ഉദ്ദേശമുള്ളതുകൊണ്ടു വാദപ്രതിവാദങ്ങൾ നടത്തുന്നതിനും പ്രസംഗം ചെയ്യുന്നതിനും അവിടത്തെ വിദ്യാർത്ഥികൾ പ്രത്യേകം താല്പര്യപ്പെടുന്നുണ്ട്. ചില സന്ദർഭങ്ങളിൽ ഈ കൂട്ടർ വിദ്യാർത്ഥികളാണെന്നുള്ള കാര്യം മറന്നു തങ്ങൾ പാർല്ലിമേണ്ടു മെമ്പറും മന്ത്രിസഭാംഗവും മറ്റും ആയിപ്പോയി എന്നു വിചാരിക്കാറുണ്ട്. വാദപ്രതിവാദസംഘം വകയായി ചിലപ്പോൾ പാർല്ലിമേണ്ടിൽ നടക്കുന്ന മാതിരി വാദപ്രതിവാദങ്ങൾ നടത്തുക പതിവുണ്ട്. അപ്പോൾ ആ സമാജം ഒരു ചെറുതരം പാർല്ലിമേണ്ടു സഭയായിട്ടുതന്നെ തീരും. അതിലെ മെമ്പ്രന്മാരൊക്കെ അപ്പോഴത്തെ ഗവമ്മേണ്ടിന്ന് അനുകൂലമായും പ്രതികൂലമായും രണ്ടു കക്ഷിയായി തിരിയും. ഗവമ്മേണ്ടു കക്ഷിയിൽ ഒരാൾ പ്രധാനമന്ത്രി ആയും മറ്റു ചിലർ ഓരോരൊ ഡിപ്പാർട്ടുമേണ്ടു മന്ത്രിമാരായും പ്രതികൂലകക്ഷിയിൽ ഒരാൾ തലവനായും മറ്റു ചിലർ അയാളുടെ ലേഫ്റ്റനൻസ് ആയും സംഘത്തിലെ സ്ഥിരം പ്രസിഡേണ്ട്, സ്പീക്കർ എന്നു പറയുന്ന അഗ്രാസനാധിപതി ആയും തിരിഞ്ഞെടുക്കപ്പെടും. വാദപ്രതിവാദം നടത്തുന്നതു സാധാരണ രാത്രിയിലായിരിക്കും. എല്ലാ പേരും വൈകുന്നേരം ധരിക്കേണ്ടതായ പ്രത്യേക ഉടുപ്പുകൾ ധരിച്ചിരിക്കും. രണ്ടുഭാഗത്തുമുള്ളവർ വേഷ

വും കെട്ടി ഹാളിന്റെ രണ്ടു വശത്തായി കാലേക്കൂട്ടി വന്നിരിപ്പാകും. അപ്പോഴേയ്ക്കും സ്പീക്കർ വരുന്നതായി വിളിച്ചറിയിക്കും. ഉടനെ എല്ലാവരും എഴുന്നേററു സ്പീക്കർ കസേരയിൽ ഇരിക്കുന്നതുവരെ നിൽക്കും. ഇതിന്റെ ശേഷം പാർല്ലിമെണ്ടിൽ നടക്കുന്ന മാതിരി മുറയ്ക്കു ജോലി തുടങ്ങും. ആകപ്പാടെ ഇതെല്ലാം കണ്ടുകഴിഞ്ഞാൽ പാർല്ലിമെണ്ടിൽ ഒരു വലിയ വാദപ്രതിവാദം നടക്കുന്നതു കണ്ടതിനു സമമാകും. ഈ വിധത്തിൽ ഇംഗ്ലീഷു വിദ്യാൎത്ഥികൾ സമാജങ്ങൾ നടത്തിക്കൊണ്ടു പോകുന്നുണ്ട്.

നമ്മുടെ കാളേജ് ഡേ, ഓണം ഡേ, മുതലായവക്കു സദൃശമായുള്ള ആഘോഷങ്ങളും പാശ്ചാത്യരാജ്യങ്ങളിൽ ഉണ്ട്. എന്നാൽ ഇവയിൽ പങ്കുകൊള്ളുന്നവരുടെ ഉദ്ദേശ്യങ്ങളും നടവടികളും ഇവിടെയുള്ളവയിൽനിന്നും വളരെ വ്യത്യാസപ്പെട്ടിരിക്കുന്നു. ഈ മാതിരി സമ്മേളനങ്ങൾ മൂലം അവിടങ്ങളിൽ ഉപാദ്ധ്യായന്മാൎക്കും വിദ്യാൎത്ഥികൾക്കും തമ്മിൽ സൌഹാൎദ്ദം വൎദ്ധിക്കുന്നു. അവിടത്തെ ജീവിതഘട്ടങ്ങളേയും തത്സംബന്ധമായ ചടങ്ങുകളേയും സംബന്ധിച്ച് എല്ലാവൎക്കും ഒരു ഐകമത്യവും ന്യായബുദ്ധിയും ഉണ്ടാകുന്നു. നമ്മുടെ സമ്മേളനങ്ങളിൽ പ്രസംഗിക്കുന്നതാണല്ലോ ഏററവും പ്രധാനമായ ഒരു വകുപ്പ്. സമുദായാഭിവൃദ്ധിയ്ക്കും ഐകമത്യനിലയ്ക്കും ഇതു പലപ്പോഴും ഗുണത്തിനേക്കാൾ അധികം ദോഷത്തെയാണ് ചെയ്യുന്നത്. ഈ മാതിരി പ്രസംഗങ്ങൾ മൂലം വാസ്തവമായ ഉദ്ദേശ്യങ്ങൾ മറഞ്ഞ് എത്രയും ദൂഷ്യമായവിധത്തിൽ ജാതിമതമത്സരങ്ങൾ വൎദ്ധിക്കുന്നു.

മേല്പറഞ്ഞവിധമുള്ള ധീരശാന്തന്മാരായ പണ്ഡിതന്മാരുടെ ദൃഷ്ടാന്തങ്ങളും ആശാസ്യമായ സഹവാസസമ്മേളനങ്ങളുംകൊണ്ടു യൂറോപ്യൻ സൎവ്വകലാശാലകളിലെ വിദ്യാൎത്ഥികൾക്കു അത്യന്തം അഭിലഷണീയമായ ബുദ്ധിവികാസം ജനിക്കുന്നതിനും തന്നിമിത്തം സ്വതന്ത്രികമായ ജീവിതമത്സരങ്ങളിൽ അവൎക്കു നിസ്തൎക്കമായ വിജയം ലഭിക്കുന്നതിനും ഇടവരുന്നു.

'വിദ്യാദദാതിവിനയം
വിനയാദ്യാതിപാത്രതാം;
പാത്രത്വാദ്ധനമാപ്നോതി
ധനാദ്ധൎമ്മംതതഃസുഖം'

മനുഷ്യജീവിതത്തിലെ ഉപരിസ്ഥാനങ്ങളുടെ സ്വീകരണത്തിനു തക്കതായ പാണ്ഡിത്യവും മനഃപരിഷ്കാരവും ഉള്ളവർ തന്നെ വേണ്ടതാണ്. ഈ രണ്ടു സംഗതികളും സ്വാൎത്ഥമായി സാധിച്ചുവരുന്നുവെന്നുള്ളതാണ് പാശ്ചാത്യസൎവ്വകലാശാലകളുടെ പ്രധാനമഹിമ.

ക്രമത്തിലധികം നിങ്ങളുടെ വിലയേറിയ സമയത്തെ ഞാൻ അപഹരിച്ചുവെന്നു തോന്നുന്നു. ഇനിയും നിങ്ങളെ മുഷിപ്പിക്കാതെ ഈ ഉപന്യാസത്തെ ഇവിടെ അവസാനിപ്പിച്ചേക്കാം. ഞാൻ ഇവിടെ പ്രതിപാദിച്ചിട്ടുള്ളതിൽ പ്രധാനമായിട്ടുള്ള സംഗതികൾ ഇവയാകുന്നു.

1. പ്രാഥമികവിദ്യാഭ്യാസമെങ്കിലും ജാതിമതവ്യത്യാസം കൂടാതെ എല്ലാവൎക്കും നൽകപ്പെടേണ്ടതാണ്.

2. വിദ്യാഭ്യാസത്തെ മൂന്നായി തരംതിരിക്കാം. Elementary, Secondary & Higher. ആദ്യത്തേതു ജനസാമാന്യത്തിനും, രണ്ടാത്തേതു അതിൽ അല്പം ഉയൎച്ചയുള്ള ഇടത്തരക്കാൎക്കും, മൂന്നാമത്തേതു ധനികൾക്കും ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതാകുന്നു.

3. പ്രാഥമികവിദ്യാഭ്യാസം, കൈത്തൊഴിൽവേലക്കാർ കൂലിവേലക്കാർ മുതലായ താഴ്ന്ന തരം ജോലിക്കാരെ ഉദ്ദേശിച്ചിരിക്കുന്നതാകകൊണ്ട് അവൎക്കു കുറെ പൊതുവിദ്യാഭ്യാസവും അതോടുകൂടി അവരവരുടെ തൊഴിലുകളിൽ കുറേശ്ശെ അഭ്യസനവും ആവശ്യമാകുന്നു.

4. പ്രാഥമികവിദ്യാലയങ്ങളെ തുടൎന്നു ഇങ്ങിനെയുള്ളവൎക്കു പൊതുവായും സാങ്കേതികമായുമുള്ള വിദ്യാഭ്യാസം Bontinuation Sehools ന്റെ രീതിയിൽ പ്രത്യേക

സ്ഥാപനങ്ങളുണ്ടാക്കി അവ മൂലം നൽകാവുന്നതാണ്.

5. സെക്കണ്ടറി സ്കൂളിൽ പൊതുവിദ്യാഭ്യാസവും ശാസ്ത്രസംബന്ധമായ പഠിതവും കലൎന്നിരിക്കേണ്ടതാണ്. ഇതു കഴിഞ്ഞു പോകുന്നവർ താഴ്ന്ന തരം ഗവൎമ്മെണ്ട് ഉദ്യോഗങ്ങൾക്കൊ അതുപോലെയുള്ള മററു ജോലികൾക്കൊ അല്ലെങ്കിൽ ഉയൎന്ന തരം വിദ്യാലയങ്ങളിലോ പ്രവേശിക്കുന്നതിനു യോഗ്യതയുള്ളവരായിരിക്കുന്നതാണ്.

6. ഉയൎന്നതരം വിദ്യാഭ്യാസം സാധാരണയായി സൎവ്വകലാശാലകളിലും കാളേജുകളിലും നടത്തിവരുന്നു. ഇതിന്റെ ഉദ്ദേശ്യം വിദ്യാൎത്ഥികളെ ശാസ്ത്രീയപരിക്ഷണങ്ങളിൽ പ്രോത്സാഹിപ്പിച്ചു കൂടുതൽ അറിവു കണ്ടുപിടിക്കുന്നതിനു മാൎഗ്ഗമുണ്ടാക്കുകയും ഉയൎന്നതരം ഉദ്യോഗങ്ങൾക്കും സ്ഥാനങ്ങൾക്കും ജനങ്ങളെ തയ്യാർ ചെയ്യുകയും ആകുന്നു.

7. ഈ ഒടുവിൽ പറഞ്ഞ വിധം ആളുകളെ തയ്യാർ ചെയ്യുന്നതിന് അവൎക്ക് അറിവിനെ കൊടുക്കുക മാത്രമല്ലാ മനഃപരിഷ്കാരത്തിനെ ഉണ്ടാക്കി കൊടുക്കുകയും കൂടി ചെയ്യേണ്ടതാണ്. ഇതിലേക്കു ഉപാദ്ധ്യായന്മാർ തങ്ങളുടെ ഗുണോൽക്കൎഷം കൊണ്ടും ദൃഷ്ടാന്തംകൊണ്ടും വിദ്യാൎത്ഥികളെ സ്വാധീനപ്പെടുത്തി അവരിലെ സൽഗ്ഗുണങ്ങളെ വൎദ്ധിപ്പിക്കയും, വാദ്ധ്യാന്മാരും വിദ്യാൎത്ഥികളും തമ്മിൽ സ്വാതന്ത്ര്യമായി സഹവാസസമ്മേളനങ്ങൾ ഉണ്ടായി അവരുടെ കൃത്യനിഷ്ഠ, സദാചാരതല്പരത എന്നിവയെ വളൎത്തുകയും ചെയ്യേണ്ടതാണ്.

ഈ പറഞ്ഞിട്ടുള്ള സംഗതികൾ പാശ്ചാത്യരാജ്യങ്ങളിലെ വിദ്യാഭ്യാസരീതിയുടെ പ്രധാന ഗുണങ്ങളാണ്. വിദ്യാഭ്യാസവിഷയത്തിൽ ആ രാജ്യക്കാരെ പിൻതുടരാൻ ശ്രമിക്കുന്ന നമ്മൾ ഈ സംഗതികളെ പ്രത്യേകം ഓൎമ്മയിൽ വച്ചിരിക്കണം.

നമ്മുടെ ഇപ്പോഴത്തെ വിദ്യാഭ്യാസം അധികവും സാഹിത്യവിഷയമാണ് പ്രായോഗികമല്ലാ എന്ന് ഒരു കുറവുണ്ട്. നമ്മുടെ സെക്കണ്ടറി എഡ്യുക്കേഷനൽ ശാസ്ത്രങ്ങൾക്കു വേണ്ടപോലെ പ്രാധാന്യം കൊടുത്തിട്ടില്ലെന്നു വേറൊരു കുറവുണ്ട്. നമ്മുടെ സൎവ്വകലാശാലകളിൽ കൂടി കടന്നു പോകുന്നവരാരും ബിരുദലാഭാനന്തരമുള്ള പഠനത്തിലും പരിശോധനകളിലും ഏൎപ്പെടുന്നില്ലെന്നു ഇനിയുമൊരു കുറവുണ്ട്. ഇതിനു എല്ലാററിനും പുറമെ സൎവ്വകലാശാലയിൽനിന്നും വലിയ ബിരുദുകൾ സമ്പാദിച്ചിരുന്നിട്ടും പൂൎവ്വാവഹമായ ഈൎഷ്യാകലങ്ങളിലും ജാതിമതാചാരമത്സരങ്ങളിലും അകപ്പെട്ടു മുഴുകിപ്പോകയും അവയെ ജയിക്കുന്നതിനുള്ള ശക്തി അധികം പേരിലും ഇല്ലാതിരിക്കയും ചെയ്യുന്നുവെന്നു മറെറാരു കുറവുമുണ്ട്. നമ്മുടെ വിദ്യാഭ്യാസത്തിലുള്ള ഈ ന്യൂനതകളെ തീൎക്കുന്നതിനു നാം ശ്രമിക്കേണ്ട കാലം അടുത്തിരിക്കുന്നു. അപ്രകാരം ഏതാണ്ടൊക്കെ നാം ശ്രമിക്കുന്നുമുണ്ട്. ഈ ന്യൂനതകളെ എല്ലാം പൊടുന്നനവേ മാററുന്നതിനു സാധിക്കുന്നതല്ലാ. അതു കാലക്രമംകൊണ്ടു സാധിക്കേണ്ട ഒരു കാൎയ്യമാണ്. പക്ഷേ അപ്പോഴപ്പോൾ ചെയ്യുന്ന ശ്രമങ്ങൾ നിഷ്ഫലമായിപ്പോകാതിരിക്കേണമെങ്കിൽ നാം ഒരു ഉത്തമോദ്ദേശ്യത്തെ സ്ഥിരമായി മുമ്പിൽ വെച്ചുകൊണ്ട് അതിന്റെ നിവൃത്തിക്കായി പ്രയത്നിക്കണം. അപ്രകാരമല്ലാതെ ഓരോരോ സമയത്ത് ഓരോരുത്തൎക്കു തോന്നുന്ന മാതിരി വിദ്യാഭ്യാസത്തെ പരിഷ്കരിക്കുന്നതിനു ശ്രമിക്കുന്നത് ഒരിക്കലും ശ്രേയസ്കരമായിത്തീരുകയില്ലാ. നമ്മുടെ മാതൃഭാഷാഭ്യസനത്തിലുള്ള ന്യൂനതകൾ കണ്ടുപിടിച്ചു അവയെ പരിഹരിക്കാനുള്ള മാൎഗ്ഗങ്ങൾ ചൂണ്ടിക്കാണിക്കാനായി ഇന്നത്തെ പൂജ്യനായ അഗ്രാസനാധിപതിയുടെ ആദ്ധ്യക്ഷത്തിൽതന്നെ മഹാരാജാവു തിരുമനസ്സിലെ ഗവൎമ്മെന്റിൽനിന്നും ഒരു കമ്മിററി ഏൎപ്പെടുത്തിയിട്ടുണ്ടല്ലോ. വെറും 'ജ്ഞാനലവദുൎവിദഗ്ദ്ധന്മാ

രെ സൃഷ്ടിക്കുന്നതിന് ഉദ്ദേശിക്കാതെ ജനങ്ങൾക്കു പ്രത്യക്ഷമായ ഗുണഫലം ഉള്ളതായും ഉയൎന്നതരം വിദ്യാഭ്യാസത്തിന് ഒരു ചുവടായും തിരുന്ന ഒരുതരം വിദ്യാഭ്യാസരീതിയെ ഉല്പാദിപ്പിക്കുന്നതിനു കമ്മിററിക്കാർ ശ്രമിക്കണമെന്നുള്ള എൻെറ താഴ്മയായ ആഗ്രഹത്തോടുകൂടി ഈ ഉപന്യാസത്തെ അവസാനിപ്പിച്ചുകൊള്ളുന്നു.

(ഡോക്ടർ, എൻ. കുഞ്ഞൻപിള്ള എം. എ. ബി. എസ്സ്സി. വി. എച്ച്സി.)

---

# ജയപരാജയം.*

അപരാജിത എന്ന് ഒരു രാജകന്യകയുടെ പേരാണ്. ഉദയനാരായണമഹാരാജാവിൻെറ മകളായ അവളെ രാജസഭയിലെ കവി ശേഖരൻ ഒരിക്കലും കാണുകയുണ്ടായിട്ടില്ല. അയാൾ ഒരു ദിവസം ഒരു പുതിയ കാവ്യമുണ്ടാക്കി രാജസഭയിൽ കൊണ്ടുപോയി വായിച്ചു കേൾപ്പിക്കുമ്പോൾ അയാളുടെ കണ്ഠസ്വരം സാമാന്യത്തിലധികം ഉറക്കെയായിരുന്നു. അത്യുന്നതമായ ആ മാളികയുടെ മുകളിലെ ജാലകങ്ങളിൽ കാവ്യവായന കേൾക്കുവാൻ അദൃശ്യമായി വന്നുനില്ക്കുന്ന ചില വനിതാമണികളുടെ ചെവിയിൽപ്പെടത്തക്കവിധം ഉച്ചത്തിൽ ആ കണ്ഠസ്വരം ഉച്ചലിച്ചു. അയാൾ അപ്പോൾ, തനിക്കു തീരെ പരിചയമില്ലാത്ത ഏതോ ഒരു ശുഭഗ്രഹം വിളങ്ങിക്കൊണ്ടിരിക്കുന്ന അപ്രത്യക്ഷമായ ഒരു നക്ഷത്രലോകത്തിലേക്കു തൻെറ സംഗീത വൈഖരിയെ നയിക്കുകയാണോ എന്നു കാണികൾക്കു തോന്നി.

ഈ സംഭവത്തിനുശേഷം ചിലപ്പോൾ അയാൾക്കു ഒരു നിഴലാട്ടം കാണുന്നതുപോലെയും, ചില സമയങ്ങളിൽ കാൽത്തളകളുടെ കിലുക്കം കേൾക്കുന്നതുപോലെയും തോന്നി. അയാൾ പലപ്പോഴും വിചാരിച്ചു— 'ഹാ! ഭംഗിയേറിയ ആ ചരണങ്ങൾ എത്ര മനോഹരമായിരിക്കുന്നു. അവയെ അവലംബിച്ചിരിക്കുന്ന ആ കനകനൂപുരങ്ങൾ എത്ര മധുരമായി ഗാനം ചെയ്യുന്നു! അവ നിലത്തു വെക്കുമ്പോൾ എത്ര ഭംഗിയോടും എത്ര അനുഗ്രഹത്തോടും എത്ര കരുണയോടും കൂടിയാണ് ഭൂമിയിൽ സ്പൎശിക്കുന്നതു!' ഇങ്ങിനെ വിചാരിക്കകൊണ്ടു ആ ചരണകമലങ്ങൾ മനസ്സിൽ പതിയുകയാൽ, കവി ആ സ്ഥാനത്തു ചെന്നിരിക്കയും ആ നൂപുരശിഞ്ജിതത്തിൻെറ രീതിപിടിച്ചു തൻെറ ഗീതങ്ങളെ നിബന്ധിക്കകയും ചെയ്തു. എന്നാൽ, താൻ ആരുടെ നിഴലാണു കാണുന്നതെന്നോ, ആരുടെ നൂപുരധ്വനിയാണു കേൾക്കുന്നതെന്നോ ഉള്ള സംശയമോ ആലോചനയോ അയാളുടെ ശുദ്ധഹൃദയത്തിൽ കടന്നതേയില്ല.

രാജകന്യകയുടെ പരിചാരിക മഞ്ജരി കുളിക്കാൻപോകുന്ന വഴി ശേഖരകവിയുടെ വീട്ടിൻെറ മുൻവശത്തുകൂടെയാണ്. മഞ്ജരി കുളത്തിലേക്കു പോകുമ്പോഴും വരുമ്പോഴും ശേഖരനുമായി കുറച്ചുനേരം സംസാരിക്കാതെ മടങ്ങുക പതിവില്ല. പുറമെ വിശേഷിച്ചാരും ഇല്ലാത്ത ദിവസങ്ങളിൽ രാവിലെയും വൈകുന്നേരവും വീട്ടിനകത്തു തന്നെ പോയി കുറച്ചുനേരം സംസാരിച്ചിരിക്കാറുണ്ട്. അവൾ പോയിരുന്നേടത്തോളം പ്രാവശ്യം കുളത്തിൽ പോയിട്ടു കാൎയ്യമെന്താണെന്നു നിശ്ചയമില്ല. അഥവാ വല്ല കാൎയ്യവും ഉണ്ടെന്നുവന്നാലും, അവൾ

* ബാബു രവീന്ദ്രനാഥ ടാഗോർ എഴുതിയ ഒരു കഥയുടെ ഏകദേശതൎജ്ജമയാണിത്.

കുളത്തിലേക്കുള്ള യാത്രയിൽ— അപ്പോൾ മാത്രം— വിശേഷവിധിയായി വസ്ത്രാഢംബരങ്ങൾ കൂട്ടുന്നതിന്നും കണ്ണുകളിൽ ഭംഗിയേറിയ മാമ്പൂമൊട്ടുകൾ അണിയുന്നതിന്നും മതിയായ കാരണമൊന്നും പറയാനുണ്ടെന്നു തോന്നുന്നില്ല.

ജനങ്ങൾ കണ്ണാകണ്ണികയായി ഓരോന്നു പറയാനും കണ്ടുകൂട്ടുമ്പോൾ പുഞ്ചിരിയിടുവാനും തുടങ്ങി. ഈ വിഷയത്തിൽ ജനങ്ങളുടെ പേരിൽ ഒരു കുററവും ഇല്ല. മഞ്ജരിയെക്കാണുമ്പോൾ ശേഖരന്നു പരമാനന്ദമുണ്ടാകുന്നു. അതു മാച്ചുവെക്കുവാൻ അയാൾ അത്രമാത്രം ശ്രമിക്കുന്നതുമില്ല. അവളുടെ പേർ മഞ്ജരി എന്നാണല്ലൊ. സാധാരണ സമ്പ്രദായത്തിൽ പേരുകളുടെ ഗുണദോഷനിരൂപണം ചെയ്യുന്നവക്ക് ആ പേര് ഒട്ടും പോരാത്തതല്ല. എന്നാൽ, ശേഖരൻ കവിയാകയാൽ കുറച്ചു കവിതകൂടി കൂട്ടി 'വസന്തമഞ്ജരി' എന്നാണ് അവളെ വായുക പതിവ്. അതു കേൾക്കുന്നവരൊക്കയും 'ഇതെന്തു കഥയാണ്' എന്നു പറഞ്ഞു തുടങ്ങി. എന്നു തന്നെയല്ല, കവിയുടെ വസന്തവർണ്ണനകളിൽ 'മഞ്ജുളവഞ്ജുളമഞ്ജരീ' എന്നു തുടങ്ങിയ അനുപ്രാസപ്രയോഗങ്ങളും പലയിടങ്ങളിൽ സ്ഥാനം പിടിച്ചു. എന്തിനധികം പറയുന്നു? ആളുകൾ കേട്ടുകേൾപ്പിച്ച് ഈ വൎത്തമാനം രാജാവിന്റെ ചെവിയിലും എത്തി.

രാജാവു തന്റെ സഭാകവിയുടെ ഈ രസികത്വം കേട്ടു സന്തോഷിച്ച്, കവിയുമായി ഒരു വിനോദസംഭാഷണത്തിനുള്ള വട്ടം കൂട്ടി. രാജാവ് ചിരിച്ചുംകൊണ്ടു ചോദിച്ചു— 'എന്താ, ഭ്രമരം വസന്തരാജസഭയിൽ ഗാനം ചെയ്ക മാത്രമേ ഉള്ളൂ എന്നുണ്ടോ?' ഇതിന്നു കവിയുടെ മറുവടി 'അല്ലാ, പുഷ്പമഞ്ജരിയുടെ മധുരസം നുകരുകയും ചെയ്യാറുണ്ട്' എന്നായിരുന്നു. ഈ ചോദ്യോത്തരങ്ങൾ കേട്ടു സഭാവാസികളൊക്കെ ഒറക്കെ ചിരിക്കയും ആനന്ദിക്കയും ചെയ്തു. പക്ഷെ പുറത്തുള്ള ഈ വിനോദംപോലെ അകായിൽനിന്നു രാജകന്യകയായ അപരാജിത മഞ്ജരിയേയും പരിഹസിക്കുന്നുണ്ടായിരിക്കുമെന്നു ഞാൻ വിചാരിക്കുന്നു. എന്നാൽ അവൾക്കു അത്ര രസമായിരിക്കയില്ല.

ഇങ്ങിനെ തന്നെ, നേരും പൊളിയും എടകലൎന്നുകൊണ്ടാണ് മനുഷ്യരുടെ ജീവിതം കഴിഞ്ഞുകൂടുന്നത്. ജീവിതത്തിൽ ഒരു ഭാഗം ദൈവം സൃഷ്ടിക്കുന്നു; ഒരു ഭാഗം മററുള്ളവർ നിൎമ്മിക്കുന്നു; ഒരു ഭാഗം താനേ ഉണ്ടാവുകയും ചെയ്യുന്നു. യഥാൎത്ഥത്തിൽ മനുഷ്യജീവിതം, അനേക സാധനങ്ങൾ കൂട്ടിത്തുന്നിയ ഒരു വസ്തുപോലെയാണ്. അതു സത്യവും അസത്യവും, വാസ്തവവും അവാസ്തവവും ആകുന്നു.

കവി ഏതേതു ഗാനങ്ങൾ പാടുന്നുവോ, അവ മാത്രം സത്യവും സമ്പൂൎണ്ണവും ആകുന്നു. ഗാനത്തിന്നു വിഷയമായിട്ടുള്ളതു രാധയും കൃഷ്ണനും ആണ്— ആ കഥാപുരുഷനും ആ കഥാനായികയും തന്നെ— അനാദിയായ അവരുടെ ആ ദുഃഖവും അനന്തമായ ആ സുഖവും തന്നെ. ആ ഗീതത്തിൽത്തന്നെ തന്റെ സ്വന്ത കഥയും അന്തൎഭവിച്ചിരിക്കുന്നു. അതിന്റെ വാസ്തവം അമരാപുരിയിലെ നരപതിമുതൽ പുരവാസികൾ വരെയുള്ള എല്ലാവരും അവരവരുടെ മനസ്സിൽവെച്ചു പരീക്ഷിച്ചറിയുകയും ചെയ്തിട്ടുണ്ട്. കവിയുടെ ഗീതങ്ങൾ നാട്ടുകാരുടെ ഇടയിൽ വളരെ പ്രസിദ്ധമായിത്തീൎന്നു. ചന്ദ്രനുദിച്ചു നിലാവു പരന്നുതുടങ്ങുകയോ, നനുത്ത തെക്കൻകാററു വീശിത്തുടങ്ങുകയോ ചെയ്യുമ്പോൾ എത്ര പൂങ്കാവനങ്ങളിൽ നിന്നാണ്, എത്ര തെരുവീഥികളിൽ നിന്നാണ്, എത്ര ജാലകങ്ങളിൽ നിന്നാണ്, എത്ര മണിമിററങ്ങളിൽ നിന്നാണ് ശേഖരകവിയുടെ കൃതിയായ ഗാനങ്ങൾ പുറപ്പെട്ടു തുടങ്ങുന്നതെന്ന് ഒരു കണക്കുമില്ല. എന്തിനേറെ പറയുന്നു? കവിയുടെ കീൎത്തിയെ ഇത്രമാത്രമെന്നു പരിച്ഛേദിപ്പാൻ വയ്യതന്നെ.

ഈ നിലയിൽ വളരെ നാളുകൾ ക

ഴിഞ്ഞു. കവി കവിതയുണ്ടാക്കുന്നു. രാജാവു കേൾക്കുന്നു. സഭയിൽവെച്ചു സഭ്യന്മാർ ശ്ലാഘിക്കുന്നു—മഞ്ജരി കുളത്തിലേക്കു പോകുന്നു—അന്തഃപുരവാതായനങ്ങളിൽനിന്ന് ഏടയ്ക്കു ഒരു നിഴൽ കാണുന്നു—ചിലപ്പോൾ നൂപുരങ്ങളുടെ കിലുക്കം കേൾക്കുകയും ചെയ്യുന്നു—

* * * * *

ഇങ്ങിനെയിരിക്കുന്ന കാലത്തു, ദക്ഷിണദിക്കുകാരനായ ഒരു കവി ദിഗ്വിജയത്തിന്നായി സഞ്ചരിക്കും മദ്ധ്യേ, ഉദയനാരായണന്റെ സഭയിലെത്തി, ശാർദ്ദൂലവിക്രീഡിതത്തിലുള്ള ഒരു ശ്ലോകംകൊണ്ടു രാജാവിനെ വാഴ്ത്തി സ്തുതിച്ചു. ഈ കവീന്ദ്രൻ സ്വദേശത്തുനിന്നു പുറപ്പെട്ട്, വഴിമദ്ധ്യത്തിലുള്ള അനേകം രാജകവികളെ തോല്പിച്ചു വരുന്ന വരവാണ്. അഭ്യാഗതനായ ഈ കവി സഭയിലെത്തിയപ്പോൾ രാജകവി ആദരവോടുകൂടി സ്വാഗതം പറഞ്ഞു. അതിന്നു ദിഗ്വിജയിയായ പുണ്ഡരീകന്റെ പ്രതിവന്ദനം 'യുദ്ധം ദേഹി' എന്നായിരുന്നു.

ശേഖരൻ വലിയ കുടുക്കിലായി. രാജാവിന്റെ മാനം എങ്ങിനെയെങ്കിലും രക്ഷിക്കണമല്ലൊ. യുദ്ധം യാചിക്കുന്നവന്ന് അതു കൊടുക്കാതിരിക്കുന്നതു ധർമ്മമല്ല—, മാനത്തിനും പോരാ. തനിക്കാണെങ്കിൽ, കാവ്യയുദ്ധം എന്നു പറയുന്നത് എങ്ങിനെയാണെന്നുള്ള ജ്ഞാനം തന്നെ ഇല്ലതാനും. അതുകൊണ്ട് ശേഖരന്നു വലിയ ഭയവും വിചാരവുമായി. രാത്രി ഉറക്കം വന്നതേയില്ല. കീർത്തിമാനായ പുണ്ഡരീകന്റെ ആ നെടിയ ദേഹവും ഉയർന്ന നാസികയും അഹംഭാവം പൊഴിയുന്ന മസ്തകവും മാത്രം, ചിത്രത്തിലെഴുതിവെച്ചതുപോലെ, എല്ലായിടത്തും ശേഖരന്നു കാണുമാറായി.

നേരം പ്രഭാതമായപ്പോൾ രാജകവി ഹൃദയം ഇടിച്ചുംകൊണ്ട് യുദ്ധസ്ഥലത്തെത്തി. വളരെ നേരത്തെ തന്നെ സഭാമണ്ഡപം കാണികളെക്കൊണ്ടു നിബിഡമായിത്തീർന്നു. നഗരം മുഴുവൻ വലിയ കോലാഹലമായി. മററുള്ള രാജകാര്യങ്ങൾ സകലതും നിർത്തിവെക്കപ്പെട്ടു.

ശേഖരകവി വളരെ മനസ്സിരുത്തി കൃത്രിമമായി മനഃപ്രസാദം തോന്നിക്കുന്ന ഒരു പുഞ്ചിരി തൂകിക്കൊണ്ട്, തന്റെ എതിരാളിയായ പുണ്ഡരീക കവിയോട് നമസ്കാരപൂർവ്വം സംഭാഷണത്തിന്നൊരുങ്ങി. പുണ്ഡരീകനാകട്ടെ, അതി നിന്ദയോടുകൂടി, ഇംഗിതമാത്രത്താൽ പ്രത്യഭിവന്ദനം ചെയ്തു, സഭാവാസികളെ നോക്കി ഒന്നു ചിരിച്ചു.

ശേഖരൻ ഒരിക്കൽ അന്തഃപുരത്തിലെ ജാലകങ്ങളിലേയ്ക്കു നോക്കിയപ്പോൾ, അവയിൽനിന്നു കൌതൂഹലപരവശമാരായ അനേകം കാർവേണിമാരുടെ നീലനയനങ്ങൾ ഇമവെട്ടാതെ സഭാജനങ്ങളുടെ നേരെ പ്രവേശിക്കുന്നതായി കണ്ടു. കവി, തന്റെ മനസ്സിനെ ഏകാഗ്രതയിൽ നിർത്തി ഊർദ്ധ്വലോകത്തിലേക്കു നയിച്ചിട്ട് തന്റെ ജയലക്ഷ്മിയെ വന്ദിച്ചു. അയാൾ മനസ്സുകൊണ്ട് ഇങ്ങിനെ പറഞ്ഞു—"എനിക്കിന്നു ജയം സിദ്ധിക്കുമെങ്കിൽ, അല്ലയോ ദേവി അപരാജിതേ! അവിടുത്തെ നാമധേയം അന്വർത്ഥമായിരിക്കും."

ഈ അവസരത്തിൽ പെരുമ്പറ, മദ്ദളം, പടഹം മുതലായ വാദ്യങ്ങൾ മുഴക്കപ്പെട്ടു. ഗംഭീരമായ ശംഖനാദം ആകാശദേശം മുഴുവൻ മുഖരമാക്കിച്ചെയ്തു. സഭാമഞ്ചത്തിലിരിക്കുന്നവരൊക്കയും ജയശബ്ദം പുറപ്പെടുവിച്ചുകൊണ്ട് എഴുനീററു. ഉദയനാരായണമഹാരാജാവ്, ശരൽപ്രഭാതത്തിലെ ധവളമേഘശകലംപോലെ ധീരഗതിയായി സഭയിൽ വന്നു സിംഹാസനത്തെ അലങ്കരിച്ചു.

പുണ്ഡരീകൻ എഴുനേററു സിംഹാസനത്തിന്റെ മുമ്പിൽ ചെന്നു നിന്നു. അപ്പോൾ, സഭ്യന്മാർ നിറഞ്ഞ ആ സഭ നിശ്ശബ്ദമായിത്തീർന്നു. വിശാലമൂർത്തിയായ പുണ്ഡരീകൻ, മാറിടം മുമ്പോട്ടു തള്ളി കഴുത്തു കുറഞ്ഞൊന്നു ചരിച്ചു മേല്പോട്ടു പൊക്കിക്കൊണ്ട്, അതി ഗംഭീരമായ സ്വരത്തിൽ ഉദയനാരായണന്റെ സ്തുതിപാഠം ആ

രംഭിച്ചു. ആ കണ്ഠസ്വരം, കടലിൽ കല്ലോലമാലപോലെ, സഭാമന്ദിരത്തിൽ ഒതുങ്ങാത്തവിധം നാലുപാടുമുള്ള സ്തംഭങ്ങളിലും ഭിത്തികളിലും ചെന്ന് അതിവേഗത്തിൽ അലച്ചു. ആ വേഗത്താൽ കാണികളുടെ ഉരഃകവാടം കിടന്നിളകിത്തുടങ്ങി. ഹാ! എന്തു കൌശലം—, എന്തു വൈദുഷ്യം—, ഉദയനാരായണന്റെ നാമത്തിന്ന് എത്ര വിധം വ്യാഖ്യാനം—, നാമാക്ഷരങ്ങളുടെ വിന്യാസം എത്ര വിധം—, എത്ര വൃത്തം—, എത്ര യമകം—, അസാദ്ധ്യംതന്നെ!

പുണ്ഡരീകൻ സ്തുതിപാഠം ഉപസംഹരിച്ച് യഥാസ്ഥാനം ഇരുന്നു. കുറച്ചുനേരത്തേയ്ക്കു സഭാഗൃഹം നിശ്ചലമായും നിശ്ശബ്ദമായും ഭവിച്ചു. സഭ്യരൊക്കെയും ആശ്ചര്യപരതന്ത്രരായി മൌനമവലംബിച്ചു ഗംഭീരഭാവത്തിൽ ഇരുന്നു. ദൂരത്തുനിന്നു വന്നിട്ടുള്ള വിദ്വാന്മാർ വലത്തുകൈ പൊക്കിക്കൊണ്ട് അത്യുച്ചത്തിൽ അഭിനന്ദനം പറഞ്ഞു.

സിംഹാസനസ്ഥനായ രാജാവ് ശേഖരന്റെ മുഖത്തേക്ക് ഒരുനോട്ടം നോക്കി. ശേഖരൻ, സ്നേഹഭക്തിബഹുമാനങ്ങളോടുകൂടി കരുണാസങ്കോചങ്ങളെത്തോന്നിക്കുന്ന ദൃഷ്ടിയെ രാജാവിന്റെ നേക്കു വെച്ചുകൊണ്ട് സാവധാനത്തിൽ എഴുന്നേറ്റു. പണ്ടു രാമഭദ്രൻ, ജനങ്ങളെ ബോദ്ധ്യപ്പെടുത്താൻവേണ്ടി രണ്ടാമതു അഗ്നിപരീക്ഷയ്ക്കു കല്പിച്ചപ്പോൾ ജാനകിയും ഇതുപോലെയുള്ള അവലോകനത്തോടുകൂടിയായിരിക്കാം സ്വാമിയുടെ സിംഹാസനസവിധത്തിൽ അഭിമുഖമായി നിന്നതെന്നു ഞാൻ വിചാരിക്കുന്നു. കവിയുടെ ദൃഷ്ടി രാജാവിനോടു നിശ്ശബ്ദമായി ഇങ്ങിനെ ഉണർത്തിച്ചു—"ഇയ്യുള്ളവൻ അവിടുത്തെ സ്വന്തമാണ്. അവിടുത്തേക്കു ലോകസമക്ഷത്തുവെച്ചു പരീക്ഷിക്കണമെന്നുണ്ടെങ്കിൽ പരീക്ഷിക്കാം. പക്ഷേ—" ഇത്രയുമായപ്പോഴേയ്ക്കു നയനം അധോമുഖമായി. അപ്പോൾ പുണ്ഡരീകൻ സിംഹംപോലെ ഉത്ഥാനം ചെയ്തു. ശേഖരനാകട്ടെ, നായാട്ടുകാരാൽ വളയപ്പെട്ട ഹരിണമെന്നപോലെ നിലവായി. ഹാ, എത്ര ചെറുപ്പം—, സ്ത്രീകളുടെ മാതിരി ലജ്ജയും സ്നേഹവും പൊഴിയുന്ന മുഖം—, കവിൾത്തടം നല്ല പാണ്ഡുവർണ്ണം—, ശരീരത്തിന്നു വലുപ്പവും വളരെ കുറവ്—; മനസ്സിൽ എന്തെങ്കിലും വികാരം തട്ടുമ്പോഴേക്ക് ഈ ശരീരം വീണക്കമ്പിപോലെ വിറച്ചുപോകുമെന്നു കാണുന്നവർ സംശയിച്ചുപോകും.

ശേഖരൻ മുഖം കുറഞ്ഞൊന്നു പൊക്കിയുംകൊണ്ടു അതിമൃദുവായ സ്വരത്തിൽ സ്തുതിപാഠം ആരംഭിച്ചു. ആദ്യം ചൊല്ലിയ ശ്ലോകം ആരും നല്ലവണ്ണം കേൾക്കുവാൻ കഴിഞ്ഞില്ലെന്നാണ് തോന്നുന്നത്. ക്രമത്തിൽ മുഖം നിവിർന്നു. ആയാൾ എവിടേക്കു ദൃഷ്ടി പതിച്ചുവോ അവിടേക്ക് സഭ്യരൊക്കെയും, പോരെങ്കിൽ സഭാഭിത്തിയുംകൂടി ഭാവാവേശത്താൽ അനുഗമിച്ചുവോ എന്നു തോന്നി. സ്ഫുടമധുരമായ കണ്ഠസ്വരം എളുകിമറിഞ്ഞുംകൊണ്ട്, അഗ്നിജ്വാലപോലെ മേല്പോട്ടു പൊങ്ങിത്തുടങ്ങി. കവി, ആദ്യം രാജാവിന്റെ കുലമായ ചന്ദ്രവംശത്തിൽപ്പിറന്ന പൂർവ്വന്മാരുടെ കഥയെ എടുത്തു. പിന്നെ ക്രമത്തിൽ ചില യാഗങ്ങൾ, യുദ്ധങ്ങൾ, ദാനങ്ങൾ, പരാക്രമങ്ങൾ, അത്ഭുതകൃത്യങ്ങൾ എന്നിവയെ വർണ്ണിച്ച്, ഉപക്രാന്തമായ ആ രാജകഥയെ വർത്തമാനകാലത്തേയ്ക്കു കൊണ്ടുവന്നു. ഒടുവിൽ, വളരെ ദൂരം ഓടിവലഞ്ഞ ആ ദൃഷ്ടിയെ പിന്തിരിച്ചു രാജാവിന്റെ മുഖത്തുതന്നെ നിർത്തി. കവി, തന്റെ സ്തുതിയുടെ ഭാഷകൊണ്ടും വൃത്തംകൊണ്ടും, രാജ്യവാസികളായ പ്രജകളിലുള്ള അനിർവ്വചനീയമായ പ്രീതിയെ മൂർത്തീകരിച്ചു, സഭാമദ്ധ്യത്തിലേയ്ക്കു കൂട്ടിക്കൊണ്ടു വന്നുവോ എന്നു തോന്നി. അനേകായിരം പ്രജാമനഃപ്രവാഹങ്ങൾ അതിദൂരത്തുനിന്ന് അതിവേഗത്തിൽ ഒഴുകിവന്നു, രാജപിതാമഹന്മാരുടെ ആ പഴയ പ്രാസാദത്തെ വലുതായ ഗീതധ്വനികൊണ്ടു നിറച്ചതുപോലെയും, ആ ഗീതം പ്രാസാദത്തിന്റെ ഓരോ പടവുകളിലും സ്പർശിക്കുകയും പുൽകുകയും ചുംബിക്കുകയും ചെയ്ത്, ഒടുക്കം അന്തഃപുര

ജാലകങ്ങളുടെ നേരെ പൊങ്ങി രാജലക്ഷ്മികളാകുന്ന പ്രാസാദദേവികളുടെ ചേവടികളിൽ വീണു ഭക്തിസ്നേഹപൂർവ്വം നമസ്കരിച്ചു, പിന്നീട് അവിടെനിന്നു മടങ്ങി രാജസവിധത്തിൽ എത്തി ഉല്ലാസപൂർവ്വം അനേകം പ്രാവശ്യം സിംഹാസനത്തിനു പ്രദക്ഷിണം വെച്ചതുപോലെയും തോന്നി.

അനന്തരം കവി പറഞ്ഞു:— "മഹാരാജാവേ! ശബ്ദത്തിൽ ഞാൻ തോററു. അതു സമ്മതിക്കയും ചെയ്യാം. എന്നാൽ, ഭക്തിയിൽ എന്നെ തോല്പിപ്പാൻ ആരാണുള്ളത്?" ഇത്രയും പറഞ്ഞു ശേഖരൻ ശരീരം വിറച്ചുകൊണ്ട് ഉപവിശിച്ചു. ആ സ്ഥിതി കണ്ടപ്പോൾ സഭ്യരൊക്കയും കണ്ണീർ നിറഞ്ഞ നയനങ്ങളോടുകൂടി "ജയവിജയീഭവ" എന്ന ധ്വനികൊണ്ട് ആകാശത്തെ ശബ്ദായമാനമാക്കിച്ചെയ്തു.

സഭ്യരുടെ ഈ അറിവില്ലായ്മയെ, ധിക്കാരസൂചകമായ ഒരു ഹസിതത്താൽ നിസ്സാരമായിത്തള്ളി പുണ്ഡരീകൻ വീണ്ടും എഴുന്നേററു. ഗർവ്വിഷ്ഠനായ പുണ്ഡരീകൻ ഗർജ്ജിച്ചുകൊണ്ട് ഇങ്ങിനെ ചോദിച്ചു:— "എന്ത്, എന്താണ് ശബ്ദത്തെക്കാൾ ഉൽകൃഷ്ടമായിട്ടുള്ളത്?" ഈ ചോദ്യം കേട്ടപ്പോഴേയ്ക്കുതന്നെ എല്ലാവരും സ്തംഭിച്ചുപോയി. പിന്നെ അദ്ദേഹം തന്റെ അത്യുത്തമമായ പാണ്ഡിത്യത്തെ അനേകപ്രകാരത്തിൽ പ്രകടിപ്പിച്ചുംകൊണ്ടു "ലോകത്തിൽ എല്ലാററിലും വെച്ച് ഉൽകൃഷ്ടമായിട്ടുള്ളതു ശബ്ദമാണ്" എന്ന വിഷയത്തെ, നിഗമാഗമവേദവേദാന്താദികളെ പ്രമാണമായെടുത്തു സ്ഥാപിപ്പാൻ തുടങ്ങി. "ശബ്ദം മാത്രമേ സത്യമായിട്ടുള്ളു. അതുതന്നെ പരബ്രഹ്മം. ബ്രഹ്മവിഷ്ണുമഹേശ്വരന്മാരായ ത്രിമൂർത്തികളും ശബ്ദത്തിന് അധീനരാകുന്നു. അതിനാൽ ശബ്ദത്തെക്കാൾ വലുതായി ഒന്നുംതന്നെയില്ല. ബ്രഹ്മാവ് ചതുർമ്മുഖനായിരുന്നിട്ടുകൂടി ശബ്ദരാശിയെ സമാപിപ്പാൻ ശക്തനാകുന്നില്ല. പഞ്ചാനനന്ന് അഞ്ചുമുഖമുണ്ടായിരുന്നിട്ടും ശബ്ദത്തിന്റെ അന്തം കാണ്മാൻ കഴിയുന്നില്ല. അതിനാൽ, മൌനമവലംബിച്ചു ധ്യാനത്തിലിരുന്നു, ശബ്ദതത്വത്തെ ചിന്തിക്കയത്രേ ചെയ്യുന്നത്." ഇപ്രകാരം പുണ്ഡരീകൻ പാണ്ഡിത്യത്തിനു മേൽ പാണ്ഡിത്യത്തെയും ശാസ്ത്രത്തിനുമേൽ ശാസ്ത്രത്തെയും കൊണ്ടുവന്നു പ്രകടിപ്പിച്ചു, ശബ്ദത്തിനായി ഒരു വലിയ സിംഹാസനം പണി ചെയ്ത് അതിന്മേൽ ശബ്ദത്തെ ഇരുത്തി. എന്നിട്ടു പിന്നെയും, ഇടിമുഴക്കംപോലുള്ള സ്വരത്തിൽ ചോദിച്ചു:— "എന്ത്, എന്താണ് ശബ്ദത്തെക്കാൾ മേലെയുള്ളത്?" പുണ്ഡരീകൻ അഹംകാരത്തോടുകൂടി ചുററും നോക്കി; ഒരാളും ഈ ചോദ്യത്തിനു മറുവടി പറഞ്ഞില്ലെന്നു കണ്ടപ്പോൾ ധീരഭാവത്തോടുകൂടി ആസനസ്ഥനായി. എല്ലാ വിദ്വാന്മാരും "സാധു സാധു" എന്നും, "ധന്യോധന്യോസി" എന്നും ഉറക്കെ ഉച്ചരിച്ചു. രാജാവ് ആശ്ചര്യപരതന്ത്രനായിത്തീർന്നു. കവിയായ ശേഖരൻകൂടി, പുണ്ഡരീകനുള്ള വലിയ വൈദഗ്ദ്ധ്യത്തിന്റെ അടുത്തു താൻ വളരെ നികൃഷ്ടനാണെന്നു വിചാരിച്ചു. അന്നത്തെ സഭയും പിരിഞ്ഞു. ശംഖനാദം ദിക്കാസകലം മുഴങ്ങിത്തുടങ്ങി.

* * * * *

പിറേറന്നു, ശേഖരൻ സഭയിൽച്ചെന്നു സംഗീതം ആരംഭിച്ചു. വൃന്ദാവനത്തിലെ വേണുഗാനമാണ് തുടങ്ങിയത്. വേണുഗാനം ചെയ്യുന്നത് ആരാണെന്നോ എവിടെനിന്നാണെന്നോ ഗോപസ്ത്രീകൾക്കു മനസ്സിലായില്ല. മലയാനിലൻ കുഴലൂതുകയാണെന്ന് ആദ്യം തോന്നി. മററൊരിയ്ക്കൽ, വടക്കു ഗോവർദ്ധനഗിരിയുടെ ശിഖരത്തിൽനിന്നാണ് ഗീതസ്വനം വരുന്നതെന്നും സംശയം തോന്നി. പിന്നെയൊരിയ്ക്കൽ, ഉദയഗിരിയുടെ കൊടുമുടിയിലിരുന്ന് ആരോ അങ്ങോട്ടു ചെല്ലാനായി വിളിക്കയായിരിയ്ക്കുമോ എന്നു ശങ്ക തോന്നി. അടുത്ത നിമിഷത്തിൽ, അസ്തമയപർവ്വതത്തിന്റെ ഉപത്യകയിലിരുന്ന് ആരോ ഒരാൾ വിരഹശോകത്താൽ നിലവിളിക്കയായിരിക്കണമെന്നു ഊഹംതോന്നി. കടക്കം

കാളിന്ദീനദിയുടെ ഓരോ തിരമാലയിൽനിന്നുമാണൊ ഈ ഗീതസ്വനം പുറപ്പെടുന്നതെന്നുവിചാരമുണ്ടായി. പിന്നീട്, ഓരോ പൂക്കളിൽനിന്നും നികുഞ്ജങ്ങളിൽനിന്നും തടാകങ്ങളിൽനിന്നും, എന്നുവേണ്ടാ മുകളിൽനിന്നും ചുവട്ടിൽനിന്നും, അകത്തുനിന്നും പുറത്തുനിന്നും ഒക്കെ മനോഹരമായ ആ വേണുനാദം പുറപ്പെട്ടു. അതു പുറപ്പെടുവിക്കുന്നതാരാണെന്നുമാത്രം അറിഞ്ഞില്ല. ആ വേണുസ്വനം എന്തിനായിട്ടാണു വിളിക്കുന്നതെന്നും ആൎക്കും അറിവാൻ കഴിഞ്ഞില്ല, എല്ലാവരുടേയും കണ്ണുകൾ അശ്രുപരിപൂൎണ്ണമായിത്തീൎന്നു.

സദസ്യരും സഭാപതിയും എന്നല്ലാ, സ്വപക്ഷവും പരപക്ഷവും, കീൎത്തിയും അകീൎത്തിയും, ഉത്തരവും പ്രത്യുത്തരവും, ജയവും പരാജയവും, ചുരുക്കിപ്പറയുന്നതായാൽ സൎവ്വവും വിസ്മരിച്ച്, നിൎജ്ജനമായ തന്റെ ഹൃദയമാകുന്ന ലതാനികുഞ്ജത്തിലിരുന്നുകൊണ്ടാണോ ശേഖരകവി ആ വേണുഗാനം ചെയ്തതെന്നു തോന്നിപ്പോകും. അപ്പോൾ അദ്ദേഹത്തിന്റെ മനസ്സിൽ തേജോമയിയായ ഒരു സങ്കല്പമൂൎത്തിമാത്രമേ ഉണ്ടായിരുന്നുള്ളു. മനസ്സിനുമാത്രം, കമലകോമളങ്ങളായ ചരണങ്ങളുടെ ഒരു നൂപുരധ്വനി കേൾക്കുമാറായി. കവി, മോഹാലസ്യപ്പെട്ടവനെപ്പോലെ തന്റെ ഗീതത്തെ അവസാനിപ്പിച്ച് ഇരുന്നപ്പോൾ, ആ സഭാമന്ദിരത്തിന്റെ അന്തൎഭാഗം അനിൎവ്വചനീയമായ ഒരു മാധുൎയ്യത്താലും അതിമഹത്തായ ഒരു വിരഹവൈക്ലബ്യത്താലും, പരിപൂൎണ്ണമായിത്തീൎന്നു. ഇപ്പോൾ 'ധന്യാ ധന്യഃ' എന്നു പറയുവാൻ ഒരാൾക്കും ശക്തിയുണ്ടായില്ല.

സാമാജികന്മാരുടെ മനസ്സിനു പെട്ടെന്നുണ്ടായ ഈ മാററം ഒന്നു നിലച്ചപ്പോൾ, പുണ്ഡരീകൻ സിംഹാസനത്തിന്റെ മുമ്പിൽനിന്നെഴുനീററുകൊണ്ടു ചോദിച്ചു:— 'ആരാണ് രാധ എന്നുവെച്ചാൽ? കൃഷ്ണൻ എന്നു പറയുന്നതും ആരാണ്?' ഈ ചോദ്യംചോദിച്ചിട്ടു പുണ്ഡരീകൻ നാലുപുറത്തേയ്ക്കും ഒന്നു നോക്കി; ശിഷ്യരുടെ നേരെ തിരിഞ്ഞു ചിരിച്ചുകൊണ്ടു, വീണ്ടും അതുതന്നെ ചോദിച്ചു. അനന്തരം തന്റെ അസാമാന്യമായ പാണ്ഡിത്യത്തെ പ്രകടിപ്പിച്ചുകൊണ്ടു തന്നെത്താൻ സമാധാനം പറയുവാൻ തുടങ്ങി— 'രാധ എന്നു വെച്ചാൽ പ്രണവം—അതായത് ഓങ്കാരം—കൃഷ്ണൻ എന്നു പറയുന്നതു ധ്യാനയോഗം— ഭ്രൂമദ്ധ്യത്തിലുള്ള ബിന്ദുവത്രേ ബൃന്ദാവനം—' ഈ വ്യാഖ്യാനത്തിനായി പുണ്ഡരീകൻ ഇഡ, പിംഗല, സുഷുമ്ന, നാഭിപത്മം, ഹൃൽപത്മം, നാഭിരന്ധ്രം എന്നിവയേയും അതുപോലെയുള്ള മററു ശബ്ദങ്ങളേയും കൊണ്ടുവന്നു. രാകാരത്തിനും ധാകാരത്തിനും, കൃഷ്ണശബ്ദത്തിന്റെ കകാരംമുതൽ ണകാരംവരെയുള്ള ഓരോ അക്ഷരത്തിനും, തിരിച്ചും മറിച്ചും വ്യാഖ്യാനിക്കുമ്പോൾ എത്രയെത്ര വിധത്തിൽ ഭിന്നഭിന്നങ്ങളായ അൎത്ഥങ്ങൾ വരുമെന്നു നിരൂപിക്കയും ചെയ്തു. അയാൾ തന്റെ വ്യാഖ്യാനത്തെ ഇങ്ങിനെ തുടൎന്നു—'കൃഷ്ണൻ എന്നുവെച്ചാൽ യജ്ഞം, രാധ എന്നത് അഗ്നി— കൃഷ്ണൻ വേദം, രാധ ഷഡ്ദൎശനി.— കൃഷ്ണൻ ശിക്ഷ, രാധ ദീക്ഷ— രാധ മീമാംസ, കൃഷ്ണൻ തൎക്കം.—രാധ ഉത്തരപ്രത്യുത്തരം, കൃഷ്ണൻ ജയലാഭം' ഇത്രയും പറഞ്ഞിട്ടു രാജാവിനേയും പണ്ഡിതന്മാരേയും മന്ദഹാസപൂൎവ്വം ഒന്നു നോക്കി പുണ്ഡരീകൻ യഥാസ്ഥാനം ഇരുന്നു. രാജാവ് പുണ്ഡരീകന്റെ അത്ഭുതശക്തിയാൽ, തീരെ മോഹിതനായി. സഭ്യന്മാരായ വിദ്വാന്മാൎക്കും അത്രമാത്രമായ ആശ്ചൎയ്യം തോന്നി. രാധാകൃഷ്ണപദങ്ങളുടെ ഈ പുതിയ വ്യാഖ്യാനം പുറപ്പെട്ടതോടുകൂടി മുമ്പുണ്ടായിരുന്ന വേണുഗാനവും കാളിന്ദീകല്ലോലവും പ്രണയപാരവശ്യവും അകലത്തു തെറിച്ചു. ഭൂമിക്കു വസന്തകാലത്തുണ്ടായ അതിലളിതമായ ഹരിതവൎണ്ണത്തെ തേച്ചുകളഞ്ഞ് ഒരാൾ ഗോമയം തേച്ചാലത്തെ മാതിരി ആയി. ശേഖരൻ തന്റെ അത്രയും ദിവസത്തെ എല്ലാ ഗീതികളും വിഫലപ്പെട്ടുപോയെന്നുതന്നെ വി

ചാരിച്ചു. ഇനിയും തന്റെ ഗാനം തുടൎന്നു കളയാമെന്നു വെച്ചാൽ അതിന്നു ശക്തിയും ഇല്ല. അന്നത്തെ സഭയും പിരിഞ്ഞു.

*    *    *    *    *

പിറേറദിവസം സഭയിൽ പുണ്ഡരീകൻ വ്യസ്തം, സമസ്തം, ദ്വിവ്യസ്തം, ദ്വിസമസ്തം, ആദ്യുത്തരം, മദ്ധ്യോത്തരം, അന്തോത്തരം, വാക്യോത്തരം, ശ്ലോകോത്തരം, വചനഗുപ്തം, ക്രിയാഗുപ്തം, കാരകഗുപ്തം, മാത്രാച്യുതകം, ച്യുതദത്താക്ഷരം, അൎത്ഥഗൂഢം, ശുദ്ധാപഭ്രംശം, വ്യാജോക്തി, പ്രഹേളിക, ചക്രബന്ധം, പത്മബന്ധം, എന്നുതുടങ്ങി അനേകപ്രകാരത്തിൽ അത്ഭുതമായ ശബ്ദസാമൎത്ഥ്യത്തെ പ്രദൎശിപ്പിച്ചു. അതെല്ലാം കേട്ടിട്ടു സാമാജികന്മാരൊക്കെയും ആശ്ചൎയ്യത്താൽ നിശ്ചലന്മാരായിത്തീൎന്നു. ശേഖരൻ ഉണ്ടാക്കിയ കാവ്യങ്ങളൊക്കെയും വളരെ സരളവും പ്രസന്നവുമാണ്. സുഖദുഃഖാദികൾ ഉണ്ടാകുമ്പോഴും ഉത്സവാവസരങ്ങളിലും സാധാരണക്കാരൊക്കെയും അവ വായിക്കാറുമുണ്ട്. എന്നാൽ ശേഖരന്റെ കാവ്യത്തിന്നു ഗുണമൊന്നുമില്ലെന്നു ഇന്നു അവൎക്കെല്ലാം ബോദ്ധ്യമായി. അവർ വിചാരിച്ചാൽത്തന്നെ അതുപോലുള്ള കാവ്യങ്ങൾ വേണമെങ്കിൽ ഉണ്ടാക്കുവാൻ കഴിയും. അങ്ങിനെ ചെയ്യാതിരിപ്പാനുള്ള കാരണം, പ്രധാനമായി, അതിന്നു മോഹമില്ലായ്മയും പരിചയക്കുറവും എടയില്ലായ്മയുമാണ്. ആ കഥകളൊന്നും പുതിയവയോ കഠിനമായവയോ അല്ലല്ലോ. എന്നല്ലാ, അവയിൽനിന്നു ജനങ്ങൾക്കു പറയത്തക്ക അറിവുകളൊന്നും കിട്ടാനുമില്ല. എന്നാൽ, ഇന്നിപ്പോൾ അവൎക്കു കേൾക്കുവാനിടയായ കാവ്യം അങ്ങിനെയൊന്നുമല്ല. അതു അത്യത്ഭുതമായിരിയ്ക്കുന്നു. ഇന്നലെ കേട്ട പ്രസംഗത്തിൽത്തന്നെ വളരെ ആലോചിപ്പാനും പലസംഗതികൾ പഠിയ്ക്കുവാനും വകയുണ്ടായിരുന്നു. എല്ലാംകൂടി നോക്കിയപ്പോൾ പുണ്ഡരീകമഹാകവിയുടെ പാണ്ഡിത്യത്തിന്റെയും പാടവത്തിന്റെയും മുമ്പിൽ, തങ്ങളുടെ കവിയെ വെറും ബാലനെപ്പോലെയല്ലാതെ സാധാരണയിൽ കവിഞ്ഞനിലയിൽ വിചാരിയ്ക്കുവാൻ ആരുമുണ്ടായില്ല. ഇപ്രകാരം സഭ്യരുടെ ഉള്ളിൽ ഉദിച്ച അഭിപ്രായത്തെ പുണ്ഡരീകൻ അതിവേഗത്തിൽ മനസ്സിലാക്കി. മത്സ്യങ്ങൾ വാലിട്ടുവെട്ടുമ്പോൾ വെള്ളത്തിനുള്ളിൽ ഉണ്ടാവുന്ന എത്രയും ചെറുതായ ചലനത്തെപ്പോലും, താമരക്ക് എളുപ്പത്തിൽ അറിവാൻ കഴിയുമല്ലോ.

ഇന്ന് ഒടുക്കത്തെ ദിവസമാണ്. ഇന്നാണ് ജയപരാജയങ്ങളെ നിശ്ചയിക്കേണ്ടതു. സിംഹാസനസ്ഥനായ രാജാവ്, തന്റെ സഭാകവിയുടെ നേരെ തീക്ഷ്ണമായി ഒന്നു നോക്കി. ആ നോട്ടത്തിന്റെ അഭിപ്രായം എന്തെന്നാൽ—"നീ ഇന്ന് ഒന്നും ഉത്തരംപറയാതെ ഇരുന്നുപോകരുത്. തിച്ചയായും കഴിയുന്ന വിധത്തിൽ ശ്രമിച്ചു നോക്കണം" എന്നാണ്. ശേഖരൻ വളരെ തളൎന്നഭാവത്തിൽ എഴുനിററ് ഇങ്ങിനെ പറഞ്ഞു—"ഹേദേവി, സിതകമലവാസിനി, വീണാധാരിണി, നീ കമലവനത്തെ ദൂരെ വിട്ടേച്ച് മല്ലഭൂമിയിലേയ്ക്കു ചെല്ലുകയാണെങ്കിൽ, അമൃതുപാനത്തിനായി നിന്റെ പാദപത്മത്തെ ആശ്രയിച്ചിരിയ്ക്കുന്ന ഭക്തന്മാരുടെ ഗതി എന്തായിരിക്കും?" ഈ വാക്കു കവിപറഞ്ഞതുമുഖം കുനഞ്ഞൊന്നു പൊക്കിയിട്ടായിരുന്നു. അപ്പോൾ, അന്തഃപുരവാതായനത്തിന്നുനേരെ, ഭഗവതി വീണയും കയ്യിലെടുത്തു നയനവും താഴ്ത്തി വന്നിരിക്കുന്നതായി അയാൾക്കു തോന്നി.

അനന്തരം പുണ്ഡരീകൻ ധൃതഗതിയിൽ എഴുനേററ് ഉറക്കെ ഒന്നു ചിരിച്ചുകൊണ്ട്, ശേഖരപദത്തിന്റെ ഒടുവിലെ രണ്ടക്ഷരം എടുത്തു ദ്രുതമായി ചോദ്യം തുടങ്ങി. പുണ്ഡരീകൻ പറഞ്ഞു—"ഖരത്തിന്നു കമലത്തിനോട് എന്തു സംബന്ധമാണുള്ളത്? സംഗീതം ഇത്രവളരെ ശീലിച്ചിട്ടുകൂടി ഈ ജീവന്ന് എന്തുഫലമാണുസിദ്ധിച്ചിട്ടുള്ളത്? വാസ്തവത്തിൽ സരസ്വതിയുടെ അധിഷ്ഠാനമായിട്ടുള്ളതു പുണ്ഡരീകന്തന്നെയാണ്. ആ സാധുസരസ്വതി ഈ

മഹാരാജാവിന്റെ വാഴ്ചക്കാലത്ത് എന്തു കുറമാണ് ചെയ്തതാവൊ? അല്ലെങ്കിൽ ആ ദേവിയെ ഖരവാഹനയാക്കിത്തീത്ത് ഇങ്ങിനെ അപമാനിക്കുന്നതെന്തുകൊണ്ടാണ്?"

ഇതുകേട്ടിട്ട് സകലപണ്ഡിതന്മാരും പൊട്ടിച്ചിരിച്ചു. വലിയ പണ്ഡിതന്മാരല്ലാത്തവരും ചിരിക്കുന്നതിൽ പങ്കുകൂടാതിരുന്നില്ല. പാമരന്മാരിൽപ്പോലും ഈ നേരമ്പോക്കു നല്ലവണ്ണം അറിഞ്ഞവർ ചിരിക്കുവാൻ തുടങ്ങി. ഈ പരിഹാസത്തിന്നു മതിയായ സമാധാനം കൊടുക്കുന്നമെന്നുള്ള വിചാരത്തിന്മേൽ, രാജാവ് തീക്ഷ്ണമായ അങ്കുശംകൊണ്ടെന്നപോലെ രൌദ്രമായ ഒരു നോട്ടംകൊണ്ട് തന്റെ കവിയെ ഉത്തേജിപ്പിക്കുവാൻതുടങ്ങി. ശേഖരനാകട്ടെ അതൊന്നും വിചാരിയ്ക്കാതെ നിശ്ചലനായിട്ടിരുന്നു.

ഇതു കണ്ടപ്പോൾ രാജാവ് ശേഖരന്റെപേരിൽ വളരെ കോപിച്ച് സിംഹാസനത്തിൽനിന്നു താഴെ ഇറങ്ങി, തന്റെ കണ്ഠത്തിൽ അണിഞ്ഞിട്ടുള്ള മുത്തുമാല അഴിച്ച് പുണ്ഡരീകന്റെ മാറിൽ അണിയിച്ചു. സഭാവാസികളൊക്കയും "ധന്യോധന്യഃ" എന്നുപറഞ്ഞു. ഈ അവസരത്തിൽ, അന്തഃപുരത്തിൽനിന്നു ചില കങ്കണവലയനൂപുരാദികളുടെ ശബ്ദം കേൾക്കപ്പെട്ടു. അതുകേട്ടതോടുകൂടി ശേഖരൻ ആസനത്തിൽനിന്നെഴുന്നേററ് മന്ദമന്ദം സഭാഗൃഹത്തിൽനിന്നു പുറത്തേക്കുപോയി.

* * * * *

കറുത്ത ചതുർദശി– നേരം രാത്രി– കൂരിരുട്ട്– പരിമളവാഹിയായ മലയാനിലൻ വീട്ടുതോറും വീശിനടക്കുന്നു. ശേഖരൻ വീട്ടിന്നുള്ളിൽവെച്ചു തന്റെ വക സകല പുസ്തകങ്ങളും അലമാറയിൽനിന്നെടുത്ത് തന്റെ മുമ്പിൽ കൂട്ടംകൂട്ടമായി കൂട്ടിയിരിക്കുന്നു. ആ ഗ്രന്ഥസഞ്ചയത്തിൽനിന്നു താനുണ്ടാക്കിയവ മാത്രം തിരഞ്ഞെടുത്തു വേറെ വെച്ചിരിക്കുന്നു. വളരെ ദിവസങ്ങളിലായി ശേഖരൻ വളരെ ഗ്രന്ഥങ്ങൾ ഉണ്ടാക്കീട്ടുണ്ട്. അവയിൽ ചിലതു താൻതന്നെ മറന്നുപോയിരിക്കുന്നു. അതുകളെ അഴിച്ച് അദ്ദേഹം അവിടവിടെയായി ചില ഭാഗങ്ങൾ വായിച്ചുനോക്കി. അതെല്ലാം കന്നിനും കൊള്ളാത്തവയാണെന്ന് അദ്ദേഹത്തിന്നു തോന്നി. ദീർഘമായ ഒരു നിശ്വാസത്തോടുകൂടി ശേഖരൻ പറഞ്ഞു– "അഹോ! ഇത്ര കാലം ജീവിച്ചിരുന്നിട്ടു നേടിയ സമ്പാദ്യം ഇതു മാത്രമോ? ചില ഛന്ദസ്സുകളും ചില പദങ്ങളും ചില വാക്യങ്ങളും തന്നെയോ?" ശരിതന്നെ; പക്ഷേ അവയിൽ അനിർവ്വാച്യമായ സൌന്ദര്യവും ഹൃദയംഗമമായ ഭാവവും അന്തർഭവിച്ചിട്ടുണ്ടെന്ന് അദ്ദേഹത്തിന്ന് അപ്പോൾ അറിയാൻ കഴിഞ്ഞില്ല. രോഗം പിടിപെട്ടുവന്നു ഭോജ്യവസ്തുക്കളൊന്നും രുചിക്കാത്തതുപോലെ, നിർവ്വിണ്ണനായ കവിക്ക് കയ്യിൽ കിട്ടിയ പുസ്തകങ്ങളൊക്കയും ചീത്തയാണെന്നു തോന്നി. രാജാവായിട്ടുള്ള സ്നേഹവും ലോകത്തിലുള്ള കീർത്തിയും ഹൃദയത്തിലുള്ള ആശയും, എന്നുവേണ്ടാ സകലതും അന്ധകാരാവൃതമായ തന്റെ മനസ്സിൽ ശൂന്യമായിത്തോന്നി. പിന്നെ, ഓരോന്നായി എല്ലാ ഗ്രന്ഥങ്ങളും കയ്യിലെടുത്തു ചീന്തി ജാജ്വല്യമാനമായ അഗ്നിയിൽ ഹോമിച്ചുതുടങ്ങി. "മഹാപ്രഭന്മാരായ രാജാക്കന്മാർ അശ്വമേധയാഗത്തെ അനുഷ്ഠിക്കാറുണ്ട്. ഞാനിപ്പോൾ കാവ്യമേധമാണ് ചെയ്യുന്നത്" എന്നു തന്നെത്താൻ ചിരിച്ചുംകൊണ്ടു പറഞ്ഞു. അടുത്ത നിമിഷത്തിൽത്തന്നെ മറിച്ചും തോന്നി. "ഓ ഈ ഉപമ അത്ര പാറിയില്ല. മേദ്ധ്യാശ്വം സർവ്വദിക്കിലും ചെന്നു വിജയിയായി മടങ്ങിവരുമ്പോഴാണല്ലൊ അശ്വമേധം ചെയ്യാറു പതിവ്. ഞാനാകട്ടെ, നേരേമറിച്ച്, തീരെ തോററിരിക്കുമ്പോഴാണ് ഇതു ചെയ്യാൻ ആരംഭിച്ചത്. കാവ്യമുമ്പാണ് ഇതനുഷ്ഠിച്ചതെങ്കിൽ ചേരുമായിരുന്നു."

ക്രമേണ, ഓരോന്നായി എല്ലാ ഗ്രന്ഥങ്ങളും അഗ്നിക്കിരയായി. അനന്തരം കവി ശൂന്യമായ കൈകൾ പൊക്കി വിലപിച്ചു–

"അല്ലയോ അപരാജിതേ! നിന്നിൽ തന്നെയാണ് എല്ലാം ഹോമിച്ചത്. എല്ലാം ഇത്രയും കാലം ഓരോന്നോരോന്നായി എല്ലാ വസ്തുക്കളും ഞാൻ നിന്നിൽ ഹോമിക്കയായിരുന്നു. ഇന്നത്തെ ഹോമം അവസാനത്തേതാകുന്നു. ഹേ! വഹ്നിരൂപിണിയായ മോഹിനി! വളരെക്കാലമായി നീ എന്റെ മനസ്സിൽ ജ്വലിച്ചുകൊണ്ടിരിക്കയാണല്ലോ. ഞാൻ സ്വർണ്ണമായിരുന്നെങ്കിൽ എനിക്കിപ്പോൾ നല്ല പ്രഭയുണ്ടാകുമായിരുന്നു. പക്ഷേ ഞാൻ ശുഷ്കതൃണമാണ്. അതുകൊണ്ടു തന്നെയാണ് ഇങ്ങിനെ ഭസ്മശേഷനായി ഭവിച്ചത്." ശേഖരൻ ഇങ്ങിനെ വിലപിക്കുമ്പോൾ രാത്രിക്കു ക്രമേണ മൂപ്പുകൂടി വന്നു. അയാൾ, വീട്ടിലെ ഗവാക്ഷങ്ങളെല്ലാം തുറന്നിട്ടു. അയാൾ സന്ധ്യാസമയത്തുതന്നെ മല്ലിക മുതലായി തനിക്കു പ്രത്യേകം ഇഷ്ടപ്പെട്ട ചില ധവളപുഷ്പങ്ങൾ അറുത്തുവെച്ചിട്ടുണ്ടായിരുന്നു. അതൊക്കെ വാരി ഇപ്പോൾ ശയ്യമേൽ വിതറി. നാലുഭാഗത്തും വിളക്കുകൾ കൊളുത്തിവെച്ചു. അനന്തരം ഏതോ ഒരു മരത്തിന്റെ കറ സേവിക്കുകയും ഉടനെതന്നെ ശയ്യയിൽ വന്നു കിടക്കുകയും ചെയ്തു. അതോടുകൂടി, ശരീരത്തിന്റെ സന്ധിബന്ധങ്ങളെല്ലാം അയയുവാനും കണ്ണു ചിമ്മുവാനും തുടങ്ങി.

അതാ നൂപുരത്തിന്റെ കിലുക്കം കേട്ടുതുടങ്ങി. കേശപാശത്തിൽ പെരുമാറുന്ന മനോഹരമായ പരിമളം ദക്ഷിണാനിലനോടുകൂടി അകത്തേക്കു വരുന്നു. കവി, അടഞ്ഞ കണ്ണുകളോടുകൂടി ചോദിച്ചു—'ദേവി! ഈ ഭക്തന്റെ പേരിൽ ഇപ്പോഴെങ്കിലും കനിവുണ്ടായിരിക്കുന്നുവോ? ഇത്ര നാളായിട്ട് തീരെ ദുർല്ലഭയായിത്തീർന്ന ഭവതി ഇപ്പോൾ പ്രത്യക്ഷീഭവിച്ചിരിക്കുന്നുവോ?' ഇതിന്നുത്തരമായി 'അല്ലയോ കവി! ഞാനിതാ വന്നിരിക്കുന്നു' എന്ന് അതിമധുരമായ ഒരു കണ്ഠധ്വനി കേൾക്കുമാറായി. ശേഖരൻ അത്യാശ്ചര്യത്തോടുകൂടി കണ്ണുതുറന്നു നോക്കിയപ്പോൾ, ശയ്യാസമീപത്ത് ലോകൈകസുന്ദരിയായ ഒരു രമണി സ്ഥിതിചെയ്യുന്നതായി കണ്ടു. കണ്ണീർ തുളുമ്പി വീങ്ങിയ കണ്ണുകൊണ്ടു വ്യക്തമായിക്കാണ്മാൻ സാധിച്ചില്ല. ആ സമയത്തു, തന്റെ ഉള്ളിലുള്ള ആ ഛായാമൂർത്തി പുറത്തുവന്ന് ആസന്നമരണനായിരിക്കുന്ന തന്റെ മുഖത്തു നോക്കി നില്ക്കുന്നതായി അയാൾക്കു തോന്നി. ആ സ്ത്രീ പറഞ്ഞു— 'ഞാൻ രാജകന്യകയായ അപരാജിതയാണ്.' അതു കേട്ടപ്പോൾ കവി വളരെപ്പണിപ്പെട്ട് ഉത്ഥാനം ചെയ്തു. അപ്പോൾ രാജകന്യക പറഞ്ഞു:—'അങ്ങയുടെ കാര്യത്തിൽ രാജാവു ചെയ്തതു വേണ്ടപോലെ ആലോചിക്കാതെകണ്ടാണ്. വിജയം ലഭിച്ചത് അങ്ങേക്കുതന്നെയാകുന്നു. അതിനാൽ, അല്ലയോ കവി! ഞാൻ അങ്ങയെ വിജയമാലയണിയിക്കുവാനായി വന്നിരിക്കയാണ്.'

ഇങ്ങിനെ പറഞ്ഞിട്ട് അപരാജിത, താൻതന്നെ കെട്ടിയുണ്ടാക്കിയ മനോഹരമായ ഒരു പൂമാല തന്റെ കഴുത്തിൽനിന്നഴിച്ച് കവിയുടെ കഴുത്തിൽ അണിയിച്ചു. അതോടുകൂടി, കവി മരണവേദനയാൽ ആക്രാന്തനായി ശയ്യമേൽ വീണു.

കെ. വി. എം.

# സന്തകു എന്ന മഹാന്റെ

ജീവചരിത്രങ്ങളും ഉപദേശങ്ങളും

(തുടർച്ച)

---

ഒക്ക്യുബോ പ്രഭു അയച്ച പരിചാരകന്മാരിലൊരുവൻ വലിയ ചതിയനായിരുന്നു. സൽഗുണസമ്പന്നനായ സന്തകുവിന്റെ നേരെ അവന്നു കഠിനദ്വേഷം ഉണ്ടായിരുന്നതുകൊണ്ടു അയാളുടെ യത്നങ്ങളെ നിഷ്ഫലമാക്കാൻ അവൻ കഴിയുന്നത്ര ശ്രമിച്ചു. സന്തകു ഓരോ കാര്യാലോചന ചെയ്യുമ്പോൾ അവൻ ദുർന്ന്യായങ്ങളും പറഞ്ഞ ആ കാര്യങ്ങൾ മുടക്കുകയും ഗ്രാമങ്ങളിൽ പോയി സന്തകുവിന്റെ കല്പനകൾ അനുസരിക്കരുതെന്നു ജനങ്ങളോടു താക്കീതു് ചെയ്യുകയും തന്റെ കല്പനകൾ അനുസരിയ്ക്കാത്തവരെ ശിക്ഷിക്കുമെന്നു ഭീഷണിപ്പെടുത്തുകയും ചെയ്തു. ഗ്രാമജനങ്ങൾക്കു അവനെ പേടിയുണ്ടായിരുന്നതുകൊണ്ടു് അവർ അവന്റെ കല്പനകളെ അനുസരിച്ചു. കുടിലന്മാരായ സന്തകുവിന്റെ ശത്രുക്കൾ ഈ ലാക്കുനോക്കി ഈ ദുഷ്ടനെ സ്തുതിച്ചു. സന്തകുവിന്റെ പുതിയ ചട്ടവട്ടങ്ങൾക്കു വിഘ്നം വരുത്തുന്നതിൽ അവനെ കഴിയുന്നതും സഹായിച്ചു ഇങ്ങിനെ അവൻ ഗ്രാമക്കാരുടെ ഇടയിലുള്ള ശിഷ്ടന്മാരെ അനാദരിയ്ക്കുകയും ദുഷ്ടന്മാരെ അനുകൂലിയ്ക്കുകയും സന്തകുവിന്നു എതിരായിനിന്നു. പലപ്പോഴും മദ്യപിച്ചിരിയ്ക്കുമ്പോൾ അയാളേയും അയാളുടെ പ്രയത്നങ്ങളേയും പററി അപഹസിക്കുകയും ചെയ്തു.

സന്തകു വളരെ വ്യസനിച്ചു. ചിലപ്പോൾ നല്ല വാക്കു പറഞ്ഞും ധർമ്മമാർഗ്ഗം ഇന്നതാണെന്നു അവന്നു കാണിച്ചുകൊടുപ്പാൻ ശ്രമിച്ചും മററു ചിലപ്പോൾ ന്യായത്തോടുകൂടി ശാസിച്ചും അവന്റെ വിരോധം ഇല്ലായ്മചെയ്വാൻ അയാൾ ചെയ്ത ശ്രമങ്ങളെല്ലാം വ്യർത്ഥമായതേയുള്ളു. അവന്റെ നടവടി പിന്നെപ്പിന്നെ അധികം വഷളായിത്തീൎന്നു.

സന്തകു ദീർഘശ്വാസമിട്ടു ഇങ്ങിനെ വിചാരിച്ചു. 'ഇയാളുടെ സ്ഥാനവലിപ്പം നിമിത്തം എനിയ്ക്കു ഈയാൾക്കു എതിരായി ഒന്നും ചെയ്വാൻ കഴിയുന്നതല്ല. അതില്ലായിരുന്നു എങ്കിൽ ഇയാളെ എന്റെ പാട്ടിലാക്കാൻ ഞെരുക്കമുണ്ടായിരുന്നില്ല. എന്നാൽ ഈയാൾക്കു സ്ഥാനവലിപ്പമുള്ളതുകൊണ്ടു ഈയാൾ എന്നെ അപമാനിയ്ക്കുകയും ജനങ്ങളെക്കൊണ്ടു തന്റെ ആജ്ഞകൾ നടത്തിച്ചു എന്റെ ഏർപ്പാടുകളെ നിഷ്ഫലമാക്കിത്തീർക്കാൻ ഈയാൾക്കു സാധിക്കുകയും ചെയ്യുന്നു. ഈയാളെ എന്റെ അഭിപ്രായത്തോടുകൂടി യോജിപ്പിക്കാൻവേണ്ടി ഞാൻ എന്റെ സമയം മുഴുവനും കളഞ്ഞാൽ എന്റെ ജോലികൾ നടക്കുകയില്ല. അതുകൊണ്ടു 'ചതികൊണ്ടിവനെയെടുത്തുമറിയ്ക്കുകയല്ലാതെ നിവൃത്തിയൊന്നുമില്ല'

പിന്നെ സന്തകു തന്റെ ഭാര്യയോടു പറഞ്ഞു. 'ഈയാൾക്കു് അരികൊണ്ടുണ്ടാക്കുന്ന മദ്യത്തിൽ അതിയായ ആസക്തിയുള്ളതിനാൽ ദിവസേന രാവിലെ ഈയാൾ എണീക്കുമ്പോഴെക്കു നീ നല്ല ചൂടുള്ള മദ്യവും വിശേഷഭക്ഷണപദാർത്ഥങ്ങളും കൊണ്ടുപോയിക്കൊടുക്കുക. അവൻ ഈ ദിക്കിൽ എത്തിയതിൽപിന്നെ വളരെ ബുദ്ധിമുട്ടി പണി എടുക്കുക നിമിത്തം അവന്നു ക്ഷീണമുണ്ടായിരിക്കുമെന്നും നീ കൊണ്ടുചെന്ന മദ്യവും മററും കഴിച്ചാൽ ക്ഷീണം തീൎന്നു നല്ല സുഖമാവുമെന്നും മററും അവനോടു പറക. ഇങ്ങിനെ ചെയ്തു് അവനെ സന്തോഷിപ്പിക്കാനായി ഞാൻ നിന്നെ ഏല്പിച്ചിരിക്കുന്നു എന്നും അവനോടു

പാക. പിന്നെ മദ്യവും നല്ല ഭക്ഷണദ്രവ്യങ്ങളും വേണ്ടുവോളം കൊടുത്തു പകൽ മുഴുവനും അവനെ രസിപ്പിയ്ക്കുക. എന്റെ കൃത്യങ്ങൾ നിർവ്വഹിക്കാൻ ഞാൻ ഈ ഒരു വഴി മാത്രമേ കാണുന്നുള്ളു. അതുകൊണ്ടു നീ ഞാൻ പറഞ്ഞവിധത്തിൽ നിന്നു ഒരണുപോലും തെററാതെ ചെയ്യുക.'

ഭർത്താവു പറഞ്ഞപ്രകാരം സന്തകുവിന്റെ ഭാര്യ അവന് ഏററവും വിശേഷമായ മദ്യവും രുചികരമായ ഭക്ഷണദ്രവ്യങ്ങളും കൊടുത്തു. അവന്നു ബഹു സന്തോഷമായി. പകൽ മുഴുവനും മദ്യപിച്ചും വിരുന്നുണ്ടും തന്നെ കഴിഞ്ഞു. പിറെറ ദിവസവും അവൾ ഇതേമാതിരി ആഹാരപദാർത്ഥങ്ങൾ തെയ്യാറാക്കിക്കൊടുത്തു. പിന്നെ ദിവസന്തോറും സന്തകുവിന്റെ ഭാര്യ കൊണ്ടുവന്ന മദ്യവും ഭക്ഷണപദാർത്ഥങ്ങളും കഴിച്ച് അന്യചിന്ത കൂടാതെ അവൻ കാലക്ഷേപം കഴിച്ചു. അവൻ ഊരുകാരുടെ വീടുകളിൽ പതിവായി പോയിരുന്നതു നിർത്തൽ ചെയ്തു. ദുഷ്ടന്മാരും ഏഷണിക്കാരും ആയ ജനങ്ങൾ അവനെ പലപ്പോഴും കാണാൻ വന്നിരുന്നു എങ്കിലും അവന്ന് ഒരിക്കലും നല്ല ബോധം ഇല്ലാതിരുന്നതുകൊണ്ട് അവരുടെ ദുരാലോചനകളിൽ ചേരുവാൻ അവന്നു തരമായില്ല.

സാധുക്കളെ സഹായിച്ചും തരിശുസ്ഥലങ്ങളെ കൃഷിചെയ്യത്തക്കതാക്കിയും രാപ്പകൽ ഒരുപോലെ ആ ഗ്രാമക്കാരുടെ സ്ഥിതി നന്നാക്കാൻ ശ്രമിച്ചും സന്തകു പിന്നെയും പ്രയത്നം ചെയ്തുതുടങ്ങി. ഒടുക്കം സന്തകുവിന്റെ പ്രയത്നങ്ങൾ ഫലോദയങ്ങളായി കണ്ടുതുടങ്ങിയപ്പോൾ അയാളുടെ വിരോധി ലജ്ജിക്കുകയും തന്റെ പൂർവ്വദുഷ്ടതയെപ്പററി പശ്ചാത്തപിയ്ക്കുകയും ചെയ്ത് പിന്നീടു ജനക്ഷേമത്തിന്നുവേണ്ടി വളരെ ശുഷ്കാന്തിയോടുകൂടി യത്നിയ്ക്കുകയും സന്തകുവിന്നു വേണ്ട ഒത്താശകൾ ചെയ്തുവരികയും ചെയ്തു.

V

ഉത്സുകദ്ധ്യാബം വക സ്വത്തുക്കൾ നന്നാക്കേണ്ടതിന്നു പണമൊന്നും സന്തകു വാങ്ങിയില്ലെന്നു മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലൊ. സന്തകു തന്റെ സ്വന്തം സ്വത്തുക്കൾ വിററുകിട്ടിയ പണം അതിലേക്കായി ഉപയോഗിച്ചു. സ്വല്പംകൊണ്ടു തുടങ്ങി അതിങ്കലുള്ള സഹജമായ വർദ്ധനാശക്തികൊണ്ടുതന്നെ അതിനെ വർദ്ധിപ്പിക്കുന്നതായ പണ്ടത്തെ നല്ല വഴിയെ അയാൾ അനുസരിച്ചു.

തന്റെ കീഴിലുള്ള ഗ്രാമങ്ങളിലെ ജനസംഖ്യ വർദ്ധിപ്പിക്കാനായി അന്യദേശങ്ങളിൽനിന്ന് അയാൾ ആളുകളെ ക്ഷണിച്ചുവരുത്തി. ഈ പരദേശികളുടെ നേരെ അയാൾ വളരെ ദയകാണിച്ചു ഒരുവന്റെ സ്വന്തം കുട്ടികളേയും അന്യന്മാരേയും ഒരേ മാതിരി ദയയോടുകൂടി വിചാരിക്കുന്നത് അത്ര ശരിയല്ലെന്നു ചിലർ ആക്ഷേപം പറഞ്ഞപ്പോൾ സന്തകു ഇങ്ങിനെ ഉത്തരം പറഞ്ഞു. 'മാതാപിതാക്കന്മാരും കുട്ടികളും തമ്മിൽ സഹജമായ ഒരു സ്നേഹബന്ധം ഉണ്ട്. അന്യന്മാർ തമ്മിൽ അതില്ല. അതുകൊണ്ടു പുതുതായി വന്ന ഈ കൂട്ടർ ഇവിടെ സ്ഥിരമായി കുടിപാർക്കുന്നതോ അല്ലെങ്കിൽ ഇവിടംവിട്ടു തിരിയെ പോകുന്നതോ നാം അവരുടെ നേരെ കാണിക്കുന്ന ദയയുടെ താരതമ്യംപോലെ ഇരിക്കുന്നതാണ്. എന്നു തന്നെയല്ല ഇവരുടെ ഇടയിൽ വളരെ പേർ അലഞ്ഞുനടക്കുന്നതിൽ മോഹമുള്ളവരാണ്. അവരെ ഇവിടെ സ്ഥിരമായി പാർപ്പിക്കേണമെങ്കിൽ നമ്മുടെ സ്വന്തം കുട്ടികളുടെ നേരെ നാം കാണിക്കുന്ന ദയയേക്കാൾ ഇരട്ടി ദയ നാം ഇവരുടെ നേരെ കാണിക്കണം'

ഈ ഉത്തരത്തിൽ നിന്നു പുതുതായി വന്നവരുടെ നേരെ സന്തകുവിന്റെ ആചരണം എത്രത്തോളം നന്നായിരുന്നു എന്നു നമുക്കു ഗ്രഹിയ്ക്കാവുന്നതാണ്. അന്യന്മാരുടെ നേരെ ഇത്ര ദയയുണ്ടായിരുന്ന സന്തകുവിന് ആ ഗ്രാമങ്ങളിലെ സ്വദേശികളുടെ നേരെ എത്ര അധികം ദയയുണ്ടായിരുന്നിരിയ്ക്കണം. തങ്ങളുടെ ദാരിദ്ര്യത്തി

ൻെറ ആധിക്യം നിമിത്തം ആക്കെങ്കിലും
വിട്ടുവിട്ടു പോവേണ്ടതായിവന്നാൽ സന്ത
കു അവൎക്കു വീടും നിലവും നെല്ലും വസ്ത്ര
വും കൃഷിക്കോപ്പുകളും കൊടുക്കുകയൊ നി
കുതി വിട്ടുകൊടുക്കുകയൊ ചെയ്യും. എ
ന്നതുതന്നെയല്ല വിട്ടിലിരുന്നു പ്രവൃത്തി എടു
ത്ത് ഉപജീവനം കഴിപ്പാൻ വേണ്ടുന്ന സ
ഹായങ്ങളെല്ലാം അയാൾ അവൎക്കു ചെയ്തു
കൊടുത്തു.

എന്നാൽ ചിലരെ സംബന്ധിച്ചേട
ത്തോളം അവരെ അയാൾ എത്ര അധി
കം സഹായിച്ചുവോ അത്ര അധികം അ
വരുടെ ബുദ്ധിമുട്ടുകളും വൎദ്ധിച്ചുവന്നു. ദാ
രിദ്ര്യത്തിൽനിന്നു കരകയറുന്നതിന്നു പക
രം അവർ അധികമധികമായ കഷ്ടതയി
ൽ അകപ്പെട്ടുതേയുള്ളൂ. ഈ തരക്കാരുടെ
സ്ഥിതിയെപ്പററി സന്തകുവിന്നു വളരെ വ്യ
സനമുണ്ടായി. സന്തകു ഇങ്ങിനെ വിചാ
രിച്ചു: 'ഉണങ്ങിപ്പോയ മരങ്ങൾക്ക് എ
ത്രതന്നെ വളം ചേൎത്താലും അവ തളിൎക്കു
കയില്ല. ഇളയ മരങ്ങളെ ശുശ്രൂഷ ചെയ്തു
രക്ഷിച്ചാൽ അവ വളരെ വേഗത്തിൽ വള
രുന്നതാണ്. ദുഷ്ടന്മാരുടെ അക്രമമായ ന
ടപടികൾ ദിനംപ്രതി വൎദ്ധിച്ചുവരുന്നതി
നാൽ അവരുടെ നാശം അടുത്തിരിക്കുന്നു.
അവരുടെ ബുദ്ധിമുട്ടുകൾ തീൎത്ത് അവരെ
സുഖികളാക്കിത്തീൎത്താൽ നാം അവരുടെനാ
ശം ധൃതിപ്പെടുത്തുകമാത്രമാണ് ചെയ്യുന്നതു.
അങ്ങിനെ ചെയ്യുന്നതു യഥാൎത്ഥത്തിൽ ദ്രോ
ഹമായി പരിണമിക്കുന്നതാണ്. ഗുണ
ദോഷം പറഞ്ഞു കൊടുത്ത് ആദ്യം തന്നെ
അവരുടെ മനസ്സിനെ നമുക്കു മാററാൻ ക
ഴിയുകയും പിന്നെ അവർ തങ്ങളുടെ ദുൎന്ന
ടപ്പുകളെ ഓരോന്നായി ഉപേക്ഷിക്കുന്നതു
നമുക്കു ദൃഷ്ടാന്തപ്പെട്ടതിൻെറ ശേഷം നാം
അവരെ സഹായിക്കുകയും ചെയ്താൽ അ
തു പുതിയ മരങ്ങൾക്കു വളം ഇടുന്നതുപോ
ലെയും ദോഷരഹിതവും ശാശ്വതവുമായ
ഒരു ഉപകാരവും ആയിത്തീരുന്നതാണ്.
എന്നാൽ എത്രതന്നെ നല്ല ഉപദേശം
ചെയ്തിട്ടും തങ്ങളുടെ ചീത്ത നടവടികളെ
ഉപേക്ഷിച്ചു മൎയ്യാദയ്ക്കു നടക്കാൻ ഒരുങ്ങാ
ത്തവൎക്കു സഹായം ചെയ്തിട്ട് ഒരു ഫലവും
ഇല്ല. അവരുടെ നാശം പൂൎത്തിയാവുന്ന
തുവരെ നമുക്കു കാത്തിരിക്കാനെ തരമുള്ളൂ.
അതിന്നുശേഷം അവരുടെ അവകാശിയാ
യി ദായാദിക്കാരിൽനിന്നു നല്ലൊരുവനെ
തിരഞ്ഞെടുക്കണം. ഇവർ പുതിയ വൃ
ക്ഷങ്ങളെപ്പോലെ ആവുന്നതാണ. ദയ
യാകുന്ന വളംകൊണ്ട് ഇവരും നല്ല സ്ഥി
തിയിലാവുമെന്നതിന്നു സംശയമില്ല.

ബുദ്ധിമുട്ടുള്ളവൎക്കു ധനസഹായം ചെ
യ്യുന്നതിന്നു മുമ്പായി സന്തകു അവരുടെ
സ്വഭാവത്തെ നല്ലവണ്ണം ശ്രദ്ധിച്ചു മന
സ്സിലാക്കി. അയാൾ ശുഷ്കാന്തിയോടുകൂടി
അവൎക്കു നല്ല ഉപദേശം കൊടുത്തു. അത
നുസരിച്ച് അവർ നല്ലവഴിക്കു നടക്കാൻ
തുടങ്ങിയാൽ അയാൾ അവൎക്കു സഹായം
ചെയ്തുകൊടുക്കും. എന്നാൽ തങ്ങളുടെ
ചീത്ത നടവടികളെ മാററാൻ ശ്രമിക്കാ
ത്തവൎക്ക് എത്രതന്നെ ദാരിദ്ര്യം ഉണ്ടായിരു
ന്നാലും വേണ്ടില്ല അയാൾ ഒരു സഹായ
വും ചെയ്തില്ല.

സന്തകുവിൻെറ ഏൎപ്പാടായ ദയാപൂ
ൎവ്വമായ ഭരണം ശരിയായി നടത്തി ആ
ഗ്രാമങ്ങളെ സമ്പൽസമൃദ്ധിയുള്ളതാക്കി
ത്തീൎക്കേണമെങ്കിൽ എല്ലാ ദരിദ്രന്മാൎക്കും
ഒരുപോലെ ധനസഹായം ചെയ്യേണ്ടതാ
ണെന്ന് ഒഡാവരയിൽനിന്നു വന്ന ഉദ്യോ
ഗസ്ഥന്മാർ ഖണ്ഡിച്ചുപറഞ്ഞു. എന്നാൽ
അൎഹതയില്ലാത്ത സാധുക്കളെ സഹായി
ക്കുന്നതുകൊണ്ടു ഗുണത്തേക്കാൾ അധികം
ദോഷമാണ് ഉണ്ടാവുക എന്നു സന്തകു മ
റുവടി പറഞ്ഞു. ദീൎഘദൎശിയായ അയാ
ളുടെ നീതിചാതുൎയ്യത്തെ മനസ്സിലാക്കാൻ
കഴിയാത്ത ആ ഉദ്യോഗസ്ഥന്മാൎക്ക് അയാ
ളുടെ ചട്ടവട്ടങ്ങളെപ്പററി ദിവസംതോറും
അതൃപ്തി വൎദ്ധിച്ചുവന്നു. സന്തകുവിൻെറ
പ്രവൃത്തിമൂലം ഊരുകളിൽ സമൃദ്ധിയുണ്ടാ
വുന്നതിന്നു പകരം ദാരിദ്ര്യമാണ് അധിക
മായിത്തീരുന്നതെന്ന് അവർ പരക്കെ
ഘോഷിച്ചു. താല്ക്കാലികമായ ധനസഹാ

യം കിട്ടാത്തതുകൊണ്ടു ചില സാധുക്കൾക്കു അയാളുടെ നേരെ അതൃപ്തിയുണ്ടായി.

ഈ ഘട്ടത്തിൽ സന്തകു ഗ്രാമജനങ്ങളെ ബുദ്ധിമുട്ടിക്കുന്നു എന്നും മറ്റും പല കളുവായ കുറങ്ങളും ചുമത്തി ഒക്കൃബോ പ്രഭുവിന്റെ ഉദ്യോഗസ്ഥന്മാരിൽ മൂന്നുപേർ കധാവരയിലെ മേലധികാരിമാൎക്ക ഗൂഢമായി എഴുത്തയച്ചു. ഈ ദോഷാരോപണങ്ങളിൽ എത്രത്തോളം യഥാൎത്ഥമുണ്ടെന്നറിവാനായി പ്രഭു കധാവരയിലേക്കു് ചെല്ലാനായി സന്തകുവിന്നു് കല്പനകൊടുത്തു. അയാൾ ഉടനെ അവിടെചെന്നു് പ്രഭുവിന്റെ ചോദ്യങ്ങൾക്കു് ഇങ്ങിനെ മറുവടിപറഞ്ഞു. "സാക്കരമാക്കിയിൽ പോയതിന്റെ ശേഷം എന്റെ ജോലി നല്ലവണ്ണം നടത്തി ജനങ്ങൾക്കു ക്ഷേമം വരുത്തേണം എന്നു് ഏകവിചാരത്തോടുകൂടി ഞാൻ എന്നാൽ കഴിയുന്നവണ്ണം ബുദ്ധിമുട്ടി പണി എടുത്തിട്ടുണ്ടു്. എന്നെ ഏല്പിച്ചിരിക്കുന്ന ചുമതല മുഴുവനാവാതെ ഏതാനും ഭാഗം മാത്രം കഴിഞ്ഞിരിക്കുന്ന ഈ ഘട്ടത്തിൽ ഈ മാതിരി ദോഷാരോപണങ്ങൾ ചെയ്വാൻ അങ്ങയുടെ ആൾക്കാൎക്കു് തോന്നിയതു് എന്റെ ഭാഗ്യദോഷം എന്നുമാത്രമല്ല അങ്ങയുടേയും കൂടി ദുഷ്കാലം എന്നേ പറവാനുള്ളു. മറ്റുള്ളവരേ കുറപ്പെടുത്താനോ എന്റെ പ്രവൃത്തികൾ ദോഷരഹിതങ്ങളാണെന്നു സ്ഥാപിക്കാനോ ഞാൻ ആഗ്രഹിക്കുന്നില്ല. അതുകൊണ്ടു് എന്നെ ഈ ജോലിയിൽനിന്നു് ഒഴിവാക്കി എന്നെ കുറ്റംപറയുന്ന അങ്ങയുടെ ഉദ്യോഗസ്ഥന്മാരെ എനിക്കുപകരം വെക്കാനായി ഞാൻ അപേക്ഷിക്കുന്നു. ഗ്രാമങ്ങളുടെ ക്ഷേമം ഒന്നുമാത്രമാണു് എന്റെ പരമോദ്ദേശ്യം. അങ്ങയുടെ ആൾക്കാൎക്കു് അതു ചെയ്വാൻ സാധിച്ചാൽ ഞാൻ ഏറ്റവും കൃതാൎത്ഥനായി."

ഈ ഉത്തരം കേട്ട ഉടനെ സന്തകു ഏറ്റവും സ്വാമിഭക്തിയുള്ളവനാണെന്നും അയാളുടെമേൽ ചുമത്തപ്പെട്ട കുറങ്ങൾ കളവായിട്ടുള്ളതാണെന്നും പ്രഭുവിന്നു് ബോദ്ധ്യമായി. തനിക്കുവേണ്ടി ഇത്രകാലം ബുദ്ധിമുട്ടി പണി എടുത്തതിന്നു അദ്ദേഹം അയാളോടു് നന്ദിപറഞ്ഞു് വീണ്ടും ഇങ്ങിനെ പറഞ്ഞു. "നിങ്ങളുടെ വിശ്വാസയോഗ്യതയെപ്പറ്റി എനിക്കു് ലേശം സംശയമില്ല. സാധാരണന്മാൎക്കു നിങ്ങളുടെ മഹത്തായ ആശയങ്ങളെ ധരിപ്പാൻ ശക്തിയില്ലാത്തതുകൊണ്ടു് അവർ നിങ്ങളെ തെറ്റിധരിക്കയും നിങ്ങളുടെമേൽ കളവായ കുറങ്ങൾ ചുമത്തുകയുംചെയ്യുന്നു. അടിസ്ഥാനമില്ലാതെ നിങ്ങളെ കുറപ്പെടുത്തിയതിന്നു ഞാൻ അവരെ ശിക്ഷിക്കും."

സന്തകു പറഞ്ഞു:- എന്നാൽ അവർ ദുഷ്ടതയോടുകൂടി ഒന്നും പ്രവൃത്തിച്ചിട്ടില്ല. അവരുടെ ദൃഷ്ടിയിൽ ഈ ദോഷാരോപണങ്ങളൊന്നും കളവായിട്ടുള്ളതല്ല. എന്റെ ഏൎപ്പാടുകളെ നല്ലവണ്ണം ഗ്രഹിക്കാത്തതുകൊണ്ടു് അവ ജനങ്ങൾക്കു ദോഷകരമായി പരിണമിച്ചെങ്കിലൊ എന്നു അവൎക്കു വാസ്തവത്തിൽ ഭയമുണ്ടായി. എജമാനപ്രീതിയനുസരിച്ചു നടക്കേണമെന്നു മാത്രമെ അവരും യഥാൎത്ഥത്തിൽ വിചാരിച്ചിട്ടുള്ളു. അതുകൊണ്ടാണു് ഇപ്പോൾ ഞാൻ അവരെ കുറപ്പെടുത്തി എന്റെ പ്രവൃത്തിയെ നീതീകരിപ്പാൻ തുനിയാത്തതു്. അങ്ങു് അവരെ ശിക്ഷിച്ചാൽ അതിന്നു കാരണഭൂതൻ ഞാനാവുന്നതുകൊണ്ടു് എന്നെത്തന്നെ ഞാൻ നിന്ദിച്ചു ഞാൻ എന്റെ ജോലി രാജിവെക്കും. അവരെ ആശ്വസിപ്പിച്ചു ശുഷ്കാന്തിയോടുകൂടി പ്രവൃത്തി എടുക്കാൻ ഉത്സാഹിപ്പിച്ചാലും- അവർ ഇപ്പോഴത്തെ ജോലിയിൽ തന്നെ കുറെ ദിവസവുംകൂടി ഇരിക്കട്ടെ. എന്നാൽ ഏറെത്താമസിയാതെ അവൎക്കു എന്റെ ഉദ്ദേശങ്ങളെല്ലാം മനസ്സിലാക്കാൻ കഴിയും".

സന്തകുവിന്റെ സ്വഭാവഗുണം കണ്ടു പ്രഭുവിന്നു വളരെ സന്തോഷം തോന്നി. പിന്നെ അയാളെ ദ്വേഷ്യം പറഞ്ഞവരുടെ നേരെ നോക്കി ഇങ്ങിനെ പറഞ്ഞു. 'അല്പബുദ്ധികളായ നിങ്ങൾക്കു നിനോമിയയുടെ അഗാധമായ ബുദ്ധിവൈഭവത്തെ എങ്ങിനെ ഗ്രഹിപ്പാൻ കഴിയും? അയാ

ളുടെ മേൽ കുററം ചുമത്തിയതു തീരെ തെററാണ്. അതിന്നു നിങ്ങൾക്കു നല്ല ശിക്ഷ തരേണ്ടതാണ്. എങ്കിലും നിനോമിയ നിങ്ങളുടെ മേൽ യാതൊരു കുററവും ചുമത്താതെ നിങ്ങൾക്കു അനുകൂലമായിനിന്നു അയാളുടെ പരിഷ്കാരങ്ങളെല്ലാം പൂർത്തിയാകുന്നതുവരെ അയാളൊന്നിച്ചു പ്രയത്നിക്കാൻ നിങ്ങളെ അനുവദിക്കേണമെന്ന് അയാൾ ആവശ്യപ്പെട്ടതുകൊണ്ടു ഞാൻ ഇത്തവണ നിങ്ങൾക്കു മാപ്പു തരുന്നു. എന്നാൽ മേലിൽ നിങ്ങൾ ഈ മാതിരി പ്രവൃത്തിച്ചാൽ ഞാൻ നിങ്ങളെ കഠിനമായി ശിക്ഷിക്കാതിരിക്കയില്ല.'

ആ മൂന്നുദ്യോഗസ്ഥന്മാരും പേടിച്ചു വിറച്ചു. എന്നാൽ സന്തകുവിൻെറ ഔദാര്യം കണ്ട് അവരുടെ മനസ്സിന്നു വളരെ ആർദ്രതയുണ്ടായി. അന്നുമുതൽക്ക് അവർ നിർവ്യാജമായി സന്തകുവിന്നു വേണ്ട ഒത്താശകളെല്ലാം ചെയ്തുകൊടുത്തു.

## VI

മുൻപ്രസ്താവിക്കപ്പെട്ട സംഭവം സന്തകുവിന്നു വലിയ വ്യസനകാരണമായിത്തീർന്നു. അയാൾ ഇപ്രകാരം വിചാരിച്ചു. 'ഞാൻ ഈ ദിക്കിൽ വന്നിട്ടു കുറെ കാലമായി. ഈ ദിക്കുകാർക്കു സമാധാനവും ക്ഷേമവും വരുത്താൻവേണ്ടി ഞാൻ നിരന്തരമായിപ്രയത്നം ചെയ്തിട്ടുണ്ട്. കുടിലന്മാരായ ശത്രുക്കളുടെ കപടോപായങ്ങൾകൊണ്ട് എൻെറ ശ്രമങ്ങൾ ഫലിക്കുന്നില്ല. എന്നെ സഹായിക്കാൻവേണ്ടി അയക്കപ്പെട്ടന്ന ഉദ്യോഗസ്ഥന്മാരുംകൂടി എന്നെ വിശ്വസിക്കാതെ എനിക്ക് എതിരായി നിന്ന് എന്നെപ്പററി ഓരോ ദൂഷ്യങ്ങൾ പ്രഭുവിനോടു പറയുന്നു. കാലക്രമത്തിൽ എൻെറ ചട്ടവട്ടങ്ങൾ ഉന്നതഫലങ്ങളായി കലാശിക്കുമെന്നുള്ളതിന്നു സംശയമില്ല. എങ്കിലും പ്രത്യക്ഷമായും പരോക്ഷമായും ഉള്ള വിരോധികളുടെ ആധിക്യംകൊണ്ട് എൻെറ ഉദ്യമം സഫലമാവാൻ എത്ര കാലം വേണ്ടിവരുമെന്നു പറവാൻ സാധിക്കുന്നതല്ല. എനിക്ക് ഈ കാര്യം പൂർത്തിയാക്കാൻ സാധിക്കില്ലെന്നു സമ്മതിച്ച് എൻെറ പണി രാജി കൊടുക്കുന്നത് എത്ര എളുപ്പമാണ്. ഹാ കഷ്ടമേ! അങ്ങിനെ ചെയ്താൽ എൻെറ പ്രഭുവിൻെറ ആജ്ഞാലംഘനം ചെയ്തു ഞാൻ ഒരു വിശ്വാസഘാതകിയായിത്തീരുമെല്ലോ. എനിക്കു വേണ്ടത്തക്ക മനഃശുദ്ധിയും ഈശ്വരാധീനവും ഇല്ലാത്തതുകൊണ്ടാണ് ഈ ഉലട്ടിന്നെല്ലാം കാരണമെന്നു ഞാൻ ശങ്കിക്കുന്നു. യഥാർത്ഥമായ മനഃശുദ്ധിയും ദൈവാധീനവും ഉള്ളവന്ന് ഒന്നും തന്നെ അസാദ്ധ്യമായിട്ടുള്ളതല്ല"

ഈ വിചാരത്തോടുകൂടി സന്തകു അവിടെനിന്നു നരിതപർവ്വതത്തിലുള്ള ക്ഷേത്രത്തിൽ പോയി അവിടെ 21 ദിവസം ഉപവാസം ചെയ്തു ഭജിച്ചു. (വളരെ ആളുകൾ ഭജനത്തിന്നായി പോകുന്ന ഒരു പ്രസിദ്ധപ്പെട്ട ക്ഷേത്രമാണ് പ്രസ്തുതക്ഷേത്രം. ഭജനകാലം മുമ്പു 21 ദിവസമായിരുന്നത് ഇപ്പോൾ 7 ദിവസം മാത്രമേയുള്ളൂ.) തൻെറ പ്രഭുവിൻെറ മനോരഥം പൂർത്തിയാക്കി ജനങ്ങൾക്കു ക്ഷേമം വരുത്തേണമെന്നു അയാൾ സദാ പ്രാർത്ഥിച്ചു. ദേഹശുദ്ധി വരുത്താൻ വേണ്ടി അയാൾ ദിവസേന പല പ്രാവിശ്യവും പച്ചവെള്ളത്തിൽ കുളിച്ചു രാപ്പകൽ ഒരുപോലെ പ്രാർത്ഥന ചെയ്തുകൊണ്ടിരുന്നു. അയാളുടെ നോൽമ്പ് അവസാനിക്കുന്നതായ 21-ാം ദിവസം അയാളുടെ നിഷ്കളങ്കത നിമിത്തം തൻെറ ആഗ്രഹം സാധിക്കുമെന്നു സന്തകുവിന്നു ദർശനമുണ്ടായി എന്ന് ഒരു ജനശ്രുതിയുണ്ട്. എന്നാൽ അതിനെപ്പററി സന്തകു ആരോടും ഒന്നും പറയുകയുണ്ടായിട്ടില്ല.

നോൽമ്പ് അവസാനിച്ച ദിവസം അയാൾ കുറച്ചു കഞ്ഞി കുടിച്ചു പാരണ കഴിച്ചു. ഒരു ദിവസംകൊണ്ട് അയാൾ 50 നാഴിക ദൂരം നടന്നു സാക്കരമാക്കിയിൽ മടങ്ങി എത്തി. ഈ അത്ഭുതപ്രവൃത്തി കണ്ട് എല്ലാവരും ആശ്ചര്യപ്പെട്ടു. "മൂന്ന് ആഴ്ചവട്ടം ശുദ്ധോപവാസം ചെയ്തതിൻെറ ശേഷം ഏററവും ബലമുള്ള ഒരുവന്നുകൂടി

വളരെ കുറച്ചു ദൂരം മാത്രമേ നടക്കാൻ സാധിക്കയുള്ളൂ. പിന്നെ എങ്ങിനെയാണ് 50 നാഴിക നടക്കാൻ സാധിക്കുന്നത്? ഇതു തീർച്ചയായും ഒരത്ഭുതകൃത്യമാണ് എന്നു ജനങ്ങൾ പറഞ്ഞുതുടങ്ങി. അന്നുമുതല്ക്കു സന്തകു ഒരു അമാനുഷനാണെന്നു ജനബോദ്ധ്യം ഉണ്ടായി. അയാളുടെ കൂട്ടാളികളുടെ വിരോധവും ക്രമേണ ക്ഷയിച്ചുതുടങ്ങി. സന്തകുവിനേയും അയാളുടെ ചട്ടവട്ടങ്ങളേയും കുറിച്ച് അവൎക്കു നല്ല അഭിപ്രായം തോന്നിത്തുടങ്ങി. അയാൾക്ക് എതിരായി നില്ക്കാതെ അവർ കഴിയുന്ന ഒത്താശകളെല്ലാം ചെയ്തുകൊടുത്തതുകൊണ്ട് അയാളുടെ പരിഷ്കാരങ്ങൾ കോട്ടം വരാതെ അഭിവൃദ്ധിയെ പ്രാപിച്ചുതുടങ്ങി. ഒരുവൻ എത്രതന്നെ യോഗ്യനും സമൎത്ഥനുമായിരുന്നാലും ഈശ്വരാധീനം കൂടാതെ ഒരു കാൎയ്യവും അവനു സാധിക്കയില്ല എന്നുള്ളതിനു സന്തകുവിന്റെ ഈ പ്രവൃത്തി ഒരു ഉദാഹരണമാണ്.

## VII.

മനയമുറിയിൽ സുമാറ് 150 ഏക്ര വിസ്തീൎണ്ണമുള്ള ഒരു കാടുണ്ടായിരുന്നു. 80 കൊല്ലത്തോളം അതിൽ യാതൊരു പ്രയത്നവും ചെയ്യാതിരുന്നതുകൊണ്ട് അതിനെ വെട്ടിത്തെളിയിക്കാൻ ആ ഗ്രാമക്കാൎക്കു സാധിച്ചില്ല. സന്തകു മററുള്ള ദിക്കുകളിൽനിന്നു കൂലിക്കാരെ വരുത്തി രണ്ടുമൂന്നു മാസങ്ങൾകൊണ്ട് ആ കാടെല്ലാം വെട്ടിത്തെളിയിച്ചു. ആ കാലത്തു കൂലിക്കാർ എത്തുന്നതിനുമുമ്പായി സന്തകു ദിവസേന രാവിലെ കാട്ടിൽ ചെല്ലും. പകൽ മുഴുവനും കൂലിക്കാരുടെ ഒപ്പം നിന്നു അവരവൎക്കുള്ള ജോലികളെ തിരിച്ചു കൊടുത്ത് പണി എടുപ്പിക്കും കൂലിക്കാരെല്ലാവരും പണി പിരിഞ്ഞു പോയ ശേഷം മാത്രമേ അയാൾ അവിടെനിന്നു തന്റെ വീട്ടിലേക്കു മടങ്ങുകയുള്ളൂ. അയാളുടെ ഭരണസാമൎത്ഥ്യവിശേഷാനിമിത്തം കൂലിക്കാരെല്ലാവരും അയാൾ വിചാരിച്ച മാതിരി പണി എടുത്തിരുന്നു. അയാളുടെ കീഴിൽ 50 കൂലിക്കാർ 100 കൂലിക്കാരുടെ പണി എടുക്കും. കാടെല്ലാം ഇത്ര വേഗം തെളിയിച്ചതു കണ്ട് എല്ലാവൎക്കും അത്ഭുതം തോന്നി. സന്തകു താൻതന്നെ കൂലിക്കാരുടെ ഒപ്പം പണി എടുത്തതുകൊണ്ടും വേലക്കാരുടെ സ്വഭാവത്തേയും പ്രാപ്തിയേയും തന്റെ ബുദ്ധിശക്തികൊണ്ടു വിവേചനം ചെയ്തു സൂക്ഷ്മമായി ഗ്രഹിച്ച് ഏററവും മിടുക്കന്മാരെ ഏററവും ബാദ്ധ്യതയുള്ള ജോലികളിൽ ഏൎപ്പെടുത്തുകയും സാമൎത്ഥ്യം കുറഞ്ഞവരെ അവരുടെ ശേഷിക്കൊത്ത ജോലികളിൽ ഏൎപ്പെടുത്തുകയും ചെയ്തതുകൊണ്ടാണ് ഇത്ര വേഗം തരിശു നീക്കി കാടു തെളിയിക്കാൻ അയാൾക്കു സാധിച്ചത്. സന്തകു പ്രയത്നശാലികളെ പ്രശംസിച്ചും മടിയന്മാരെ ഉപദേശിച്ചും തന്റെ ആൾക്കാരെ പ്രവൃത്തി എടുപ്പിച്ചിരുന്നതു വലിയ സേനാധിപന്മാർ തങ്ങളുടെ സൈന്യങ്ങളെ നയിക്കുന്നതുപോലെയായിരുന്നു എന്നു പറയപ്പെട്ടിരുന്നു.

ഒരു വേലക്കാരൻ തന്റെ കൂട്ടാളികളേക്കാൾ എത്രയോ അധികം പ്രയത്നം ചെയ്തിരുന്നു. അവന്റെ അതിപ്രയത്നം കൊണ്ട് അവന്റെ ദേഹം മുഴുവനും വിയൎത്തിരുന്നു. ഇവന്റെ അത്യദ്ധ്വാനം ഒരു ഡോവരയിൽനിന്നു വന്ന ഒരു ഉദ്യോഗസ്ഥന്റെ ശ്രദ്ധയേ ആകൎഷിക്കുകയും അയാൾ അവന്റെ പ്രവൃത്തിയെ സന്തകുവിന്റെ ദൃഷ്ടിയിൽ കൊണ്ടുവന്ന് അവനെ പ്രത്യേകം സമ്മാനിക്കേണ്ടതാണെന്നും അങ്ങിനെ ചെയ്ത് ഇവനെപ്പോലെ പ്രയത്നം ചെയ്യാൻ മററുള്ളവരേയും ഉത്സാഹിപ്പിക്കേണ്ടതാണെന്നും സന്തകുവിനോടു പറഞ്ഞു. സന്തകു അവൻ പണി എടുക്കുന്ന സ്ഥലത്ത് രണ്ടുമൂന്നു പ്രാവശ്യം പോയി അവന്റെ പണി നോക്കിക്കൊണ്ടുനിന്നു. എന്നാൽ സന്തകു അവനോട് ഒരു നല്ല വാക്കെങ്കിലും പറയാഞ്ഞതിനാൽ ആ ഉദ്യോഗസ്ഥനു വളരെ ആശ്ചൎയ്യമുണ്ടായി. കുറെ നേരം കഴിഞ്ഞു സന്തകു വീണ്ടും അവൻ പണി എടുത്തിരുന്ന സ്ഥലത്തുപോയി രൂക്ഷതയോടുകൂടി അവനോട് ഇങ്ങിനെ പറഞ്ഞു:—

"എന്നെ വഞ്ചിക്കാൻ വേണ്ടി മാത്രമാണ്
നീ ഇത്ര ബുദ്ധിമുട്ടി പണി എടുക്കുന്നത്.
ഞാൻ അടുത്തുനില്ക്കുമ്പോൾ നീ മററെല്ലാ
വരേക്കാൾ അധികം പണി എടുക്കുന്നു.
എന്നാൽ ഞാൻ വേറെ ഒരു ദിക്കിൽ പോ
യാൽ നീ സ്വസ്ഥനായി നില്ക്കുന്നു. മനു
ഷ്യന്റെ ശക്തിക്ക് ഒരററമുണ്ട്. നീ ഇ
പ്പോൾ അദ്ധ്വാനിക്കുന്നപോലെ ഇടവിടാ
തെ അദ്ധ്വാനിച്ചാൽ ഒരു ദിവസംകൊ
ണ്ട് നിന്റെ കായ്യം കലാശിക്കുമെടല്ലാ. നി
നക്ക് ദിവസം മുഴുവനും ഇതേമാതിരി പ
ണി എടുക്കാമെന്നുണ്ടെങ്കിൽ ഞാൻ നി
ന്റെ അടുത്തുനിന്നു നീ പണി എടുക്കുന്ന
തു നോക്കിക്കൊണ്ടുനില്ക്കാം. ഞാൻ പറയു
ന്നതു ശരിയല്ലെന്നു നിനക്കു എന്നെ ബോ
ദ്ധ്യപ്പെടുത്താമോ?"

അവൻ സംഭ്രമാകുലനായി സന്തകു
വിന്റെ കാല്ക്കൽ വീണു നമസ്കരിച്ചു. ഒ
രക്ഷരംപോലും ഉത്തരം പറവാൻ ശക്തനാ
യില്ല. സന്തകു പിന്നേയും പറഞ്ഞു. "നി
ന്റെ കള്ളപ്പണി കണ്ടു മററുള്ളവരും കള്ള
പ്പണി ചെയ്വാൻ ഉത്സാഹിച്ചുതുടങ്ങും. എ
ന്നെ വഞ്ചിക്കാൻ ശ്രമിക്കുന്നവരാരും എ
ന്റെ കീഴിൽ പണി എടുക്കേണ്ട ആവശ്യ
മില്ല. ഒരു നിമിഷംപോലും നീ ഇവിടെ പ
ണി എടുക്കേണ്ടാ. നീ പൊയ്ക്കൊൾക."
അവൻ തന്റെ അപരാധം ക്ഷമിക്കേണ
മെന്നും തന്റെ മേൽ ദയ വേണമെന്നും വ
ളരെ താഴ്മയോടുകൂടി അപേക്ഷിച്ചതുകൊ
ണ്ടു സന്തകു അവനു മാപ്പു കൊടുത്തു. സ
ന്തകു ഒരു സൂക്ഷ്മഗ്രാഹിയാണെന്ന് ഈ
സംഭവത്താൽ ജനങ്ങൾക്കു നല്ലപോലെ
ബോദ്ധ്യം വന്നു.

60 വയസ്സായ വേറെ ഒരു വേലക്കാ
രൻ സന്തകുവിന്റെ കീഴിൽ പണി എടു
ത്തിരുന്നു. മുറിച്ചിട്ട മരങ്ങളുടെ കുററികളും
വേരുകളും പുഴക്കിക്കളയുകയായിരുന്നു അ
വന്റെ ജോലി. അവൻ അനദ്ധ്യായം കൂ
ടാതെ പണി എടുത്തിരുന്നു. പണി നിത്തി
കുറച്ചു വിശ്രമിക്കേണമെന്ന് വല്ലവരും അ
വനെ നിർബ്ബന്ധിച്ചാൽ അവൻ പുഞ്ചിരി
യോടുകൂടി ഇങ്ങിനെ ഉത്തരം പറയും. 'ചെ
റുപ്പക്കാർ ഇടക്കിടക്കു വിശ്രമിച്ചാലും അവ
ൎക്ക് ഒരു മുഴുവൻദിവസത്തെ പണി എടു
ക്കാൻ സാധിക്കുന്നതാണ്. നിന്നാൽ എ
ന്റെ വാദ്ധക്യംകൊണ്ട് എനിക്കു ശക്തി
കുറഞ്ഞിരിക്കുന്നതിനാൽ ഞാൻ ഇടക്കിടക്കു
വിശ്രമിക്കുന്നതായാൽ എന്റെ ജോലി ഒ
രിക്കലും കലാശിക്കുന്നതല്ല.'

മററുള്ള വേലക്കാർ എടുത്തിരുന്ന വേ
ലയുടെ മൂന്നിൽ ഒരു ഭാഗം മാത്രമേ ഈ
കിഴവൻ പണി എടുത്തിരുന്നുള്ളു എന്നും
അധികം ബുദ്ധിമുട്ടുള്ള പണി എടുക്കാൻ
മടിച്ചിട്ടാണ് അവൻ വേരുകൾ പുഴക്കി സ
മയം കളഞ്ഞിരുന്നത് എന്നും അവന്റെ
പ്രവൃത്തി നോക്കി നിന്നിരുന്ന ഒരു ഉദ്യോഗ
സ്ഥനു തോന്നി. ഒന്നിനും കൊള്ളരുതാത്ത
ഈ കിഴവനെ എന്തിനാണ് നിത്തിയിരി
ക്കുന്നത് എന്നതിനെപ്പററി ആ ഉദ്യോഗ
സ്ഥൻ ആശ്ചയ്യപ്പെടുകയും സന്തകുവിനു
വന്ന ഈ ഒരു തെററിനെപ്പററി അവൻ ഗൂ
ഢമായി സന്തകുവിനെ അപഹസിക്കുകയും
ചെയ്തു. ഒടുവിൽ പണി എല്ലാം അവസാ
നിക്കുകയും കാടു തെളിയുകയും ചെയ്തു. സ
ന്തകു എല്ലാവരോടും നന്ദി പറഞ്ഞ് പുറം
ദിക്കുകളിൽനിന്നു വരുത്തിയ കൂലിക്കാരെ മ
ടക്കി അയച്ചു. എന്നാൽ ഈ കിഴവനോടു
സന്തകു തന്റെ കച്ചേരിയിലേക്കു വരാൻ
പറഞ്ഞു. അവന്റെ ദിക്ക് ഏതാണെന്നു
സന്തകു അവനോടു ചോദിച്ചു.

അവൻ ഉത്തരം പറഞ്ഞു. "ഞാൻ
കസമാ എന്ന ദിക്കിലെ ഒരു കൃഷിക്കാരനാ
ണ്. എന്റെ കുഡുംബം വളരെ ദാരിദ്ര്യ
സ്ഥിതിയിലുള്ളതാണ്. എനിക്കു പ്രാപ്തിയാ
യ ഒരു മകനുണ്ട്. നിങ്ങൾക്കു കൂലിക്കാർ
ആവശ്യമുണ്ടെന്നു കേട്ട് കൃഷികായ്യമെല്ലാം
മകനെ ഏല്പിച്ച്, അല്പവൃത്തി വല്ലതും സ
മ്പാദിക്കാൻ വേണ്ടി ഞാൻ ഇവിടേക്കു വ
ന്നതാണ്. ഞാൻ കിഴവനും ബലഹീന
നും ആയതുകൊണ്ടു നിങ്ങൾ എന്നെ പറ
ഞ്ഞയക്കുന്നതിനുപകരം നല്ല ശേഷിയു
ള്ളവൎക്കു കൊടുക്കുന്ന കൂലി തന്നെ എനിക്കും

തന്ന് എന്നെ പണിക്കു കൂട്ടിയതിൽ നിങ്ങൾ എന്റെ നേരെ വളരെ ദയ കാണിച്ചിരിക്കുന്നു."

പിന്നെ സന്തകു പതിനഞ്ചു പൊന്നു റുപ്പികകൾ എടുത്ത് അവൻ മററുള്ള വേലക്കാരേക്കാൾ അധികം ശുഷ്കാന്തിയോടു കൂടി പണി എടുത്തതിന്നുള്ള സമ്മാനമാണെന്നു പറഞ്ഞ് അത് ആ കിഴവന്നു കൊടുത്തു. അത്യാശ്ചര്യത്തോടും ബഹുമാനത്തോടുംകൂടി അവൻ ആ പണം വാങ്ങി. എന്നാൽ ഉടനെതന്നെ അതു മടക്കിക്കൊടുത്ത അവൻ ഇപ്രകാരം പറഞ്ഞു.

"നിങ്ങൾ എന്റെ നേരെ അതിയായ ദയ കാണിച്ചിരിക്കുന്നു. ഞാൻ നിശ്ചയമായും ഈ സമ്മാനത്തിന്ന് അർഹനല്ല. സാധാരണയായി ഒരു നല്ല വേലക്കാരൻ ഒരു ദിവസം എടുക്കുന്ന പണി ദുർബ്ബലനായ എന്നെക്കൊണ്ടു ചെയ്വാൻ കഴിഞ്ഞിട്ടില്ല. എന്നിട്ടും നിങ്ങൾ എനിക്കു മുഴുവൻകൂലി തന്നിരുന്നു എന്നു ഞാൻ മുമ്പു പറഞ്ഞിട്ടുണ്ടല്ലൊ. എനിക്കു ന്യായമായി കിട്ടാവുന്നതിലധികം കൂലി തന്നിട്ടും നിങ്ങൾ ഇപ്പോൾ ഈ വലിയ സമ്മാനം എനിക്കു വെറുതെ തരുന്നു. അത് ഒരുവിധത്തിലും എനിക്കു വാങ്ങാൻ പാടുള്ളതല്ല."

കെ. കുഞ്ഞുണ്ണിനായർ ബി. എ. ബി. എൽ.

---

# ബൃഹത്സംഹിത.

## ഒന്നാം അദ്ധ്യായം.

ബൃഹത്സംഹിതയെബ്ഭാഷ-
യാക്കുമെന്നെത്തുണനയ്ക്കണം
കുരുംബയും ഭാരതിയും
'ശക്രസേവ്യൻഗജാസ്യനും'.

---

ഉരുകിയപൊന്നെതിർകതിർനിര-
യോരായിരമുടയഹരിപദാഭരണം
ഉലകുളവാക്കും സവിതാ-
വഖിലാത്മാവേററവുംജയിയ്ക്കുന്നു. 1

ആദിമുനിനേരൊടോതിയ
വിപുലതരഗ്രന്ഥമായതിന്നർത്ഥം
നോക്കിയതോതുന്നേനതി-
ലഘുഗുരുഭാവങ്ങൾ വിട്ടുതെളിവായി 2

'പഴയതുമുനിമൊഴിനന്നിതു'
'നന്നല്ലിതുമനുജവാക്യ'മെന്നേവം
പൊരുളൊത്താൽ വർണ്ണത്തിൻ
വ്യത്യാസാൽഭേദമെന്തുമന്ത്രത്തിൽ. 3

'അശുഭദമവനീസുതനുടെ
വാസര'മെന്നബ്ജയോനിചൊന്നാലും
'കുജദിനമനിഷ്ട'മെന്നൊരു
നരനോതുകിലുംവിശേഷമെന്തിവിടെ? 5

ബ്രഹ്മാദികൾതീർത്തമഹാ-
ഗ്രന്ഥങ്ങളെനോക്കിഞാൻക്രമത്താലേ,
തെളിവൊടുതീക്കുന്നേനിതു
ചെറുതായുത്സാഹമുണ്ടിനിക്കതിനാൽ 5

ഇരുളായിരുന്നുപോലിതു
ജലത്തിലങ്ങജനദിച്ചുവിശ്വകരൻ
തൈജസഹൈമസപർഭ്ര-
ശകലഖണ്ഡത്തിൽദ്ദിനേശചന്ദ്രാക്ഷൻ. 6

ദ്രവ്യാദികളുലകിൻവേ-
രെന്നുകണാദൻ,പ്രധാനമിതികപിലൻ
ചിലർകാലമെന്നുചൊന്നാർ,
സ്വഭാവമെന്നന്യർ,കാര്യമെന്നപരർ. 7

അതിവിസ്താരംമതി,യി-
പ്രസംഗവാദാത്ഥനിണ്ണയംകഠിനം
ജ്യോതിശ്ശാസ്ത്രാംഗങ്ങളെ-
യല്ലേഞാനിവിടെനിണ്ണയിയ്ക്കേണ്ടു. 8

ജ്യോതിശ്ശാസ്ത്രമനേകഭേദവിഷയം
സ്കന്ധങ്ങൾമൂന്നുണ്ടതിൽ
ചൊല്ലുംസംഹിതയെന്നതൊക്കെയുരചെ-
യ്തെന്നാലതിൻപേരിഹ
ഇശ്ശാസ്ത്രേഗ്രഹചാരസംഗണിതമാം
'തന്ത്രാ'ഖ്യവും,'ഹോര'യാ-
യീടുംജാതകവുംപെടുന്നിതപരം
'ശാഖാ'ഖ്യമാംസ്കന്ധവും. 9

വക്രാനുവക്രാദികൾമുമ്പ്'പഞ്ച-
സിദ്ധാന്തികാ'ഖ്യേകരണേകഥിച്ചേൻ
യാത്രാവിവാഹങ്ങളൊടൊത്തുജന്മം
സവിസ്തരംഹോരയിൽഞാനുരച്ചേൻ. 10

സപ്രശ്നോപയോഗഗ്രഹസംഘജന്മ-
പ്രശ്നപ്രതിപ്രശ്നകഥാദിയേയും
നിസ്സാരവുംവിട്ടഥസാരമുള്ള
സത്യാത്ഥമോതുന്നുസമസ്തവുംഞാൻ. 11

ഇങ്ങിനെ ബൃഹത്സംഹിതയിൽ
ഉപനയനം' എന്ന ഒന്നാമദ്ധ്യായം.

---

അനന്തരം 'സാംവത്സരസൂത്രം' എന്ന
രണ്ടാമദ്ധ്യായം.

---

ജ്യോതിശ്ശാസ്ത്രജ്ഞനാംമത്ത്യൻ
സൽകുലത്തിൽപിറന്നവൻ
കാഴ്ചയിൽതന്നെലോകങ്ങൾ-
ക്കേറാവുംപ്രിയനായവൻ. 1

ശത്രുമിത്രസമൻസത്യ-
വാക്കസൂയവെടിഞ്ഞവൻ
വിനീതവേഷൻഗംഭീരോ-
ദാത്തഘോഷൻസുദേഹവാൻ. 2

നന്നായ്ച്ചേന്നംമാംസമൊത്തു
മുള്ളസന്ധികൾപൂണ്ടവൻ
തന്നംഗങ്ങളിലൊന്നിന്നും
വൈകല്യമണയാത്തവൻ. 3

കൈകാൽനഖങ്ങൾ,കൺ,താടി,
തല,കണ്ണങ്ങൾ,പല്ലുകൾ,
നൊറിയെന്നുള്ളിവയെല്ലാ
മേററംഭംഗികലന്നവൻ

"കുത്സിതാകൃതിദോഷാഢ്യൻ
ഗുണവാൻശോഭനാകൃതി
എവമല്ലോകഥിക്കുന്നു
സാമുദ്രത്തെയറിഞ്ഞവർ." 4

സഭയിൽധൈയ്യമുൾക്കൊണ്ടു
നന്നായിപ്പറയുന്നവൻ
ബാഹ്യാഭ്യന്തരസംശുദ്ധി
പൂണ്ടവൻപ്രതിഭാനവാൻ. 5

സമത്ഥനഭ്യസ്തശാസ്ത്ര-
നിംഗിതജ്ഞാനമുള്ളവൻ
സാത്വികൻദേശകാലജ്ഞൻ
ദേവപൂജനതൽപരൻ. 6

സഹപാഠികളാൽമാന്യ-
നുപവാസവ്രതോദ്യതൻ
സ്ത്രീസേവ,ചൂതെന്നിത്യാദി
വ്യസനങ്ങൾവെടിഞ്ഞവൻ. 7

ആഭിചാരസ്നാനവിദ്യാ
ശാന്തിപൌഷ്ടികകോവിദൻ
ഉല്പാതശാന്തിവിട്ടന്യം
ചോദിച്ചാൽപറയുന്നവൻ. 8

കാലബോധകഘണ്ടാദി
യന്ത്രംതീത്തുംയഥാവിധി
ഗ്രഹണഗ്രഹയുദ്ധാദി
ഫലമോരോന്നുചൊല്ലിയും. 9

നാട്ടിലത്ഭുതമുണ്ടാക്കി-
ത്തന്നുൾക്കഷ്ംവളത്തവൻ

അനേകസംഹിതാ,ഹോരാ
ഗണിതഗ്രന്ഥബോധവാൻ. 10

ബ്രാഹ്മ,പൌലിശ,വാസിഷ്ഠ,
സൌര,രോമക,മെന്നിവ
സിദ്ധാന്തങ്ങളെനന്നായി-
ട്ടഞ്ചുംബോധിച്ചിരിപ്പവൻ. 11

കാലഭാഗങ്ങളായീടും
യുഗവർഷായനങ്ങളും
ഋതുമാസങ്ങൾപക്ഷങ്ങ-
ളഹോരാത്രങ്ങളും,പുനഃ. 12

യാമം,മുഹൂർത്തവും,പിന്നെ
നാഴികാച വിനാഴികാ
പ്രാണ,ത്രുടി,ത്രുട്യംശങ്ങ-
ളിവയുംതിരിയുന്നവൻ. 13

വിലിയാദികളംശങ്ങ-
ളൊക്കെക്ഷേത്രമറിഞ്ഞവൻ
സൌരസാവനനാക്ഷത്ര
ചാന്ദ്രമാസങ്ങൾനാലിതും 14

അധിമാസാ,വമാൽപത്തി
തൻമൂലവുമറിഞ്ഞവൻ
യുഗവർഷങ്ങൾമാസങ്ങൾ
ദിനഹോരകളെന്നിവ; 15

കാക്കന്നപേർ,ഷഷ്ടിവർഷ
മെന്നിവററിൻതുടച്ചയും
സമാപ്തിയുംതെററുകൂടാ-
തെല്ലാംനന്നായറിഞ്ഞവൻ. 16

സൌരാദിമാസങ്ങൾക്കുള്ള
സദൃശാസദൃശത്വവും
യോഗ്യായോഗ്യതവുംനന്നാ-
യ്പ്രതിപാദിക്കുവാൻപടു 17

സിദ്ധാന്തഭേദംചിലതു-
ണ്ടെന്നാലുമയനാവധൌ
സമമണ്ഡലരേഖാസ-
മ്പ്രയോഗാഭ്യുദിതാംശകം. 18

പ്രത്യക്ഷമായിച്ഛായാംബു
യന്ത്രദൃഗ്ഗണിതങ്ങളാൽ
നന്നായൊപ്പിച്ചുകാണിപ്പാ-
നേററവുംവമ്പിയന്നവൻ. 19

സൂര്യാദികൾക്കുചേരുന്നോ-
രയനംദക്ഷിണോത്തരം
ശീഘ്രമന്ദംനീചമുച്ച
മിവററിൻഹേതുകണ്ടവൻ. 20

സൂര്യേന്ദുഗ്രഹണത്തിങ്കൽ
സ്പർശവുംമോക്ഷവുംതഥാ
ദിക്പ്രമാണസ്ഥിതികളും
വിമർദ്ദംവർണ്ണഭേദവും. 21

താരാഗ്രഹങ്ങൾതൻയുദ്ധം
സമാഗമനമെന്നതും
മുമ്പിൽത്തന്നെസ്സുരച്ചീടാൻ
വമ്പുപാരംകലന്നവൻ. 22

ഗ്രഹങ്ങൾക്കൊക്കെവെവ്വേറെ
യുണ്ടാംഭ്രമണയോജനം
കക്ഷ്യായോജനമീരണ്ടിൻ
പ്രമാണമറിയുന്നവൻ. 23

ഭൂഗണഭ്രമണകസം-
സ്ഥാനാദ്യക്ഷാവലാംബകാഭിജ്ഞൻ
ദിവസവ്യാസം, ചരദല-
കാലംരാശ്യുദയമെന്നിവയും. 24

ഛായാനാഡീകരണ-
പ്രഭൃതികൾനൽക്ഷേത്രകാലകരണങ്ങൾ
ഇവയറിവോൻപലചോദ്യ-
പ്രശ്നപ്രകടീകൃതോക്തിമതിസാരൻ. 25

പൊന്നുവറുത്തുമുരച്ചും
മെച്ചംകാണിച്ചിടുന്ന വണ്ണംതാൻ.

ശാസ്ത്രംസുവിമലതരമായ്
നന്നായ്ച്ചൊല്ലുന്നവൻസുതന്ത്രജ്ഞൻ. 26

(വിദ്വാന്മാരിങ്ങിനെ പറഞ്ഞിട്ടുമുണ്ട്.)

"ശാസ്ത്രോക്തമത്ഥമോതാ
ചോദ്യത്തിനുചൊല്ലിടാസമാധാനം
ചെയ്യില്ലശിഷ്യപാഠവു-
മവനെങ്ങിനെശാസ്ത്രവിത്താകും?" 27

"ഗ്രന്ഥാത്ഥവുംഗണിതവും
യഥാത്ഥമല്ലാതെയാക്കിടുംമൂഢൻ
മുത്തച്ഛൻതൻമുമ്പതി-
ലമ്മയെവേശ്യാഗുണങ്ങളാൽവാഴ്ത്തും" 28

"ഹോരാത്ഥവുംഗണിതവും
ഛായാജലയന്ത്രസംപ്രയോഗത്താൽ
ലഗ്നവുമറിഞ്ഞവൻതൻ
വാക്കൊരുനാളുംവിഫലമാകാ." 29

(ആയ്യവിഷ്ണുഗുപ്തനും പറഞ്ഞിട്ടുണ്ട്.)

"ലോകാപുമാൻപവനവേഗവശാല്പൊരി-
വിസ്താരമേററമിയലുംകടലുംകടക്കാം (സ്സൽ
ഇച്ചൊന്നകാലപുരുഷാഖ്യമഹാണ്ണവത്തെ
സ്വാന്തത്തിനാലുമൃഷിവിട്ടപരൻകടക്കാ."()

ഹോരാശാസ്ത്രരാശിഹോരാ-
ദ്രേക്കാണങ്ങൾനവാംശകം
ദ്വാദശത്രിംശദംശങ്ങ-
ളവററിന്റെബലാബലം. 31

ഗ്രഹങ്ങൾക്കുള്ളദിക്സ്ഥാന
കാലചേഷ്ടകളാലിഹ
നാനാപ്രകാരമായീടും
ബലാബലനിരൂപണം. 32

വാതകഫാദിപ്രകൃതികൾ
ധാതുദ്രവ്യങ്ങൾജാതിചേഷ്ടാദി
ഇവതൻപരിഗ്രഹമതു
ഗർഭാധാനംപ്രസവകാലം. 33

വിസ്മയകരബഹുലക്ഷണ-
കഥനംസദ്യോമൃതിപ്രദാരിഷ്ടം
ആയുർദ്ദായദശാന്ത-
ർദ്ദശാഷ്ടവർഗ്ഗങ്ങൾരാജയോഗങ്ങൾ. 34

ശശിയോഗദ്വിഗ്രഹാദി
യോഗങ്ങൾപലമാതിരി
നാഭസാദികയോഗങ്ങൾ
ഇവയ്ക്കുള്ളഫലങ്ങളും. 35

ആശ്രയംഭാവമാലോകം
നിയ്യാണംഗമനംപുനഃ
മുജ്ജന്മതൽക്കാലപ്രശ്ന
ശുഭാശുഭനിമിത്തകം. 36

വിവാഹംമുതലായുള്ള
കമ്മങ്ങളെയഥോചിതം
നടത്തിടേണ്ടുംക്രമവും
കാണിയ്ക്കുന്നയഥാവിധി. 37

തിഥിവാരങ്ങൾകരണം
നക്ഷത്രങ്ങളിതൊക്കയും
മുഹൂത്തലഗ്നയോഗാംഗ-
സ്പന്ദസ്വപ്നങ്ങളുംതഥാ. 38

ജയസ്നാനംഗ്രഹഗണ-
ക്രതുപാവകലക്ഷണം
ഹസ്ത്യശ്വേംഗിതസേനാവാക്-
ചേഷ്ടിതംമുതലായതും. 39

ഗ്രഹഭേദവശാലുള്ള
ഷാഡ്ഗുണ്യോപായഭേദവും
മംഗലാമംഗലദ്രവ്യ-
സംഘവുംശകുനങ്ങളും. 40

സേനാനിവേശത്തിനുള്ള
നിലംജലനവണ്ണവും
യഥാകാലംമന്ത്രിദൂതാ-
ടവികാദിപ്രയോഗവും. 41

പരദുൎഗ്ഗംപിടിച്ചീടാ-
നുപായങ്ങളുമൊക്കയും
പറഞ്ഞിട്ടുണ്ടുയാത്രായാം
പണ്ടുള്ളോർചൊന്നരീതിയിൽ 42

മതിയതിലെഴുതിയവിധവും
ലോകംതന്നിൽപരത്തിയതുവിധവും
ഉള്ളിൽപകൎന്നവിധവും
ശാസ്ത്രമെഴുംമൎത്ത്യനോതിയാലൊക്കും.

സംഹിതാശാസ്ത്രപാഠോധി-
പാരംതന്നിലണഞ്ഞവൻ
പൂൎവ്വകൎമ്മഫലംസൎവ്വം
ചിന്തിപ്പാൻപടുവായവൻ. 44

സ്കന്ധത്രയങ്ങളിൽചേരുന്ന
സംഹിതാശാസ്ത്രമായതിൽ
സൂൎയ്യാദികേതുപൎയ്യന്ത-
ഗ്രഹചാരഫലങ്ങളും. 45

ചാരങ്ങളിൽഗ്രഹങ്ങൾക്ക
ചേരുംപ്രകൃതിയെന്നതും
ഓരോവികൃതിയുംബിംബ-
മാനവുംവൎണ്ണഭേദവും. 46

കിരണദ്യുതിസംസ്ഥാനാ-
സ്തമനാഭ്യുദയങ്ങളും
ദക്ഷിണോത്തരമദ്ധ്യാഖ്യ-
മാൎഗ്ഗമാൎഗ്ഗാന്തരങ്ങളും. 47

വക്രാനുവക്രനക്ഷത്ര-
ഗ്രഹസംയോഗചാരവും
മററുള്ളവകളുംകൊണ്ടു
ഭവിക്കുന്നഫലങ്ങളും. 48

ഇരുപത്തേഴുനാൾക്കൂടി
കൂൎമ്മാകാരേണനിൽക്കയാൽ
ദേശംതോറുംഭാരതത്തി-
ലുണ്ടാമോരോഫലങ്ങളും. 49

അഗസ്ത്യസപ്തൎഷിമാര-
ഗ്രഹഭക്തികളുംതഥാ
നക്ഷത്രവ്യൂഹവുംതാരാ-
ഗ്രഹശൃംഗാടകാദിയും. 50

ഗ്രഹായോധനവുംചന്ദ്ര-
ഗ്രഹസംയോഗമെന്നതും
ഗ്രഹവൎഷാധിപത്യാദി-
കൊണ്ടുണ്ടാംഫലമായതും. 51

വൎഷകാലമറിഞ്ഞീടാൻ
ഗൎഭലക്ഷണവുംപുനഃ
രോഹിണീചോതിപൂരാട-
മിവയോടിന്ദുയോഗവും. 52

സദ്യോവൎഷണചിഹ്നാപൂ-
വള്ളികൾക്കുള്ളലക്ഷണം
പ്രതിസൂൎയ്യന്തന്റെചിഹ്ന-
മെന്നുള്ളിവകളുംപുനഃ. 53

പരിവേഷത്തിന്റെചിഹ്നം
പരിധിക്കുള്ളലക്ഷണം
വായുചിഹ്നംകൊള്ളിമീന്റെ
ചിഹ്നാദിദാഹലക്ഷണം. 54

ഭൂകമ്പലക്ഷണംസന്ധ്യാ-
രാഗാംകമിവയൊക്കയും
ഗന്ധൎവ്വനഗരത്തിന്റെ
ലക്ഷണംപാംസുലക്ഷണം. 55

നിൎഘാതചിഹ്നവുംപിന്നെ
ക്രയത്തിന്നൎഘകാണ്ഡവും
ഇന്ദ്രധ്വജേന്ദ്രചാപങ്ങൾ-
ക്കുള്ളോരോലക്ഷണങ്ങളും. 57

വാസ്തുവിദ്യയുമംഗത്തിൻ
വിദ്യയുംകാകവിദ്യയും
അന്തരാഖ്യമതാംചക്രം
മൃഗചക്രവുമങ്ങിനേ. 57

ശ്വചക്രമെന്നതുംപിന്നെ
വായുചക്രമതുംതഥാ
പ്രാസാദദേവപ്രതിമാ-
ലക്ഷണംതൽപ്രതിഷ്ഠയും. 58

കേരള സാഹിത്യ അക്കാദമി

വൃക്ഷായുർവ്വേദവുംവെള്ളം
കിട്ടുവാനുള്ളുപായവും
നീരാജനാദ്യക്രിയയും
ഖഞ്ജനത്തിന്റെ ചിഹ്നവും. 59

ദിവ്യാദിത്രിവിധോല്പാത-
ശമനത്തിൻപ്രകാരവും
മയൂര ചിത്രകംപുഷ്യ-
സ്നാനംവാളിന്റെലക്ഷണം. 60

ഭൂപാലമകുടാദിക്കു
ചേരും ചിഹ്നമതൊക്കെയും
കോഴിയോടാമപശുവു-
മാടുംകുതിരയാനയും. 61

ഇവതൻലക്ഷണംപുംസ്ത്രീ
ലക്ഷണങ്ങളിതൊക്കെയും
അന്തഃപുരത്തിന്റെചിന്താ
പിടകാലക്ഷണംതഥാ. 62

ഉപാനദപസനച്ഛേദ-
ഫലം ചാമരലക്ഷണം
ദണ്ഡശയ്യാസനങ്ങൾക്കു
ചേരുംവിവിധലക്ഷണം. 63

വജ്രാദിരത്നരത്നത്തിൻ
പരീക്ഷാദീപലക്ഷണം
ദന്തകാഷ്ഠാദികൊണ്ടുണ്ടാം
ഫലമെന്നിവസർവ്വവും. 64

സാമാന്യമായ്ജഗത്തിന്നു-
മോരോരുത്തർക്കുമേററവും
വിശേഷിച്ചവനീശന്നു-
മുണ്ടാമ്പുരുമതൊക്കെയും. 65

അന്യകർമ്മങ്ങൾകൈവിട്ടും
താല്പര്യത്തോടുകൂടിയും
പ്രതിക്ഷണംമനംവെച്ചു
ദൈവജ്ഞൻപാർത്തുകൊള്ളണം. 66

രാവുംപകലുമുണ്ടാകും
നിമിത്തങ്ങളെയൊക്കെയും
അറിവാനൊരുവൻതന്നെ
തുനിഞ്ഞെന്നാൽകഴിഞ്ഞിടാ. 67

അതിനാൽമന്നവൻനന്നായ്
ഭരിക്കുംജ്യോതിസ്സത്തമൻ
സഹായത്തിന്നുദൈവജ്ഞ-
ന്മാരെനാൽവരെയാക്കണം. 68

നന്നായവരിൽവെച്ചേക-
നിന്ദ്രാഗ്ന്യാശകൾനോക്കണം
തെക്കുംനിരൃതിതൻദിക്കും
നോക്കേണമപരൻസദാ. 69

പടിഞ്ഞാറുംവായുകോണും
മൂന്നാമൻനോക്കിനില്ക്കണം.
വടക്കമീശാനകോണും
നോക്കണംപിന്നെയുള്ളവൻ. 70

ഏവമെല്ലായ്പൊഴുംസൂക്ഷ്മ-
സൂക്ഷ്മമായ്നോക്കിടുകിലോ
ഉൽക്കാദിശീഘ്രപാതാന്ത-
ർദ്ധാനങ്ങളറിയാദൃഢം. 71

വർണ്ണസ്നേഹപ്രമാണാകാ-
രാദികൊണ്ടുമപര്യെഴും
ഗ്രഹതാരോപഘാതാദി-
കൊണ്ടുമുണ്ടായിടുംഫലം. 72

(ഗർഗ്ഗമഹർഷിയും പറഞ്ഞിട്ടുണ്ട്)

"സർവ്വോപാംഗാംഗഗണിത-
ഹോരാതത്വജ്ഞനെപ്പരം
പൂജിക്കാതുള്ളഭൂപാലൻ
നഷ്ടനായിവരുംദൃഢം. 73

എല്ലാംവിട്ടനഹങ്കാരം
കാട്ടിൽവാഴുംമുനീന്ദ്രരും
ജ്യോതിർഗ്ഗതിജ്ഞനോടായി
ച്ചോദിക്കുന്നുശുഭാശുഭം. 74

ആദിത്യനില്ലാത്തനഭസ്സുപോലെയും
പ്രദീപമില്ലാത്തൊരുരാത്രിപോലെയും
ദൈവജ്ഞനില്ലാത്തനൃപൻഭ്രമിക്കും
മാർഗ്ഗത്തിലെല്ലാംകുരുടൻകണക്കെ. 57

മുഹൂൎത്തതിഥിനക്ഷത്രാ-
യനൎത്ത്വാദികളൊക്കെയും
ദൈവജ്ഞനില്ലെന്നുവെച്ചാൽ
തകരാറായ്ഭവിച്ചിടും. 76

അതുകൊണ്ടരികൽപാൎപ്പി-
ക്കണംദൈവജ്ഞവൎയ്യനെ
ജയശ്രീകീൎത്തിഭോഗാദി-
ശ്രേയസ്സിദ്ധിച്ചിടുംനൃപൻ. 77

ജ്യോത്സ്യനില്ലാത്തദേശത്തു
ഭൂതികാമൻവസിക്കൊലാ
കണ്ണാകുമിവനുള്ളേട-
ത്തുണ്ടാകാപാപമൊന്നുമേ. 78

നരകത്തിൽപതിച്ചീടാ
ജ്യോതിശ്ശാസ്ത്രംപഠിച്ചവൻ
ദൈവജ്ഞനുലഭിച്ചീടും
ബ്രഹ്മലോകപ്രതിഷ്ഠയും. 79

ഇഗ്രന്ഥാൎത്ഥങ്ങൾമുഴുവ-
നറിഞ്ഞീടുന്നഭൂസുരൻ
പൂജ്യൻശ്രാദ്ധാഗ്രഭുക്ത്യൎഹ-
നാസ്വയംപങ്ക്തിപാവനൻ. 80

മ്ലേച്ഛന്മാർയവനന്മാ-
രിശ്ശാസ്ത്രംനല്ലവണ്ണമുണ്ടവരിൽ
ഋഷിവൽപൂജ്യന്മാരവർ
ദൈവജ്ഞൻവിപ്രനെന്തഹോപിന്നെ. 81

ഇന്ദ്രജാലാദിയായീടും
മായയുള്ളവർമൂലമോ
സേവാമൂൎത്തികളുള്ളത്തിൽ
കേറീടുന്നവർമൂലമോ. 82

മറഞ്ഞുനിന്നുവൃത്താന്ത-
മറിയിപ്പവർമൂലമോ
കൎണ്ണയക്ഷിപിശാചാദി
സേവാവൈഭവമൂലമോ. 83

കാൎയ്യമൊപ്പിച്ചുകൊണ്ടെല്ലാം
കഥിപ്പവനൊടാരുമേ
ചോദിക്കൊലായഥാൎത്ഥത്തിൽ
ജ്യോതിശ്ശാസ്ത്രജ്ഞനല്ലവൻ. 84

ജ്യോത്സ്യൻതാനെന്നുശാസ്ത്രത്തെ-
യറിയാതെനടിപ്പവൻ
പങ്ക്തിദോഷകരൻപാപി
നിന്ദ്യൻനക്ഷത്രസൂചകൻ. 85

നക്ഷത്രസൂചകന്താനു-
മവനോതുന്നതിൽപരം
പരിഹാസങ്ങൾചെയ്യോനും
നരകത്തിൽപതിച്ചിടും. 86

പടിക്കൽപാറയോടിഷ്ടം
പ്രാൎത്ഥിച്ചാൽകിട്ടുമാവിധം
ഘുണാക്ഷരംപോലെയൊക്കും
ചിലപ്പോൾമൂഢഭാഷിതം. 87

സമ്പത്തുചേൎത്തുചെല്ലുന്നോ-
നശാസ്ത്രീയകഥാപ്രിയൻ
ശാസ്ത്രൈകദേശത്താൽമത്തൻ
ത്യാജ്യൻരാജാവിനാൽദൃഢം. 88

ഗണിതം,സംഹിതാ,ഹോര-
യിവനന്നായറിഞ്ഞവൻ
ജയാൎത്ഥിനൃപനാൽപൂജ്യൻ
സ്വീകൎത്തവ്യനസംശയം. 89

സഹസ്രമാന,കുതിര
നാലായിരമിതൊക്കെയും
ദേശകാലജ്ഞനാംജ്യോത്സ്യ-
നേകൻചെയ്യുന്നതുചെയ്തിടാ. 90

ദുസ്സ്വപ്നം,ദുൎവ്വിചിന്തിതം,
ദുഷ്പ്രേക്ഷിതം,ദുഷ്കൃതാദികൎമ്മങ്ങൾ
എല്ലാംനശിച്ചുപോകും
ശശിതൻനക്ഷത്രസംഗമംകേട്ടാൽ. 91

സ്വകീൎത്തിനേടാൻ,സമ്പല്ലക്ഷ്മീശ-
ശ്രേയസ്സിനായ്നൽഗ്ഗണകനുപാൎത്താൽ
ഉണ്ടെന്ത്രകാമംപിതൃമാതൃബന്ധു-
മിത്രാദികൾക്കുംദൃഢമത്രയില്ലാ. 92

ഇങ്ങിനെ 'സംവത്സരസൂത്ര'മെന്ന
രണ്ടാമദ്ധ്യായം കഴിഞ്ഞു.



# ശൃംഗാരമണ്ഡനം ഭാണം

(തുടൎച്ച)

(പരേതനായ തയ്ക്കാട്ടു നാരായണൻമൂസ്സ് അവർകൾ)

---

ഹേ! ഗാനവിനോദിനി എന്നെക്കണ്ടപ്പോഴെയ്ക്കും എഴുന്നീററു പായ എടുത്തിട്ടിരിപ്പാൻ സല്ക്കരിയ്ക്കുന്നു.

ഭവതിയ്ക്കു കുശലം ഭവിയ്ക്കട്ടെ. (ഇരുന്നതായി നടിച്ച്)

ഭവതിയും യഥാസ്ഥാനം ഇരിയ്ക്കാത്തതെന്താണ്? ഞാൻ ഇവിടെ നിത്യനല്ലേ; എന്നെ കണ്ടതുകൊണ്ടു പ്രകൃതം വിടേണ്ട, അഭ്യാസം മുറയ്ക്കു നടന്നോട്ടെ.

സ്ത്രീകൾക്കു ഭവാനെ കണ്ടാൽ പ്രകൃതം വിട്ടു പ്രാകൃതവുംകൂടി വന്നുകൂടുന്നതു സാധാരണയാണല്ലൊ. എന്തോ ഭവതി പറയുന്നത്? ഭവതിയ്ക്കു ഫലിതം പറഞ്ഞു മിരട്ടുവാൻ നല്ല സാമൎത്ഥ്യമുണ്ടെന്ന് എനിയ്ക്കു മുമ്പുതന്നെ അറിയാം.

(ചെല്ലം എടുത്തുവെച്ചു മുറുക്കുവാൻ സല്ക്കരിയ്ക്കുന്നു.)

(മുറുക്കിയതായി നടിച്ച്)

നാഗവല്ലിയുടെനല്ലപല്ലവം
പൂഗവുംചുകചചൂൎണ്ണവും പ്രിയേ!
രാഗമേറെയുള്ളവാക്കിടുന്നൊരീ-
യോഗമിന്നുരസമേകിടുന്നുമേ.

ഭവാൻ പറഞ്ഞതു ശരിയാണ്. രാഗമുള്ള യോഗം രസമുള്ളതു തന്നെ. പക്ഷെ അതിന്നു സംഗതി വരണമല്ലൊ എന്തോ? ഭവതിയ്ക്ക് ആരിലാണിപ്പോൾ അത്ര ഒരു അനുരാഗം തോന്നിയിരിയ്ക്കുന്നത്? ഞാൻ വേണമെങ്കിൽ ആളെ പറഞ്ഞാൽ ഇപ്പോൾ കൂട്ടിക്കൊണ്ടുവരാം. അങ്ങെയ്ക്ക് അതിന്നു സാമൎത്ഥ്യമുണ്ടെന്ന് എനിയ്ക്കു നല്ല നിശ്ചയമുണ്ട്. അതുകൊണ്ടല്ല ഞാൻ ഈ പ്രകൃതം കൊണ്ടുവന്നത്. പക്ഷെ ഇപ്പോൾ പറഞ്ഞത് എൻെറ കാൎയ്യമല്ല എന്നോ ആഗ്രഹത്തോടുകൂടി വിചാരം.

രൂപവതിയുടെ സംഗതിയായിരിയ്ക്കുമോ? ഇവർ തമ്മിൽ വളരെ സ്നേഹമാണെന്ന് എനിയ്ക്കറിയാം.

(ബദ്ധപ്പാടോടുകൂടി)

എന്നാൻ ആരുടെ കാൎയ്യമാണ് ഭവതി പറഞ്ഞത്.

ഞാൻ പറഞ്ഞത് ഈ പട്ടണത്തിൽ പ്രസിദ്ധപ്പെട്ട ഇക്ഷുവാടികയിലെ രൂപവതി എന്നു പേരായ എൻെറ പ്രിയസഖിയുടെ കാൎയ്യത്തെക്കുറിച്ചാണ് എന്തോ.

(അതിസന്തോഷത്തോടുകൂടി) രൂപവതിയ്ക്ക് ആരിലാണ് അനുരാഗം പറയൂ. കേൾക്കട്ടെ. സ്ത്രീകളുടെ കാൎയ്യം സ്ത്രീകളോടു ചോദിച്ചാൽ സൂക്ഷ്മം അറിയാമല്ലൊ.

കന്നൽനേർമിഴികൾതൻെറമനസ്സി-
കന്നൽനേർമിഴികൾതാനറിയുന്നു
പന്നഗങ്ങളുടെകാലുകളെല്ലാം
പന്നഗങ്ങളറിയുന്നതുപോലെ.

എനിയ്ക്കറിവുള്ളേടത്തോളം ഭവാനോടാവുകകൊണ്ടു പറയാം. എന്തോ ത്രപവതിയ്ക്കു കുറച്ചു സുഖക്കേടാണെന്ന് ഈ പാട്ടുപാടുവാൻ വരുന്നവരിൽ ത്രപവതിയുടെ ചെറിയമ്മയുടെ പ്രിയപുത്രിയായ 'മധുരമൊഴി' എന്നു പേരായ ഇക്കുട്ടി പറഞ്ഞതു കേട്ടു നാലു ദിവസം മുമ്പിൽ ത്രപവതിയെ കാണ്മാനായി ഞാൻ അവിടെ പോയിരുന്നു. കണ്ടാൽ കഷ്ടം തോന്നും. ഒരു ഭൂതം ബാധിച്ചമാതിരിയായിരിയ്ക്കുന്നു.

മിണ്ടില്ലാരോടുമെന്നല്ലഭിരുചികുറവാ-
ണുണ്ണിനും തോഴിമാരെ-
ക്കണ്ടാലപ്പോഠംപരുങ്ങുംകളികുറിമുതലാ-
യുള്ള കൃത്യങ്ങളൊന്നും
വേണ്ടുംവണ്ണംനടത്തില്ലവളൊരുവിജനം
തന്നിലുന്നിദ്രയായി-
ക്കൊണ്ടെന്തോ ചിന്ത ചെയ്തങ്ങിരവുപകലി
യ്ക്കുന്നുവായ്ക്കുന്നഖേദാൽ. (രി-

എന്നാണോ പറയുന്നത്? എന്നാൽ ഈ ഭൂതബാധയ്ക്കു ചുരുക്കത്തിൽ ഒരു മന്ത്രവാദവും കൂടി ഞാൻ പറയാം.

പ്രണയപേശലഃലഘനയന്ത്രവും
മണിതമഞ്ജുളമംഗളമന്ത്രവും
നണമൊടൊത്തധരംബലിയും പരം
ഘ്നകരംകുസുമായുധബാധയിൽ.

ഭവാൻ പറഞ്ഞ മന്ത്രവാദം നല്ലവണ്ണം ഫലിയ്ക്കുന്നതാണ്. പക്ഷെ ഒഴിവു കണ്ടവരെക്കൊണ്ടു ചെയ്യിക്കാഞ്ഞാൽ ഫലിയ്ക്കയില്ലല്ലോ എന്തോ? ഒ! ശരിതന്നെ. ആരെയാണ് ഒഴിവു കണ്ടിരിയ്ക്കുന്നത്.

വിദ്യകൊണ്ടു ജഗൽപ്രസിദ്ധനും സുഭഗനും വിദേശിയനുമായ 'സുശീലൻ' എന്നു പേരായ ഒരു പുരുഷരത്നത്തെ ഭവാനും പരിചയമുണ്ടായിരിയ്ക്കാമെന്നോ?

ശിവശിവ! അദ്ദേഹവും ഞാനും തമ്മിൽ വലിയ പ്രാണസ്നേഹിതന്മാരാണല്ലൊ. അദ്ദേഹത്തെയായിരിയ്ക്കുമോ ത്രപവതി കാമിച്ചിരിയ്ക്കുന്നത്. എന്നാൽ അനുരാഗം സൽപാത്രത്തിൽ ചേന്നതുകൊണ്ടു ഞാൻ ഏററവും സന്തോഷിയ്ക്കുന്നു. എന്തുകൊണ്ടെന്നാൽ,

കണ്ടാൽകാമനൊടൊത്തകാന്തികലരും
കല്യാണകായാഭയും
കൊണ്ടാടുന്നൊരുവിദ്യയുംസരസവാൿ-
ചാതുയ്യമാധുയ്യവും
ഉണ്ടായിട്ടുസുശീലനൊത്തൊരുപുമാ-
നിപ്പാരിലില്ലിപ്പുമാൻ
കൊണ്ടൽക്കാറണിവേണിത്രപവതിയോ-
ടൊത്തീടുവാനുത്തമൻ.

എന്നാൽ അതു ഭവാൻ തന്നെ ഉത്സാഹിച്ചു നേരെയാക്കിയാൽ കൊള്ളാമെന്നു ഞാനുംകൂടി പ്രിയസഖിയ്ക്കു വേണ്ടി ശിപാശി ചെയ്യുന്നു. ഇന്ന് ഈ മധുരമൊഴി പാടുവാൻ വന്നപ്പോഠം ത്രപവതിയുടെ ഒരു എഴുത്തുംകൂടി കൊണ്ടുവന്നിട്ടുണ്ട്. ആ എഴുത്തുംകൂടി ഭവാനു കാട്ടിത്തരാം. (എന്നു പറഞ്ഞ് എഴുത്തു കൊടുക്കുന്നു. വാങ്ങി സപകായ്യമായി വായിക്കുന്നതായി നടിച്ച്) (പ്രകാശം)

കഞ്ജളാഞ്ചിതവിലോചനമാരീ-
ലജ്ജകൊണ്ടുപറകില്ലപുമാനെ
ഇജ്ജനങ്ങളതുഗൂഢമറിഞ്ഞാൽ
സജ്ജമാക്കിടുമതെൻകുലധമ്മം.

ഒ! ഭവതിയുടെ ജോലി മിനക്കെടുന്നുവല്ലേ. ഞാൻ പിന്നെവരാം. എന്നെ മറക്കാതിരിപ്പാൻഅപേക്ഷയെന്നൊ? ഭവതി മരിച്ചാലും കൂടി ഞാൻ മറക്കുമൊ. ഇന്നാളത്തെ കഥ വിചാരിച്ചു നോക്കൂ.

കണ്ടിവാർകുഴലി!കാമലീലയതിലാശ-
യാനിശയിലേകദാ
പണ്ടുനിൻകണവനുള്ളനാളിവിടെവന്നു
ഞാനമിതകൌതുകാൽ
ശുണ്ഠിയുള്ളൊരവനെന്തറിഞ്ഞുശുഭഗാത്രി
നിൻെറകളവന്നുനാം
രണ്ടുപേരുമൊരുമിച്ചുചേന്നിഹരമിച്ച-
തോമ്മവിടുമെങ്ങിനേ?

(തുടരും)

ഭക്ഷണത്തിന്നൊന്നുമില്ലാതെ മടങ്ങിപ്പോ
കുമ്പോൾ അയാളുടെ അടുത്തുള്ള മുതലാ
ളുൻ ഇതറിഞ്ഞിട്ടു തല്ക്കാലം കയ്യിലുണ്ടാ
യിരുന്ന കുറച്ചു പാൽകുടിക്കാൻകൊടുത്തു.
അയാൾ അതു നന്ദിയോടു സ്വീകരിച്ച്
എന്തെങ്കിലും അപകടമുണ്ടായാൽതന്നെ
വിചാരിച്ചുകൊൾവാനും പറഞ്ഞു. ഈ മു
തലാളുന്ന് ഒരു മകളുണ്ടായിരുന്നു. അവൾ
ഒരു ദിവസം പാമ്പുകടിച്ച് മരിക്കാറായതാ
യിരുന്നു അപ്പോൾ അച്ഛന്നു പാക്കനാ
ർ പറഞ്ഞിട്ടുള്ളത് ഓർമ്മവന്നു. ഉടനെ
അയാളെ വിചാരിച്ചു. അയാൾ അപ്പൊ
ഴെക്കും എവിടുന്നെന്നറിയാതെ ഓടിയെ
ത്തി വിഷം എറക്കി അവളെ രക്ഷിച്ചു. പാ
ക്കനാരുടെ കുടിലും അതിന്നടുത്ത് അയാ
ളുടെ വിഗ്രഹംവെച്ച് കുടുംബക്കാർ പൂജി
ച്ചുവരുന്ന മറെറാരു കുടിലും പട്ടാമ്പി റയി
ൽവെസ്റ്റേഷന്ന് ആറുനാഴിക പടിഞ്ഞാറു
ള്ള തൃത്താല എന്ന സ്ഥലത്ത് ഇപ്പൊഴും
കാണ്മാനുണ്ട്.

അയാളുടെ സഹോദരന്മാരിൽ ഒരു
വനെപ്പററിയുള്ള വേറൊരു കഥയുംകൂടി ഇ
വിടെ പറയാം. അയാളുടെ പേര് നാ
രായണഭ്രാന്തൻ എന്നായിരുന്നു. അയാൾ
ഭ്രാന്തനാണെന്നാണ് നടിച്ചിരുന്നതു. വ
ലുതായ കല്ലുകൾ ചുവട്ടിൽനിന്നും കുന്നു
കളുടെ മുകളിലേക്കു ഉരുട്ടിക്കേററും. അവി
ടെചെന്നാൽ താഴത്തേക്കുതന്നെ പിടിച്ചു
തള്ളും. എന്നിട്ട് അതു ഉരുണ്ടുരുണ്ടു പോ
കുമ്പോൾ കണ്ട് കൈകൊട്ടിച്ചിരിക്കും. യോ
ഗ്യനായ ഒരു ബ്രാഹ്മണപണ്ഡിതന്റെ മ
കനാണെങ്കിലും അയാൾ എല്ലാജാതിക്കാ
രുമായി ഒന്നുപോലെ കഴിഞ്ഞിരുന്നു. ഒരി
ക്കൽ ഒരു നമ്പൂരി തന്റെ പുത്രന്റെ ഉപ
നയനത്തിന്നു മുഹൂർത്തം നിശ്ചയിക്കണമെ
ന്നപേക്ഷിച്ചു. അയാൾ അപ്പോൾ കക്ക
ടകമാസത്തിൽ കറുത്തവാവുന്നാൾ രാത്രി
12 മണിക്കു മുഹൂർത്തമുണ്ടെന്നും ആ സമയം
താനും അവിടെ എത്തുമെന്നും പറഞ്ഞു.
ഇതു മഹാ അശുഭകരമായ ഒരു സമയമാ
യതുകൊണ്ടു അദ്ദേഹത്തിന്നു വലിയ പ
ശ്ചാത്താപമുണ്ടായി. ആ ദിവസം വന്ന
പ്പോൾ പറഞ്ഞപോലെ ഭ്രാന്തൻ സമയ
ത്തിന്നു ശരിയായി എത്തി. സമയമടുത്തു
എന്നുവെച്ചു ആ കുടുംബക്കാർ, അപ്പോ
ൾ തത്സമയം ശുഭകരമായി നിനക്കപ്പെ
ടുവാൻ കാരണമെന്തെന്നും മററും ചോദി
ച്ചു. അയാളപ്പോൾ ഗൃഹസ്ഥനെ മുററ
ത്തേക്കുവിളിച്ചു ആകാശത്തേക്കുനോക്കുവാ
ൻ പറഞ്ഞു. അവിടെ നോക്കിയപ്പോൾ
എല്ലാ ഗ്രഹങ്ങളും ശോഭയോടെ പ്രകാശി
ച്ചുകൊണ്ടിരിക്കുന്നതും ബ്രഹ്മദേവൻതന്നെ
പൂണൂൽ മാറുന്നതും പ്രത്യക്ഷമായിക്കണ്ടു.
അവൎക്കപ്പോൾ അത്യന്തം സന്തോഷമായി.
കുട്ടിക്ക് ഉടനെ പൂണൂലിടുകയും ചെയ്തു.
പാക്കനാരും സഹോദരന്മാരും ചെയ്തിട്ടുള്ള
അത്ഭുതകൎമ്മങ്ങൾ ഇമ്മാതിരിയുള്ളവയാ
ണ്.

കല്യാണസമ്പ്രദായം

പറയരുടെയിടയിൽ സഗോത്രക്കാ
ർ തമ്മിൽ കല്യാണംകഴിച്ചു
കൂട എന്നു നിർബ്ബന്ധമുണ്ട്.
മാതാപിതാക്കന്മാരുടെ ചോ
രച്ചാർച്ചയിൽ നാലും ആറും പടലകൾക്കു
ള്ളിലുള്ളവരുടെ സന്താനങ്ങൾ തമ്മിലും
കല്യാണം പാടില്ല. എങ്കിലും അമ്മവഴി
ക്കുള്ള അമ്മാമന്റെ മകളെ കല്യാണംചെ
യ്യാം. അമ്മയുടെ സഹോദരിമാരുടെ മ
ക്കളെ പാടില്ലതാനും. പെൺകുട്ടികളുടെ
കല്യാണം അവർ ഋതുവായാലും ഇല്ലെങ്കി
ലും സാധാരണയായി പന്ത്രണ്ടുമുതൽ പ
തിനാറുവയസ്സിന്നുള്ളിൽകഴിക്കും. കല്യാണ
ക്കളിദിവസം പെണ്ണിന്നും അവളുടെ ഏഴു
തോഴിമാൎക്കും എണ്ണ തേച്ചുകുളി. ചില ദി
ക്കിൽ കെട്ടുകഴിഞ്ഞിട്ടു മൂന്നാംദിവസത്തിന്നു
കം തന്നെ പെൺകുട്ടിയെ വരന്റെ ഗൃഹ
ത്തിലേക്കയക്കാറുണ്ട്. ഞായർ, ചൊവ്വ,
വെള്ളി ഈയാഴ്ചകളിൽ ഒരു ദിവസമായി
രിക്കും കല്യാണംശേഷം നടത്തുന്നത്. പ
ണ്ടെക്കുപണ്ടെ ഇവരുടെയിടയിൽ ശൈശ
വവിവാഹം നടപ്പുണ്ട്. വിവാഹകാൎയ്യ
ത്തിൽ വധൂവരന്മാരുടെ സമ്മതം ലേശം
നോക്കുന്നതല്ല. അതിന്നുള്ള ബാദ്ധ്യസ്ഥ

ന്മാർ മാതാപിതാക്കന്മാരാകുന്നു. പെൺകുട്ടിയ്ക്കു പത്തോ പന്ത്രണ്ടോ വയസ്സായാൽ താലികെട്ടുകല്യാണം കഴിയും. കെട്ടുന്നവൻ കന്യകയുടെ അച്ഛൻെറ മരുമകനൊ അടുത്ത ചാർച്ചക്കാരനൊ മറ്റൊ ആയിരിയ്ക്കും. കല്യാണം നാലുദിവസം കഴിഞ്ഞാൽ പിന്നെ രണ്ടു മുണ്ടും നാലണയുംകൊടുത്ത് കെട്ടിയചെക്കനെ പിരിച്ചയയ്ക്കും. പിന്നെ അവർതമ്മിൽ യാതൊരു ബന്ധവുമില്ല. ചാർച്ചക്കാർക്കും മററും സദ്യയുംപതിവുണ്ട്.

വിവാഹത്തിന്നു പെൺകൊട എന്നു പറഞ്ഞുവരാറുണ്ട്. പെണ്ണിനെ ചോദിയ്ക്കുന്നതു പുരുഷൻെറ കുടുംബക്കാരാണ്. കല്യാണത്തിന്നു മുമ്പുള്ള ഏർപ്പാടുകൾ പുലയന്മാരുടെയും മററു താണജാതിക്കാരുടെയും സമ്പ്രദായത്തെ അനുസരിച്ചുതന്നെയാണ്. കല്യാണം തീർച്ചയാക്കുന്നദിവസം കന്യകയുടെ മാതാപിതാക്കന്മാർക്കു ഒരുറുപ്പികയും രണ്ടു മുണ്ടും കൊടുക്കണം. കല്യാണത്തിന്നു നല്ലദിവസം തിങ്കളാഴ്ചയും, ഞായറാഴ്ച ദിവസവുമാണെന്നാണ് അവരുടെ വിശ്വാസം. കല്യാണത്തിൻെറ തലേന്നാൾ മണവാളനും കൂട്ടരും കന്യകയുടെ ഗൃഹത്തിൽ വന്നുചേരും. അവരെ കഞ്ഞിയും കള്ളും മററും കൊടുത്ത് സല്ക്കരിയ്ക്കണം. പിറേറദിവസം കുളികഴിഞ്ഞ് വെളുത്ത വസ്ത്രവും ആഭരണങ്ങളും ധരിച്ച് വന്നിരിയ്ക്കുന്ന പെൺകുട്ടിയുടെ കഴുത്തിൽ നല്ല നേരംനോക്കി താലികെട്ടും. ചെമ്പുമോതിരമാണ് താലിയ്ക്കുപകരം ഉപയോഗിച്ചുവരുന്നതു. കെട്ടുകഴിഞ്ഞാൽ പിന്നെ സദ്യതുടങ്ങുകയായി. കള്ള് ഒഴിച്ചുകൂടാത്ത ഒന്നാണെങ്കിലും സദ്യയ്ക്കു മാംസം ഉപയോഗിയ്ക്കാറില്ല. അതുകഴിഞ്ഞാൽ അവരുടെ വാദ്യം ഒന്നുരണ്ടു മണിക്കൂറുനേരമുണ്ട്. രാത്രി പ്രത്യേകിച്ച് ഈ വക ഘോഷങ്ങളുണ്ടായിരിയ്ക്കും കെട്ടും രണ്ടുദിവസത്തെ സദ്യയും കന്യകയുടെ വീട്ടിൽവെച്ചാണ് നടത്തുന്നതു. മൂന്നാംദിവസം വരനും കൂട്ടരും വധുവിനോടുകൂടെ അയാളുടെ വീട്ടിലേയ്ക്കു മടങ്ങും. ഇവിടെവെച്ച് വധുവിൻെറ കൂട്ടരേയും നല്ലവണ്ണം സല്ക്കരിയ്ക്കണം. ചില ദിക്കിൽ കല്യാണച്ചിലവിൽ പകുതി വരൻെറ മാതാപിതാക്കന്മാർ കൊടുക്കാറുണ്ട്. ഒരുവന്നു എത്ര സ്ത്രീകളെയെങ്കിലും കല്യാണംകഴിയ്ക്കാം. ഭാര്യമാർക്കു സ്വന്തമായി യാതൊരു സ്വത്തുമില്ല. അവർ കേവലം ഭർത്താക്കന്മാരുടെ അടിമകളെപ്പോലെയാണെങ്കിലും അവർക്കുപജീവനത്തിന്നു എല്ലായ്പോഴും ഭർത്താവിൻെറ ആശ്രയംവേണ്ട. തന്നെത്താൻ കൂലിപ്പണിചെയ്തു സമ്പാദിച്ചുകൊള്ളും. അരവയർ നിറയാത്ത ഈ വകക്കാർ അധികവും ഏകപതീവ്രതം ശീലിയ്ക്കുന്നവരാണ്. മക്കളെ പോററുന്നതു അവരുടെ തൃപ്തിയും സ്വത്തും അനുസരിച്ചിരിയ്ക്കും. ഒരു സ്ത്രീയ്ക്കു ഒന്നിലധികം ഭർത്താക്കന്മാർ പാടില്ലെന്നു നിർബന്ധമുണ്ട്. വ്യഭിചാരം അവരുടെയിടയിൽതന്നെ അപൂർവ്വമാണ്. സ്ത്രീകൾ പുരുഷന്മാരെപ്പോലെതന്നെ പാടുപെടുന്നതുകൊണ്ടും ഭക്ഷണത്തിന്നുള്ള അരിഷ്ടതകൊണ്ടും അവർക്ക് ആവക ദുഷ്പ്രവൃത്തികളിൽ മനസ്സുചെല്ലാറില്ല. ഒരു പാണന് തൻെറഭാര്യയെ തെളിഞ്ഞില്ലെങ്കിൽ തള്ളിക്കളയാം. അയാൾക്കു ഭാര്യയുടെപണവും കല്യാണദിവസം ധരിച്ചഉടുപ്പുംതിരിച്ചുകിട്ടും. ഭാര്യയുടെ മാതാപിതാക്കന്മാർക്കുമകളുടെ ഭർത്താവുക്രൂരനാണെന്നോ ദീനക്കാരനെന്നോ തോന്നിയാൽ അയാളെപിരിച്ചയച്ച് അവളെ വേറെ ഒരാൾക്കു കെട്ടിക്കൊടുക്കാം. കല്യാണത്തിന്ന് കൊടുത്തപണം ഭർത്താവുമടക്കിക്കൊടുക്കുന്നതല്ലെന്നുമാത്രമല്ല ഭാര്യയുടെസ്വത്തിൻെറപകുതിക്ക് അയാൾ അവകാശിയുമാണ്.

വിധവകളെവീണ്ടും കല്യാണം കഴിപ്പിക്കുന്നസമ്പ്രദായം ധാരാളംനടപ്പുണ്ട്. അച്ഛനമ്മമാരുടെ സമ്മതമുണ്ടെങ്കിൽ ഒരു വിധവയ്ക്കു ആരെയെങ്കിലും കല്യാണം ചെയ്യാം. പക്ഷെഒരു കൊല്ലം വിധവയായിരുന്നിട്ടുമാത്രമെ അപ്രകാരംചെയ്യാൻപാടുള്ളു. അവൾക്ക് മക്കളുള്ളതുകൊണ്ട് കല്യാണംചെയ്യുന്നതിന്ന് മനസ്സില്ലെങ്കിൽ ഭ

ത്തൃഗൃഹത്തിൽതന്നെ താമസിക്കാം. അമ്മയേയും മക്കളെയും മററുള്ളവർ നല്ലവണ്ണം നോക്കിരക്ഷിക്കണം. യുവതിയായ ഒരു വിധവയെ കല്യാണംചെയ്യുന്നവൻ അവളുടെമക്കൾക്കു ചിലവിന്നുകൊടുക്കണം. അവൾക്കു ഭത്താവിന്റെ സോദരന്മാരെ കല്യാണംചെയ്തുകൂട. എങ്കിലും പുരുഷന്നു ഭായ്യയുടെസോദരിയെ കല്യാണംചെയ്യാം. ഭായ്യക്കു അവളുടെപൂവ്വഭത്താവിങ്കൽനിന്നും ലഭിച്ചതായസ്വത്തിന്നു പുതിയഭത്താവു അവകാശിയല്ല.

**ഗർഭവും പ്രസവവും**

കടിഞ്ഞൂൽ ഗർഭമുണ്ടായി ഏഴൊ എട്ടൊ മാസമായാൽ ഭായ്യയെ മാതാക്കന്മാരുടെ ഗൃഹത്തിലെക്കയക്കും. അവരുടെ മാടത്തിന്റെ അരികത്തുണ്ടാക്കിയിരിക്കുന്ന ചെറിയകുടിലിലാണു പ്രസവിച്ചാൽ അവളെ രണ്ടാഴ്ചയോളം കിടത്തുന്നതു്. മാടത്തിൽ കിടക്കുമ്പോൾ അവൾക്കു യാതൊരു പാത്രമൊ സാമാനമൊ തൊടുവാൻപാടില്ല. ഭക്ഷണം കൊടുക്കുന്നതുതന്നെ വേറെഒരു സ്ത്രീയായിരിക്കും. കാലത്തുകഞ്ഞിയും വൈകുന്നേരം ചോറുമാണു അവളുടെഭക്ഷണം. ഉലുവയും കൊത്തമ്പാലരിയും വേവിച്ചു കഞ്ഞിയിൽചേത്തു കൊടുക്കമാത്രമാണു പ്രസവത്തിനുള്ള ചികിത്സ. പത്താംദിവസം ആ കുഡുംബത്തിലെ പുരുഷന്മാരാരെങ്കിലും തങ്ങളുടെമുതലാളുനോടു കുറച്ചുവെള്ളവുംപാലും മേടിച്ചു ആ സ്ത്രീയുടെയും കുട്ടിയുടെയും മേൽ തളിയ്ക്കും. അതു കഴിഞ്ഞാൽ അവൾക്കു പ്രധാന മാടത്തിന്റെ ഉമ്മറത്തുവരെ ചെല്ലാം. പിന്നെ അഞ്ചു ദിവസംകൂടികഴിഞ്ഞാൽ കുളിച്ചു മാടത്തിന്നുള്ളിൽകടന്നു എല്ലാം തൊടാം. പ്രസവിച്ചുകിടന്നിരുന്ന കുടിൽ ഉടനെതന്നെ ചുട്ടുകളയും. പ്രസവച്ചിലവു ആദ്യം പതിനഞ്ചുദിവസം ഭത്താവും പിന്നെ ഇരുപത്തെട്ടാം ദിവസംവരെ മാതാപിതാക്കന്മാരും കൊടുക്കണം. അവൾപിന്നെ ഭത്താവിന്റെ ഗൃഹത്തിലേയ്ക്കുതന്നെ പോകുന്നു. ചാർച്ചക്കാർക്കും മററും അവിടെവെച്ചു ഒരു സദ്യകഴിയ്ക്കണം. അന്നുതന്നെയാണു കുട്ടിയ്ക്കു പേരിടുന്നതു. പിന്നത്തെ പ്രസവമൊക്കെ ഭത്തൃഗൃഹത്തിൽ വെച്ചുതന്നെയാകുന്നു.

**മുതലവകാശവും ജാതിക്കൂട്ടവും**

സ്വത്തിന്നു അവകാശം മരുമക്കത്തായവഴിക്കാണു. വയസ്സുമൂത്ത പുരുഷനാണു കുടുംബത്തിലെ രക്ഷാധികാരി. അവരുടെയിടയിൽ ജാതിക്കൂട്ടം പതിവുണ്ടു. വ്യഭിചരിക്കുക, കന്യകയ്ക്കു ഗർഭമുണ്ടാക്കുക, സ്വജാതിക്കാർക്കു വിരോധിക്കപ്പെട്ടിട്ടുള്ള വേറെ വല്ല അഴിമതി പ്രവൃത്തിക്കുക മുതലായ പ്രധാനകാര്യങ്ങളിൽ കുടുംബത്തിലെ കാരണവന്മാർ ഒരുമിച്ചു കൂടി ആലോചന നടത്തും. അവർ സാവധാനത്തിലെ കാര്യം തീച്ചപ്പെടുത്തുകയുള്ളു. തീച്ചപ്പെടുത്തിയാൽപിന്നെ യാതൊരാവലാധിയും കേൾക്കുന്നതല്ല. ഈ പ്രദേശത്തെ മിക്ക പറയന്മാരും അത്യുഗ്രമൂത്തിയായ കാളിഭക്തന്മാരാണു. കുററക്കാരത്തിയെക്കൊണ്ടു കാളിയുടെമുമ്പിൽ സത്യം ചെയ്യിക്കും.

**മന്ത്രവാദം**

അവക്കു ശകുനങ്ങളിലും വെളിച്ചപ്പാടു് അധിവാസമുണ്ടായി തുള്ളിക്കളിക്കുന്നതിലും ബഹുവിശ്വാസമാണു. വല്ല അപകടവും പിണഞ്ഞുപോയാൽ അവരെ ചെന്നു കാണുകയായി. മലയാളത്തിലുള്ള പറയന്മാർ ക്ഷുദ്രപ്രവൃത്തിക്കു കേളികേട്ടവരാണു. പ്രാണഭയം നേരിടുന്നതായാൽ കൂടി ഈ ഗൂഢസംഗതികളെ അവർ പുറത്താക്കുകയില്ല. നാട്ടുപുറങ്ങളിൽ കളവുപോയാലും ദേവതോപദ്രവമുണ്ടായാലും ശത്രുനിഗ്രഹത്തിലും ഇവരുടെ സഹായത്തിന്നപേക്ഷിക്കാറുണ്ടു. ഈ വകസംഗതികളിൽ അവക്കു നല്ല അനുഭവവും കിട്ടും. ഒരു വീട്ടിൽനിന്നും വല്ലതും കളവുപോയാൽ ഉടനെതന്നെ പറയ മന്ത്രവാദിയെ വിവരം അറിയിയ്ക്കും. കളവു കണ്ടുപിടിക്കാമെന്നു പറഞ്ഞാൽ ആ സൂത്രക്കാരനായ മന്ത്രവാദിയ്ക്കു ഒരു പറ നെല്ലും നാലഞ്ചുപണവും

കൊടുക്കണം. അതുകൊണ്ട് അവൻ കു
റെപഴവും ഒന്നരണ്ടുനാളികേരവും കുറെ
കള്ളും കൎപ്പൂരവും അരിപ്പൊടിയുംവാങ്ങി കു
ളിച്ച് ഉമ്മറത്ത് പ്രതിഷ്ഠിച്ചിരിക്കുന്ന അ
വന്റെ ഇഷ്ടദേവതയായ കുട്ടിച്ചാത്തനു
നിവേദിക്കും. അതു കഴിഞ്ഞാൽ പിടിയി
ന്മേൽ മണി കോൎത്തിട്ടുള്ള വാളും ഇരിമ്പു
ചിലമ്പും എടുത്തു സേവാമൂൎത്തി അനുകൂ
ലിക്കുന്നതിന്നുവേണ്ടി ഒച്ച പൊങ്ങാതാവു
ന്നതുവരെ സ്തോത്രം ചെയ്യും. കട്ടവനെ ഭ
യപ്പെടുത്തീട്ടോ ഉപദ്രവിച്ചിട്ടോ കളവുമുത
ൽ മടക്കിക്കിട്ടുന്നതിന്നു കുട്ടിച്ചാത്തൻ അ
വനെ സഹായിക്കുമെന്നാണ് അവന്റെ
പൂൎണ്ണമായ വിശ്വാസം. അവന്റെ ദേവത
പ്രസാദിച്ചതുകൊണ്ടു കളവുമുതൽ കണ്ടെ
ത്തുകയോ അല്ലെങ്കിൽ സൂത്രത്തിൽ ഉടമ
സ്ഥന്റെ വീട്ടിൽതന്നെ തിരിയെ കൊണ്ടു
വന്നു വെപ്പിക്കുകയോ ചെയ്യുമത്രെ. ഉടമ
സ്ഥനു പിന്നെയും മുതൽ മടക്കിക്കിട്ടിയി
ല്ലെങ്കിൽ രണ്ടാമതും മന്ത്രവാദിയെ അറി
വിക്കും. അപ്പോൾ ശൂണ്ഠിയെടുത്തു തന്റെ
ദേവതയെ ശകാരിക്കുകയാണ് അവന്റെ
പിന്നത്തെ പ്രാൎത്ഥന. ആ തവണ ഉദ്ദേ
ശിച്ച കാൎയ്യം നിശ്ചയമായും സാധിക്കുമെ
ന്ന് അവൻ വിശ്വസിക്കുന്നു. കളവുമുതൽ
മാത്രമെ കിട്ടേണ്ടു എങ്കിൽ അവർ സൌമ്യ
മായിട്ടാണ് പ്രാൎത്ഥിക്കുക കള്ളനെ ശിക്ഷി
പ്പിക്കണമെങ്കിൽ പ്രാൎത്ഥന ഇരട്ടിപ്പിച്ചതു
കൊണ്ടു മതിയാകുന്നതാണത്രെ. എന്നാ
ൽ കളവുചെയ്തവനു ഭ്രാന്തുപിടിക്കുകയും
മൂക്കിൽകൂടെ ചോര വരികയും ചെയ്യും.
പ്രാൎത്ഥനാമൂൎത്തിയുടെ ഉപദ്രവത്തിന്നു പ്ര
തിവിധി ചെയ്യുവാൻ വളരെ പ്രയാസമു
ണ്ട്. അയാളെ ഒരിക്കൽ ഉപദ്രവിച്ചുപോ
യാൽ പിന്നെ അതു മാറുന്നതിന്ന് ആ ദേ
വത മന്ത്രവാദിയെ സഹായിച്ചു എന്നും ഇ
ല്ലെന്നും വരാം. സ്വതേ ഉപദ്രവിക്കുവാൻ
വാസനയുള്ള അവരുടെ മന്ത്രമൂൎത്തിയുടെ
കോപത്തെ ശമിപ്പിക്കുന്നതിന്നു പിന്നീടു അ
നവധി ബലികളും ആരാധനകളുംചെയ്യേ
ണ്ടിവരുമെന്നും, പതിവായി കഴിച്ചുവരുന്ന
തോ പ്രാൎത്ഥിക്കപ്പെട്ടതോ ആയ വഴിവാ
ട് കഴിക്കായ്കയാലുണ്ടാകുന്ന ദേവതകളു
ടെ കട്ടകോപം നിമിത്തമാണ് സക
ല രോഗങ്ങളും ഉണ്ടാകുന്നത് എന്നുമാ
ണ് ഈ പാമരപുഞ്ജങ്ങളായ പറയന്മാ
രുടേയും അയൽവാസികളുടേയും വിശ്വാ
സം. ആൎക്കെങ്കിലും രോഗമോ ദേവത
ബാധയൊ പിടിപെട്ടാൽ അവർ ഒരു
ഗണികനെക്കൊണ്ടു പ്രശ്നം വെയ്പിക്കുക
യും പിന്നീട് ആ പ്രശ്നത്തിൽ കണ്ട മ
ന്ത്രവാദിയെ വരുത്തുകയും, അവൻ ഒരു
ഓലതുറുമ്പൊ, ചെമ്പൊ വെള്ളിയൊ കൊ
ണ്ടുള്ള തകിടൊ എടുത്തു യന്ത്രം എഴുതി മ
ന്ത്രം ജപിച്ച് അതിനെ ചുരുളാക്കി ഒരു ച
രടിന്മേൽ ബന്ധിച്ചു സ്ത്രീയാണെങ്കിൽ ക
ണ്ഠത്തിലും പുരുഷനാണെങ്കിൽ അരയിലും
ധരിപ്പിക്കുകയും ചെയ്യും. ഈ അത്ഭുതക്രി
യകൊണ്ടു ദീനമോ ദേവതബാധയൊ നീ
ങ്ങിപ്പോകുമത്രെ. പറയന്മാർ പലവിധ
മാരണക്രിയകളും ചെയ്തുവരുന്നതാണ്. അ
വരാൽ പരിചയിക്കപ്പെടുന്ന ഒരു വക ആ

ഒടിവിദ്യ

ഭിചാരവൃത്തിയാണ് 'ഒടിവിദ്യ'
എന്നു പറഞ്ഞുവരുന്നത്. ഈ
വിദ്യയിൽ സാമൎത്ഥ്യമുള്ളവർ കാള, പശു,
നായ, പൂച്ച മുതലായി ഏതെങ്കിലും മൃഗ
സ്വരൂപമായി വേഷം മാറിയും അദൃശ്യമാ
യും സഞ്ചരിക്കുവാൻ കഴിവുള്ളവരായിരി
ക്കും. ഗൎഭിണികളെ നട്ടപ്പാതിരക്കു പുറ
ത്തേക്കാകൎഷിച്ചുകൊണ്ടുപോയി അവരുടെ
ഗൎഭാശയത്തിലെ ബീജപിണ്ഡത്തെ പുറ
ത്തെടുത്ത് ആ സ്ഥാനത്തു വേറെ വല്ലതും
നിറച്ചു വിടുന്നതിന്നും ഇവർ ത്രാണിയുള്ള
വരാണത്രെ. മാരണം ചെയ്ത് അരിഷ്ടി
പ്പിക്കുന്നതിന്നും കൊല്ലുന്നതിന്നും മനുഷ്യ
രെ വശീകരിച്ച് അന്യദൃഷ്ടി പതിയാതെ
ഒരിടത്തുനിന്നുമറ്റൊരിടത്തേക്കു പ്രയാസം
കൂടാതെ കൊണ്ടുപോകുന്നതിന്നും അവർ
കഴിവുള്ളവരാണെന്നു പറയുന്നു. ഈ വ
ക മാരണം ചെയ്യലും പകരം ചോദിക്കലും
കലശലായി ഉണ്ടായിട്ടുണ്ടെന്നുള്ളതിലേക്കു



രീ ക്ലൂട്ട

കേരളവൎമ്മ വലിയ കോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു.

# ചരമം.

---

സ്വത്വമാണ് സ്നേഹത്തിന്റെ ബീജം. സ്വത്വബുദ്ധി എത്രത്തോളം വർദ്ധിക്കുന്നുവോ അത്രത്തോളം സ്നേഹബന്ധവും വർദ്ധിച്ചുവരുന്നതാണ്. വിശ്വാസത്തോട വേർപിരിഞ്ഞാൽ സ്നേഹം നിലനില്ക്കുന്നതല്ല. അപ്രകാരമുള്ള സ്നേഹത്തിന്റെ പരമകാഷ്ഠയാണ് ഭക്തിയെന്നു പറയുന്നത്. തന്നെക്കാൾ ഉൽകൃഷ്ടനാണെന്നു തോന്നുന്ന ദിക്കിലേ ബഹുമാനത്തിന്നു കാരണമുണ്ടാവുകയുള്ളു. അകൃത്യം ചെയ്യുന്നതിലുള്ള ശങ്കയാണ് ബഹുമാനത്തിൽനിന്നുണ്ടാകുന്ന ഭയം. ഇങ്ങിനെയുള്ള ഭയഭക്തിവിശ്വാസങ്ങൾക്ക് ഏതൊരാളാകുന്നുവോ പാത്രമായിത്തീരുന്നത് ആ മഹാപുരുഷനാകുന്നു ലോകത്തിന്റെ യഥാർത്ഥനേതാവ്.

അവകാശവഴിക്കും നേതൃഗുണപൌഷ്കല്യംകൊണ്ടും കേരളഭാഷാകുടുംബത്തിലെ കാരണവരായി വളരെക്കാലം വാണ് ആ കുടുംബത്തിന്റെ യോഗക്ഷേമം വഴിപോലെ കാത്തുരക്ഷിച്ച് ആ തറവാടിനെ അവിഭക്തസ്ഥിതിയിൽ പുലർത്തിക്കൊണ്ടു പോന്ന കേരളവർമ്മ വലിയ കോയിത്തമ്പുരാൻ തിരുമനസ്സിലെ അപ്രതീക്ഷിതമായ ദേഹവിയോഗത്താൽ ഭാഷാകുടുംബത്തെ ബാധിപ്പിച്ചിരിക്കുന്ന സങ്കടം ഈ അവസരത്തിൽ വാക്കുകളെക്കൊണ്ട് അനുഭവപ്പെടുത്തേണ്ട ആവശ്യം ഒന്നും കാണുന്നില്ല. ആയതിന്നു ഞങ്ങളെക്കൊണ്ട് ആവുന്നതുമല്ല.

അദ്ദേഹത്തിന്റെ അക്ഷയ്യമായ യശശ്ശരീരം കൈരളീഭാഷാകുടുംബത്തെ മേലിലും പരിപാലിച്ചുപോരുമെന്നുള്ള വിശ്വാസത്തിൽ മാത്രമേ തല്ക്കാലം ഒരു സമാധാനം കാണുന്നുള്ളു.

പതി കേരളദേവനസ്തമി-
ച്ചതിനാൽ കൈരളി! മാഴ്കിടായ്ക നീ
മൃതിയാർക്കു വരാത്തതൂഴിയിൽ
കൃതികൾക്കാത്മയശസ്സുജീവിതം.

അപ്പൻതമ്പുരാൻ,
കൊച്ചി സാഹിത്യസമാജം
പ്രസിഡേണ്ട്.

# മംഗളോദയം.

൧൦൮൯

| പുസ്തകം 6. | കന്നിമാസം. | ലക്കം 11. |
|---|---|---|


## മംഗളം.

---

ഓരോരോ വാചകരീതിയിൽപ്പലതരമായോരോതരം ജ്ഞാനവി-
ത്തോരോന്നായി വിതച്ചു പുഷ്ടിവരുമാറാക്കിപ്പൃമച്ചത്തിനെ
നേരോടും നിജനാട്ടുകാൎക്കുപകരിച്ചീടും കളംതന്നെയായ്
പേരോടും ഭുവി "മംഗളോദയ"മുയൎന്നീടേണമേ മേൽക്കുമേൽ.

കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ.

# ബൃഹൽസംഹിത.

---

അനന്തരം "ആദിത്യചാര"മെന്ന

മൂന്നാമദ്ധ്യായം.

---

ആയില്യംമേൽമുറിമുത-
ലയനംസൂൎയ്യന്നുദക്ഷിണം ചി[illegible]ന
കേട്ടുമുതലുത്തരായണ-
മെന്നല്ലോകേട്ടുകേളിപണ്ട[illegible]. 1

പരാശരാദിമുനിമാർ
തീൎത്തിട്ടുള്ളാഗമങ്ങളിൽ
ഇപ്രകാരം പറഞ്ഞിട്ടു-
ണ്ടതുകൊണ്ടേവമോതിനേൻ. 2

ഇപ്പോഴാംകൎക്കടകംമുതൽ
മകരംമുതലിക്രമത്തിലിവരണ്ടും
വികൃതിയിതുമാറിയെങ്കിൽ
പ്രത്യക്ഷപരീക്ഷണങ്ങളാൽതെളിയും. 3

സൂൎയ്യനുദിക്കുംനേരം
ദൂരസ്ഥിതിചിഹ്നവേധമതുകൊണ്ടോ
നിഴൽവലിയമണ്ഡലത്തിൽ
ചെല്ലുകപോകെന്നലക്ഷണംകൊണ്ടോ. 4

അയനത്തിന്നാരംഭവു-
മവസാനവുമധികസൂക്ഷ്മമായറിയാം
ഇങ്ങിനെരവിഭഗവാൻത-
ന്നസ്തമയംതന്നിലുംതെളിഞ്ഞറിയാം. 5

മകരത്തിൻമുമ്പിലിനൻ
തിരിക്കിലോശമനവരുണദിങ്ങ് നാശം
കർക്കടകത്തിൻമുമ്പില-
തായാൽവിത്തേശശക്രദിങ്ങ്നാശം. 6

സസ്യക്ഷേമകരൻരവി
മകരത്തിൽപോയ്ത്തിരിച്ചുവെന്നാകിൽ
ഇങ്ങിനെതാൻപ്രകൃതിസ്ഥൻ
വികൃതഗതിഭയങ്കരൻനൂനം. 7

ത്വഷ്ടാവെന്നതമോഗ്രഹ-
മപർവ്വകാലേദിനേശനെമാച്ചാൽ
ഏഴുനൃപന്മാർക്കാപ-
ത്തഖിലർക്കുംശസ്ത്രവഹ്നിദാരിദ്ര്യാൽ. 8

താമസകീലകരെന്നഭി-
ഖ്യാതരാംമുപ്പത്തിമൂന്നുകേതുക്കൾ
രവിയിലവകണ്ടുവർണ്ണ-
സ്ഥാനാകാരങ്ങളാൽഫലംചൊല്ലൂ. 9

ഇവരശുഭമർക്കഗന്മാ-
രിന്ദുഗരാണെങ്കിലാശുഭംനൽകും
കാകകബന്ധപ്രഹരണ-
ത്രുപന്മാരാകിലശുഭമിന്ദുവിലും. 10

ഇവർതന്നുദയേഗഗനം
പൊടിയാൽമറയുംജലംകലങ്ങീടും
ഗിരിതരുശിഖരമടത്തി-
ച്ചുരൽചൊരിയുംചണ്ഡമാരുതൻവീശും.

തരുഗണമൃതുവിപരീതം
ദീപ്തങ്ങൾമൃഗാണ്ഡജങ്ങൾദിഗ്ദാഹം
ഭൂകമ്പമോടിടിവെട്ടെ-
ന്നിത്യാദ്യുല്പാതമിങ്ങുണ്ടാം. 12

താമസകീലകരാഹ്വ-
ക്കളേഴുനാൾക്കുള്ളിലുദിതരായെങ്കിൽ
ഈയുല്പാതഫലംദൃഢ-
മതുതാനല്ലാതെമററുചൊല്ലേണ്ടാ. 13

ഇക്കേതുക്കളെരവിതൻ
ബിംബത്തിൽക്കണ്ടിടുന്നതെങ്ങെങ്ങോ
അങ്ങങ്ങുഭൂമിപന്മാ-
ർക്കുണ്ടാകുംവ്യസനമെന്നുവിജ്ഞേയം. 14

സദ്ധർമ്മങ്ങളുപേക്ഷി-
ച്ചൃഷികുലവുംക്ഷുത്തുകൊണ്ടുമെയ്വാടി
മാംസംപോയശിശുക്കളെ
യേന്തിപ്പോകുംഞെരുങ്ങിമറുനാട്ടിൽ 15

നെടുവീർപ്പിട്ടശ്രുജലം
നിറയുംനയനങ്ങളോത്തുസത്തുക്കൾ
ചോരഹൃതാർത്ഥന്മാരായ്
ചടച്ചകായംകലർന്നുകാണാകും. 16

നിജപരനൃപപീഡിതരായ്
ചടച്ചുപാരംവെറുത്തുമനുജന്മാർ
നിജപൂർവ്വജന്മദുരിതം
നൃപകൃതമിക്കർമ്മമെന്നുചൊല്ലീടും. 17

ഗർഭോത്ഭവാഭ്രസംഘവു-
മംഭസ്സുകൊടുക്കയില്ലധാരാളം
ആറുകൾചെറുതാംസസ്യം
ചിലചിലദേശത്തിൽമാത്രമുണ്ടാകും. 18

സൂര്യനിലുള്ളാച്ചിഹ്നം
ദണ്ഡാകാരത്തിലെങ്കിൽനൃപമരണം
വ്യാധിഭയങ്ങൾകബന്ധാ-
കൃതിയിലതെന്നാകിൽവന്നീടും. 19

തസ്കരഭയമുണ്ടാകും
കാകാകാരത്തിലാണതെന്നാകിൽ
ദുർഭിക്ഷമുത്ഭവിച്ചിട്ട-
മാലക്ഷണമഗ്നിപോലെയാണെങ്കിൽ. 20

ഭൂപാലകനുംവേണ്ടും
കുട,കൊടി,വെൺചാമരങ്ങൾ,ഗജ,മശകം
ഇവപോലെയാണതെങ്കിൽ
ധരണീശപരനന്ദ്യനായ്ഭവിച്ചീടും. 21

തിപ്പൊരി,പുകയിത്യാദികൾ-
തന്നാകാരത്തിലാണതെന്നാകിൽ
അദ്ദിക്കിൽവാണിടുംബഹു-
ജനങ്ങൾതൻനാശമുണ്ടാകും. 22

കന്നെങ്കിൽദുർഭിക്ഷം
രണ്ടുമുതൽക്കാണതെങ്കിൽനൃപനാശം
സിതമെങ്കിൽദ്വിജനാശം
ക്ഷത്രിയനാശംചുവന്നതാണെങ്കിൽ. 23

മഞ്ഞനിറത്തിലതെന്നാൽ
വൈശ്യന്മാരുടെവിനാശമുണ്ടാകും
ആയതുകറുത്തതെങ്കിൽ
ശൂദ്രവിനാശംഭവിച്ചീടും. 24

രവിമണ്ഡലത്തിലേതൊരു
ദിക്കിൽകാണുന്നതീമഹോല്പാതം
സങ്കടമിഹലോകങ്ങൾ-
ക്കദ്ദിക്കുവഴിക്കതന്നെവന്നീടും. 25

സേനാപതിയെക്കൊല്ലും
ചെമ്പിച്ചിട്ടുൾപരശ്മിയാംസൂര്യൻ
മഞ്ഞച്ചെന്നാൽനരപതി-
സുതനെ,വെളുത്താവുകിൽപുരോഹിതനെ.

ഊർദ്ധ്വസ്ഥംസൂര്യകരം
പലനിറമോധൂമ്രവണ്ണമോചേന്നാൽ
തസ്കരശസ്ത്രനിപാതാൽ
വ്യാകുലമാകുംജഗത്തേററം. 27

ചോരാക്രമമായോധന-
മെന്നിവയുണ്ടാക്കുമീമഹാദോഷം
ഉടനേതാൻമഴനന്നായ്
പെയ്യാലില്ലാതെയാമെല്ലാം. 28

ദിവസകരൻചെമ്പിച്ചോ
കപിലനിറത്തോടുകൂടിയോവന്നാൽ
ഉലകിൽകല്യാണഫലം
വന്നീടുംശിശിരകാലത്തിൽ. 29

പച്ചനിറംകൈക്കൊണ്ടോ
കുങ്കുമപൽവീരക്തരുചിപൂണ്ടോ
തിക്ഷ്ണമരീചി,ഭവിച്ചാൽ
വസന്തകാലേശുഭംഫലംനൽകും 30

അല്പംവെളുത്തനിറമോ
പൊൻനിറമോപൂണ്ടുകൊണ്ടുവന്നീടിൽ
വേനൽക്കാലംതന്നിൽ
സൂര്യൻശുഭമാംഫലംകൊടുത്തീടും. 31

തൂവെള്ളയായനിറമോ
പൊൻനിറമോതെല്ലവെള്ളയാംനിറമോ
പൂണ്ടെന്നാലാദിത്യൻ
വർഷാകാലങ്ങളിൽശുഭംനൽകും. 32

കമലോദരാഭപൂണ്ടാൽ
ശരത്തിലക്കൻശുഭംഫലംനൽകും
ഹേമന്തത്തിൽച്ചോര-
യ്ക്കൊത്തനിറംപൂണ്ടഭാസ്കരൻശുഭദൻ. 33

സച്ചർത്തുക്കളിലോതിയ
വണ്ണങ്ങളിലേതുതന്നെയായാലും
വർഷാകാലംതന്നിൽ
സ്നിഗ്ദ്ധൻസൂര്യൻശുഭംനൽകും. 34

രൂക്ഷതപൂണ്ടുവെളുത്താൽ
ദ്വിജരെക്കൊല്ലും,ചുമക്കുകിൽസൂര്യൻ
ക്ഷത്രിയരെ,മഞ്ഞയായാൽ
വൈശ്യന്മാരെകറുക്കലന്ത്യജരെ. 35

രാജവിരോധംനൽകും
സുരചാപവിദീർണ്ണമണ്ഡലൻസൂര്യൻ
ഉടനേമഴപെയ്യിക്കും
വർഷാകാലത്തിൽവിമലകരനായാൽ. 36

മഞ്ഞച്ചുംനീലച്ചും
വാകപ്പൂപോലെവർണ്ണമായീടിൽ
ഉടനേ മഴപെയ്യിക്കും
വർഷാകാലത്തിൽവാസരാധീശൻ 37

മയിലിൻെറപീലിതന്നിൽ
ചേരുംകണ്ണിൻെറവർണ്ണമായീടിൽ
മഴയൊരുപന്തിരാണ്ട-
ത്തുണ്ടാക്കുകയില്ലദിനനാഥൻ. 38

സന്ധ്യകളാക്കുമിഴിക-
ട്ടുണ്ടാക്കംഭാസ്കരൻകറുത്തെന്നാൽ
ചാരത്തിൻനിറമായാൽ
പരചക്രഭയത്തെയുണ്ടാക്കും. 39

ഏതൊരുനക്ഷത്രത്തിൽ
ഛിദ്രത്തോടൊത്തുഭാനുനിൽക്കുന്നു
അന്നാൾക്കുമ്മവിഭാഗാ-
ലേതരചന്നായവൻനശിച്ചീടും. 40

ഉദയാസ്തമയങ്ങളൊഴി-
ച്ചേതൊരുകാലത്തിലെങ്കിലുംസൂര്യൻ
ശശരക്തരക്തനായാ-
ലുണ്ടാമുലകിങ്കലുഗ്രയുദ്ധങ്ങൾ 41

രശ്മികൾകൂടാതെതണ-
ത്തിന്ദുവിനെപ്പോലെസൂര്യനായെന്നാൽ
രാജവധമുടനെയുണ്ടാം
മറെറാരുവൻഭൂപനാകയുംചെയ്യും. 42

ക്ഷുത്തുംമൃത്യുവുമേകിട്ട-
മൊരിടത്തുമുറിഞ്ഞുപോയ ചണ്ഡകരൻ
രശ്മികളില്ലാതായാൽ
ജനങ്ങൾതന്മരണമുണ്ടാക്കും. 43

തോരണതുല്യാകാരം
പൂണ്ടെന്നാകിൽപുരംനശിപ്പിക്കും
ഛത്രാകാരംപൂണ്ടാൽ
ദേശവിനാശത്തെയുണ്ടാക്കും. 44

കൊടിവില്ലിവതന്നാകൃതി
പൂണ്ടാൽപൃഷാവുയുദ്ധമുണ്ടാക്കും
ഇളകിക്കൊണ്ടായാലും
രൂക്ഷതപൂണ്ടാലുമപ്പലംതന്നെ. 45

ദിനപതിതൻബിംബത്തിൽ
കറുത്തതാംരേഖകണ്ടുവെന്നാകിൽ
സചിവൻനൃപനെക്കൊല്ലും
രണ്ടാൾക്കുംമൃത്യുവന്നുവെന്നതുമാം. 46

ഉൽക്കാശനിവിദ്യുത്തുക-
ളുദയാസ്തമയസ്ഥനായദിനപതിയെ
താഡിച്ചാൽനൃപമരണവു-
മന്യനൃപേന്ദ്രപ്രതിഷ്ഠയുംചേരും. 47

പ്രതിദിവസംദിവസകരൻ
പരിവേഷത്തോടുകൂടിനിന്നാലും
സന്ധ്യാദ്വിതയത്തിങ്കൽ
പരിവേഷത്തോടുകൂടിയെന്നാലും. 48

ഉദയംമുതലസ്തമയം
വരെയേററംരക്തനായിയെന്നാലും
മറെറാരുവനായ്ഭവിക്കും
മഹീതലാധീശപരൻനൂനം. 50

സന്ധ്യാദ്വയത്തിലായുധ-
സമജീമൂതങ്ങൾമൂടിടുന്നർക്കൻ
മറെറാരുവനെയാക്കീടും
മഹീതലത്തിൻെറനായകനായ്. 51

പോത്തും,മൃഗം,ഖര,മൊട്ടക,-
മണ്ഡജമിവപോലെയുള്ളമേഘങ്ങൾ
ഇങ്ങിനെതന്നെമറച്ചാ-
ലാദിത്യൻഭീതിയെജ്ജനിപ്പിക്കും. 51

അക്കാംശുതാപകാരണ-
മതിപീഡയെയനുഭവിച്ചനക്ഷത്രം
പിന്നീടുശുദ്ധമാകും
തീയിൽവറുക്കുംസുവർണ്ണമതുപോലെ. 52

കേരള സാഹിത്യ അക്കാദമി

പ്രതിസൂൎയ്യൻസൂൎയ്യൻതൻ
വടക്കുനിന്നാലുടൻദ്രഢാവർഷം
തെക്കെക്കിൽകാററുണ്ടാ-
മുഭയസ്ഥിതനെങ്കിലംബുഭയം. 53

നൃപനാശമുപരിനിന്നാൽ
ജനനാശംചോട്ടിലാണെങ്കിൽ
പ്രതിസൂൎയ്യൻവെയിലേൽക്കും
തനുംഖനമക്കാന്തികേക്ക സമമല്ലൊ. 54

കാരണമില്ലാതക്കൻ
ഗഗനസ്ഥാൻരക്തരക്തനായാലും
രൂക്ഷരജോരുണനാകിലു-
മുൎവ്വീശവിനാശമുണ്ടാക്കും. 55

രൂക്ഷതയൊത്തുകറുത്തും
നിലച്ചുംവിവിധമാംനിറംപൂണ്ടും
നിന്നീടുന്നാദിത്യൻ
ജനനാശത്തെജ്ജനിപ്പിക്കും. 56

അധികൃതതന്തുവൎണ്ണചിഹ്നവാ-
നമലവപുസ്സ്പഷ്ടമണ്ഡലൻരവി
ഉലകിലിഹതരുന്നുമംഗളം
സ്ഫുടവിപുലാമലദീൎഘദീധിതി. 57

ഇങ്ങിനെ ബൃഹത്സംഹിതയിൽ
"ആദിത്യാചാരം"
എന്ന മൂന്നാമദ്ധ്യായം കഴിഞ്ഞു.
(തുടരും)
കൊടുങ്ങല്ലൂർ കൊച്ചുണ്ണിത്തമ്പുരാൻ.

---

# വൎണ്ണവിവൎണ്ണനം.

---

'ചെമപ്പ്' 'ചുവപ്പ്' രണ്ടും ശരി. ഇവയെപ്പററി സ്വരസാദം വരത്തക്കവാദം ഇപ്പോഴും നടക്കുന്നതേയുള്ളു. ഇതിനു ഞാൻ വീണ്ടും ഒരു മദ്ധ്യസ്ഥന്റെ നിലയിൽ ആലോചനാസിദ്ധമായ എന്റെ ഒരു അഭിപ്രായം മഹാജനസമക്ഷത്തിൽ അറിയിക്കാമെന്നു കരുതുന്നു. തുഞ്ചത്ത് എഴുത്തച്ഛൻ എഴുതിയതും കൊല്ലം 1025-ൽ അച്ചടിച്ചതുമായ ശ്രീമഹാഭാഗവതം ദശമസ്കന്ധത്തിലേ 'വത്സസ്തേയ'ത്തിൽ:—

"കേചനവെളുത്തവർ
കേചനകറുത്തവർ
കേചന'ചുവന്ന'വർ
കേചനദിവൎണ്ണന്മാർ" എന്നും,

1028-ൽ അച്ചടിച്ച ശ്രീമഹാഭാരതത്തിലെ സംഭവപൎവ്വത്തിലുള്ള ദേവയാനീകച്'ത്തിൽ:—

"കണ്ണുകൾ'ചുവപ്പി'ച്ചു
ദേഹവുംവിറപ്പിച്ചു
ചണ്ഡദീധിതിയുടെ
മണ്ഡലംപൊങ്ങുംപോലേ" എന്നും,

"ദൃഷ്ടിയും'ചുവപ്പി'ച്ചു
ദേഹവുംവിറപ്പിച്ചു
പൊട്ടിച്ചുഞെരിഞ്ഞിതു
ഭൂഷണങ്ങളുമെല്ലാം" എന്നും,

ഉദ്യോഗപൎവ്വത്തിലെ'ഭഗവദ്ദൂതി'ൽ:—

"കണ്ണുകൾ'ചുവന്നു'കൈ
ഞെരിച്ചുവല്ലുംകടി-
ച്ചുണ്ണോജനേത്രനോടു
ഭീമസേനനുംചൊന്നാൻ" എന്നും,

970-ൽ കടയ്യുഴുതിയ അദ്ധ്യാത്മരാമായണം ഗ്രന്ഥത്തിൽ അയോദ്ധ്യാകാണ്ഡത്തിലെ കൈകേയിയുടെ ക്രോധത്തിൽ:—

"നേത്രങ്ങളും ചുവപ്പിച്ച കൈകേയിയും
ധാത്രീപതിശയനോടു ചൊല്ലീടിനാൾ"
എന്നും,

1072-ൽ അച്ചടിച്ച മാക്കണ്ഡേയപുരാണത്തിലെ ഘോരനരകവണ്ണനത്തിൽ:-

"ദൃഷ്ടികളഗ്നിപോലെ പെട്ടന്നു ചുവപ്പിച്ച
കഷ്ടങ്ങൾ ചെയ്തിടുന്ന ദൂതന്മാരോരോതരം"
എന്നും,

കുഞ്ചൻനമ്പ്യാർ എഴുതിയതും 1085 ൽ അച്ചടിച്ചതുമായ കൃഷ്ണാജ്ജുനവിജയത്തിൽ സന്ധ്യാവന്ദനവേളയിൽ കൃഷ്ണന്റെ കയ്യിലെ തപ്പണജലത്തിൽ 'ഗയ'നെന്ന ഗന്ധവ്വന്റെ കുതിരയുടെ വായിൽ നിന്നു നര വീണപ്പോൾ ശ്രീകൃഷ്ണനുണ്ടായ ക്ഷോഭത്തിൽ:—

"തിരുമിഴിയൊന്നു ചുവന്നു മറിഞ്ഞു
തിരുവുടലൊന്നു വിറച്ചു ചിരിച്ചു" എന്നും,

അതിൽ തന്നെ നാരദന്റെ ഏഷണികേട്ടു ബലഭദ്രനുണ്ടായ കോപത്തിൽ:—

"തിരുമിഴിയൊന്നു ചുവന്നു മറിഞ്ഞു
കരിയുമെടുത്തു പിടിച്ചകരത്തിൽ" എന്നും

ചെറുശ്ശേരി നമ്പൂരി എഴുതിയതും 1002-ലെ കയ്യെഴുത്തു ഗ്രന്ഥരൂപത്തിലുള്ളതുമായ 'കൃഷ്ണഗാഥ'യിൽ, കംസൻ ദേവകിയെ വെട്ടാൻ ഭാവിയ്ക്കുമ്പോൾ ഉണ്ടാകുന്ന ലോകരുടെ വ്യസനപാരവശ്യത്തിൽ:-

"കൈതിരുമ്മീടിനാർ കൺചുവത്തിടിനാർ
കയ്യുലച്ചീടിനാർ മെയ്യിലെങ്ങും"

എന്നും മററും പുരാതന കാലത്തു തന്നെ പ്രയോഗിച്ചിട്ടുള്ളതു് അടിസ്ഥാനത്തോടുകൂടിയാണെന്നു പറയുന്നതിനു സംസ്കൃതധാതുമഞ്ജരീപുസ്തകത്തിലെ 'ശോണ' ധാതു സഹായിയ്ക്കുന്നുണ്ടെങ്കിൽ മേൽ പറയപ്പെട്ട പുരാണേതിഹാസാദികളിൽ തന്നെ പറയുന്ന 'ചെന്തൊണ്ടി' 'ചെന്താമര' 'ചെങ്കതിരോൻ' 'ചെമ്പരത്തി' ചെങ്കണ്ണ്' 'ചെന്തെങ്ങ്' മുതലായ പ്രയോഗങ്ങൾക്കു ദ്രാവിഡത്തിലെ 'ചേ' (ചെം) മൂലധാതു നല്ലവണ്ണം സഹായിയ്ക്കുന്നുണ്ടു്. 'കേരളപാണിനീയ'ത്തിലെ 177-ാം സൂത്രത്തിന്റെ ഭാഷ്യത്തിൽ (വൃത്തിയിൽ) 'ചെം' ധാതുവിൽനിന്നു 'ചെമ്മ' 'ചെപ്പ്' 'ചെമപ്പ്' 'ചെമ്പ്' എന്നുള്ള ശബ്ദങ്ങൾ ഉണ്ടായതായും, 181-ാം സൂത്രത്തിന്റെ ഉദാഹരണത്തിൽ 'ചെകപ്പ-ചെമ്പൻ' 'ചുകപ്പ-ചോപ്പൻ' എന്നു വരുന്നതായും കാണിച്ചിരിയ്ക്കുന്നു. ഇവ ഇതിനെ നല്ലവണ്ണം താങ്ങുകയും ചെയ്യുന്നു. 1898-ൽ അച്ചടിച്ചതും പുസ്തകരൂപമായതുമായ 'പടിക്കാചതമ്പുരാൻ' പാടിയ തമിഴ് 'തനിപ്പാടത്തിരട്ടിൽ'

"കയ്ന്തു ചിവന്തതു് മൂരിയ
കന്തി കലവിയിലേ
തോയ്ന്തു ചിവന്തതു് മിന്നാർ
നെടുംകൺകടൈൽപലനൂൽ,
ആയന്തു ചിവന്തതു് പാ
വാണർനെഞ്ചമന്തിനമും,
ഈന്തു ചിവന്തതു് മാൽ ചീത
കാതിളരുകരമുമേ." എന്നും,

"ചിന്നഞ്ചിറുപിള്ളൈ,ചെങ്കോട്ടു
പിള്ളൈ,'ചിവന്ത'പിള്ളൈ,
പൊന്നിൻമണിപിള്ളൈ,പൂലോ

കമെങ്കും പുകഴ്പ്പിള്ളൈ,
ചൊന്നെഞ്ചുഴൽകിൻറച്ചൂരനൈ
വെൻറചെക്കേചർപ്പിള്ളൈ,
വന്നക്കിളിപ്പിള്ളൈ, ചെന്തിർ
ക്കറത്തിക്കുമാപ്പിള്ളൈയേ" എന്നും,

"മത്തിയമം 'ചിവപ്പ്' നിറം" എന്നും മററും കാണുന്നു. ഇങ്ങനെ തമിഴിച്ചുള്ള 'ചിവന്ത' 'ചിവപ്പ്' മുതലായ പ്രയോഗത്തിലെ 'ഇ'കാരത്തിനു ഗുണം വന്നു 'എ'കാരമാകുമ്പോൾ മൂലദ്രാവിഡധാതുവോടടുത്ത 'ചെമപ്പ്'ആയിത്തീരുന്നുണ്ടെന്നുള്ള യുക്തി ഒട്ടും തള്ളത്തക്കതല്ല. ഇതുകൂടാതെ തമിഴിൽ "അടേ 'ചെമല'പ്പയലേ എന്നെടാ സമാചാരം?" "ഇന്ത വസ്തുമെല്ലാം 'ചെവന്തു' പോച്ച്" എന്നാദിയായ തമിഴരുടെ വാമൊഴിയും സ്വീകാര്യമാണല്ലൊ. അതുകൊണ്ടു 'ചെമപ്പ്' എന്ന പ്രയോഗം മൂലദ്രാവിഡധാതുവോടും 'ചുവപ്പ്' എന്നതു് സംസ്കൃതധാതുവോടും അടുത്തുള്ളവയാണെന്നു ഊഹിക്കുന്നതു് തെററായി വരുവാൻ നിവൃത്തിയില്ല. ജനകസ്ഥാനത്തിലിരിക്കുന്ന 'സംസ്കൃതത്തിൻേറയും, ജനനീസ്ഥാനത്തിലിരിക്കുന്ന 'തമിഴി'ൻേറയും സംസർഗ്ഗത്താൽ ഇന്നും പോഷിച്ചുകൊണ്ടിരിക്കുന്ന (ജനകജനനീമത്തായ) ഈ കേരളഭാഷാ 'സാഹിത്യ'ലോകത്തിനു് ആ ഭാഷകളെ രണ്ടിനേയും മറക്കാൻ പാടില്ലാത്തതാണെന്നുള്ളതുകൊണ്ടായിരിക്കണം പൂർവ്വാചാര്യന്മാർ മുതല്ക്കേ മേൽ വിവരിച്ച രണ്ടു വിധത്തിലും പ്രയോഗിച്ചു വരാറുള്ളതു്. ഇവിടെ 'ചെമപ്പ്' 'ചെവപ്പ്' 'ചെകപ്പ്' 'ചെന്താമര' മുതലായ പദങ്ങൾ ഉപയോഗിക്കുന്നവരെ 'ദ്രാവിഡധാതുപക്ഷക്കാ'രെന്നും, 'ചുവപ്പ്' 'ചുമപ്പ്' 'ചുകപ്പ്' 'ചോപ്പ്' മുതലായ പദങ്ങൾ ഉപയോഗിക്കുന്നവരെ 'സംസ്കൃതധാതുപക്ഷക്കാ'രെന്നും പറയാമെന്നല്ലാതെ 'ഒന്നു ശരി' 'മറെറാന്നു തെററ്' എന്നു പറയാൻ പാടില്ലായ്കയാൽ 'ചെമപ്പും' 'ചുവപ്പും' തുല്യാവസ്ഥയിൽ ശരിയായി നില്ക്കുന്നതാണെന്നുതന്നെ സമ്മതിക്കാതെ കഴിയുകയില്ല.

കല്യാണശ്ശേരി വീട്ടിൽ എൻ. കൃഷ്ണപിള്ള.

---

# കേരളവും ദേശനാമങ്ങളും

(കെ. വി. പത്മനാഭമേനോൻ ബി. എ. ബി. എൽ.)

---

ജനറൽ കന്നിങ്ങ്ഹാം (Genaral-Cunnigham) എന്നാൾ അദ്ദേഹത്തിൻെറ 'പുരാതനഇന്ത്യയുടെ ഭൂവിവരണം' (Geography of Ancient India) എന്ന ഗ്രന്ഥത്തിൽ ചീനക്കാരനായ 'ഹയൂൺസാംഗ്' (Hiuen Tsiang) ക്രി. അ. 629-645-എന്ന ദിക്സഞ്ചാരിയാൽ പറയപ്പെട്ടിട്ടുള്ള മൊ-ലൊ-ക്യൂ-ച്ച (Mo-lo-kiu-cha) 'മലകൂട'(Malakuta) മലകൂട്ട അല്ലെങ്കിൽ 'മലയക്കൂട്'എന്ന പ്രദേശം മലയാളരാജ്യമാണ് എന്നു പറയുന്നു. 'മൊ-ലൊ-ക്യൂ-ച്ച' എന്ന വാക്കിൻെറ പൂർവ്വാർദ്ധം 'മല' എന്ന ദ്രാവിഡപദമാണെന്നും, ഉത്തരാർദ്ധം തമിഴരേഖകളിൽ കണ്ടുവരുന്ന 'കുറം' (ഭാഗം)

എന്നതിനോടും അല്ലെങ്കിൽ 'കൊട്ടം' (ഭൂമിയുടെ ഒരംശം) എന്നതിനോടും യോജിച്ചിരിക്കുന്നു എന്ന് ഡാക്റ്റർ 'ഹുൾട്ട്ഷ്' (Dr Hutzsch) അഭിപ്രായപ്പെടുന്നു. [കഛം എന്ന സംസ്കൃതപദത്തിനോടും സാമ്യത കാണുന്നുണ്ട്. of ഭൃഗുകഛം Broach] അദ്ദേഹത്തിന്റെ പക്ഷത്തിൽ 'മൊ-ലൊ ക്യൂ-ച്ച്' അല്ലെങ്കിൽ 'മലക്കോട്ട' എന്നതു മലനാട്' അല്ലെങ്കിൽ 'മലൈനാട്' (മലയാളം) എന്നുള്ളതുതന്നെയാണ്. എന്നാൽ 'ഹയൂൺടസാംഗ്' 'മലക്കോട്ട' എന്നദിക്ക ദ്രാവിഡരാജ്യത്തിന്റെ തെക്കപുറമാണെന്നും അതിന്നു അയ്യായിരം 'ലി' (9) (li) ചുററളവുണ്ടെന്നും പറയുന്ന സ്ഥിതിക്ക് മലയാളത്തിന്നു പുറമെ കാവേരിനദിക്കപ്പുറമുള്ള മദ്രാശി സംസ്ഥാനത്തിന്റെ തെക്കെഭാഗം മുഴവനുംകൂടി അതിൽ ഉൾപ്പെട്ടിട്ടുണ്ടെന്നുവരുന്നു. (10) മലയപൎവ്വതങ്ങളിന്മേൽ ചന്ദനമരവും കർപ്പൂരമരവും ഉണ്ട് എന്നുള്ളത് ആ ചൈനക്കാരനായ ദിക്കസഞ്ചാരി പറയുന്നുണ്ട്. സംസ്കൃതത്തിലും മലയാളത്തിലും 'മലയ' എന്നതു പശ്ചിമഘട്ടങ്ങൾക്കു പറഞ്ഞുവരുന്ന പേരാണ്. മലയപൎവ്വതങ്ങളിലെ ഉൽപ്പന്ന സാധനമാകകൊണ്ടു 'ചന്ദനത്തിന്നു' 'മലയജം' എന്നും പേരുണ്ടായി.

'ഹയൂൺടസാംഗ്' 'മലക്കോട്ട'യുടെ രമസ്ഥാനം കാഞ്ചീപുരത്തുനിന്നു മൂവ്വായിരം 'ലി' തെക്കാണെന്നു പറയുന്നു. അപ്പോൾ അവിടം കന്യാകുമാരിക്കപ്പുറം സമുദ്രത്തിൽ ആയിത്തീരുമെന്നു ജനറൽ കണ്ണിങ്ഹാം ആക്ഷേപിക്കുന്നു. എന്നാൽ 'ഹയൂൺടസാംഗ്' പറയുന്ന 'ചിമോള' (Chimola)എന്ന പ്രദേശം (ഇതു 'മലക്കോട്ട'ക്കുള്ളവേറൊരു പേരാണെന്നു 'ഹയൂൺടസാംങ്ങി'ന്റെ ചൈനക്കാരനായ പ്രസാധകൻ ഒരു യാദാസ്തിൽ അഭിപ്രായപ്പെടുന്നു (തമിഴിലെ 'കുമാരി', അല്ലെങ്കിൽ 'കന്യാകുമാരി'തന്നെയാണെന്നു മിസ്റ്റർ ബീൽ(Mr. Beal)വിവരിക്കുന്നു.(11)ഈ ഭാഗം സമുദ്രം ഒരുകാലത്തു കന്യാകുമാരിയിൽനിന്നു കുറെ അധികം തെക്കോട്ടു നീണ്ടുകിടന്നിരുന്നു എന്നുള്ളത് ഓൎമ്മ ഉണ്ടായിരിക്കുമല്ലോ. ചീന ജാപ്പാൻകാരുടെ ഇന്ത്യാഭൂപടത്തിൽ 'മലക്കൂടത്തിന്നു' മറെറാരു പേർ പറഞ്ഞുകാണുന്നതു 'ഹയി-ആൻ-മെൻ' (Hai-an men) എന്നാണ്. ഇത് 'ടോളമി'യുടെ അയ്യോയി (Aioi) എന്ന ദേശനാമത്തോടു ഏകദേശം സാമ്യതയുണ്ട്. 'അയ്യോയി' എന്നത് 'സൎപ്പം' എന്നു അൎത്ഥമുള്ള സംസ്കൃതത്തിലെ 'അഹി' എന്ന പദമായിരിക്കാമെന്നും 'കേരളോല്പത്തി'യിൽ പറയുംപ്രകാരം നാഗന്മാർ ബ്രാഹ്മണരെ കേരളത്തിൽനിന്നു ഓടിച്ചുകളഞ്ഞു എന്നുള്ള ഐതിഹ്യത്തെ ഈ പദം സൂചിപ്പിക്കുന്നു എന്നും പ്രൊഫെസ്സർ വിൽസൺ (Prof: Wilson) വിചാരിക്കുന്നു.

'ജൎന്നൽ ആഫ് ദിറോയൽ എഷ്യാററിക്ക് സൊസയററി (Journal of the Royal Asiatic Society (12) എന്ന പത്രഗ്രന്ഥത്തിൻ, ഇന്ത്യയുടെ പടിഞ്ഞാം

(9) ഒരു ലി, എന്നത് 1079-12 ജതി അടികൾ ആകുന്നു.

(10) Indian Antiquery Vol 8. p. 329.

(11) Ancient Geography of India Vol. I. p. p 559-552.

(12) Vol III.

ക്കരെക്ക ആദ്യം വന്നെത്തിയ അറബികളും ആഫ്രിക്കാക്കാരും സമുദ്രത്തിന്നക്കരെനിന്നും മുവ്വാബാറിലെക്ക (Muabbar) വന്നു' എന്നു, മിസ്റ്റർ സി. പി. ബ്രൌൺ (C. P. Brown) പറയുന്നു. മലബാർ എന്ന വാക്ക് ഉണ്ടായതു മുവ്വാബാർ എന്ന ആദ്യം സുറിയാനി ഭാഷയിൽ എഴുതിയപ്പോൾ എഴുത്തുകാരനു വിചാരപൂർവ്വമല്ലാതെ വന്നുപോയ കൈതെററിൻെറ ഫലമായിട്ടാണെന്നു അദ്ദേഹം വിചാരിക്കുന്നു. ഇന്ത്യായുടെ കിഴക്കെക്കരയിലും സമുദ്രത്തിന്നക്കരെയുള്ളവർ വരികയുണ്ടായി. അതു കാരണം ചോഴമണ്ഡലക്കരയ്ക്കും മലബാർ എന്നു തെററായി പറഞ്ഞുപോരാറുണ്ട്. ഇന്ത്യാചരിത്രകാരകനായ ഓറം (Orme) എന്നാൾ ചോളമണ്ഡലക്കരയിലുള്ള തമിഴരെ 'മലബാർസ്' (Malabars) എന്നും തമിഴഭാഷയെ 'മലബാറിസ്സ്' (Malabarese) എന്നും പറയുന്നു.13 ചോളമണ്ഡലക്കരക്ക 'മലബാർ എന്നു തെററായി പേർ പറഞ്ഞുവന്ന കാരണത്താൽ ക്രി. അ. 1310-ൽ ഉത്തരദേശത്തുനിന്നു വന്ന 'മാലിക്കാഫർ' (Malik kafur) എന്ന മഹമ്മദീയൻെറ ആക്രമണത്തിൽ പശ്ചിമസമുദ്രതീരംകൂടി ഉൾപ്പെട്ടുപോയി എന്നു തെററിദ്ധരിക്കുവാൻ സംഗതിയായി. ഈക്കാലത്തു കിഴക്കേകരയ്ക്കു 'മാർക്കോപ്പോളൊ'വും 'ഇബ്നൻബാററുറയും' ഉപയോഗിച്ചുവന്ന പേരു 'വഴി' എന്നർത്ഥമുള്ള 'മാആബാർ' (Ma'abar) എന്ന പദമായിരുന്നു. മലയാളരാജ്യവുംകൂടി മഹമ്മദീയരുടെ ആക്രമണത്തിൽ പെട്ടുപോയി എന്നുള്ള വിചാരം ഈ സംഗതിയിൽനിന്നു ജനിച്ചതായിരിയ്ക്കാം. 'റാഷ്‌ഡുഡ്ഡീൻ', 'ആൽബിറൂണി' മുതലായവരുടെ അഭിപ്രായത്തിൽ ചോളപാണ്ഡ്യരാജ്യങ്ങൾ ഉൾപ്പെടെ പടിഞ്ഞാറെക്കരയിലുള്ള 'കൊല്ലം' മുതൽ കിഴക്കേക്കരയിലുള്ള 'നെല്ലൂർ'വരേക്കും 'മാ ആബാർ' എന്ന പ്രദേശം വ്യാപിച്ചിരുന്നു14. 'റിററർ' (Ritter) എന്നാൾ 'മാ ആബാർ' എന്നതു പടിഞ്ഞാറെക്കരയാണെന്നു പറയുന്നു. ഈ പ്രദേശം മലയാളക്കരയുടെ തെക്കേ അററമായി 'ഇബ്നൻബാററുറ' വെച്ചിരുന്നുവെന്നു 'ലാസ്സൻ' (Lassen) പറയുന്നുണ്ട്. ഈ വിദ്വാന്മാരുടെ അഭിപ്രായങ്ങളിലുള്ള തെററിനെ 'കേണൽയൂൾ' (Colonel Yule) ചൂണ്ടികാണിയ്ക്കുന്നുണ്ട്. 'മാ ആബാർ' എന്ന പേർ തെക്കുപടിഞ്ഞാറെക്കരക്കോ തെക്കുകിഴക്കു കരക്കോ പ്രത്യേകിച്ചുള്ളതല്ലെന്നും തെക്കേ അററത്തെ കോണ്ടുഞത്തിനു മുഴവനും ഒരുപോലെ പറയാവുന്നതാണെന്നുമാണ് 'പ്രൊഫ്സർ കൺട്ടസ്മാൻെറ' (Prof Kuntsman) അഭിപ്രായം. എന്നാൽ ഈ ഭംഗത്തിന്നു 'മാ ആബാർ' എന്നു പേർ ഏതൊരു കാലത്തെങ്കിലും ഉപയോഗിച്ചുവന്നതായി കാണുന്നില്ല. 'കേണൽയൂൾ' ഇങ്ങിനെ പറയുന്നു. 'അബൂൾഫീഡ് ശരിയായി അഭിപ്രായപ്പെട്ടപ്രകാരം കന്യാകുമാരിമുതൽക്കുള്ള തെക്കുകിഴക്കേ കരക്കു മാത്രമാണ് ഈ പേർ എൻെറ അറിവിൽ പെട്ടെടത്തോളവുമുള്ള എല്ലാ രേഖകളിലും കണ്ടിട്ടുള്ളത്'(15)

13 'മലബാറീസ്സ, എന്ന മുൻകാലത്തു യൂറോപ്പുകാരായ ദിക്സഞ്ചാരികൾ പറഞ്ഞുവന്നതു മലയാളക്കരയില്യ ചോഴമണ്ഡലക്കരയിലും ഉണ്ടായിരുന്ന മുക്കവരെ ഉദ്ദേശിച്ചാണ്. അതു കപ്പക്കാർ പറഞ്ഞുപോന്നതും എന്നാൽ തീരെ തെററായിട്ടുള്ളതും ആകുന്നു.

14. Cathay. p. 219.

15. I bid Vol. I. p. 81. note Gildmuster p.p. 56—185.

'മലബാർ' എന്ന പദത്തെപ്പററി മിസ്റ്റർ സി. പി. ബ്രൌൺ എന്നാളുടെ അഭിപ്രായത്തെക്കുറിച്ചു സ്വല്പംകൂടി പറയാം. മുൻപറഞ്ഞപ്രകാരം എഴുത്തുകാരനു വന്നതായി വിചാരിക്കുന്ന തെററിനെ ചൂണ്ടികാണിച്ചതിന്നുശേഷം മിസ്റ്റർ ബ്രൌൺ ഇങ്ങിനെ പറയുന്നു. 'ആ പ്രദേശത്തുള്ള തമിഴർക്കു 'എയിൻ' (Ain) അല്ലെങ്കിൽ സുറിയാനിഭാഷയിലെ 'ബി' (B) എന്ന അക്ഷരത്തിന്റെ ശബ്ദം ശരിയായി ഉച്ചരിക്കുവാൻ അറിഞ്ഞുകൂടാ. അതുകൊണ്ടു 'മുഅബാർ' എന്ന പദത്തെ ഉച്ചാരണത്തിൽ മയപ്പെടുത്തി 'മാപ്പിള്ള' എന്നാക്കി.' ചുരുക്കി പറയുന്നതായാൽ ഈവിധം ഒരു ധാത്വർത്ഥം ഉണ്ടാക്കിക്കൊണ്ടുവരുന്നതിൽ കാണിച്ചിട്ടുള്ള പാടവം എത്രയോ ആശ്ചര്യകരമായിരിക്കുന്നു. മുഅബാർ എന്ന പദത്തിന്നു ഒടുവിൽ പറയുന്ന പ്രകൃതഭേദം ഏതുവിധത്തിൽ വന്നുകൂടി എന്നറിവാൻ കുറെ പ്രയാസമാണ്. തെററായ ഉച്ചാരണഭേദംകൊണ്ടോ അക്ഷരമാററംകൊണ്ടോ 'മലബാർ' എന്ന പദത്തെയോ 'മുഅബാർ' എന്ന പദത്തേയോ 'മാപ്പിള്ള' എന്നാക്കിത്തീർക്കുവാൻ ഒരുവിധവും തരമില്ല.

'മാപ്പിള്ള' എന്ന പദത്തിന്റെ ആഗമം 'മലബാർ', 'മുഅബാർ' എന്ന പദങ്ങളോടു ഒരുവിധവും സംബന്ധപ്പെട്ടിരിക്കുന്നില്ല. ക്രിസ്ത്യാനികളേയും മഹമ്മദീയരേയും ഉദ്ദേശിച്ചു മാപ്പിള്ള എന്ന പദം ഭേദംകൂടാതെ ഉപയോഗിച്ചുവരാറുണ്ട്. എന്നാൽ വടക്കൻദിക്കുകളിൽ മഹമ്മദീയരെ മാത്രമേ 'മാപ്പിള്ള'മാർ എന്നു പറയാറുള്ളു. തിരുവിതാംകൂർ നായന്മാരെ 'പിള്ള' എന്ന സ്ഥാനപ്പേരു കൂട്ടിവിളിക്കുന്നതുപോലെ ബഹുമാനസൂചകമായി 'മഹാ+പിള്ള' = 'മാപ്പിള്ള' എന്നു പറയുന്നതാണെന്നു ചിലർ വിചാരിക്കുന്നു. 'പിള്ള' എന്ന സ്ഥാനപ്പേർ നായന്മാർക്കുമാത്രം ഉള്ളതല്ലെന്നും ബ്രാഹ്മണർക്കുകൂടി ഉപയോഗിച്ചിരുന്നുവെന്നും കന്നടിയിൽ താമ്രശാസനത്തിൽ കാണുന്നുണ്ട്. അതിൽ ദാനം സിദ്ധിച്ച ആളുടെ പേർ 'ചേരമാൻ പെരുമാൾ രാജാവിനാൽ സ്ഥാപിക്കപ്പെട്ട പഴയ ബ്രാഹ്മണഗ്രാമത്തിൽ വസിക്കും യജുർവേദി, ശ്രീവത്സഗോത്രം, ബ്രാഹ്മണൻ, ഗോപാലപിള്ള' എന്നു എഴുതിക്കാണുന്നു.(16) ആദ്യം വന്ന മഹമ്മദീയർക്കോ പക്ഷെ അതിന്നുമുമ്പുതന്നെ വന്നെത്തിയിരുന്ന ക്രിസ്ത്യാനികൾക്കോ ബഹുമാനസൂചകമായി പറഞ്ഞുവന്ന ഒരു സ്ഥാനപ്പേരായിരിക്കാം 'മഹാപിള്ള' അല്ലെങ്കിൽ 'മാപ്പിള്ള' എന്ന പദം എന്നു മിസ്റ്റർ ലോഗൻ വിചാരിക്കുന്നു. മഹമ്മദീയരെ സാധാരണ 'ജോനകമാപ്പിള്ള'മാരെന്നും ക്രിസ്ത്യാനികളെ 'നസ്രാണിമാപ്പിള്ള'മാരെന്നും ആണ് പറഞ്ഞുവരുന്നത്. 'ജോനകർ' എന്നതു 'യവനകർ' അല്ലെങ്കിൽ 'ഗ്രീക്കുകാർ' ആണെന്നു ചിലർക്കു പക്ഷമുണ്ട്. ഇപ്പോൾ നമ്മുടെ അറിവിൽ പെട്ടതിൽ വളരെ പഴക്കത്തിലുള്ളതായ പയ്യന്നൂർപാട്ട് എന്ന മലയാളപദ്യത്തിൽ ചില കപ്പൽകാരെ 'ചോനവർ' എന്നു പറഞ്ഞുകാണുന്നുണ്ട്. അറബിവ്യാപാരികൾക്കു കീഴ്ജാതി സ്ത്രീകളിൽ തൽക്കാലബന്ധത്തിൽ ഉണ്ടായ സന്തതികളാണ് ഈ കരയിലുള്ള ജോനകമാപ്പിള്ളമാരെന്നു ചിലർ പറയുന്നു. കിഴക്കേ കരയിൽ ഇതുപോലെയുള്ളവരെ 'ലബ്ബമാർ' എന്നാണ് പേർ വി

16. History of Travancore. p. 36.

ളിച്ചുവരുന്നത്. അവരെ 'തുലുക്കർ' (Turks) അല്ലെങ്കിൽ 'ജോനകർ' (Yavanas) എന്ന തമിഴർ വിളിച്ചുവരുന്നതായി ബിഷോപ്പ് കാൾഡുവെൽ പറയുന്നു.

ഡാക്ടർ 'ഡെ'യുടെ അഭിപ്രായത്തിൽ 'മാപ്പിള' എന്ന പദത്തിൻെറ ആഗമം 'മ= അമ്മ+പിള്ള= കുട്ടി= അമ്മയുടെ കുട്ടി. എന്നാൽ അഛനില്ലാത്ത കുട്ടി എന്നർത്ഥം. (17) ഇക്കരയിലുള്ള ശുദ്ധ മഹമ്മദീയർ (മുസൽമാൻവേദത്തെ സ്വീകരിച്ചുപോരുന്നവർ) ഈ പദത്തെ ഉപയോഗിച്ചുകൂടാ എന്നുവെച്ചു നിരസിക്കുന്നു. 'മാ= അമ്മ+ പിള്ള= പട്ടിക്കുട്ടി' ഇങ്ങിനെ 'മാപ്പിള' എന്നുണ്ടായി എന്നും അത് ആക്ഷേപ സൂചകമായി പറയുന്നതാണെന്നും ഒരു കാദി അഭിപ്രായപ്പെട്ടതായി ഡങ്കൻ (Duncan) പറയുന്നുണ്ട്. 'ഏഷ്യാററിക്ക റിസർച്ചസ്സ്(18) (Asiatic Researches) എന്ന പത്രഗ്രന്ഥത്തിൽ ഈ വാക്ക് 'മഹാ' (Maha) അല്ലെങ്കിൽ 'മൊഹായി' (Mohai=Mocha) 'പിള്ള=കുട്ടി=മാപ്പിള. എന്നാൽ 'മൊഹായി' (Mohai) അല്ലെങ്കിൽ 'മോക്ക' (Mocha) യിലെ കീഴജാതിക്കാരായ നാട്ടുകാരുടെ കുട്ടികൾ എന്നർത്ഥമാകുന്നു എന്ന് 'മക്ലീൻ' (Maclean) പറയുന്നു. മിസ്റ്റർ പർസി ബാഡ്ജർ (Mr. Percy Badger) അദ്ദേഹത്തിൻെറ 'വർത്തിമാ' (Varthema) എന്ന പുസ്തകത്തിൽ ഒരു യാദാസ്തായി ഈ പദത്തിൻെറ ആഗമത്തെ കാണിച്ചിരിക്കുന്നത് സംഭവ്യമായിട്ടുള്ളതും മിക്കവാറും ശരിയായിട്ടുള്ളതും ആണെന്നു വിചാരിക്കാം. അദ്ദേഹം ഇങ്ങിനെ പറയുന്നു. 'മാപ്പിള എന്ന പദം 'ഭൂമിയെ കൃഷിചെയ്യുക' എന്നു അർത്ഥമായ 'ഫ്ല' (fa'lah) എന്ന ധാതുവിൽനിന്നുണ്ടായ 'മഫ്‌ളി' (Maflih) എന്ന അറബിവാക്കിൽനിന്നു ജനിച്ചു എന്നാണ് ഇനിക്കു തോന്നുന്നതു. ആ വാക്കിൻെറ പദാർത്ഥം 'ഐശ്വര്യമുള്ള അല്ലെങ്കിൽ ജയമുള്ള' എന്നാണ്. ഇൻഡ്യായുടെ പടിഞ്ഞാറെക്കരെ വിദേശിയരായ മുസൽമാന്മാർ ചെന്നുപാർത്തു ഐശ്വര്യാവസ്ഥയെ പ്രാപിച്ചതു നോക്കുമ്പോൾ ഈ പേർ അവക്കു സിദ്ധിക്കുവാൻ വഴി ഉണ്ട്. അല്ലെങ്കിൽ 'കൃഷിക്കാരൻ' എന്നർത്ഥമുള്ള 'മഫ്‌ളി' (Maflih) എന്ന പദത്തിൽനിന്നുണ്ടായി എന്നും വരാം. അങ്ങിനെയാണെങ്കിൽ വ്യാപാരികളും കൃഷിക്കാരുമാണെന്നു 'ബുക്കാനൻ' (Buchanan) പറയുന്ന ആ കൂട്ടക്കു 'മാപ്പിള' എന്നു പേർപറയുന്നത് വളരെ ശരിയായിരിക്കുന്നു. അറബികളുടെ എടയിൽ ആ പദത്തെ ഈ അർത്ഥത്തിൽ സാധാരണ ഉപയോഗിച്ചുവരാറില്ലെങ്കിലും അതു 'ഫാലാ' (Falah) എന്ന ധാതുവിൽനിന്നുതന്നെ ജനിച്ചതായ 'ഫെല്ല' (Fella'h) എന്ന പദത്തോടു ഒത്തിരിക്കുന്നു.' (19)

മലയാളികൾ അവരുടെ രാജ്യത്തിന്നു സ്വദേശഭാഷയിൽ പറയുന്ന പേർ 'മലയാളം' എന്നാണ്. ചിലർ ഈ പദം 'കുന്നുകളും നിരകളും' എന്നു അർത്ഥമുള്ള 'മല= കുന്നു+ അളം=തിര' എന്നതിൽ നിന്നുണ്ടാ

17. Land of the Perumals p, 366.

18. Vol V. p. 28:

19. Page 123. (But see Vol. XXX. p. 501 f., Indian Antiquiry for a discussion on "Mappilla")

യി എന്നും (+) ചിലർ 'മഴ' എന്ന വാക്കിൽനിന്നുണ്ടായി എന്നും പറയുന്നു. (20) മലബാർ' എന്ന വാക്കിന്റെ രണ്ടാമത്തെ അംശമെങ്കിലും അന്യദേശ ഭാഷയിൽനിന്നു ഉണ്ടായതായിരിക്കാമെന്നു മിസ്റ്റർ 'ലോഗൻ' വിചാരിക്കുന്നു. (21) അദ്ദേഹത്തിന്റെ അഭിപ്രായം ഈ വാക്കിന്റെ ആദ്യത്തെ അംശമായ 'മല്' എന്നുള്ളത് ശീഘ്രയായി ഒരു ദ്രാവിഡപദവും 'ബാർ' (Bar) എന്നത് പക്ഷെ 'ഭൂഖണ്ഡം' എന്നർത്ഥമുള്ള അറബിഭാഷയിലെ 'ബാർ' (Barr) എന്നോ പേർഷ്യൻഭാഷയിലെ രാജ്യം എന്നർത്ഥമുള്ള 'ബാർ' (Bar) എന്നോ ആയിരിക്കാമെന്നും ആണ്. ഈ രാജ്യത്തിന്നു തദ്ദേശവാസികൾ പറഞ്ഞുവരുന്ന പേർ രാജ്യസ്വഭാവത്തെ സൂചിപ്പിക്കുന്നു. അതു 'മല+ആഴം' (ആളം)='മലയാളം.' 'മല' എന്നരികെ ആഴം അല്ലെങ്കിൽ 'ആളം,' എന്നത് താഴ്ച=മലയുടെ അടിവാരത്തിലുള്ള ഭൂമി' എന്നർത്ഥം. ഈ പ്രദേശത്തെ ഇററലി (Italy) യിലെ 'പീഡമൺട്' (Piedmond) എന്ന പ്രദേശത്തോടുപമിക്കാം. 'മലവാരം' എന്ന പദത്തിന്നും ഇതുതന്നെയാണ് അർത്ഥം. 'മലവാര്' എന്നതിൽനിന്നു 'മലബാര്' എന്നുണ്ടായി എന്നു വിചാരിക്കുന്നതു അധികം എളുപ്പവും യുക്ത്യാനുസരണവും ആയിരിക്കും. 'ബവയോരഭേദഃ' എന്ന പ്രമാണപ്രകാരം ബ, വ. എന്ന അക്ഷരങ്ങൾ തമ്മിൽ മാറി വരാവുന്നതാണ്. 'ഗ്രിംസ്‌ല' (Grimms Law) എന്ന പ്രമാണവും ഇതിനെ അനുസരിക്കുന്നു. നാട്ടുകാർ 'മലബാർ' എന്നും 'മലവാർ' എന്നും വ്യത്യാസംകൂടാതെ പറഞ്ഞുപോന്നിരിക്കാം. (22) അന്യദേശത്തുനിന്നു ഇവിടെ വന്നവർ നാട്ടുകാർ അവരുടെ രാജ്യത്തിന്നു പറഞ്ഞുപോന്ന പേർതന്നെ വിളിക്കുകയൊ ആ പേർതന്നെ അല്പം പ്രകൃതഭേദത്തോടുകൂടിയൊ ഉച്ചാരണഭേദത്തോടുകൂടിയൊ പറഞ്ഞുവരികയൊ ചെയ്തിരിക്കാം.

(+) cf കന്നലക്കോനാതിരി=സാമൂതിരി=താമൂതിരി

20. Sewell, Voll II. 110.
21. Logan's Malabar Vol. I. p.I

22. ഇതുപോലെതന്നെ 'നക്കവാരം' എന്നതു 'നിക്കോബർ' (Nicobar) എന്നായിതീർന്നു

# തിരുവിതാംകൂറിലെ സംഘടക ധനവൈശ്യർ

## ഒരു ഐതിഹ്യം

(പണ്ഡിററ്. സി. ശിവനാണുപ്പിള്ള)

പൂർവ്വകാലങ്ങളിൽ 'കാവേരിപ്പട്ടണം' എന്നു കീർത്തിപ്പെട്ട ഒരു നഗരം കാവേരിതീരത്തിൽ ഉണ്ടായിരുന്നു അതിലും അടുത്തുണ്ടായിരുന്ന ആറു ഗ്രാമങ്ങളിലുമായിരുന്നു 'ധനവൈശ്യ'രുടെ വാസം. അക്കാലത്തു കാവേരിപ്പട്ടണം ഒരു രാജ്യസ്ഥാനമായിരുന്നു. അവിടത്തെ ധനവൈശ്യരിൽ 'ശോണഗിരി' എന്നൊരു രത്നവ്യാപാരി

തന്റെ ധനസമൃദ്ധികൊണ്ടും ബുദ്ധിവൈഭവംകൊണ്ടും അരചൻമുതൽ ഉരപ്പുളിവരെയുള്ള സകലൎക്കും സ്നേഹഭാജനമായിത്തീന്നിരുന്നു. ആ വ്യാപാരി തനിയ്ക്കുകിട്ടിയ (WD ആകൃതിയിലുള്ള) ഒരു മുത്തിനെ രാജാവിനു കാഴ്ചവെച്ചു. അതിൽ അറുത്തോട്ടം ദ്വാരമുണ്ടായിരുന്നതിനാൽ ചരട് കോൎത്തുകൊണ്ടു വരാനായി മന്ത്രിയെ രാജാവ് ഏർപ്പിച്ചു മന്ത്രി അതിൽ തോററു. ഉടനെ രാജാവു ബുദ്ധിമാനായ ശോണഗിരിയെ വരുത്തി നൂൽ കോക്കാൻ പാടില്ലാത്ത മുത്ത് നിങ്ങൾതന്നെ കൊണ്ടുപൊയ്ക്കോളണം എന്ന് കല്പിച്ചു. ശോണഗിരി നൂലിടുന്ന കാര്യം ഞാൻ സാധിയ്ക്കാം എന്നുപറഞ്ഞു മുത്തുംകൊണ്ടുപോയി. അയാൾ വീട്ടിലെത്തി രണ്ടുമൂന്നുദിവസം പ്രയാസപ്പെട്ടിട്ടും സാധിയ്ക്കാതെ വ്യസനാക്രാന്തനായി മൂന്നാം ദിവസം രാത്രി ഊണും കഴിയ്ക്കാതെയിരുന്നതുകണ്ട് വ്യാപാരിയുടെ മകൾ "തങ്കം" അച്ഛൻ ഉണ്ണണം നൂൽ കോക്കുന്ന ജോലി ഞാൻ നിർവ്വഹിയ്ക്കാം" എന്നുപറഞ്ഞു മുത്തു കൈവശപ്പെടുത്തി. വ്യാപാരി തങ്കത്തിന്റെ വാക്കിനെ വിശ്വസിച്ചില്ലെങ്കിലും ഊണും കഴിച്ച് ഉറങ്ങുകയുംചെയ്തു.

തങ്കവും ഊണുകഴിച്ചു. മുത്തിലെ ദ്വാരത്തിനു തക്കതായ ഒരു ചരടെടുത്ത് ഒരററത്തു ശക്കരതേച്ച് ആ ഭാഗം മുഴുവനും മുത്തിന്റെ ഒരററത്തു ചെലുത്തി ചരടിന്റെ മറെറ അററത്തു ഒരു കെട്ടുംകെട്ടി എറുമ്പുള്ള സ്ഥലത്തുവെച്ചിട്ടു ചെന്നുറങ്ങുകയും ചെയ്തു പോൽ.

പിറെറദിവസം രാവിലെ എഴുനീററു ചെന്നു നോക്കിയപ്പോൾ തങ്കം വിചാരിച്ചതുപോലെ നൂൽ മുത്തിന്റെ മൂന്നു വളവുകളും കടന്ന് മറുവശത്തെത്തിയിരുന്നു. ശക്കരക്കട്ട ഗന്ധത്താൽ ആകർഷിയ്ക്കപ്പെട്ട എറുമ്പുകൾ ശക്കരയന്വേഷിച്ചു മുത്തിൽ തുറന്നിരുന്ന ഒരു ഭാഗത്തുകൂടി അകത്തുകടന്ന് ശക്കര പിടിച്ചിരുന്ന നൂലിനെ കടിച്ചുവലിച്ചുംകൊണ്ട് അടഞ്ഞിട്ടില്ലാത്ത ദ്വാരത്തിൽകൂടി തിരിയെ വെളിയിലെത്തിയപ്പോൾ നൂലിൽ ഉണ്ടായിരുന്ന കെട്ടുനിമിത്തം അതിനെ കൊണ്ടുപോകാൻ സാധിയ്ക്കാത്തതിനാൽ ശക്കരയെ തിന്നുംവെച്ച് പോയിരിയ്ക്കണം.

പ്രസന്നമുഖത്തോടുകൂടി തങ്കം ചരടിട്ട മുത്തിനെ അച്ഛന്റെ മുമ്പിൽകൊണ്ടുവച്ചു. ശോണഗിരി സന്തോഷിച്ചു ഉടൻതന്നെ അരമനയിൽ ഓടിയെത്തി. മന്ത്രിയ്ക്കു അസൂയയും രാജാവിനു സന്തോഷവും ഉണ്ടാകത്തക്ക വിധത്തിൽ തന്റെ പുത്രിയുടെ ബുദ്ധിസാമൎത്ഥ്യത്തെ തിരുമനസ്സറിയിച്ചു. രാജാവിനു 'തങ്ക'ത്തെ വേളികഴിയ്ക്കണമെന്നു നിർബ്ബന്ധവുമായി. അതുകേട്ടപ്പോൾ വ്യാപാരി വിഷമിച്ചു. എങ്കിലും ആലോചിച്ച് അറിയിക്കാമെന്നു സമാധാനം പറഞ്ഞിട്ടു വീട്ടിലേക്കു മടങ്ങുകയും ചെയ്തു.

ഇന്നത്തേപ്പോലെ അന്നും അവരുടെ പൊതുക്കാര്യങ്ങളും സമുദായാചാരങ്ങളും ഇന്നവിധം വേണമെന്നു തീച്ചപ്പെടുത്തുന്നതു ഊർക്കൂട്ട (ഒരു സ്ഥലത്തുള്ള സ്വജാതിക്കാരുടെ സമ്മേളന)ത്തിലാണ്. പ്രസ്തുതവിവാഹകാര്യം സമുദായ ശുദ്ധിയെ ബാധിക്കുന്നതാകയാൽ ഊർക്കൂട്ടം കൂടിത്തീരുമാനിക്കാൻ ശോണഗിരിയും സ്നേഹിതന്മാരും തീച്ചയാക്കി. അവരുടെ അമ്പലത്തിന്റെ മുൻഭാഗത്തുണ്ടായിരുന്ന കളിത്തട്ടിൽ എല്ലാപേരും (ഇന്നത്തേയും അവരുടെ പതിവനുസരിച്ച്) ഒരു ദിവസം രാത്രികൂടി. ആ

ലോചനകഴിഞ്ഞ് അവിടെ തീരുമാനിച്ച
തു ഇപ്രകാരമാണ്. 'തങ്കത്തെ വിജാതി
യനായ രാജാവിന്നു കൊടുക്കാൻ പാടില്ല.
ആശാഭംഗം നിമിത്തം അരചൻ നമ്മെ
ഉപദ്രവിക്കാനിടയുള്ളതിനാൽ നാമെല്ലാ
വരും നാടുവിട്ട് നാളെ രാത്രിത്തന്നെ പൊ
യ്ക്കളയണം. ഋതുവായി വീട്ടിലിരിക്കുന്ന
പെൺകുട്ടിയെ വെളിയിൽ ഇറക്കി സഞ്ച
രിപ്പിക്കുന്നതു ആചാരവിരുദ്ധമാകയാൽ
'തങ്ക'ത്തെ കൊന്നുംവച്ചുവേണം നാം പോ
കാൻ'- ഈ തീർച്ച ശോണഗിരിയേയും മ
റ്റും എങ്ങിനെ ബാധിച്ചിരിക്കുമെന്ന് പറ
യേണ്ടതില്ലല്ലൊ. കൂട്ടം പിരിഞ്ഞു. ഈവ്യാപാ
രി വ്യസനത്തോടുകൂടി വീട്ടിലെത്തി വിമോ
ചനമാർഗ്ഗങ്ങൾ പലതും ആലോചിച്ചു വെ
ളുപ്പിച്ചു. പകൽ മുഴുവനും ശോണഗിരിക്കു
സ്വപ്നാടനമായിക്കഴിഞ്ഞു. സന്ധ്യയായ
പ്പോൾ കരപ്രധാനികൾ നാലുപേർ ശോ
ണഗിരിയുടെ വീട്ടിലെത്തി. കൊല്ലാൻ താ
മസമെന്തെന്നു ചോദ്യവും തുടങ്ങി. ശോ
ണഗിരി അവരോടു തങ്കത്തിന്റെ ജീവിത
ത്തെ എങ്ങനെ അവസാനിപ്പിക്കാൻ നി
ശ്ചയിച്ചിരിക്കുന്നു എന്നു ചോദിച്ചതിന്ന്
'അതു നിങ്ങളുടെ മനസ്സുപോലെ' എന്ന്
അവർ മറുപടിയും പറഞ്ഞു. ശോണഗിരി
തങ്കത്തെ വിളിച്ച് ഗൌരീവ്രതം (പൊന്നി
ട്ടു നോമ്പു എന്നു അവരുടെ സ്ത്രീകൾ ഇ
ന്നും പറഞ്ഞു ഭക്തിശ്രദ്ധയോടുകൂടി ആ
ചരിക്കുന്ന ഗൌരീവ്രതം) അടുത്തുവരുന്ന
തുകൊണ്ടു നിനക്കാവശ്യമുള്ള ഉരുപ്പടികൾ
എടുത്തുകൊള്ളുക എന്നു പറഞ്ഞു നിലവ
റത്താക്കോൽ കൊടുത്തയച്ചിട്ടു കരപ്രധാ
നികളോടു 'തങ്കത്തെ നിലവറയിലിട്ടടച്ചു
കളഞ്ഞാൽ അവളുടെ മരണവേദന ഞാ
ൻകാണാതെ കഴിക്കാം' എന്നുപറഞ്ഞു കേ
ൾപ്പിച്ചു. സമ്മതിച്ചു അഞ്ചുപേരും വീട്ടിനു
ള്ളിൽ ചെന്നപ്പോൾ തങ്കം നിലവറയ്ക്കക
ത്തു ആഭരണം തിരികയായിരുന്നു. ആ ക
ഠിനഹൃദയന്മാരിൽ ഒരുത്തൻ നിലവറയട
ച്ചുപൂട്ടി താക്കോൽ കൈവശപ്പെടുത്തിട്ടു കൂ
ട്ടുകാരോടും വിളിച്ചുംകൊണ്ടു പോകുകയും
ചെയ്തു. അശ്രുപ്ലുതനേത്രനായി ശോണ
ഗിരി വണ്ണംകുറഞ്ഞതും വിലകൂടിയതുമായ
അഞ്ചെട്ടു ഭാണ്ഡങ്ങളെ ചുമട്ടുകാളകളുടെ
പുറത്താക്കി യാത്രയ്ക്കൊരുങ്ങി. മകളെക്കാ
ണാഞ്ഞിട്ടു ശോണഗിരിയുടെ ഭാര്യ അ
ന്വേഷിച്ചപ്പോൾ, 'അവളെ നിലവറയ്ക്കക
ത്താക്കി സൂക്ഷിച്ചിരിക്കുന്നു. രാജാവു നമ്മുടെ
ജാതിക്കാരെ കൊല്ലാൻ നിശ്ചയിച്ചിരിക്കു
ന്നതിനാൽ എല്ലാവരും നാടുവിട്ടോടാൻ
തീർച്ചയാക്കിയിരിക്കയാണ്' എന്നു പറഞ്ഞു
വ്യാപാരി അവളെ സമാധാനപ്പെടുത്തി.
മുഗ്ദ്ധയായ ആ സ്ത്രീ, പാവം! വിശ്വസിക്കു
കയും ചെയ്തു. അർദ്ധരാത്രിയായപ്പോൾ ആ
ദിക്കിലെ ധനവൈശ്യരശേഷം യാത്രയാ
രംഭിച്ചു. അണിയണിയായി ചുമട്ടുകാളക
ളുംകൂടിയുണ്ടായിരുന്നു.

കാട്ടുവഴിപോലും തെളിഞ്ഞിട്ടില്ലാത്ത
അക്കാലത്തു വണിഗ്വരന്മാർ പല ദേശ
ങ്ങളിലും സഞ്ചരിച്ചു ശീലിച്ചിരുന്നതിനാൽ
കാടും മലയും കടന്നും പല താവളങ്ങളിലും
തങ്ങിയും മേടമാസം ഒന്നാംതിയ്യതി നാഞ്ചി
നാട്ട് 'കോട്ടാർ' എന്ന ദിക്കിലെല്ലാരുമെത്തി
അരി വച്ചുണ്ണാനായി പാളയമടിച്ചു. വിഷു
വായതിനാൽ തങ്ങളുടെ ഭരദേവതകളായ
ഗണപതി, നാഗർ (സർപ്പം) എന്നിവക്കു
വിശേഷപൂജയും നടത്തി. അപ്പോൾ അ
വർ പൂജിച്ച മരതകപ്പച്ച ഗണപതി
ബിംബം ഭൂമിയിൽ ഉറച്ചുപോയപ്പോൾ,
തന്നിമിത്തം ഗണപതിഭക്തനായ ശോ

ണഗിരിയും മററു ചിലരും അവിടെത്തന്നെ താമസമുറപ്പിച്ചു ശേഷംപേർ മരതകപ്പച്ച 'നാഗർ' വിഗ്രഹവും കൊണ്ട് യാത്രയെ തുടന്നു. താമസിയാതെ 'ഉടപ്പറൈ' എന്ന സ്ഥലത്തെത്തി. അന്നു ആയില്യം നക്ഷത്രവും ഞായറാഴ്ചയുമായിരുന്നതിനാൽ ഭരദേവതക്കു വിശേഷമായി പൂജകഴിച്ചു. നാഗർ അവിടെയും ഉറച്ചുപോയി. അതിനാൽ വന്നവരൊക്കെ അതിന്നടുത്തുതന്നെ താമസിക്കാനും തീർച്ചയാക്കി. ഭരദേവതയെക്കൂടാതെ എങ്ങിനെ അവർ പോകും?

അചിരാൽതന്നെ അവിടുത്തെ രാജാവ് ദയാലുവാണെന്നറിഞ്ഞ് അന്നത്തെ തലസ്ഥാനമായ തിരുവാങ്കോട്ടെത്തി വിലയേറിയ കാഴ്ചകളുംവച്ച് രാജാവിനെ കണ്ടു. സന്തുഷ്ടനായ അദ്ദേഹം അവരുമായി സംഭാഷണംചെയ്തുകൊണ്ടിരിക്കെ പ്രസംഗവശാൽ അവർ വ്യാപാരികളാണെന്നറിഞ്ഞു വളരെ ദയയോടുകൂടി തിരുവാങ്കോട്ടുതന്നെ താമസിക്കണമെന്നു അവരെ നിർബ്ബന്ധിച്ചു. മാതൃഭൂമിയിൽ തങ്ങൾ ഏഴു ദിക്കുകളിലായി താമസിച്ചതുപോലെ ഇവിടയും തങ്ങൾക്ക് ഏഴുഗ്രാമങ്ങൾ അനുവദിക്കണമെന്നു അവർ പ്രാർത്ഥിച്ചതിനെ തിരുവുള്ളമുണ്ടായി സമ്മതിക്കയാൽ അവർ ഏഴു ദിക്കുകളിലായ് താമസം ഉറപ്പിക്കയും ചെയ്തു. ഇവരാണ് ധനവൈശ്യർ.*

*ഐരാവതം ശിവപൂജ കഴിച്ച സ്ഥലത്തിന്നു ഏടകമെന്നു പേരുള്ളതായും അങ്ങിനെയുള്ള ഏഴ് സ്ഥലങ്ങളിലായി അവർ താമസിച്ചതിനാലാണ് അവക്കു 'സപ്തഏടക ധനവൈശ്യരെന്നു പേരുണ്ടായതെന്നും പറയുന്നു.

—*—

## പാലാഴി

ജഗദുദയാദിവിധാനവിഹാരന്മാരായ ത്രിമൂർത്തികളുടേയും കേളിസങ്കേതസ്ഥാനമാണെന്നു ആര്യപുരാതനന്മാർ ഉൽഘോഷിച്ചിരിക്കുന്ന പാലാഴിയെക്കുറിച്ചു കേട്ടറിവില്ലാത്തവർ നമ്മുടെ വായനക്കാരിൽ ആരുംതന്നെ ഉണ്ടായിരിക്കുന്നതല്ല. എന്നാൽ നീരാഴിയെ മാത്രം നേരിട്ടു കണ്ടറിവുള്ള നമുക്ക് പാലാഴിയെന്നൊന്ന് പരമാർത്ഥത്തിൽ ഉണ്ടെന്നു എങ്ങിനെ വിശ്വസിക്കാം. അകിട്ടിലേപ്പാൽ ആഴിയാകുമോ? അത് ആര്യന്മാരുടെ കപോലസൃഷ്ടിയെന്നെ പറയാൻ പാടുള്ളു. അപ്രകാരമായാൽ ലോകോപകാരണാർത്ഥം സ്വകല്പനാശക്തിയെ അതിശില്പമാംവണ്ണം പ്രയോഗിച്ചിരിക്കുന്ന അവർ ക്ഷീരാബ്ധിയെ നിർമ്മിച്ചതു മനുഷ്യജാതിയുടെ നിഷ്ഫലതവഴിശൈശവദശയിൽ സമസൃഷ്ടങ്ങളുടെ ഹൃദയത്തെ ഈശപരമാഹാത്മ്യത്തിലേക്ക് ആകർഷിക്കുന്നതിന്നായി ചെയ്ത അഘടിതഘടനാപ്രകടനം മാത്രമേയാകുന്നുള്ളോ? അതല്ല അമ്പൊന്ന് പക്ഷി പലതെന്ന മട്ടിലുള്ള ആര്യന്മാർ അതോടുകൂടി അമൂല്യങ്ങളായ വല്ല സദുപദേശങ്ങളേയും നിക്ഷേപിച്ചിട്ടുണ്ടോ? നമ്മുടെ അഭിപ്രായം യഥാർത്ഥാനുഭവിയായിരിച്ചാൽ മാത്രമെ പ്രസ്തുതസൃഷ്ടിയും അവരുടെ സുസ്ഥാപിതസങ്കല്പോല്ലേഖനവൈഭവങ്ങൾക്ക് ഒരു കൂട്ടതൽസാക്ഷിയാകുകയുള്ളു; അല്ലാത്തപക്ഷം ശിശുക്കളെ ഉറക്കുന്നതിന്നു മാതാക്കന്മാർ പറഞ്ഞുകേൾപ്പിക്കുന്ന ധാത്രികഥയുടെ നിരപ്പിന്നു ഇതും വരുമെന്നുമാത്രമല്ല ഉൽകൃഷ്ടഗ്രന്ഥങ്ങൾ ഇതിന്നു നൽകിയിരിക്കുന്ന സ്ഥാനം നിമിത്തം ലുപ്തപൂജ്യങ്ങളായി

ഭവിക്കയും ചെയ്യും. അതിനാൽ പാലാഴിയെക്കുറിച്ച് ഒന്നു പര്യാലോചിക്കാം.

അവിടെ നാം കാണുന്നതെന്തെല്ലാം? പാൽ നിറഞ്ഞ് 'കല്ലോലോല്ലസിത'മായ ഒരു സമുദ്രം. ക്ഷീരാബ്ധിവാസനെന്നു ശ്രുതിപ്പെട്ട ശ്രീമന്നാരായണൻ. നാരായണന്റെ നാഭിയിൽനിന്നുണ്ടായ താമരയിൽ ബ്രഹ്മാവു. ശ്രീപതി പൂജിക്കുന്ന 'ശങ്കരഭഗവാൻ.'

സമുദ്രം.

ഓരോന്നും എന്തൊന്നിനെ സൂചിപ്പിക്കുന്നു? പാലിൽക്കവിഞ്ഞൊരു ഭാഗ്യമില്ലെന്നൊരു ചൊല്ലു പണ്ടുപണ്ടേ നമ്മുടെയിടയിൽ പരന്നിരിക്കുന്നു. ആയുർവ്വേദവും ഈ പൂർവ്വോക്തിയുടെ തത്വത്തെ സ്ഥൂണാഖനനന്യായേന ദൃഢീകരിക്കുന്നുമുണ്ട്. ആ സ്ഥിതിക്കു നമ്മുടെ പൂർവ്വികന്മാർ ക്ഷീരാബ്ധിയെ ഐശ്വര്യത്തിന്റെ പരമകാഷ്ഠയെന്നല്ലാതെ മറെറന്തായി സങ്കല്പിച്ചിരിക്കാനിടയുണ്ട്? അതിനെ മഥനം ചെയ്തിട്ടാണല്ലോ കാമധേനു പ്രഭൃതികളെ അവർ എടുത്തിരിക്കുന്നതും.

ഐശ്വര്യപരമകാഷ്ഠയുടെ ഒരു ചിഹ്നമായി നിർമ്മിച്ചിരിക്കുന്ന പാലാഴിയിൽ മംഗലദേവതാകാമുകൻ ശയിച്ചിരിക്കുന്നു. ഐശ്വര്യാർത്ഥികൾ സേവിക്കേണ്ടതും ഈ ശ്രീപതിയെയാണ്. നാരായണനും ലക്ഷ്മിയുമാണല്ലോ ഐശ്വര്യമൂർത്തികൾ. പാലാഴിനാഥന്റെ നാഭിയിൽനിന്നും അനിതരസതാസാധാരണമായ ഒരു താമര വളഞ്ഞു പിരിഞ്ഞു മേല്പോട്ടു കേറിച്ചെന്നിരിക്കുന്നു. അതിന്റെ മുകളിലാണ് സൃഷ്ടികർത്താവിനെ പ്രതിഷ്ഠിച്ചിരിക്കുന്നത്. സൃഷ്ടികർത്താവുതന്നെ വിദ്യാമൂർത്തിയും. ഇത്ര ബുദ്ധിമുട്ടി വിദ്യാമൂർത്തിയെ വലിച്ചുകേററി മുകളിലാക്കിയ ആര്യന്മാരുടെ മതം എന്തായിരിക്കാം?

വിദ്യയുടെ ഉത്ഭവം ഐശ്വര്യത്തിൽനിന്നാണെന്നും അതായതു വിദ്യ സമ്പാദിക്കുന്നതിനു ധനം ഒഴിച്ചുകൂടാത്ത ഒരു സാധനമാണെന്നും വിദ്യ വർദ്ധിച്ചുകഴിഞ്ഞാൽ ഐശ്വര്യത്തെയും അത് അധഃകരിക്കുമെന്നും അല്ലയോ അതിൽ സൂചിപ്പിച്ചിരിക്കുന്നത്? ജ്ഞാനം സർവ്വതോമുഖമാണെന്നും അതറിയാതെ യാതൊന്നും എങ്ങും തന്നെയില്ലെന്നും ബോധിക്കാൻ ആ മൂർത്തിയെ ദിംഗ്മുഖനാക്കിയിരിക്കുന്നു. വിദ്യയാൽ സാധിക്കാത്തതൊന്നുമില്ലെന്നു പറയാതെ വിദ്യാമൂർത്തിയെത്തന്നെ സൃഷ്ടികർത്താവും ആക്കിയിരിക്കുന്നു. 'കിംകിം നസാധയതി കല്പലതേവ വിദ്യാ' എന്ന ശ്ലോകപാദത്തിന്റെ മൂലപാഠമാണിതു. ഈ മൂർത്തിയുടെ ശക്തി വാണിയാണ്. വാണിയുടെ വസതി ഭർത്താവിന്റെ നാവും. ഇതിൽനിന്നും നാമെന്തറിയുന്നു? വിദ്യയുടെ ബലം വാക്കാണ് എന്നല്ലേ? വാക്പാടവമില്ലാത്ത പക്ഷം അതു കുടത്തിലടച്ച വിളക്കോ അഥവാ മൂകൻ കണ്ട സ്വപ്നമോ ആയിത്തീരുകയേ ഉള്ളൂ എന്നല്ലേ?

സൃഷ്ടികർത്താവു വിദ്യാമൂർത്തിയാണെങ്കിലും രക്ഷാധികാരി ശ്രീപതിയാണ്. ഐഹികാനന്ദസാധനം ധനമെന്നല്ല നാം അനുഭവത്തിലും കാണുന്നത്. ആര്യന്മാരുടെ അഭിപ്രായവും അതുതന്നെയെന്നു ശ്രീപതിക്കു രക്ഷാധികാരസ്ഥാനം നൽകി അവർ കാണിച്ചിരിക്കുന്നു.

ഐശ്വര്യത്തിൽ കിടന്നുരുളുന്ന കൌസ്തുഭകണ്ഠൻ ശങ്കരനെ പൂജിക്കുന്നതായി കാണുന്നല്ലോ. ഭാഗ്യാധിഷ്ഠാനമൂർത്തി മറെറാരു ദേവനെ പൂജിക്കുന്നതെന്തിന്? ആര്യന്മാർ

ഇതുകൊണ്ടു നമ്മെ ധരിപ്പിയ്ക്കുന്നതെന്താണ്? ധനംകൊണ്ടു നേരെ സുഖം ലഭിയ്ക്കാവുന്നതല്ലെന്നും, ധനം സുഖസമ്പാദനസാധനം മാത്രമെന്നും, സുഖം വേണമെന്നുള്ളവർ ശങ്കരനെ സേവിയ്ക്കണമെന്നുമല്ലേ? ഇതിൽ ഒന്നുകൂടി ആലോചിയ്ക്കാനുണ്ട്. മനോരഥികളുള്ള ഗുരുക്കന്മാർ എത്രമാത്രം സൂക്ഷ്മമായി ഗ്രഹിച്ചിരിയ്ക്കുന്നു. ഐശ്വര്യത്തിന്റെ മുഴപ്പിൽ ആരാധനയിലും അലക്ഷ്യമേ വരൂ എന്നു സൂചിപ്പിയ്ക്കുന്നതു നോക്കുക. ശ്രീപതി വാമഹസ്തം കൊണ്ടാണ് ശങ്കരനെ പൂജിയ്ക്കുന്നത്. ഹസ്തങ്ങൾ രണ്ടും ഒന്നുപോലെ താനെയെന്നു വാദിയ്ക്കുന്ന സമബുദ്ധികളും പാശ്ചാത്യമതക്കാരും നമ്മോടു യോജിയ്ക്കയില്ലായിരിയ്ക്കും. എങ്കിലും നാം വാമഹസ്തത്തിന് പതിത്വം കല്പിയ്ക്കുന്നുണ്ടെന്നു സമ്മതിയ്ക്കാതിരിയ്ക്കാൻ നിവൃത്തിയില്ല. 'എട്ടു ചക്രം കൊണ്ടുപോയി അമ്പലത്തിൽ വഴിപാടിനു കൊടുത്തേച്ചുവാടാ' എന്നു ഭൃത്യനെ പറഞ്ഞയയ്ക്കുന്ന ആളുകളെ ആക്ഷേപിയ്ക്കാനുണ്ടോ? സ്മൃതിദൃഷ്ടിത്രെന്നു ഖണ്ഡിയ്ക്കേണ്ടിയില്ലായിരുന്നു.

പിന്നെ ശങ്കരനെ ആരാധിച്ച് സത്യമായ സുഖം സിദ്ധിയ്ക്കുമ്പോൾ ദോഷകോപം പോലുമില്ലാതെ ചിന്തയററു ജീവാത്മാക്കൾ നിശ്ശേഷങ്ങളായി ഭവിയ്ക്കു നിമിത്തം ശങ്കരനെ അവർ സാഹാരമൂർത്തിയുമാക്കി.

ഒരു കാര്യം കൂടി നമ്മുടെ ശ്രദ്ധയെ ബലാൽ ആകർഷിയ്ക്കുന്നുണ്ട്. വിദ്യാമൂർത്തിയും ഐശ്വര്യമൂർത്തിയും ഗൃഹിണികളോടു കൂടിയിരിയ്ക്കെ ആനന്ദമൂർത്തിയെമാത്രം നാം ഏകാകിയായിട്ടാണല്ലോ കാണുന്നത്? ഈ വൈപരീത്യത്തിന്റെ ഫലമെന്താണ്? ആനന്ദലാഭത്തിനു സഹധർമ്മിണി അനുകൂലിയ്ക്കയില്ലെന്നു മാത്രമല്ല പ്രതിബന്ധമായും തീരും എന്നു കാണിയ്ക്കയല്ലയൊ? സർവ്വഗുണസമ്പൂർണ്ണയായ സഹധർമ്മിണിയോടുകൂടി കാലയാപനം ചെയ്യുന്നതാണ് സർവ്വോൽകൃഷ്ടമായ സുഖമെന്നു കരുതിപ്പോരുന്ന നാം ഈ തത്വത്തെ എങ്ങനെ സമ്മതിയ്ക്കും? അല്പം ആലോചിച്ചാൽ സുഖം അന്യവസ്തുക്കളിലല്ല സ്ഥിതി ചെയ്യുന്നതെന്നു ബോദ്ധ്യമാകും. എന്നാൽ മനസ്സു രമിയ്ക്കുന്നതിനു മറെറാരു വസ്തു വേണമെന്നുള്ള പക്ഷക്കാർ കാലപാശവശമായ ഒന്നിനെ ആശ്രയിക്കുന്നതിനേക്കാൾ കാലതത്വത്തിനും ജീവനായതിനെ സേവിയ്ക്കയല്ലെ ശ്രേഷ്ഠതരം? അതല്ലയൊ ആനന്ദാകരം? തന്നിൽ തന്നെ രമിക്കുന്ന ആനന്ദമൂർത്തിക്ക പിന്നെയൊന്നെന്തിനു? അതുകൊണ്ടാണ് ആര്യന്മാർ ആ മൂർത്തിയെ ഏകാകിയാക്കിയിരിക്കുന്നത്.

ഇങ്ങനെ 'ധനമോ വിദ്യയൊ ശ്ലാഘ്യതരം' എന്നും വാദിക്കുന്നവർക്കു തക്കതായ സമാധാനം; ഐശ്വര്യത്തിൽ കടന്നു മറിയുന്നവരും ഈശ്വരനെ ആരാധിയ്ക്കണമെന്നുള്ള സദുപദേശം; എന്നു വേണ്ട ഇവിടെ പറഞ്ഞിട്ടുള്ളതും ആലോചിക്കുന്തോറും ചാണയ്ക്കിട്ട രത്നംപോലെ തെളിയുന്ന അനവധി തത്വങ്ങളും നമുക്കായി നമ്മുടെ പൂർവ്വികന്മാർ പാലാഴിയിൽ നിക്ഷേപിച്ചിരിക്കുന്നു. ഇപ്രകാരം അവിടവിടെയായി എത്രയൊ തത്വങ്ങളെ സംഗ്രഹിക്കുന്ന ഗുരുക്കന്മാരുടെ കഥകളെയാണ് നാം 'നൂലാമാല' എന്നു പുഛിക്കുന്നതു—മനുഷ്യർ പില്ക്കാലക്കാരെ വിമർശനാധികാരമുള്ള ശ്രോതാക്കളായി വിചാരിക്കയും അവരുടെ ശ്രദ്ധയ്ക്കായി ആശിയ്ക്കയും പ്രശംസയ്ക്കായി പ്രയത്നിയ്ക്കയും ചെയ്യേണ്ടതാണെന്നു ഒരു

നവീന പാശ്ചാത്യപണ്ഡിതൻ അഭിപ്രായപ്പെടുന്നു. അതിൽ സൂചിപ്പിച്ചിരിക്കുന്ന മനുഷ്യധർമ്മങ്ങളെ ആര്യന്മാർ എത്ര സ്തുത്യർഹമാംവണ്ണം നിർവ്വഹിച്ചിരിക്കുന്നു? മഹത്തായ ഉപദേശങ്ങളെ ചെറിയ നീതികഥകളിൽ ഘടിപ്പിച്ച ലോകബഹുമാനത്തെ അർഹിക്കുന്ന അവരുടെ രചനകൾ വിശാലഹൃദയന്മാരുടെ പര്യാലോചനക്കു വിഷയമാകണമെന്ന് ആശിച്ചുകൊണ്ടു ഈ ചെറിയ ലേഖനത്തെ അവസാനിപ്പിയ്ക്കാം.

# അയോദ്ധ്യ

പാട്ടത്തിൽബാലകൃഷ്ണമേനോൻ

അയോദ്ധ്യാപുരി ഭാരതഖണ്ഡത്തിലെങ്ങും ശ്രുതിപ്പെട്ടതും രസകരമായ അനവധി കാഴ്ചകളുള്ളതും ആകുന്നു. സാധാരണമായി വിനോദത്തിനുവേണ്ടി ദേശസഞ്ചാരം ചെയ്യുന്നവർ അവിടെ പോകാറില്ലെങ്കിലും, നാനാഭാഗങ്ങളിൽനിന്നും വരുന്ന അനേകം ഭക്തന്മാരാൽ പ്രതിദിനം ഇതു സന്ദർശിയ്ക്കപ്പെടുന്നുണ്ട്. മുഹമ്മദന്മാർക്കു മെക്കയും, ക്രിസ്ത്യന്മാർക്കും യഹൂദന്മാർക്കും ജെറുസലവും എന്നപോലെ, ഹിന്തുക്കൾക്കു അവാച്യമായ മാഹാത്മ്യമുള്ളതാണ് അയോദ്ധ്യാനഗരം എന്നുള്ളതിന്നു യാതൊരു വാദവുമില്ല.

പുരാതനകാലത്തിൽ, ഇതു ഒരു വലിയ പട്ടണമായിരുന്നു. ഇതിന്നു തൊണ്ണൂററിആറു ചതുരശ്രനാഴികയോളം വിസ്താരമുണ്ടായിരുന്നുവെന്നാണ് സാധാരണ പറഞ്ഞുവരുന്നത്. മനുവാണ് തങ്ങളുടെ സ്ഥാപകനെന്നു പ്രതിവാദിക്കുന്ന സൂര്യവംശക്കാരുടെ രാജ്യമായ കോസലത്തിന്റെ തലസ്ഥാനമായിരുന്നു ഇതെന്നു ഊഹിയ്ക്കുവാൻ പലേ കാരണങ്ങളുമുണ്ട്. വളരെക്കാലം കോസലരാജ്യത്തെ ഭരിച്ചതിന്റെ ശേഷം, അവർ അവിടംവിട്ടു രാജപുത്താനയിലും മററും അധിവസിച്ചു. എന്തായാലും, ഉദയപുരം, ജോധപുരം ആദിയായ രാജ്യങ്ങളെ ഭരിക്കുന്ന രാജാക്കന്മാരുടെ ഉത്ഭവവും ചരിത്രവും ഈ വിധമാണെന്നാകുന്നു ഇപ്പോൾ ഊഹിച്ചുവരുന്നത്. അശോകരാജാവിന്റെയും, അദ്ദേഹത്തിന്റെ പിൻഗാമികളുടേയും കാലങ്ങളിൽ ഇവിടെ ബുദ്ധമതത്തിന്നു വളരെ പ്രചാരമുണ്ടായിരുന്നുവെന്നുള്ളതിന്നു പലേ തെളിവുകളുമുണ്ട്. വിക്രമാദിത്യൻ ബ്രാഹ്മണരുടെ ശക്തിയെ അവിടെ പിന്നെയും സ്ഥാപിച്ചു. വിക്രമന്റെ വംശത്തെ പിന്തുടൎന്നതു ജൈനമതക്കാരായ 'ശ്രീവാസ്തം കദംബ'ക്കാരായിരുന്നു. ഇപ്രകാരം ഈ നഗരത്തിന്നു ബുദ്ധമതം ജൈനമതം മുതലായവയുടെ സഖ്യത്തെ സമ്പാദിക്കുവാൻ സാധിച്ചു. എന്നാൽ ശ്രീരാമചന്ദ്രന്റെ ദൈവികമായ മാഹാത്മ്യത്താലാണ് ഇതിന്നു ഇത്ര അധികം പ്രാധാന്യവും ശ്രേഷ്ഠത്വവും സിദ്ധിച്ചിട്ടുള്ളത്. അയോദ്ധ്യയിൽ അക്കാലങ്ങളിൽ ഉണ്ടായിരുന്ന നിസ്തുലങ്ങളായ വിസ്മയങ്ങളെപ്പററി രാമായണത്തിൽനിന്നു നമുക്കു നല്ലവണ്ണം ഗ്രഹിപ്പാൻ സാധിക്കുന്നതാകുന്നു. അതിന്റെ അസാധാരണമായ ഭംഗിയും, കനകത്തിന്റെ സുലഭതയും, ദുർഗ്ഗമങ്ങളായ കോട്ടകളാൽ അതു പരീതമായിരുന്നു എന്ന വസ്തുതയും, തന്നിവാസികളുടെ സൽസ്വഭാവവും ധനസമൃദ്ധിയും സൌഖ്യവും മററും നമുക്കെല്ലാവർക്കും നിശ്ചയമുള്ളതാണല്ലോ. പ്രധാനപ്പെട്ട കച്ചവടസ്ഥല

ങ്ങളാലും, രത്നമയങ്ങളായ രമണീയ ഭവനങ്ങളാലും പരിപൂർണ്ണമായ രാജവീഥികൾ ആ നഗരത്തിലെല്ലാം ഉണ്ടായിരുന്നു. അവിടെ സുഭിക്ഷമായി ധാന്യങ്ങളും, കരിമ്പിന്റെ രസമുള്ള വെള്ളവും സുലഭമായുണ്ടായിരുന്നതിനാൽ, ക്ഷാമദേവത അതിനെ ഒട്ടുംതന്നെ ബാധിച്ചിരുന്നില്ല. ഇതുകൂടാതെ സുരഭികളും കോമളങ്ങളും ആയ കുസുമങ്ങളുള്ള മനോമോഹനമായ ഉദ്യാനങ്ങളും, നൃത്യവൃക്ഷങ്ങളും, സ്ത്രീകൾക്ക വേണ്ടി നാനാദിക്കുകളിലും നിർമ്മിച്ചിട്ടുള്ള വിനോദ സ്ഥലങ്ങളും ഉണ്ടായിരുന്നു. ഇവയെല്ലാം പുറമെ, യാഗാദികർമ്മങ്ങളെ ചെയ്യുന്നതിൽ നിപുണത്വം, പാണ്ഡിത്യം നഷ്ടളങ്കമായ സ്വഭാവം ആദിയായവയാൽ പ്രശോഭിതന്മാരായിരുന്ന ബ്രാഹ്മണരും, സ്തുതിപാഠകന്മാരും രാജസേവകന്മാരും അനേകം ആ നഗരത്തെ അലങ്കരിച്ചിരുന്നു. ജീവിതധാരണത്തിന്നു ഉപയുക്തമായ സാധനങ്ങളെ ഉണ്ടാക്കുന്നതിന്ന സമർത്ഥന്മാരായ കൈവേലക്കാർ മുതലായവരും; ലക്ഷ്മീദേവിയുടെ നൃത്തരംഗമായിരുന്ന ഈ നഗരത്തിന്റെ നേരെ ഏതിയായ അസൂയയുണ്ടായിരുന്നു. ശത്രുരാജാക്കന്മാരുടെ ഉപദ്രവങ്ങളിൽനിന്നു രക്ഷപ്രാപിക്കേണ്ടതിന്ന ബലവാന്മാരും രണനിപുണന്മാരും ആയ സൈന്യങ്ങളും ഉണ്ടായിരുന്നതിനാൽ, തന്നിവാസികൾക്ക സദാ പരമാനന്ദംതന്നെയായിരുന്നു. ഏകദേശം അറുപതിനായിരം വയസ്സു പ്രായമുണ്ടായിരുന്ന ദശരഥമഹാരാജാവായിരുന്നുവല്ലോ ഈ രാജ്യത്തെ ഭരിച്ചിരുന്നതു. മനുഷ്യരേക്കാൾ എത്രയോ അധികം പ്രാഭവവും തേജസ്സും ഉണ്ടായിരുന്ന ആ തിരുമേനിക്ക സന്താനങ്ങളില്ലാതിരുന്നതിനാൽ, യാഗം കഴിച്ചതും മററും ഇവിടെ പ്രസ്താവിക്കേണമെന്നില്ല. രാമായണത്തെ പാരായണം ചെയ്തിട്ടില്ലാത്ത ഹിന്തുക്കളേയോ, അതിലെ കഥ അല്പമെങ്കിലും ആസ്വദിയ്ക്കാത്ത ഇതരമതക്കാരേയോ ഹിമാലയപർവ്വതം മുതല്ക്കു കന്യാകുമാരിവരെയും കാണ്മാൻ കഴിയുന്നതല്ലെന്നു സധൈര്യം പ്രസ്താവിയ്ക്കാവുന്നതാണ്. ഇന്ത്യയിൽ എവിടെ ചെന്നുനോക്കിയാലും, ശ്രീരാമൻ ഈശ്വരനാണെന്നു വിശ്വാസമില്ലാത്ത ഹിന്തുക്കളെ തിച്ചയായും കാണ്മാൻ സാധിയ്ക്കയില്ല. അങ്ങിനെയിരിക്കെ, ശ്രീരാമന്റെ ജനനഭൂവായ അയോദ്ധ്യ ഇത്ര അധികം മാഹാത്മ്യമുള്ളതാണെന്നു ഹിന്തുക്കളെല്ലാം വിശ്വസിക്കുന്നതിലും, അനവധി ഭക്തന്മാർ ഇവിടെ വന്നു ഭജിക്കുന്നതിലും എന്തൊരത്ഭുതമാണുള്ളത്? എന്നുമാത്രമല്ല, പുരാതനകഥകളിൽ രസമുള്ളവർക്കെല്ലാം ഇതു ബഹു കൌതുകകരമായി തോന്നാതിരിയ്ക്കയില്ല.

തീവണ്ടിമാർഗ്ഗമായി 'ഫിസബാദ്' എന്ന സ്ഥലത്തെത്തിയതിന്നുശേഷം, എല്ലായ്പോഴും പൊടിപാറിക്കൊണ്ടിരിക്കുന്ന ഒരു നിരത്തിൽക്കൂടി നാലുനാഴിക ദൂരംപോയാൽ അയോദ്ധ്യയിൽ ചെല്ലാം. അതിൽക്കൂടി പോകുന്തോറും കുരങ്ങന്മാരുടെ സംഖ്യ ക്രമേണ അധികരിക്കുന്നതു കാണുമ്പോൾ ഏവനും ആശ്ചര്യം തോന്നാതിരിയ്ക്കയില്ല. നിരത്തിൽനിന്നു ഭവനങ്ങളുടെ ഉപരിഭാഗംവരെ കുരങ്ങന്മാർ ഉള്ളതിനാൽ, ഇവമാത്രമേ ആ സ്ഥലത്തിൽ ഉള്ളുവെന്നു ഒരുവൻ ആദ്യം സംശയിച്ചുപോകുവാനിടയുണ്ട്. ബ്രഹ്മാവിന്റെ അപേക്ഷയ്ക്കനുസരിച്ചു ദേവന്മാർ ശ്രീരാമനെ സഹായിക്കുന്നതിന്നുവേണ്ടി വാനരന്മാരെ സൃഷ്ടിച്ചതാണെന്നാലോചിക്കുമ്പോൾ, ഇപ്പോഴും ഇവിടെ

കാണ്മാനുള്ള കുരങ്ങന്മാരെ ജനങ്ങൾ യാതൊരുവിധത്തിലും ഉപദ്രവിയ്ക്കാതിരിക്കുന്നതു ഒട്ടുംതന്നെ ആശ്ചര്യജനകമല്ല. പർവ്വതശിഖരങ്ങളോളം വലിപ്പമുണ്ടായിരുന്നതും, സ്വേച്ഛാനുസാരം രൂപത്തെ മാറ്റുവാൻ സാധിച്ചിരുന്നതും, ഗംഭീരമായ കരിമ്പാറകളെ കലുക്കിപ്പറിച്ചെറിയുവാനും വായുമണ്ഡലത്തിലേക്കു കുതിച്ചുചാടി മേഘപടലത്തെ പിടിക്കുവാനും, സമുദ്രങ്ങളെ ചാടികടക്കുവാനും മറ്റും കഴിവുണ്ടായിരുന്നതും ആയ വാനരവീരന്മാരുടെ അൽഭുതവിക്രമങ്ങളെപ്പററി നാമെല്ലാം കേട്ടിട്ടില്ലയോ? കോട്ടയുടെ ആകൃതിയിലുള്ള 'ഹനുമാൻകോട്ട' എന്നുപേരായ ക്ഷേത്രത്തിലാണ്, ശ്രീരാമഭക്തശിരോമണിയായ ആ വാനരോത്തമനെ പ്രത്യേകമായി ഭജിക്കുന്നത്. ഈ കോവിലിന്റെ ചുമരുകളിന്മേൽ കുരങ്ങന്മാർ തിക്കിത്തിരക്കി നില്ക്കുന്നതു കാണാം. അവയിൽ ചിലതു ഉപദ്രവികളായിരിക്കുന്നതിനാൽ, അവയോടു വളരെ സൂക്ഷിച്ചു പെരുമാറേണ്ടതാകുന്നു. ഇവിടെ വരുന്ന അപരിചിതന്മാരെ ഇവയുടെ ആക്രമങ്ങളിൽനിന്നു വിമുക്തരാക്കുന്നതിന്നു കൂടക്കൂടെ ആവശ്യമുണ്ടാകാറുണ്ട്. വിസ്തൃതമായ മണൽപ്രദേശത്തിൽകൂടി ഒഴുകുന്ന 'ഗോഗ്രം' നദിയെയാണ് സാധാരണയായി ജനങ്ങൾ ഒന്നാമതു സന്ദർശിച്ചുവരുന്നത്. ശ്രീരാമൻ സ്നാനംചെയ്തിരുന്നതിനാൽ അപാരമായ മാഹാത്മ്യമുള്ള 'രാമഘട്ട'ത്തിൽ ചെല്ലുന്നതിന്നു, വളരെ വിസ്താരമുള്ള മണൽപ്രദേശത്തെ ബുദ്ധിമുട്ടി കടന്നുപോകാതെ നിവൃത്തിയില്ല. 'സ്വർഗ്ഗദ്വാരം' എന്നുകൂടി പേരുള്ള ഈ പുണ്യസ്ഥലത്തിൽ അനവധി ഭക്തന്മാർ പ്രതിദിവസം സ്നാനം ചെയ്യുന്നുണ്ട്. ചിലർ ഭക്തിപൂർവ്വം രാമായണം വായിച്ചു മററുള്ളവൎക്ക് അൎത്ഥം പറഞ്ഞുകൊടുക്കുന്നത് ഇവിടെ പലദിക്കിലും കാണാം. നദിയുടെ തീരത്തിൽ നില്ക്കുന്ന പഴയതും, അപൂർവ്വം പുതിയതും ആയ ക്ഷേത്രങ്ങളേയും, മുഹമ്മദന്മാരുടെ ചില പള്ളികളേയും ഇവിടെനിന്നു നല്ലവണ്ണം കാണ്മാൻ സാധിക്കുന്നതാകുന്നു. അവയുടെ മനോഹാരിത്വം അതിശയനീയമെന്നേ പറവാനുള്ളു. ഓരോരുത്തരായി ചെന്നാൽ കഠിനമായി ഭയപ്പെടുത്തുന്നതും, അങ്ങുമിങ്ങും ചാടിക്കളിക്കുന്നതും ആയ കുരങ്ങന്മാരുള്ള ഒരു വിശാലമായ സ്ഥലം ആ ക്ഷേത്രങ്ങളുടേയും മററും മുന്നിലായി സ്ഥിതി ചെയ്യുന്നുണ്ട. നഗരത്തിന്റെ മദ്ധ്യഭാഗത്തിൽ 'വിക്ടോറിയാരാജ്ഞി'യുടെ മഹനീയമായ പ്രതിമ നില്ക്കുന്നുണ്ട്. അതു ഒരു ഉയൎന്ന സ്ഥലത്തിൽ വളരെ അഴകുള്ളതും മഞ്ഞുപോലെ വെളുത്തതും ആയ 'മാർബിൾ' കല്ലുകൊണ്ട് ഉണ്ടാക്കിവെച്ചിരിക്കുന്നതാകുന്നു. അതിന്ന് ആ കല്ലുകൊണ്ടുതന്നെ ഉണ്ടാക്കിയതായ ഒരു അതിവിശേഷമായ മൂടിയുമുണ്ട്. വളരെ പുരാതനമായതും ജീൎണ്ണിച്ചിരിക്കുന്നതും ആയ ഈ നഗരത്തിൽ നവീനസമ്പ്രദായത്തിൽ ഈ കമനീയരൂപത്തെ നിൎമ്മിച്ചതിനെക്കുറിച്ചു സമാലോചിക്കുമ്പോൾ, ചിലൎക്കു ഒരു വേള അത്ഭുതം തോന്നുമായിരിക്കാം. എന്നാൽ, ഹിന്തുക്കളുടെ നയനങ്ങൾക്കു ഈ നഗരി പരിപാവനമായിട്ടുള്ളതാണെന്നു തോന്നിയിരുന്നതിനാൽ, ഏതൽപ്രതിമക്കുവേണ്ടി ധനം ശേഖരിച്ചതിന്നുശേഷം, അയോദ്ധ്യ, ലക്നൊ എന്ന പട്ടണങ്ങളാണ് അതു ഉണ്ടാക്കുവാൻ തടസ്ഥങ്ങളെന്നു തന്നിവാസികൾ ഐകകണ്ഠ്യേന തീൎച്ചയാക്കി. ഇതിന്നരികിലായി ബുദ്ധന്റെ ബിംബത്തെ പ്രതിഷ്ഠിച്ചിട്ടുള്ള ഒരു ക്ഷേത്രം ഉണ്ട്. ബുദ്ധമതപ്രചാരത്തിന്റെ അവശിഷ്ടങ്ങളിൽ ഇതു ഒന്നാണെന്നു പ്രത്യേകിച്ചു പ്രസ്താവിക്കേണ്ടമെന്നില്ലല്ലോ.

എന്നാൽ അയോദ്ധ്യയിലുള്ള മുഖ്യപ്രദേശങ്ങളിൽവെച്ച് ഏററവും മാഹാത്മ്യമേറിയതു 'ജന്മസ്ഥാന'മാകുന്നു. ഇവിടെ വെച്ചായിരുന്നു ശ്രീരാമൻ ഭൂലോകത്തെ ഒന്നാമതു സന്ദർശിച്ചത്. ഇതു രണ്ടു നിലകളുള്ള ഒരു സ്ഥലമാകുന്നു. ഇതിന്റെ ചുമരിന്മേൽ ആ മഹാത്മാവിന്റെ ജനനവൃത്താന്തത്തെ കൊത്തിയുണ്ടാക്കിയിട്ടുണ്ട്. ഇവി

ടെക്ക ചെല്ലുന്തോറും പ്രതിനിമേഷം അധികരിയ്ക്കുന്ന ശക്തിയോടുകൂടി ഈശ്വരഭക്തി അന്തഃകരണത്തിൽ ഉജ്ജ്വലിക്കാതിരിക്കയില്ല. ഇതിന്നടുത്തു മുഹമ്മദന്മാരുടെ ഒരു പള്ളിയുണ്ട്. ഇതു മുമ്പു ഹിന്തുക്ഷേത്രമായിരുന്നു. വാസ്തവത്തിൽ അവിടെ ഹിന്തുക്കളും മുഹമ്മദന്മാരും ഭജിച്ചിരുന്നു. അതിന്റെ മുറ്റത്തു ശ്രീരാമന്റെ അടുക്കളയാണെന്നു പറഞ്ഞുവരുന്ന ഒരു സ്ഥലമുണ്ട്. രണ്ടു മതക്കാരും കൂടി ഒരേ ക്ഷേത്രത്തിൽ ഭജിച്ചിരുന്നതിനാൽ, 1885-ൽ ഒരു വലിയ കലഹമുണ്ടാവുകയും, ഏഴുപത്തഞ്ചു മുഹമ്മദന്മാർ പ്രാണത്യാഗം ചെയ്യേണ്ടിവരികയും ചെയ്തു. സമീപത്തിലുള്ള ഒരു ശ്മശാനസ്ഥലത്തിലാണ് അവരുടെ ശവങ്ങളെ കുഴിച്ചിട്ടിരിക്കുന്നത്. ബ്രിട്ടീഷ്കോയ്മ, കലഹങ്ങളെ മേലിൽ നാമാവശേഷമാക്കുന്നതിന്നുവേണ്ടി, ഒരു വേലി കെട്ടിയുണ്ടാക്കിയതിനാൽ, അതിന്നുള്ളിൽ മുഹമ്മദീയന്മാർ പ്രാർത്ഥനാദികളെ ചെയ്കയും അതിന്നുപുറമെ ഹിന്തുക്കൾ രാമദേവനെ ഭജിയ്ക്കുകയും ചെയ്വാൻ തുടങ്ങി. പക്ഷേ രണ്ടു കൊല്ലങ്ങൾക്കു മുമ്പെ, രണ്ടുകൂട്ടരുംകൂടി പിന്നെയും ശണ്ഠകൂടുകയും, മൂന്നു ഹിന്തുക്കൾക്കും മൂന്നു മുഹമ്മദന്മാക്കും ഇഹലോകത്തെ വെടിയേണ്ടിവരികയും ചെയ്തു. ഈ രണ്ടു മതക്കാക്കും തമ്മിൽ എന്നും സമാധാനമുണ്ടായിരിപ്പാൻ ഈ വേലി മതിയാവുന്നതല്ലെന്നുള്ളതു സംശയമില്ലാത്തതാണ്.

അയോദ്ധ്യയിൽ ഇപ്പോഴുള്ള രാജകുമാരന്നു പ്രായപൂത്തി വന്നിട്ടില്ലാത്തതിനാൽ, ബ്രിട്ടീഷുകോയ്മ രാജ്യസംബന്ധമായ സകല കാൎയ്യങ്ങളേയും നടത്തുകയും, അദ്ദേഹത്തിന്നു വളരെ കടമുള്ളതു തീക്കുകയും ചെയ്തുവരുന്നു. വളരെ വിസ്താരമുള്ള മിററത്താൽ ചുറ്റപ്പെട്ടതും, വെളുത്ത കല്ലുകൊണ്ടു പണിചെയ്തിട്ടുള്ളതും ആയ ഒരു ഭംഗിയുള്ള അരമനയിലാണ് അദ്ദേഹം നിവസിക്കുന്നത്. കോവിലകത്തിന്റെ മിക്ക ഭാഗങ്ങളിലും ജനങ്ങൾ അധിവസിക്കുന്നില്ലെന്നു ഏവനും തോന്നുന്നതാകുന്നു. പലതരത്തിലുള്ള ചെടികളും മറ്റും ഇതിന്നു ചുറ്റും നട്ടുനനച്ചുണ്ടാക്കിയിട്ടുണ്ട്. ഇതിന്നടുത്തു പഴയ രാജധാനിയുടെ അവശിഷ്ടങ്ങൾ കാണാവുന്നതാകുന്നു. അതിന്റെ ഉന്നതമായ ഗോപുരം അനേകം ചിത്രങ്ങളാലും മറ്റും മനോഹരമാകുംവണ്ണം അലംകൃതമായിരുന്നു. മഹാവിഷ്ണുവിന്റെ അവതാരമായ ശ്രീരാമചന്ദ്രന്റെ ജന്മഭൂമിയായ അയോദ്ധ്യാനഗരം ഹിന്തുക്കൾക്കെല്ലാം അനിൎവ്വചനീയമായ മാഹാത്മ്യമുള്ളതാണെന്നു വരികിലും, ഇപ്പോൾ ഇതു സുഷുപ്തിസുഖം അനുഭവിച്ചുകൊണ്ടിരിക്കയാണെന്നു പ്രസ്താവിക്കാതെ നിവൃത്തിയില്ല.

---

# *ഹിന്തുക്കളും ഭൂതദയയും.

പുത്തേഴത്തു രാമമേനോൻ ബി. എ

ഒരു വിദേശീയന്നു ഇന്ത്യയെക്കുറിച്ചുള്ള അഭിപ്രായം എന്താണെന്നു അറിയേണ്ടതാണ്. കാലവർഷങ്ങളാൽ ഉണ്ടാകുന്ന വെള്ളപ്പൊക്കത്താലും, എടക്കിടക്കുണ്ടാകുന്ന ക്ഷാമബാധയാലും, അപ്പൊഴപ്പോഴുണ്ടാകുന്ന പ്ലേഗു മഹാമാരിയാലും മറ്റു പകച്ചവ്യാധികളാലും, മനുഷ്യൎക്കു സുഖവാസംചെയ്യുന്നതിന്നു നിവൃത്തിയില്ലാതെയും, പുലി കരടി മുതലായ ദുഷ്ടമൃഗങ്ങളാലും, പാമ്പ്, തേള് മുതലായ വിഷജന്തുക്കളാലും, കൊതു, പൃക്ക മുതലായവകളാലും നിറയപ്പെട്ടതായും, വേദാന്തികൾ, സന്യാസികൾ, ജ്യോതിഷക്കാർ എന്നുതുടങ്ങിയ പല പ്രത്യേക വൎഗ്ഗക്കാരുടേയും ഏകസങ്കേതസ്ഥാനമായും ഉള്ള ഒരു വിശേഷപ്പെട്ട രാജ്യമാകുന്നു ഇന്ത്യാ എന്നു വിശ്വസിക്കുന്ന പാശ്ചാത്യന്മാർ ഇന്നും ധാരാളം ഉണ്ട്. പക്ഷെ ഇന്ത്യാക്കാൎക്ക് സഹജമായുള്ള ഭൂതദയനിമിത്തം സകലവിധ ജീവജാലങ്ങൾക്കും സുഖവാസം ചെയ്യാവുന്ന ഒരു പുണ്യസ്ഥലമാണ് ഇന്ത്യാ എന്നു അവർ അറിയുന്നില്ലതന്നെ. പ്രാണിഹിംസയും മാംസഭക്ഷണവും ധാരാളം ഉള്ള അന്യരാജ്യങ്ങളോടുകൂടി താരതമ്യപ്പെടുത്തി നോക്കുന്നതായാൽ ഇന്ത്യാരാജ്യം ജന്തുലോകത്തിന്നു പരഹിംസയിൽനിന്നു അഭയം പ്രാപിക്കുവാനുള്ള ഏകരാജ്യമാണെന്നു കാണപ്പെടാതിരിക്കയില്ല. ഇരുപത്തഞ്ചു നൂറ്റാണ്ടുകളായി ഇന്ത്യയിൽ പ്രചരിച്ചുവരുന്ന പരിഷ്കാരശക്തി അതിന്റെ യാതൊരു പരിവൎത്തനത്തിലും പരിണാമത്തിലും ഭൂതദയ എന്ന വിശിഷ്ടഗുണത്തെ വിസ്മരിച്ചിട്ടില്ല. മനുഷ്യരിൽ നിന്നു അധികം ഉപദ്രവവും ഹിംസയും ഏല്ക്കാതെ പക്ഷിമൃഗാദികൾ ഇന്ത്യയിൽ സുഖവാസം ചെയ്യുന്നുണ്ട്. ഇന്ത്യയിൽ നൂറോ ഇരുനൂറോ നാഴിക സഞ്ചരിച്ചാലും കല്പിച്ചുകൂട്ടി ചെയ്യപ്പെടുന്ന പ്രാണിഹിംസകൾ ഒരു വിദേശീയന്നു കാണുവാൻ സാധിക്കയില്ല തീൎച്ചതന്നെ. ഹിന്തുക്കളുടെ നീതിശാസ്ത്രം വളരെ മുമ്പുതന്നെ മനുഷ്യരും മൃഗങ്ങളും തമ്മിലുള്ള അന്യോന്യബന്ധത്തെ തൃപ്തികരമായ വിധത്തിൽ ക്ലിപ്തപ്പെടുത്തീട്ടുണ്ട്. സമുദായം മൃഗങ്ങളുടെ അവകാശങ്ങളേയും അധികാരങ്ങളേയും ബഹുമാനിക്കുന്നുണ്ട്. മൃഗങ്ങളെല്ലാം സുഖദുഃഖങ്ങൾ അറിയുന്നതിന്നു ശക്തിയില്ലാത്ത വെറും ജീവയന്ത്രങ്ങൾ ആണെന്നു ഹിന്തുശാസ്ത്രം പഠിപ്പിക്കുന്നില്ല. അവയുടെ സുഖദുഃഖങ്ങളിൽ പങ്കുകൊള്ളുവാനും അവയുടെ മാനസിക ശാസ്ത്രതത്വങ്ങളെ ആരാഞ്ഞറിയുവാനും ഹിന്തുക്കൾ സദാ ജാഗരൂകന്മാരാണ്. ഹിന്തുക്കൾ ഈ സംഗതിയിൽ വേണ്ടതിൽ കുറെ അധികം താല്പൎയ്യം കാണിക്കുന്നില്ലേ എന്നെ സംശയിക്കുവാനുള്ളു. പലപ്പോഴും അവർ മൃഗാദികളുടെ ക്ഷേമത്തേയും സ്വാ

* Much indebted to the Modern Review for this article

തന്ത്ര്യത്തെയും മനുഷ്യരുടേതിനേക്കാൾ അധികം വിലവെക്കുന്നുണ്ട്. എങ്കിലും മററു ചില രാജ്യക്കാർ കേവലം നിസ്സാരമാക്കി തള്ളിയിരിക്കുന്ന ഈ വിഷയത്തിൽ മനഃപൂർവ്വമായുള്ള നിർദ്ദാക്ഷിണ്യം വരാതിരിക്കുവാൻ ഇത്രയും ആവശ്യമായിരിക്കും. മനുഷ്യർ ഇക്കാലങ്ങളിൽ പ്രത്യേകിച്ചും, ശോചനീയമായ വിധത്തിൽ, മൃഗാദികളെ സംബന്ധിച്ചേടത്തോളം, തന്നിഷ്ടക്കാരും, വകയുള്ളവരും, നിഷ്കണ്ടകന്മാരും, ആയിരിക്കുന്ന സ്ഥിതിക്ക് ഭൂതദയനില നില്ക്കണമെങ്കിൽ അതിന്നു വേണ്ടതിൽ നൂറിരട്ടി അധികം പ്രാമാണ്യം കൊടുത്താലും അത് അധികമായി എന്നു വരുന്നതല്ല.

ഹിന്ദു സമുദായത്തിന്നു ഒരു വിശിഷ്ടമായ അലങ്കാരമായിത്തീർന്നിരിക്കുന്ന ഈ അത്ഭുതാവസ്ഥ സാധിച്ചിട്ടുള്ളത് അലംഘനീയങ്ങളായ നിയമപരമ്പരകളുടെ ശക്തികൊണ്ടല്ല. 'ഒരു പൈതങ്ങൾക്കു വിദ്യാഭ്യാസമുണ്ടാകുന്നത് നൂറുതുലാം നിയമനിബന്ധനകളേക്കാൾ ഗുണകരമാകുന്നു' എന്ന് പറയുന്നതിൽ വളരെ പരമാർത്ഥമുണ്ട്. പരശക്തികൊണ്ടു ഒരു മനുഷ്യൻെറ മാനസികവികാരങ്ങളെ നിയന്ത്രണംചെയ്യുവാൻ തീരെ സാധിക്കുകയില്ല. ഇന്ത്യാമാതാവിൻെറ മനസ്സ് ദയ, ദാക്ഷിണ്യം, മുതലായ വിശിഷ്ടഗുണങ്ങളുടെ വിളഭൂമിയാകുന്നു. ഇന്ത്യക്ക് നിയമങ്ങളിലും പോലീസിൻെറ ശക്തിയിലും അധികം വിശ്വാസം ഇല്ല. ഭയത്തേക്കാൾ പ്രബലതരമായ ശക്തി സ്നേഹത്തിന്നുണ്ടെന്നു ഇന്ത്യാക്കാർ വളരെ മുമ്പുതന്നെ ധരിച്ചിട്ടുണ്ട്. ദിവ്യങ്ങളായ മാതൃകകളെ മുൻനിറുത്തിക്കൊണ്ട് ഉപയുക്തങ്ങളായ ഉദാഹരണങ്ങളോടുകൂടി സ്നേഹപുരസ്സരം പഠിപ്പിക്കുന്ന ഗുരുക്കന്മാരുടെ സ്വഭാവനൈർമ്മല്യം ഹിന്ദുവിദ്യാർത്ഥികളെ ആജീവനാന്തം സൽക്കർമ്മതല്പരന്മാരാക്കുന്നു. പക്ഷിമൃഗാദികളെ ഇഹലോകവാസത്തിൽ മനുഷ്യർ ചങ്ങാതിമാരെപ്പോലെ കരുതി അവയോടെല്ലാം ദയയോടുകൂടി വർത്തിക്കേണമെന്നുള്ള പാഠം അവർ നന്നെ ചെറുപ്പത്തിൽതന്നെ പഠിക്കുകയും, ആ പദ്ധതിയിൽനിന്നു അവർ ആയുസ്സുകാലം മുഴുവനും തെററിനടക്കാതിരിക്കുകയും ചെയ്യുന്നു.

ക്രിസ്തുവർഷത്തിന്നു ഏകദേശം നാനൂറു വർഷങ്ങൾക്കുമുമ്പ് ഈ വിദ്യാഭ്യാസരീതി ഇന്ത്യയിൽ തുടങ്ങീട്ടുണ്ടെന്നു പറയാം. അന്നുമുതൽക്ക് ഇന്നു വരെ അതിന്നു പറയത്തക്ക ഉടവൊന്നും തട്ടീട്ടില്ല. പാരമ്പര്യം, ഐതിഹ്യം, സാധാരണ നടവടി, മുതലായവയുടെ അപാരമായ ശക്തിയാൽ ലോകത്തിൽ മറെറാരിടത്തും കാണപ്പെടാത്ത ഒരു സാമുദായികനടവടിവിശേഷം ഇന്ത്യയിൽ ഇന്നും കാണപ്പെടുന്നുണ്ട്. ഒരു ഹിന്ദു ജനിച്ചന്നു തുടങ്ങി, പക്ഷിമൃഗാദികളോടു സ്നേഹമുള്ളവനാകുന്നു. ഭൂതദയ അവനിൽ ഉണ്ടാകുന്നതു പഠിപ്പിൻെറയൊ ദീർഘാലോചനയുടേയോ ഫലമായിട്ടല്ല. ഹിന്ദുസമുദായത്തിലെ ഒരു അംഗമെന്ന നിലയിൽ ആ മനോവികാരത്തിന്നു അവർ ജനനാൽതന്നെ അവകാശിയാകുന്നു. ഭൂതദയയുടെ ശക്തിയാലും, പ്രശംസനീയങ്ങളായ മാതൃകകളുടെ വൈശിഷ്ട്യത്താലും വ്യാപരിക്കപ്പെട്ട ഒരു സമുദായത്തിൽ ജനിച്ചു വളർന്നുവന്ന ഒരു ഹിന്ദുവിന്നു ജന്തുഹിംസ വിചാരഗോചരം കൂടി അല്ലാതാകുകയും, പ്രാണപീഡ പ്രാണവേദനപോലെ ആയിത്തീരുകയുംചെയ്യുന്നു.

ജന്തുവാത്സല്യം ഇന്ത്യയിൽ ഇത്രയും

ശക്തിയോടുകൂടി ആദ്യന്തത്തിൽതന്നെ ഉണ്ടാകുന്നതിന്നു പല കാരണങ്ങളും ഉണ്ട്. ഇന്ത്യയിൽ പ്രകൃതീദേവിതന്നെ ദയ, ദാക്ഷിണ്യം, സഹജീവസ്നേഹം, മുതലായ ദിവ്യപാഠങ്ങൾ ദിവസേന പഠിപ്പിക്കുന്നുണ്ട്. ഇന്ത്യ ഒരു ഉഷ്ണഭൂമിയാണെങ്കിലും ഇവിടത്തെ ചൂടു അസഹനീയമല്ല. ചൂടും വെളിച്ചവും ധാരാളം കിട്ടുന്ന ഉഷ്ണഭൂമികളിൽ, പ്രകൃതി, സ്വതേതന്നെ ശൈത്യാധിക്യമുള്ള അന്യ രാജ്യങ്ങളെ അപേക്ഷിച്ച് അധികം സുഖകരവും ആഹ്ലാദകരവുമാകുന്നു. ശീതരാജ്യങ്ങളിൽ, പ്രകൃതി, ജീവലോകത്തിന്നു ഗുണത്തേക്കാൾ അധികം ദോഷത്തെയാണ് ചെയ്യുന്നതു. വാതിലടച്ച് അകത്തിരുന്നു തീ കായേണ്ടിവരുന്ന ശൈത്യരാജ്യങ്ങളിലേയും, സുഖമായി പുറത്തു നടന്ന് ഉണച്ചു കൊടുക്കുന്ന കാററും ചൂടും അനുഭവിക്കാവുന്ന ഉഷ്ണരാജ്യങ്ങളിലേയും, കാലാവസ്ഥകൾക്കു തമ്മിൽ എത്ര വ്യത്യാസമുണ്ട്!! ഇവിടെ ഉഷസ്സിൽ തന്നെ സൂര്യൻ മനോഹരങ്ങളായ കരമാലകളാൽ സകല ജീവജാലങ്ങളേയും ഉണത്തുന്നു. പിന്നെയും ഉണരാത്ത മടിയന്മാരുണ്ടെങ്കിൽ അവരുടെ ഭവനങ്ങളുടെ നാലു പുറവും പലവിധം പക്ഷികൾ ഉത്സാഹത്തോടുകൂടി പാറന്നു അവയുടെ മാധുര്യമുള്ള പാട്ടുകൊണ്ടു സകലക്കും ഉത്സാഹവും ഉണച്ചയും ഉണ്ടാക്കുന്നു. പുഴകളിലെല്ലാം അഛസ്ഫടികപ്രകാശമുള്ള ശുദ്ധജലം എന്നും നിറഞ്ഞൊഴുകുന്നു. അവയിൽ ഏതു നട്ടുച്ചക്കും ആക്കും സുഖമായി കുളിക്കുന്നതിന്നു വിരോധമില്ല. വളരെ ബുദ്ധിമുട്ടി വെള്ളം ചൂടുപിടിപ്പിച്ച് ഒരു മുറിക്കകത്തു വെച്ച് ആരും കാണാതെ കുളിക്കേണ്ടുന്ന ആവശ്യം ഇന്ത്യയിൽ ഇല്ല. വൃക്ഷലതാദികൾ എന്നും പൂത്തു തളിത്തു ഫലപരിപൂർണ്ണങ്ങളായി നില്ക്കുന്നു. അനേകായിരം പക്ഷികൾ അവിടവിടെ കൂടുകെട്ടി മുട്ടയിട്ടു കുഞ്ഞുങ്ങളോടുകൂടി ജീവിതസുഖം അനുഭവിക്കുന്നു. തോട്ടങ്ങൾ എല്ലാം സുഗന്ധമുള്ള പലതരം പുഷ്പങ്ങളാൽ പ്രശോഭിതങ്ങളാകുന്നു. പുഷ്പങ്ങൾക്കു ഇന്ത്യയിൽ എങ്ങുംതന്നെ ക്ഷാമമില്ല. ചെമ്പകം, പിച്ചകം, തുളസി, അശോകം മുതലായ പുഷ്പങ്ങൾ ദൈവഭക്തന്മാരായ ജനങ്ങൾ സ്വാമിപൂജകൾക്ക് ഉപയോഗിക്കുന്നു. സഭകളിലും കല്യാണങ്ങളിലും മുല്ലമാലകളും മററു പുഷ്പമാല്യങ്ങളും ധാരാളം കാണാം. വിവിധവർണ്ണങ്ങളോടുകൂടിയ പുഷ്പങ്ങളാൽ തരുണീമണികളുടെ കേശഭാരങ്ങൾ അലങ്കരിക്കപ്പെടുന്നു. വൃക്ഷങ്ങൾ ക്ഷീണിച്ച വഴിയാത്രക്കാൎക്കു തണലും, നാട്ടുകാൎക്കു വീട്ടുപണിക്കുള്ള മരവും, അടുക്കളയിലേക്കാവശ്യമുള്ള വിറകും പ്രദാനം ചെയ്യുന്നു. പല മരങ്ങളുടേയും ഇലകൾകൂടി ഓരോ ആവശ്യങ്ങൾക്കായി ഉപയോഗപ്പെടുത്തുന്നു. പക്ഷികളാണ് ഇന്ത്യയിലെ വലിയ ഭാഗവതന്മാർ. കുയിൽ മുതലായപക്ഷികളുടെമധുരകൂജിതം ആരെ ആണ് സന്തോഷഭരിതനാക്കിത്തീൎക്കാത്തത്. വിശേഷപ്പെട്ട തൂവലുകളോടുകൂടിയ പല പക്ഷികളുംപുരകളുടെ മുകളിൽ ഇരുന്നു ചിറകുകൾ പരത്തി ആടുന്നതു കാണാം. തത്ത, പ്രാവ് മുതലായവ കൂട്ടമായി പലപ്പോഴും വൃക്ഷശാഖകളിന്മേലും പുരപ്പുറത്തും സഗൌരവം, നിർഭയം വസിക്കുന്നു. മയിലുകൾ ഇന്ത്യയിൽ ധാരാളം ഉണ്ട്. അവയുടെ സപ്തവർണ്ണങ്ങളോടുകൂടിയ തൂവലുകൾ കണ്ട് അവയെ 'ഭൂമിയിലെ മഴവില്ല്' എന്നു പല കവികളും, വർണ്ണിച്ചിരിക്കുന്നു. കാടുകളിൽ മാൻ മുതലായ ജന്തുക്കൾ നിർഭയം ഓടി കളിക്കു

ന്നു. കുരങ്ങന്മാർ കൂട്ടമായി കണ്ടതൊക്കെ കടിച്ചുംകൊണ്ടു സഞ്ചരിക്കുന്നു. കൃഷിക്കാർക്ക് നിലം ഉഴുന്നതിന്നു നല്ല കൊമ്പൻകാളകളുണ്ട്. സമൃദ്ധിയായി പാൽ നൽകുന്നതിന്നു ശീലഗുണത്തോടുകൂടിയ അനേകായിരം പശുക്കളുണ്ട്. രാത്രിയിൽ വീടു കാക്കുന്നതിന് എജമാനസ്നേഹമുള്ള നായ്ക്കളുണ്ട് എവിടെ നോക്കിയാലും പ്രകൃതിയിൽ സൌന്ദര്യവും സമ്പത്തും നിറഞ്ഞുകാണുന്നു. ചില അവസരങ്ങളിൽ പ്രകൃതിദേവി കോപിച്ച്, കൊടുങ്കാററ്, വെള്ളപ്പൊക്കം, മുതലായവകളാൽ ജനങ്ങളെ പീഡിപ്പിക്കുകയും പലവിധത്തിലും നാശമുണ്ടാക്കുകയും ചെയ്യുമെങ്കിലും, അങ്ങിനെ ഉള്ള കാലങ്ങൾ അപൂർവ്വവും, അക്കാലങ്ങളിൽ ഉണ്ടാകുന്ന കഷ്ടനഷ്ടങ്ങൾ നല്ല കാലങ്ങളിലെ സുഖലാഭങ്ങളെ അപേക്ഷിച്ച് എത്രയോ നിസ്സാരങ്ങളും ആകുന്നു. വാത്സല്യാതിരേകത്തോടുകൂടിയ ഒരു ഇളംപുഞ്ചിരിയാലെന്നപോലെ പ്രകൃതി എന്നും മനോഹരമായിത്തന്നെ കാണപ്പെടുന്നു. സകലരും പ്രകൃതിയെ സ്നേഹബഹുമാനങ്ങളോടുകൂടി വന്ദിക്കുകയും ചെയ്യുന്നു.

ഇനി നമുക്കു ശൈത്യാധിക്യമുള്ള ഒരു രാജ്യത്തിലെ സ്ഥിതി എന്താണെന്നു ആലോചിച്ചുനോക്കാം. ഹാ! എന്തു വ്യത്യാസമാണ് നാം അവിടെ കാണുന്നത്!! അവിടെ മനുഷ്യർ പ്രകൃതിശക്തിക്കു വിരോധമായി പ്രവൃത്തിക്കുന്നതിന്നു നിർബ്ബന്ധിതന്മാരാകുന്നു. അസുഖവും ആപത്തും ആണ് രാജ്യസ്ഥിതിയിൽനിന്നുണ്ടാകുന്നത്. വെള്ളം ഉറച്ചുപോകുന്നു. മഞ്ഞുകട്ടകൾ ഉരുകാതെ കിടക്കുന്നു. അല്പം വിറകു വേണമെങ്കിൽ ഭൂമിയുടെ അഗാധത്തിൽ കുഴിച്ചു കല്ക്കരി കുത്തി എടുക്കണം. ദേഹത്തിന്നു സ്വതേ ഉള്ളതും അവശ്യം ആവശ്യവുമായ ചൂട്, ചുററുമുള്ള തണുപ്പുനിമിത്തം പൊയ്പോകാതിരിക്കേണമെങ്കിൽ ഒരു മനുഷ്യൻ അതിന്നായി എപ്പോഴും പരിശ്രമിച്ചുകൊണ്ടിരിക്കണം. മാംസം, മദ്യം, മുതലായവയുടെ സഹായത്തോടുകൂടിയും, എപ്പോഴും തീ കായുന്നതുകൊണ്ടും ആകുന്നു ശരീരത്തിലെ ചൂടു നിലനില്ക്കുന്നത്. പുഴകളിൽവെള്ളമുണ്ടെങ്കിൽ അതു മുഴവനും ഉറച്ചതാണ്. ചില റബ്ബർ വണ്ടികളിൽ കേറി സവാരി ചെയ്യുന്നതിന്നല്ലാതെ കുളിക്കുവാനോ കുടിക്കുവാനോ നദികൾ മിക്കകാലങ്ങളിലും ഉപയോഗപ്പെടുന്നില്ല. വൃക്ഷങ്ങൾ, എലകൾ കൊഴിഞ്ഞു പച്ചയില്ലാത്ത വെറും തടികൾ ആകുന്നു. ഹേമന്തകാലത്തു പക്ഷികളെല്ലാം തണുപ്പുകൊണ്ടു ചത്തുപോകുന്നു. ചാവാത്തവ നാടുവിട്ടു ചൂടുള്ള മററു രാജ്യങ്ങളിലേക്കു പറന്നുപോകുന്നു. പുഷ്പങ്ങൾ വളരെ അപൂർവ്വമാണ്. ധനവാന്മാർക്കല്ലാതെ വാങ്ങി ഉപയോഗിക്കുന്നതിന്നു നിവൃത്തിയില്ലാത്ത വിധത്തിൽ അവക്കു വളരെ വിലയുണ്ട്. ആകാശം ഒരിക്കലും സ്വച്ഛനീലിമ പൂണ്ടു സ്വയംപ്രകാശമുള്ളതായി കാണപ്പെടുന്നില്ല. വളരെ കാലത്തേക്ക് സൂര്യൻ അദൃശ്യനാകുന്നു. ചന്ദ്രൻ വിളറി മങ്ങിയ ഒരു ഗോളമായി മാത്രമെ കാണപ്പെടുന്നുള്ളു. കൃഷിക്കാരൻ വളരെ ദേഹപീഡ അനുഭവിക്കണം. എന്നാൽതന്നെ കിട്ടുന്ന ആദായം നിസ്സാരവും അനിശ്ചിതവുമാകുന്നു. ഒരു മഞ്ഞു പെയ്താൽ കൃഷിക്കാരന്റെ ആശകളെല്ലാം ചുവടോടെ മറിഞ്ഞുപോകും. വേനക്കാലം ക്ഷണഭംഗുരമാകുന്നു. ഒരു കൊല്ലത്തിൽ മുക്കാൽ ഭാഗവും, പ്രകൃതി, സമ്പത്തും, സൌന്ദര്യവും, സൌമ്യതയും, സ്നേഹവും ഇല്ലാത്ത ക

രു ക്രൂരരാക്ഷസിയെ പോലെ ആണ് അനുഭവത്തിൽ കാണപ്പെടുന്നത്. ഇപ്രകാരമുള്ള ഒരു രാജ്യത്തു ഭൂതദയയുടെ മാഹാത്മ്യവും മഹിമയും അറിയുന്നതിന്ന് ആക്കും എളുപ്പത്തിൽ സാധിക്കുന്നതല്ല. കുറെ അദ്ധ്വാനിച്ചാലോചിച്ചാലല്ലാതെ ജീവലോകത്തിൻെറ ഐക്യത അറിയുവാൻ പ്രയാസമാകുന്നു.

ഉഷ്ണമേഖലയിലെ രാജ്യങ്ങളിൽ പ്രശാന്തരമണീയമായ പ്രകൃതീദേവി സകല സ്ത്രീപുരുഷന്മാരോടും ജീവലോകത്തിൻെറ സൂക്ഷ്മമായ തത്വം 'ഐക്യത'യാണെന്നു വിളിച്ചു പറയുന്നു. പരമമായ ഒരു ഗുണോല്കൂഷത്തിന്നു വേണ്ടിയാണ് സകല ജീവികളും ഠത്തിക്കുന്നതു എന്നു പ്രകൃതി പഠിപ്പിക്കുന്നു. മനുഷ്യരുടെ കായികമായും മാനസികമായും ഉള്ള ഓരോ ആവശ്യങ്ങൾ നിറവേറുന്നതിന്നു സഹായിക്കുന്ന ജന്തുലോകത്തിന്നും സസ്യലോകത്തിന്നും മനുഷ്യനുമായി ദൃഢബന്ധമുണ്ടെന്നു പ്രകൃതിയുടെ പ്രവൃത്തിയിൽനിന്നു വിശദമാകുന്നു. പക്ഷിമൃഗാദികളും വൃക്ഷലതാദികളും മനുഷ്യൎക്ക് ആവശ്യമുള്ള ഭക്ഷണം, ഉടുപ്പ്, വിറക്, വീട്, മുതലായവ പ്രദാനം ചെയ്യുന്നു. അതിന്നും പുറമെ സകല കലാവിദ്യകൾക്കും, സാഹിത്യങ്ങൾക്കും ശാസ്ത്രങ്ങൾക്കും ആദ്യകാരണങ്ങളും വിഷയങ്ങളും അവയാകുന്നു. മനുഷ്യരും പക്ഷിമൃഗാദികളും ഒന്നിച്ചാണ് ഉഷ്ണരാജ്യങ്ങളിൽ നിവസിച്ചു പോരുന്നത്. ഇതാലോചിക്കുമ്പോൾ ലോകചരിത്രത്തിൽ വളരെ ആദ്യകാലംതുടങ്ങി മൃഗങ്ങൾ,പക്ഷികൾ, വൃക്ഷങ്ങൾ, സൂൎയ്യചന്ദ്രന്മാർ, നക്ഷത്രങ്ങൾ മുതലായവമനുഷ്യരുടെ ഭക്തിപുരസ്സരമുള്ള നിത്യാരാധനകൾക്കു പാത്രങ്ങളായിത്തീൎന്നതിൽ അശേഷം അത്ഭുതപ്പെടുവാനില്ല. ഇന്ത്യാക്കാൎക്കു വളരെ ദേവന്മാർ ഉണ്ടെങ്കിൽ അതിന്നും, പല പക്ഷികളും മൃഗങ്ങളും വൃക്ഷങ്ങളും ചെടികളും അവരുടെ ആരാധനകൾ അനുഭവിക്കുന്നുണ്ടെങ്കിൽ അതിന്നും കാരണം ഇതുതന്നെയാകുന്നു. ഉഷ്ണരാജ്യങ്ങളിൽ അവൎക്ക് സ്വതേ ഉള്ള പൂൎണ്ണതേജസ്സോടും ചൈതന്യത്തോടുംകൂടി വിളങ്ങിക്കൊണ്ടിരിക്കുന്ന സൂൎയ്യചന്ദ്രന്മാരേയോ പൂത്തുതളിൎത്തു ഫലപുഷ്ടിയോടുകൂടി നില്ക്കുന്ന വൃക്ഷലതാദികളേയൊ ഭയരഹിതന്മാരായി സസന്തോഷം ഇര തേടി നടക്കുന്ന മൃഗാദികളേയൊ മാധുൎയ്യത്തോടുകൂടി പാടിക്കൊണ്ടു പറക്കുന്ന പക്ഷികളേയൊ കണ്ടാൽ മനസ്സിന്നു എന്തെന്നില്ലാത്ത ഒരു ആഹ്ളാദമുണ്ടായി, സൃഷ്ടികൎത്താവിൻെറ മഹാമഹിമയെപ്പററി ആലോചിക്കയും അദ്ദേഹത്തിൻെറ സൎവ്വശക്തിക്കു ജീവനുള്ള ഉദാഹരണങ്ങളായി നില്ക്കുന്ന ഈ വസ്തുക്കളോടു ഭക്തിബഹുമാനം തോന്നുകയും ചെയ്യാത്ത ഒരു മനുഷ്യനുണ്ടെങ്കിൽ അവൻെറ മനസ്സും ആത്മാവും സാധാരണക്കാരുടേതിൽ നിന്നു അധികം വ്യത്യാസപ്പെട്ടതാണെന്നു പറയാതെ നിവൃത്തിയില്ല.

ജീവിതാദ്ധ്യയനത്തിന്നു വാസ്തവത്തിൽ ശീതരാജ്യങ്ങളിൽ ഉള്ളപോലെ മൂഢയും ഭയങ്കരത്വവും ഉഷ്ണരാജ്യങ്ങളിൽ ഇല്ലെന്നു പറയാം. പ്രകൃതി വാത്സല്യമുള്ള ഒരു മാതാവാകുന്നു. രാജ്യം ഫലപുഷ്ടിയുള്ളതാകകൊണ്ട് അതിദണ്ഡം കൂടാതെ നമുക്കാവശ്യമുള്ളതെല്ലാം കിട്ടുന്നു. നാമൊന്നും ചെയ്യാതെ തന്നെ അതാതു കാലങ്ങളിൽ കായ്കനികൾ സമൃദ്ധിയായി വളരുന്നു. നെല്ല് ഗോതമ്പ് മുതലായ ധാന്യങ്ങൾ ആവശ്യമുള്ളേടത്തോളം എല്ലാ കാലങ്ങളിലും ഉ

ണ്ടാകുന്നുണ്ട്. വാസ്തവത്തിൽ നമ്മുടെ ഇന്ത്യ 'പാലും തേനും ഒഴുകുന്ന' ഒരു വിശിഷ്ട രാജ്യമാകുന്നു. മനുഷ്യർ ഭാഗ്യവാന്മാരാണെങ്കിൽ അവർ ദയാലുക്കളും ആയിരിക്കും. വിപരീതങ്ങളും വിരുദ്ധങ്ങളും ആയ ശക്തികൾ നിശ്ശേഷം നശിക്കയും മനുഷ്യർക്ക് സകലവിധ സമ്പൽസമൃദ്ധിയും ഉണ്ടാകയും ചെയ്യുമ്പോൾ അവർ ജീവലോകത്തിന്റെ ഐക്യതയെക്കുറിച്ചു ആലോചിക്കാതിരിക്കയില്ല. അങ്ങിനെയാണ് മനുഷ്യഹൃദയങ്ങളുടെ ഘടനയും വ്യാപാരശക്തിയും. ദാരിദ്ര്യവും തന്നിമിത്തമുണ്ടാകുന്ന ആഗ്രഹവും മത്സരത്തിന്നും ക്രൂരതക്കും കാരണങ്ങളാകുന്നു. മനുഷ്യർ തമ്മിൽ തമ്മിൽ തന്നെ മത്സരിക്കുകയും വെറുക്കുകയും ചെയ്യുമ്പോൾ അവർ മററു ജീവജാലങ്ങളോടു കരുണയും ദയയും കാണിക്കയില്ല തീർച്ചതന്നെ. പൌരാണികകാലത്തും അതിന്നിപ്പുറത്തും ഇന്ത്യയിൽ സമ്പൽസമൃദ്ധിയും സമാധാനവും മിക്ക കാലങ്ങളിലും ഉണ്ടായിരുന്നു. സമുദായത്തിലെ ഈ ക്ഷേമാവസ്ഥ ഹിന്തുക്കളിൽ സഹജീവിസ്നേഹവും ഭൂതദയയും ഉണ്ടാകുന്നതിന്നു മതിയായ ഒരു കാരണമായിത്തീ‌ന്നു.

മനുഷ്യർ ഭൂതദയയുള്ളവരായിരിക്കേണമെങ്കിൽ, സമാധാനവും സ്വാതന്ത്ര്യവും അവർക്കുണ്ടായിരിക്കേണ്ടത് അത്യാവശ്യമാകുന്നു. കലഹപ്രിയന്മാരായി, മത്സരബുദ്ധികളായിരിക്കുന്ന ജനങ്ങളോടു ഭൂതദയയെ കുറിച്ചു പ്രസംഗിക്കുന്നതുകൊണ്ടും, അതിന്റെ ആവശ്യകതയെപ്പററി പ്രതിപാദിക്കുന്നതുകൊണ്ടും, യാതൊരു ഫലവും ഉണ്ടാകുന്നതല്ല. സാമുദായികകലഹങ്ങളാൽ സമാധാനമില്ലാതെയും, രാജ്യപരിപാലകന്മാരുടെ ക്രൂരതയാൽ ജനങ്ങൾക്കു ക്ഷേമമില്ലാതെയും, ഉള്ള രാജ്യങ്ങളിൽ ഇത്തരം ഉൽകൃഷ്ടമാതൃകകൾ ഉണ്ടായാൽ തന്നെ അവ അധികം കാലം നിലനില്ക്കുന്നതല്ല. നാം സന്മാർഗ്ഗനടവടികളായി ഗണിച്ചുപോരുന്ന സകല ഗുണങ്ങളും സൂക്ഷ്മത്തിൽ അന്യോന്യം വളരെ ദൃഢബന്ധമുള്ളവയും, അവയുടെ എല്ലാ നിലനില്പിന്നും പ്രോത്സാഹനത്തിന്നും സമാധാനവും സമ്പൽസമൃദ്ധിയും രാജ്യത്തുണ്ടായിരിക്കേണ്ടതും, ആകുന്നു. അന്യനാട്ടുകാരുടെ ആക്രമണങ്ങളിൽ നിന്നും, ആന്തരകലഹങ്ങളിൽ നിന്നും, സ്വാതന്ത്ര്യമുണ്ടായിരുന്ന കാലങ്ങളിലാണ് ഇന്ത്യയിൽ ഈ വിശിഷ്ടമാതൃകകൾ പരിപുഷ്ടിയോടുകൂടി വളന്നുവന്നിട്ടുള്ളത്. ഇന്ത്യാരാജ്യം മുഴുവനും ചെറിയ ചെറിയ നാട്ടുകളായി ഭാഗിക്കപ്പെട്ടു, അവയെല്ലാം ഓരൊ ഹിന്തുരാജാക്കന്മാരുടെ പരിപാലനത്താൽ സമാധാനത്തിൽ പോഷിക്കപ്പെട്ടു, പോന്നു. നിസ്സാരങ്ങളായ മതവ്യത്യാസങ്ങളെ അടിസ്ഥാനമാക്കി, മനുഷ്യർക്ക് സഹജമായ ദയയും ജീവലോകത്തിന്റെ ഐക്യതയും തീരെ മറന്നു, അന്യോന്യം കലഹിച്ചു കുത്തിക്കലകളിൽ ഏർപ്പെടുന്നതിന്നു ഹിന്തുക്കൾ ഒരിക്കലും തുനിഞ്ഞിട്ടില്ല. അന്യമതങ്ങളെ വിശാലമനസ്കതയോടുകൂടി ഹിന്തുക്കൾ സ്നേഹിക്കുന്നു. എല്ലാ മതങ്ങളും സൂക്ഷ്മത്തിൽ ഒന്നാണെന്നു ഹിന്തുക്കൾ വിശ്വസിക്കുന്നു. അതുകൊണ്ടു യൂറോപ്പു മുതലായ രാജ്യങ്ങളിൽ ഉണ്ടായിട്ടുള്ളപോലെ നികൃഷ്ടങ്ങളും, നിഷ്ഠുരങ്ങളും ആയ കലഹങ്ങൾക്ക് ഇന്ത്യ അക്കാലങ്ങളിൽ ഒരിക്കലും അടിമപ്പെട്ടിട്ടില്ല. സഹജീവിസ്നേഹവും ജന്തുലോകത്തോടു ദയയും ഉണ്ടാകുന്നതിന്ന് ഇനി എന്താണ് വേണ്ടത്?

ദേഹപീഡയിൽനിന്നു വിമുക്തന്മാരാ

യി, മനസ്സമാധാനത്തോടുകൂടി, സമ്പൽസമൃദ്ധി അനുഭവിക്കുമ്പോൾ, മനുഷ്യരുടെ ബുദ്ധിയും, ആലോചനാശക്തിയും, നവയൌവ്വനത്തിലിരിക്കുകയും തദവസരങ്ങളിൽ അവർ ജീവിതോദ്ദേശത്തെ കുറിച്ചും, ജന്തുലോകവാസത്തിന്റെ സൂക്ഷ്മസ്ഥിതിയെ കുറിച്ചും, അതിന്റെ പരമമായ അവസാനത്തെപ്പററിയും, ദീൎഘമായി ആലോചിക്കയും, അപ്പോൾ അവൎക്ക് പ്രപഞ്ചതത്വം ബുദ്ധിഗോചരമാകുകയും, അങ്ങിനെ അവർ തത്വജ്ഞാനികളായിത്തീരുകയും ചെയ്യുന്നു. സത്യം, ന്യായം, മുതലായ വിശിഷ്ടഗുണങ്ങൾക്ക് അന്നത്തെ ആളുകൾ വിളഭൂമികളായിരുന്നു. പത്തൊമ്പതാം നൂററാണ്ടിന്നു മുമ്പ് ഒരിക്കലും ഒരിടത്തും ആരും അറിഞ്ഞിട്ടില്ലാത്ത ദിവ്യങ്ങളായ നീതിശാസ്ത്രതത്വങ്ങൾ അന്നത്തെ ഋഷിപുംഗവന്മാർ ജനങ്ങളെ പഠിപ്പിച്ചിരുന്നു. അവരിൽനിന്നു പാരമ്പൎയ്യസ്വത്തായി നമുക്കു സിദ്ധിച്ചിട്ടുള്ള ആ ഗ്രന്ഥപരമ്പരകളെ നാം ഇന്നും ബഹുമാനിച്ച് ആരാധിച്ചുപോരുന്നു. ഋഷിപ്രോക്തങ്ങളായ ദിവ്യവാക്യങ്ങളിൽ ഏതുകൊണ്ടും മുന്നിൽ നില്ക്കുന്നതും, പിന്നീടുണ്ടായിട്ടുള്ള വിവിധമാററങ്ങൾക്കും അടിസ്ഥാനമായിട്ടുള്ളതും, ഇന്നും നാം ഭക്തിബഹുമാനപുരസ്സരം നമ്മുടെ ഒരു ഉത്തമമാതൃകയായി അംഗീകരിച്ചിട്ടുള്ളതും, ആയ തത്വം 'അഹിംസാപരമോധൎമ്മഃ' എന്ന സാരഗൎഭമായ ശ്ലോകപാദമാകുന്നു. 'നീ, നിന്നെത്തന്നെ ആദ്യം അറിയുക', 'ജനങ്ങളുടെ സത്യസന്ധതയാണ് ഒരു രാജ്യത്തിന്റെ ഉന്നമനത്തിന്നു കാരണം', 'നിന്റെ അയൽവക്കക്കാരനെ നിന്നെപ്പോലെ തന്നെ സ്നേഹിക്കുക,' എന്നു തുടങ്ങി ഓരോ ലോകഗുരുക്കൾ ഓരോ അവസരങ്ങളിൽ പഠിപ്പിച്ചിട്ടുള്ളതും ഇക്കാലത്തു ലോകം മുഴുവനും അറിയപ്പെട്ടിട്ടുള്ളതും ആയ അനശ്വരങ്ങളായ ദിവ്യതത്വങ്ങളുടെ കൂട്ടത്തിൽ 'അഹിംസാപരമോധൎമ്മഃ' എന്ന മൂന്നുവാക്കുകൾകൊണ്ടു തീൎച്ചയായും പ്രധാനമായ ഒരു സ്ഥാനമുണ്ട്.

ഹിന്തുനീതിശാസ്ത്രങ്ങളിലെ കാതലായ തത്വം ഇതുതന്നെ ആകുന്നു. ജീവലോകത്തിന്ന് ഐക്യതയുണ്ടെന്നും, സകല ജീവജാലങ്ങൾക്കും സമാവകാശം ഉണ്ടെന്നും അവർ വിശ്വസിച്ചുപോന്നു. അതല്ലാതെ, മനുഷ്യർ മാത്രം എജമാനന്മാരും, മററുള്ളവയെല്ലാം അവരുടെ ആവശ്യനിവൃത്തിക്കു വേണ്ടി മാത്രമുള്ളവയും ആണെന്നും ഹിന്തുശാസ്ത്രജ്ഞന്മാർ ഒരിക്കലും പഠിപ്പിച്ചിട്ടില്ല. സൃഷ്ടികൎത്താവിന്റെ അപാരമായ ശക്തിവൈശിഷ്ട്യത്തിന്റെ പരമകാഷ്ഠയാണ് മനുഷ്യൻ എന്ന് അവർ വിശ്വസിച്ചിരുന്നുവോ എന്നു സംശയമാണ്. തേനീച്ചകളേയും ഉറുമ്പുകളേയും അവക്കു വേണ്ടിത്തന്നെ അല്ലാതെ മനുഷ്യൎക്കുവേണ്ടിയാണ് ഉണ്ടാക്കീട്ടുള്ളതെന്ന് ഹിന്തുനീതിശാസ്ത്രജ്ഞന്മാർ പറയുന്നില്ല. പ്രപഞ്ചതത്വത്തെ അവർ അറിഞ്ഞിട്ടുള്ളത് അപ്രകാരമല്ല. സമത്വം, സമാവകാശം, ഐക്യത, ഒരുമയോടുകൂടി ഒരു അവസാനഗുണത്തിന്നുവേണ്ടിയുള്ള പ്രയത്നം, ഇവയാണ് ജീവലോകത്തിന്റെ രഹസ്യങ്ങൾ. ഏതു ജീവിക്കും അതിന്റെ സുഖവും സന്തോഷവും അനുസരിച്ചു പ്രവൃത്തിക്കുന്നതിന്നു സ്വാതന്ത്ര്യമുണ്ടെന്നാണ് അവർ വാദിക്കുന്നത്. 'ഏതു പുഷ്പവും അതിന്റെ വാസനാവിശേഷത്തെ അനുഭവിക്കുന്നുണ്ടെന്ന് ഞാൻ വിശ്വസിക്കുന്നു' എന്നു പറഞ്ഞിട്ടുള്ള 'വെൎഡസ്വൎത്ത്' എന്ന ആംഗ്ലേയകവി ഒരു ഹിന്തുതത്വജ്ഞാനിയു

ടെ ആശയത്തെയാണ് വെളിപ്പെടുത്തീട്ടുള്ളത്. 'അഹിംസാ'ന്യായത്തെ പക്ഷിമൃഗാദികളോടു മാത്രമല്ല വൃക്ഷലതാദികളോടുംകൂടി ഹിന്തുക്കൾ ദീക്ഷിക്കാറുണ്ട്. അങ്ങിനെ ആകുന്ന പ്രകൃതിദേവി ഇന്ത്യയിൽ ദിനംപ്രതി പഠിപ്പിക്കുന്ന പാഠങ്ങളെ ഹിന്തുശാസ്ത്രജ്ഞന്മാർ ക്രോഡീകരിച്ച് നിയമപരമ്പരകളാക്കിത്തീർത്തിട്ടുള്ളത്. ഭൂതദയ ഇന്ത്യയിലെപ്പോലെ ഭൂമിയിൽ മറിടത്തും കാണപ്പെടുന്നില്ല. അനേകവിധത്തിലുള്ള മാററങ്ങളും, പരിണാമങ്ങളും ഇന്ത്യയിൽ ഇതിന്നുശേഷം ഉണ്ടായിട്ടുണ്ടെങ്കിലും, 'അഹിംസാപരമോധൎമ്മഃ' എന്ന തത്വം ഹിന്തുക്കൾ ഇതുവരെ ഒരിക്കലും മറന്നിട്ടില്ല.

(തുടരും)



# സഭാകമ്പം.

ജനസമൂഹത്തിൽവെച്ചു ധൈൎയ്യമവലംബിച്ചു സംസാരിച്ചു പരിചയമില്ലാത്തതിനാൽ അങ്ങിനെ വല്ല സമയത്തും സംസാരിക്കേണ്ടിവരുന്ന അവസരങ്ങളിൽ തന്റെ സ്വന്തം അപ്രാപ്തിമൂലം ഉണ്ടാകുന്ന അപമാനം ഹേതുവായിട്ടോ അതല്ലെങ്കിൽ താൻ പറയുന്നതെന്താണെന്നു ശ്രദ്ധിച്ചു കേട്ടു നിരൂപണംചെയ്യാൻ തയ്യാറായിരിക്കുന്ന അനേകം ജനങ്ങളെ ഒന്നായി കാണുമ്പോൾ ഉണ്ടാകുന്ന അധൈൎയ്യം ഹേതുവായിട്ടോ ഉണ്ടാകുന്നതും പലപ്പോഴും തുള്ളപ്പനിപോലെ വിറയലായി പരിണമിക്കുന്നതും ആയ ഒരുതരം മനശ്ചാഞ്ചല്യത്തിനാണ് സഭാകമ്പം എന്ന പേർ സാധാരണയായി കൊടുത്തുവരുന്നത്. എന്നാൽ സഭാകമ്പമെന്നുപറഞ്ഞാൽ ഈ വിധം തുള്ളൽ മാത്രമല്ല വേറെ അനേകം അസാമാന്യങ്ങളായ ദോഷങ്ങളും അടങ്ങിയിരിക്കുന്നുണ്ടെന്നു ഈ പ്രബന്ധത്തിൽനിന്നു മനസ്സിലാവുന്നതാണ്.

വലിയ വലിയ പരീക്ഷകൾ പാസ്സായി വന്ന് ഉദ്യോഗത്തിൽ പ്രവേശിച്ചതിന്നു ശേഷംകൂടി ഒരു സഭയിൽവെച്ചു നാലുവാക്കു വേണ്ടവിധത്തിൽ പറയുവാൻ പ്രാപ്തിയില്ലാത്ത മഹാന്മാർ, (ഇവിടെ ഉണ്ടോ എന്നെനിക്കറിവില്ല) നമ്മുടെ നാട്ടിൽ വളരെ അപൂൎവ്വമാണെന്നു തോന്നുന്നില്ല. ഗവൎമ്മേണ്ടുജോലിയിൽ പ്രവേശിച്ചു മററുള്ളവരെ ഭരിക്കുവാൻ ജനങ്ങൾക്കെത്രത്തോളമാഗ്രഹമുണ്ടെന്നു, വേറെ ഉദ്യോഗമുള്ളപ്പോൾകൂടി സൎക്കാർപണിക്കുവേണ്ടി തലകുത്തിമറിയുന്ന ജനങ്ങളുടെ സംഖ്യയെടുത്തുനോക്കിയാൽ അറിയാവുന്നതാണ്. പ്രായംചെന്നു ജോലി നോക്കുവാൻ അപ്രാപ്തനാകുമ്പോൾ പെൻഷ്യൻകിട്ടുമെന്നുള്ള ഒരൊററ വിചാരത്തിന്മേലാണ് എല്ലാവരും ഗവൎമ്മേണ്ടുദ്യോഗത്തിന്നുവേണ്ടി ശ്രമിക്കുന്നതെന്നു തോന്നുന്നില്ല. സൎക്കാർപണിനോക്കുന്നതിൽ എന്തൊ പ്രത്യേകിച്ച് ഒരു ബഹുമാനവും യശസ്സും ഉണ്ടെന്നുള്ള വിചാരവും ഇതിന്ന് ഒരു മുഖ്യകാരണമായിട്ടാണ് എനിക്കു തോന്നുന്നത്. അതുകൊണ്ടു താൻ മററുള്ളവരുടെ ദൃഷ്ടിയിൽ ബഹുമാനിക്കത്തക്ക ഒരാളാണെന്നു തോന്നുന്നത് എല്ലാവരും ഒരുപോലെ

ആഗ്രഹിക്കുന്ന ഒരു സംഗതിയാണ്. ഇപ്രകാരമായിരുന്നാലും അനേകം ജനങ്ങൾ ഒന്നിച്ചുകൂടുന്ന ഒരുസഭയിൽ അഗ്രാസനാധിപത്യം സ്വീകരിക്കുന്നത് എത്ര വളരെ ബഹുമാനമുള്ള ഒരു പദവിയാണെന്നു കരുതാതെ അതിന്നു കഴികയില്ലെന്നു പറയുന്ന വിഡ്ഢികളായ മാന്യന്മാരെ ഞാൻ അനേകം കണ്ടിട്ടുണ്ട്. ഇതിന്നെല്ലാം കാരണഭൂതമായിരിക്കുന്നതു മുഖ്യമായിട്ട് സഭാകമ്പം എന്ന ദുഷ്ടദേവതയാകുന്നു. ചെകിത്താനെന്നോ പിശാചെന്നോ വിചാരിക്കത്തക്കതായ യാതൊരു ജീവികളും ഇല്ലെന്നും, ഈശ്വരൻതന്നെ ഉണ്ടോ എന്നുള്ളതു സംശയമാണെന്നും വിചാരിക്കുന്നവരും പാശ്ചാത്യപരിഷ്കാരനിമഗ്നന്മാരും ആയ പരിഷ്കാരികൾക്കുകൂടി സഭാകമ്പം എന്ന ദുഷ്ടദേവതയെ ബഹു പേടിയാണ്.

ഇതിനെന്താണ് നിവാരണമാർഗ്ഗം എന്നു വളരെക്കാലം ആലോചിച്ചതിനു ശേഷം എല്ലാ വിദ്യാലയങ്ങളിലും സഭകൾ ഏർപ്പെടുത്തുന്നതാണ് ഏറാവും നല്ലതെന്നു പണ്ഡിതന്മാർ തീർച്ചയാക്കുകയും അതനുസരിച്ച് സകല പാഠശാലകളിലും സഭകൾ നിർമ്മിക്കുകയും ചെയ്തു. ഇപ്രകാരം ഒരു നിശ്ചയം ചെയ്തതു വളരെ നല്ലതുതന്നെ. പക്ഷെ ഈ വിധത്തിലുള്ള എല്ലാ സഭകൾകൊണ്ടും ഉദ്ദേശകാര്യം സാദ്ധ്യമാകുന്നുണ്ടൊ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. ഒരു സഭ ശരിയായി കഴിഞ്ഞുകൂടണമെങ്കിൽ എത്രനേരം അഭിനയം കഴിക്കേണമെന്നു കാര്യദർശിക്കു നല്ലപോലെ അറിയുവാന്നതാകുന്നു. ഒന്നാമത്തെ ജോലി സഭാദ്ധ്യക്ഷാപഹരണമാണ്. ഈ ജോലിക്കു നല്ല കൌശലവും ചൊടിയും ഇല്ലാത്ത ആളുകൾ പുറപ്പെട്ടാൽ ചിലപ്പോൾ നാടകം നിറുത്തിവെക്കേണ്ടതായും അതല്ലെങ്കിൽ അതിവഷളായി വല്ലവിധത്തിലും കാട്ടിക്കൂട്ടേണ്ടതായുംവരും. സഭാദ്ധ്യക്ഷാപഹരണം നന്നായിട്ടില്ലെങ്കിൽ പിന്നെയുള്ള യാതൊരഭിനയങ്ങളും കാണ്മാൻ യോഗപ്പെടുന്നതിൽ ആളുകൾ ഉണ്ടാകുന്നതല്ല

വളരെ യത്നിച്ചിട്ട് ഒരു സഭയാരംഭിച്ചുവെന്നു വിചാരിക്കുക. സഭാദ്ധ്യക്ഷന്റെ പ്രാരംഭപ്രസംഗം കഴിഞ്ഞാൽ പ്രബന്ധവായനയൊ പ്രസംഗമൊ മറ്റൊ ഉണ്ടാവും. പ്രബന്ധത്തിൽ വേണ്ടതും വേണ്ടാത്തതും കുത്തിക്കയററിട്ടുണ്ടാകുന്നതിനാൽ പ്രബന്ധവായന കഴിഞ്ഞ ഉടനെ അതെന്തൊ ഒരു ബ്രഹ്മാണ്ഡപുരാണമായിരുന്നുവെന്നല്ലാതെ സഭാംഗങ്ങൾക്കു യാതൊരു ഗന്ധവും ഉണ്ടാകുന്നതു പതിവല്ല. അതങ്ങിനെയിരിക്കട്ടെ. ബ്രഹ്മാണ്ഡപുരാണം വായന കഴിഞ്ഞുവെന്നു വിശ്വസിക്കുക. ഇനിയല്ലെ കാര്യദർശിയുടെ കയ്യാങ്കളികൾ കാണേണ്ടത്. സാധാരണ സഭയിൽ സംസാരിക്കുവാനായി അഞ്ചോ ആറോ ആളുകൾ കരാറെടുത്തിട്ടുണ്ടാവും. ചില സമയങ്ങളിൽ ഇവർകൂടി തങ്ങളുടെ ജോലി നിറവേറുവാനായി മടിക്കുന്നു. അപ്പോഴാണ് കാര്യദർശിവിലാപത്തിന്റെ ആരംഭം. സഭാദ്ധ്യക്ഷൻ അംഗങ്ങളുടെ അഭിപ്രായംപറയുവാൻ അവസരം കൊടുത്തിട്ട് ഏകദേശം സമയം പത്തു മിനിട്ടായി. ആരും ചെന്നു സംസാരിക്കുന്നതു കാണ്മാനില്ല. കാര്യദർശി പരിഭ്രമത്തോടുകൂടി ആരെയെങ്കിലും ചെന്നു പിടികൂടും. കുത്തിയിളക്കുവാൻ എത്രതന്നെ ശ്രമിച്ചാലും ചിലപ്പോൾ ആരും ഇളകിയില്ലെന്നും വരാം. അതല്ലാ അദ്ദേഹം ഒരുമാതിരി സാമർത്ഥ്യമുള്ള ആളാണെങ്കിൽ വളരെ നേരം കാടിളക്കിയാലെ

ങ്കിലും വല്ലവരും പുറത്തു ചാടും. കാൎയ്യദൎശിയുടെ ഭഗീരഥപ്രയത്നത്തിൻെറ ഫലമായി ചിലരെല്ലാം എണീറ്റു പുറപ്പെട്ടുവെന്നിരിക്കട്ടെ അതുവരെ അതിധൈൎയ്യവാനാണെന്നു നാട്യമുണ്ടായിരുന്ന രാമൻമേനോനു മേലാസകലം ഒരു രോമാഞ്ചം; കൃഷ്ണൻമന്ന് ഉഷ്ണാധിക്യത്താൽ ദേഹമൊക്കെ വിയൎപ്പ്; വേലുനായരുടെ കാലിന്നൊരു വിറയൽ; കോന്തുമേനോന് എന്തുവേണമെന്നൊരു ചിന്ത. കണ്ടുണ്ണിനായർ 'വിഡ്ഢികളിൽ കുറിപാറുകുറുക്കി വിഡ്ഢിത്തങ്ങൾ നടിച്ചുതുടങ്ങി കിടുകിടെ മേനി വിറച്ചുതുടങ്ങി കുടുകുടെയുടലു വിയൎത്തുതുടങ്ങി. മുണ്ടുപിടിച്ചാ മണ്ടിനടന്നൊരു തണ്ടുനടത്തെ പൻരണ്ടുംമൂന്നുംമറിഞ്ഞഥവീണു കണ്ടുവസിക്കുന്നാളുകളെല്ലാംകൈകൊട്ടിക്കൊണ്ടാൎത്തുചിരിച്ചു.' വേറെ ചിലർ 'ഭാഷയായിട്ടു ചമക്കുന്നവ ക്കുകൾ ദോഷമകുന്നവരുത്തുവാൻദൎഘടം ശേഷമുള്ളാളുകൾകേട്ടുനമ്മെക്കൊണ്ടു ദൂഷണംകെട്ടിച്ചമക്കുന്നുക്കയാൽ ദോഷനായുള്ളോരെനിക്കുകനക്കുവ ദൂഷനമെന്നുമനസ്സിച്ചാക്കുന്നു ഏറെത്തുടങ്ങിയാലൊന്നുംഫലംവരാ ക്കുറുള്ള പക്ഷ്മുഷിച്ചുൽത്തുടങ്ങി പ്പോരതപമറെപ്പറഞ്ഞുതുടങ്ങിയാൽ' എന്നു വിചാരിച്ചു ഭയപ്പെട്ടു മനംമിണ്ടാതെ നില്ക്കുമ്പോൾ 'അത്രനിന്നാശുഗമിച്ചാലുമാദരാ ചെത്രയുംമോഹംനമുക്കുണ്ടതിന്നുനീ പാത്രമെന്നുള്ളതും സന്ദേഹമില്ലെടൊ' എന്നു സഭയിലുള്ളവർ വിളിച്ചുപറയാതിരുന്നാൽ ഭാഗ്യമായി. ഇതൊന്നും ലക്ഷ്യമാക്കാതെ ചിലർ ചാടിക്കയറി കൎണ്ണകഠോരമായ പ്രസംഗങ്ങളാൽ 'കൎണ്ണവധം' ആദ്യംമുതൽ അവസാനംവരെ കഴിച്ചിട്ടെ പിൻമാറുകയുള്ളൂ. ഈ വിധത്തിലുള്ള മരണഗോഷ്ടികളെല്ലാം കാണ്മാനിടയാകുന്നത് സഭാകമ്പമല്ലയൊ? സഭാകമ്പമെന്ന പാശത്താൽ ബന്ധിതരാകയാലല്ലയൊ നാല്കാലിയിന്മേൽ സൎവാംഗങ്ങൾ ഇടിവെട്ടുകൊണ്ട പാലെയിരിക്കുന്നത്. താൻ എന്തെല്ലാം കാൎയ്യങ്ങളെപ്പററി പറയേണമെന്നു വിചാരിച്ചിരുന്നുവോ ആ സംഗതികളൊന്നും വേണ്ടസമയത്തിൽ തോന്നുകയില്ല. തോന്നുന്ന സംഗതികളെല്ലാം പറഞ്ഞറിയിക്കുവാൻ തന്നെ പ്രയാസം. താനെന്തെല്ലാമസംബന്ധങ്ങൾ പ്രകടിപ്പിച്ചിട്ടുണ്ടെന്നറിയേണമെന്നു വിചാരിച്ചു ശ്രമിക്കുന്നതായാൽ കഴിഞ്ഞ സംഗതികളൊന്നും പരിഭ്രമംകൊണ്ടു ഓൎമ്മതന്നെ ഉണ്ടാകയില്ല. ഈ വിധത്തിൽ സഭാകമ്പം എത്ര ജനങ്ങളെയാണിട്ടുരുട്ടുന്നത്?

സഭാകമ്പത്തെ വേറെ ചില വേഷങ്ങളിലും ചിലപ്പോൾ കാണാം. സഭയിൽ വെച്ചുണ്ടാകുന്ന കമ്പത്തെപ്പററിയാണു മുൻപ്രസ്താവിച്ചിട്ടുള്ളത്. എനി സഭക്കുവേണ്ടി എന്തും ചെയ്യാം. സഭ എന്തു ചെയ്താലും സന്തോഷം; സഭയിൽ കേറി പ്രസംഗിച്ചാൽ ജന്മസാഫല്യമായി എന്നു വിചാരിച്ചു മററുള്ള ജോലികളെല്ലാം മറന്നു സഭാഭ്രാന്തന്മാരായി നടക്കുന്ന ഒരു തരം കമ്പക്കാരുണ്ട്. സഭ എവിടെയുണ്ടോ അവിടെയൊക്കെ ഇവർ ഹാജരുണ്ടാവും. ചെല്ലുന്ന ദിക്കിലൊക്കെ എന്തെങ്കിലും വിശേഷമുണ്ടാക്കാതിരിക്കുകയുമില്ല. താൻ വല്ല വിഡ്ഢിത്തവും പറഞ്ഞാൽ സഭ്യന്മാർ കൈകൊട്ടി ലഹളകൂട്ടുന്നതു കണ്ടു തൻെറ പ്രസംഗം കേട്ടിട്ടുള്ള സന്തോഷംകൊണ്ടു കൈകൊട്ടി തന്നെ പ്രോത്സാഹിപ്പിക്കുകയാണെന്നു വിചാരിച്ച് അയാൾ ബഹുരസത്തോടുകൂടി ഗോഷ്ടികൾ പിന്നെയും കാണിക്കും. കൈ

കൊട്ടൽ മുക്കുന്തോറും അയാളുടെ ഗോഷ്ഠികളും വർദ്ധിക്കും. ഇപ്രകാരം ഇംഗ്ലണ്ടിൽ ഉണ്ടായ ഒരു സംഭവം ഇവിടെ എടുത്തുകാണിക്കുന്നത് അനാവശ്യമായിരിക്കുകയില്ലെന്നു വിചാരിക്കുന്നു.

ലിങ്കൺഷയർ എന്ന ദിക്കിൽനിന്നു പൊതുജനസഭയിലേക്കു ഒരു പ്രതിനിധിയെ തിരഞ്ഞെടുക്കുവാനുണ്ടായിരുന്നു. ലിങ്കൺഷയറിലെ പൌരന്മാരെല്ലാം ഒന്നിച്ചുകൂടി ഒരു സഭയിൽ വെച്ചാണ് പ്രതിനിധിയെ തിരഞ്ഞെടുക്കുകപതിവ്. വില്യംസ് എന്നും ജെയിംസ് ലോക് എന്നും രണ്ടാളുകൾ തമ്മിലായിരുന്നു മത്സരം. സഭ കൂടുന്നതിന്നു ഏകദേശം അഞ്ചാറു മാസം മുമ്പു മുതൽ വളരെ പ്രയത്നിച്ചു അനേകം നിഘണ്ടുക്കളെല്ലാം പരിശോധിച്ചു ദീർഘമായ പ്രസംഗം ചെയ്വാൻ തയ്യാറായിട്ടാണ് വില്യംസ് സഭയിലേക്കു ചെന്നതു. തന്നെ പ്രതിനിധിയായി തിരഞ്ഞെടുക്കുമെന്നുള്ള പൂർണ്ണവിശ്വാസത്തോടുകൂടി വളരെ വിലപിടിച്ച കുപ്പായങ്ങളിട്ടു നിഞ്ഞിരുന്ന വില്യംസിനെ കണ്ടാൽതന്നെ സാമാന്യക്കാർക്കെല്ലാം ചിരിവന്നുപോകും. അദ്ദേഹം പ്രസംഗിക്കുവാൻ കയറിയപ്പോൾ ഹോളിൽ മുഴുവൻ അതികേമമായ കൈകൊട്ടലും ലഹളയും ഉണ്ടായി. തന്നെ കണ്ടമാത്രയിൽ ജനങ്ങൾക്കിത്ര സന്തോഷമുണ്ടാകേണമെങ്കിൽ തന്റെ പ്രസംഗം കേൾക്കുമ്പോൾ അവർക്കെത്ര തൃപ്തിയാകുമെന്നായിരുന്നു വില്യംസിന്റെ വിചാരം. പ്രസംഗത്തിന്റെ ഇടക്കെല്ലാം കേൾപ്പിൻ കേൾപ്പിൻ എന്ന നിലവിളിയും, ഹ്ഹാ, ഹ്ഹാ, എന്ന ശബ്ദവും, കൈകൊട്ടലും തുടരെത്തുടരെ ഉണ്ടായിരുന്നതിനാൽ താൻ വിജയിയാകുമെന്ന പൂർണ്ണവിചാരത്തോടുകൂടിയായിരുന്നു വില്യംസ് പ്രസംഗം നിർത്തിയതു. ജെയിംസുലോക് സംസാരിച്ചപ്പോൾ ഈ മാതിരിയിലുള്ള ഘോഷമൊന്നും ഉണ്ടാകാതെ ജനങ്ങളെല്ലാം മൌനം ദീക്ഷിച്ചിരുന്നതു അദ്ദേഹത്തിന്റെ പ്രസംഗം നന്നായിട്ടില്ലെന്നുള്ളതിനു ഒരു ലക്ഷ്യമായിട്ടാണ് വില്യംസ് കരുതിയത്. വോട്ടെടുത്തു ജനങ്ങളുടെ അഭിപ്രായം പുറത്തുവന്നപ്പോഴാണ് നമ്മുടെ പ്രാസംഗികന്നു കാര്യംമനസ്സിലയതു. അദ്ദേഹത്തിന്റെ വൊട്ടുതം വേറെ രണ്ടു ഭൃത്യന്മാരും അല്ലാതെ വില്യംസിന്നു ആരും വോട്ടുചെയ്തിട്ടുണ്ടായിരുന്നില്ല. ഈ വിധത്തിലാണ് സഭാഭ്രാന്തന്മാർ വിഡ്ഢികളായിത്തീരുന്നതു. ഒന്നുരണ്ടു പ്രാവശ്യം ഫലം അനുഭവിച്ചതിന്നുശേഷംകൂടി തലക്കു വെളിവു വരാത്തവരുടെ കാര്യമാണ് വളരെ കഷ്ടം.

സഭയിലെ മററുള്ള ചില അംഗങ്ങൾ പ്രവൃത്തിക്കുന്നതുപോലെ താനും ചെയ്യാത്തതു വളരെ അപമാനകരമാണെന്നു വിചാരിക്കുകയാൽ എത്രപേർ കുണ്ടിൽ ചാടുന്നുണ്ട്. സഭയുടെ വകയായി ഒരു വിരുന്നു കഴിക്കുന്നതിലേക്കു അതിധനികനായ ഒരാൾ നൂറുറുപ്പിക കൊടുത്തതു കണ്ടിട്ടു അഷ്ടിക്കുകൂടി കഷ്ടിയായിരിക്കുന്നവേറൊരാൾ താൻ അമ്പതുറുപ്പികയെങ്കിലും കൊടുക്കാതിരിക്കുന്നതു കുറവാണെന്നു വിചാരിച്ചു വിററിട്ടോ കട്ടിട്ടോ തട്ടിപ്പറിച്ചിട്ടോ ഏതു വിധത്തിലെങ്കിലും പണം കൊടുക്കുന്നതും ചിലപ്പോൾ നമുക്കു കാണാം. ഇപ്രകാരം തന്റെ അവസ്ഥയറിയാതെ 'അരിമണിയൊന്നുകടിപ്പാനില്ല തരിവളയിട്ടുകളിപ്പാൻമോഹം' എന്നരനുസരിച്ചു ചാടിത്തുള്ളുന്നതും ഒരുതരം സഭാകമ്പംതന്നെ.

എനി മറ്റൊരുവിധത്തിലുള്ള സഭാകമ്പം അല്ലെങ്കിൽ സഭയുടെ കമ്പം എന്നതിനെപ്പററി രണ്ടുവാക്കു പറയട്ടെ. ഇല്ലാത്തസംഗതികൾ ഉണ്ടെന്നു വിചാരിക്കുകയോ, അസാദ്ധ്യമായവയെ സാദ്ധ്യമുള്ളവയായി കരുതുകയോ, ലോകപരിചയത്തിന്നു വിപരീതമായി അഭിപ്രായപ്പെടുകയോ ഒരാൾ ചെയ്യുന്നതായാൽ അയാൾക്കു ശുദ്ധ കമ്പമാണെന്നു നാം പറയാറുണ്ട്. അതുപോലെത്തന്നെ അന്യരാജാക്കന്മാരുടെ ഭരണത്തിൻകീഴിൽ ഇരിക്കുന്നകാലത്തോളം ഒരു രാജ്യത്തിന്നു അഭിവൃദ്ധിയെ പ്രാപിക്കുവാൻ കഴിയാത്തതിനാൽ ഇംഗ്ലീഷുകാരെ ഇന്ത്യയിൽനിന്നു ഓടിച്ചുകളയണമെന്നും, ജാതിവ്യത്യാസംകൊണ്ടു യാതൊരു ഗുണവും ഇല്ലാത്തതിനാൽ അതു തീരെ ഇല്ലാതാക്കുവാൻ നാം ശ്രമിക്കേണമെന്നും, ഒരാൾ മറ്റൊരാളേക്കാൾ അധികം ധനവാനായിരിക്കുന്നതു തട്ടിപ്പറിക്കു തുല്യമായിരിക്കുന്നതിനാൽ ലോകത്തിലുള്ള എല്ലാവരും ഒരുപോലെ ധനികന്മാരായിരിക്കേണ്ടതാണെന്നും, സ്ത്രീകളും പുരുഷന്മാരും മനുഷ്യരാകയാൽ രാജ്യഭരണത്തിലും മറ്റെല്ലാ സാമുദായിക വിഷയങ്ങളിലും സ്ത്രീപുരുഷന്മാർക്കു ഒരുപോലെ സ്വാതന്ത്ര്യം ഉണ്ടായിരിക്കേണ്ടതാണെന്നും, ലോകത്തിലുള്ള എല്ലാ മതങ്ങളിലുംവെച്ചു ഏററവും നല്ലതു ക്രിസ്തുമതമാകയാൽ ഒരു കാലത്തു മറ്റെല്ലാ മതങ്ങളും നശിച്ചു ക്രിസ്തുമതം മാത്രം ബാക്കിയായിത്തീരുമെന്നും മററും ഓരോ സഭകളിൽ വെച്ചു പ്രാസംഗികന്മാർ അഭിപ്രായപ്പെടുകയും അതനുസരിച്ചു നിയമങ്ങൾ പാസ്സാക്കുകയും ചെയ്യുന്നതു ശുദ്ധ കമ്പമല്ലാതെ വേറെയെന്താണ്. സഭയിൽ പറയുന്നതു ഒരുവിധം, പുറമെ പോയാൽ പ്രവൃത്തിക്കുവാൻ സാധിക്കുന്നതു വേറൊരു വിധം. പൃച്ഛയുടെ കഴുത്തിൽ മണി കെട്ടേണമെന്നു സഭയിൽ വെച്ചു തീർച്ചയാക്കി; അതു സാധിക്കുന്ന കാര്യമാണോ അല്ലയോ എന്ന് ആലോചിക്കയുമില്ല. കെട്ടുകല്യാണം വേണ്ടെന്നു നായർസമാജങ്ങളിൽ വെച്ചു അഭിപ്രായപ്പെട്ടു; പുറത്തു പോയാൽ ആരും ആ ചട്ടം നിൎത്തുകയുമില്ല. നമ്പൂരിമാരെക്കൊണ്ടും പട്ടന്മാരെക്കൊണ്ടും സംബന്ധം ചെയ്യിപ്പിക്കരുതെന്നു എല്ലാവരും കൂടി തീർച്ചയാക്കും; കാര്യം വരുമ്പോൾ ആദ്യാ തലവനാണ് നിശ്ചയത്തിന്നു വിരോധമായി ചെയ്യുവാൻ. ഇതൊക്കെ ഒരുതരം സഭാകമ്പം തന്നെയാണ്-മുഴുത്ത കമ്പം എന്നുവേണം പറയുവാൻ.

ഇല്ല, സഭാകമ്പം അവസാനിച്ചിട്ടില്ല. പാശ്ചാത്യപരിഷ്കാരത്തിൻെറ വൎദ്ധനയോടുകൂടി വേറെയൊരുതരം സഭാകമ്പവും നമ്മുടെയിടയിൽ പടൎന്നു പിടിക്കുന്നുണ്ടെന്നു ദിനംപ്രതി പ്രധാന പട്ടണങ്ങളിൽ മുളച്ചുപൊങ്ങി അധികം താമസിയാതെ, മൂക്കുന്നതിന്നു മുമ്പുതന്നെ വാടിപ്പോകുന്ന പരിഷ്കാരവൎദ്ധിനി സഭകളുടേയും, സമുദായപരിഷ്കരണസഭകളുടേയും, മതസംബന്ധമായ സഭകളുടേയും അസംബന്ധമായ സഭകളുടേയും എണ്ണം കണക്കനോക്കിയാൽ ഏകദേശം അറിയാവുന്നതാണ്. 1720-ാം ആണ്ടിൽ ഇംഗ്ലണ്ടു രാജ്യത്തു ചരിത്രപ്രസിദ്ധമായ ഒരു സംഗതിയുണ്ടായി. 'തെക്കെ കടലിലെ പോള' പൊട്ടിയ കഥ എല്ലാവരും കേട്ടിരിക്കണം. തെക്കെക്കടലിലെ രാജ്യങ്ങളുമായി കച്ചവടം ചെയ്താൽ വളരെ ലാഭമുണ്ടാകുന്നതാണെന്നു കണ്ടിട്ടു കുറെ ധനികന്മാരെല്ലാംകൂടി ഒരു വലിയ കമ്പനി കൊല്ലന്തോറും അഭിവൃദ്ധിയെ പ്രാ

ഷിച്ചുവരുന്നതു കണ്ടിട്ടു അതേ ഉദ്ദേശത്തോടുകൂടി അനേകം കമ്പനികൾ സ്ഥാപിക്കപ്പെട്ടകയാൽ ഇവർ തമ്മിലുള്ള മത്സരം നിമിത്തം കച്ചവടമെല്ലാം നശിച്ചു 'മുതലാളികൾ ഇരപ്പാളികളാകയും' മററും സംഭവിച്ചതു നാമെല്ലാവരും ഓർമ്മവെക്കേണ്ടതത്ത്യാവശ്യമാണ്. നമ്മുടെയിടയിൽ ഇപ്പോഴുള്ള സഭാകമ്പം ഏകദേശം ഈ പോളപൊട്ടിയതുപോലെ കലാശിക്കുമോയെന്നു ഭയപ്പെടേണ്ടിയിരിക്കുന്നു. തിരിഞ്ഞോ ലുംമറിഞ്ഞാലും സഭ—ചെറിയ മനുഷ്യരുടെ സഭ- വലിയ മനുഷ്യരുടെ സഭ- ചെറിയ വലിയമനുഷ്യരുടെ സഭ- സാഹിത്യ സഭ- മാന്യസാഹിത്യ സഭ (ഇങ്ങിനെയൊന്നു ഇയ്യിടെ നമ്മുടെ കോളേജിൽ തുടങ്ങിയിട്ടുണ്ട്. താഴ്ന്നജാതിക്കാരെ ഉയർത്തുവാനുള്ള സഭ- ഉയർന്നജാതിക്കാരെ താഴ്ത്തുവാനുള്ള സഭ- പാട്ടുസഭ- ഊട്ടുസഭ- കാപ്പി സഭ- ആ സഭ- ഈ സഭ- സഭസഭ- സഭസഭ സഭസഭ— ഈ വിധത്തിലുള്ള സഭകളുടെ സംഖ്യയെടുക്കുന്നസമയം മദിരാശിപട്ടണത്തിൽ ഓരോവീട്ടുകാർക്കും ഓരോ പ്രത്യേക സഭയുണ്ടെന്നു കാണുന്നതായാൽ വളരെ അത്ഭുതപ്പെടുവാനുണ്ടെന്നു തോന്നുന്നില്ല. സഭകൾ കൂടുന്നതുകൊണ്ടു യാതൊരു ഗുണവുമില്ലെന്നു ഞാനൊരിക്കലും പറയുന്നില്ല. ഒരു യോഗം സ്ഥാപിക്കുന്നതായാൽ അതിന്നെന്തെങ്കിലും ഒരു പ്രധാന ഉദ്ദേശം ഉണ്ടായിരിക്കണം. അതൊന്നും കൂടാതെ "ഐ നമുക്കൊരു സഭയില്ലെങ്കിൽ മഹാമോശം" എന്നുള്ള വിചാരത്തോടുകൂടി യോഗങ്ങൾ സ്ഥാപിപ്പാൻ തുടങ്ങുന്നതായാൽ അതിന്നു യാതൊരവസാനവും കാണുകയില്ലെന്നു മാത്രമല്ല പ്രത്യേകിച്ചു യാതൊരു ഗുണവും സിദ്ധിക്കുന്നതുമല്ല. ചില യോഗങ്ങൾ ജനനത്തോടുകൂടിത്തന്നെമരിക്കുന്നു. ചിലതു മരണാഘോഷം കഴിക്കാമെന്നുള്ള ഉദ്ദേശത്തോടുകൂടി ജനിച്ചു ഒന്നോ രണ്ടോ കൊല്ലത്തോളം യാതൊരുപകാരവും ചെയ്യാതെ തിന്നുമുടിച്ചു ആളുകളുടെ സമയമെല്ലാംകളഞ്ഞു. ഒടുക്കം കോലാഹലത്തോടുകൂടി പരലോകത്തെപ്രാപിക്കുന്നു. മററു ചില യോഗങ്ങൾക്കു ജനനം മാത്രമേയുള്ളു മരണമില്ല. ജനിച്ചതിന്നുശേഷം എവിടെപ്പോയെന്നു ആൎക്കും അറിഞ്ഞുകൂടാ. ഇനിയും പലവികൃതിവേഷങ്ങളോടുകൂടിയ യോഗങ്ങൾ നമ്മുടെ യിടയിലുണ്ട്. ഇവക്കെല്ലാം മുഖ്യാഹാരം സഭാകമ്പമാകുന്നു. കമ്പംവിളയാത്ത നാട്ടിൽ ഈ കൊള്ളക്കാരെക്കൊണ്ടു യാതൊരുപദ്രവവുമില്ല.

——:o:——

# ശൃംഗാരമണ്ഡനംഭാണം.

(തുടൎച്ച)

—

പരേതനായ തയ്ക്കാട്ടു നാരായണൻമൂസ്സ് അവർകൾ.

---

ഇതിലും ലഘുവായ സംഗതിയാൽ തന്നെ ഒരിക്കലും മാറില്ല.

പൂരം, തേരു, ത്സവം, നൽകഥകളി, നവമാം
 നാടകാപോലെയെന്നി-
സാരപ്പെട്ടുള്ള കാഴ്ചയ്ക്കനവധിയകല-
 ത്തുന്നവന്നൊത്തുചേരും
നാരീവൃന്ദത്തിൽവെച്ചിട്ടൊരുവളെയൊരു
 ക്കന്നുകണ്ടോൎമ്മചിന്ന (നോ-
ദ്ദൂരത്തെങ്ങാനുമെന്നെങ്കിലുമൊരുകുറികണ്ടീടിലുണ്ടായിടും മേ.

എന്നാൽ പിന്നെ കാണാം (എന്നു പറഞ്ഞു പിന്തിരിഞ്ഞുപോരുന്നതായി നടിച്ചു)

ആവു? ബന്ധുകാര്യം ഒരു പ്രയാസം കൂടാതെ സാധിച്ചുവല്ലോ. ഞാൻ കുറെ ബുദ്ധിമുട്ടേണ്ടിവരുമോ എന്നു വിചാരിച്ചു. ഇപ്പോൾ സാധാരണസ്ത്രീകളുടെ സമ്പ്രദായം ഒക്കെ ഒന്നു മാറീട്ടാണ് കണ്ടുവരുന്നത്.

ധനംകൊണ്ടൊക്കുമ്പോൾ
ധനദപദവിക്കൊത്തകണവൻ
തനിക്കായ്ക്കൈകാര്യം
തരണമതുതീരായിവരണം.
വിനോദിപ്പാനോരോ
വിടുപണിയെടുത്തീടണമിവ-
ക്കനംഗൻവന്നാലും
ശരിയൊരുചന്നംതന്നെശരണം.

എന്നാൽ രൂപവതിക്കു വിദ്യാഭ്യാസംകൊണ്ടു ബുദ്ധിവികാസം എന്നുള്ള ഗുണം നല്ലവണ്ണം ഉള്ളതുകൊണ്ടു ആവക ദുസ്സ്വഭാവങ്ങൾ ഒന്നും ബാധിച്ചിട്ടില്ല.

(കുറച്ചു ചുറ്റിനടന്നു നോക്കീട്ട്)

ആരാണീവഴിയിൽവെച്ചു തമ്മിൽ കലഹിക്കുന്നത്. അതിൽ ഒരാൾ അടികൊണ്ടു ഓടിപ്പോകുന്നതു കാണ്മാനുണ്ട്. ആളെ മനസ്സിലായില്ല. അടിച്ച വിദ്വാൻ അവിടെ നില്ക്കുന്നുണ്ട്. അടുത്തുചെന്നു,

ചോരക്കണ്ണൊരുക്രുദ്ധമാന്തകുടില-
 ഭ്രൂവല്ലിവല്ലാത്തൊരി-
നേരെയുള്ളൊരുനോട്ടമൂറ്റമുശിരു-
 ണ്ടെന്നുള്ളനാട്യങ്ങളും
തീരെക്കുറവുവിട്ടഭാവരസവും
 കൈകൊണ്ടുവാക്കേറ്റമോ-
ടാരീകയ്യുകടന്നുപോരിനതുനി-
 ഞെത്തുന്നകത്തോരുഷാ.

അല്ലാ ഇതെന്തുകഥ? 'സുരതശ്ശൂരൻ' അല്ലേ ഇത്? ഇവിടെ എന്തായിരുന്നു പോലീസ്സ്? ആ ഓടിപ്പോയതാരാണ്?

ഈ 'വിത്താകൎഷിണി'യെ ഭവാൻ അറിയില്ലേ. അവൾക്കു ഞാനാകുന്നു സകല ചിലവും കൊടുത്തുപോരുന്നത്. അതിനിടയിൽ ബ്രാഹ്മണൻ എന്നു പേരുമാത്രം വഹിക്കുന്ന 'സംഭോഗപടു' എന്നു പേരായ ദുർബ്ബുദ്ധി അവളോടുകൂടി രമിക്കുക പതിവായിരിക്കുന്നു. ഇന്ന് എന്റെ കണ്ണിനുനേ

രെ കണ്ടുകിട്ടി. അതുകൊണ്ടു രണ്ടു കൊടുത്തുവിട്ടു. എന്നാൽ എനിയ്ക്കു കുറെ ബദ്ധപ്പാടുള്ളതുകൊണ്ടു പോകുവാൻ അനുവദിക്കണം എന്നൊ? പൊയ്ക്കൊള്ളു.

കഷ്ടം! കഷ്ടം! ഓരോരുത്തരുടെ പ്രാരബ്ധകർമ്മം വിചാരിച്ചാൽ അവസാനമില്ല.

അച്ഛിഭ്രാന്തുമുഴുത്തുകൈവശമെഴും
കാശ്ശുംനശിപ്പിച്ചിതാ
മച്ചിൽപെട്ടൊരുപൂച്ചയോടുകിടയായ്
വീട്ടിൽകുടുങ്ങിപ്പുരം
പച്ചത്തണ്ണികുടിയ്ക്കുവാൻപയിസയി-
ല്ലെന്നല്ലവല്ലാതെയായ്
പിച്ചുംകേറിനടന്നിടുന്നുകഠിനം
കാമാന്ധദുർബ്ബുദ്ധികൾ.

(ആകാശത്തേയ്ക്കു നോക്കീട്ട് വിത്താകൃഷ്ണിയോടു നേരിട്ടു പറയുമ്പോലെ)

സംബന്ധമെന്നനിലയിൽപണമുള്ളതെ- (ല്ലാം
ചെമ്മേപിടുങ്ങിപടുവങ്കരൊടിപ്രകാരം (നീ
തമ്മിൽപിണക്കിയൊടുവിൽകുലപാതകം
നിർമ്മിച്ചിടൊല്ലനിശിനിർമ്മലഗാത്രിയാളേ!

(എന്നുപറഞ്ഞു പിന്നെയും കുറച്ചു ചുററിനടന്നിട്ടു) (പിച്ചകമാലകൊണ്ടു ഏറു കൊണ്ടതായി നടിച്ചു മേല്പോട്ടു നോക്കീട്ടു വിചാരം)

'കാമതിലക' ഈ ഗ്വാന്തയിൽ ഇരുന്നു ഇന്നലെ പറഞ്ഞപ്രകാരം എന്നെ കാണായ്ക്കകൊണ്ടു പരിഭവം നിമിത്തം പിച്ചകമാലകൊണ്ടു എറിഞ്ഞു ചിരിയ്ക്കുന്നു.

ഇവളുടെ സമ്പ്രദായം:—

അഞ്ചമ്പായോധനത്തിൻകഥയതുകണി
ണാത്തവൃദ്ധാധിപേന്ദ്രൻ (കാ
കൊഞ്ചുമ്പോളായവൻതൻപണമതുവലു
ന്നോത്തുടൻസമ്മതിയ്ക്കും (തെ-
തഞ്ചമ്പോലന്യരോടൊത്തലർശരസമരം
ചെയ്യുവാൻലാക്കുവന്നാ-
ലഞ്ചാപത്തുംപിടുങ്ങും,ധനമതുമതിയെ-
ന്നാക്കുതാനുംജഗത്തിൽ?

എന്തായാലും ഇപ്പോൾതന്നെ ഒന്നു കണ്ടു പൊയ്ക്കളയാം (എന്നു പറഞ്ഞു അകത്തേയ്ക്കു കടക്കുന്നതായി നടിച്ചു)

(പ്രകാശം)

മുഖകമലമിതെന്തുമങ്ങുവാനും
നഖരപദംകളുർകൊങ്കയിൽപെടാനും
അഖിലദിശിപുകഴ്ന്നനിൻെറജാരൻ
സുഖമൊടുരാത്രിയിലത്രവന്നിരുന്നോ.

അങ്ങു വരാമെന്നു പറഞ്ഞിട്ടു ഞാൻ എത്രനേരം ഈ വാതലും തുറന്നിട്ടു കാത്തിരുന്നു. പിന്നെ ഒടുക്കം കാണുമ്പോൾ ഇങ്ങിനെ ഓരോരോ അപരാധങ്ങളും എന്നോ, ഇതു സ്ത്രീകളുടെ സ്വഭാവമാകുന്നു.

താല്പര്യത്തൊടവനൊരുത്തനരികിൽ
ത്താണങ്ങുകൂടുംവിധൌ
സ്വല്പംപിൻവലിയോടതിന്നനുസരി-
ച്ചീടാൻമടിയ്ക്കുംപരം
എപ്പോഴെങ്കിലുമായവൻപുനരഹോ
കാര്യാന്തരംകൊണ്ടുടൻ
ചൊല്ലോയാലതിനുള്ളമുള്ളുകഠിനം
കാന്തേ!കഥിയ്ക്കുണമോ.

എന്നാൽ കുറെ ബദ്ധപ്പാടുള്ള ഒരു ബന്ധുകാര്യം നിർവ്വഹിപ്പാനുള്ളതുകൊണ്ടു ഭവതി എന്നെ ഇപ്പോൾ വിട്ടയക്കണം. ഭവതിയെ പാട്ടഭ്യസിപ്പിയ്ക്കുന്ന ഗായകൻ ഇതാവരുന്നു. അതുകൊണ്ടു ഇതിലധികമൊന്നും ഇപ്പോൾ തരമുള്ള സമയമല്ലല്ലോ. (എന്നു പറഞ്ഞു കൈ കുതറി വിടുവിച്ചതായി നടിച്ചു)

വൃദ്ധനാമാരണേന്ദ്രങ്കൽ
ബദ്ധരാഗംനടിച്ചുനീ

തദ്ധനംകൈക്കലാക്കീടാൻ
ബുദ്ധിവെക്കുക സപ്പദാം.

എന്നാൽ ഞാൻ ഇപ്പോൾ ഇറങ്ങട്ടെ.
(രാത്രി ഇന്നലത്തെപ്പോലെയായി
ല്ലല്ലോ എന്നോ?)
ഏയ് തീർച്ചയായിട്ടും കാണാം.

(എന്നു പറഞ്ഞു പിന്നെയും ചുററിനടന്നു നോക്കീട്ട്) അയ്യേ! ഇപ്രദേശം എത്ര മനോഹരമായിരിക്കുന്നു.

നല്ലോരാരാമമാരാലരമനയരികിൽ
തീരദേശത്തുതെക്കായ്
ചൊല്ലാന്നിടുന്നഭക്തപ്രിയപുരമതുപോ-
ലപ്പുറത്തുഗ്രദേവൻ
സോല്ലാസംവാഴമശേപദപരപുരവുമട-
ത്തുട്ടമുണ്ടോത്തുകണ്ടാ-
ലെല്ലാംസൌകയ്യമുള്ളിച്ചിയുടെനികടം
പാക്കുവാൻതക്കദേശം

എന്നു മാത്രമല്ല:—

വൃത്യാമേണ്ടുന്നദിക്കിൽകടവുകളഖിലം
വെട്ടുകല്ലിട്ടുകെട്ടി-
ത്തിത്തിട്ടുണ്ടത്രയല്ലിസ്ഫടികമയജലം
മജ്ജനംചെയ്യുവാനും
പാത്താലൊട്ടല്ലമത്തഭ്രമരനിരവിരി-
ഞ്ഞുള്ളൊരിത്താമരപ്പൂ
നൽത്തേനുണ്ടത്തുമിണ്ടുംമുരളുമൊരുരവം
കണ്ണമോദപ്രദംമേ.

(ചങ്ങലകിലുക്കം കേട്ടതായി നടിച്ചു തിരിരിഞ്ഞുനോക്കീട്ടു)

അമ്പ! ഈ ആനകളേതാകുന്നു. ഇവയിൽ ഈ ചെറിയ കുട്ടി ഒന്നാന്തരമാകുന്നു.

വെളുവെളെവിലസുന്നകൊമ്പുരണ്ടും
വളവൊടുമംഗിയിലല്ലമൊന്നുമന്നും
കളിയൊടുചെവിയാട്ടിവാലുവീശി-
ക്കളഭമിതാകളിയാടിവന്നിടുന്നു.

വേറെ ഒരു വലിയ കൊമ്പനും പിന്നാലെ വരുന്നുണ്ട്.

ചാഞ്ചല്യംകലരുന്നപുഷ്കരസഹാ-
യത്താൽനമ്മോല്ലാടനം
താൻചെയ്യാൻതുനിയുന്നഹന്ത!കലിയോ?
നാലുണ്ടുപാദങ്ങളും
തഞ്ചുംപ്രാസവുമുണ്ടുപാക്കിലധുനാ
നല്ലത്ര്യമോ?വൈത്ര്യനോ?
വാഞ്ഛരിക്കുംപടിബൃംഹണംപുനരിതാ
ചെയ്യുന്നുദന്താവളം.

ഇതു പണ്ടാരവക പത്മനാഭൻതന്നെ. ഇതു കണ്ടുംകൊണ്ടു നിന്നാൽ നേരം പോകുന്നത് അറികയില്ല.

(ചിറയിൽ ഇറങ്ങി സ്നാനകൃത്യം നിർവ്വഹിച്ചതായും ഉടനെ ക്ഷേത്രത്തിൽ പ്രവേശിച്ചതായും നടിച്ച്)

ഭക്തപ്രിയ!ഭവൽപാദ
ഭക്തനാമഹമനഘം
സക്തിവിട്ടുനമിക്കുന്നേൻ
മുക്തിയേകീടുവാൻവിഭോ!

(എന്നു നമസ്കരിച്ച് ഊട്ടുപുരയിലേക്കു നോക്കിട്ട്)

ഉണ്ണിപ്പിണ്ടിയരിഞ്ഞു ചക്കമടലും
കൂട്ടിക്കലക്കനോ ാറവും
തണ്ണിപ്രായമതായുളിങ്കറിചമ-
ച്ചുപ്പുംതൊടീക്കാതുടൻ
ഉണ്ണാനായ്‌വരുന്നവക്കിഹവിള-
മ്പീടുംവിളമ്പർപരം
ഭണ്ഡാരപ്പെരുട്ടാരുമ്മവത്തൊടുപുരാ
രാജാജ്ഞപോരാ യാൽ.

അമ്പ! ഇപ്പോഴത്തെ സമ്പ്രദായം എത്ര ഭേദപ്പെട്ടിരിക്കുന്നു. ഈ രാമവമ്മ ജി. സി. എസ്സ്. ഐ. വലിയ തമ്പുരാൻ തിരുമനസ്സിലെ ബുദ്ധിഗുണവും കായ്യപ്രാ

ഷ്ടിയും അസാധാരണംതന്നെയാകുന്നു. ഇപ്പോഴത്തെ ഭക്ഷണത്തിന്റെ ഒരു വെടിപ്പു നോക്കൂ.

തുമ്പപ്പൂവൊടുമല്ലിട്ടും പഴയരി-
ച്ചോറും രസം ചേർന്നിട്ടും
സാംബാറും പുനരുപ്പിലിട്ടതുമത-
ല്ലപ്പേരിസംഭാരവും
സംപ്രീത്യാവിനയത്തൊടൊത്തനുദിനം
നൽകുന്നതെല്ലൊന്നിതിൽ
സമ്പാദ്യത്തിനുലാക്കുനോക്കിലവനെ-
ത്തിരെപ്പിരിക്കും ദൃഢം.

ഇതു മാത്രമല്ല അവിടത്തെ ബുദ്ധിശക്തിയെ വെളിപ്പെടുത്തുന്നത്. ഈ തീവണ്ടി നടപ്പാക്കിയ കഥ തിരുമനസ്സിലെ പ്രഥമപ്രശംസാർഹമായിരിക്കുന്ന ഒരു മഹൽകൃത്യമായി വിചാരിക്കേണ്ടതാകുന്നു.

ബ്രിട്ടീഷിൽക്കണ്ടതാദൃങ്നയനിധിഗ്ഗുണവാ
വഞ്ചിഭൂപാലവര്യൻ (ൻ
ശട്ടംകെട്ടുന്നുപിന്നീടിവിടെയതുനട-
പ്പാക്കിടും മാടഭൂപൻ
മുട്ടാതീവണ്ണമുള്ളീനടപടിവിപരീ-
തപ്പെടുത്തീട്ടിദാനീം
നാട്ടിൽക്ഷേമം വരുത്തുന്നതിനതിവിരുതൻ
രാമവർമ്മക്ഷിതീന്ദ്രൻ.

എന്നാൽ ഇവിടെനിന്നു പുറത്തേക്കിറങ്ങുകതന്നെ. (എന്നു പറഞ്ഞു പുറത്തേക്കിറങ്ങിയതായി നടിച്ച്)

(നേരേ മുമ്പിലേക്ക് അകലെ
യായി നോക്കീട്ട്)

ഈ ഒന്നാം തരം രണ്ടു കുതിരകളെപ്പൂട്ടിയ വണ്ടിയിൽ കയറി വരുന്നതാരാകുന്നു. ഓ! മനസ്സിലായി. ദിവാൻ രാജഗോപാലാചാര്യരുടെ വരവാണ്.

സൂര്യാശ്വങ്ങളുമിന്ദ്രനുള്ളവലിയോ-
രുച്ചൈശ്ശ്രവസ്സുംകിട-
ന്നിശ്വങ്ങളൊടൊക്കിലിന്നുശരിയ-
ല്ലെന്നല്ലപായുംവിധൌ
പൊയ്യല്ലദ്ധതവൈനതേയഗതിയെ-
ക്കാളും തുലോം വേഗമു-
ണ്ടാര്യശ്രീകലരുന്നരാജസചിവൻ
പോകുന്നപോക്കാണിത്.

എന്നു പറഞ്ഞു വഴി തിരിഞ്ഞു നിന്നു സലാം കൊടുത്തു. പിന്നെയും ചുററി നടന്ന് ഈ അതിവിശേഷമായ പരിമളം എവിടെ നിന്നാണ് പുറപ്പെടുന്നത്. നേരേ മുമ്പിലേക്കു നോക്കീട്ട്,

അതിസൌഭാഗ്യവതിയായ ഈ സ്ത്രീ ഏതാകുന്നു. ശരി! മനസ്സിലായി. കേരളത്തിൽ എന്നു മാത്രമല്ല പരദേശങ്ങളിൽ കൂടി പ്രസിദ്ധപ്പെട്ടിരിക്കുന്ന സംഗീതവിദുഷിയായ 'വിലാസവതി' ദുർഗ്ഗാദർശനം കഴിഞ്ഞു മടങ്ങി വരികയാണെന്നുതോന്നുന്നു. അമ്പ! ഒരു സൌഭാഗ്യം.

കൂറോടുപ്പുശിവാശിവിട്ടടിതൊഴും
രംഭയ്ക്കെഴും ഡംഭുടൻ
തീരും മേനകതന്റെ മേനികുറയും
നാണിച്ചിടും വാണിയും
മാരപ്രേയസിമത്സരം വെടിയുമ-
ഗ്ഗൌരിക്കെഴും ഗൌരവം
തീരെപ്പോയിടുമാഴിമാതഴൽമുഴു-
ത്താഹന്തക്കെഴും ദൃഢം.



# ॥ षष्टिपूर्तिसर्गः ॥

अवनिमेवमवत्यवनीश्वरे सुनयशालिनि सत्सचिवादृते ।
जनपदौघ इतस्त्वतिनाकतामुपगतोऽपगतोदयदुर्नयः ॥ १ ॥

भरतभूमिरतीवबुधादृता भृगुजभूरियमत्र विशेषतः ।
इह च मातृमहीति महाजनाः परमितारमितात्मधियोऽब्रुवन् ॥ २ ॥

क्वचन धूमरथागमनोदितः क्षितिपरिष्कृतिसञ्जनितः क्वचित्
नृवरमारवनावनजोऽन्यतो धनचयो न च योऽभ्वतिगण्यताम् ॥ ३ ॥

पठनपाठनपाटवशालिभिर्विविधबालकपाठकमण्डलैः ।
शुशुभिरे परितः पठनालयाः क्षितिभृतातिभृतादरमीक्षिताः ॥ ४ ॥

नृवरशासनतो भुवि पत्रिका वहनकृत्यरतैरधिकारिभिः ।
अधिकदूरमनायिधनादिरप्यरमितोऽरमितोऽत्र जनेषु कः ॥ ५ ॥

विपुलशैलवनोदरतः क्वचित् प्रगुणदारुचयान् समुपानयन् ।
शकटखण्डतनोच्छिखिनान्वहं विचलितोऽचलितोच्चपदां श्रियम् ॥ ६ ॥

तत इतो बत जन्ममहीश्वरैः प्रभुभिरत्र चिराय विमर्दिताः ।
नरपतिर्जनता बहुधाधिनोन्नियमतोऽयमतो ऽर्घ्ययशा बभौ ॥ ७ ॥

निजभुवोऽपि यथेच्छमितस्ततो वितरणेऽनिपुणेष्वथ जन्मिषु ।
मदविदूषितहृत्स्वपि तेष्वभूत् सुजनताजनतापहरी क्रमात् ॥ ८ ॥

द्रविणलक्षशतौघचयव्ययैः क्वचन साध्यतयात्र विनिश्चिते ।
जलधिपोतपथेऽप्ययमुद्यमं व्यतनुता तनुताण्डवभूःश्रियाम् ॥ ९ ॥

यदि स मातृमहीशमहापुरीं जलधिपोतपथः समुपागतः ।
अलकया किमतः परमुल्लसद्विभवया भवयाच्यफलश्रिया ॥ १० ॥

भरणतोऽस्य गुणैरिति वत्सरे सपदि सप्तदशे समुपागते ।
वयसि षष्टितमे नृपतिर्मुदा पदमदादमदार्तिनिषूदनः ॥ ११ ॥

सुचिरमत्र कुले नृवराः पुरा न खलु पस्पृशुरीड्यमिदं वयः ।
इह नृपेऽस्य तु पूर्तिरिति प्रजा भुवि गता विगताधि समुज्जगुः ॥ १२ ॥

तत इतो मिळितेषु सदस्सु किं शुभमपूर्वं इहेश्वरजन्मभे ।
तनुम इत्यसकृत् सुधियः ससंमदममंदममंसत संगताः ॥ १३ ॥

कतिचिदर्थिजनौदनदापनं दिशिदिशि क्षितिवल्लभजन्मभे ।
विधिवदेव विधेयमिति स्फुटं निजगदुर्जगदुज्वलसद्गुणाः ॥ १४ ॥

सकलदेवकुलार्चनसत्क्रियाः परित एव तदात्र महीतले ।
वितनुमो वयमित्यवदन् प्रजाकुशलकौशलकौतुकिनोऽपरे ॥ १५ ॥

भुवि नृपोऽपि महोऽपि बतेदृशो दृढमपूर्व इति स्मृतयेऽस्य तु ।
प्रतिकृतिः प्रगुणात्र निधीयतामिति परेऽतिपरेण हृदाब्रुवन् ॥ १६ ॥

विविधमेवमुपाहितनिश्चयैरधिकृतैः प्रभुभिश्च महाजनैः ।
प्रकटिताजनि राज्ञि कृतज्ञता सुकृतिसाकृतिसार्थनमस्कृते ॥ १७ ॥

अवनिभृज्जननर्क्षदिनोदये विविधवित्तचयव्यय उत्सवः ।
अभवदत्र नृणां यदितः कृता क्षितिरनीतिरनीतिजनोज्झिता ॥ १८ ॥

जनपदेष्विति निस्तुलमुद्यमं नृपशुभार्थिजनौघ इहाकरोत् ।
जनपतिश्च धनेश इवात्तनोव्ययमार्तिं यमतीन्द्रमुशन्त्यतः ॥ १९ ॥

कनकरूप्यकरत्नविवर्षणं नरवराम्बुधरेऽत्र चिकीर्षति ।
मुखरभावमगुर्बुधचातका नवरसा वरसारगिरः स्वयम् ॥ २० ॥

बहुशुभेऽथ महे भरतावनिर्नेपरमत्र कुतूहलशालिनी ।
अभवदाङ्गलभूरपि भूमिपः स हि तदाहितदानलसद्यशाः ॥ २१ ॥

सचिववर्यनियोगकृतोऽथ पुर्यवनिखण्डशतेष्वाधिकारिणः ।
नृपपदाहितभक्तिकमेत्य संन्यदधतादधतापि महोद्यमान् ॥ २२ ॥

[क्रमशः]

एम्. कुञ्ञपारशवः

# മംഗളോദയം

## ൧൦൯൦

പുസ്തകം 6 | തുലാമാസം | ലക്കം 12


### മംഗളം.

---

യോഗാനന്ദാലഴഞ്ഞുംഗിരിജയുടെമുഖേവിസ്മരിച്ചുംപകച്ചും
വേഗാൽമേല്പൊട്ടയന്നുംസ്വവികൃതിയിൽഹസിച്ചുംസ്മരൻവിൽകുലക്കെ
കോപംപൂണ്ടുംദഹിച്ചോരളവുകനിവിനാൽകൂമ്പിയുംതൽപ്രിയാസ-
ന്താപത്തിൽബാഷ്പമാർന്നുംവിലസിനഹരനേത്രങ്ങൾകാക്കട്ടെനമ്മേ.

സി. കൃഷ്ണൻകർത്താവ്.

---

വൈദികകാലത്തെ

# യുദ്ധസമ്പ്രദായം

(കെ.വി. എം.)

---

ആര്യന്മാരുടെ യുദ്ധശാസ്ത്രം, യജ്ജുർവ്വേദത്തിന്റെ ഒരു അംഗമായ ധനുർവേദത്തിലാണ് അടങ്ങിയിരിക്കുന്നത്. ധനുർവ്വേദം ഇപ്പോൾ നാമാവശേഷമായിപ്പോയതുകൊണ്ട് അതിനെ സംബന്ധിച്ച പരിപൂർണ്ണമായ ഒരറിവു കിട്ടുവാൻ വഴിയില്ലാതെയാണിരിക്കുന്നത്. എങ്കിലും, ചില വൈദികസൂക്തങ്ങളിൽ അക്കാലത്തെ ആര്യന്മാരുടെ യുദ്ധസമ്പ്രദായങ്ങളെ അല്പാല്പമായി പറഞ്ഞുകാണുന്നുണ്ട്. അവയിൽനിന്ന്, അന്ന് യുദ്ധത്തിന്ന് അസ്ത്രം മുതലായ ഏതേത് ഉപകരണങ്ങൾ ഉപയോഗിച്ചിരുന്നുവെന്ന് അറിവാൻ കഴിയുന്നതാണ്.

ഋഗ്വേദസംഹിതയിലെ ഒരു ഭാഗത്തു (6-75) യുദ്ധത്തിനെ സംബന്ധിച്ച 19 ഋക്കുകൾ ഉണ്ട്. അവയിൽ പ്രാചീനയുദ്ധത്തിന്റെ പല തത്വങ്ങളും അന്തർഭവിച്ചിരിക്കയാൽ അവ താഴെ തർജ്ജമ ചെയ്തു ചേർക്കുന്നു:—

'യുദ്ധത്തിന്നായി യോദ്ധാവ്, അല്ലെങ്കിൽ രാജാവ് കവചം ധരിച്ചുപോകുമ്പോൾ അദ്ദേഹത്തിൻെറ രൂപം കാർമേഘത്തിന്നു തുല്യമായിത്തീരുന്നു. അല്ലയോ രാജാവേ! അങ്ങ് ശത്രുക്കളിൽനിന്ന് ഒരു പരുക്കും ശരീരത്തിലേല്ക്കാതെ നിന്നു പൊരുതി അവരെ ജയിപ്പതാക. അതിന്നു, കവചത്തിൻെറ അപരിമിതമായ ശക്തി അങ്ങയെ രക്ഷിക്കട്ടെ.' ൧.

'നാം വില്ലുകൊണ്ടു ശത്രുക്കളുടെ പശുക്കളെ ജയിക്കണം. വില്ലുകൊണ്ടു തന്നെ യുദ്ധത്തിൽ വിജയം നേടണം. മദമേറിയ ശത്രുസേനകളെയും വില്ലുകൊണ്ടു തന്നെ ജയിക്കണം. നമ്മുടെ വില്ലു ശത്രുവിൻെറ ഉദ്യമത്തെ വിഫലമാക്കട്ടെ. നാം വില്ലുകൊണ്ടു എല്ലാ ദിക്കുകളേയും ജയിക്കുമാറാകട്ടെ.' ൨.

'യുദ്ധാവസരത്തിൽ ശരങ്ങൾ ദൂരയാത്രയ്ക്കു പുറപ്പെടുമ്പോൾ, വില്ലിന്മേൽ പററിക്കിടക്കുന്ന ഞാണ് സ്ത്രീ ഭർത്താവിനെ എന്നപോലെ ശരത്തെ ആലിംഗനം ചെയ്തുകൊണ്ട് — ഇഷ്ടം പറയുവാനെന്നപോലെ വില്ലാളിയുടെ കർണ്ണങ്ങളിൽ ചെല്ലുകയും ശബ്ദിക്കുകയും ചെയ്യുന്നു.' ൩.

'മനസ്സിണങ്ങിയ സ്ത്രീ ഭർത്തൃസമീപത്തെ വിട്ടുപിരിയാത്തതുപോലെ ധനുഷ്കോടികൾ (വില്ലിൻെറ കടകൾ) വില്ലിനെ വിട്ടുപിരിയാതെ, അമ്മ മകനോടെന്നപോലെ വില്ലാളിയോടു പെരുമാറുന്നു. എന്നല്ലാ, അവ ഒരു കുലുക്കവും കൂടാതെ ശത്രുക്കളുടെ നേരെ ചീററി അവരെ ഹിംസിക്കുകയും ചെയ്യുന്നു.' ൪.

'ആവനാഴി അസംഖ്യം പേരുടെ(ശരങ്ങളുടെ) അച്ഛനാകുന്നു. അതിന്നു ശരങ്ങളാകുന്ന അനേകം പുത്രന്മാരുണ്ട്. യുദ്ധം ചെയ്യുമ്പോൾ ആവനാഴി 'വിശ്വാ' ശബ്ദം പുറപ്പെടുവിക്കുന്നു. ഇതു യോദ്ധാവിൻെറ പുറത്തു കിടന്നുകൊണ്ട് അസ്ത്രങ്ങളെ അയച്ച് ശത്രുസേനകളെ ജയിക്കുന്നു.' ൫.

'നല്ല സാരഥി രഥത്തിലിരുന്ന് തൻെറ മുമ്പിൽ നില്ക്കുന്ന കുതിരകളെ തനിക്കിഷ്ടപ്പെട്ട സ്ഥലത്തേക്കു കൊണ്ടുപോകുന്നു. കുതിരകളുടെ പുറത്തുള്ള കയറുകൾ കുതിരകളെ തേരാളിയുടെ ഇഷ്ടംപോലെ നടത്തുന്നു. അല്ലയോ ജനങ്ങളേ! ആ കയറുകളുടെ മഹിമയെ നിങ്ങൾ സ്തുതിക്കുവിൻ.' ൬.

'കുതിരകൾ കുളമ്പിട്ടടിച്ച് ഭൂമിയിൽനിന്നു പൊടിപുറപ്പെടുവിച്ചുകൊണ്ട് അതിവേഗത്തിൽ ഘോഷാരവം ചെയ്യുന്നു. ഓടാതെനിന്നു ശത്രുക്കളോടേററ് അവരെ ഹിംസിക്കയും ചെയ്യുന്നു.' ൭

'യോദ്ധാവിൻെറ വില്ലു, ശരം മുതലായ ആയുധങ്ങളെ വഹിക്കുന്ന രഥമെന്ന വാഹനം — അല്ലെങ്കിൽ ശത്രുക്കളെ ജയിച്ചിട്ട് ആ തേരിൽ കയററുന്ന ധനം അഗ്നിക്കു ഹവിസ്സെന്നപോലെ വൃദ്ധികരമാകുന്നു. നമുക്കു മനഃസ്വാസ്ഥ്യത്തോടുകൂടി ആ രഥത്തിൽ സുഖമായിട്ടിരിക്കാം.' ൮.

'രഥം രക്ഷിക്കുന്ന കാവൽക്കാർ ശത്രുക്കളുടെ ചോറു മുടിക്കുന്നു; മററുള്ളവർക്കു ചോറുകൊടുക്കുകയും ചെയ്യുന്നു. ആപൽക്കാലത്തു ജനങ്ങൾ അവരെ ആശ്രയിക്കുന്നു. അവർ, ശക്തിയും ആയുധവും സേനയും ശരങ്ങളുമുള്ളവരും വീര്യശാലികളും അവദ്ധ്യന്മാരുമാകുന്നു.' ൯.

'അല്ലയോ സത്യനിഷ്ഠന്മാരും ത്യാഗശീലന്മാരുമായ ബ്രാഹ്മണരേ, പിതൃക്കളേ,

നിങ്ങൾ ഞങ്ങളെ രക്ഷിക്കുവിൻ. യാതൊരു പാപവുമില്ലാത്ത ഭൂമിയും ആകാശവും ഞങ്ങൾക്കു സുഖമുണ്ടാക്കിത്തരട്ടെ. പൂഷാവ് (പോഷകദേവൻ) ഞങ്ങളെ ദുരിതത്തിൽനിന്നു രക്ഷിക്കട്ടെ; ഞങ്ങളുടെ പാപകാരിയായ ശത്രുവിൻെറ ബലം ക്ഷയിക്കട്ടെ.' ൧൦.

'ഈ ശരം നല്ലതായ വാജത്തെ (ശരപക്ഷത്തെ) ധരിക്കുന്നു. ഇതിൻെറ പല്ലു (അഗ്രഭാഗം) മൃഗത്തിൻെറ കൊമ്പാകുന്നു. അല്ലെങ്കിൽ ശത്രുക്കളെ മാർഗ്ഗണം ചെയ്തുകൊണ്ടിരിക്കുന്നു. ഞാണുകൾ ഒറപ്പിൽ കെട്ടിവിടുമ്പോൾ ഇതു ശത്രുപക്ഷത്തിൽ ഓടിച്ചെന്നു വീഴുന്നു. ഏതു യുദ്ധത്തിൽ മനുഷ്യർ ഒരുമിച്ചും വെവ്വേറെയും സഞ്ചരിക്കുന്നുവോ അതിൽ നമുക്കു ശരങ്ങൾ മംഗളം നൽകട്ടെ.' ൧൧.

'അല്ലയോ ശരമേ, നീ ഞങ്ങളുടെ നാലുപുറത്തും നില്ക്കുക ഞങ്ങളുടെ ശരീരം കല്ലുപോലെ ഒറപ്പുള്ളതായിത്തീരട്ടെ. സോമൻ ഞങ്ങളുടെ പക്ഷത്തിൽ നില്ക്കട്ടെ. അതിഥിയും ഞങ്ങൾക്കു സുഖം തരട്ടെ.' ൧൨.

'അല്ലയോ അശ്വങ്ങളെ നടത്തുന്ന ചമ്മട്ടി! സാരഥിമാർ നിന്നെക്കൊണ്ടു കുതിരകളുടെ തുടസ്സും ജഘനത്തിലും അടിക്കുന്നു. ഇങ്ങിനെയിരുന്നുംകൊണ്ടു നീ യുദ്ധത്തിൽ കുതിരകളെ നടത്തുക.' ൧൩.

'കയ്യുറ (ഹസ്തഘ്നം) ഹസ്തത്രാണം—മണിബന്ധത്തിൽക്കിടന്നു ഞാണിൻെറ അടികൊള്ളുകയാലാണ് ഈ പേരുവന്നതെന്നു സായണവ്യാഖ്യാനം. ആശ്വലായനഗൃഹ്യസൂത്രത്തിൽ ഇതിന്നു തലം എന്നും പേരു പറയുന്നു. (ആശ്വ-ഗൃ-സൂ- 3—12—2) ഞാണിൻെറ അടിതടുത്തു സർപ്പാകൃതിയിൽ കയ്യിന്മേൽ ചുററിക്കിടക്കുന്നു. ഇതു സർവ്വജ്ഞാനവും തികഞ്ഞും പൌരുഷം കളയാതെയും ധന്വിയെ രക്ഷിക്കുന്നു' ൧൪.

'യാതൊരു ഇഷു വിഷം തേയ്ക്കപ്പെട്ടതായും കൊമ്പുകെട്ടിയ അഗ്രഭാഗത്താൽ അസഹ്യശക്തിയുള്ളതായും ഇരുമ്പുകൊണ്ടുണ്ടാക്കിയ ശിരസ്സിനോടുകൂടിയും ഇരിക്കുന്നുവോ ആ വലിയ ആയുധത്തിന്ന് ഇതാ നമസ്കാരം.' ൧൫.

'അല്ലയോ മന്ത്രശക്തിയാൽ മൂർച്ചകൂടിയ അസ്ത്രമേ! ശത്രുഹിംസയിൽ സാമർത്ഥ്യമേറിയ ആയുധമേ! നീ വില്ലാളിയുടെ പ്രയോഗത്തിനാൽ അതിവേഗത്തിൽ ശത്രുക്കളുടെ ചേരിയിൽ ചെന്നെത്തണമേ. ശത്രുക്കളെ ഒരാളെയും ബാക്കിവെയ്ക്കാതിരിക്കയും ചെയ്യേണമേ.' ൧൬.

'യാതൊരു യുദ്ധത്തിൽ ബാണങ്ങൾ വിശിഖങ്ങൾ (മുണ്ഡിതങ്ങൾ) ആയിട്ടു കുമാരന്മാരെന്നപോലെ ചെന്നുവീഴുന്നുവോ ആ യുദ്ധത്തിൽ ബ്രഹ്മണസ്പതിയും അതിഥിയും നമുക്കു ശുഭം തരട്ടെ.' ൧൭.

'അല്ലയൊ രാജാവേ! അങ്ങയുടെ മർമ്മങ്ങളെ ഞാൻ വർമ്മങ്ങളെക്കൊണ്ടു (ചട്ടകളെക്കൊണ്ടു) ഇതാ ആച്ഛാദനം ചെയ്യുന്നു. അനന്തരം സോമൻ എന്ന രാജാവ് അങ്ങയുടെ മെയ്യിൽ അമൃതം തളിക്കട്ടെ. വരുണനും അങ്ങക്ക് അനല്പമായ സുഖത്തെ ദാനം ചെയ്യട്ടെ. അങ്ങ് ഹോമങ്ങൾ ചെയ്യുമ്പോൾ ദേവന്മാർ അങ്ങയോടൊപ്പം സന്തോഷിക്കട്ടെ.' ൧൮.

"ദൂരത്തുനിന്നുകൊണ്ടു നമ്മളെ ഹിംസിക്കുവാൻ പുറപ്പെട്ടിരിക്കുന്ന ശത്രുവിനെ ദേവന്മാരെല്ലാവരും കൂടി ഹിംസിക്കട്ടെ. ശത്രുക്കളുടെ മന്ത്രശക്തിയുള്ള ശരങ്ങ

ളെപ്പോലും തടുക്കുന്ന ചട്ടയും നമുക്കുണ്ടല്ലോ." എൻ.

ഈ പറഞ്ഞ പത്തൊമ്പതു മന്ത്രങ്ങളാണ് ഋഗ്വേദത്തിൽ കാണുന്നത്. യുദ്ധാവസരത്തിൽ ഈ മന്ത്രങ്ങളെ എങ്ങിനെയാണ് ഉപയോഗിക്കേണ്ടതെന്നു ഗൃഹ്യസൂത്രങ്ങളിൽ വിധിച്ചിട്ടുണ്ട്. (അശ്വലായനഗൃഹ്യസൂത്രം 3-21-1—11; 28-19.) രാജാവ് യുദ്ധത്തിന്നൊരുങ്ങിയാൽ പുരോഹിതൻ 'ആ ത്വാഹാർഷമന്തരേധീതി—' എന്ന മന്ത്രം ജപിച്ച് (ഋഗ്വേദം 10—173—1) രാജാവിനെ പുറപ്പെടുവിക്കണം. ആ മന്ത്രത്തിന്റെ അർത്ഥം ഇങ്ങിനെയാണ്— 'രാജാവേ, അങ്ങയെ ഞാൻ രാജ്യത്തിന്നു നാഥനായിട്ടുകൊണ്ടുവന്നിരിക്കയാണ്. അങ്ങ് ഞങ്ങളുടെ സ്വാമിയായിട്ടിരിക്കണം— ഉറപ്പോടുകൂടി രാജ്യഭാരം ചെയ്യണം— എല്ലാ പ്രജകൾക്കും അങ്ങയുടെ പേരിൽ പ്രതിപത്തിയുണ്ടായിരിക്കട്ടെ— അങ്ങയുടെ കയ്യിൽനിന്നു രാജ്യം ഒരിക്കലും പോകാതെയിരിക്കട്ടെ.' ഈ മന്ത്രം ജപിച്ചുകഴിഞ്ഞാൽ പുരോഹിതൻ മുൻപറഞ്ഞ സൂക്തത്തിലെ ഒന്നാമത്തെ മന്ത്രം ജപിച്ച് ചട്ടയും രണ്ടാമത്തേതു ജപിച്ച് വില്ലും രാജാവിന്നു കൊടുക്കണം. മൂന്നാമത്തെ മന്ത്രം ചൊല്ലിക്കൊടുത്തു രാജാവിനെക്കൊണ്ടു ജപിപ്പിക്കേണ്ടതാണ്. നാലാമത്തേതു പുരോഹിതൻ തന്നെത്താൻ ജപിച്ചാൽ മതി. അഞ്ചാമത്തെ മന്ത്രം ജപിച്ചു രാജാവിന്നു ആവനാഴികൊടുക്കണം. എന്നാൽ തേരോടിക്കുവാനുള്ള സമയമായി. അപ്പോൾ പുരോഹിതൻ ആറാമത്തെ മന്ത്രം ജപിക്കണം. കുതിരകളെ ഓടിക്കുമ്പോൾ ഏഴാമത്തെ മന്ത്രം ജപിക്കണം. എട്ടാമത്തേതു രാജാവ് അസ്ത്രങ്ങളെ നോക്കുമ്പോഴും പതിനാലാമത്തേ കയ്യുട്ട കെട്ടുമ്പോഴും ജപിക്കേണ്ടതാണ്. പതിനാറാമത്തെ മന്ത്രം രാജാവ് അസ്ത്രങ്ങളെ ആവനാഴിയിൽ ഇടുമ്പോൾ ആണ് ജപിക്കേണ്ടത്. പതിനേഴാമത്തെ മന്ത്രം ഭടന്മാർ യുദ്ധം ചെയ്തുതുടങ്ങുമ്പോൾ പുരോഹിതൻ തന്നെത്താൻ ജപിക്കുകയോ രാജാവിന്നു ജപിക്കുവാനായി പറഞ്ഞുകേൾപ്പിക്കുകയോ ചെയ്യണം. എട്ടാമത്തെ മന്ത്രം ഇതിന്നായിട്ടുള്ള ഹോമം തുടങ്ങുമ്പോഴും കഴിയുമ്പോഴും ജപിക്കുവാനുള്ളതാകുന്നു.

ഋഗ്വേദത്തിലെ ഈ ഭാഗംകൊണ്ട്, വൈദികകാലത്തെ യുദ്ധസമ്പ്രദായം ഏതാണ്ട് മനസ്സിലാക്കാവുന്നതാണ്. യോദ്ധാവ്, ശത്രുക്കളുടെ അസ്ത്രങ്ങളേല്ക്കുവാൻ കഴിയാത്തവിധത്തിൽ ഉറപ്പുള്ള ഒരു ചട്ട ധരിച്ചിട്ടാണ് യുദ്ധത്തിന്നു പോവുക. കുതിരകളെ പൂട്ടിയ രഥമാണ് വാഹനം. രഥത്തിൽ സമർത്ഥനായ ഒരു സാരഥിയും താഴെ രഥം രക്ഷിക്കുന്നവരായ കാവല്ക്കാരും ഉണ്ടായിരിക്കും. രഥരക്ഷകന്മാരായ കാവല്ക്കാർ അവധ്യന്മാരാകുന്നു. സാരഥിയുടെ കയ്യിൽ ചമ്മട്ടിയും കുതിരകളുടെ കടിഞ്ഞാണും ഉണ്ടായിരിക്കും. യോദ്ധാവിന്നുള്ള ആയുധം വില്ലും ശരവും തന്നെ. വില്ലിന്നു പരിപൂർണ്ണമായ ശക്തിയും ഉറപ്പുള്ള ഞാണും ഉണ്ടായിരിക്കും. ശരങ്ങൾ സൂക്ഷിക്കുവാനായി ഒരു ആവനാഴി യോദ്ധാവിന്റെ പുറത്തു തൂങ്ങിക്കിടക്കും. ശരത്തിന്റെ ശക്തി മുഴുവനും മന്ത്രത്തെ അവലംബിച്ചാണ് കിടന്നിരുന്നത്. ദേവപ്രീതിക്കായി യുദ്ധത്തിന്റെ ആരംഭത്തിലും അവസാനത്തിലും ചില ഹോമങ്ങൾ ചെയ്യേണ്ടതുണ്ട്. പുരോഹിതൻ എപ്പോഴും യോദ്ധാവിന്റെകൂടെ ഉണ്ടായിരിക്കും.

മേൽക്കാണിച്ചതിൽനിന്നു, വൈദികകാലത്തെ യോദ്ധാക്കന്മാർ കായികശക്തി

യേക്കാൾ പ്രധാനമായി ഗണിച്ചിരുന്നതു മാനസികശക്തിയെ ആണെന്നു കാണാവുന്നതാണ്. വൈദികകാലത്തിനുശേഷം കായികശക്തിക്കു പ്രാധാന്യം കൂടി വരികയും പൌരാണികകാലത്ത് അതു മൂർദ്ധന്യാവസ്ഥയിലെത്തുകയും ചെയ്തു. യുദ്ധത്തിനു പല മൃഗങ്ങളുടെയും സഹായത്തിനുനിന്നു; കുന്തം, ഈട്ടി, കട്ടാരം മുതലായ അനേകമാതിരി ആയുധങ്ങൾ ഉപയോഗത്തിൽ വരുത്തുക, മുതലായി ഓരോരോ പരിഷ്കാരങ്ങൾ ക്രമേണ വർദ്ധിച്ചുവന്നു. ഹിന്ദുക്കളുടെ യുദ്ധസമ്പ്രദായത്തോടു മററുള്ളവരുടേതു താരതമ്യപ്പെടുത്തിനോക്കിയാൽ മാനസികശക്തിയുടെ സഹായത്താൽ സിദ്ധിക്കാവുന്ന മന്ത്രാദികൾ ഒഴിയെ മററെല്ലാം പ്രായേണ ഓരോരോ വിധത്തിലായി വിവിധരാജ്യക്കാരുടെയിടയിൽ പ്രചാരത്തിലിരുന്നതായിക്കാണാം. എന്നാൽ, ഇക്കാലത്തു ഈ വകയെല്ലാം പ്രാധാന്യം കുറയുകയും ആ സ്ഥാനത്തു വേറൊരു ശക്തി വന്നെത്തുകയും ചെയ്തിരിക്കുന്നു. അതായതു പ്രകൃതിശക്തി തന്നെ. ഇപ്പോൾ യൂറോപ്പിൽ നടക്കുന്ന ഭയങ്കരസമരത്തിൽ പ്രകൃതിശാസ്ത്രത്തിൻെറ സഹായത്താൽ ഉണ്ടാക്കപ്പെട്ട വാഹനങ്ങൾ, വെടിയുണ്ടകൾ, ഏറുണ്ടകൾ മുതലായവയാണ് പ്രധാനമായവയെന്ന് എല്ലാവർക്കും അറിയാമല്ലൊ. പ്രകൃതിശാസ്ത്രത്തെ അവലംബിച്ച് ഈ വക ഉപകരണങ്ങൾ ഉണ്ടാക്കി ഉപയോഗിച്ചുതുടങ്ങിയതുകൊണ്ടു കായികവും മാനസികവുമായ ശക്തികൾ രണ്ടും അപ്രധാനമായിത്തീരുകയും വലിയ വലിയ അനർത്ഥങ്ങൾ ഉണ്ടാവുകയും ചെയ്യുന്നു.

വൈദികകാലത്തെ യുദ്ധസമ്പ്രദായങ്ങൾ വിവരിക്കുവാനായി എഴുതുന്ന ഈ ഉപന്യാസം ഇനിയും ദീർഘിപ്പിച്ചിട്ടു പ്രയോജനമുണ്ടെന്നു തോന്നുന്നില്ല. വേദം അനാദിയെന്നത്രെ ഹിന്തുക്കളുടെ വിശ്വാസം. ഈ വിശ്വാസത്തിൻെറ പ്രാമാണ്യം എങ്ങിനെയായാലും, ഇതിൽ കാണിച്ച യുദ്ധസമ്പ്രദായങ്ങളിൽനിന്ന് അതു വളരെ വളരെ പ്രാചീനമാണെന്നു തെളിയുന്നുണ്ട്. വൈദികമതതത്വത്തെ വിശ്വസിക്കുന്നവരായ ഹിന്തുക്കളുടേയും അവരിൽനിന്നുണ്ടായ അവാന്തരജാതിക്കാരുടേയും യുദ്ധത്തിൻെറ മൂട് വേദത്തിൽപ്പറഞ്ഞതുതന്നെയാണെന്നു സമ്മതിക്കാതെ കഴികയില്ല. അതിനാൽ ഇക്കാലത്തും പരമ്പരയാൽ ഉള്ള ഒരു പ്രാചീനവാസന അവരിൽ ഉണ്ടായിരിക്കണം. വളരെക്കാലത്തെ വ്യവധാനം നിമിത്തവും പ്രതികൂലശക്തികളുടെ പ്രാബല്യം നിമിത്തവും ഇപ്പോൾ തീരെ നിഷ്പ്രയോജനമായിത്തീർന്നിട്ടുണ്ടെങ്കിലും, പരമ്പരയാ ആര്യന്മാരുടെ രക്തത്തിൽ ലയിച്ചുകിടക്കുന്ന ഈ വാസനാശക്തിയെ ആലോചിച്ചുനോക്കിയാൽ, പ്രകൃതിശക്തി പ്രധാനമായ ഇപ്പോഴത്തെ യൂറോപ്യൻയുദ്ധത്തിൽക്കൂടി പ്രതിപക്ഷികളുടെ വെടിയുണ്ടകളെ ഗണ്യമാക്കാതെ കടന്നുചെന്നു ശത്രുസൈന്യത്തെ ആട്ടിയോടിക്കുവാൻ ഇന്ത്യൻസൈന്യങ്ങൾക്കു ശക്തിയുണ്ടായതിനെപ്പററി ആശ്ചര്യപ്പെടുവാനില്ല.

---

# പാഠപുസ്തകങ്ങൾ.

(കെ. നാരായണമേനോൻ.)

---

## 1. ശിശുപാഠം.

ഏതു ഭാഷയിലും ആദ്യപാഠങ്ങൾ എഴുതുന്നതിനാണ് അധികം പ്രയാസം. സ്കൂൾ പുസ്തകങ്ങൾ എഴുതുന്നതിൽ ഏററവും പ്രയാസമുള്ളതു ശിശുപാഠമാകുന്നു. അതിലും വിശേഷിച്ചു മലയാളത്തിൽ ഒരു ശിശുപാഠം എഴുതുന്നതിന്നു നേരിടുന്നതുപോലെയുള്ള വൈഷമ്യം അന്യഭാഷകളിലില്ല. ഈ വൈഷമ്യങ്ങൾക്കു മുഖ്യമായ കാരണങ്ങൾ ഒന്ന് അക്ഷരാവലിയുടെ പ്രത്യേകസമ്പ്രദായവും ബാഹുല്യവും, മററൊന്നു പുതിയ രീതിയെ അനുസരിച്ചു സുഖവഴിയും ആയിരിക്കേണമെന്ന സിദ്ധാന്തവും ആകുന്നു. പരീക്ഷാഫലമായ അഭിപ്രായം മാത്രമേ അനുഭവയോഗ്യമായിരിക്കയുള്ളൂ. അഭിപ്രായത്തെ ആസ്പദമാക്കി അനുഭവം വരുത്തുവാൻ പ്രയാസമാണ്. മലയാളത്തിൽ ഒരു ശിശുപാഠം എഴുതേണ്ടുന്ന സംഗതിയെ സംബന്ധിച്ച അഭിപ്രായവും അനുഭവവും ഒന്നിനോടൊന്നു വിരുദ്ധമായിട്ടാണ് കണ്ടുവരുന്നത്. പാശ്ചാത്യരീതിയെ അനുസരിച്ചാണ് അഭിപ്രായങ്ങൾ. ഭാഷയുടെ പ്രത്യേക സമ്പ്രദായംകൊണ്ട് അനുഭവം അഭിപ്രായത്തോടു യോജിക്കുന്നതുമല്ല. ചിത്രങ്ങൾ കൊണ്ടു കുട്ടികൾക്ക് അക്ഷരങ്ങൾ മനസ്സിലാവണം എന്നൊരു സാമാന്യവിചാരം വിദ്യാഭ്യാസതല്പരന്മാരുടെ ഇടയിൽ കടന്നുകൂടീട്ടുണ്ട്. ഈ വിചാരം സുഖസാദ്ധ്യമൊ ദുസ്സാദ്ധ്യമൊ അസാദ്ധ്യമൊ എന്ന് അനുഭവസ്ഥന്മാർക്കു മാത്രമേ അറിഞ്ഞുകൂടു.

മലയാള അക്ഷരങ്ങളെ മുഴുവൻ ചിത്രങ്ങൾ കൊണ്ടു പ്രദർശിപ്പിക്കുവാൻ തക്കവണ്ണം കുട്ടികൾ കണ്ടിട്ടുള്ള ജന്തുക്കളുടേയൊ സാധനങ്ങളുടേയൊ ചിത്രങ്ങളില്ല. അതിലും വിശേഷിച്ചു ദേശഭാഷാവ്യത്യാസംകൊണ്ടു വസ്തുക്കൾക്കു നാമഭേദവുമുണ്ട്. അതുകൊണ്ടു മലയാളരാജ്യത്തുള്ള സകല ഭാഗങ്ങളിലുംപൊതുവേ ഉപയോഗിക്കത്തക്കതായ ഒരു ശിശുപാഠം നിർമ്മിക്കുന്നതു തിരെ പ്രയാസമാകുന്നു. എന്നാൽ ഈ ചില വൈഷമ്യങ്ങൾ കുറയ്ക്കുന്നതിനു മലയാളരാജ്യത്തെ മൂന്നായി തിരിച്ചു ഗണിച്ചുപോരുന്നതുപോലെ തന്നെ അതാതു വിഭാഗത്തിനു പററുന്ന വിധം ഓരോ ശിശുപാഠം ഉണ്ടാക്കുന്നതാണ് അധികം നല്ലത്. അതുകൊണ്ടു മദ്ധ്യകേരളത്തിലെ ഭാഷാരീതിയെ അനുസരിച്ച ഒരു ശിശുപാഠമാണ് നമുക്ക് ആവശ്യം.

ഉച്ചാരണവും എഴുത്തും ഒരേ സമയത്തുതന്നെ സുഖസാദ്ധ്യമാകുന്ന അക്ഷരാവലിയുള്ള ഭാഷ ഇല്ലെന്നുതന്നെ പറയാം. നമുക്കു വളരെ പരിചയമുള്ളതും നാം പല സംഗതികളിലും മാതൃകയായി അനുകരിച്ചു പോരുന്നതുമായ ഭാഷ ഇപ്പോൾ ഇംഗ്ലീഷാണ്. ഈ വൈഷമ്യം അതിലുമുണ്ട്. ഇരുപത്താറ് അക്ഷരങ്ങൾ മാത്രമുള്ള ഇംഗ്ലീഷിൽ ഇത്ര വൈഷമ്യങ്ങൾ ഉള്ളപ്പോൾ, അഞ്ഞൂററിൽ ചില്വാനം ചെമ്പുണ്ടായിട്ടുംകൂടെ അക്ഷരങ്ങൾക്കു ദാരിദ്ര്യമാണെന്ന് അച്ചുകൂടക്കാർ നിലവിളി

ക്കുന്ന ഒരു ഭാഷയുടെ സ്ഥിതി പ്രത്യേകം പറയാതെ തന്നെ അറിയാമല്ലൊ. 'അ' കാരം ഉച്ചരിക്കുവാൻ വളരെ എളുപ്പമാണ്. പക്ഷെ എഴുതുവാൻ അത്ര പ്രയാസമുള്ള അക്ഷരങ്ങൾ വേറെ അധികമില്ല. എന്നാൽ ഇതിനും ഒരു നിവൃത്തിമാർഗ്ഗമുണ്ട്. മലയാളത്തിൽ എഴുത്തിന്റെ കാര്യത്തിൽ ഏററവും നിഷ്പ്രയാസമായ അക്ഷരം 'റ'കാരമാകുന്നു. സൂക്ഷ്മം ആലോചിച്ചാൽ മററുള്ള അക്ഷരങ്ങൾ മുഴുവൻ അതുകൊണ്ടു വരുത്താവുന്ന ആകൃതിഭേദങ്ങൾ മാത്രമാണ്. അതുകൊണ്ടു സുഖവഴി വേണമെന്ന അഭിപ്രായക്കാരുടെ ഉദ്ദേശത്തെ നിവർത്തിക്കുവാൻ കുട്ടികളെ ആദ്യമായി അകാരം ഉച്ചരിക്കുവാനും റ കാരം എഴുതുവാനും പഠിപ്പിക്കുന്നതല്ലെ നല്ലത്? ചിത്രം വേണമെന്ന നിഷ്കർഷയുള്ളതിനാൽ, ഈ അക്ഷരങ്ങൾ വരുന്ന ഒരു സാധനത്തിന്റെ ചിത്രം, ചിത്രത്തിൽ കാണുമ്പോൾ കുട്ടികൾക്ക് അതു മനസ്സിലായില്ലെങ്കിലും, ഒരിക്കൽ പറഞ്ഞുകൊടുത്താൽ പിന്നീട് ആ ചിത്രം കാണുമ്പോൾ അക്ഷരത്തെ കുറിച്ച് ഒരു സ്മരണ ഉണ്ടാകുന്നതുകൊണ്ട്, അതിന്റെ ആകൃതി ബുദ്ധിയിൽ സ്ഥിരപ്പെടുവാൻ മാത്രമായിട്ടെങ്കിലും ഒരു ചിത്രത്തെ ആസ്പദമാക്കുന്നതല്ലെ ഭേദം? 'അറ' എന്ന് ഒരു ചിത്രം കൊടുത്താൽ കുട്ടിക്ക് 'അ'കാരം ഉച്ചരിക്കുവാനും 'റ'കാരം എഴുതുവാനും പ്രയാസമില്ല. അതുപോലെ തന്നെ 'അരം' എന്ന വേറെ ഒരു ചിത്രവുംകൂടെ ഉണ്ടെങ്കിൽ 'ര' കാരം എഴുതുവാനും ശീലിപ്പിക്കാം. ഇങ്ങിനെ ഒരേ സമയത്തു തന്നെ ഉച്ചാരണവും എഴുത്തും പ്രയാസമില്ലാത്ത രീതിയിൽ തുടങ്ങുന്നതാണെങ്കിൽ അത് ആഗ്രഹിക്കത്തക്ക ഒരു മാർഗ്ഗമല്ലെ? അകാരത്തിൽ റ, ദ, ന, ര ഈ നാലു ലിപികളുടേയും സംയോഗമുള്ളതിനാൽ ആദ്യമേതന്നെ അകാരം എഴുതി ശീലിപ്പിക്കാൻ ഞെരുക്കം ഇല്ലെന്നില്ല. അതുകൊണ്ടു 'റ'കാരത്തിന്റെ ആകൃതിഭേദങ്ങൾ വരുത്തുവാൻ ഒന്നാമതായി ശീലിപ്പിച്ചതിനു ശേഷം അകാരം എഴുതിച്ചാൽ മതി. അതുതന്നെ 'റ'കാരത്തിൽനിന്നു പ്രയാസം കൂടാതെ സാധിക്കാവുന്ന "ര, ന, ത, വ" മുതലായ അക്ഷരങ്ങൾ വരുന്ന ചിത്രങ്ങൾകൊണ്ട് ആ അക്ഷരങ്ങൾ പഠിപ്പിച്ചതിനു ശേഷമായാൽ തീരെ പ്രയാസം കുറയും. ഇങ്ങിനെ സ്വരാക്ഷരങ്ങളോടു ചേർന്നുവരുന്നതും പ്രായേണ പ്രയാസം കുറഞ്ഞു വരുന്നതുമായ വ്യഞ്ജനാക്ഷരങ്ങളുള്ള ചിത്രങ്ങൾ മൂലം ക്രമമായി സ്വരാക്ഷരങ്ങൾ പഠിപ്പിച്ചു കഴിയുമ്പോഴേയ്ക്കും ഉച്ചാരണത്തിനും എഴുത്തിനും കുട്ടികൾക്കു ലാഘവം സിദ്ധിക്കുന്നതാണ്.

പ്രയാസം കുറഞ്ഞതിൽനിന്നു പ്രയാസം കൂടിയതിലേക്കു പോകണം എന്ന ആധുനിക സിദ്ധാന്തം സ്വീകാര്യമാണ്. നിർഭാഗ്യവശാൽ ലിപികൾ ഉണ്ടായ കാലത്തു നമ്മുടെ പൂർവ്വന്മാർ ഇങ്ങിനെ ഒരു സിദ്ധാന്തം അവരുടെ അനുഗാമികൾക്കുണ്ടാകുമെന്ന് ആലോചിക്കാഞ്ഞതിനാലാണ് ഇപ്പോൾ ഇത്ര കഷ്ടപ്പാടിനു സംഗതിയായത്. എങ്കിലും സ്വരങ്ങൾ മിക്കതും ആധുനികന്മാരുടെ അഭിപ്രായത്തിനു യോജിക്കുന്നുണ്ട്. വ്യഞ്ജനങ്ങൾ അങ്ങിനെ അല്ലതാനും. അതുകൊണ്ട് ആ കാര്യത്തിൽ നവീനസമ്പ്രദായം സാധിക്കേണമെങ്കിൽ പൂർവ്വനിശ്ചയത്തിൽനിന്ന് അല്പം വ്യതിചലിക്കേണ്ടിവരും.

ഇനി വേറെ ഒരു വിവാദസംഗതിയുണ്ട്. കുട്ടികൾക്കു എളുപ്പമായി ഉച്ചരിക്കുവാൻ കഴിയുന്ന അക്ഷരങ്ങളുള്ള വാക്കുകൾ മുതൽ തുടങ്ങണമെന്നും അവ ചിത്രം മൂലം മനസ്സിൽ പതിഞ്ഞ് വായിക്കുവാൻ മാത്രം തല്ക്കാലം പഠിച്ചാൽ മതി എന്നുമാണ് ഒരു പക്ഷം. മലയാളിയുടെ ഒരു കുട്ടി ആദ്യംതന്നെ നിഷ്പ്രയാസമായി ഉച്ചരിച്ചു ശീലിക്കുന്ന ഒരു വാക്ക് 'അമ്മ' എന്നാണ്. കുട്ടി ഇംഗ്ലീഷ്കാരനാണെങ്കിൽ അതു 'മമ്മ'യാവും. ഇങ്ങിനെ അനുനാസികവും ഓഷ്ഠ്യവും കൂടെ ചേൎന്നുവരുന്ന 'മ'കാരമാണ് കുട്ടികൾക്കു പൊതുവേ വ്യഞ്ജനാക്ഷരങ്ങളിൽ നിഷ്പ്രയാസമായത് എന്നു ഏതു ഭാഷ പരിശോധിച്ചാലും അറിയാം. 'റ' കാരം ഉച്ചരിക്കുന്നതിന്നു 'മ' കാരത്തേക്കാൾ പ്രയാസമുള്ളതുകൊണ്ടു എഴുത്തിൻെറ കാൎയ്യം അല്പം ഒന്നു നീട്ടിവെക്കാമെന്നാണ് വാദം. ഈ വാദത്തിൻെറ സാധുത്വത്തെക്കുറിച്ചു ആലോചിക്കുമ്പോൾ, ശിശുപാഠം പഠിക്കുന്ന കുട്ടിയുടെ പ്രായം എന്താണെന്നും വിദ്യാഭ്യാസ ഡിപ്പാൎട്ടുമെണ്ടിലെ നിയമപ്രകാരം ആ കുട്ടി എന്തെല്ലാം അവശ്യം പഠിക്കേണ്ടിയിരിക്കുന്നു എന്നും ഓൎക്കേണ്ടതാകുന്നു. നമ്മുടെ ഇടയിൽ സാധാരണ ഒരു കുട്ടി, ജനനാൽതന്നെ സംസാരിക്കേണ്ടും അവയവങ്ങൾക്കു ന്യൂനതയില്ലാത്തതാണെങ്കിൽ, ഏകദേശം നാലുവയസ്സു കഴിയുമ്പോഴെക്കും മിക്ക വാക്കുകളും വ്യക്തമായി ഉച്ചരിച്ചുതുടങ്ങും. നേരെ മറിച്ചു, ഉച്ചാരണവൈകല്യം ഉണ്ടെങ്കിൽ, അതു ആ കുട്ടി കേട്ടുപരിചയിച്ച ശബ്ദവൈകല്യം മൂലം സംഭവിച്ചതാണെന്നു വിചാരിക്കാതെ നിവൃത്തിയില്ല. നാലു വയസ്സിന്നു ശേഷമേ ഒരു കുട്ടിക്കു ശിശുപാഠം പഠിക്കുവാനുള്ള ശരിയായ കാലം വരുന്നുള്ളു. ഒരു കൊല്ലംകൊണ്ടു കുട്ടിയുടെ ഉച്ചാരണ വൈകല്യം തീൎത്തു ശബ്ദശുദ്ധി വരുത്തുവാൻ പ്രയാസമില്ല. ആ കാൎയ്യം അപ്പോൾ സാധിച്ചാൽ മതിതാനും. എന്തുകൊണ്ടെന്നാൽ, ക്രമമായി വീഴ്ചകൂടാതെ പഠിച്ചുപോകുന്ന ആ കുട്ടിക്കു പതിനഞ്ചു വയസ്സ് തികയാതെ സ്കൂൾ ഫൈനൽ പരീക്ഷക്കുചേരുവാൻ തരമില്ല. അതുകൊണ്ടു ഉച്ചാരണവിഷയത്തിൽ നമ്മുടെ കുട്ടികളെ സംബന്ധിച്ചിടത്തോളം സാധാരണയായി വിചാരിക്കുന്നതുപോലെ വൈഷമ്യം അനുഭവത്തിലില്ല. ശിശുത്തരത്തിൽ ഒരു കൊല്ലത്തിനകം ഇരുപതു വരി ഇംഗ്ലീഷ്പദ്യം ചൊല്ലാൻ പഠിപ്പിക്കണമെന്നാണ് നിശ്ചയം. 'റ' കാരം മുതലായ ചില വ്യഞ്ജനാക്ഷരങ്ങൾ എല്ലാ കുട്ടികളും ഒരുപോലെ നിഷ്പ്രയാസേന ഉച്ചരിക്കാത്തതുകൊണ്ടു എഴുതുവാൻ എളുപ്പമുള്ള ആ അക്ഷരങ്ങൾ ആദ്യമേ തുടങ്ങി, രണ്ടു വഴിക്കെങ്കിലും, എഴുത്തും വായനയും ഒരേ കാലത്തുതന്നെ തുടങ്ങണ്ടേ എന്നു വാദിക്കുന്നവർ 'റ' കാരത്തേക്കാൾ മലയാളികൾക്കു പ്രയാസമേറിയ 'എഫ്' എന്ന ശബ്ദം പഠിപ്പിച്ചുപോരുന്ന വാസ്തവം വിസ്മരിക്കുന്നതു ധൎമ്മമല്ല. ഫൈവ്, സിക്സ്, ഫിഫ്റ്റീൻ, സിക്സ്റ്റീൻ മുതലായ ശബ്ദങ്ങൾ ശിശുത്തരത്തിൽ നിന്നു പുറപ്പെടുവിക്കുന്ന സ്ഥിതിക്കു മലയാളാക്ഷരങ്ങളായ 'റ'കാരാദിവ്യഞ്ജനങ്ങൾ കഠിനമായിപ്പോകുന്നതു ഇക്കാലത്തെ ശിശുക്കളുടെ മാതാപിതാക്കന്മാർ ആംഗ്ലേയഭാഷാപരിജ്ഞാനമുള്ളവരായതുകൊണ്ടു അവരുടെ സന്താനങ്ങളും പരമ്പരയായി മാതൃഭാഷയിൽ പ്രയാസപ്പെടുകയാണോ? വാസ്തവം അങ്ങിനെയല്ല. ഇതെല്ലാം വെറും ഭ്രമമാണ്. ശിശുക്കളുടെ പരിചയംകൊണ്ടും സഹജമായ ന്യൂനതകൊണ്ടും ചില സംഗതികളിൽ ശബ്ദവൈകല്യമൊ വൈഷമ്യമോ നേരിടുന്നതു് ഒരു സാമാന്യനിയമമാക്കുവാൻ പാടില്ല. ഒരു തമിഴനു 'നാററ'വും 'കക്ഷ'വും ഇല്ല; 'ണാത്ത'വും 'കഷ്ട'വും ആണ്. 'അറ' എപ്പോഴും 'അര'യാണ്; 'അരം' 'അറ'വുമായിരിക്കും. നമ്മുടെ ചില കുട്ടികൾക്കു 'മരം' എപ്പോഴും 'മല'മാണ്; അ

തുപോലെതന്നെ മാറു ചിലൎക്ക് 'പന്ത്' പലപ്പോഴം 'പണ്ട' ആയിരിക്കും. 'മഴ' 'മഷ' യായിട്ടും 'മഷി' 'മഴി'യായിട്ടും തിരുന്നതും നമുക്ക അനുഭവമല്ലേ? ഇങ്ങിനെ വരുന്ന ദിക്കിൽ കുട്ടിയെ പഠിപ്പിക്കുക തന്നെവേണം. അതു ഉപാദ്ധ്യായൻെറ ചുമതലയുമാണ്. കുട്ടിക്കു ഏതക്ഷരം പുറപ്പെടുവാനാണോ പ്രയാസം കാണുന്നത്, ആ അക്ഷരത്തിൻെറ ഉത്ഭവസ്ഥാനം ഉപാദ്ധ്യായൻ തന്നെ മനസ്സിലാക്കി നാക്ക് ഇന്ന സ്ഥലത്തു മുട്ടിച്ചോ മുട്ടിക്കാതെയോ, ആവശ്യംപോലെ, ശബ്ദിച്ചു കാണിച്ചുകൊടുത്തു പഠിപ്പിക്കേണ്ടതാകുന്നു. ഇങ്ങിനെ ചെയ്യാതെ, കുട്ടി സ്വയമേവ നിഷ്പ്രയാസമായി ഉച്ചരിക്കുന്ന ശബ്ദങ്ങൾകൊണ്ടു മാത്രം പഠിപ്പിച്ചാൽ മതി എന്നു വിചാരിക്കുന്നതായാൽ, ശബ്ദശുദ്ധിയും മറ്റും ഉണ്ടായി മാതൃഭാഷയിൽ അല്പമെങ്കിലും ഒരു പരിചയം വരണമെങ്കിൽ, ആ കുട്ടിയുടെ വിദ്ദ്യാഭ്യാസകാലം അല്പം ദീൎഘിക്കാതെ നിവൃത്തിയില്ല. ഉൽകൃഷ്ടവിദ്ദ്യാഭ്യാസം സിദ്ധിക്കുവാൻ സൌകൎയ്യമുള്ള വിദ്ദ്യാൎത്ഥികളെ സംബന്ധിച്ചു ആലോചിക്കുമ്പോൾ ഈ അഭിപ്രായം സ്വീകരിക്കാം. പക്ഷെ നമ്മുടെ ഇടയിൽ ഭൂരിപക്ഷവും പ്രാഥമീക പാഠശാലകൾകൊണ്ടു വിദ്ദ്യാഭ്യാസം പൂൎത്തിയാക്കേണ്ടവരാണെന്നുള്ള വാസ്തവം വിസ്മരിക്കത്തക്കതല്ല. അതുകൊണ്ടു നാലാംക്ലാസിലെ പഠിപ്പു കഴിയുമ്പോഴേക്കും, അതായതു അഞ്ച് കൊല്ലംകൊണ്ടു, ഈ പ്രാഥമീകപാഠശാലകളിലെ വിദ്ദ്യാൎത്ഥികളായ ഭൂരിപക്ഷക്കാൎക്കു ഒരു വിധം എഴുതുവാനും വായിച്ച് കാൎയ്യങ്ങൾ ഗ്രഹിക്കുവാനും മേലിൽ സ്വന്താശ്രമംകൊണ്ടു അഭിവൃദ്ധിയും അഭിരുചിയും വൎദ്ധിക്കുവാനും ഉതകുന്നവിധം പാഠപുസ്തകങ്ങൾ ക്രമപ്പെടുത്തി എഴുതേണ്ടതാകുന്നു. ഇപ്പോഴത്തെ ശിശുപാഠം മുതൽ മേലുള്ള പുസ്തകങ്ങൾ പഠിച്ച് എഴാംക്ലാസിൽ വന്നുചേരുന്ന ഒരു കുട്ടിക്കു മലയാളം വായിക്കുവാനോ ഒരു മാസികയൊ മറ്റൊ വായിച്ചു കാൎയ്യം ഗ്രഹിക്കുവാനോ സാധിക്കാത്തതിനു കാരണം എന്ത്? സുഖവഴിയിലുള്ള ഭ്രമമല്ലാതെ മറ്റൊന്നുമല്ല.

നമ്മുടെ ഇടയിൽ ശബ്ദകാഠിന്യത്തേയും മറ്റും കുറിച്ചു ഭയപ്പെടുന്നവർ വേറെ ഒരു വാസ്തവവും കൂടെ ഓൎക്കുന്നം. തിരുവിതാംകൂറിലെ ശിശുക്കളും ഈ രാജ്യങ്ങളിലെ ശിശുക്കളും ജനനാൽ വരുന്ന രണ്ടു പ്രത്യേക സൃഷ്ടിവിശേഷങ്ങളല്ലെന്നു ധരിക്കേണ്ടതാണ്. തിരുവിതാംകൂറിലെ നാലാം ക്ലാസ്സിൽ പഠിക്കുന്ന ഒരു കുട്ടിക്കു നമ്മുടെ ഏഴാം ക്ലാസ്സിൽ പഠിക്കുന്ന ഒരു കുട്ടിയേക്കാൾ നല്ലവണ്ണം മലയാളം അറിയാമെന്നതു പരസ്യമായ ഒരു സംഗതിയാകുന്നു. അവിടത്തെ കുട്ടികൾക്കും ഇവിടത്തെ കുട്ടികൾക്കും അഞ്ചുകൊല്ലത്തിന്നു അറുപതു മാസവും ആയിരത്തെണ്ണൂറു ദിവസവും തന്നെയാണ്. എന്നാൽ പ്രത്യക്ഷമായ വ്യത്യാസം പാഠപുസ്തകങ്ങളിലാണ് ഇരിക്കുന്നതു. ഈ വ്യത്യാസം വന്നതു വിചാരത്തിലുമാകുന്നു. തിരുവിതാംകൂറിൽ അനുഭവത്തിൽ നിന്നു അഭിപ്രായം ബലപ്പെട്ടു; ഇവിടെ ബലപ്പെട്ട അഭിപ്രായത്തെ അനുഭവപ്പെടുത്താൻ ആലോചിക്കുന്നു. ഇതാകുന്നു വിചാരത്തിലുള്ള വ്യത്യാസം. അതുകൊണ്ടു നമുക്കു അത്യാവശ്യമായ ഒരു ശിശുപാഠം മേല്പറഞ്ഞവിധം ഒരു കൊല്ലം ധാരാളമായി പഠിപ്പിക്കത്തക്കതും അതു പഠിച്ചു കഴിയുമ്പോൾ കുട്ടിക്കു ശബ്ദശുദ്ധിയും അക്ഷരജ്ഞാനവും സിദ്ധിക്കത്തക്കതുമായിരിക്കണം.

ശിശുപാഠത്തിലും മാറും വേറെ ഒരു നിഷ്കർഷ കണ്ടുവരുന്നുണ്ട്. 'അതു ഒരു പശു ആകുന്നു.' എന്ന വാചകത്തിൽ സന്ധി മുറിച്ച് എഴുതിയിരിക്കുന്ന ഉദ്ദേശം ഉച്ചാരണസൌകൎയ്യമാണത്രെ. സംവൃതത്തിന്റെ പിന്നാലെ വരുന്ന സ്വരം സന്ധി ചേൎത്തു ശബ്ദിക്കുന്നതാണ് അധികം ഭംഗിയും സൌകൎയ്യവും. അതുപോലെതന്നെ ഉകാരത്തിന്റെ പിന്നിൽ വരുന്ന അകാരത്തേയും വകാരാഗമത്തോടുകൂടി ഉച്ചരിക്കുന്നതാണ് നല്ലത്. 'പശു ആകുന്നു' എന്നതിൽ ഓരോ പദത്തിലും അക്ഷരം അധികം ഇല്ലെന്നാണ് സമാധാനം. പക്ഷേ, യോജിക്കുന്ന രണ്ടു സ്വരങ്ങളെ സന്ധിപ്പിക്കാതെ ഭിന്നിപ്പിച്ചു ശബ്ദിക്കുന്നതാണ് അധികം പ്രയാസം. 'അതു ഒരു' എന്നത് 'അതൊരു' എന്നും 'പശു ആകുന്നു' എന്നതു 'പശുവാകുന്നു' എന്നും ഉച്ചരിക്കുന്നതാണ് ഭംഗിയും സൌകൎയ്യവും. ഇത് അല്പം പ്രയാസമാണെന്നു തോന്നുന്നുണ്ടെങ്കിൽ, ആ വാചകം ഒരു കുട്ടിയെകൊണ്ടു വേഗം വായിപ്പിച്ചാൽ സ്വാഭാവികമായി ശബ്ദങ്ങൾ പുറപ്പെടുന്നത് എങ്ങിനെയാണെന്നു മനസ്സിലാവും.

ഇപ്പോൾ ഇവിടങ്ങളിൽ നടപ്പുള്ള ശിശുപാഠങ്ങളെ സംബന്ധിച്ചു വേറെ ഒരു ആക്ഷേപം സാധാരണയായി കേൾക്കുന്നത് അവയിൽ ഒരു കൊല്ലം പഠിപ്പിക്കുവാനുള്ള സംഗതികളില്ലെന്നാണ്. ഇതു വളരെ വാസ്തവവുമാകുന്നു. എന്റെ അനുഭവം പറയുകയാണെങ്കിൽ, ഇപ്പോഴത്തെ ശിശുപാഠം ആറുമാസം പഠിപ്പിക്കുവാനുള്ള സംഗതി ഇല്ലാതെയാണിരിക്കുന്നത്. അതുകൊണ്ടു പച്ചിതചൎവ്വണംകൊണ്ടു ബാക്കിയുള്ള കാലം കഴിക്കേണ്ടിവരുന്നു. ഈ പിഷ്ടപേഷണം വളരെ ദോഷകരമായും തീരുന്നുണ്ട്. ഒരു വാക്കൊ വാക്യമൊ ശതാവൎത്തി കേട്ടുകഴിയുമ്പോഴേക്കും കുട്ടിയുടെ ദൃഷ്ടി അതിൽനിന്നു പോകയും തന്മൂലം അക്ഷരങ്ങളിൽ മനസ്സിരിക്കാതെ ശബ്ദപ്രധാനമായിത്തീരുകയും ചെയ്യുന്നതുകൊണ്ടു പഠിച്ച പാഠങ്ങളിൽ കഴിഞ്ഞ അക്ഷരങ്ങൾ വേറെ പുസ്തകങ്ങളിൽ കാണുമ്പോൾ കുട്ടിക്ക് അവയെ കൂട്ടിവായിക്കേണ്ടത് എങ്ങിനെയാണെന്ന് അറിവാൻ പാടില്ലാതെവരുന്നു. ശിശുപാഠത്തിൽ പഠിച്ച വാക്കുകൾതന്നെ വേറെ ഒന്നിൽ കണ്ടു വായിക്കണമെങ്കിൽ 'മുരിങ്ങയുടെ ചുവട്ടിൽ' പോകാതെ നിവൃത്തിയില്ലെന്നമട്ടിലായിത്തീരുന്നത് ആവശ്യമുള്ള ജാഗ്രത അനാവശ്യമായിരിക്കുന്നതിനാൽ ഉണ്ടാകുന്ന ആലസ്യം മൂലമാകുന്നു. ഒരു കൊല്ലം പഠിക്കുവാൻമാത്രം സംഗതികൾ ഉണ്ടായിരുന്നാലേ ഈ ദോഷം തീരുകയുള്ളു. കുട്ടികൾക്കു പാഠങ്ങളിൽ ഉത്സാഹം ജനിക്കണമെങ്കിൽ കുറേശ്ശെ ചില കഥകളും അടങ്ങിയിരിക്കണം. അതല്ലാതെ ഓരോ മുറിവാക്യങ്ങൾകൊണ്ടു മാത്രം നിറയുന്ന ഒരു ശിശുപാഠം കുട്ടികൾക്ക് അല്പദിവസംകൊണ്ട് അവണക്കെണ്ണപോലെയാവും. ഈ ശിശുക്കളെ കഥകൾ വായിപ്പിക്കുന്നത് എങ്ങിനെയാണ് എന്ന സംശയവും സാധാരണയാകുന്നു. ഒരു കഥ എഴുതുമ്പോൾ അതേവരെ കഴിഞ്ഞിട്ടുള്ള അക്ഷരങ്ങൾകൊണ്ട് അവർ കേട്ടിട്ടുള്ള വാക്കുകൾ ഉണ്ടാക്കി വാചകമാക്കി എഴുതിയാൽ ആ വൈഷമ്യം തീരും. ഇതു വളരെ പ്രയാസമുള്ള ഒരു കാൎയ്യമാണെങ്കിലും സാധിക്കാവുന്നതാകുന്നു. കുട്ടികൾക്ക് ആ പാഠത്തിൽ ഒരു താല്പൎയ്യം ജനിക്കുന്നതിനായി ഉ

പാദ്ധ്യായൻ ഒന്നാമത് അതിൽ വരുന്ന കഥ കുട്ടികളോടു പറയണം. അതിനുശേഷമേ അവരോട് ആ പാഠം വായിക്കുവാൻ പറയാവു. ഇങ്ങിനെയുള്ള പാഠങ്ങൾ രണ്ടുദിവസംകൊണ്ടോ മൂന്നുദിവസംകൊണ്ടോ തീർന്നാലും മതി. കുട്ടികൾ പ്രകൃത്യാ കഥകൾ കേൾക്കുവാൻ താല്പൎയ്യമുള്ളവരാകയാൽ ഈ തരം പാഠങ്ങളിൽ അവൎക്കു പ്രത്യേകം ഒരു പ്രതിപത്തി ജനിക്കുകയും തന്മൂലം അവയെ വായിച്ചു മനസ്സിലാക്കാൻ അവർ ശ്രമിക്കുകയും ആ ശ്രമം പ്രായേണ അവരുടെ സാഹിത്യജ്ഞാനത്തിന്നുള്ള വഴിയായിത്തീരുകയും ചെയ്യും. നേരെമറിച്ചു, അവൎക്കു വൈമനസ്യം ജനിക്കത്തക്കവിധം പാഠങ്ങൾ പഠിപ്പിച്ചുതുടങ്ങുന്നതാണു ഇപ്പോൾ നാം നമ്മുടെ വിദ്യാൎത്ഥികളിൽ കണ്ടുവരുന്ന മാതൃഭാഷാവൈമുഖ്യത്തിന്നുള്ള മുഖ്യകാരണം. അതുകൊണ്ടു ഈ ന്യൂനതയെ പരിഹരിക്കേണ്ടത് അത്യാവശ്യമാകുന്നു.

ശേഷം തുടരും.

# ബൃഹത്സംഹിത.

## ചന്ദ്രചാരം.

### നാലാമദ്ധ്യായം.

(കൊടുങ്ങല്ലൂർ കൊച്ചുണ്ണിത്തമ്പുരാൻ)

രവിതൻരശ്മികളാൽകീഴ്<br>
നില്ക്കും ചന്ദ്രൻെറപാതിസിതമെന്നും<br>
സ്വച്ഛായാസിതമപരം<br>
വെയിലേല്ക്കുംകുടമതിൻപകുതിപോലേ. 1

രാവിരുൾകളയുന്നുജല-<br>
സ്വരൂപശശിയിൽകടന്നുരവികിരണം<br>
കണ്ണാടിയിൽകലൎന്നു<br>
വീട്ടിനകത്തിരുൾകളഞ്ഞിടുംപോലെ. 2

സൂൎയ്യാധോഭാഗംവി-<br>
ട്ടിന്ദുകിഴക്കോട്ടുപോയിടുംതോറും<br>
ഭുവാസികൾകാണുംമതി-<br>
തൻകീഴ്ഭാഗംക്രമേണതെളിയുന്നു. 3

അനുദിനമിതിസൂൎയ്യനിൽനി-<br>
ന്നിന്ദുവസിക്കുന്നദേശമകലുകയാൽ<br>
തെളിവേറുന്നു,കുടത്തിൻ-<br>
മറുപുറമപരാഹ്നവേളയിൽപ്പോലെ. 4

ഉത്രാടം,പൂരാടം,<br>
മൂലംതൃക്കേട്ടയെന്നിവാറിൻെറ<br>
ദക്ഷിണഭാഗത്തൂടെ-<br>
ക്കുമുദപതീകാമുകൻഗമിച്ചീടിൽ. 5

കാടുകൾ,വിതച്ചവിത്തുകൾ,<br>
ജലചരജീവികൾ,നശിക്കുമിവയെല്ലാം<br>
ഉത്തരഭാഗത്തൂടെ-<br>
ഗ്ഗമിക്കിലിച്ചൊന്നതൊക്കെവൎദ്ധിക്കും. 6

അനിഴം,ശാഖമിവാറിൻ<br>
തെക്കൂടെനടന്നുചന്ദ്രമസ്സെന്നാൽ.<br>
നന്നല്ലജഗതിനുനാം<br>
നന്നുവടക്കൂടെയാണതെന്നാകിൽ. 7

ശാഖ,മകമെന്നിവതൻ<br>
നടുവിൽക്കൂടിശ്ശശാങ്കഗതിവന്നാൽ<br>
ശുഭഫലമുത്തരഭാഗ-<br>
ത്തൂടെയതാണെങ്കിലുംശുഭംതന്നെ. 7

രേവതിമുതലാമൃക്ഷ-
ങ്ങളോടു ചേരുന്നുവിന്ദുമുമ്പായി
സമമാഷാതിരമുതലാം
പന്ത്രണ്ടൃക്ഷങ്ങളോടു ചേരുന്നു. 9
തൃക്കേട്ടമുതല്ക്കൊമ്പതു
നാളുകളോടൊത്തിടുന്നുപിമ്പായി
താരങ്ങളോടിങ്ങിനെയാ-
ണിക്കാലത്തിങ്കലിന്ദുസംയോഗം. 10
തലതെല്ലയന്നു നടുവിനു
വിസ്താരംപൂണ്ടു ചന്ദ്രകലവന്നാൽ
തോണിക്കാർക്കുവിനാശം
ശേഷംലോകർക്കശേഷവുംകുശലം. 11
ഇച്ചന്ദ്രാകൃതിഭേദ-
ത്തിന്നിഹ ചേരുന്നപേരു ചൊല്ലീടാം
'നൌസംസ്ഥാനം'നന്നാ-
യാകാരംതോണിപോലെയാവുകയാൽ.
'ലാംഗല'മേണാങ്കോത്തര
ശൃംഗംപകുതിയ്ക്കുപൊങ്ങിയെന്നാകിൽ
നാശമുഴന്നവരിൽഭൂ-
പതിഹർഷംഹേതുവെന്നിയെസുഭിക്ഷം. 13
തെക്കെത്തലപകുതിയുയ-
ന്നെന്നാലതുദുഷ്ടലാംഗലാഭിഖ്യം
പാണ്ഡ്യനൃപനാശമായതി-
ലുണ്ടാംയുദ്ധത്തിനായ്ബലോദ്യോഗം. 14
ഇഷ്ടസമശൃംഗനായാൽ
ക്ഷേമസുഭിക്ഷങ്ങളുംമഴയുമുണ്ടാം
ഇവയെല്ലാമൊരുമാസം
പ്രതിപദ്ദിനസന്നിഭങ്ങളായീടും. 15
വടിപോലെശശിയുദിച്ചാൽ
പീഡകൾഗോക്കൾക്കുസംഭവിച്ചീടും
നൃപനുഗ്രദണ്ഡനാകും
'ദണ്ഡസ്ഥാനാ'ഭിധാനമിതിനലകിൽ. 16
ശശിവില്ലുപോലെയായാൽ
പോരുകളുണ്ടാംജയംസഗുണദേശേ
തെക്കുവടക്കായതനായ്-
വന്നാൽ'യുഗ'മാണതിൽധരാകമ്പം. 17
യുഗരൂപത്തിൽതെക്കേ-
ത്തലമാത്രംതെല്ലുയന്നുവെന്നാകിൽ
അതു'പാശ്വശായി'തടയും
മഴ,നാശംസാർത്ഥവാഹകർക്കും. 18
ഒരുശൃംഗംപോരമുയ-
ന്നധോമുഖംമററതേവമാണ്ടുന്നാൽ
'ആവജ്ജിത,'മതിലുണ്ടാ-
മസുഭിക്ഷംഗോധനത്തിന്നും. 19
മതിതൻനാൽവശവുംമുറി-
ച്ചുടാതുണ്ടായിരേഖയെന്നാകിൽ
'കുണ്ഡ'മതിൽമണ്ഡലേശ-
ന്മാർക്കുണ്ടാംസ്ഥാനവിഭ്രംശം. 20
ഇസ്ഥാനങ്ങളെവിട്ടി-
ട്ടുത്തരശൃംഗോന്നതതപമുണ്ടായാൽ
ഉളവാക്കുമുഡുകുലേശൻ
ക്ഷേമം,മഴ,സസ്യവൃദ്ധിയെന്നിവയെ. 21
ഇങ്ങിനെതാൻതെക്കേത്തല
പൊങ്ങിക്കൊണ്ടായിചന്ദ്രനെന്നാകിൽ
ദുർഭിക്ഷഭയംപോരം
ലോകത്തിങ്കൽഭവിച്ചീടും. 22
ലീനൈകശൃംഗനായിയു-
മൊരുതലതാനായിയുംനവേന്ദുവിനെ
സമ്പൂർണ്ണനായിയുമധോ-
മുഖനായിയുമീക്ഷവൈചവൻചാകും. 23
സംസ്ഥാനവിധിയുരച്ചേൻ
മതിതൻരൂപങ്ങളെക്കഥിപ്പനിനി
സ്വല്പൻദുർഭിക്ഷകരൻ
ചന്ദ്രൻസുമഹാൻസുഭിക്ഷകരൻ. 24
മദ്ധ്യനതൻവജ്രാഖ്യൻ
സംഭ്രാന്തിക്കുൽഭയപ്രദൻചന്ദ്രൻ
മദ്ദളസമാനരൂപൻ
ക്ഷേമസുഭിക്ഷങ്ങളെച്ചേർക്കും. 25

വിസ്തീർണ്ണമൂർത്തിചന്ദ്രൻ
ഭൂപതിലക്ഷ്മീവിവൃദ്ധിയെച്ചെയ്യും
ഫലനമൂർത്തിസുഭിക്ഷത്തെ
ച്ചേക്കുംദുർഭിക്ഷമാഫലനമൂർത്തിദ്ദൃഢം. 26
ഭൌമാഹതശൃംഗൻമതി
ദൂരസ്ഥകരാജമരണമുണ്ടാക്കും
മന്ദാഹതശൃംഗൻക്ഷുൽ-
പ്രഹരണഭയദായകൻനൂനം. 27
ദുർഭിക്ഷവർഷങ്ങളെ
യുണ്ടാക്കുംസോമജാഹതവിഷാണൻ
ആംഗിരസാഹതശൃംഗൻ
ശ്രേഷ്ഠക്ഷിതിനാഥനിഗ്രഹംചെയ്യും. 28
ശുക്രസമാഹതശൃംഗൻ
സ്വല്പനൃപന്മാരെഹിംസിക്കും
ഫലമിതുശുക്ലേപക്ഷേ
യാമ്യം,കൃഷ്ണേപറഞ്ഞപോലെവരും. 29
പാഞ്ചാലഭൃംഗിമരുകച്ഛസുരാഷ്ട്രമദ്ര-
നേപാളകേകയകുലൂതനരാധനന്മാർ
സോംശിനരംമഗധഹൂണപുളിന്ദ,രേഴ- (ൽ.
മാസാൽനശിക്കുമംഗപൻസിതഭിന്നനായാ
ഗാന്ധാരസൌവീരകസിന്ധുകീര-
ശൈലദ്വിജാതിദ്രവിഡേശപരന്മാർ
ധാന്യങ്ങളെന്നുള്ളിവപത്തുമാസം
നശിക്കുമെല്ലാൻഗുരുഭിന്നനായാൽ. 31
ഉദ്യോഗസ്ഥന്മാർപല-
വാഹനമോടൊത്തുദൂതലേശന്മാർ
ത്രൈഗർത്തായോദ്ധ്യകശിബി-
മാളവകൌളിന്ദഗണവരിഷ്ഠന്മാർ. 32
കുരുമത്സ്യശുക്ത്യധീശ-
ക്ഷത്രിയവരരിവരണത്തിട്ടുനാശം
ശശിരുധിരഭിന്നനായാൽ
സിതമാസമത്തൊന്നുവിട്ടുഷണ്മാസം. 33
പ്രാഗീശന്മാർമന്ത്രികൾ
കുരുയൌധയാജ്ഞനായനാഢ്യന്മാർ
ഇവരെഹനിക്കുംകുളിർമതി
ദശമാസംശനിവിഭിന്നനായെങ്കിൽ 34

ബുധഭിന്നൻശശിവെണ്ണാ-
തടമധുരാമഗധപീഡയെച്ചെയ്യും
മാറുള്ളദിക്കിലൊക്കെ
കൃതയുഗസമമായ്ഭവിച്ചിടുംകാലം. 35
ക്ഷേമാരോഗ്യസുഭിക്ഷ-
പ്രണാശദൻകേതുഭിന്നനാംചന്ദ്രൻ
ശസ്ത്രോപജീവിചോരോ-
പദ്രവവുംപാരമുണ്ടാക്കും. 36
ഗ്രസ്തേന്ദുവിനൽക്കാഹതി
യേതൊരുനാളംതന്നിൽവന്നുകൂടുന്നു
അന്നാൾപിറന്നഭൂപനു
നിശ്ചയമായ്നാശമുണ്ടാക്കും. 37
ഭസ്മനിഭൻരൂക്ഷാരുണ-
നരശ്മിയിളകുന്നവൻപ്രഭഗ്നാംഗൻ
ശ്യാവനിവർണ്ണമെഴുംശശി
ചെയ്യുംരണതസ്കരരോഗദുർഭിക്ഷം. 38
ഭവാനിയന്ത്രേന്തുടച്ചുരാവിൽ
ശിവാക്ഷമുൽകൃഷ്ടതചേർത്തപോലെ
ഹിമാബ്ജകുന്ദസ്ഫടികാഭനായി
ഹിമാംശുവെങ്കിൽഭുവിഭദ്രമേകും. 39
നന്നായെഴുള്ളത്തപക്ഷം
വർദ്ധിച്ചാൽവൃദ്ധിയേറാമുണ്ടാകും
ബ്രഹ്മക്ഷത്രപ്രജകളി-
ലധതൽപക്ഷംക്ഷയിക്കുകിൽക്ഷയമാം. 40
ക്ഷയവുംവൃദ്ധിയുമില്ല-
പ്പക്ഷത്തിന്നകിലതണാദികളിൽ
ക്ഷയവൃദ്ധികളുണ്ടാകാ
വിപരീതംകൃഷ്ണപക്ഷത്തിൽ. 41
വെള്ളാമ്പൽ,മുത്ത്,വിസമിവ
പോലേവെളുത്താതിഥിക്രമത്താലേ
വർദ്ധിച്ചാക്ഷീണിച്ചും
വികാരമില്ലാതെയുള്ളഗതിയുണ്ടും. 42
അവികൃതമണ്ഡലരശ്മികൾ
പൂണ്ടുംവിലസുന്നരോഹിണീനാഥൻ
വിജയംജഗത്തിലെല്ലാം
സകലമനുഷ്യർക്കുമുണ്ടാക്കും. 43

ഇങ്ങിനെ ബൃഹത്സംഹിതയിൽ
'ചന്ദ്രചാര'മെന്ന
നാലാമദ്ധ്യായം കഴിഞ്ഞു.
(തുടരും)

# ഹിന്തുക്കളും ഭൂതദയയും

(തുടർച്ച)

(പുത്തേഴത്തു രാമൻമേനോൻ)

ലോകത്തിലെ പ്രധാനപ്പെട്ട വലിയ മതങ്ങളിൽ ഒന്നായ ബുദ്ധമതത്തിന്റെ ആദിസ്ഥാപകനായ 'ബുദ്ധമഹർഷി' അഹിംസ എന്ന പരമമായ ധർമ്മത്തെ അതിശക്തിയോടുകൂടി ആജീവനാന്തം പഠിപ്പിച്ചുകൊണ്ടിരുന്നു. ബുദ്ധമതത്തിന്റെ പ്രതാപത്തോടും പ്രചാരത്തോടുംകൂടി ഈ തത്വത്തിന്ന് ഒരു നൂതനശക്തിയും മുഖ്യതയും സിദ്ധിച്ചു. ബുദ്ധമതസിദ്ധാന്തങ്ങളെക്കുറിച്ചും ബുദ്ധമഹർഷി 'അഹിംസ' എന്ന ദിവ്യപാഠത്തിന്നു കൊടുത്തിട്ടുള്ള പ്രാമാണ്യത്തെക്കുറിച്ചും ഇവിടെ വിസ്തരിക്കേണമെന്നു വിചാരിക്കുന്നില്ല. ഭൂതദയ ഇന്ത്യയിൽ ഒരു സാമാന്യനിയമമാകുന്നതിന്നു വല്ലതും പോരാതെ ഉണ്ടായിരുന്നു എങ്കിൽ അതു ബുദ്ധമതത്തിന്റെ ആവിർഭാവത്തോടുകൂടി വേണ്ടതിൽ അധികം സിദ്ധിച്ചു എന്നതിന്ന് സംശയമില്ല. അമാനുഷികങ്ങളായ അപൂർവ്വശക്തികളോടുകൂടിയ ഋഷീശ്വരന്മാരുടെ ദൃഷ്ടാന്തങ്ങളാലും ഉപദേശങ്ങളാലും ആകുന്നു ഇന്ത്യയിൽ ഭൂതദയ ഉണ്ടായിട്ടുള്ളതും വളൎന്നുവന്നിട്ടുള്ളതും. ഇതുതന്നെ ആകുന്നു അതിന്ന് ഇവിടെ ഇത്ര പ്രാമാണ്യവും പ്രാബല്യവും വരുവാൻ കാരണം. മനുഷ്യരുടെ സകലവിധ പ്രയത്നങ്ങളും ഫലപ്രദങ്ങളായി, പ്രബലതരങ്ങളായി, തീരുന്നത് അവകളുടെ പ്രോക്താക്കളുടെ സ്വഭാവനൈൎമ്മല്യത്തിന്നും ബുദ്ധിവിശേഷത്തിന്നും സ്വാത്മപരിത്യാഗശീലത്തിന്നും അനുസാരമായാകുന്നു. ഇവയൊന്നുമില്ലാത്ത നേതാക്കന്മാരാൽ നടത്തപ്പെടുന്ന പൊതുജനോദ്യമങ്ങൾ നിഷ്ഫലങ്ങളായേ പ്രായേണ കണ്ടുവരുന്നുള്ളൂ. ഹിന്തുസമുദായത്തിലെ ആദ്യനേതാക്കന്മാർ സ്വാത്മപരിത്യാഗികളായ ഋഷിപുംഗവന്മാരായിരുന്നതുകൊണ്ടു മാത്രമാണ് ഇക്കാലത്തും അവരുടെ ഏൎപ്പാടുകളും നിയമങ്ങളും നിലനിൽക്കുന്നത്. സാമുദായികപരിഷ്കാരികളെന്നും, സ്വദേശാഭിമാനികളെന്നും നടിച്ചു ചില നവീനപദ്ധതികളിൽക്കൂടി മറു ജനങ്ങളെ ആനയിപ്പിക്കുവാൻ ഉത്സാഹിക്കുന്ന പരിഷ്കാരേച്ഛുക്കൾ ഈ തത്വം ഒരിക്കലും മറക്കരുതാത്തതാകുന്നു. അവയുടെ പ്രോക്താക്കളുടെ തന്നിഷ്ടത്തിൽ മാത്രം അടിയുറച്ചുനില്ക്കുന്ന പൊതുജനോദ്യമങ്ങൾ സഫലീകൃതങ്ങളാകുമെന്നു ലോകചരിത്രം തെളിയിക്കുന്നില്ല.

മൃഗാസ്പത്രികൾ ഇന്ത്യയിലാണ് ആദ്യമായി ഉണ്ടായിട്ടുള്ളത്. ക്രിസ്തുവൎഷത്തിന്നു കുറഞ്ഞതു മുന്നൂറു വൎഷങ്ങൾക്കുമുമ്പു തന്നെ രാജ്യത്തെങ്ങും മൃഗങ്ങൾക്കുവേണ്ടി ഏൎപ്പെടുത്തിട്ടുള്ള ആശുപത്രികൾ ധാരാളം ഉണ്ടായിരുന്നു. രോഗം പിടിപെട്ടു ദണ്ഡിക്കുന്ന മൃഗങ്ങളെ ശുശ്രൂഷിക്കുന്നതിന്നു സ്നേഹവാത്സല്യങ്ങളോടുകൂടി ഒരുങ്ങിയിരുന്ന സ്ത്രീപുരുഷന്മാർ ഇന്ത്യയിൽ അന്നു ക്ഷാമമുണ്ടായിരുന്നില്ല. ജന്തുസ്നേഹം ഇപ്രകാരമുള്ള ശക്തിയോടും മാഹാത്മ്യത്തോടും കൂടി എത്ര മുമ്പു തുടങ്ങി ഇന്ത്യയിൽ പ്രചരിച്ചുവരുന്നു! സഹജീവിസ്നേ

ഹത്തോടുകൂടി യുദ്ധത്തിൽ മുറിവേററ യോദ്ധാക്കളെ പരിപാലിക്കുന്നതിന്ന് ഒരു 'ഫ്ളോറൻസ് നൈററിങ്ങേയിൽ' യൂറോപ്പിലുണ്ടായതു കഴിഞ്ഞ നൂററാണ്ടിൽ മാത്രമാണെന്ന് ആലോചിക്കുമ്പോൾ പൌരാണികേന്ത്യയുടെ പരിഷ്കാരസമുച്ചയം എത്ര വിസ്മയനീയമാണെന്നു സ്പഷ്ടമാകുന്നതാകുന്നു.

പക്ഷികൾ, മൃഗങ്ങൾ, ഇഴജന്തുക്കൾ പുഴുക്കൾ എന്നുവേണ്ട ജീവനുള്ള സകലതും അനൎഗ്ഗളമായി ഇന്ത്യയിൽ ഒഴുകുന്ന ഭൂതദയ അനുഭവിച്ച് ആശ്വസിക്കുന്നുണ്ട്. സകല ജീവികളോടും ഇന്ത്യക്കാർ ഒരുപോലെ ദയയും കരുണയും ഉള്ളവരാകുന്നു. 'കൊണ്ടൽക്കോളാൽ കലിതകുതുകം പീലിയെല്ലാം പരത്തി, കൊണ്ടക്കേകിപ്രവരനഴകൊടാട്ടമാടുന്നഭംഗി' കണ്ട് ആനന്ദിച്ചിട്ടുള്ളതല്ലാതെ നിരുപദ്രവികളായ മയിലുകളെ ഹിന്ദുക്കൾ ഒരിക്കലും വേട്ടയാടീട്ടില്ല. യൂറോപ്യൻ ധീരന്മാരുടെ ആഗമനത്തിന്നു മുമ്പ് അവക്ക് എപ്പോഴെങ്കിലും മനുഷ്യരിൽ നിന്നു പ്രാണഭയം നേരിട്ടിട്ടുണ്ടോ എന്നു സംശയമാണ്. സൎക്കാരിൽനിന്നു നിശ്ചയിച്ചിട്ടുള്ള ചില നിയമങ്ങളുടെ ശക്തികൊണ്ടല്ലാ ഹിന്ദുക്കൾ ഈ ക്രൂരകൃത്യത്തിൽ നിന്നു പിൻവലിച്ചിട്ടുള്ളത്. അവൎക്കു സഹജമായിട്ടുള്ള ജന്തുസ്നേഹവും, പ്രകൃതിയിലെ വിശിഷ്ടവസ്തുക്കൾ കണ്ടാനന്ദിക്കുന്നതിന്നുള്ള ഒരു പ്രത്യേകാഗ്രഹവും ആകുന്നു അതിന്നു കാരണങ്ങൾ. ദേഹാലങ്കാരങ്ങളിൽ അനാവശ്യമായും അത്യധികമായും ഭ്രമിക്കുന്ന സ്ത്രീകളുടെ ശിരോഭൂഷണത്തിന്നായും മററും മാത്രം ഇന്ത്യയിൽ യാതൊരു ജീവിക്കും ഒരിക്കലും പ്രാണവേദന അനുഭവിക്കേണ്ടിവന്നിട്ടില്ല. ഇന്ത്യയിൽ മിക്ക ഭവനങ്ങളിലും പ്രാവ് മുതലായ പക്ഷികൾക്കു സുഖവാസം ചെയ്യുന്നതിന്നു കൂടുകളും മററും പുരമുകളിൽ തീൎത്തുവെക്കാറുണ്ട്. അവൎക്ക് അല്ലാല്ലം ധാന്യങ്ങൾ ഇടക്കിടക്കു വിതറികൊടുക്കുന്നതിൽ മാതാപിതാക്കന്മാർ തങ്ങളുടെ കുട്ടികളെ പ്രോത്സാഹിപ്പിക്കാറും ഉണ്ട്. ചെറിയ കുട്ടികൾക്ക് അമ്മമാർ ചോറുകൊടുക്കുന്ന അവസരങ്ങളിൽ അടുത്തുവരുന്ന കാക്കകൾക്കും കൂടി കുറേശ്ശ കൊടുക്കുന്നതിന്ന് ആ ചെറിയ കുട്ടികൾപോലും അസ്പഷ്ടവാക്കുകൾ പറഞ്ഞു ചൂണ്ടിക്കാണിക്കുന്നത് എന്റെ അനുഭവത്തിൽ പെട്ടിട്ടുള്ള ഒരു സംഗതിയാകുന്നു. ചെറുപക്ഷികളുടെ മുട്ടകൾ കക്കുന്നതിന്നോ അവയെ കല്ലെറിഞ്ഞോ മററോ ഉപദ്രവിക്കുന്നതിന്നോ, ഹിന്ദുബാലന്മാർ ഒരിക്കലും തുനിയുന്നതല്ല. വാസ്തവത്തിൽ പക്ഷിമൃഗാദികളെ പിടിച്ച് ഇണക്കി കൂട്ടിൽ വളൎത്തുന്നതു തന്നെ മിക്ക ഹിന്ദുക്കൾക്കും വിരോധമാകുന്നു. ഭൂതദയാമാത്രത്താൽ പ്രേരിതന്മാരായി പല ഹിന്ദുക്കളും പണം കൊടുത്തും മററും, മററുള്ളവർ തടവുകാരാക്കിയിരിക്കുന്ന പക്ഷികളെ സ്വതന്ത്രരാക്കുന്നതു സൎവ്വസാധാരണയാണ്. അത്രക്കുണ്ട് ഇന്ത്യയിൽ ഭൂതദയക്ക് ശക്തിയും പ്രചാരവും.

പാമ്പുകളും സൎപ്പങ്ങളും തീരെ ഉപദ്രവം ചെയ്യാത്ത ജന്തുക്കളല്ല തീൎച്ചതന്നെ. സൎപ്പദംശനത്താൽ ഉണ്ടാകുന്ന മരണങ്ങൾക്കും ഇന്ത്യയിൽ അവസാനമില്ല. എന്നിട്ടുംകൂടി സൎപ്പങ്ങളെ എത്ര ദയയോടുകൂടിയാണ് ഹിന്ദുക്കൾ കരുതിപ്പോരുന്നത്. വീടുകളുടെ മുറാങ്ങളിലും, എന്നുവേണ്ട, സ്വന്തം ശയനമുറികളിലും കൂടി അപൂൎവ്വം ചിലപ്പോൾ കാണപ്പെടുന്ന സൎപ്പങ്ങളെ ഒരിക്കലും കഷ്ടം ഉപദ്രവിക്കാതെ പതുക്കെ ആട്ടി അകലത്താക്കുകയാണ് നാം ചെയ്തുവരുന്നത്. വീട്ടിനടുത്തു കാണപ്പെടുന്ന സൎപ്പങ്ങളെ സാവധാനത്തിൽ ആട്ടി മൺ

കടങ്ങളിലാക്കി ദൂരെ കാടുകളിൽ കൊണ്ടു
വിടുന്ന സമ്പ്രദായം നമുക്കു നിത്യപരിച
യമുള്ളതാണല്ലോ.

ഹിന്തുക്കളുടെ അപാരമായ ഭൂതദയ
ക്ക് ഉത്തമമായ ദൃഷ്ടാന്തം അവർ പശു
ക്കളോടു കാണിച്ചുപോരുന്ന സ്നേഹവാത്സ
ല്യമാകുന്നു. ഗോവധം ബ്രഹ്മഹത്യയെ
പ്പോലെതന്നെ അശേഷം ക്ഷന്തവ്യമ
ല്ലാത്ത പാപമെന്നു വിശ്വസിക്കപ്പെടുന്നു.
പശുക്കളെ സ്വന്തം മാതാവിനെപ്പോലെ
ഹിന്തുക്കൾ ഗണിച്ചുവരുന്നു. ഊമകളാ
യ മൃഗങ്ങളോടു മനുഷ്യർക്കു സഹജീവിസ്നേ
ഹമുണ്ടാകാണമെന്ന് ഇതിൽനിന്ന് സ്പഷ്ടമാ
കുന്നു. ഹിന്തുശാസ്ത്രജ്ഞന്മാർ പശുവി
ന്നു, ഹനിക്കപ്പെടുവാൻ വയ്യാത്തത് എ
ന്നർത്ഥമായ 'അഹന്യ' എന്നു പേർ കൊ
ടുത്തിട്ടുണ്ട്. മനുഷ്യർക്ക് ഏററവും ഉപ
യോഗമുള്ള ഈ വിശിഷ്ടജീവിയുടെ സ്വ
ജീവസംരക്ഷണത്തിന്നുവേണ്ടി എന്തുംചെ
യ്യാൻ അവർ എപ്പൊഴും ഒരുക്കമാണ്.
അവയെ നിഷ്ഠുരത്വം ഉപദ്രവിക്കുന്നവ
രോട് അവയുടെ ജീവനെ യാചനകൊ
ണ്ടൊ, ശക്തികൊണ്ടൊ, വീണ്ടെടുക്കുവാ
നും ഇപ്പൊഴും ഹിന്തുക്കൾ സദാ സന്നദ്ധ
ന്മാരാണ്. ഗോവധത്താൽ ഒരു ഹിന്തു
തന്റെ സമുദായത്തിൽനിന്നു ബഹിഷ്കരി
ക്കപ്പെടുന്നു. കേവലം സസ്യഭുക്കുകളല്ലാ
ത്ത ഹിന്തുക്കളുംകൂടി 'ഗോമാംസം' എന്നു
കേട്ടാൽ ചെവി രണ്ടും പൊത്തി കാടാതി
രിക്കയില്ല. ഗോമാംസഭക്ഷണംകൊണ്ട്
ഒരു ഹിന്തുവിന്റെ ജാതി പൊയ്പ്പോകുന്നു.
ഒരു പച്ചുതം കടയാക്കിപ്പിടിച്ചിട്ടും കൂടി ഭ
ഗവാൻ ശ്രീകൃഷ്ണൻ ഗോരക്ഷചെയ്തിട്ടുണ്ട്.
പശുക്കളോടു ഭക്തിസ്നേഹബഹുമാനങ്ങൾ
ഉള്ള ഹിന്തുക്കളും, അതൊന്നുമില്ലാത്ത അ
ന്യമതസ്ഥന്മാരും തമ്മിൽ ഈ ഒരു ഒററ
കാരണത്തിന്മേൽ മാത്രം ഭയങ്കരങ്ങളായ
കലഹങ്ങൾ ഉണ്ടായിട്ടുള്ളതിന്നു ചരിത്ര
ലക്ഷ്യങ്ങൾ ധാരാളം ഉണ്ട്. അബലക
ളേയും തീർത്ഥയാത്രക്കാരെയും ശത്രുക്കളിൽ
നിന്നു രക്ഷിക്കുന്നതിന്നു യൂറോപ്പിലെല്ലാം
മദ്ധ്യകാലങ്ങളിൽ 'നൈററ് എറൻറ്സ്'
(Knight Errants) എന്നു വിളിക്കപ്പെട്ടി
രുന്ന ഒരു വർഗ്ഗം യോദ്ധാക്കന്മാരുണ്ടായി
രുന്നു. അക്കാലങ്ങളിലും അതിന്നു മുമ്പും
ഇന്ത്യയിൽ ഉണ്ടായിരുന്ന ധീരോദാത്ത
ന്മാരായ ഹിന്തുയുവാന്മാർ ഗോരക്ഷണ
ത്തിന്നാണ് ധൈര്യത്തോടും സമത
സ്നേഹത്തോടുംകൂടി പ്രയത്നിച്ചിട്ടുള്ളത്.
ബ്രിട്ടീഷുചക്രവർത്തിയുടെ കീഴിലായതിന്നു
ശേഷം കൂടി ഇന്ത്യയിൽ ഗോവധം സൎക്കാ
രിനാൽ വിരോധിക്കപ്പെട്ടിരിക്കുന്നു. മിക്ക
പുരാണഹിന്തുരാജാക്കന്മാരുടെയും നാണ്യ
മുദ്രകളും കൊടിയടയാളങ്ങളും പശുക്കളാ
യിരുന്നു. ഒരു ഹിന്തുവിന്റെ നിലയിൽ
തനിക്കുള്ള കർത്തവ്യകർമ്മങ്ങളിൽ ഒട്ടും അ
പ്രധാനമല്ലാത്തതു ഗോരക്ഷണമാണെ
ന്ന്, പാശ്ചാത്യപരിഷ്കാരത്തിന്നു പ്രചാ
രം സിദ്ധിച്ചിട്ടുള്ള ഇക്കാലത്തുകൂടി, പ്രവൃ
ത്തികൊണ്ടില്ലെങ്കിൽ വാക്കുകൊണ്ടെങ്കി
ലും, ഒരു ഹിന്തുയുവാവു പ്രത്യക്ഷപ്പെടുത്താ
തിരിക്കയില്ല.

ഇതിലുമധികം അത്ഭുതം തോന്നത്ത
ക്ക സംഗതികൾ ഇനിയുമുണ്ട്. ദിവസേന
പ്രഭാതത്തിൽ ചിലർ ഉറുമ്പിൻകൂട്ടിലും മ
ററും ധാന്യങ്ങൾ വിതറാറുണ്ട്. പുഴകളി
ലും കുളങ്ങളിലും ഉള്ള മത്സ്യങ്ങൾക്ക് ഓ
രോ വഴിപാടായി ഊട്ടുകഴിയ്ക്കുന്നത് എല്ലാ
വർക്കും അനുഭവമുള്ളതായിരിയ്ക്കും. ദേവാല
യങ്ങളിൽ പ്രദക്ഷിണം വെയ്ക്കുന്ന വൃദ്ധന്മാ
രും വൃദ്ധകളും തങ്ങളുടെ ചവിട്ടേററു ഉറു
മ്പുമുതലായ വല്ല ചെറുജന്തുക്കളും ചത്തു
പോയാലോ എന്നു ഭയപ്പെട്ടു വളരെ ജാഗ്ര
തയോടുകൂടി നിലത്തുനോക്കി നടക്കുന്നതു
ഞാൻ പലപ്പോഴും കണ്ടിട്ടുണ്ട്. തന്റെ
സ്വന്തം ഭവനത്തിന്റെ ഒരു മൂലയ്ക്കൽ ഉ
ണ്ടായിരുന്ന കടന്നൽക്കൂടിന്നു തീ കൊടു
ത്ത്, അവയെ നശിപ്പിക്കേണ്ടത് ആവശ്യ
വും അങ്ങിനെ ചെയ്യാതിരിക്കുന്നതു ആപ
ൽക്കരവും ആണെന്നു കണ്ടവരെല്ലാം തീ
ർത്തുപറഞ്ഞിട്ടും, അതു ജന്തുഹിംസയാക
യാൽ മാത്രം അപ്രകാരം പ്രവൃത്തിക്കാതി
രുന്ന ഒരു തറവാട്ടമ്മയെക്കുറിച്ചു ഞാൻ കേ
ട്ടിട്ടുണ്ട്. "നിങ്ങൾ സുഖമായി [illegible]ക്കുകയും

മററുള്ളവയെ അപ്രകാരം ചെയ്യാൻ അനുവദിക്കയും ചെയ്യ് എന്നാണെന്നു തോന്നുന്നു ഹിന്ദുനീതിശാസ്ത്രങ്ങളിലെ ഗൂഢതത്വം.

ഹിന്ദുപുരാണങ്ങളിലും ചരിത്രങ്ങളിലും നോക്കിയാൽ, എത്രയും കഷ്ടപ്പെട്ട് നിരാശന്മാരായ അവസരങ്ങളിൽ പോലും, ഹിന്ദുക്കൾ സാധാരണ ഭൂതദയ വിട്ടു പ്രവൃത്തിക്കാറില്ലെന്നുള്ളതിന്നു ധാരാളം ദൃഷ്ടാന്തങ്ങൾ കാണാവുന്നതാണ്. തന്റെ പട്ടിയോടുകൂടിയല്ലാതെ വിമാനത്തിൽ കേറുകയില്ലെന്നു ശഠിച്ച ധൎമ്മപുത്രരുടെ കഥ എല്ലാവരും കേട്ടിരിക്കുമല്ലോ. ഇപ്രകാരമുള്ള അനേകം കഥകൾ ഉണ്ട്. അവയെല്ലാം അങ്ങിനെതന്നെ വിശ്വസിക്കണമെന്നു ഞാൻ പറയുന്നില്ല. എങ്കിലും ഹിന്ദുക്കൾക്ക് ഭൂതദയയും സഹജീവിസ്നേഹവും എത്ര വളരെ ഉണ്ടായിരുന്നു എന്നു ഈ കഥകളിൽനിന്നു അനുമാനിക്കാമെന്നു ഞാൻ വിശ്വസിക്കുന്നു.

പക്ഷിമൃഗാദികളുടെ ഓരോ നടവടിവിശേഷങ്ങളെക്കുറിച്ചു വിസ്തരിച്ചു എഴുതപ്പെട്ടിട്ടുള്ള കഥകളും മററും ഹിന്ദുസാഹിത്യത്തിൽ ധാരാളം ഉണ്ട്. മൃഗകഥകളുടെ (Beast Tales) ഉത്ഭവംതന്നെ ഇന്ത്യയിൽനിന്നാകുന്നു. പതിനേഴാം നൂററാണ്ടിൽ യൂറോപ്പിലേക്കു വലിയ തത്വജ്ഞാനിയായിരുന്ന 'ഡെസ്കാർട്ട്' (Descartos) 'മൃഗങ്ങളെല്ലാം സുഖദുഃഖങ്ങളും വേദനയും അറിയുന്നതിന്നു ശക്തിയില്ലാത്ത വെറും 'ജീവയന്ത്രങ്ങൾ' ആണെന്നു പ്രസംഗിച്ചിരുന്നു. അദ്ദേഹത്തിന്റെ ശിഷ്യന്മാരിൽ ഒരുവൻ ഒരിക്കൽ ഒരു നായയെ കലശലായി പ്രഹരിച്ചു. അതു നിലവിളി കൂട്ടുവാൻ തുടങ്ങിയപ്പോൾ അടുത്തു നിന്നിരുന്ന ഒരു സ്നേഹിതനോടു ഇപ്രകാരം പറഞ്ഞു. അതു വെറുതേ നിലവിളിക്കുന്നതാണ്. കസേര മേശ മുതലായ വസ്തുക്കളെപ്പോലെ അതിന്നും വേദന അറിയുന്നതിന്നു ശക്തിയില്ല. ജീവനുണ്ടെന്നുമാത്രമേ ഉള്ളു. ഇപ്രകാരമുള്ള സംഗതികൾ പഠിച്ചു വളൎന്നിട്ടുള്ള ബാലന്മാൎക്കു ഒരുസമയം ഭൂതദയയും സഹജീവിസ്നേഹവും ഇല്ലെങ്കിൽ അശേഷം അത്ഭുതപ്പെടുവാനില്ല. കുട്ടികളുടെ മനസ്സിൽ ഭൂതദയയും ജന്തുസ്നേഹവും ഉറപ്പിച്ചു വളൎത്തുന്നതിന്നു 'മൃഗകഥകൾ' എത്രമാത്രം ഉപകരിക്കുമെന്നു നമുക്കു വേണ്ടപോലെ അനുഭവമായിട്ടുണ്ട്. പക്ഷികളും മൃഗങ്ങളും വെറും യന്ത്രങ്ങളല്ലെന്നും, അവക്കും മനസ്സും ശരീരവും സുഖദുഃഖങ്ങളും, സുഖദുഃഖവിവേചനശക്തിയും ഉണ്ടെന്നും മൃഗകഥകൾ കുട്ടികളെ പഠിപ്പിക്കുന്നു. ആ പാഠം അവർ ഒരിക്കലും മറക്കാതിരിക്കയും ചെയ്യുന്നു. ഭൂതദയ ഉണ്ടാകേണമെങ്കിൽ ഈ അറിവും ധാരണയും അത്യന്താപേക്ഷിതമാണെന്നു പറയേണ്ടതില്ലല്ലോ.

'മൃഗകഥകളുടെ' ഉത്ഭവം ഇന്ത്യയിൽനിന്നാണെന്നു ഞാൻ മുമ്പു പ്രസ്താവിച്ചുവല്ലോ. 'പഞ്ചതന്ത്രകഥകൾ' ആണ് ആദ്യത്തെ മൃഗകഥകൾ. മിക്ക ഭാഷകളിലേക്കും പഞ്ചതന്ത്രം തൎജ്ജമ ചെയ്യപ്പെട്ടിട്ടുണ്ട്. പാശ്ചാത്യരാജ്യങ്ങളിലെല്ലാം 'ഈസോപ്പിന്റെ കഥകൾ' എന്ന പേരുകൊണ്ടു അറിയപ്പെടുന്ന പുസ്തകം വാസ്തവത്തിൽ നമ്മുടെ പഞ്ചതന്ത്രകഥകളാണെന്നു വിശ്വസിക്കുന്നതിൽ വലിയ അബദ്ധമുണ്ടെന്നു തോന്നുന്നില്ല. കാലദേശാവസ്ഥകൾക്കു അനുഭാനുസാരമായ ചില മാററങ്ങൾ, പഞ്ചതന്ത്രം, ഈസോപ്പിന്റെ കഥകളായി പരിണമിച്ചപ്പോൾ അതിന്നു വന്നിട്ടുണ്ടെന്നു സമ്മതിക്കുന്നതിന്നും വിരോധമില്ല. ഇന്ത്യയിലല്ലാതെ 'ഡെക്കാർട്ടി'യെപ്പോലുള്ള തത്വജ്ഞാനികളുടെ രാജ്യങ്ങളിൽ ഇത്തരം ഒരു ഗ്രന്ഥമുണ്ടാകുന്നത് കുറച്ചു അസംഭാവ്യമാണെന്നു വിശ്വസിക്കേണ്ടിവരുന്നു. സ്നേഹവാത്സല്യങ്ങളോടുകൂടി പക്ഷിമൃഗാദികളുടെ നടവടിക്രമങ്ങളെ സൂക്ഷ്മമായി പരിശോധിക്കുന്നതുകൊണ്ടല്ലാതെ ഇപ്രകാരം സാരഗൎഭങ്ങളായ കഥകൾ എഴുതുവാൻ ഒരുവനു തീരെ സാധിക്കുന്നതല്ല. മൃഗപക്ഷികളെല്ലാം വെറും ജീവയന്ത്രങ്ങളാണെന്നോ, ഈ ഭൂമിയിലുള്ള സകല ചരാചരങ്ങളേ

യും മനുഷ്യരുടെ സുഖനിവൃത്തിയ്ക്കുവേണ്ടി മാത്രം സൃഷ്ടിച്ചിട്ടുള്ളതാണെന്നോ, മറ്റോ വിശ്വസിച്ച്, അവററ അനാവശ്യമായും മനഃപൂർവ്വമായും ഉപദ്രവിയ്ക്കുകയും മുതിപ്പെടുത്തുകയും ചെയ്യുന്ന ജനങ്ങൾക്ക് ഇത്തരം ഗ്രന്ഥങ്ങൾ നിർമ്മിക്കുന്നതിന്നു മാത്രം ഭൂതദയയോ ജന്തുപ്രീതിയോ ഉണ്ടായിക്കൂടാത്തതാകുന്നു. അതാണ് 'മൃഗകഥ'കളുടെ തുടക്കം ഇന്ത്യയിൽനിന്നാണെന്നു വിശ്വസിക്കുന്നതിന്നു കാതലായ കാരണമായി ഞാൻ കരുതുന്നത്.

ഹിന്തുശാസ്ത്രജ്ഞന്മാർ 'ആത്മാവി'നെക്കുറിച്ചു വിശ്വസിച്ചു പഠിപ്പിച്ചുവന്നിട്ടുള്ള അഭിപ്രായങ്ങളും സംഗതികളും കൂടി ഇന്ത്യയിൽ ഭൂതദയയുടെ പ്രചാരത്തെ സഹായിച്ചിട്ടുണ്ട്. മൃഗങ്ങൾക്കും ആത്മാവുണ്ടെന്നും ആത്മികജ്ഞാനത്തിന്റെ വളർന്നയാൽ ഉണ്ടാകുന്ന ഗുണകരങ്ങളായ പല മാററങ്ങളും കഴിഞ്ഞ് ആ ആത്മാവുതന്നെ അടുകുന്ന ഒടുവിൽ മനുഷ്യാത്മാവായി തീരുന്നതെന്നും ആണല്ലോ ഹിന്തുക്കളുടെ വിശ്വാസം. 'ഡാർവിൻ' എന്ന പാശ്ചാത്യ ശാസ്ത്രപണ്ഡിതൻ ഈയിടെ മാത്രം കണ്ടുപിടിച്ചിട്ടുള്ള 'ഇവല്യൂഷ്യൻ' എന്ന ഉല്പത്തിക്രമത്തെത്തന്നെ അല്ലയോ വളരെ നൂററാണ്ടുകൾക്കുമുമ്പു ഹിന്തുതത്വജ്ഞാനികൾ അവരുടെ പുനർജ്ജന്മവാദംകൊണ്ടു തെളിയിച്ചിട്ടുള്ളതെന്നു സംശയിയ്ക്കേണ്ടിവരുന്നു. മൃഗങ്ങൾക്കും തങ്ങളെപ്പോലുള്ള ആത്മാവുണ്ടെന്നുള്ള വിശ്വാസം ഹിന്തുക്കളുടെ ഇടയിൽ ഭൂതദയ വർദ്ധിക്കുന്നതിന്നും, സകല ജീവജാലങ്ങളേയും സമത്വസ്ഥിതിയിൽ ഐക്യതയിൽ കൊണ്ടുവരുന്നതിന്നു സഹായിക്കുന്നതിന്നും, ബലവത്തരമായ കാരണമായിത്തീർന്നു.

മനുഷ്യരും മൃഗങ്ങളും തമ്മിൽ അസാമാന്യമായ അന്തരമില്ലെന്നു ഹിന്തുക്കളെ ബോദ്ധ്യപ്പെടുത്തുവാൻ ഉതകിയ മറെറാരു സംഗതി വിഷ്ണുഭഗവാന്റെ ദശാവതാരകഥകളാകുന്നു. ഭഗവാന്റെ അവതാരങ്ങളിൽ ചിലതു മത്സ്യം, കൂർമ്മം, വരാഹം മുതലായ ജന്തുക്കളായിട്ടാണല്ലോ. ശ്രീകൃഷ്ണനായും ശ്രീരാമനായും അവതരിച്ചിട്ടുള്ള ദിവ്യചൈതന്യമൂർത്തിതന്നെ മത്സ്യമായും ആമയായും അവതരിച്ചിട്ടുണ്ടെങ്കിൽ, അദ്ദേഹം മനുഷ്യരും ഇതരജീവികളും തമ്മിൽ ഗണിയ്ക്കപ്പെടുവാൻ പാടില്ലാത്ത അന്തരമില്ലെന്നു തെളിയിക്കുകയും, ജീവലോകത്തിന്റെ ഐക്യതയെ സ്ഥിരപ്പെടുത്തുകയും അല്ലേ ചെയ്യുന്നത്? ഇങ്ങനെയുള്ള ദിവ്യതത്വങ്ങളടങ്ങിയ പുരാണങ്ങൾ വായിക്കുന്ന ഹിന്തുക്കൾക്ക് എങ്ങിനെ ആണ് ഭൂതദയ, സഹജീവിസ്നേഹം മുതലായ വിശിഷ്ടമനോവ്യാപാരങ്ങൾ ഇല്ലാതെ വരുന്നത്.

സസ്യഭുക്കാവുന്നതാണ് ഭൂതദയയുടെ ഏകദേശം ഒരു പരമകാഷ്ഠയായി ഗണിച്ചുവരുന്നത്. ഒരുത്തൻ ഒരു യോഗിയോ, വേദാന്തിയോ ആകുന്നതിന്നു തുടങ്ങുമ്പോൾ, അവൻ മാംസഭുക്കായിരുന്നുവെങ്കിൽ, തീരെ സസ്യഭുക്കായിത്തീരുന്നതാണ് ഒന്നാമത്തെ പടവ്. നമുക്കു യഥേഷ്ടം കൊന്നുതിന്നുന്നതിന്നുള്ള ജന്തുക്കളാണ് ആടുമാടുകളെല്ലാമെന്നു വിശ്വസിക്കുന്ന കാലത്തോളം അവയോടു യഥാർത്ഥമായ സ്നേഹവും ദയയും ഉണ്ടാകുമോ എന്നു സംശയമാണ്. 'ഭോക്താക്കൾ നിങ്ങളും ഭോജനം ഞങ്ങളും, ഓർത്താൽ സഖിത്വമുണ്ടാകുമോ' എന്നു പഞ്ചതന്ത്രക്കാരൻ പറഞ്ഞിട്ടുള്ളതു ഇവിടെ ഓർക്കേണ്ടതാകുന്നു. ഇതാണ് മാംസഭക്ഷണവും ഭൂതദയയും ഒന്നിച്ചു ഒരേടത്തുണ്ടാകുന്നത് അസംഭാവ്യമാണെന്നു പറയുന്നതിന്റെ താല്പര്യം.

ഇനിയും വിസ്തരിച്ചു പ്രബന്ധം ദീർഘിപ്പിക്കുന്നില്ല. കണ്വൻ മുതലായ ദിവ്യർഷിമാരുടെ ആശ്രമങ്ങളിൽ പശു, മാൻ, പുലി, സിംഹം, മനുഷ്യർ ഇവയെല്ലാം സഹോദരഭാവത്തോടുകൂടി സുഖവാസം ചെയ്തിട്ടുണ്ടെന്നു പുരാണങ്ങളിൽ പ്രസ്താവിച്ചുകാണുന്നു. 'ഐഡ്ലാണ്ട്' മുതലായ രാജ്യങ്ങളിൽ കപ്പൽ സഞ്ചാരികൾ ആദ്യം ചെന്ന കാലത്തു— അക്കാലത്തു

അവിടെ വേറെ മനുഷ്യരില്ല— അവിടെ കടൽക്കരയിൽ കണ്ട ജന്തുക്കളൊന്നും അവരെക്കണ്ടു ഭയപ്പെട്ട് ഓടിപ്പോയില്ലെന്നും പിൻകാലങ്ങളിൽ ഓരോ ആവശ്യങ്ങൾക്കായി അവയെ മനുഷ്യർ വേട്ടയാടാൻ തുടങ്ങിയപ്പോഴാണ് അവ മനുഷ്യരെ വെറുക്കുവാൻ തുടങ്ങിയതെന്നും, ഇപ്പോൾ ഒരു കപ്പലിൻെറ നിഴലെങ്ങാനും സമുദ്രത്തിൽ കണ്ടാൽ അവയെല്ലാം ആബാലവൃദ്ധം ഓടി ഒളിച്ചു കളയുമെന്നും മററുമുള്ള സംഗതികൾ ഇവിടെ പ്രസ്താവയോഗ്യമാണ്. ഇതിൽനിന്നു മനുഷ്യരും ഇതരജീവികളും തമ്മിൽ ഇപ്പോഴുള്ള സംബന്ധം മുഴുവനും പ്രകൃത്യാ ഉള്ളതല്ലെന്നും കുറെയെല്ലാം മനുഷ്യരുടെ തന്നിഷ്ടം പ്രമാണിച്ചുള്ള നിഷ്ഠുരതയുടെ ഫലമാണെന്നും ഊഹിക്കാവുന്നതാണ്. അതു ശരിയാണെങ്കിൽ ആ ബന്ധത്തിലുള്ള ദോഷങ്ങളെല്ലാം പരിഹാര്യങ്ങളുമായിരിക്കണം. മേൽപറയപ്പെട്ട സംഗതികളുടെ ഗൂഢതത്വം മനസ്സിലാക്കി, അതുപ്രകാരം ശരിയാംവണ്ണം അനുഷ്ഠിക്കുന്നതായാൽ, പുരാണങ്ങളിൽ വിവരിച്ചിട്ടുള്ള വിധം വിസ്മയനീയമായ ഒരു ക്ഷേമാവസ്ഥ എന്തുകൊണ്ടു സംഭവിച്ചുകൂടാ എന്നു എനിക്കു പലപ്പോഴും തോന്നീട്ടുണ്ട്. അതു തീരെ അസാദ്ധ്യമല്ലെങ്കിൽ ശീഘ്രയായും അതുതന്നെ ആയിരിക്കണം പ്രപഞ്ചശക്തിയുടെ പരമമായ പരിണാമം. ആ ഉന്നതപദവിയെ ഉദ്ദേശിച്ചു സകലരും പരിശ്രമിക്കേണ്ടതാണെന്നു ഞാൻ വിചാരിക്കുന്നു. ഭൂമി മുഴുവനും കണ്വമഹർഷിയുടെ ആശ്രമംപോലെ ആയിത്തീരുന്ന ഒരു കാലമുണ്ടെങ്കിൽ, അന്നു, പരമകാരുണികനായ ജഗദീശ്വരന്നു പ്രപഞ്ചസൃഷ്ടിയിൽനിന്നുള്ള സംതൃപ്തിയും കൃതാർത്ഥതയും പരിപൂർണ്ണമാകുമെന്ന് ആശിക്കുവാൻ അവകാശമുണ്ട്. ജൂതന്മാരും, ക്രിസ്ത്യാനികളും ഒരുപോലെ വിശ്വസിക്കുന്ന 'ഐസായ' എന്നപുരാതന ജൂതതത്വജ്ഞാനിയും ഇപ്രകാരമുള്ള ഒരു കാലത്തെ കുറിച്ചു പ്രസ്താവിച്ചിട്ടുള്ളതുകൊണ്ടു മിക്ക മതക്കാരും ഇങ്ങിനെയുള്ള ഒരു പരമാവസാനത്തെക്കുറിച്ചു വിശ്വസിക്കുന്നതായി തെളിയുന്നുണ്ടല്ലൊ. ഈ അവസാനഗുണോൽകർഷത്തെ ഉദ്ദേശിച്ചു കഴിയുന്നതു പ്രവൃത്തിച്ചു കൃതാർത്ഥത നേടുന്നതിന്നു സകലരും ഉത്സാഹിക്കേണ്ടതാകുന്നു.

---

# സന്തകു എന്ന മഹാൻെറ

## ജീവചരിത്രവും മതവിശ്വാസവും ഉപദേശങ്ങളും.

---

(കെ. കുഞ്ഞുണ്ണിനായർ ബി. എ. ബി. എൽ)

സന്തകുപറഞ്ഞു 'നിങ്ങൾ അതു വാങ്ങാൻ മടിക്കരുത്. ഞാൻ വളരെ ആളുകളെക്കൊണ്ടു പണി എടുപ്പിച്ചിട്ടുണ്ട്. യാതൊരു യോഗ്യതയും ഇല്ലാത്ത ഒരുവന്നു ഒരാലോചനയും കൂടാതെ ഞാൻ സമ്മാനം കൊടുക്കുമെന്നു നിങ്ങൾ വിചാരിക്കുന്നുവോ? നിങ്ങൾ എൻെറ ശ്രദ്ധയെ ആകർഷിക്കാൻ ഒരു ശ്രമവും ചെയ്തിട്ടില്ലെങ്കിലും ഞാൻ കുറെ കാലമായി നിങ്ങൾ പണി എടുക്കുന്നതു നോക്കി നിന്നിരുന്നു. കുറച്ചു സമയത്തിന്നുള്ളിൽ അധികം പണി എടുത്തതായി കാട്ടിക്കൂട്ടുവാൻ വേണ്ടി മിക്ക വേലക്കാരും എളുപ്പമുള്ള ജോലികൾ തിരഞ്ഞെടുത്തു മററുള്ളവർ ഒഴിച്ചു കരുതുന്നതും കുറിയും വേരും പുഴക്കിക്കളയുന്നതുമായ ജോലിയിലേപ്പെട്ടു നിങ്ങൾ ഇടവിടാതെ പണി എ

ടുത്തുവന്നു. വാൎദ്ധക്യം നിമിത്തം തനിക്കു നല്ലൊരു വേലക്കാരന്റെ പണി എടുക്കാൻ കഴിയുന്നതല്ലെന്നും സമയം വെറുതെ കളവാൻ പാടില്ലെന്നും വിചാരിച്ചു നിങ്ങൾ അനദ്ധ്യായം കൂടാതെ പണി എടുത്തിരുന്നു. നിങ്ങൾ അനവധി കുററികൾ പുഴക്കിക്കളഞ്ഞിട്ടുണ്ട്. നിങ്ങൾ അങ്ങിനെ ചെയ്തതുകൊണ്ടാണ് കാട് ഇത്ര വേഗം തെളിയിക്കാൻ ഞങ്ങൾക്കു കഴിഞ്ഞത്. നിങ്ങൾ ചെയ്ത അഭിപ്രായത്തെ ഞാൻ അറിഞ്ഞ് നിങ്ങളെ സമ്മാനിക്കാതെ മററുള്ളവരുടെ കൂട്ടത്തിൽ തന്നെ നിങ്ങളേയും ഗണിക്കുന്നതായാൽ ബാക്കിയുള്ളവൎക്കു തങ്ങളുടെ ശക്തിക്കൊത്തവിധം പ്രയത്നം ചെയ്വാൻ എന്തു പ്രോത്സാഹനമാണ് ഉണ്ടാകുന്നത്? നിങ്ങളുടെ ദാരിദ്ര്യംകൊണ്ടു കുറച്ചു പണം സമ്പാദിക്കാൻ വേണ്ടിയാണ് ഇവിടേക്കു വന്നതു എന്നു നിങ്ങൾ പറയുന്നു. എന്നിട്ടും നിങ്ങളുടെ അദ്ധ്വാനത്തിന്നനുരൂപമായ ഒരു സമ്മാനം ഞാൻ തരുമ്പോൾ നിങ്ങൾ വാങ്ങുന്നതുമില്ല. നിങ്ങളുടെ സത്യസന്ധതയും നിഷ്കപടതയും കണ്ടു ഈശ്വരൻ കനിഞ്ഞു നിങ്ങൾക്കു തന്ന സമ്മാനമാണെന്നു കരുതി നിങ്ങൾ ഇതു സ്വീകരിച്ചാലും. നിങ്ങളുടെ സ്ഥിതി നന്നാക്കുന്നതിന്നും നിങ്ങളുടെ വയസ്സു കാലത്തേക്കു ഒരു മൂലധനവുമായും നിങ്ങൾ ഈ പണം സ്വീകരിക്കുന്നതായാൽ എനിക്കു വളരെ സന്തോഷമുണ്ടാവുന്നതാണ്.'

ആനന്ദഭരിതനായ ആ കിഴവന്റെ സന്തോഷാശ്രുക്കൾ അവന്റെചുക്കിച്ചുളിഞ്ഞ കവിൾത്തടങ്ങളിൽ കൂടി ധാരമുറിയാതെ ഒഴുകിത്തുടങ്ങി. തൊണ്ട ഇടറി തന്റെ കൃതജ്ഞതാസൂചകമായ ഒരു വാക്കു പോലും പറയാൻ കഴിയാതെ അവൻ കൈ കൂപ്പിക്കൊണ്ടു സന്തകുവിനെ താണു തൊഴുതു. പിന്നെ ആ സമ്മാനം സ്വീകരിച്ചു. ഭാഗ്യവശാൽ തനിക്കുസിദ്ധിച്ച ആ സമ്പത്തു കുഡുംബക്കാരോടുകൂടി അനുഭവിക്കാനായി അവൻ വീട്ടിലേക്കു പുറപ്പെട്ടു പോയി.

ഈ അവസരത്തിൽ ക്യൂബോ പ്രഭുവിന്റെ പരിചാരകന്മാരും ബഹുജനങ്ങളും ആ കിഴവന്റെ സ്വഭാവഗുണത്തെപ്പററി നല്ലവണ്ണം ഗ്രഹിപ്പാൻ കഴിഞ്ഞു. സന്തകു നല്ല ഉൾക്കാഴ്ചയുള്ളവനാണെന്നും അയാൾ ശിഷ്യന്മാരേയും നിൎവ്യാജമനസ്കന്മാരേയും പ്രോത്സാഹനം ചെയ്യുന്ന രീതി ഏററവും നല്ലതാണെന്നും അവൎക്കു വീണ്ടും ബോദ്ധ്യം വരികയും ചെയ്തു.

## VIII

സാക്കുരമാക്കിയിൽ മൂന്നു ഊരുകളുള്ളതിൽ യൊക്കോട്ട എന്ന ഊര് ഏററവും മോശസ്ഥിതിയിലായിരുന്നു. അതിൽ മുമ്പുണ്ടായിരുന്ന വീടുകളിൽ ഇപ്പോൾ പകുതി മാത്രമേ ശേഷിച്ചിരുന്നുള്ളു. ആ ഊരിലെ വയലുകളെല്ലാം കാടുപിടിച്ചു കിടന്നിരുന്നു. ഗ്രാമക്കാരിൽ മിക്കവരും ദാരിദ്ര്യത്തിൽ മുങ്ങിയിരുന്നു. സന്തകു അവരെ ഏററവും ദയവോടു കൂടി സംരക്ഷിച്ചുപോന്നു.

ആ ഊരിലെ അധികാരി എൻസോ എന്ന ഒരുവനായിരുന്നു. അവൻ സ്വതേ ഒരു സമൎത്ഥനല്ലായിരുന്നു എങ്കിലും വിശ്വാസയോഗ്യനും സത്യസന്ധനുമായിരുന്നു. കുറെ നൂററാണ്ടുകളായി അവന്റെ കുഡുംബക്കാരാണ് ആ ഊരിലെ അധികാരിസ്ഥാനം വഹിച്ചിരുന്നത്. അവരുടെ വീടു വളരെ ജീൎണ്ണസ്ഥിതിയിലായിരുന്നു. വീടു പുതുതായി പണിയിക്കുവാൻ വേണ്ടി എൻസോ വളരെക്കാലമായി സാമാനങ്ങൾ ശേഖരിക്കുകയും കുറേശ്ശെ കുറേശ്ശയായി പണം ശേഖരിക്കുകയും ചെയ്തിരുന്നു. വീട്ടുപണിക്കു വേണ്ട സംഖ്യയിൽ ഇരുപതു പൊന്നുറുപ്പിക ഇനിയും പോരാതിരുന്നതുകൊണ്ടു അവൻ ആ സംഖ്യ സന്തകുവിനോടു കടം ചോദിച്ചു.

സന്തകു പറഞ്ഞു. 'കഷ്ടം! കഠിനദാരിദ്ര്യത്തിൽ മുങ്ങിപ്പൊങ്ങുന്ന നിങ്ങളുടെ ഊരുകാൎക്കു ക്ഷേമം വരുത്താൻ സദാ ബദ്ധശ്രദ്ധനായിരിക്കേണ്ട നിങ്ങൾ സ്വന്തകുടുംബക്ഷേമം മാത്രം ഉദ്ദേശിച്ചു പ്രവൃത്തിക്കയാണോ വേണ്ടത്. അതു ശരിയാണെ

ന്നു നിങ്ങൾ വിചാരിക്കുന്നുവോ? ഗ്രാമകാൎയ്യങ്ങൾ നല്ലപോലെ നോക്കുകയും ഗ്രാമനിവാസികളെ നല്ലവണ്ണം ഭരിക്കുകയും തെറ്റിനടക്കുന്നവൎക്ക സദുപദേശംകൊടുത്തു നല്ലവഴിക്കു നടത്തിക്കുകയും ദുഷ്ടന്മാരെ ശാസിക്കുകയും മടിയന്മാരെ ഉത്സാഹിപ്പിക്കുകയും സാധുക്കളെ സഹായിക്കുകയും അനാഥകളെ ആശ്വസിപ്പിക്കുകയും ജനങ്ങൾ ദുൎന്നടപ്പുകളിൽ ഏൎപ്പെടാതെ നിയമങ്ങൾ അനുസരിച്ചു നടക്കുന്നുണ്ടോ എന്നു ദൃഷ്ടിവെക്കുകയും കൃഷികാൎയ്യങ്ങളിൽ അവരെക്കൊണ്ടു നല്ലവണ്ണം പരിശ്രമിപ്പിക്കുകയും നികുതി കൃത്യസമയത്തിൽ അവരെക്കൊണ്ടു അടപ്പിക്കുകയും സങ്കടക്കാരുടെ സങ്കടങ്ങൾക്ക് ഉപശാന്തിവരുത്തിക്കൊടുക്കുകയും ആണ് ഒരു ഗ്രാമാധികാരിയുടെ മുറകൾ. വളരെ തലമുറയായിട്ടു നിങ്ങളുടെ പൂൎവ്വന്മാർ ഈ ഊരിലെ അധികാരിസ്ഥാനം വഹിച്ചുവരുന്നു. അതിൻെറ ഭാവിശ്രേയസ്സു മുഴുവൻ നിങ്ങളെ അവലംബിച്ചാണ് ഇരിക്കുന്നത്. ജനങ്ങൾ കുഴിമടിയന്മാരായിത്തീൎന്നിരിക്കുന്നു. അവർ വലിയ ദാരിദ്ര്യത്തിലും ആയിരിക്കുന്നു. ചിലർ തീരെ ക്ഷയിച്ചുകൂട്ടത്തിലായി. വളരെ പേർ അവരുടെ ജന്മഭൂമിയായ ഈ ഊരുവിട്ടു അന്യദിക്കുകളിൽ പോയി അഹോവൃത്തി കഴിക്കുന്നു. വയലുകൾ മിക്കതും പാഴായിക്കിടക്കുന്നു. ആകേയുള്ള വീടുകളിൽ പകുതിയും ഇടിഞ്ഞുപൊളിഞ്ഞു കിടക്കുന്നു. ബാക്കിയുള്ള വീട്ടുകാൎക്ക് ഉപജീവനത്തിന്നു വഴിയില്ലാതേയും ഇരിക്കുന്നു. ഈ ഊരിൽനിന്നു വസൂലാവുന്ന നികുതി വളരെ ചുരുങ്ങിവന്നതുകൊണ്ട് ഉത്സുകുടുംബക്കാൎക്ക് അവരുടെ ആദായംകൊണ്ടു ചിലവിന്നു മതിയാവുന്നില്ല. വലിയ സംസ്ഥാനമായ ഷിമോസുക്രിയിൽ നിങ്ങളുടെ ഊരിനെപ്പോലെ ദാരിദ്ര്യം ബാധിച്ച ഊര് വേറെ ഒന്നുംതന്നേയില്ല. ഇതെല്ലാംകൊണ്ടും നിങ്ങളുടെ മനസ്സിന്നു വേദനയില്ലെങ്കിൽ ഗ്രാമാധികാരസ്ഥാനം വഹിപ്പാൻ നിങ്ങൾ അൎഹനല്ല. ഗ്രാമകാൎയ്യങ്ങൾ നല്ലവണ്ണം നടത്തിച്ചും വയലുകളെല്ലാം നല്ലവണ്ണം കൃഷി ചെയ്യിച്ചും ജനങ്ങൾക്കു ക്ഷേമം വരുത്തിയാൽ അതുകൊണ്ടുള്ള ഖ്യാതി ശരീയായിട്ടും ഗ്രാമാധികാരിക്കു കിട്ടുന്നതാണ്. എന്നാൽ നിലങ്ങൾ പാഴിലായിട്ടും ദാരിദ്ര്യം വൎദ്ധിച്ചു ജനങ്ങളുടെ ഇടയിൽ ദുൎന്നടപ്പു വൎദ്ധിച്ചും വന്നാൽ അതുകൊണ്ടുള്ള ദൂഷ്യവും അവനുതന്നെ ഇരിക്കുന്നതല്ലേ? ഇവിടത്തെ മോശസ്ഥിതി ഉടമസ്ഥനു വ്യസനകാരണമായിത്തീൎന്നിരിക്കുന്നു. അദ്ദേഹം വളരെ നാളായി അതിൻെറ സ്ഥിതി ഗുണപ്പെടുത്താൻ കഴിയുന്ന പ്രയത്നങ്ങളെല്ലാം ചെയ്തുനോക്കി എങ്കിലും എല്ലാം വൃഥാവിലായതേ ഉള്ളു. കടവിൽ അദ്ദേഹം ഒഡാവരപ്രഭുവിനോടു സഹായം അപേക്ഷിച്ചു. നിങ്ങളുടെ സ്ഥിതി നന്നാക്കാൻ ഒക്കുബോപ്രഭു പല വഴികളും നോക്കി എങ്കിലും ഊരുകാരുടെസ്ഥിതി മോശമായിത്തീൎന്നതേയുള്ളു. എൻെറ പ്രഭുവിൻെറ കല്പനപ്രകാരം ഞാൻ ഇവിടെ വന്നതിൻെറശേഷം ഈ ഊരിന്നും ജനങ്ങൾക്കും സമൃദ്ധിവരുത്താൻ വേണ്ടി രാപ്പകൽ ഒരുപോലെ അദ്ധ്വാനിച്ചിട്ടുണ്ടെന്നു നിങ്ങൾക്കു നല്ലവണ്ണം അറിയാമെല്ലോ. ജനക്ഷേമത്തെപ്പററി പ്രഭുവിന്നു അത്ര താല്പൎയ്യം ഉള്ളപ്പോൾ ഗ്രാമാധികാരിയായ നിങ്ങൾ ഇത്ര ഉദാസീനത കാണിക്കുന്നത് എന്തുകൊണ്ടാണ്? നിങ്ങൾ ദാക്ഷിണ്യമുള്ളവനായിരുന്നുവെങ്കിൽ പ്രഭുവിൻെറ ധൎമ്മശീലത കണ്ട് നിങ്ങളുടെ മനസ്സിളകുകയും പ്രജകൾക്കു ക്ഷേമം വരുത്താൻ ഉപേക്ഷകാണിച്ചതിനെക്കുറിച്ചും ഊര് ഇത്ര മോശസ്ഥിതിയിലാവാൻ അനുവദിച്ചതിനെക്കുറിച്ചും നിങ്ങൾ പശ്ചാത്താപപ്പെടുകയും ചെയ്യുമായിരുന്നു. നിങ്ങളുടെ ഏതാനും സ്വത്തുക്കൾ വിററു നിങ്ങളുടെ ചിലവുകൾ ഏററവും ചുരുക്കിപ്പിടിച്ചു കഷ്ടപ്പാടുകൾ സഹിക്കാൻ മുമ്പനായിനിന്നു നിങ്ങൾ നമ്മുടെ പ്രഭുവിൻെറ ക്ലേശങ്ങൾ ലഘൂകരിപ്പാനും ഗ്രാമാധികാരിയുടെ മുറകൾ ശരിയായി നടത്താനും ശ്രമി

ണ്ടുണ്ടതായിരുന്നു. ഇങ്ങിനെ സൂക്ഷിച്ചുവെച്ച പണംകൊണ്ടു നിങ്ങൾ സാധുക്കളെ സഹായിക്കുകയും തരിശായി കിടക്കുന്ന സ്ഥലങ്ങൾ കൃഷിക്കു ഉപയോഗപ്പെടുത്തുകയും മററനേകവിധത്തിൽ ഊരിന്റെ സ്ഥിതി നന്നാക്കാൻ പരിശ്രമിക്കുകയും ചെയ്യേണ്ടതായിരുന്നു.'

'അതിന്നുപകരം നിങ്ങളുടെ പുരാതനഭവനം പൊളിച്ച് നിങ്ങളുടെ സ്വന്തസുഖത്തിന്നുവേണ്ടി ഒരു പുതിയ ഭവനം കെട്ടുവാൻ നിങ്ങൾ ആഗ്രഹിക്കുന്നു. സ്വാത്മപരമായ ഈ ആഗ്രഹം നിറവേററാൻവേണ്ടി നിങ്ങൾ കടം വാങ്ങാനും ഇച്ഛിക്കുന്നു. ഇതു കുന്നിന്മേൽകുരു എന്ന കൂട്ടത്തിൽ ആവില്ലേ? ഇതിനെപ്പററി നമ്മുടെ പ്രഭു അറിഞ്ഞാൽ നിങ്ങൾ സ്വാമി ഭക്തിയുള്ളവനാണെന്നു അദ്ദേഹത്തിന്നു വിചാരിക്കാൻ വഴിയുണ്ടോ? ഇതു ഗ്രാമവാസികൾ അറിഞ്ഞാൽ നിങ്ങൾ അവരുടെ ശത്രുവാണെന്നു കരുതി അവർ ഈർഷ്യതയോടുകൂടി നിങ്ങളെ ദൂഷ്യം പറയാതിരിക്കുമോ? അപ്പോൾ നിങ്ങളുടെ പുതിയ ഭവനം എത്ര തന്നെ ഭംഗിയുള്ളതായിരുന്നാലും അതിൽ മനസ്സമാധാനത്തോടും സൌഖ്യത്തോടുംകൂടി നിങ്ങൾക്കു താമസിക്കാൻ കഴിയുമോ? നിങ്ങളുടെ വീടിന്നു പഴക്കംകൊണ്ടു കുറെ കേടുപാടുകൾ വന്നിട്ടുണ്ടെങ്കിലും അതു താമസിക്കാൻ പാടില്ലാത്തവിധത്തിൽ ആയിട്ടില്ലെല്ലോ നിങ്ങളുടെ അയൽവക്കക്കാരുടെ വീടുകൾ നോക്കുക. കാററും മഴയും അകത്തേക്കു കടക്കാത്ത വീടുകൾ എത്ര ദുർല്ലഭമാണ്? ഈ വീടുകളും നിങ്ങളുടെ വീടുകളുമായി അജഗജാന്തരം വ്യത്യാസമില്ലേ? എങ്കിലും നിങ്ങൾ പണം കടം വാങ്ങാൻ വേണ്ടി എന്റെ അടുത്തുവന്നതിനേക്കുറിച്ചു ഞാൻ സന്തോഷിക്കുന്നു. എന്തുകൊണ്ടെന്നാൽ നിങ്ങളെ ഉപദേശിക്കാൻ എനിക്കു മറെറാരുവിധത്തിലും കിട്ടാത്തതായ ഒരവസരം ഇപ്പോൾ കിട്ടിയെല്ലോ. എന്റെ വാക്കുകൾ ശരിയാണെന്നു നിങ്ങൾക്കു തോന്നുന്നുണ്ടെങ്കിൽ നിങ്ങളുടെ ഭവനം പുതുതാക്കേണമെന്നുള്ള ആലോചന നിൎത്തിവെക്കുക. നിങ്ങൾ എന്നോടാവശ്യപ്പെട്ട പണം ഞാൻ കടം തന്നു എന്നു മനസ്സിൽ വിചാരിച്ചാലും. അതു അഞ്ചുകൊല്ലംകൊണ്ടു നിങ്ങൾ വീട്ടിത്തരണം. വീടുപണി കഴിക്കാതെ നിങ്ങൾക്കു ഈ പണം മടക്കിത്തരാൻ സാധിക്കില്ലെങ്കിൽ വീടുപണി അവസാനിപ്പിച്ചതിന്റെശേഷം നിങ്ങൾക്കു അങ്ങിനെചെയ്യാൻ കഴികയില്ലെന്നത് നിശ്ചയം തന്നെ. കടംവീട്ടാൻ സാധിക്കില്ലെന്നു അറിഞ്ഞുംകൊണ്ട് നിങ്ങൾ പണം കടം വാങ്ങുന്നതായാൽ നിങ്ങളുടെ പ്രവൃത്തി ചതിയാണ്. എന്നാൽ വീടുപണി കഴിച്ചു എന്റെ കടംവീട്ടാൻ നിങ്ങൾക്കു സാധിക്കുമെങ്കിൽ വീടുപണി കഴിക്കാതെ അതേ സംഖ്യ തരുവാൻ നിങ്ങൾക്കു പ്രയാസമുള്ളതല്ലല്ലോ. അതുകൊണ്ടുകടം വാങ്ങാതെ തന്നെ അഞ്ചുകൊല്ലംകൊണ്ടു 20 പൊന്നുരൂപ്പിക എന്റെ വക്കൽ തരുവാൻ ശ്രമിച്ചാലും. നിങ്ങൾ അങ്ങിനെ ചെയ്താൽ നിങ്ങൾക്കു സ്വന്തം നിലയിൽ സാധുക്കളേ സഹായിക്കാനോ തരിശുസ്ഥലങ്ങൾ കൃഷിക്കുപയോഗപ്പെടുത്താനോ കഴിയുന്നതല്ലെങ്കിലും നിങ്ങളുടെ പണംകൊണ്ടു നിങ്ങൾക്കുവേണ്ടി അതെല്ലാം ഞാൻചെയ്യാം. എന്നാൽ അതു നിങ്ങൾനേരിട്ടുചെയ്യുന്നതുപോലെആവുന്നതുമാണ്."

'നിങ്ങളുടെ ഊരുകാർ കഷ്ടപ്പെട്ടപ്പോൾ നിങ്ങൾ മുമ്പനായിനിന്നു അവരുടെ കഷ്ടപ്പാടുകളിൽ പങ്കുകൊള്ളേണ്ടതു നിങ്ങളുടെ മുറയാണ്. അവക്കു സമ്പൽസമൃദ്ധിയുണ്ടാകുമ്പോൾ ഒരു പുതിയ വീടുപണിചെയ്യിക്കേണമെന്നുള്ള നിങ്ങളുടെ ആഗ്രഹം ന്യായമായിരിക്കും. അപ്പോൾ ആ ആഗ്രഹം സാധിപ്പിച്ചുതരുമെന്നു ഞാൻ ഏല്ക്കുന്നു. അങ്ങിനെയാണെങ്കിൽ ജനങ്ങൾക്കു നിങ്ങളുടെ നേരെ വല്ല വിരോധവും തോന്നാനോ വല്ലവക്കും നിങ്ങൾ സ്വാത്മതല്പരനാണെന്നു വിചാരിപ്പാനോ വഴിയില്ലാതാവും. നിങ്ങൾ എന്റെ ഉപദേശം കൈക്കൊള്ളാതിരുന്നാൽ നിങ്ങളുടെ

ജനസ്വാധീനം ക്ഷണത്തിൽ ക്ഷയിക്കുകയും ജനങ്ങൾ നിങ്ങളെ ദ്വേഷിക്കുകയും പുതിയ വീട്ടിൽ മനസ്സമാധാനത്തോടുകൂടി താമസിപ്പാൻ നിങ്ങൾക്കു അസാദ്ധ്യമായി വരികയും ചെയ്യുന്നതാണ്.'

സന്തകുവിന്റെ ഉപദേശം എർസോവിന്റെ ഹൃദയത്തിൽ നല്ലവണ്ണം പതിയുകയും അവൻ വീട്ടുപണിക്കുള്ള ഒരുക്കങ്ങളെല്ലാം ഉടനെ നിൎത്തൽ ചെയ്യുകയും ചെയ്തു. അവൻ അശ്രാന്തപരിശ്രമം ചെയ്തു് താൻ കൊടുക്കാൻ ഏററിരുന്ന പണം കൊല്ലംതോറും പലിശയോടുകൂടി സന്തകുവക്കൽ കൊടുത്തു എന്നുമാത്രമല്ല തന്റെ സ്വന്തം വകയായ വളരെ മരങ്ങൾ മുറിപ്പിച്ചു് അവവിററുകിട്ടിയ പണം സന്തകുവിന്നു അയച്ചുകൊടുക്കുകയും ചെയ്തു.

പിന്നീടു ആ ഊര് പൂൎവ്വസ്ഥിതിയിൽ വന്നു് അതിലെ എല്ലാ കുഡുംബക്കാൎക്കും സുഖമായി താമസിപ്പാൻ ഓരോ വീടുകൾ ഉണ്ടാവുകയും അവൎക്കു ക്ഷേമവും അഭ്യുദയവും വരികയും ചെയ്തപ്പോൾ സന്തകു ആയിരം പൊന്നുറുപ്പിക ചിലവു ചെയ്തു് മൂന്നുരുകളിച്ചുമുള്ള വിടുകളേക്കാൾ എത്രയോ വിശേഷമായ ഒരു ഭവനം പണിചെയ്യിച്ചു് അതു എർസോവിന്നു കൊടുത്തു. ഇതിൽ ഗ്രാമാധികാരിക്കും ഗ്രാമനിവാസികൾക്കും ഒരുപോലെ സന്തോഷം ഉണ്ടായി. തങ്ങളുടെ നന്മക്കുവേണ്ടി ഗ്രാമാധികാരി സന്തകു വക്കൽ പണം കൊടുത്തിരുന്നതിനെപ്പററി അവൎക്കു അറിവുണ്ടായിരുന്നതുകൊണ്ടു യാതൊരാൾക്കും ഇതിനെക്കുറിച്ചു അസൂയയുണ്ടായില്ല. സന്തകു പിന്നെ രണ്ടു വീടുകൾ കൂടി പണിചെയ്യിച്ചു് അവയെ എൻസോവിന്റെ കുഡുംബത്തിൽ മുതിൎന്നവരായ രണ്ടുപേൎക്കു കൊടുത്തു. ഗ്രാമാധികാരിക്കു് അളവററ സന്തോഷവും നന്ദിയും ഉണ്ടായി എന്നു പറയേണ്ടതില്ലല്ലോ.

## IX

മനയമറ എന്ന ദിക്കിൽ കിഷീമൻ എന്നു പേരായ ഒരു ധനികനായ കൃഷിക്കാരൻ താമസിച്ചിരുന്നു. അവൻ സമൎത്ഥനും കടുപ്പസ്വഭാവക്കാരനും ഒരു ലുബ്ധനും ആയിരുന്നു. ആദ്യംമുതല്ക്കേ അവൻ സന്തകുവിനെ നിന്ദിക്കുകയും ജനങ്ങൾ അയാളെ ബഹുമാനിക്കാതിരിക്കാൻ വേണ്ടത്തക്ക ശ്രമങ്ങൾ ചെയ്കയും ചെയ്തു. അവൻ പാട്ടു പാടിയും വീണ വായിച്ചും സമയം വെറുതെ കളയുകയും സന്തകുവിന്റെ ഉപദേശങ്ങളെക്കുറിച്ചു തനിക്കുണ്ടായ വെറുപ്പിനെ പലവിധത്തിലും പ്രത്യക്ഷമായിക്കാണിക്കുകയും ചെയ്തു. ഏഴു കൊല്ലത്തോളം അവൻ ഇങ്ങിനെ വൃഥാ കാലക്ഷേപം ചെയ്യുന്നതിനെ വിലക്കാതെ സന്തകു ക്ഷമിച്ചിരുന്നു. സന്തകുവിന്റെ പുതിയ ഏൎപ്പാടുകൾ ക്രമേണ ഫലോന്മുഖങ്ങളായിക്കാണുകയും അയാളുടെ ഗുണഗണങ്ങൾ അധികമധികം പ്രകാശിച്ചുതുടങ്ങിയതുകൊണ്ടു അയാൾ യോഗ്യനാണെന്നു സമ്മതിക്കേണ്ടിവരികയും ചെയ്തപ്പോൾ കിഷീമൻ ഒരുദിവസം തന്നെത്താൻ വിചാരിച്ചു.

'ഈ സ്ഥലം പരിഷ്കരിച്ചു നന്നാക്കാൻവേണ്ടി ഒഡാവാരയിൽനിന്നു കീഴ്ക്കടെ പല ഉദ്യോഗസ്ഥന്മാരും അയക്കപ്പെട്ടിട്ടുണ്ടെങ്കിലും അവരിൽ ഒരാൾക്കെങ്കിലും ഒരു കൊല്ലം തികച്ചു ഇവിടെ ഇരിക്കാൻ കഴിഞ്ഞിട്ടില്ല. ചിലർ പണി രാജിവെച്ചുപോവുകയും മററു ചിലർ മൎയ്യാദകെട്ട പ്രവൃത്തികൾ ചെയ്തു ചാടിപ്പോവുകയും ചെയ്തു. എന്തു ഏൎപ്പാടുകൾ ചെയ്താലും സന്തകുവിന്റെ ഗതിയും മേപ്പടിയാവുമെന്നു ഞാൻ വിചാരിച്ചിരുന്നു. എന്നാൽ ഓരോ ദിവസം ചെല്ലുന്തോറും അയാളുടെ ശ്രമം അധികമധികം ഫലിച്ചുകാണുന്നതുകൊണ്ടു അടുത്തകാലത്തു ഈ ഊരുകളെല്ലാം നല്ലസ്ഥിതിയിൽ വരുമെന്നു തീൎച്ചയാണ്. അതുകൊണ്ടു സന്തകുവിന്നു എതിരായി പ്രവൃത്തിച്ചുംകൊണ്ടു കാലക്ഷേപം കഴിച്ചാൽ താമസംകൂടാതെ അതിന്നുള്ള ശിക്ഷ ഞാൻ അനുഭവിക്കേണ്ടിവരും. കീഴ്ക്കടെയുള്ള എന്റെ തെററുകൾക്കു അയാളോടു മാപ്പു ചോദിച്ചു അയാൾക്കുവേണ്ട ഒത്താശകൾ

ചെയ്താൽ മേലിൽ അലട്ടുകൂടാതെ കഴിക്കാം.'

സന്തകവിന്റെ പ്രവൃത്തി വളരെ ശ്ലാഘനീയമാണെന്നു തനിക്കു ബോദ്ധ്യംവന്നിരിക്കുന്നു എന്നും അയാൾക്കു വേണ്ട ഉപദേശങ്ങൾ ചെയ്യാൻതന്നെ അനുവദിക്കേണമെന്നും സന്തകവിനോടു പറയാനായി അവൻ ഒരാളെ അയച്ചു. തന്റെ നേരെ അവൻ കീഴ്ക്കടെ കാണിച്ച വിരോധത്തെപ്പററി ഒരു വാക്കുപോലും പറയാതെ സന്തക അവന്റെ അപേക്ഷയെ സന്തോഷപൂർവ്വം കൈക്കൊണ്ടു. കിഷിമൻ ഉടനെ തന്നെ കച്ചേരി സ്ഥലത്തു പോയി സന്തകവിന്റെ ഏർപ്പാടുകളുടെ പൊതുവായുള്ള രീതിയെപ്പററിയും സന്മാർഗ്ഗരീതിയെപ്പററിയുമുള്ള സന്തകവിന്റെ ഉപദേശങ്ങൾ ശ്രദ്ധവെച്ചു കേട്ടു.

സന്തക ഉപദേശിച്ച മഹത്തായ തത്വങ്ങൾ കിഷിമന്റെ മനസ്സിൽ നല്ലവണ്ണം പതിഞ്ഞതുകൊണ്ടു അവൻ ദിവസംതോറും ജനക്ഷേമത്തിന്നുവേണ്ടി അദ്ധ്വാനിച്ചുതുടങ്ങി. എന്നാൽ ഗ്രാമജനങ്ങൾക്കു അവനെ ബഹുമാനമില്ലാതിരുന്നതുകൊണ്ടു അവൻ പറയുന്നതൊന്നും അവർ വകവെച്ചില്ല. അതുകൊണ്ടു അവന്നു വളരെ ബുദ്ധിക്ഷയമുണ്ടായി. ഇതുകണ്ടു സന്തക അവന്നു പിന്നെയും ഉപദേശം കൊടുത്തു.

സന്തക പറഞ്ഞു 'നിങ്ങളുടെ കീഴ്ക്കടെയുള്ള നടവടികളെപ്പററി പശ്ചാത്തപിച്ചു നിങ്ങൾ ഇപ്പോൾ പൊതുജനക്ഷേമത്തിന്നു വേണ്ടി നിർവ്യാജമായി പരിശ്രമിക്കുന്നുണ്ടെങ്കിലും ജനങ്ങൾക്കു നിങ്ങളുടെ സ്വഭാവത്തിന്നുണ്ടായ മാററത്തെ മനസ്സിലാക്കാൻ കഴിയാത്തതുകൊണ്ടാണ് അവർ നിങ്ങളെ വിശ്വസിക്കാത്തത്. സ്വാർത്ഥബുദ്ധി തീരെ വിട്ടുകളയാൻ വളരെ ഞെരുക്കമാണെങ്കിലും നിങ്ങൾ അതിന്നു ഉപേക്ഷിക്കാത്തപക്ഷം ജനങ്ങൾ നിങ്ങളെ വിശ്വസിക്കുന്നതല്ല.'

സന്തക പറയുംപോലെ നടന്നുകൊള്ളാമെന്നു കിഷിമൻ ഏല്ക്കുകയും തന്റെ സ്വാർത്ഥബുദ്ധി വിട്ടുകളയേണ്ടതിന്നു താൻ ആദ്യമായി ചെയ്യേണ്ടതു് എന്താണെന്നു അയാളോടു ചോദിക്കുകയും ചെയ്തു.

സന്തക ഉത്തരംപറഞ്ഞു. 'നിങ്ങൾ സമ്പാദിച്ച പണമെല്ലാം സാധുക്കൾക്കായി കൊടുക്കുക. നിങ്ങളുടെ സകല സ്വത്തുക്കളും വിററുകിട്ടുന്ന പണവും അവർക്കു തന്നെ കൊടുക്കുക. സ്വാർത്ഥവിചാരമെല്ലാം തീരെ കളഞ്ഞ് തന്റെ സ്വത്തെല്ലാം ദരിദ്രന്മാരുടെ രക്ഷക്കായി വിനിയോഗിച്ചു തന്റെ പൌരുഷം മുഴുവനും ഒരു നല്ല കാര്യം നിറവേററുന്നതിന്നു ഉപയോഗിക്കുന്നതിനേക്കാൾ മഹത്തായ കൃത്യം എന്താണുള്ളതു്?

'യാം താരുചുമാനിഹജീവിച്ചുവസിക്കുമ്പോ
[ൾ
ആതുരന്മാരാം ബഹുജന്തുക്കൾ ജീവിക്കുന്നു
അല്പമാനുഷ്യത്ത്വമെങ്കിലുമുൾപ്പുകുന്നു
സൽപുമാനവൻതന്നേ സാധുതാനവൻത
[ന്നേ'

നിങ്ങളുടെ ഇതേവരെയുള്ള പ്രവൃത്തി നിങ്ങളുടെ സ്വന്തം ലാഭവും സുഖവും മാത്രം ഉദ്ദേശിച്ചായിരുന്നു എന്നു വെളിപ്പെടുന്നുണ്ട്. പരോപകാരം ചെയ്യാതെ സ്വാർത്ഥം മാത്രം ഉദ്ദേശിച്ച് പ്രവൃത്തിക്കുന്നത് മൃഗധർമ്മമാണ്.

'പൊക്കത്തിൽപറക്കുന്നപരുന്തുംകിളി
(കളും
ഒക്കവേതന്നെത്തന്നേപോററിരക്ഷിക്കുന്നി
ല്ലേ'

ഉൽകൃഷ്ടമായ മനുഷ്യജന്മം ലഭിച്ചിട്ട് കേവലം മൃഗങ്ങളെപ്പോലെ കാലക്ഷേപം ചെയ്യുന്നത് എത്ര കഷ്ടമായ അവസ്ഥയാണ്? നിങ്ങൾ എന്റെ ഉപദേശം കയ്ക്കൊണ്ട് കേവലം മൃഗപ്രായമായ ജീവിതം വെടിഞ്ഞ് പരഹിതകാംക്ഷിയായി മേലിൽ സൽപ്രവൃത്തികളിൽ ഏർപ്പെടുന്നതായാൽ സ്വാർത്ഥവിചാരംകൊണ്ട് ദൂഷിതമായ നിങ്ങളുടെ 'ചേതോദർപ്പണത്തിന്റെ മാലിന്യമെല്ലാം തീന്ന്' നിങ്ങൾ നിർമ്മലഹൃദയനായിത്തീരും. പിന്നെ നിങ്ങളു

ടെ പ്രവൃത്തിഗുണംകണ്ട് ജനങ്ങളുടെ മനസ്സലിയുകയും അവക്ക് നിങ്ങളിൽ നല്ല വിശ്വാസംജനിക്കുകയും ചെയ്യുമെന്നുള്ളതിന്ന് ലേശം സംശയമില്ല.'

കിഷീമൻ ഈ വാക്കുകളെ സന്തോഷസന്താപമിശ്രിതമായ ഭാവത്തോടുകൂടി കേട്ടു. താൻ എന്താണ് പ്രവൃത്തിക്കേണ്ടതെന്നു പെട്ടെന്ന് തീച്ചപ്പെടുത്താൻ അവന്നു കഴിഞ്ഞില്ല. ധമ്മമാഗ്ഗം അനുസരിച്ച് പ്രവൃത്തിക്കേണമെന്നു അവന്ന് മോഹമുണ്ടായി എങ്കിലും സന്തകുവിൻെറ ഉപദേശപ്രകാരം നടന്നാൽ തൻെറ കുഡുംബം കഷ്ടത്തിലായെങ്കിലൊ എന്നു അവന്ന് ഭയമുണ്ടായി.

സന്തകു വീണ്ടുംപറഞ്ഞു. 'നിങ്ങളുടെ കുഡുംബം കഷ്ടസ്ഥിതിയിലായെങ്കിലൊ എന്നു വിചാരിച്ചാണോ നിങ്ങൾ സംശയിക്കുന്നത്. നിങ്ങൾ എൻെറ ഉപദേശപ്രകാരം നിവ്യാജമനസ്സോടുകൂടി നിങ്ങളുടെ സ്വത്തെല്ലാം വിററ് സാധാരണ ജനങ്ങളുടെ രീതിയുപേക്ഷിച്ച് പ്രവൃത്തിക്കുന്നതായാൽ നിങ്ങൾ പട്ടിണികിടന്ന് ബുദ്ധിമുട്ടുന്നത് ഞാൻ അലസമായികണ്ടു നില്ക്കുമെന്നാണൊ നിങ്ങൾ വിചാരിക്കുന്നതു. നിങ്ങൾ ചെയ്യേണ്ട മുറകൾ നിങ്ങൾ ചെയ്യണം. എൻെറ മുറ ഞാൻ ചെയ്യും. തങ്ങളുടെ സ്വന്തഃകുററംകൊണ്ട് ഊരുംവീടും ഇല്ലാത്തവക്കുകൂടി ഞാൻ സഹായിച്ച് പണം സമ്പാദിക്കാനുള്ള വഴിയുണ്ടാക്കിക്കൊടുക്കുന്നു. നിങ്ങളുടെ സവ്വസ്വവും ഉപേക്ഷിച്ച് നിങ്ങളുടെ പ്രഭുവിന്നും സഹജീവികൾക്കുംവേണ്ടി അനന്യചിന്തയോടുകൂടി നിങ്ങൾ പരിശ്രമംചെയ്യുന്നതായാൽ ഇത്ര ധമ്മബുദ്ധി പ്രദശിപ്പിച്ച ഒരുവൻെറ സങ്കടവേളയിൽ ഞാൻ സഹായംചെയ്യാതിരുന്നാൽ എൻെറ മുറ ഞാൻ ചെയ്തതായി വിചാരിക്കപ്പെടുമൊ? സ്വാത്മമോഹിതനായി കേവലം മൃഗധമ്മം അനുസരിച്ച് നിങ്ങൾ കാലക്ഷേപം ചെയ്യുന്നതിൽ എനിക്കുള്ള വ്യസനം കൊണ്ട്. ഞാൻ നിങ്ങൾക്ക ധമ്മമാഗ്ഗത്തെ ഉപദേശിച്ചതന്നതാണ്.'

തൻെറ ഹൃദയം വലിഞ്ഞൊഴുകുന്ന അപാരമായ ദയയോടും വിഷാദത്തോടുംകൂടി സന്തകു ഇപ്രകാരം പറഞ്ഞത് കിഷീമൻെറ മനസ്സിൽ വല്ലാതെകൊണ്ടു. താൻ ചെയ്യാൻപോകുന്നത് ഇന്നതാണെന്ന് അവൻ അപ്പോൾതന്നെ തീച്ചപ്പെടുത്തി ഇങ്ങിനെപറഞ്ഞു. 'നിങ്ങൾ ദയവുചെയ്ത് സന്മാഗ്ഗരീതിയെ എനിക്ക ഉപദേശിച്ചതന്നു. അതനുസരിച്ച് ഞാൻ നേരായ മാഗ്ഗത്തിൽകൂടി നടന്നുകൊള്ളാം'

അവൻ ഉടനെതന്നെ വീട്ടിൽചെന്ന് തൻെറ നിശ്ചയത്തെപ്പററി കുഡുംബക്കാരോടു പറഞ്ഞു അവർ അമ്പരന്നുപോയി. ചിലർ കരഞ്ഞുതുടങ്ങി. അതു കണ്ടപ്പോൾ കിഷീമൻെറ മനസ്സിന്നു ഇടഇളക്കമായി. തൻെറ വീട്ടിലുള്ള സ്ത്രീകൾ തൻെറ നിശ്ചയത്തെ അനുസരിക്കില്ലെന്നും അവരെ പറഞ്ഞു ബോദ്ധ്യപ്പെടുത്താൻ അസാദ്ധ്യമായിട്ടുള്ളതാണെന്നും സന്തകുവിനോട് പറയാനായി അവൻ ഒരാളെ അയച്ചു.

സന്തകു വളരെ വ്യസനത്തോടുകൂടി മറുവടിപറഞ്ഞു 'ഈ കായ്യത്തിൽ സ്ത്രീകളാണോ പിഴച്ചത്? അവർ ഒരിക്കലും തെററുകാരല്ല. ആരാൻെറ അപരാധം എന്തിനാണ് വാരിയൻെറ പുറപ്പുറത്ത് ഇടുന്നത്. മനസ്സിന്നു ലേശം ഉറപ്പില്ലാത്ത കിഷീമൻതന്നെയാണ് ഇതിൽ തെററുകാരൻ‌അവൻെറ മനസ്സ് സ്വാത്മമാകുന്ന കാമ്മേഘത്താൽ മൂടപ്പെട്ടിരിക്കുന്നു. ഒരു ക്ഷുദ്രഹൃദയന് ധമ്മമാഗ്ഗത്തിൽകൂടി നടക്കാൻ ഞെരുക്കമാണ്. ഇത്ര അല്പബുദ്ധിയായ ഒരുവന്ന് അത്ര മഹത്തായ ഉപദേശം കൊടുത്തതിൽ തെററുകാരൻഞാൻതന്നെയാണ്. പോത്തിൻെറ ചെവിയിൽ വീണവായിച്ചാൽ വല്ല ഫലവും ഉണ്ടാവുമൊ?

കിഷീമൻെറ ആൾ മടങ്ങിച്ചെന്ന് സന്തകു പറഞ്ഞതെല്ലാം അവനോടുപറ

ഞ്ഞു. അവന്റെ മുഖത്ത് ശോകരസം സ്ഫുരിച്ചു. തന്റെ കുഡുംബക്കാർ തെററുകാരല്ലെന്നും ഏററവും ചപലമായ തന്റെമനസ്സിനേയാണ് കുററപ്പെടുത്തേണ്ടതെന്നും അവന്ന് സമ്മതിക്കേണ്ടിവന്നു. പിന്നെ മനസ്സിനെ ദൃഢമായി ഉറപ്പിച്ച് അവൻ തന്റെ സ്വത്തെല്ലാം വിററുതുടങ്ങി. വിററു കിട്ടിയ നൂറു പൊന്നുറുപ്പിക സന്തകുവിന്റെ വക്കൽകൊടുത്ത് അവൻ ഇങ്ങിനെ പറഞ്ഞു 'സാധുക്കളെ ഏതുവിധത്തിലാണ് സഹായിക്കേണ്ടതു എന്ന് എന്നെപ്പോലെയുള്ള മൂഢാത്മാക്കൾക്ക് എങ്ങിനെ അറിയാൻ കഴിയും? ദയവുചെയ്ത് ഈ പണവുംകൂടി നിങ്ങളുടെ അധീനത്തിലുള്ള ധനത്തോടുകൂടി ചേർത്ത് നിങ്ങൾക്കു ഏററവും നല്ലതെന്നുതോന്നുന്നവിധത്തിൽ ഉപയോഗിച്ചാലും'

അവന്റെ നിർവ്യാജതയെപ്പററി സന്തകു പ്രശംസിച്ച് അവൻ കൊടുത്ത പണം സ്വീകരിക്കുകയും തരിശായിക്കിടന്നിരുന്ന ചില സ്ഥലങ്ങൾ വെട്ടിത്തെളിയിക്കാൻ പറഞ്ഞു അവന്റെ സഹായത്തിന്നായി കുറേ കൂലിക്കാരെ അയച്ചുകൊടുക്കുകയും ചെയ്തു. ക്ഷണകാലംകൊണ്ട് അവൻ വളരേ ഏക്രസ്ഥലം തരിശുനീക്കി കൃഷിചെയ്യത്തക്കതാക്കിത്തീർത്തു. അതിന്നുശേഷം സന്തകു ആ തെളിഞ്ഞനിലമെല്ലാം കിഷീമന്റെ പേരിൽ പതിച്ചുകൊടുത്ത് ഇപ്രകാരം പറഞ്ഞു. 'ഈ നിലങ്ങൾ നിങ്ങൾക്കു മുമ്പുണ്ടായിരുന്നവയേക്കാൾ തുലോം നല്ലതാണ്. ഈ കൊല്ലംമുതല്ക്കു നിങ്ങൾ അതിൽ കൃഷിചെയ്യാലും. നിങ്ങളുടെ പഴയനിലങ്ങൾക്കു നിങ്ങൾ അധികമായ നികുതി കൊടുത്തുവന്നിരുന്നു. എന്നാൽ ഈ നിലങ്ങൾക്കു വളരെക്കാലത്തിന്നു നിങ്ങൾ നികുതിയൊന്നും കൊടുക്കേണ്ട ആവിശ്യമില്ല. ലാഭം കിട്ടാതിരുന്ന നിങ്ങളുടെ പഴയനിലങ്ങൾ വിററ് നിങ്ങൾ സാധുക്കളെ സഹായിച്ചു. ഇനി ലാഭമുള്ള ഈ നിലം കൃഷിചെയ്താൽ നിങ്ങളുടെ ആദായം ഇരട്ടിക്കുന്നതാണ്. ഇപ്രകാരം ഇരുഭാഗക്കാൎക്കും ലാഭമുണ്ടാകുന്നു. ആൎക്കും നഷ്ടവുമില്ല.'

ഏററവും മുൻകാഴ്ചയോടുകൂടിയ സന്തകുവിന്റെ ഏൎപ്പാടിന്റെ ഫലോദയം കണ്ടു. കിഷീമന്ന് വളരെ ആൎത്ഥമുണ്ടായി അവൻ പുതിയ വയലുകൾ കൃഷിചെയ്യാൻ പൂൎവ്വാധികമായ പരിശ്രമങ്ങൾ ചെയ്തുതുടങ്ങി. സന്തകുവിന്റെ സദുപദേശപ്രകാരം നടന്നതുകൊണ്ട് അവൻ ജനങ്ങളുടെ വിശ്വാസത്തിന്നും ബഹുമതിക്കും പാത്രമായിത്തീരുകയും അല്പകാലംകൊണ്ട് അവൻ പണ്ടത്തേക്കാൾ എത്രയോ അധികം ധനികനായിത്തീരുകയും ചെയ്തു.

## X

ക്രിസ്താബ്ദം 1833-ാമാണ്ടിലെ വേനൽകാലത്ത് നല്ല തണുപ്പും മഴയും ഉണ്ടായി. ഒരു ദിവസം സന്തകു ഒരു കിഴങ്ങു തിന്നപ്പോൾ അതിന്റെ സ്വാദ് സാധാരണപോലെ അല്ലാത്തതായിക്കണ്ട് തന്നെത്താൻ പറഞ്ഞു. 'ഇപ്പോൾ വേനൽ തുടങ്ങിട്ടേയുള്ളു എങ്കിലും ഈ കിഴങ്ങിന്റെ സ്വാദ് കഴിഞ്ഞ ശരൽകാലത്ത് പറിച്ചു കിഴങ്ങിന്റെ സ്വാദുപോലെതോന്നുന്നുണ്ട്. ഈ കൊല്ലത്തിൽ വേനൽകാലം ഉണ്ടാവില്ലെന്ന് തന്നെയാണ് ഇതുകൊണ്ട് സൂചിപ്പിക്കുന്നത്. നെല്ല്മുതലായ ധാന്യങ്ങൾ നല്ലവണ്ണം വിളയുകയില്ല. അവയെല്ലാം വളരെ മോശസ്ഥിതിയിലായിരിക്കും. ഈ വരാൻ പോകുന്ന ആപത്തിനെ തടുക്കാൻവേണ്ടി മുൻകൂട്ടി ഭക്ഷണദ്രവ്യങ്ങൾ ശേഖരിക്കാഞ്ഞാൽ ജനങ്ങളെല്ലാം പട്ടിണികിടക്കേണ്ടിവരും' പിന്നെ താഴെ പറയുംപ്രകാരം ഒരു വിളംബരം സന്തകു ആ മൂന്നു ഗ്രാമക്കാരേയും കൊട്ടി അറിയിച്ചു. 'കാലക്കേടുകൊണ്ട് ഇക്കൊല്ലത്തെ വിളവുകളെല്ലാം നശിച്ചുപോകുന്നതാണ്. ക്ഷാമനിവാരണത്തിന്നുവേണ്ടമുൻകരുതലുകൾ നാം ചെയ്യണം. എല്ലാകുഡുംബക്കാൎക്കും, കാൽ ഏക്ര നിലത്തിന്നുള്ള നികുതി ഞാൻ ഈ കൊല്ലത്തിൽ വിട്ടുകൊടുക്കുന്നതാണ്. പ

ട്ടിണികൂടാതെ കഴിക്കാൻവേണ്ടി ഉടനെ ആ സ്ഥലത്ത് റിങ്ങൾ തിനവിതക്കണം. ഇത് അത്യാവശ്യമായിട്ടുള്ളതാണ്. എല്ലാ കുഡുംബക്കാരും ഈ വിധം ചെയ്വാൻ പ്രത്യേകം ശുഷ്ക്കാന്തിവെക്കണം'.

ഇതുകേട്ടപ്പോൾ ആളുകൾ ചിരിച്ചു തുടങ്ങി. 'സന്തകു മിടുക്കനാണെങ്കിലും ധാന്യങ്ങളുടെ ഭാവിസ്ഥിതിയെപ്പററി അയാൾക്ക എങ്ങിനെ പറയാൻ കഴിയും? എല്ലാകുഡുംബക്കാരും കാൽ ഏക്ര സ്ഥലത്ത് തിനവിളയിടുന്നതായാൽ ഈ മൂന്നു ഗ്രാമങ്ങളിലുംകൂടി എത്രതിനയുണ്ടാവുമെന്നതിന്നു കണക്കില്ല. അതെല്ലാം നാം എവിടെയാണ് സൂക്ഷിക്കുന്നതു. ഏററവും പാവപ്പെട്ടവരും കൂടി ഭക്ഷിക്കാത്ത ഒരു ധാന്യം കൃഷിചെയ്തിട്ട് എന്താണ് പ്രയോജനം? ഇത് എന്തൊരു അസംബന്ധമായ വിളംബരമാണ്?' എന്ന് ജനങ്ങൾ തമ്മിൽ പറഞ്ഞുതുടങ്ങി. എങ്കിലും കാൽ ഏക്ര സ്ഥലത്തിൻെറ നികുതി വിട്ടുകിട്ടിയതുകൊണ്ടും ആ സ്ഥലത്ത് തിന കൃഷിചെയ്തുകൊള്ളണമെന്നുപ്രത്യേകം കല്പനയുണ്ടായിരുന്നതുകൊണ്ടും കല്പന ലംഘിച്ചാലുണ്ടാവുന്ന ഭവിഷ്യത്തിനെ ഭയപ്പെട്ടും എന്തെങ്കിലുമാവട്ടെ എന്നുവെച്ചു ജനങ്ങൾ വൈമനസ്യത്തോടു കൂടി തിനകൃഷിചെയ്തു തുടങ്ങി.

വേനൽക്കാലം മുഴവനും മഴയും തണുപ്പുമായിത്തന്നേ കഴിഞ്ഞു. സന്തകു മുൻകൂട്ടി കണ്ടപ്രകാരം എല്ലാടിക്കിലും വിളവുകൾക്കു നാശംവന്നു. ദ്വീപിൻെറ വടക്കൻദിക്കുകളിൽ മുഴവനും ക്ഷാമം ബാധിച്ചു. അസംഖ്യം ജനങ്ങൾക്കു പട്ടിണിതന്നെ ആധാരമായിത്തീൎന്നു. എന്നാൽ സന്തകുവിൻെറ മുൻകാഴ്ചയുടെ ഫലമായി സാധാരണ ഭക്ഷണദ്രവ്യങ്ങളുടെ കുറവു തിനകൃഷികൊണ്ടു തീൎന്നതുകൊണ്ടു ആ മൂന്നു ഗ്രാമക്കാൎക്കു ബുദ്ധിമുട്ടുകൾ അനുഭവിക്കേണ്ടിവന്നില്ല. ഇത്ര മുൻകാഴ്ചയുള്ള ഭരണകൎത്താവിൻേറ നേരെ ജനങ്ങൾക്കു അതിയായ നന്ദിതോന്നി. അയാളുടെ വിളംബരത്തെപ്പററി പിറുപിറുത്തിരുന്നവരെല്ലാം തങ്ങൾ പ്രതികൂലം കാണിച്ചതിനെപ്പററി മനസ്താപപ്പെട്ടു.

(തുടരും)

---

# ജാതി അല്ലെങ്കിൽ വൎണ്ണം

## ൨

(വി. കെ. എം.)

ഗുണങ്ങളുടേയും കാൎയ്യങ്ങളുടേയും താരതമ്യം നോക്കി താനാണ് ചാതുൎവ്വൎണ്യം സൃഷ്ടിച്ചതെന്നു ഭഗവാൻ ശ്രീകൃഷ്ണൻ ഉപദേശിക്കുന്നു. ബ്രഹ്മാവിൻെറയോ മറെറാ ദേഹത്തിൽ ഓരോരോ ഭാഗത്തിൽ നിന്നാണ് ബ്രാഹ്മണ ക്ഷത്രിയ വൈശ്യ ശൂദ്രർ ഉണ്ടായതു എന്നു വേറെ സ്ഥലത്തു പറയുന്നു. കണ്ണു ചിമ്മി വിശ്വസിക്കുന്നവരല്ലാത്തവൎക്ക ഈ രണ്ടാമത്തെ പക്ഷത്തെ വിഴുങ്ങുവാൻ തെല്ലു ഞെരുക്കമുണ്ടായേക്കാം. കൂടാതെ ഒരു ദേഹത്തിൻെറ മുഖവും മററു ഭാഗങ്ങളും തമ്മിൽ എത്രകണ്ടു മാഹാത്മ്യവ്യത്യാസമുണ്ടാകാം. തലക്കു കാലിനെ തൊട്ടാൽ അശുദ്ധിയുണ്ടോ? ഒരു അവയവത്തിൽനിന്നു പുറപ്പെട്ട കൂട്ടർ തമ്മിൽതന്നെ ഇപ്പോൾ കാണുന്നപ്രകാരം ശുദ്ധാശുദ്ധകാൎയ്യത്തിലും മററും വ്യത്യാസം ന്യായമോ? ഗുണകാൎയ്യങ്ങളാകുന്നു വൎണ്ണവ്യത്യാസത്തിന്നു ഹേതു എങ്കിൽ ഒരുപോലെയുള്ള ഗുണകാൎയ്യങ്ങളോടു കൂടിയവർ എല്ലാം ഒരു ജാതിയാകേണ്ടതല്ലയോ? ഇതു രണ്ടുമല്ല വൎണ്ണമാണ് വൎണ്ണത്തിനു ഹേതു എങ്കിൽ അതും

അനുഭവസിദ്ധമല്ലല്ലൊ. മുൻകാലങ്ങളിൽ കാരണങ്ങൾ എന്തുതന്നെയായിരുന്നാലും ഈ കാലം കാരണംജന്മമല്ലെങ്കിൽ ജനനവും ആചാരവുമാണെന്നുപറയുന്നതായാൽ അതിന്നും വൈഷമ്യങ്ങൾ കാണുന്നു. ജനനത്തെപ്പററി ഒരു ആക്ഷേപം എത്രയും ചുരുക്കത്തിൽ പറയാം. സജ്ജനങ്ങൾ മുഷിയാതിരിപ്പാനപേക്ഷ.

ഒരു ബ്രാഹ്മണൻ അയാളുടെ അമ്മയുടെ ഭർത്താവിൻെറ ബീജമല്ലെന്നു പവുക്കം വിവരമുള്ള കാൎയ്യമാണെന്നു വെക്കുക. ഈ ബ്രാഹ്മണൻ (നമ്പൂതിരി അല്ലെങ്കിൽ പട്ടര്) മരണപൎയ്യന്തം ബ്രാഹ്മണനായി കഴിയുന്നു. ക്ഷേത്രത്തിൽ കടക്കുന്നു. ശാന്തി കഴിക്കുന്നു. ദാനം വാങ്ങി അനുഗ്രഹിക്കുന്നു. ബ്രാഹ്മണസ്ത്രീയെ വിവാഹം ചെയ്ത് സന്താനമുണ്ടാക്കുന്നു. ഈ സന്താനം ബ്രാഹ്മണനാണെന്നു പറയേണ്ടതില്ലല്ലോ. ചുരുക്കം ചിലപ്പോൾ ഈ ബ്രാഹ്മണൻെറ അമ്മക്കു വ്യഭിചാരം ആരോപിക്കയും തെളിയുകയും വ്യഭിചാരം ആരംഭിച്ചതിൻെറ ശേഷമാണ് ഈ യോഗ്യൻ ഉൽപ്പാദിച്ചതെന്നു കാണുകയും കീഴ്നാളിൽ ഉണ്ടായിട്ടില്ലാത്ത ഒരു സംഭവമല്ലല്ലോ. ജനിച്ച സമയവും പിന്നെ അനേക സംവത്സരവും ബ്രാഹ്മണനെന്നു അനുവദിക്കപ്പെട്ട ഈ സാധു വഴിയെ മറെറാരാളുടെ കാൎയ്യദോഷത്തിൻെറ ശിക്ഷ അനുഭവിക്കുന്നതു ന്യായമോ? എങ്കിലും ഈ സാധുവിനെ ശിക്ഷിക്കുന്നുവല്ലൊ. ഈ വിധവാൻ ഭ്രഷ്ടനാകും മുമ്പു ചെയ്ത പൂജാദികളും വാങ്ങിയ പ്രതിഗ്രഹങ്ങളും ആയാളോടുകൂടി ഭക്ഷിച്ച ബ്രാഹ്മണരുടെ കഥയും ഓൎക്കുക.

ആകപ്പാടെ വിചാരിക്കുമ്പോൾ ഈ ക്രിസ്ത്വാബ്ദം ഇരുപതാംനൂററാണ്ടിൽ ജാതിക്കു കാരണം ഉല്പത്തിസ്ഥാനവുമല്ലാ ഗുണകാൎയ്യങ്ങളുമല്ല. വൎണ്ണവുമല്ല. ഗുണം അല്ലെ അല്ല. ഇതു നിഷേധിക്കുന്നവർ മനോവഞ്ചകന്മാരാണ്. ഉല്പത്തിസ്ഥാനമാണ് ഹേതു എങ്കിൽ ചാതുൎവ്വൎണ്യമല്ലെതരമുള്ളു. ഒരിക്കൽ ഒരു പ്രമാണി വാരിയര് യോഗ്യനായ ഒരു യൂറോപ്യനെ കാണ്മാൻ പോയി. ഏതാണ് ജാതി എന്നു ചോദിച്ചതിന്നു വാരിയർ എന്നു മറുപടി പറഞ്ഞു. അതുകൊണ്ടു തൃപ്തനാകാതെ ബ്രാഹ്മണനാണോ എന്നു സായ്പ് ചോദിച്ചു. അല്ല എന്നു ഉത്തരം കേട്ടപ്പോൾ ക്ഷത്രിയനൊ എന്നു ചോദിച്ചു. അതുമല്ല എന്നു പറഞ്ഞാറെ വൈശ്യനൊ ശൂദ്രനാ എന്നു ക്രമേണ ചോദിച്ചു. രണ്ടും അല്ല എന്നു കേട്ട സമയം 'വൎണ്ണാനാം പഞ്ചധാതംനശ്രുതം' എന്നു സായ്പ് പറഞ്ഞുവത്രെ. ഇതു വാരിയരുടെ മുഖത്തുനിന്നുതന്നെ ഇതു എഴുതുന്ന ഞാൻ ഗ്രഹിച്ചതാകുന്നു. ഇങ്ങിനെ നോക്കിയാൽ ശ്രീവൈഷ്ണവൻ മാധവൻ സ്മാൎത്തൻ തെങ്കല വടകല മങ്കുടി വടമർ ചോഴിയൻ നമ്പൂതിരി എമ്പ്രാൻ ഇപ്രകാരം തമ്മിൽതമ്മിൽ കൊള്ളാത്ത ആയിരം മാതിരി ബ്രാഹ്മണരും ഇതുപോലെതന്നെ ക്ഷത്രിയ വൈശ്യ ശൂദ്രരും അസംഭവവും അസംബന്ധവുമല്ലയോ?

ഇനി കൎമ്മംകൊണ്ടാണ് ജാതി നിശ്ചയിക്കുന്നതെന്നിരിക്കട്ടെ. കൎമ്മങ്ങൾ ഒന്നായിട്ടും ജാതി വേറ്വേറെയായിട്ടും കാണുന്നുവല്ലൊ. അതും കൂടാതെ വിശ്വാമിത്രനും മററും സിദ്ധിച്ച പ്രകാരം എന്തുകൊണ്ടു ഒരു ജാതിയിൽനിന്നു ശ്രേഷ്ഠമെന്നുവെച്ച മറെറാരു ജാതിയിലേക്കു കയറാം ഉണ്ടാകുന്നില്ല? കൎമ്മവൈകല്യത്തിന്നു ശിക്ഷയായിട്ടു അധഃപതനം മാത്രമല്ലെ ഇപ്പോൾ കാണുന്നുള്ളു. കേറുവാനുള്ള അധികാരം പാതിരിക്കും തങ്ങൾക്കും മാത്രമേ കണ്ടുവരുന്നുള്ളു. ഇവർ വിചാരിച്ചാൽ അറുപത്തിനാലും അധികവും അടിയകലെ ആചാരവുംപറഞ്ഞു ഇന്നലെ വരെ മാറി നില്ക്കേണ്ടിയിരുന്ന ചെറുമൻ മുതലായവൎക്കു അടുത്തുവരുവാനും സമന്മാരെപ്പോലെ നടപ്പാനും സ്വാതന്ത്ര്യം കൊടുപ്പാനു കഴിയുന്നത് നിത്യാനുഭവമല്ലയോ. ബ്രാഹ്മണൎക്കാകട്ടെ അധഃപതന ശിക്ഷ വിധിപ്പാൻ മാത്രമെ അധികാരം കാണുന്നുള്ളു.

പിന്നെ എന്താണ ജാതി എന്നു വെ

ച്ചാൽ പറയാം വെളുത്ത മണൽ ഒരക ത്തും കറുത്തതു മററെരിടത്തും തരിമണൽ വേറിട്ടും നേരിയതുവേറിട്ടും ഇങ്ങിനെ കന്യാകുമാരി ജനാദ്ദനം തുടങ്ങിയ സ്ഥലങ്ങളിൽ ഇന്നും കണ്ടുവരും പ്രകാരം അന്ന്യോന്ന്യ സംസ്കൃതത്താലോ അന്ന്യോന്ന്യ രക്ഷക്കൊ മററു കാരണത്താലോ കാലംകൊണ്ടു ചിലർ ഒന്നിച്ചുകൂടി. മററു ചിലർ മററൊരേടത്തും കൂടി. ഇങ്ങിനെ പല സംഘങ്ങളായിത്തീന്നു. ഇവർ തങ്ങളിൽ വഴിയെ സൌന്ദര്യത്തിരക്ക് തുടങ്ങി തങ്ങടെ തങ്ങടെ ആചാരങ്ങളും നടപടികളുമാകുന്നു അധിക ശ്രേഷ്ഠങ്ങൾ എന്നതക്കമായി. ചിലപ്പോൾ രാഥിയായിട്ടും ചിലപ്പോൾ ഒരു കൂട്ടർ ജയിച്ചും മററവർ തോററും കലാശിച്ചു. ഇങ്ങിനെ ചില സംഘക്കാർ അന്ന്യോന്ന്യം തുല്യരായും മററു ചിലർ മീതെയും അഥവാ താഴ്ന്നും ആയി. തുല്യന്മാക്ക് തമ്മിൽ തമ്മിൽ ഒന്നിച്ചു ഭക്ഷണവും അന്ന്യോന്ന്യം വിവാഹവും പാടുണ്ടായി. മീതെയുള്ളവരുടെ അന്നം കിഴിലുള്ളവക്ക് ഭക്ഷിക്കാമെന്നും വിപരീതം പാടില്ലെന്നും താഴെയുള്ളവനെ തൊടുകയൊ അടുക്കുകയൊ ചെയ്തുപോയാൽ മീതെയുള്ളവൻ കുളിക്കേണമെന്നുംവെച്ചു. ഇങ്ങിനെ പലപല ജാതിയുണ്ടായിത്തീന്നു.

എന്നി ഇവരുടെ കമ്മാചാരങ്ങളെ അല്പം ചിന്തിക്കാം. ഇതുകൾ എതെല്ലാമെന്നുവെച്ചാൽ 1 വേദോച്ചാരണത്തിനും ഗായത്രിക്കും അധികാരം. 2. പൂണനൂൽ അല്ലെങ്കിൽ യജ്ഞോപവീതം. 3. തൊട്ടാലൊ അടുത്താലൊ സ്നാനം. 4 മത്സ്യമാംസങ്ങളും മദ്യവും ഉപയോഗിക്കുക 5 ജനിച്ചാലും മരിച്ചാലും പുല അല്ലെങ്കിൽ ആശൌചം 6 സ്ത്രീകളുടെ ആത്തവകാലാനുഷ്ഠാനം. 7 ചൌളം സീമന്തം തുടങ്ങിയ ക്രിയകൾ 8. വിവാഹമുണ്ടൊ ഇല്ലയൊ 9. അതു പെണ്ണു തിരളുംമുമ്പു വേണമൊ. വിധവാവിവാഹമുണ്ടൊ 10. ശവം ദഹിപ്പിക്കയൊ സ്ഥാപിക്കയൊ സ്ഥാപിക്കുന്നത് ഇരുത്തിയൊ കിടത്തിയൊ. 11 ശ്രാദ്ധം ഉണ്ടൊ 12. മക്കത്തായമൊ മരുമക്കത്തായമൊ ഇങ്ങിനെ പലതുമുണ്ട്. ചില കൂട്ടർ തങ്ങൾക്കു പുല പത്തൊ പന്ത്രണ്ടൊ മാത്രമെയുള്ളു എന്നത് ഒരു വലിപ്പമായി വിചാരിക്കുന്നു. ചിലർ മത്സ്യമാംസം ഭക്ഷിക്കയില്ല. മദ്യം സേവിക്കയുമില്ലത്രെ. ചിലക്ക് മദ്യം ആവാം. ചിലർ മത്സ്യം മാത്രം ഭക്ഷിക്കും. ചിലർ മാംസം മാത്രം. ചിലർ മദ്യം മാത്രം ശീലിക്കയില്ല. ചിലർ മൂന്നും സ്വീകരിക്കുന്നു. എന്നാലും 'കാൽ മീതെ'യാണത്രെ. കൌളികന്മാരായ ബ്രാഹ്മണരെ ആരറിയുന്നു.

ആശൌചം ചുരുങ്ങുംതോറും യോഗ്യത വദ്ധിക്കയാണെങ്കിൽ ആശൌചമേ ഇല്ലാത്തവർ സവ്വോപരിയാകണ്ടയൊ. അത് എന്തുപോലെ എന്നു പറയാം. പണ്ടൊരു തിരുവിതാംകൂർ മഹാരാജാവിന്നു അഭ്യാസിയായിട്ട് ഒരു നമ്പൂതിരിസേവകൻ ഉണ്ടായിരുന്നു. ഒരു ദിവസം ഞാണിന്മേൽ കളിയാദിയായ അഭ്യാസങ്ങൾ ഒരുവൻ തിരുമുമ്പാകെ കാണിച്ച കൂട്ടത്തിൽ വളയൽചാട്ടം എന്ന അഭ്യാസവും കാട്ടി. അതു കണ്ടപ്പോൾ മഹാരാജാവു നമ്പൂതിരിയെ നോക്കി അപ്രകാരം ചാടാമൊ എന്നു ചോദിച്ചു. ഓ-ഹൌ എന്നു നമ്പൂതിരി ഉണത്തിച്ചു. വളരെ ആശ്ചയ്യം ഉണ്ടായി. ഉടനെ നമ്പൂതിരി അരയും തലയും മുറുക്കി വളയം തന്റെ മാറിന്ന് ഉയരത്തിൽ പിടിപ്പിച്ചു തെല്ല അകലെ നിന്നു ഓടിച്ചെന്നു എങ്കിലും പെട്ടന്നു നിന്നിട്ടു വളയം പിടിച്ചിരുന്നവരോട് അതു കുറെക്കൂടെ വട്ടം ചെറുതാക്കാൻ കല്പിച്ചു. അവർ ചെറുതാക്കി. കാണികളുടെ വിസ്മയം വലുതായി. മുമ്പെത്തെപ്രകാരം നമ്പൂതിരി ചുമടും ചവിട്ടി പാഞ്ഞ് അടുത്തു. പക്ഷെ ചാടിയില്ല. വളയം പിന്നെയും ചെറുതാക്കാൻ കല്പിച്ചു. ആശ്ചയ്യം! ആശ്ചയ്യം! ചുരുക്കിപ്പറയട്ടെ. ഒടുവിൽ ദ്വാരം നമ്പൂതിരിയുടെ ഒരു കയ്യു കഷ്ടിച്ചു കൊള്ളാൻ മാത്രമായിത്തീന്നു. അതിന്റെ ശേഷം നമ്പൂതിരി വളയം പിടിച്ചു നിന്നിരുന്നവരോടു വളയം എടുത്തുകളവാൻ പറഞ്ഞു. സംഗതി ചോദിച്ചതിന്നു ന

മ്പൂതിരിയുടെ സമാധാനമല്ലെ രസം. വളയം വേണമെന്നില്ല, ഇല്ലാതെ തന്നെ ചാടാം.' വളയം ചെറുതാകുംതോറും ചാട്ടത്തിന്റെ വലിപ്പം വൎദ്ധിക്കുമെങ്കിൽ വളയമേ ഇല്ലാത്ത ചാട്ടം എത്ര യോഗ്യത! ഇതുപോലെ പുല നീളം ചുരുങ്ങുംതോറും മഹത്വം അധികമാണെങ്കിൽ പുലയെ ഇല്ലാഞ്ഞാൽ എന്തു പറവാനാണ്! മലയാളത്തിൽ ചിലേടത്തു ഒരു വീട്ടുകാൎക്കു പുലയായാൽ അവസാനംവരെ താമസിപ്പാൻ നിവൃത്തി ഇല്ലാത്തവൎക്ക് എപ്പോഴെങ്കിലും തളിച്ചു പോകാമെന്നു ഒരു നടപ്പുള്ളതായി അറിയുന്നു.

യജ്ഞോപവീതംകൊണ്ടു ജാതി തെളിയുമൊ എന്നു ചിന്തിക്കുമ്പോൾ അതും ഇല്ല. വേദാദ്ധ്യയനത്തിന് അവകാശമില്ലാത്ത പലരും ബ്രാഹ്മണരായിട്ടു നടക്കുണ്ട്. ഇതുപ്രകാരം വിധവാവിവാഹം ചൌളം സീമന്തം തുടങ്ങിയുള്ള സംസ്കാര[ം], ദായഭാഗം ഈ വകകൾക്കൊക്കെ അവ്യാപ്തിയൊ അതിവ്യാപ്തിയൊ കാണാം. ചൌളം സീമന്തം ഇതുകളെ അനുഷ്ഠിക്കുന്ന ചിലർ ദ്വിജൻ അൎത്ഥാൽ ബ്രാഹ്മണർ, ക്ഷത്രിയൻ, വൈശ്യൻ അല്ലാതെ ചിലരെ നാം അറിയുന്നില്ലയൊ. സ്മൃതികൾക്കനുസരിച്ചു വിവാഹകൎമ്മം ചെയ്തിട്ടും മരുമക്കത്തായക്കാരായി തന്നെ കഴിയുന്നവരെയും ബ്രാഹ്മണക്ഷത്രിയന്മാരെയും നമുക്കറിവില്ലയൊ. ഇങ്ങിനെ പറവാൻ ആരംഭിച്ചാൽ അവസാനമില്ല. കൎമ്മമല്ല ജാതിവ്യത്യാസത്തിനു സാരമായ കാരണം എന്നതിലേക്ക് ഒരു ഉദാഹരണം കൊടുക്കാം. രണ്ടു ജാതികളിലും വിവാഹം ഒരുപോലെ. രണ്ടിലും ആശൌചദീൎഘം തുല്യം. രണ്ടിലും ഇരുത്തിയാണ് ശവസംസ്കാരം. രണ്ടുകൂട്ടരും മത്സ്യമാംസാദി ഉപയോഗിക്കയില്ല. ഇങ്ങിനെ ഒക്കെയാണെങ്കിലും ഈ രണ്ടുകൂട്ടരും തമ്മിൽ ഗണ്യമായ ഭേദം ഉണ്ട്. അന്യോന്യം സഹഭോജനമില്ല. പെണ്ണിനെ കൊടുക്കയില്ല. തൊട്ടാൽ കുളിപോലും ഉണ്ട്. കിംബഹുനാ ഒരു കൂട്ടർ ശൂദ്രരാണെന്നും മറ്റവർ ബ്രാഹ്മണരൊ ക്ഷത്രിയരൊ ആണെന്നുംകൂടി വരുന്നു.

ഈ വക ആചാരവ്യത്യാസങ്ങളും മറ്റും വിവരമായി അറിവാനും കൂട്ടത്തിൽ അനേക വിചിത്രനടവടികൾ കൂടി ഗ്രഹിപ്പാനും വേണ്ടി തൽക്കാലം മദിരാശിസംസ്ഥാനത്തിലെ ചില ജാതിക്കാരുടെ സമ്പ്രദായങ്ങൾ താഴെ ചേൎക്കാം. നിഷ്പക്ഷപാതികളായ വായനക്കാർ ഇതിൽനിന്നു യുക്ത്യാനുസാരം അഭിപ്രായങ്ങളും സിദ്ധാന്തങ്ങളും ഗ്രഹിക്കുമെന്നു വിശ്വസിക്കുന്നു.

'അടികൾ' (അടിമകൾ അല്ലെങ്കിൽ ഭൃത്യർ ഇവർ അമ്പലവാസികളിൽ ചേൎന്നവരാണത്രെ. ഇവരെപ്പറ്റി താഴെ പറയുംപ്രകാരം പൂൎവ്വകഥയുണ്ട്. ശ്രീശങ്കരാചാൎയ്യർ ചില ബ്രാഹ്മണൎക്കു ജാതിനിയമനിഷ്ഠ എത്രത്തോളമുണ്ടെന്നു പരീക്ഷിപ്പാൻവേണ്ടി അവരോടുകൂടി ഒരു മദ്യപ്പീടികയിൽ കയറി കുറെ മദ്യം സേവിച്ചു. വൎണ്ണാശ്രമികളെ ബന്ധിക്കുന്നില്ലാത്ത നിയമങ്ങൾ തങ്ങൾക്കു ബാധകമാണെന്ന് ഓൎക്കാതെ ഈ ബ്രാഹ്മണർ ഇതൊരു തരമെന്നു നിശ്ചയിച്ചു അവരും മദ്യം സേവിച്ചു. അവിടന്നു ആചാൎയ്യസ്വാമി ഒരു മൂശാരിയുടെ ആലയിൽ ചെന്നു ഉരുകി ഇരുന്ന ഓടാലല്പം കുടിച്ചു. ഒരു മൂൾ ബ്രാഹ്മണൎക്കും വെച്ചുകാട്ടി. അവർ കുടിപ്പാൻ ശക്തരായില്ല. തങ്ങൾ അടികൾ (ദാസന്മാർ) ആണല്ലൊ എന്നു ബോധിപ്പിച്ചു. അന്നുതൊട്ടു പതിതന്മാരായി. ഈ കാലം അവർ മദ്യപൂജ സ്വീകരിക്കുന്ന ഭദ്രകാളി മുതലായവരുടെ ക്ഷേത്രങ്ങളിൽ ശാന്തിക്കാരായി. ഇവർ മന്ത്രവാദം ശീലിക്കും. ഉപനയനസംസ്കാരമുണ്ട്. പൂണുനൂലും ഉണ്ട്. സീമന്തമില്ല. ഗായത്രി 10 ഉരു ജപിക്കാം. (ഏറെ ജപിച്ചാൽ ആരാണ് ചോദിപ്പാൻ ആവൊ) പുല പതിനൊന്നാകുന്നു. , സ്വജനങ്ങൾ തന്നെയത്രെ പുരോഹിതന്മാർ: സ്ത്രീകൾക്കു മാക്കുടയില്ല. കൂടെ വൃഷളി വേണ്ടാ.

അകമുടയാൻ ഇവർ തമിഴ്ജില്ലകളിലെല്ലാമുണ്ട്. കൃഷിയാണ് പ്രവൃത്തി,

മധുരജില്ലയിൽ പലരും മാവൻ ജമിൻദാരന്മാരുടെ വീട്ടുപണിക്കാരാണ്, ഇവൎക്കു പുല 15 ദിവസമാകുന്നു. 16-ാം ദിവസം 'കമ്മാന്തരം' ശവം ദഹിപ്പിക്കയും കുഴിച്ചിടുകയും ഉണ്ട്. പുണ്യാഹമുണ്ട്.

ആഗരു. ഗഞ്ചാം വിശാഖപട്ടണം ഈ ജില്ലകളിലാകുന്നു. മുഖ്യപ്രവൃത്തി വെററിലകൃഷി. വിവാഹം പതിവായിട്ടു തിരണ്ടതിൽപ്പിന്നെയാകുന്നു. ശവം ദഹിപ്പിക്കുകയാണ്, പുരോഹിതൻ ബ്രാഹ്മണനത്രെ.

ആകാശ. ഇവർ ദക്ഷിണ കന്നടത്തിലാണ്. പ്രവൃത്തി ആലക്കാകുന്നു. 3 കൂട്ടരുണ്ട്. 1. കൊങ്കണക്രിസ്ത്യാൻ. 2. കൎണ്ണാടകം, 3. തുളുദാമൻ. മരുമക്കത്തായക്കാരനാണ്. കൎണ്ണാടകം സംസാരിക്കുന്നവർ മൈസൂരിലും ഉണ്ട്. ഇവർ പൂജിക്കുന്നത് അഴുക്കുവസ്ത്രം പുഴുങ്ങുന്ന കലത്തെയാകുന്നു. മൃഗങ്ങളെ ബലികൊടുക്കും. ഇവൎക്കു ഗുരു സാത്താനിമാരാണ്. പെണ്ണു തിരണ്ട വൎത്തമാനം ഭൎത്താവിനെ ചെന്നറിയിക്കേണ്ടത് ഈ ജാതിക്കാരുടെ അവകാശമത്രെ. കട്ടി ജനിച്ചാൽ ഏഴാം ദിവസം വണ്ണാത്താടിച്ചി അതിൻെറ അരയിൽ ഒരു ചരടു കെട്ടണം. പുലക്കാൎക്കു മാററു കൊടുക്കണം. ഇവരുടെ ആചാരങ്ങൾ ഭണ്ടാരുടേതുതന്നെയാകുന്നു. പക്ഷേ വിവാഹത്തിങ്കൽ സ്ത്രീപുരുഷന്മാരുടെ കൈകൾ കൂട്ടിപിടിച്ചതിൻമീതെ ധാരാജലം പാരുന്ന പ്രവൃത്തി പെണ്ണിൻെറ അച്ഛൻെറയോ അമ്മാമൻെറയോ ആകുന്നു.

(തുടരും)

# സാഹിത്യശകലങ്ങൾ.

## ഒരു സംശയനിവൃത്തി.

കാറിപ്പുറത്തു കേശവൻനായർ.

(മംഗളോദയത്തിൻെറ കൎക്കടകം ലക്കത്തിൽ മിസ്റ്റർ കുന്നെഴുത്തു പരമേശ്വരമേനോൻ എഴുതിയിരുന്നതിന്നുള്ള മറുവടി.)

കരുണാമൃതരുചിവദനൻ.

കരുണാമൃതരുചിയായ അമൃതരുചിയെപ്പോലെയുള്ള വദനത്തോടുകൂടിയവൻ. കരുണാമൃതരുചി=കരുണാമൃതമാകുന്ന രുചിയോടുകൂടിയത്. കരുണാമൃതം=കരുണയാകുന്ന അമൃതം. രുചി=കാന്തി. അമൃതരുചി=ചന്ദ്രൻ. വദനം=മുഖം. (അമൃതുപോലെ കരുണ തൂകിക്കൊണ്ടിരിക്കുന്ന ഒരു ചന്ദ്രനെപ്പോലെ അത്ര ഹൃദയംഗമമായ മുഖത്തോടുകൂടിയവൻ എന്ന് അൎത്ഥം. ആഹ്ലാദകാരിത്വത്തിന്നു പുറമെ ജീവകാരുണ്യംകൂടെ പ്രത്യക്ഷമാക്കുന്നതാകയാൽ നളൻെറ മുഖം ചന്ദ്രനേക്കാൾ വിശിഷ്ടമെന്നു ഭാവം. 'തരുണാമൃതരുചി' എന്നാണെങ്കിൽ ഇത്രയും സാഹസം കൂടാതെ കഴിക്കാം, പൂൎണ്ണചന്ദ്രനോടു സമാനമായ മുഖത്തോടുകൂടിയവൻ എന്നാവാമല്ലൊ. ഒരേ ആൎയ്യത്തിൽതന്നെ താഴെ രണ്ടു 'തരുണ'ം കൂടെ വന്നിട്ടുള്ളതുകൊണ്ട് ആദ്യത്തേതും അങ്ങിനെ ആകുന്നതിന്നു വിരോധവും തോന്നുന്നില്ല.)

തരുണാരുണഗണഗുരുകരസാരൻ.

തരുണാരുണന്മാരുടെ (യുവസൂൎയ്യന്മാരുടെ ഗണം (കൂട്ടം)പോലെ ഗുരുവായ (മഹത്തായ) കരസാരത്തോടു (കൈയൂക്കോടു, പ്രതാപത്തോടു)കൂടിയവൻ (അനേകം മദ്ധ്യാഹ്നസൂൎയ്യന്മാർ ഒന്നിച്ചാൽ എങ്ങിനെയോ അങ്ങിനെ പ്രതാപമുള്ളവൻ.)

സുരവരതരുണാ സമധനവിതരണശീലൻ

സുരവരതരുണാ=കല്പകവൃക്ഷത്തോട്. സമം (തുല്യം) ആയ ധനവിതരണ

ശീലത്തോടു (ധനദാനശീലത്തോടു)കൂടിയവൻ. (കല്പകവൃക്ഷംപോലെ ദാനശീലൻ.)

ഹരിണാന്തകബലഹരിണാവാസൻ=

ഹരിണാന്തകൻെറ (സിംഹത്തിൻെറ) ബലത്തിൻെറ ഹരിണാവാസം (സമുദ്രം, ഹരിണൻെറ=വിഷ്ണുവിൻെറ ആവാസം=ഗൃഹം എന്ന് അക്ഷരാർത്ഥം) ആയിട്ടുള്ളവൻ ('ശൌര്യജലധി' എന്നും മററും പ്രയോഗിക്കാറുള്ളതുപോലെ ബലജലധി, സിംഹംപോലെ പരാക്രമശാലി എന്നു സാരം.)

ചരണാംബുജയുഗശരണാഗതജനശരണായിതനവകരുണാധരണൻ=

ചരണാംബുജയുഗത്തെ ശരണാഗതന്മാരായ (ശരണം പ്രാപിച്ചവരായ) ജനങ്ങൾക്ക് ശരണായിതയായ (ശരണമായിത്തീൎന്ന) നവകരുണയെ ധരിച്ചിട്ടുള്ളവൻ (ആശ്രിതന്മാൎക്ക് അഭയം കൊടുക്കുന്നവൻ)

* മരണോത്ഭവഭയഹരണാദികരൻ=

മരണോത്ഭവമായ (മരണത്തിൽനിന്നുണ്ടാവുന്ന) ഭയത്തിൻെറ ഹരണം (ഹരിക്കൽ, നിരാകരണം) ആദിയായവയെ ചെയ്യുന്നവൻ. (അജ്ഞാനം നിമിത്തം ഉണ്ടാകാവുന്ന മരണഭയത്തേയും മററും അദ്ധ്യാത്മവിദ്യാദാനംകൊണ്ടു പ്രജകളിൽനിന്ന് അകററിയവൻ എന്നു സാരം. ശത്രുക്കളിൽനിന്നു നേരിടാവുന്ന മരണഭയത്തെ ഇല്ലായ്മ ചെയ്തവൻ എന്നായാലും മതി)

കരുണാകരഗുരുകരുണാശരണൻ=

കരുണാകരൻെറ (കൃപാനിധിയായ ഈശ്വരൻെറ) ഗുരുവായ (മഹത്തായ) കരുണ ശരണം (ആശ്രയം) ആയിട്ടുള്ളവൻ (ഭഗവത്ഭക്തൻ)

ധരണീപതികുലധരണീയാർ=

ധരണീപതികുലം (രാജസമൂഹം) ധരണീയം (ധരിക്കപ്പെടേണ്ടത്) ആയിട്ടുള്ളവർ (രാജാക്കന്മാരെ വഹിക്കുന്നവ, അതായതു കുതിരകൾ)

ധരണി=നാഡി. (ഹൃദയം)

ധരിച്ച=മനസ്സിലാക്കിയ.

ധരണീപാലൻ=രാജാവ്. (അശ്വഹൃദയം പഠിച്ച രാജാവ് എന്നു ചുരുക്കം; രാജാധിരാജന്മാരുടെ ഭൂമിയെക്കൂടെ അടക്കി ഭരിക്കുന്നവൻ എന്നും അൎത്ഥം ഉണ്ടാക്കാം.

*അളകാഞ്ചിതസ്ഫുടനിടിലകലാപൻ=

അളകാഞ്ചിതമായി (കുറുനിരകളെക്കൊണ്ടു മനോഹരമായി) സ്ഫുടമായി (വിശാലമായി) ഇരിക്കുന്ന നിടിലകലാപനോടു (നിടിലമാകുന്ന=നെററിയാകുന്ന കലാപനോടു=ചന്ദ്രനോടു, അൎദ്ധചന്ദ്രനോട്.) കൂടിയവൻ

*കളതരകളധൌതാംബരഭൂഷണലളിതകളേബരൻ

കളതരമായ (മനോഹരതരമായ) കളധൌതാംബരംകൊണ്ടും (സ്വൎണ്ണമയമായ വസ്ത്രംകൊണ്ടും) ഭൂഷണങ്ങളെക്കൊണ്ടും (ആഭരണങ്ങളെക്കൊണ്ടും) ലളിതം (സുന്ദരം) ആയ കളേബരത്തോടു (ശരീരത്തോടു)കൂടിയവൻ.

ഇങ്ങിനെ 'സ്ഥിതസ്യഗതി' എന്ന ന്യായത്തെ അനുസരിച്ച് ക്ലേശിച്ചെങ്കിലും ഒരൎത്ഥം കല്പിക്കാമെന്നു തോന്നുന്നു. ഇതിലധികം നന്നായിട്ടുള്ള വ്യാഖ്യാനാന്തരം കാണുന്നതുവരെ ഇതുകൊണ്ടു തൃപ്തിപ്പെടുവാനേ നിവ്വാഹമുള്ളു. മിസ്റ്റർ പരമേശ്വരമേനോൻ കാണിച്ച വരികളിൽ ഏതാനും ചിലതു ഞാൻ വിവരിക്കാതെ വിട്ടുകളഞ്ഞിട്ടുണ്ട്. അവയിൽ ചിലതു ഇക്കൊല്ലത്തെ മട്രിക്കുലേഷൻ പരീക്ഷയ്ക്കുള്ള പാഠപുസ്തകത്തിൽ ഇല്ലാത്തതാകയാൽ വൃഥാ സാഹസം ഭയന്നു വിട്ടവകയാണ്. മററുള്ളവ സുഗമങ്ങളാകയാലും ഉപേക്ഷിച്ചു.

---

2. വെൺകററക്കൊട എന്നല്ല വെൺകൊററക്കുട എന്നുതന്നെയാണ് വേണ്ടതെന്നു തോന്നുന്നു.

---

* 'മരണംഭവഭയ' എന്ന് ഇരിക്കുന്നപ്രകാരം ഞാൻ ശരിവെണ്ടില്ല.

* 'സ്ഫുടം' എന്നേടത്തു 'മൃദു' എന്നോ മറേറാ ആയിരിപ്പാൻ വഴിയുണ്ട്.)

* 'കളകളതരധനദാംബര' എന്ന പാഠപ്രകാരം യാതൊരു ശരിയും കാണുന്നില്ല.

കല്ലൂർ നമ്പൂരിപ്പാട്ടിലെ 'കൊടവച്ചവ്പാമ്പ്' ഒരു ദൃഷ്ടാന്തവുമാണല്ലൊ.

ഒടിവിദ്യ അഭ്യസിപ്പാൻ ആഗ്രഹിക്കുന്ന പറയൻ ഗുരുവിനെ ചെന്നു വണങ്ങി വിദ്യയെ അർത്ഥിക്കും. ഗുരു ഒഴികഴിവു പറഞ്ഞ് ആദ്യം അവനെ മടക്കി അയപ്പാൻ നോക്കും. എന്നാൽ അവൻ തന്റെ ഉദ്ദേശത്തിൽ സ്ഥൈര്യം കാണിച്ചാൽ വിദ്യ ഉപദേശിക്കുന്നതിന്ന് അവൻ പാത്രമാണൊ എന്നു തീർച്ചപ്പെടുത്തുന്നതിന്നായി അർദ്ധരാത്രിയിൽ അവനെ കാട്ടിൽ കൊണ്ടുപോയി നിൎത്തും. ഗുരു അവനറിയാതെ അവിടെനിന്നും മാറി ഭയങ്കരമായ മൃഗരൂപത്തിൽ അവന്റെ നേരെ ചാടിവീണ് ഭയപ്പെടുത്തുവാൻ ശ്രമിക്കും. അവൻ അപ്പോൾ ധൈര്യമവലംബിച്ചിരിക്കണം. കാട്ടുമൃഗങ്ങളുടെ ക്രൂരശബ്ദം കേട്ട ഒന്നൊ രണ്ടൊ രാത്രി അവിടെ കൂസാതെ കഴിച്ചുകൂട്ടുകയും വേണം. ഇങ്ങിനെ പല പരീക്ഷകൾ കൊണ്ടു യോഗ്യനാണെന്നു കണ്ടാൽ ഗുരു അവനെ ശിഷ്യനായി സ്വീകരിക്കും. പിന്നെ ശുഭദിവസം നോക്കി കല്ലടിക്കോട്ടു നീലിക്കു പൂജ കഴിച്ചു മദ്യമാംസാദികൾ ഭക്ഷിച്ചു ഈ ആഭിചാരവൃത്തിക്കു വേണ്ട ശക്തിമത്തായ 'പിള്ളത്തൈലം, അങ്കോലത്തൈലം' ഇവയെ ശേഖരിപ്പാൻ പഠിപ്പിക്കും. ആറൊ ഏഴൊ മാസം ചെന്ന കടിഞ്ഞൂൽ ഗർഭത്തിലെ പ്രജയാണ് പിള്ളത്തൈലത്തിലെ മുഖ്യ അംശം. സ്ത്രീ ഇതരജാതിക്കാരിയായിരിക്കണം. അർദ്ധരാത്രിയിൽ മന്ത്രവാദി മാടത്തിൽ നിന്നും പുറപ്പെടും. പകൽ കണ്ടു നിശ്ചയിച്ചു വെച്ചിട്ടുള്ള സ്ത്രീയുടെ ഭവനത്തിനു ചുററുംഗുരുതികുടുക്ക കലക്കിക്കൊണ്ടു നിലത്തു ചക്രം വെട്ടി ദേവീമന്ത്രവും ജപിച്ചു നടക്കും. ശകുനപ്പിഴയുണ്ടെങ്കിൽ കാൎയ്യം മററൊരു ദിവസത്തേക്കു നീട്ടും. നിർദ്ദേശിക്കപ്പെട്ട സ്ത്രീ മന്ത്രമരുന്നുകളുടെ ശക്തികൊണ്ടു തന്നെ പുറത്തു വന്നു മന്ത്രവാദിയുടെ പാട്ടിലാവും. വാതിലുകൾ എതുവിധം ബന്ധിക്കപ്പെട്ടിരുന്നാലും പുറത്തേക്കു വഴി കിട്ടുന്നതുവരെ അവൾ വാതില്ക്കൽ തലമുട്ടും. അവൻ അവളെ ഒരു ഗൂഢസ്ഥലത്തു കൊണ്ടുപോയി നഗ്നരൂപേണ മലൎത്തിക്കിടത്തി ചോരക്കിണ്ടി ഗർഭാശയത്തിനു നേരെ വെക്കും. അപ്പോൾ ഗർഭപാത്രം വിടൎന്നു കുട്ടി ഒരു ക്ഷണത്തിൽ പുറത്തു വരും. അവൻ അതിനെ നിലം തൊടാതെ എടുക്കും. നിലം തൊട്ടാൽ ഫലം കുറയും. പിള്ളയെ എടുത്താൽ മറുമരുന്നിട്ടു ഗർഭപാത്രം പൂൎവ്വസ്ഥിതിയിൽ തന്നെ ആക്കും. മറുമരുന്നായി ഉപയോഗിക്കുന്നത് എതൊ ഒരു ചെടിയുടെ ഇലയാണ്, ചിലപ്പോൾ ചപ്പും ചവറും നിറക്കുവാനും മതി. എന്നാൽ സ്ത്രീ പെട്ടെന്നു മരിച്ചുപോകും. കുട്ടിയെ കഷണം കഷണമാക്കി നുറുക്കി ഉണക്കി പുകയത്തു വെക്കും. പിന്നെ ഒന്നൊ രണ്ടൊ ദ്വാരമുള്ള ഒരു പാത്രത്തിലാക്കും. ചുവട്ടിൽ വേറെ ഒരു പാത്രവും ഉണ്ടാവും. രണ്ടുംകൂടി വെള്ളം നിറച്ചിട്ടുള്ള ഒരു വലിയ പാത്രത്തിൽ ഇറക്കി അടുപ്പിൽ വെച്ചു മാംസക്കഷണങ്ങൾ നല്ലവണ്ണം വേവത്തക്കവണ്ണം പുക കുറഞ്ഞ വിറകു കത്തിക്കും. ഒന്നു ഒന്നര മണിക്കൂറിനുള്ളിൽ അതിൽ നിന്നു സ്രവിക്കുന്ന ഒരുമാതിരി ദ്രാവകം ചുവട്ടിലെ പാത്രത്തിൽ വീഴും. ആ ദ്രാവകമാണ് പിള്ളത്തൈലം. ഈ തൈലത്തിൽനിന്നു കുറെ എടുത്തു മനുഷ്യരുടെ തലമണ്ടകൊണ്ടുള്ള സൂക്ഷ്മചൂൎണ്ണത്തിൽ ചേൎത്തു ഒരു യോഗവും ഉണ്ടാക്കിവെക്കും. യോഗംകൊണ്ടു നെററിയിന്മേൽ ഒരു പൊട്ടു തൊട്ടു തൈലം ദേഹത്തിലെ ചില പ്രത്യേക അംഗങ്ങളിൽ പുരട്ടിയാൽ യഥേഷ്ടം വേഷം മാറുവാൻ സാധിക്കുമെന്നാണ് പറയുന്നത്. അങ്കോലവൃക്ഷത്തിന്റെ ഒരു പ്രത്യേക ഫലത്തിൽ നിന്നാണ് അങ്കോലത്തൈലം എടുക്കുന്നത്. കായയുള്ള കാലത്തു സാധാരണയായി ഫലങ്ങൾ കൊണ്ടു നിറഞ്ഞിരിക്കും. അവയിൽ ഒന്നു കറുത്ത പക്ഷത്തിൽ മരത്തിന്റെ കടക്കൽ വന്നു സ്വസ്ഥാനത്തേക്കു തന്നെ മടങ്ങിപ്പോകുമത്രെ. ചാത്തനൊ കാപ്പിരിയൊ

സഹായിച്ചാൽ ഈ ഫലത്തെ കയ്യശമാക്കാം. സാമർത്ഥ്യമുള്ളവനു അത്തുമുകളിൽ കയറുവാൻ ഭാവിക്കുമ്പോൾ പിടിച്ചു കൈവശമാക്കാനും കഴിയും. അതു കൈവശമായാൽ ഏഴു മണിക്കൂറിന്നുള്ളിൽ തൈലമെടുക്കണം. പിള്ളത്തൈലം എടുക്കുന്ന മാതിരിയിൽ തന്നെയാണ് ഇതിൻെറയും തൈലം എടുക്കുന്നത്. ഇതുകൊണ്ടു നെററിയിന്മേൽ പൊട്ടു തൊട്ടാലും വേഷം മാറുവാൻ കഴിയും.

ശത്രുവിനെ കൊല്ലുവാൻ ആരെങ്കിലും ആവശ്യപ്പെട്ടാൽ നല്ല പ്രതിഫലം വാങ്ങി അദ്ധരാത്രി സമയത്തു പറഞ്ഞുകൊടുക്കപ്പെട്ടവനെ മന്ത്രമരുന്നുകളുടെ ശക്തികൊണ്ടു, ഭ്രാന്തുരൂപമാക്കി പുറത്തു വരുത്തി അടിച്ചോ ഞെക്കിയോ കൊന്നുകളയും. ഈ ക്രൂരകൃത്യത്തിന്നു തുനിഞ്ഞു മത്തനായി പോകുന്ന വഴിക്കു യദൃഛയാ നേരിടുന്നവരേയും അവർ തല്ലിയോടിക്കും. ഒടിയന്മാൎക്കു ഇഷ്ടപ്രകാരം വേഷം മാറുവാൻ സാധിക്കുമെന്നു സാധാരണ ജനങ്ങൾക്കു വിശ്വാസമുണ്ടെങ്കിലും വാസ്തവം അങ്ങിനെയല്ല. എന്നാൽ ചിന്തയുടെ അഭാവംകൊണ്ടോ, മായകൊണ്ടോ, അഥവാ പകിട്ടുകൊണ്ടോ കാഴ്ചയിൽ അങ്ങിനെ തോന്നുന്നു എന്നു മാത്രമേയുള്ളു. അപരിഷ്കൃതന്മാരായ ഇതരരാജ്യക്കാരുടെയിടയിലും ഈ മാതിരി വിശ്വാസങ്ങളുണ്ട്. കാടരിൽ മന്ത്രവാദികൾ മൃഗസ്വരൂപമായി വേഷം മാറുമത്രെ. ലൊയാണ്ടക്ക് (Loanda) സമീപമുള്ള ഒരു പ്രധാനിക്കു സിംഹരൂപമെടുത്തു ഇഷ്ടമുള്ള മൃഗത്തെ കൊന്നു പൂർവ്വരൂപത്തെ തന്നെ പ്രാപിക്കുവാൻ കഴിയുമെന്നു ലിവിംഗസ്റ്റോൺ (Livimgstone) എന്ന മഹാൻ പറഞ്ഞിരിക്കുന്നു. മദ്ധ്യ അമേരിക്കയിലെ മേയരുടെയിടയിലുള്ള ആഭിചാരവൃത്തിക്കാർ ആവശ്യംപോലെ വേഷം മാറുവാൻ കഴിവുള്ളവരാണെന്നു പറയുന്നു. ഈ വിശ്വാസം അവൎക്ക് ഇപ്പോഴുമുണ്ട്. എന്നാൽ ഈ അഭിപ്രായത്തെ ഖണ്ഡിക്കുന്നവരുമുണ്ട്, ഭയങ്കരമായ കാട്ടുമൃഗങ്ങളുടെ ക്രൂരശബ്ദങ്ങളെ അനുകരിച്ചു മൻഗതിയോടുകൂടി സഞ്ചരിക്കുമ്പോൾ വേഷം മാറി നടക്കുന്നവരാണെന്ന് ജനങ്ങൾക്കു തോന്നിപ്പോകുന്നതാണ്. എന്നാൽ അപ്രകൃതമായി ക്രൂരതപവും ദയാശീലവും ഒരേസമയത്തു തന്നെ പ്രദശിപ്പിച്ചുകൊണ്ടിരിക്കുന്ന ഇവരുടെ ചായം എളുപ്പത്തിൽ വെളിച്ചത്താക്കാം. ഇവരുടെ പ്രവൃത്തികളെ വലിയ മന്ത്രവാദികൾ തുച്ഛമാക്കയും ചെയ്യുന്നുണ്ട്.

വള്ളുവനാട്, പാലക്കാട് ഈ താലൂക്കുകളിലും കൊച്ചിരാജ്യത്തിൻെറ വടക്കുഭാഗത്തുള്ള നാട്ടുപുറങ്ങളിലും ഏകദേശം ഇരുപത്തഞ്ചു കൊല്ലത്തിന്നു മുമ്പു പറയന്മാർ ഈ ഒടിവിദ്യ പരിചയിച്ചിരുന്നു. തീരെ നിന്നുപോയി എന്നു ഇപ്പോഴും പറഞ്ഞുകൂട. എന്നാൽ ഒടിവിദ്യകൊണ്ടു മനുഷ്യരെ കൊല്ലുകയാവട്ടെ ഗർഭിണികളെ ഉപദ്രവിച്ചു പിള്ളയെ എടുക്കുകയാവട്ടെ ചെയ്യുന്നതായി ഇപ്പോൾ യാതൊരു കേൾവിയുമില്ല. ഗവമ്മേണ്ടു ഉദ്യോഗസ്ഥന്മാരേയും ജന്മികളേയും മുതലാളന്മാരേയും ഉള്ള ഭയമാണ് ഈ പ്രവൃത്തിക്കു ഇപ്പോൾ ഉത്സാഹം കുറഞ്ഞുകാണുന്നത്. ബുദ്ധിമാന്മാരും ഉയൎന്ന ജാതിക്കാരും ഈ കാൎയ്യത്തിൽ വളരെ ഉത്സാഹിച്ചിട്ടുണ്ടെന്നു ക്രിമിനാൽ കോടതിയിലെ റിക്കാർട്ടുകളിൽനിന്നും അറിയാവുന്നതാണ്. പറയന്മാർ ഈ വിദ്യ വളരെ ഗൂഢമായിട്ടാണ് വെച്ചിരിക്കുന്നത്. ചോദിച്ചാൽ മൌഢ്യം നടിക്കുന്നതല്ലാതെ ശിക്ഷ പേടിച്ചു യാതൊന്നും പുറത്തു പറയാറില്ല.

ഈ സംഗതി സംബന്ധിച്ചു ഒരു ഭേദപ്പെട്ട പെൻഷ്യൻ ഉദ്യോഗസ്ഥനും ജന്മിയുമായ ആൾ പറഞ്ഞ ഒരു വാസ്തവകഥ ഇവിടെ പ്രസ്താവിക്കുന്നത് അനുചിതമായിരിക്കില്ല. വള്ളുവനാട്ടിലെ ഒരു നായർ വില്ലേജ് ഉദ്യോഗസ്ഥനു രണ്ടു വിശേഷമായ കാളകളുണ്ടായിരുന്നു. എന്തു വില തന്നെയായാലും അതിലൊന്നു തനിക്കു കൊടുക്കണമെന്നു ഒരു മാപ്പിള അയാളോട് ആവ

ശ്യപ്പെട്ടു. അയാൾക്ക് ആ കാളകളെ വിട്ടു പിരിയുവാൻ വളരെ ബുദ്ധിമുട്ടായിരുന്നതിനാൽ മാപ്പിള ആവശ്യപ്പെട്ടപ്രകാരം ചെയ്യാൻ മനസ്സുണ്ടായിരുന്നില്ല. എന്നാൽ അതിനെ ഏതുപ്രകാരമെങ്കിലും കൈവശപ്പെടുത്തണമെന്നു മാപ്പിള നിശ്ചയിച്ചു. പക്ഷേ കാളകളെ തൊഴുത്തിന്നകത്താക്കി വാതിൽപൂട്ടുകപതിവായിരുന്നതിനാൽ അത്ര വേഗത്തിൽ അതിനെ തട്ടിക്കൊണ്ടു പോകാൻ കഴിഞ്ഞില്ല. എങ്കിലും അയാൾ അതിന്നവസരവും നോക്കിക്കൊണ്ടുതന്നെയിരുന്നു. ഒരു ദിവസം ഉടമസ്ഥൻ പുറത്ത് എവിടെക്കൊ പോയിരുന്നു. രാത്രി താമസിച്ചേ തിരിയെ എത്തുകയുമുള്ളൂ. ഈ തക്കം കണ്ട് മാപ്പിള മറു ചിലരോടും കൂടി എത്തി തൊഴുത്തിൻെറ പൂട്ട് കുത്തിത്തുറന്ന് കാളയെ കൊണ്ടു പോവാൻ ഉത്സാഹിച്ചു. ഇതിന്നു ഏർപ്പെട്ടിരിക്കുമ്പോൾ ഒരു പറയനും അവൻെറ ഭാര്യയും കൂടി ആവീട്ടിന്ന് പ്രദക്ഷിണംവെച്ചുകൊണ്ടു ക്ഷുദ്രപ്രയോഗം ചെയ്യുന്നതായികണ്ടു. അവർ കള്ളന്മാരെ കണ്ടതുമില്ല. കുറച്ചു കഴിഞ്ഞപ്പോൾ വീട്ടിൽ നിന്നും ഒരു സ്ത്രീ എണീറ്റു വന്നു പുറത്തുകടന്നു. കള്ളന്മാർ കുറെ കൂടെ കാത്തുകൊണ്ടുതന്നെ മിണ്ടാതിരുന്നു വെങ്കിൽ പറയൻ ഉദ്ദേശിച്ചകാര്യം മുഴുവൻ നടത്തുമായിരുന്നു. അവർ അപ്പോഴെക്കും നേരിട്ടുചെന്ന് അവനെ പിടിച്ച് ഒരു മരത്തിന്മേൽ കെട്ടി വിവരം വീട്ടുകാരെ വിളിച്ച് അറിവുകൊടുത്തു. ആദ്യം കള്ളന്മാരുടെ ചതിപ്രയോഗമാണെന്നു വിചാരിച്ച് ആരും കുറെനേരത്തെക്കു പുറത്തു വന്നില്ല. എങ്കിലും കുറെ കഴിഞ്ഞ് ധൈര്യം അവലംബിച്ച് പുറത്തു വന്നപ്പോൾ സംഗതികളെല്ലാം മനസ്സിലായി. അപ്പോൾ പറയനെ പിടിച്ച് നല്ല അടിഅടിച്ച് പറഞ്ഞയയ്ക്കുകയും കള്ളന്മാൎക്ക് ആവശ്യമുള്ള കാളയെ സമ്മാനമായി കൊടുക്കുകയും ചെയ്തു.

തമിൾ പ്രദേശങ്ങളിലെ പറയർ ശിവനെയും വിഷ്ണുവിനെയും ആരാധിക്കുന്നവനാണെങ്കിലും അവരുടെ പ്രധാന ദൈവം ഭഗവതിയുടെ ഒരു അവതാരഭേദമാണ്. അതായത് ഉഗ്രമൂൎത്തിയായ ഭഗവതി തന്നെ. കാളിക്കു അവർ പല പേരുകളും കല്പിച്ചിട്ടുണ്ടു. ആ പ്രദേശങ്ങളിൽ പറയൎക്ക് ഹിന്തുക്കളുടെ ക്ഷേത്രം സംബന്ധിച്ച പല അവകാശങ്ങളും പദവികളും സിദ്ധിച്ചിട്ടുണ്ടെന്നുള്ളത് മുമ്പു പ്രസ്താവിച്ചിട്ടുണ്ടെല്ലൊ? മൈസൂരിൽ ഓരോ ഗ്രാമദേവതയുടെ പരികൎമ്മിയും ഒരു പറയൻ തന്നെയാണ്. വൈഷ്ണവ മതത്തിന്നു പ്രചാരം വരുത്തിയ ശ്രീ രാമാനുജാചാൎയ്യർ ഇവരെ കൊല്ലത്തിൽ മൂന്നുദിവസം ക്ഷേത്രത്തിൽ കടപ്പാൻ അനുവദിച്ചിട്ടുണ്ട്. കാരണം ചെൽവപ്പിള്ളയുടെ ബിംബം അദ്ദേഹത്തിന്നു കാട്ടികൊടുത്തതുകൊണ്ടാണ്. പ്രസിദ്ധപ്പെട്ട ജഗന്നാഥ ക്ഷേത്രത്തിൻെറ ഉത്ഭവം ഒരു പറയൻ മുഖാന്തരമാണെന്നു പറയാം. അവരുടെയിടയിൽ ഇനിയും പല ഭക്തന്മാരുണ്ടായിട്ടുണ്ട്.

മതം

മലയാളം കൊച്ചി തിരുവതിംകൂർ രാജ്യങ്ങളിൽ പറയന്മാൎക്ക് ഈ ഔന്നത്യം സിദ്ധിച്ചതായി കാണുന്നില്ല. എന്നാൽ മതവിഷയത്തിൽ തമിൾ പ്രദേശങ്ങളിലെ പറയരോട് ഏകദേശം അടുത്തിട്ടുതന്നെയാണ്. ശിവനേയും കാളിയേയും ഇവർ ആരാധിക്കുന്നുണ്ടെങ്കിലും സ്വന്തം വകയായി ക്ഷേത്രങ്ങളൊന്നുമില്ല. പറയരുടെ ഉൽകൃഷ്ടഭക്തിയെ കാണിക്കുന്ന പുളിന്ദിമോക്ഷം കഥ കൂടി ഈ സന്ദൎഭത്തിൽ സംഗ്രഹിച്ചെഴുതുന്നതു അവിഹിതമായിരിക്കില്ലെന്നു വിശ്വസിക്കുന്നു.

ത്രേതായുഗത്തിൽ സംവരനെന്നു ഒരു പറയനും പുളിന്ദി എന്ന ഭാൎയ്യയും ഒരു കാട്ടിൽ പാൎത്തുകൊണ്ടിരുന്നു. ഒരു ദിവസം അവർ ഒരു ജീൎണ്ണിച്ച അമ്പലത്തിൻെറ സമീപത്തു കൂടി കടന്നു പോയപ്പോൾ അവിടം തിരിടത്തുനോക്കുവാനും

ഒരു ശിവലിംഗം കണ്ടുകിട്ടുവാനും സംഗതിയായി. ഉടനെ അതെടുത്തുകൊണ്ടുപൊയി സൂക്ഷിച്ചു വെച്ച് ശ്മശാനത്തിൽ നിന്നു എടുത്ത ഭസ്മം തൊടുവിക്കുവാനും മാംസം വെച്ചു പൂജ കഴിച്ചു ഭക്ഷിച്ചു വരുവാനും തുടങ്ങി. അങ്ങിനെയിരിക്കെ ഒരു ദിവസം ബിംബത്തിന്മേൽ തൊടുവിപ്പാൻ ഭസ്മമുണ്ടായില്ല. അപ്പോൾ എന്തു വേണമെന്നു പറയൻ ഭാൎയ്യയോടാലോചിച്ചു. അതിഭക്തയായ ആ സ്ത്രീ നിത്യപൂജ മുടക്കുവാൻ പാടില്ലെന്നുള്ള നിൎബ്ബന്ധംകൊണ്ടു, വേറെ പ്രകാരത്തിൽ ഭസ്മത്തിന്നു മാൎഗ്ഗമില്ലായ്കയാൽ, തന്നെ ദഹിപ്പിച്ചിട്ടും കൎമ്മം മുടക്കാതിരിക്കണമെന്നപേക്ഷിച്ചു. പറയന്ന് ഇതു വലിയ വ്യസനകരമായ ഒരു കാൎയ്യമായിരുന്നു. എങ്കിലും പൂജ ഒരിക്കലും മുടക്കരുതെന്നുള്ള സിദ്ധാന്തവും തന്റെ ഭക്തിയുടെ ദൃഢതയും ഹേതുവാൽ ഭാൎയ്യയുടെ അപേക്ഷപ്രകാരം തന്നെ ചെയ്തു് അന്നത്തെ പൂജയും ക്രമമായി നടത്തി. പൂജയും കഴിഞ്ഞു പതിവുംപടി, അല്പം മുമ്പായി താൻ ചെയ്ത കൃത്യത്തെ ഓൎക്കാതെ, പ്രസാദം കൊടുക്കുന്നതിലേക്കു ഭാൎയ്യയെ വിളിക്കുകയും അവൾ ജീവനോടും ഗാത്രത്തോടും കൂടി പതിവുംപടി വന്നു പ്രസാദം വാങ്ങി കഴിക്കുകയും ചെയ്തു. അതിന്നുശേഷം കുറെക്കൂടെ ഭക്തിയോടും ശുഷ്കാന്തിയോടുംകൂടി അവർ പൂജ കഴിക്കുവാൻ തുടങ്ങി. ഇതു കണ്ടു അത്യന്തം സന്തുഷ്ടനായി ശിവൻ അവരുടെ മുമ്പാകെ പ്രത്യക്ഷമായി മോക്ഷം കൊടുത്തുമാകയും ചെയ്തു.

പറയന്മാരിൽ ചിലർ സംവരന്റെയും പാക്കനാരുടേയും കഥകൾ മനസ്സിലാക്കിട്ടുള്ളതും, ഈ വിധം ഭക്തന്മാർ തങ്ങളുടെ കൂട്ടത്തിൽ ജനിച്ചു മോക്ഷം പ്രാപിച്ച സംഗതി അവൎക്കൊക്കെ അഭിമാനഹേതുകമായി നിനച്ചുവരുന്നതുമാകുന്നു.

പാക്കട്ടിയും ചാത്തനും ഇവർ ഉപാസിക്കുന്ന ചില്ലറ മൂൎത്തികളാണ്. മറു ജാതിക്കാരും ഈ മൂൎത്തികൾക്കു വഴിവാടു കഴിച്ച് വരാറുണ്ട്. ഇപ്പോഴുള്ള പറയന്മാർ മുഴുവനും ഭദ്രകാളിയെ ആരാധിച്ചുവരുന്നവരാണ്. നാട്ടുപുറങ്ങളിലുള്ള എല്ലാദേശങ്ങളിലും ചെറിയ ഭഗവതിഅമ്പലങ്ങളും കാണാം. ഈ ഭഗവതിമാരെ അവൎക്കു അത്യന്തം ഭക്തിയും വിശ്വാസവുമാണ്. പനി, വസൂരി, നടപ്പുദീനം മുതലായ ദീനങ്ങളുണ്ടാവുമ്പോഴും എന്തെങ്കിലും ആപത്തുകളിൽ അകപ്പെടുമ്പോഴും അതുകളുടെ ശാന്തിക്കായി ഈ വക ക്ഷേത്രങ്ങളിൽ പ്രത്യേകം വഴിവാടുകളും ആരാധനകളും നടത്തിവരുന്നതുമാണ്. കൊടുങ്ങല്ലൂർ ഭഗവതി അവരുടെ കുലദേവതയാകുന്നു. അവിടത്തെ ഭരണി അടിയന്തരത്തിൽ അവർ പങ്കുകൊള്ളുവാൻ ചെല്ലുകപതിവാണ്. അടിയരത്തിന്നു കുറച്ചു ദിവസം മുമ്പു മുതൽക്ക് ഒരുവൻ വെളിച്ചപ്പാട് വേഷംകെട്ടി വാളും ചിലമ്പുമായും വാദ്യഘോഷത്തോട് കൂടിയും നായർ വീടുകളിൽ പോയി വേലച്ചിലവിലേക്കുള്ള നെല്ല് സമ്പാദിക്കും. വേല ദിവസം വെളിച്ചപ്പാടും വേറെ 20-30 അകമ്പടിക്കാരും കൂടി ചെന്ന് കാവിന്റെ അല്പം ദൂരെയായി കെട്ടിഉണ്ടാക്കുന്ന പന്തലിൽ വെച്ച് വാദ്യഘോഷങ്ങളൊടുകൂടി തുള്ളുകയും പാടുകയും ഓരോതരം വേഷം കെട്ടുകയും ചെയ്യും. ഈ വിധം അന്നത്തെ രാവുപകൽ മുഴവൻ കളിച്ചും ആഹ്ളാദിച്ചും കള്ളുകുടിച്ചും തകൃത്തും കഴിച്ചുകൂട്ടി പിറ്റേന്നാൾ രാവിലെ തന്നെ മടങ്ങുകയും ചെയ്യും.

എല്ലാ ഒന്നാന്തിയ്യതികളിലും കാരണവന്മാൎക്കു കലശം കഴിക്കുന്ന ഒരു സമ്പ്രദായവും ഇവരുടെ യിടയിലുണ്ട്. ഇതിലെക്ക് ഒരു നെടിയിലയിൽ വറുത്ത മത്സ്യവും മാംസവും, അരി, വറുത്ത ധാന്യം, പഴം, നാളികേരം, പപ്പടം മുതലായ സാധനങ്ങളും കള്ളും ഒരുകത്തുന്ന വിളക്കിന്റെ മുമ്പിൽ വെച്ച് എല്ലാവരും കുറെ നെരം ധ്യാനത്തോടു കൂടി കഴിച്ചതിന്നു ശേഷം "അല്ലയോ കാരണവന്മാരെ, ഞങ്ങൾ അത്യന്തം അദ്ധ്വാനിച്ച് നിങ്ങൾക്കായൊരുക്കിയിരിക്കുന്ന ഈ സാധനങ്ങൾ സ്വീക



കാടന്മാർ
(കൊച്ചി).



നാട്ടു് മലയന്മാർ
(കൊച്ചി).



ഉള്ളാടന്മാര്.

